


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ഹോരാശാസ്ത്രം

[രണ്ടാം ഭാഗം]

വിദ്വാൻ കൈക്കുളങ്ങരെ രാമവാരിയരുടെ

ഹൃദ്യപദാ

എന്ന വ്യാഖ്യാനത്തോടുകൂടിയതു്.

**4**-ാംപതിപ്പ്

1128] [വില: 4—8—0

# ഹോരാശാസ്ത്രം

## നവമാദ്ധ്യായപ്രാരംഭഃ

സ്വാദർക്കഃ പ്രഥമായബന്ധുനിധന-
ദ്വ്യാജ്ഞാതപോദ്യൂനഗോ
വക്രാൽ സ്വാദിവ തദ്വദേവ രവിജാ-
ച്ഛുക്രാൽ സ്മരാന്ത്യാരിഷു
ജീവാദ്ധർമ്മസുതായശത്രുഷു ദശ-
ത്ര്യായാരിഗശ്ശീതഗോ-
സ്സ്വേഷ്വന്ത്യതപസ്സുതേഷു ച ബുധാ-
ല്ലഗ്നാൽ സബന്ധ്വന്ത്യഗഃ ൧

അ — അർക്കഃ സ്വാൽ പ്രഥമായബന്ധുനിധനദ്വ്യാജ്ഞാതപോദ്യൂനഗഃ വക്രാൽ സ്വാൽ ഇവ രവിജാൽ തദ്വൽ ഏവ ശുക്രാൽ സ്മരാന്ത്യാരിഷു ചരൻ ജീവാൽ ധർമ്മസുതായശത്രുഷു ചരൻ ശീതഗോഃ ദശത്ര്യായാരിഗഃ ബുധാൽ തേഷു ഏവ അന്ത്യതപസ്സുതേഷു ച ചരൻ ലഗ്നാൽ സബന്ധ്വന്ത്യഗഃ ച ശുഭഃ ഭവതി.

അന്വ — അർക്കൻ സ്വത്തിങ്കൽനിന്നു പ്രഥമായബന്ധുനിധനദ്വ്യാജ്ഞാതപോദ്യൂനഗനായിട്ടും വക്രങ്കൽനിന്നു സ്വത്തിങ്കൽനിന്നെന്നപോലെയും രവിജങ്കൽനിന്നു് അതിനോടു തുല്യമായിട്ടുതന്നെയും ശുക്രങ്കൽനിന്നു സ്മരാന്ത്യാരികളിൽ ചരനായിട്ടും ജീവങ്കൽനിന്നു ധർമ്മസുതായശത്രുക്കളിൽ ചരനായിട്ടും ശീതഗുവിങ്കൽനിന്നു ദശത്ര്യായാരിഗനായിട്ടും ബുധങ്കൽനിന്നു് അതുകളിൽതന്നെയും അന്ത്യതപസ്സുതന്മാരിലും ചരനായിട്ടും ലഗ്നത്തിങ്കൽനിന്നു സബന്ധ്വന്ത്യഗനായിട്ടും ശുഭനായി ഭവിക്കുന്നു.

പരി — അർക്കൻ=ആദിത്യൻ, സ്വം തന്റെ രാശി (ജനനകാലത്തിങ്കൽ തന്റെ സ്ഥിതി യാതൊരു രാശിയിലോ ആ രാശി എന്നു സാരം). പ്രഥമായബന്ധുനിധനദ്വ്യാജ്ഞാതപോദ്യൂനഗൻ=പ്രഥമായബ

ന്ധുനിധനദ്വ്യാജ്ഞാതപോദ്യൂനങ്ങളെ ഗമിച്ചവൻ, പ്രഥമായബന്ധുനിധനദ്വ്യാജ്ഞാതപോദ്യൂനങ്ങൾ=പ്രഥമവും ആയവും ബന്ധുവും നിധനവും ദ്വിതീയവും ആജ്ഞയും തപസ്സും ദ്യൂനവും, പ്രഥമം=ഒന്നാംരാശി, ആയം=പതിനൊന്നാംരാശി, ബന്ധു=നാലാംരാശി, നിധനം=എട്ടാംരാശി, ദ്വിതീയം=രണ്ടാംരാശി, ആജ്ഞാ=പത്താംരാശി, തപസ്സ്=ഒമ്പതാംരാശി, ദ്യൂനം=ഏഴാംരാശി, ഗമിക്ക=പ്രാപിക്ക, വക്രൻ=ചൊവ്വ (ചൊവ്വയുടെ ആശ്രയമായ രാശി എന്നു സാരം), സ്വം=തന്റെ രാശി, രവിജൻ=ശനി, അളു=തന്റെ രാശി, സ്മരാന്ത്യാരികൾ=സ്മരനും അന്ത്യവും അരിയും, സ്മരൻ=ഏഴാമേടം, അന്ത്യം=പന്ത്രണ്ടാമേടം, അരി=ആറാമേടം, ചരൻ=ചരിച്ചിയങ്ങുന്നവൻ, ചരിക്ക=സഞ്ചരിക്കുക, ജീവൻ=ബൃഹസ്പതി, ധൎമ്മസുതായശത്രുക്കൾ=ധൎമ്മവും സുതനും ആയവും ശത്രുവും, ധൎമ്മം=ഒമ്പതാമേടം, സുതൻ=അഞ്ചാമേടം, ആയം=പതിനൊന്നാമേടം, ശത്രു=ആറാമേടം, ശീതഗു=ചന്ദ്രൻ, ദശത്ര്യായാരിഗൻ=ദശത്ര്യായാരികളെ ഗമിച്ചവൻ, ദശത്ര്യായാരികൾ=ദശമവും തൃതീയവും ആയവും അരിയും, ദശമം=പത്താമേടം, തൃതീയം=മൂന്നാമേടം, ആയം=പതിനൊന്നാമേടം, അളുകൾ ദശത്ര്യായാരികൾ, അന്ത്യതപസ്സുതന്മാർ=അന്ത്യവും തപസ്സും സുതനും, അന്ത്യം=പന്ത്രണ്ടാമേടം, തപസ്സ്=ഒമ്പതാമേടം, സുതൻ=അഞ്ചാമേടം, സബന്ധ്വന്ത്യഗൻ=സബന്ധ്വന്ത്യങ്ങളെ ഗമിച്ചവൻ, സബന്ധ്വന്ത്യങ്ങൾ=ബന്ധ്വന്ത്യങ്ങളോടുകൂടിയവ, ബന്ധ്വന്ത്യങ്ങൾ=ബന്ധുവും അന്ത്യവും, ബന്ധു=നാലാമേടം, അന്ത്യം=പന്ത്രണ്ടാമേടം. (സബന്ധ്വന്ത്യ എന്ന സമാസത്തിന്റെ വിഗ്രഹം ബന്ധ്വന്ത്യാഭ്യാം സഹ യേ വൎത്തന്തേ എന്നാകുന്നു. അന്ത്യപദാൎത്ഥം ദശമതൃതീയൈകാദശഷഷ്ഠങ്ങളാകുന്നു! ഇങ്ങിനെയാകയാൽ ദശമവും തൃതീയവും ഏകാദശവും ഷഷ്ഠവും ചതുൎത്ഥവും ദ്വാദശവും സബന്ധ്വന്ത്യപദാൎത്ഥമെന്നറിക.)

മിതാക്ഷരയിൽ കാണുന്ന പാഠത്തിന്നു് അല്പമായൊരു ഭേദമുണ്ടു്. "ലഗ്നാച്ച ബന്ധ്വന്ത്യഗഃ" എന്നാകുന്നു. ചശബ്ദംകൊണ്ടു ശേഷു ചരൻ എന്നതിന്റെ അനുഷംഗം കല്പ്യമാകുന്നു. ലഗ്നാൽ ശേഷു ചരൻ ബന്ധ്വന്ത്യഗഃ ച എന്നന്വയിച്ചുകൊൾക.

സാ—ആദിത്യൻ ജനനകാലത്തിങ്കൽ യാതൊരു രാശിയിൽനിന്നുവോ ആ രാശിയിലും അതിന്റെ ൧൧-ാം രാശിയിലും ൪-ാംരാശിയിലും ൮-ാം രാശിയിലും ൭-ാംരാശിയിലും ൧൦-ാംരാശിയിലും ൯-ാം രാശിയിലും, ജനനകാലത്തിങ്കൽ ചൊവ്വ യാതൊരു രാശിയിൽനിന്നു

വോ അതിലും അതിന്റെ ൧൧-ാമേടത്തും ൪-ാമേടത്തും അഷ്ടമത്തിലും ൨-ാമേടത്തും ൧൦-ാമേടത്തും ൯-ാമേടത്തും ൭-ാമേടത്തും, ജനനകാലത്തിങ്കൽ ശനി യാതൊരു രാശിയിൽ നിന്നുവോ അതിലും അതിന്റെ ൧൧-ാമേടത്തും ൪-ാമേടത്തും അഷ്ടമത്തിലും ൨-ാമേടത്തും ൧൦-ാമേടത്തും ൯-ാമേടത്തും ൭-ാമേടത്തും, ജനനകാലത്തിങ്കൽ ശുക്രൻ യാതൊരു രാശിയിൽ നിന്നുവോ അതിന്റെ ൭-ാമേടത്തും ൧൦-ാമേടത്തും ൬-ാമേടത്തും, ജനനകാലത്തിങ്കൽ വ്യാഴം യാതൊരു രാശിയിൽ നിന്നുവോ അതിന്റെ ൯-ാമേടത്തും ൫-ാമേടത്തും ൧൧-ാമേടത്തും ൬-ാമേടത്തും, ജനനകാലത്തിങ്കൽ ചന്ദ്രൻ യാതൊരു രാശിയിൽ നിന്നുവോ അതിന്റെ ൧൦-ാമേടത്തും ൩-ാമേടത്തും ൧൧-ാമേടത്തും ൬-ാമേടത്തും, ജനനകാലത്തിങ്കൽ ബുധൻ യാതൊരു രാശിയിൽ നിന്നുവോ അതിന്റെ ൧൦-ാമേടത്തും ൩-ാമേടത്തും ൧൧-ാമേടത്തും ൬-ാമേടത്തും ൧൦-ാമേടത്തും ൯-ാമേടത്തും ൫-ാമേടത്തും, ലഗ്നത്തിന്റെ ൪-ാമേടത്തും ൧൦-ാമേടത്തും ൧൨-ാമേടത്തും ൩-ാമേടത്തും ൧൧-ാമേടത്തും ൬-ാമേടത്തും സഞ്ചരിച്ചിയങ്ങുന്ന ആദിത്യൻ ശുഭദനാകുന്നു.

കേന്ദ്രായാഷ്ടദ്വിനവസ്വക്ഷാദാരാർക്കിസംശ്രിതാച്ച ശുഭഃ
ഷൾസപ്താന്ത്യേഷു സിതാൽ ഷഡായധീധർമ്മഗോ ജീവാൽ
ഉപചയഗോക്ഷചന്ദ്രാദുപചയധർമ്മാന്ത്യധീയുതസ്സൌമ്യാൽ
ലഗ്നാദുപചയബന്ധുവ്യയസ്ഥിതശ്ശോഭനഃ പ്രോക്തഃ

എന്നുള്ള വചനാന്തരത്തിന്റെ സംവാദം ഹേതുവായിട്ടു ലഗ്നാൽ സബന്ധ്വന്ത്യഗഃ എന്നതിന്റെ സാരം മേൽപ്രകാരംതന്നെ എന്നൂഹിച്ചുകൊൾക. ഇങ്ങിനെ സൂര്യ്യാഷ്ടകവർഗ്ഗം.

ഇനി ചന്ദ്രാഷ്ടകവർഗ്ഗത്തെ പറയുന്നു:—

ലഗ്നാൽ ഷൾത്രിദശായഗസ്സധനധീ-
ധർമ്മേഷു ചാരാച്ഛശീ
സ്വാൽ സാസ്താദിഷു സാഷ്ടസപ്തസു രവേഃ
ഷൾത്ര്യായധീസ്ഥോ യമാൽ
ധീത്ര്യായാഷ്ടമകണ്ടകേഷു ശശിജാ-
ജ്ജീവാദ്വ്യയായാഷ്ടഗഃ
കേന്ദ്രസ്ഥശ്ച സിതാത്തു ധർമ്മസുഖധീ-
ത്ര്യായാസ്പദാനംഗഗഃ

**അ—ലഗ്നാൽ ഷൾത്രിദശായഗഃ ആരാൽ സധനധീധർമ്മേഷു ഏഷു സ്ഥാനേഷു സ്ഥിതഃ ച സ്വാൽ സാസ്താദിഷു ഏഷു സ്ഥാനേഷു സ്ഥിതഃ രവേഃ സാഷ്ടസപ്തസു ഏഷു സ്ഥാനേഷു സ്ഥിതഃ യമാൽ ഷൾത്ര്യായധീസ്ഥഃ ശശിജാൽ ധീത്ര്യായാഷ്ടമകണ്ടകേഷു സ്ഥിതഃ ജീവാൽ വ്യയായാഷ്ടഗഃ കേന്ദ്രസ്ഥഃ ച സിതാൽ തു ധർമ്മസുഖധീത്ര്യായാസ്പദാനംഗഗശ്ച ശശീ ശുഭഃ ഭവതി.**

അന്വ—ലഗ്നത്തിങ്കൽനിന്നു ഷൾത്രിദശായഗനായിട്ടും ആരങ്കൽനിന്നു സധനധീധർമ്മങ്ങളായിരിക്കുന്ന ഈ സ്ഥാനങ്ങളിൽ സ്ഥിതനായിട്ടും സ്വത്തിങ്കൽനിന്നു സാസ്താദികളായിരിക്കുന്ന ഈ സ്ഥാനങ്ങളിൽ സ്ഥിതനായിട്ടും രവിയിങ്കൽനിന്നു് അഷ്ടമസമാപ്തങ്ങളോടു സഹിതങ്ങളായ ഈ സ്ഥാനങ്ങളിൽ സ്ഥിതനായിട്ടും യമങ്കിൽനിന്നു് ഷൾത്ര്യായധീസ്ഥനായിട്ടും ശശിജങ്കൽനിന്നു് ധീത്ര്യായാഷ്ടമകണ്ടകങ്ങളിൽ സ്ഥിതനായിട്ടും ജീവങ്കൽനിന്നു വ്യയായാഷ്ടഗനായിട്ടും കേന്ദ്രസ്ഥനായിട്ടും സിതങ്കൽനിന്നു ത്ര്യായാസ്പദാനംഗനായിട്ടുമിരിക്കുന്ന ശശി ശുഭനായി ഭവിക്കുന്നു.

പരി—ലഗ്നം=ജനനരാശി, ഷൾത്രിദശായഗൻ=ഷൾത്രിദശായങ്ങളെ ഗമിച്ചവൻ, ഷൾത്രിദശായങ്ങൾ=ഷഷ്ഠവും തൃതീയവും ദശമവും ആയവും, ഷഷ്ഠം=൬-ാമേടം, തൃതീയം=൩-ാമേടം, ദശമം=൧൦-ാമേടം, ആയം=൧൧-ാമേടം, ഗമിക്ക=പ്രാപിക്ക, ആരൻ=ചൊവ്വ (ചൊവ്വ യാതൊരു രാശിയിൽ നിന്നുവോ ആ രാശി എന്നു സാരം. ഇതു രവേഃ ഇത്യാദി സ്ഥലങ്ങളിലും സമാനമാകുന്നു), സ്വം=തന്നെ സംബന്ധിച്ചതു് (തന്നാൽ ആശ്രിതമായ രാശി എന്നു സാരം), സാസ്താദികൾ=അസ്താദികളോടുകൂടിയവ, അസ്താദികൾ=അസ്തവും ആദിയും, അസ്തം=൭-ാം രാശി, ആദി=ഒന്നാംരാശി, ഈ സ്ഥാനങ്ങൾ=മേൽപറഞ്ഞ ഷഷ്ഠതൃതീയദശമൈകാദശങ്ങൾ, രവി=ആദിത്യൻ, സപ്തമാഷ്ടമങ്ങൾ=സപ്തമവും അഷ്ടവും, സപ്തമം=൭-ാമേടം, അഷ്ടമം=൮-ാമേടം, സഹിതങ്ങൾ=കൂടിയവ, ഈ സ്ഥാനങ്ങൾ=മേൽപറഞ്ഞ ഷഷ്ഠതൃതീയദശമൈകാദശങ്ങൾ, സ്ഥിതൻ=സ്ഥിതിചെയ്തവൻ, സ്ഥിതിചെയ്ക=നില്ക്കുക, യമൻ=ശനി, ഷൾത്ര്യായധീസ്ഥൻ=ഷൾത്ര്യായധീകളിൽ സ്ഥിതിചെയ്യുന്നവൻ, ഷൾത്ര്യായധീകൾ=ഷഷ്ഠവും തൃതീയവും ആയവും ധീയും, ഷഷ്ഠം=൬-ാമേടം, തൃതീയം ൩-ാമേടം, ആയം ൧൧-ാമേടം, ധീ=൫-ാമേടം, ശശിജൻ=ബുധൻ, ധീത്ര്യായാഷ്ടമകണ്ടകങ്ങൾ=ധീയും തൃതീയവും ആയവും അഷ്ടമ

## നവമാദ്ധ്യായഃ

**വും കണ്ടകവും, ധീ=൫-ാമേടം, തൃതീയം=൩-ാമേടം, ആയം=൧൧-ാമേടം, അഷ്ടമം=൮-ാമേടം, കണ്ടകം=കേന്ദ്രം, ജീവൻ=ബൃഹസ്പതി, വ്യയായാഷ്ടഗൻ=വ്യയായാഷ്ടമങ്ങളെ ഗമിച്ചവൻ, വ്യയായാഷ്ടമങ്ങൾ=** വ്യയവും ആയവും അഷ്ടമവും, വ്യയം=൧൨-ാമേടം, ആയം=൧൧-ാമേടം, അഷ്ടമം=൮-ാമേടം, ഗമിക്ക=പ്രാപിക്ക, കേന്ദ്രസ്ഥൻ=കേന്ദ്രത്തിങ്കൽ സ്ഥിതിചെയ്യുന്നവൻ, കേന്ദ്രം=കേന്ദ്രമെന്ന പേരോടുകൂടിയ രാശി, സിതൻ=ശുക്രൻ, ത്ര്യായാസ്പദാനംഗഗൻ=ത്ര്യായാസ്പദാനംഗങ്ങളെ ഗമിച്ചവൻ, ത്ര്യായാസ്പദാനംഗങ്ങൾ=തൃതീയവും ആയവും ആസ്പദവും അനംഗവും, തൃതീയം=൩-ാമേടം, ആയം=൧൧-ാമേടം, ആസ്പദം=൧൦-ാമേടം, അനംഗം=൭-ാമേടം, ഗമിക്ക=പ്രാപിക്ക.

സാ—ലഗ്നത്തിന്റെ ൬-ാമേടത്തും ൩-ാമേടത്തും ൧൧-ാമേടത്തും, ജനനകാലത്തിങ്കൽ കുജാശ്രിതരാശി യാതൊന്നോ അതിന്റെ ൨-ാമേടത്തും ൫-ാമേടത്തും ൯-ാമേടത്തും ൬-ാമേടത്തും ൩-ാമേടത്തും ൧൦-ാമേടത്തും ൧൧-ാമേടത്തും, ജനനകാലത്തിങ്കൽ ചന്ദ്രനാൽ ആശ്രിതമായ രാശിയിലും അതിന്റെ ൭-ാമേടത്തും ൬-ാമേടത്തും ൩-ാമേടത്തും ൧൦-ാമേടത്തും ൧൧-ാമേടത്തും, ജനനകാലത്തിങ്കൽ ആദിത്യാശ്രിതമായ രാശിയുടെ ൭-ാമേടത്തും അഷ്ടമത്തിലും ൬-ാമേടത്തും ൩-ാമേടത്തും ൧൦-ാമേടത്തും ൧൧-ാമേടത്തും, ജനനകാലത്തിങ്കൽ ശനിയാൽ ആശ്രിതമായ രാശിയുടെ ൬-ാമേടത്തും ൩-ാമേടത്തും ൧൧-ാമേടത്തും ൫-ാമേടത്തും, ജനനകാലത്തിങ്കൽ ബുധനാൽ ആശ്രിതമായ രാശിയുടെ ൫-ാമേടത്തും ൩-ാമേടത്തും അഷ്ടമത്തിങ്കലും കേന്ദ്രസ്ഥാനങ്ങളിലും, ജനനകാലത്തിങ്കൽ ബൃഹസ്പതിയാൽ ആശ്രിതമായ രാശിയുടെ ൧൨-ാമേടത്തും ൧൧-ാമേടത്തും അഷ്ടമത്തിങ്കലും കേന്ദ്രസ്ഥാനങ്ങളിലും, ജനനകാലത്തിങ്കൽ ശുക്രനാൽ ആശ്രിതമായ രാശിയുടെ ൯-ാമേടത്തും ൪-ാമേടത്തും ൫-ാമേടത്തും ൩-ാമേടത്തും ൧൧-ാമേടത്തും ൧൦-ാമേടത്തും ൭-ാമേടത്തും സഞ്ചരിക്കുന്ന ചന്ദ്രൻ ശുഭദനാകുന്നു. സ്വല്പജാതകമെന്ന ശാസ്ത്രത്തിൽ 'കേന്ദ്രവ്യയായമൃതിഗോ ജീവാൽ' എന്നു പറഞ്ഞിട്ടുണ്ടു്. അതിന്റെ വിസംവാദം ഹേതുവായിട്ടു 'ജീവാദ്ധനായാഷ്ടഗഃ' എന്ന പാഠം ത്യാജ്യമാകുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം. ഇങ്ങിനെ ചന്ദ്രാഷ്ടകവർഗ്ഗം.

ഇനി ഭൌമാഷ്ടകവർഗ്ഗത്തെ പറയുന്നു:—

വക്രസ്തൂപചയേഷ്വിനാൽ സുതനയേ-
ഷ്വാദ്യാധികേഷൂദയാ-
ച്ചന്ദ്രാൽ ഷൾത്രിഫലേഷു കേന്ദ്രനിധന-
പ്രാപ്ത്യ്യർത്ഥഗഃ സ്വാച്ഛുഭഃ
ധർമ്മായാഷ്ടമകേന്ദ്രഗോഽർക്കതനയാൽ
ജ്ഞാൽ ഷൾത്രിധീലാഭഗ-
ശ്ശുക്രാൽ ഷഡ്വ്യയലാഭമൃത്യുഷു ഗുരോഃ
കർമ്മാന്ത്യലാഭാരിഷു. ൩

അ—ഇനാൽ സുതനയേഷു ഉപചയേഷു സ്ഥിതഃ ച ഉദയാൽ ആദ്യാധികേഷു ഉപചയേഷു സ്ഥിതഃ ചന്ദ്രാൽ ഷൾത്രിഫലേഷു സ്ഥിതഃ സ്വാൽ കേന്ദ്രനിധനപ്രാപ്ത്യർത്ഥഗഃ അർക്കതനയാൽ ധർമ്മായാഷ്ടമകേന്ദ്രഗഃ ജ്ഞാൽ ഷൾത്രിധീലാഭഗഃ ശുക്രാൽ ഷഡ്വ്യയലാഭമൃത്യുഷു സ്ഥിതഃ ഗുരോഃ കർമ്മാന്ത്യലാഭാരിഷു സ്ഥിതഃ ച വക്രഃ തു ശുഭഃ ഭവതി.

അന്വ—ഇനങ്കൽനിന്നു സുതനയങ്ങളായിരിക്കുന്ന ഉപചയങ്ങളിൽ സ്ഥിതനായിട്ടും ഉദയത്തിങ്കൽനിന്നു് ആദ്യാധികങ്ങളായ ഉപചയങ്ങളിൽ സ്ഥിതനായിട്ടും ചന്ദ്രങ്കൽനിന്നു ഷൾത്രിഫലങ്ങളിൽ സ്ഥിതനായിട്ടും സ്വത്തിങ്കൽനിന്നു കേന്ദ്രനിധനപ്രാപ്ത്യർത്ഥഗനായിട്ടും അർക്കതനയങ്കൽനിന്നു ധർമ്മായാഷ്ടമകേന്ദ്രഗനായിട്ടും ജ്ഞങ്കൽനിന്നു ഷൾത്രിധീലാഭഗനായിട്ടും ശുക്രങ്കൽനിന്നു ഷഡ്വ്യയമൃത്യുക്കളിൽ സ്ഥിതനായിട്ടും ഗുരുവിങ്കൽനിന്നു കർമ്മാന്ത്യലാഭാരികളിൽ സ്ഥിതനായിട്ടുമിരിക്കുന്ന വക്രൻ ശുഭനായി ഭവിക്കുന്നു.

പരി—ഇനൻ=ആദിത്യൻ, സുതനയങ്ങൾ=തനയനോടുകൂടിയവ, തനയൻ=പുത്രൻ (അഞ്ചാമേടമെന്നു സാരം), ഉപചയങ്ങൾ=ഉപചയമെന്ന പേരോടുകൂടിയ രാശികൾ (൩-ാമേടവും ൬-ാമേടവും ൧൦-ാമേടവും ൧൧-ാമേടവുമെന്നു സാരം), സ്ഥിതൻ=സ്ഥിതിചെയ്യുവൻ, സ്ഥിതിചെയ്ക=നില്ക്കുക, ഉദയം=ലഗ്നം, ആദ്യാധികങ്ങൾ=ആദ്യമാകുന്ന അധികത്തോടുകൂടിയവ, ആദ്യം=ഒന്നാമത്തേതു് (ലഗ്നമെന്നു സാരം), ഷൾത്രിഫലങ്ങൾ=ഷഷ്ഠവും തൃതീയവും ഫലവും, ഷഷ്ഠം=൬-ാമേടം, തൃതീയം=൩-ാമേടം, ഫലം=൧൧-ാമേടം, സ്വം=തന്നെ സംബന്ധിച്ചതു് (തന്നാൽ ആശ്രിതമായ രാശി എന്നു സാരം), കേന്ദ്രനിധനപ്രാ

പ്ത്യൎത്ഥഗൻ=കേന്ദ്രനിധനപ്രാപ്ത്യൎത്ഥങ്ങളെ ഗമിച്ചവൻ, കേന്ദ്രനിധനപ്രാപ്ത്യൎത്ഥങ്ങൾ=കേന്ദ്രവും നിധനവും പ്രാപ്തിയും അൎത്ഥവും, കേന്ദ്രം=കേന്ദ്രമെന്ന പേരോടുകൂടിയ രാശി, നിധനം=അഷ്ടമം, പ്രാപ്തി=൧൧-ാമേടം, അൎത്ഥം=൨-ാമേടം, അൎക്കതനയൻ=ശനി, ധൎമ്മായാഷ്ടമകേന്ദ്രഗൻ=ധൎമ്മായാഷ്ടമകേന്ദ്രങ്ങളെ ഗമിച്ചവൻ, ധൎമ്മായാഷ്ടമകേന്ദ്രങ്ങൾ=ധൎമ്മവും ആയവും അഷ്ടമവും കേന്ദ്രവും, ധൎമ്മം=൯-ാമേടം, ആയം=൧൧-ാമേടം, അഷ്ടമം=൮-ാമേടം, കേന്ദ്രം=ലഗ്നവും ചതുൎത്ഥവും സപ്തമവും ദശമവും, ഗമിക്ക=പ്രാപിക്ക, ജ്ഞൻ=ബുധൻ, ഷൾത്രിധീലാഭഗൻ=ഷൾത്രിധീലാഭങ്ങളെ ഗമിച്ചവൻ, ഷൾത്രിധീലാഭങ്ങൾ=ഷഷ്ഠവും തൃതീയവും ധീയും ലാഭവും, ഷഷ്ഠം=൬-ാമേടം, തൃതീയം=൩-ാമേടം, ധീ=൫-ാമേടം, ലാഭം=൧൧-ാമേടം, ഗമിക്ക=പ്രാപിക്ക, ഷഡ്വ്യയമൃത്യുക്കൾ=ഷഷ്ഠവും വ്യയവും മൃത്യുവും, ഷഷ്ഠം=൬-ാമേടം, വ്യയം=൧൨-ാമേടം, മൃത്യു=അഷ്ടമം, സ്ഥിതൻ=സ്ഥിതിചെയ്യുവൻ, സ്ഥിതിചെയ്ക=നില്ക്കുക, ഗുരു=ബൃഹസ്പതി, കൎമ്മാന്ത്യലാഭാരികൾ=കൎമ്മവും അന്ത്യവും ലാഭവും അരിയും, കൎമ്മം=൧൦-ാമേടം, അന്ത്യം=൧൨-ാമേടം, ലാഭം=൧൧-ാമേടം, അരി=൬-ാമേടം, സ്ഥിതൻ=സ്ഥിതിചെയ്യുവൻ, സ്ഥിതിചെയ്ക=നില്ക്കുക, വക്രൻ=ചൊവ്വ, ശുഭൻ=ശുഭദൻ.

൧൦—ജനനകാലത്തിങ്കൽ ആദിത്യനാൽ ആശ്രിതമായ രാശിയുടെ ൫-ാമേടത്തും ൩-ാമേടത്തും ൬-ാമേടത്തും ൧൦-ാമേടത്തും ൧൧-ാമേടത്തും, ലഗ്നത്തിങ്കലും അതിന്റെ ൩-ാമേടത്തും ൬-ാമേടത്തും ൧൦-ാമേടത്തും ൧൧-ാമേടത്തും, ചന്ദ്രനാൽ ആശ്രിതമായ രാശിയുടെ ൬-ാമേടത്തും ൩-ാമേടത്തും ൧൧-ാമേടത്തും, തന്നാൽ ആശ്രിതമായ രാശിയിലും അതിന്റെ ൪-ാമേടത്തും ൭-ാമേടത്തും ൧൦-ാമേടത്തും അഷ്ടമത്തിലും ൧൧-ാമേടത്തും ൨-മേടത്തും, ശനിയാൽ ആശ്രിതമായ രാശിയുടെ ൯-ാമേടത്തും ൧൧-ാമേടത്തും അഷ്ടമത്തിലും കേന്ദ്രങ്ങളിലും, ബുധനാൽ ആശ്രിതമായ രാശിയുടെ ൬-ാമേടത്തും ൩-ാമേടത്തും ൫-ാമേടത്തും ൧൧-ാമേടത്തും, ശുക്രനാൽ ആശ്രിതമായ രാശിയുടെ ൬-ാമേടത്തും ൧൨-ാമേടത്തും അഷ്ടമത്തിങ്കലും, വ്യാഴത്താൽ ആശ്രയിക്കപ്പെട്ട രാശിയുടെ ൧൦-ാമേടത്തും ൧൨-ാമേടത്തും ൧൧-ാമേടത്തും ൬-ാമേടത്തും സഞ്ചരിച്ചിരിക്കുന്ന ചൊവ്വ ശുഭദനാകുന്നു. ഇങ്ങിനെ ഭൌമാഷ്ടകവൎഗ്ഗം.

ഇനി ബുധാഷ്ടകവർഗ്ഗത്തെ പറയുന്നു:—

ദ്വ്യാദ്യായാഷ്ടതപസ്സുഖേഷു ഭൃഗുജാൽ
സത്ര്യാത്മജേഷ്വിന്ദുജഃ
സാജ്ഞാസ്തേഷു യമാരയോർവ്യയരിപു-
പ്രാപ്ത്യഷ്ടഗോ വാക്പതേഃ
ധർമ്മായാരിസുതവ്യയേഷു സവിതുഃ
സ്വാൽ സാദ്യകർമ്മത്രിഗഃ
ഷൾസ്വായായാഷ്ടസുഖാസ്പദേഷു ഹിമഗോ-
സ്സാദ്യേഷു ലഗ്നാച്ഛുഭഃ ൪

അ—ഭൃഗുജാൽ സത്ര്യാത്മജേഷു ദ്വ്യാദ്യായാഷ്ടതപസ്സുഖേഷു സ്ഥിതഃ യമാരയോഃ സാജ്ഞാസ്തേഷു ദ്വ്യാദ്യായാഷ്ടതപസ്സുഖേഷു സ്ഥിതഃ വാക്പതേഃ വ്യയരിപുപ്രാപ്ത്യഷ്ടഗഃ സവിതുഃ ധർമ്മായാരിസുതവ്യയേഷു സ്ഥിതഃ സ്വാൽ സാദ്യകർമ്മത്രിഗഃ ഹിമഗോഃ ഷൾസ്വായായാഷ്ടസുഖാസ്പദേഷു സ്ഥിതഃ ലഗ്നാൽ സാദ്യേഷു ഷൾസ്വായായാഷ്ടസുഖാസ്പദേഷു സ്ഥിതഃ ച ഇന്ദുജഃ ശുഭഃ ഭവതി.

അന്വ—ഭൃഗുജങ്കൽനിന്നു സത്ര്യാത്മജങ്ങളായിരിക്കുന്ന ദ്വ്യാദ്യായതപസ്സുഖങ്ങളിൽ സ്ഥിതനായിട്ടും യമാരന്മാരുടെ സാജ്ഞാസ്തങ്ങളായിരിക്കുന്ന ദ്വ്യാദ്യായാഷ്ടതപസ്സുഖങ്ങളിൽ സ്ഥിതനായിട്ടും വാക്പതിയുടെ വ്യയരിപുപ്രാപ്ത്യഷ്ടഗനായിട്ടും സവിതാവിൻെറ ധർമ്മായാരിസുതവ്യയങ്ങളിൽ സ്ഥിതനായിട്ടും സ്വത്തിങ്കൽനിന്നു സാദ്യകർമ്മത്രിഗനായിട്ടും ഹിമഗുവിങ്കൽനിന്നു ഷൾസ്വായായാഷ്ടസുഖാസ്പദങ്ങളിൽ സ്ഥിതനായിട്ടും ലഗ്നത്തിങ്കൽനിന്നു സാദ്യങ്ങളായിരിക്കുന്ന ഷൾസ്വായായാഷ്ടസുഖാസ്പദങ്ങളിൽ സ്ഥിതനായിട്ടുമിരിക്കുന്ന ഇന്ദുജൻ ശുഭനായി ഭവിക്കുന്നു.

പരി—ഭൃഗുജൻ=ശുക്രൻ, സത്ര്യാത്മജങ്ങൾ=ത്ര്യാത്മജന്മാരോടുകൂടിയവ, ത്ര്യാത്മജന്മാർ=തൃതീയവും ആത്മജനും, തൃതീയം മ-ാമേടം, ആത്മജൻ=൫-ാമേടം, ദ്വ്യാദ്യായാഷ്ടതപസ്സുഖങ്ങൾ=ദ്വിതീയവും ആദ്യവും ആയവും അഷ്ടമവും തപസ്സും സുഖവും, ദ്വിതീയം=വ-ാമേടം ആദ്യം=പ്രഥമം, ആയം=൧൧-ാമേടം, അഷ്ടമം=൮-ാമേടം, തപസ്സ്=൯-ാമേടം, സുഖം=൪-ാമേടം, സ്ഥിതൻ=സ്ഥിതിചെയ്തവൻ, യമാരന്മാർ=യമനും ആരനും, യമൻ=ശനി, ആരൻ=ചൊവ്വ, സാജ്ഞാസ്തങ്ങൾ=ആജ്ഞാസ്തങ്ങളോടുകൂടിയവ, ആജ്ഞാസ്തങ്ങൾ=ആജ്ഞയും അസ്തവും, ആ

ജ്ഞാ=൧൦-ാമേടം, അസ്തം=൭-ാമേടം, വാക്പതി=ബൃഹസ്പതി, വ്യയരി പുപ്രാപ്ത്യഷ്ടഗൻ=വ്യയരിപുപ്രാപ്ത്യഷ്ടമങ്ങളെ ഗമിച്ചവൻ, വ്യയരിപു പ്രാപ്ത്യഷ്ടമങ്ങൾ=വ്യയവും രിപുവും പ്രാപ്തിയും അഷ്ടമവും, വ്യയം= ൧൨-ാമേടം, രിപു=൬-ാമേടം, പ്രാപ്തി=൧൧-ാമേടം, ഗമിക്ക=പ്രാപി ക്ക, സവിതാവ്=ആദിത്യൻ, ധർമ്മായാരിസുതവ്യയങ്ങൾ=ധർമ്മവും ആ യവും അരിയും സുതനും വ്യയവും, ധർമ്മം=൯-ാമേടം, ആയം=൧൧-ാമേ ടം, അരി=൬-ാമേടം, സുതൻ=൫-ാമേടം, വ്യയം=൧൨-ാമേടം, സ്വം= തന്നെ സംബന്ധിച്ചത് (തന്നാൽ ആശ്രയിക്കപ്പെട്ട രാശി എന്നു സാ രം), സാദ്യകർമ്മത്രിഗൻ=സാദ്യകർമ്മതൃതീയങ്ങളെ ഗമിച്ചവൻ. സാദ്യക ർമ്മതൃതീയങ്ങൾ=ആദ്യകർമ്മതൃതീയങ്ങളോടുകൂടിയവ, ആദ്യകർമ്മതൃതീയ ങ്ങൾ=ആദ്യവും കർമ്മവും തൃതീയവും, ആദ്യം=ഒന്നാമത്തേത്, കർമ്മം= ൧൦-ാമേടം, തൃതീയം=൩-ാമേടം (സ്വാദ്യകർമ്മത്രിഗഃ എന്നുള്ള സമാസ ത്തിങ്കലെ 'സ്വാദ്യകർമ്മത്രി' എന്ന ശബ്ദത്തിന്ന് ആദ്യകർമ്മതൃതീയങ്ങളോ ടുകൂടിയ വേറെ ചില പദാർത്ഥങ്ങൾ എന്നർത്ഥമാകുന്നു. അന്യപദാർത്ഥ ങ്ങൾ ധർമ്മായാരിസുതവ്യയങ്ങളാകയാൽ ലഗ്നത്തിങ്കലും കർമ്മത്തിങ്കലും തൃതീയത്തിങ്കലും ധർമ്മായാരിസുതവ്യയങ്ങളിലുമെന്ന് അതിൻെറ സാര ത്തെഗ്രഹിച്ചുകൊൾക), ഹിമഗു=ചന്ദ്രൻ, ഷൾസ്വായാഷ്ടസുഖാസ്പദ ങ്ങൾ=ഷഷ്ഠവും സ്വവും ആയവും അഷ്ടമവും സുഖവും ആസ്പദവും, ഷഷ്ഠം ൬-ാമേടം, സ്വം=൨-ാമേടം, ആയം=൧൧-ാമേടം, അഷ്ടമം=൮-ാമേടം, സുഖം=൪-ാമേടം, ആസ്പദം=൧൦-ാമേടം, ലഗ്നം=ലഗ്നരാശി, സാദ്യ ങ്ങൾ=ആദ്യത്തോടുകൂടിയവ, ആദ്യം=പ്രഥമം, സ്ഥിതൻ=സ്ഥിതിചെയ്ത വൻ, സ്ഥിതിചെയ്ക=നില്ക്കുക, ഇന്ദുജൻ=ബുധൻ, ശുഭൻ=ശുഭദൻ.

സാ—ജനനകാലത്തിങ്കൽ ശുക്രനാൽ ആശ്രയിക്കപ്പെട്ട രാശി യുടെ ൨-ാമേടത്തും മേൽപറഞ്ഞ രാശിയിലും അതിൻെറ ൧൧-ാമേട ത്തും അഷ്ടമത്തിങ്കലും ൯-ാമേടത്തും ൪-ാമേടത്തും ൩-ാമേടത്തും ൫-ാമേ ടത്തും, ജനനകാലത്തിങ്കൽ കുജമന്ദന്മാരാൽ ആശ്രയിക്കപ്പെട്ട രാശിക ളുടെ ൧൦-ാമേടത്തും ൭-ാമേടത്തും ൨-ാമേടത്തും മേൽപറഞ്ഞ രാശിയി ലും അതിൻെറ ൧൧-ാമേടത്തും അഷ്ടമത്തിലും ൯-ാമേടത്തും ൪-ാമേട ത്തും, ജനനകാലത്തിങ്കൽ വ്യാഴത്താൽ ആശ്രയിക്കപ്പെട്ട രാശിയുടെ ൧൨-ാമേടത്തും ൬-ാമേടത്തും ൧൧-ാമേടത്തും അഷ്ടമത്തിലും, ജനനകാ ലത്തിങ്കൽ ആദിത്യനാൽ ആശ്രയിക്കപ്പെട്ട രാശിയുടെ ൯-ാമേടത്തും ൧൧-ാമേടത്തും ൬-ാമേടത്തും ൫-ാമേടത്തും ൧൨-ാമേടത്തും, ജനനകാ

ലത്തിങ്കൽ തന്നാൽ ആശ്രയിക്കപ്പെട്ട രാശിയിലും അതിന്റെ ൧൦-ാമേടത്തും ൧൧-ാമേടത്തും മേൽപറഞ്ഞ ൻ-ാമേടം മുതലായ സ്ഥാനങ്ങളിലും, ജനനകാലത്തിങ്കൽ ചന്ദ്രനാൽ ആശ്രയിക്കപ്പെട്ട രാശിയുടെ ൬-ാമേടത്തും ൨-ാമേടത്തും ൧൧-ാമേടത്തും അഷ്ടമത്തിങ്കലും ൱-ാമേടത്തും ലഗ്നത്തിലും അതിന്റെ ൬-ാമേടം മുതലായ മേൽപറഞ്ഞ സ്ഥാനങ്ങളിലും സഞ്ചരിച്ചിയങ്ങുന്ന ബുധൻ ശുഭനാകുന്നു. "ചന്ദ്രാൽ സുഖാരിദശമായാഷ്ടധനേസാദിഷു വിലഗ്നാൽ" എന്ന വചനാന്തരത്തിന്റെ സംവാദം ഹേതുവായിട്ട "സപ്താൽ സാദ്യകമ്മത്രിഗഃ" എന്ന വാക്യത്തിന്റെ അത്ഥം മേൽ വിവരിച്ചപ്രകാരംതന്നെ എന്നറിഞ്ഞുകൊൾക. ഇങ്ങിനെ ബുധാഷ്ടകവഗ്ഗം.

ഇനി ജീവാഷ്ടകവഗ്ഗത്തെ പറയുന്നു:—

ദിക്സ്വാദ്യാഷ്ടമദായബന്ധുഷു കുജാൽ
സപ്താൽ സത്രികേഷ്വംഗിരാഃ
സൂയ്യാൽ സത്രിതപസ്സുധീസ്വനവദി-
ഗ്ലാഭാരിഗോ ഭാഗ്ഗവാൽ
ജായായാത്ഥനവാത്മജേഷു ഹിമഗോർ-
മന്ദാൽ ത്രിഷഡ്ധീവ്യയേ
ദിഗ്ധീഷൾസ്വസുഖായ പൂവ്വനവഗോ
ജ്ഞാൽ സസ്മരശ്ചോദയാൽ. ൭

അ—കുജാൽ ദിക്സ്വാദ്യാഷ്ടമദായബന്ധുഷു സ്ഥിതഃ സപ്താൽ സത്രികേഷു ദിക്സ്വാദ്യാഷ്ടമദായബന്ധുഷു സ്ഥിതഃ സൂയ്യാൽ സത്രിതപസ്സു ദിക്സ്വാദ്യാഷ്ടമദായബന്ധുഷു സ്ഥിതഃ ഭാഗ്ഗവാൽ ധീസ്വനവദിഗ്ലാഭാരിഗഃ ഹിമഗോഃ ജായായാത്ഥനവാത്മജേഷു സ്ഥിതഃ മന്ദാൽ ത്രിഷഡ്ധീവ്യയേ സ്ഥിതഃ ജ്ഞാൽ ദിഗ്ധീഷൾസ്വസുഖായപൂവ്വനവഗഃ ഉദയാൽ ദിഗ്ധീഷൾസ്വസുഖായപൂവ്വനവഗഃ സസ്മരഃ ച അംഗിരാഃ ശുഭഃ ഭവതി.

അനു—കുജങ്കൽനിന്നു ദിക്സ്വാദ്യാഷ്ടമദായബന്ധുക്കളിൽ സ്ഥിതനായിട്ടും സപ്തത്തിങ്കൽനിന്നു സത്രികങ്ങളായിരിക്കുന്ന ദിക്സ്വാദ്യാഷ്ടമദായബന്ധുക്കളിൽ സ്ഥിതനായിട്ടും സൂയ്യങ്കൽനിന്നു സത്രിതപസ്സുകളായിരിക്കുന്ന ദിക്സ്വാദ്യാഷ്ടമദായബന്ധുക്കളിൽ സ്ഥിതനായിട്ടും ഭാഗ്ഗവങ്കൽനിന്നു ധീസ്വനവദിഗ്ലാഭാരിഗനായിട്ടും ഹിമഗുവിങ്കൽനിന്നു ജാ

യായാൎത്ഥനവാത്മജന്മാരിൽ സ്ഥിതനായിട്ടും മന്ദങ്കൽനിന്നു് ത്രിഷഡ്ധീവ്യയത്തിങ്കൽ സ്ഥിതനായിട്ടും ജ്ഞങ്കൽനിന്നു ദിഗ്ധീഷൾസ്വസുഖായപൂൎവ്വനവഗനായിട്ടും ഉദയത്തിങ്കൽനിന്നു ദിഗ്ധീഷൾസ്വസുഖായപൂൎവ്വനവഗനായിട്ടും സസ്മരനായിട്ടുമിരിക്കുന്ന ജീവൻ ശുഭനായി ഭവിക്കുന്നു.

പരി — കുജൻ=ചൊവ്വ, ദിക്സ്വാദ്യാഷ്ടമദായബന്ധുക്കൾ=ദിക്കും സ്വവും ആദ്യവും അഷ്ടമവും മദവും ആയവും ബന്ധുവും, ദിക്=പത്താമേടം, സ്വം=രണ്ടാമേടം, ആദ്യം=ലഗ്നം, അഷ്ടമം=എട്ടാമേടം, മദം=എഴാമേടം, ആയം=പതിനൊന്നാമേടം, ബന്ധു=നാലാമേടം, സ്വം=തന്നെ സംബന്ധിച്ചതു് (തന്നാൽ ആശ്രിതമായ രാശി എന്നു സാരം), സത്രികങ്ങൾ=തൃതീയത്തോടുകൂടിയവ, തൃതീയം=മൂന്നാമേടം, സൂൎയ്യൻ=ആദിത്യൻ, സത്രിതപസ്സുകൾ=തൃതീയതപസ്സുകളോടുകൂടിയവ, തൃതീയതപസ്സുകൾ=തൃതീയവും തപസ്സും, തൃതീയം=മൂന്നാമേടം, തപസ്സ്=ഒമ്പതാമേടം, ഭാൎഗ്ഗവൻ=ശുക്രൻ, ധീസ്വനവദിഗ്ലാഭാരിഗൻ=ധീസ്വനവദിഗ്ലാഭാരികളെ ഗമിച്ചവൻ. ധീസ്വനവദിഗ്ലാഭാരികൾ=ധീയും സ്വവും നവമവും ദിക്കും ലാഭവും അരിയും, ധീ=അഞ്ചാമേടം, സ്വം=രണ്ടാമേടം, നവമം=ഒമ്പതാമേടം, ദിക്=പത്താമേടം, ലാഭം=പതിനൊന്നാമേടം, അരി=ആറാമേടം, ഹിമഗു=ചന്ദ്രൻ, ജായായാൎത്ഥസുഖാത്മജന്മാർ=ജായയും ആയവും അൎത്ഥവും നവമവും ആത്മജനും, ജായ=എഴാമേടം, ആയം=പതിനൊന്നാമേടം, അൎത്ഥം=രണ്ടാമേടം, നവമം=ഒമ്പതാമേടം, ആത്മജൻ=അഞ്ചാമേടം, മന്ദൻ=ശനി, ത്രിഷഡ്ധീവ്യയം=തൃതീയവും ഷഷ്ഠവും ധീയും വ്യയവും, തൃതീയം=മൂന്നാമേടം, ഷഷ്ഠം=ആറാമേടം, ധീ=അഞ്ചാമേടം, വ്യയം=പന്ത്രണ്ടാമേടം, ജ്ഞൻ=ബുധൻ, ദിഗ്ധീഷൾസ്വസുഖായപൂൎവ്വനവഗൻ=ദിഗ്ധീഷൾസ്വസുഖായപൂൎവ്വനവമങ്ങളെ ഗമിച്ചവൻ, ദിഗ്ധീഷൾസ്വസുഖായപൂൎവ്വനവമങ്ങൾ=ദിക്കും ധീയും ഷഷ്ഠവും സ്വവും സുഖവും ആയവും പൂൎവ്വവും നവമവും, ദിക്=പത്താമേടം, ധീ=അഞ്ചാമേടം, ഷഷ്ഠം=ആറാമേടം, സ്വം=രണ്ടാമേടം, സുഖം=നാലാമേടം, ആയം=പതിനൊന്നാമേടം, പൂൎവ്വം=ആദ്യം, നവമം=ഒമ്പതാമേടം, ഉദയം=ലഗ്നം, സസ്മരൻ=സ്മരനോടുകൂടിയവൻ, സ്മരൻ=എഴാമേടം, അംഗിരസ്സ്=ബൃഹസ്പതി, ശുഭൻ=ശുഭദൻ.

സാ — ജനനകാലത്തിങ്കൽ ചൊവ്വയാൽ ആശ്രയിക്കപ്പെട്ട രാശിയുടെ ൧൦-ാമേടത്തും ൪-ാമേടത്തും മേൽപ്പറഞ്ഞ രാശിയിലും അതി

ന്റെ അഷ്ടമസപ്തമങ്ങളിലും ൧-ാമേടത്തും ൪-ാമേടത്തും, ജനനകാല ത്തിങ്കൽ തന്നാൽ ആശ്രയിക്കപ്പെട്ട രാശിയുടെ ൩-ാമേടത്തും ൧൦-ാമേടത്തും ൨-ാമേടത്തും മേൽപ്പറഞ്ഞ രാശിയിലും അതിന്റെ അഷ്ടമസപ്തമങ്ങളിലും ഏകാദശചതുൎത്ഥങ്ങളിലും, സൂൎയ്യനാൽ ആശ്രയിക്കപ്പെട്ട രാശിയുടെ ൩-ാമേടത്തും ൯-ാമേടത്തും ൧൦-ാമേടത്തും ൨-ാമേടത്തും മേൽപ്പറഞ്ഞ രാശിയിലും അതിന്റെ അഷ്ടമസപ്തമങ്ങളിലും ഏകാദശചതുൎത്ഥങ്ങളിലും, ശുക്രനാൽ ആശ്രയിക്കപ്പെട്ട രാശിയുടെ ൫-ാമേടത്തും ൨-ാമേടത്തും ൯-ാമേടത്തും ൧൦-ാമേടത്തും ൧൧-ാമേടത്തും ൬-ാമേടത്തും, ചന്ദ്രനാൽ ആശ്രയിക്കപ്പെട്ട രാശിയുടെ ൧-ാമേടത്തും ൧൧-ാമേടത്തും ൨-ാമേടത്തും ൯-ാമേടത്തും ൫-ാമേടത്തും, ശനിയാൽ ആശ്രയിക്കപ്പെട്ട രാശിയുടെ ൩-ാമേടത്തും ൬-ാമേടത്തും ൫-ാമേടത്തും ൧൨-ാമേടത്തും, ബുധനാൽ ആശ്രയിക്കപ്പെട്ട രാശിയുടെ ൧൦-ാമേടത്തും ൫-ാമേടത്തും ൬-ാമേടത്തും ൨-ാമേടത്തും ൪-ാമേടത്തും ൧൧-ാമേടത്തും മേൽപറഞ്ഞ രാശിയിലും അതിന്റെ ൯-ാമേടത്തും ലഗ്നത്തിങ്കലും അതിന്റെ ൫-ാമേടത്തും ൧൦-ാമേടത്തും ൬-ാമേടത്തും ൨-ാമേടത്തും ൪-ാമേടത്തും ൧൧-ാമേടത്തും ൯-ാമേടത്തും ൧-ാമേടത്തും സഞ്ചരിച്ചിരിക്കുന്ന ജീവൻ ശുഭദനാകുന്നു. ഇങ്ങിനെ ജീവാഷ്ടകവൎഗ്ഗം.

ഇനി ശുക്രാഷ്ടകവൎഗ്ഗത്തെ പറയുന്നു:—

> ലഗ്നാദാസുതലാഭരന്ധ്രനവഗഃ
> സാന്ത്യശ്ശശാംകാൽ സിതഃ
> സ്വാൽ സാജ്ഞേഷ്വ സുഖത്രിധീനവദശ-
> ച്ഛിദ്രാപ്തിഗഃ സൂൎയ്യജാൽ
> രന്ധ്രായവ്യയഗോ രവേൎന്നവദശ-
> പ്രാപ്ത്യഷ്ടധീസ്ഥോ ഗുരോർ-
> ജ്ഞാദ്ധീത്ര്യായനവാരിഗസ്ത്രിനവഷൾ-
> ബന്ധ്വാഗമാന്ത്യേ കുജാൽ. ൬

അ—ലഗ്നാൽ ആസുതലാഭരന്ധ്രനവഗഃ ശശാംകാൽ സാന്ത്യഃ സ്വാൽ സാജ്ഞേഷ്വ ഏഷു സ്ഥിതഃ സൂൎയ്യജാൽ സുഖത്രിധീനവദശച്ഛിദ്രാപ്തിഗഃ രവേഃ രന്ധ്രായവ്യയഗഃ ഗുരോഃ നവദശപ്രാപ്ത്യഷ്ടധീസ്ഥഃ ജ്ഞാൽ ധീത്ര്യായനവാരിഗഃ കുജാൽ ത്രിനവഷൾബന്ധ്വാഗമാന്ത്യേ സ്ഥിതഃ ച സിതഃ ശുഭോ ഭവതി.

അനപ—ലഗ്നത്തിങ്കൽനിന്നു തുടങ്ങി ആസുതലാഭരന്ധ്രനവഗനായിട്ടും ശശാംകങ്കൽനിന്നു സാന്ത്യനായിട്ടും സ്വത്തിങ്കൽനിന്നു സാജ്ഞങ്ങളായിരിക്കുന്ന ഈ സ്ഥാനങ്ങളിൽ സ്ഥിതനായിട്ടും സൂര്യ്യജങ്കൽനിന്നു സുഖത്രിധീനവദശച്ഛിദ്രാപ്തിഗനായിട്ടും രവിയിങ്കൽനിന്നു രന്ധ്രായവ്യയഗനായിട്ടും ഗുരുവിങ്കൽനിന്നു നവദശപ്രാപ്ത്യഷ്ടധീസ്ഥനായിട്ടും ജ്ഞങ്കൽനിന്നു ധീത്ര്യായനവാരിഗനായിട്ടും കുജങ്കൽനിന്നു ത്രിനവഷൾബന്ധ്വാഗമാന്ത്യത്തിങ്കൽ സ്ഥിതനായിട്ടുമിരിക്കുന്ന സിതൻ ശുഭനായി ഭവിക്കുന്നു.

പരി—ലഗ്നം=ജനനരാശി, ആസുതലാഭരന്ധ്രനവഗൻ=ആസുതലാഭരന്ധ്രനവമങ്ങളെ ഗമിച്ചവൻ, ആസുതലാഭരന്ധ്രനവമങ്ങൾ=സുതപര്യ്യന്തമുള്ള രാശികളും ലാഭവും രന്ധ്രവും നവമവും, സുതപര്യ്യന്തം=പഞ്ചമപര്യ്യന്തം, ലാഭം=൧൧-ാമേടം, രന്ധ്രം=അഷ്ടമം, നവമം=൯-ാമേടം, ശശാങ്കൻ=ചന്ദ്രൻ, സാന്ത്യൻ=അന്ത്യത്തോടുകൂടിയവൻ, അന്ത്യൻ=൧൨-ാമേടം, സ്വം=തന്നെ സംബന്ധിച്ചതു് (തന്നാൽ ആശ്രയിക്കപ്പെട്ട രാശി എന്നു സാരം), സാജ്ഞങ്ങൾ=ആജ്ഞയോടുകൂടിയവ, ആജ്ഞ=൧൦-ാമേടം, സൂര്യ്യജൻ=ശനി, സുഖത്രിധീനവദശച്ഛിദ്രാപ്തിഗൻ=സുഖത്രിധീനവദശച്ഛിദ്രാപ്തികളെ ഗമിച്ചവൻ, സുഖത്രിധീനവദശച്ഛിദ്രാപ്തികൾ=സുഖവും തൃതീയവും ധീയും നവമവും ദശമവും ഛിദ്രവും ആപ്തിയും, സുഖം=൪-ാമേടം, തൃതീയം=൩-ാമേടം, ധീ=൫-ാമേടം, നവമം=൯-ാമേടം, ദശമം=൧൦-ാമേടം, ഛിദ്രം=അഷ്ടമം, ആപ്തി=൧൧-ാമേടം, ഗമിക്ക=പ്രാപിക്ക, രവി=ആദിത്യൻ, രന്ധ്രായവ്യയഗൻ=രന്ധ്രായവ്യയങ്ങളെ ഗമിച്ചവൻ, രന്ധ്രായവ്യയങ്ങൾ=രന്ധ്രവും ആയവും വ്യയവും, രന്ധ്രം=അഷ്ടമം, ആയം=൧൧-ാമേടം, വ്യയം=൧൨-ാമേടം, ഗുരു=ബൃഹസ്പതി, നവദശപ്രാപ്ത്യഷ്ടധീസ്ഥൻ=നവദശപ്രാപ്ത്യഷ്ടധീകളിൽ സ്ഥിതിചെയ്യുന്നവൻ, നവദശപ്രാപ്ത്യഷ്ടധീകൾ=നവമവും ദശമവും പ്രാപ്തിയും അഷ്ടമവും ധീയും, നവമം=൯-ാമേടം, ദശമം=൧൦-ാമേടം, പ്രാപ്തി=൧൧-ാമേടം, അഷ്ടമം=൮-ാമേടം, ധീ=൫-ാമേടം, ജ്ഞൻ=ബുധൻ, ധീത്ര്യായനവാരികൾ=ധീയും തൃതീയവും ആയവും നവമവും അരിയും, ധീ=൫-ാമേടം, തൃതീയം=൩-ാമേടം, ആയം=൧൧-ാമേടം, നവമം=൯-ാമേടം, അരി=൬-ാമേടം, കുജൻ=ചൊവ്വ, ത്രിനവഷൾബന്ധ്വാഗമാന്ത്യം=തൃതീയവും നവമവും ഷഷ്ഠവും ബന്ധുവും ആഗമവും അന്ത്യവും, തൃതീയം=൩-ാമേടം, നവമം=൯-ാമേടം, ഷഷ്ഠം=൬-ാമേടം,

ബന്ധു=൪-ാമേടം, ആഗമം=൧൧-ാമേടം, അന്ത്യം=൧൨-ാമേടം, സിതൻ=ശുക്രൻ, ശുഭൻ=ശുഭദൻ.

സാ—ലഗ്നത്തിലും ൨-ാമേടത്തും ൩-ാമേടത്തും ൪-ാമേടത്തും ൫-ാമേടത്തും ൧൧-ാമേടത്തും അഷ്ടമത്തിങ്കലും ൯-ാമേടത്തും, ചന്ദ്രനാൽ ആശ്രയിക്കപ്പെട്ട രാശിയിലും അതിന്റെ ൨-ാമേടത്തും ൩-ാമേടത്തും ൪-ാമേടത്തും ൫-ാമേടത്തും ൧൧-ാമേടത്തും അഷ്ടമത്തിങ്കലും ൯-ാമേടത്തും ൧൨-ാമേടത്തും, തന്നാൽ ആശ്രയിക്കപ്പെട്ട രാശിയിങ്കലും അതിന്റെ ൨-ാമേടം ൩-ാമേടം ൪-ാമേടം ൫-ാമേടം ൧൧-ാമേടം അഷ്ടമം നവമം ദശമം ഈ സ്ഥാനങ്ങളിലും, ശനിയാൽ ആശ്രയിക്കപ്പെട്ട രാശിയുടെ ൪-ാമേടത്തും ൩-ാമേടത്തും ൫-ാമേടത്തും ൯-ാമേടത്തും ൧൦-ാമേടത്തും അഷ്ടമത്തിങ്കലും ൧൧-ാമേടത്തും, ആദിത്യനാൽ ആശ്രയിക്കപ്പെട്ട രാശിയുടെ അഷ്ടമത്തിലും ൧൧-ാമേടത്തും ൧൨-ാമേടത്തും, വ്യാഴത്താൽ ആശ്രയിക്കപ്പെട്ട രാശിയുടെ ൯-ാമേടത്തും ൧൦-ാമേടത്തും ൧൧-ാമേടത്തും അഷ്ടമത്തിലും ൫-ാമേടത്തും, ബുധനാൽ ആശ്രയിക്കപ്പെട്ട രാശിയുടെ ൫-ാമേടത്തും ൩-ാമേടത്തും ൧൧-ാമേടത്തും ൯-ാമേടത്തും ൬-ാമേടത്തും, ചൊവ്വയാൽ ആശ്രയിക്കപ്പെട്ട രാശിയുടെ ൩-ാമേടത്തും ൯-ാമേടത്തും ൬-ാമേടത്തും ൪-ാമേടത്തും ൧൧-ാമേടത്തും ൧൨-ാമേടത്തും സഞ്ചരിച്ചിരിക്കുന്ന ശുക്രൻ ശുഭനാകുന്നു. ചിലർ 'ത്രിനവഷൾപുത്രായസാന്ത്യഃ കുജാൽ' എന്നു പഠിക്കയും, 'കുജാൽ ഭൌമാൽ തൃതീയനവമഷഷ്ഠപഞ്ചമൈകാദശേഷു സാന്ത്യേഷു അന്ത്യേന ദ്വാദശേന സഹിതേഷു ശുക്രഃ ശുഭഃ' എന്നു വ്യാഖ്യാനിക്കുകയും ചെയ്തിരിക്കുന്നു. അതു ബോധമയ്യാദശ്ശും 'ആയസുഖാപോക്ലിമേഷു കുജാൽ' എന്നുള്ള സ്വല്പജാതകത്തിനും വിരുദ്ധമാകയാൽ ഉപേക്ഷ്യമാകുന്നു. ഇങ്ങിനെ ശുക്രാഷ്ടകവർഗ്ഗം.

ഇനി മന്ദാഷ്ടകവർഗ്ഗത്തെ പറയുന്നു:—

മന്ദഃ സ്വാൽ ത്രിസുതാപ്തിശത്രുഷു ശുഭഃ
സാജ്ഞാന്ത്യഗോ ഭൂമിജാൽ
കേന്ദ്രായാഷ്ടധനേഷ്വിനാദുപചയേഷ്വാദ്യേ
സുഖേ ചോദയാൽ
ധർമ്മായാരിദശാന്ത്യമൃത്യുഷു ബുധാ-
ച്ചന്ദ്രാൽ ത്രിഷഡ്ലാഭഗഃ
ഷഷ്ഠാന്ത്യായഗതസ്സിതാൽ സുരഗുരോഃ
പ്രാപ്ത്യന്ത്യധീശത്രുഷു.

അ—സ-ാൽ ത്രിസുതാപ്തിശത്രുഷു സ്ഥിതഃ ഭൂമിജാൽ സാജ്ഞാന്ത്യഗഃ ഇനാൽ കേന്ദ്രായാഷ്ടധനേഷു സ്ഥിതഃ ഉദയാൽ ഉപചയേഷു ആദ്യേ സുഖേ ച സ്ഥിതഃ ബുധാൽ ധമ്മായാരിദശാന്ത്യമൃത്യുഷു സ്ഥിതഃ ചന്ദ്രാൽ ത്രിഷഡ്ലാഭഗഃ സിതാൽ ഷഷ്ഠാന്ത്യായഗതഃ സുരഗുരോഃ പ്രാപ്ത്യന്ത്യധീശത്രുഷു സ്ഥിതഃ ച മന്ദഃ ശുഭഃ ഭവതി.

അന്വ—സ-ത്തിങ്കൽനിന്നു ത്രിസുതായശത്രുക്കളിൽ സ്ഥിതനായിട്ടും ഭൂമിജങ്കൽനിന്നു സാജ്ഞാന്ത്യഗനായിട്ടും ഇനങ്കൽനിന്നു കേന്ദ്രായാഷ്ടധനങ്ങളിൽ സ്ഥിതനായിട്ടും ഉദയത്തിങ്കൽനിന്നു് ഉപചയങ്ങളിലും ആദിത്യങ്കലും സുഖത്തിങ്കലും സ്ഥിതനായിട്ടും ബുധങ്കൽനിന്നു ധമ്മായാരിദശാന്ത്യമൃത്യുക്കളിൽ സ്ഥിതനായിട്ടും ചന്ദ്രങ്കൽനിന്നു ത്രിഷഡ്ലാഭഗനായിട്ടും സിതങ്കൽനിന്നു ഷഷ്ഠാന്ത്യായഗതനായിട്ടും സുരഗുരുവിൽനിന്നു പ്രാപ്ത്യത്ഥധീശത്രുക്കളിൽ സ്ഥിതനായിട്ടുമിരിക്കുന്ന മന്ദൻ ശുഭനാകുന്നു.

പരി—സ-ം=തന്നെ സംബന്ധിച്ചതു് (തന്നാൽ ആശ്രയിക്കപ്പെട്ട രാശി എന്നു സാരം), ത്രിസുതാപ്തിശത്രുക്കൾ=തൃതീയവും സുതനും ആപ്തിയും ശത്രുവും, തൃതീയം=൩-ാമേടം, സുതൻ=൫-ാമേടം, ആപ്തി=൧൧-ാമേടം, ശത്രു=൬-ാമേടം, സ്ഥിതൻ=സ്ഥിതിചെയ്യുവൻ, സ്ഥിതിചെയ്ക=നില്ക്കുക, ഭൂമിജൻ=ചൊവ്വ, സാജ്ഞാന്ത്യഗൻ=സാജ്ഞാന്ത്യങ്ങളെ ഗമിച്ചവൻ, സാജ്ഞാന്ത്യങ്ങൾ=ആജ്ഞാന്ത്യങ്ങളോടുകൂടിയ ഇതരസ്ഥാനങ്ങൾ, ഗമിക്ക=പ്രാപിക്ക, ഇനൻ=ആദിത്യൻ, കേന്ദ്രായാഷ്ടധനങ്ങൾ=കേന്ദ്രങ്ങളും ആയവും അഷ്ടമവും ധനവും, കേന്ദ്രങ്ങൾ=കേന്ദ്രമെന്ന പേരോടുകൂടിയ രാശികൾ, ആയം=൧൧-ാമേടം, അഷ്ടമം=൮-ാമേടം, ധനം=൨-ാമേടം, ഉദയം=ലഗ്നം, ഉപചയങ്ങൾ=ഉപചയമെന്ന പേരോടുകൂടിയ രാശികൾ, ആദ്യം=പ്രഥമം, സുഖം=൪-ാമേടം, ധമ്മായാരിദശാന്ത്യമൃത്യുക്കൾ=ധമ്മവും ആയവും അരിയും ദശമവും അന്ത്യവും മൃത്യുവും, ധമ്മം=൯-ാമേടം, ആയം=൧൧-ാമേടം, അരി=൬-ാമേടം, ദശമം=൧൦-ാമേടം, അന്ത്യം=൧൨-ാമേടം, മൃത്യു=അഷ്ടമം, ത്രിഷഡ്ലാഭഗൻ=ത്രിഷഡ്ലാഭങ്ങളെ ഗമിച്ചവൻ, ത്രിഷഡ്ലാഭങ്ങൾ=തൃതീയവും ഷഷ്ഠവും ലാഭവും, തൃതീയം=൩-ാമേടം, ഷഷ്ഠം=൬-ാമേടം, ലാഭം=൧൧-ാമേടം, സിതൻ=ശുക്രൻ, ഷഷ്ഠാന്ത്യായഗൻ=ഷഷ്ഠാന്ത്യായങ്ങളെ ഗമിച്ചവൻ, ഷഷ്ഠാന്ത്യായങ്ങൾ=ഷഷ്ഠവും അന്ത്യവും ആയവും, ഷഷ്ഠം=൬-ാമേടം, അന്ത്യം=൧൨-ാമേടം, ആയം=൧൧-ാമേടം, ഗമിക്ക=

പ്രാപിക്ക, സുരഗുരു=ബൃഹസ്പതി, പ്രാപ്ത്യന്ത്യധീശത്രുക്കൾ=പ്രാപ്തിയും അന്ത്യവും ധീയും ശത്രുവും, പ്രാപ്തി=൧൧ ാമേടം, അന്ത്യം=൧൨-ാമേടം, ധീ=൫-ാമേടം, ശത്രു=൬-ാമേടം, സ്ഥിതൻ=സ്ഥിതിചെയ്യുവൻ, സ്ഥിതി ചെയ്ക=നില്ക്കുക, മന്ദൻ=ശനി, ശുഭൻ=ശുഭദൻ.

സാ—തന്നാൽ ആശ്രിതമായ രാശിയുടെ ൩-ാമേടത്തും ൫-ാമേടത്തും ൧൧-ാമേടത്തും ൬-ാമേടത്തും ചൊവ്വയാൽ ആശ്രിതമായ രാശിയുടെ മേൽപ്പറഞ്ഞ സ്ഥാനങ്ങളിലും ൧൦-ാമേടത്തും ൧൨-ാമേടത്തും, ആദിത്യനാൽ ആശ്രിതമായ രാശിയിലും അതിന്റെ ചതുൎത്ഥസപ്തമദശമങ്ങളിലും ഏകാദശാഷ്ടമദ്വിതീയങ്ങളിലും ലഗ്നത്തിലും അതിന്റെ ൩-ാമേടത്തും ൬ ാമേടത്തും ൧൦-ാമേടത്തും ൧൧-ാമേടത്തും, ബുധനാൽ ആശ്രിതമായ രാശിയുടെ ൯-ാമേടത്തും ൧൧-ാമേടത്തും ൬-ാമേടത്തും ൧൦-ാമേടത്തും ൧൨-ാമേടത്തും അഷ്ടമത്തിലും, ചന്ദ്രനാൽ ആശ്രിതമായ രാശിയുടെ തൃതീയഷഷ്ഠലാഭങ്ങളിലും, ശുക്രനാൽ ആശ്രിതമായ രാശിയുടെ ൬-ാമേടത്തും ൧൨-ാമേടത്തും ൧൧-ാമേടത്തും, വ്യാഴത്താൽ ആശ്രിതമായ രാശിയുടെ ൧൧-ാമേടത്തും ൧൨-ാമേടത്തും ൫-ാമേടത്തും ൬-ാമേടത്തും സഞ്ചരിച്ചിയങ്ങുന്ന ശനി ശുഭദനാകുന്നു. ഇങ്ങിനെ മന്ദാഷ്ടകവൎഗ്ഗം. സൎവ്വത്ര അനുക്തസ്ഥാനങ്ങളിൽ അതാതു ഗ്രഹങ്ങൾ അശുഭദന്മാരാകുന്നു എന്നറിഞ്ഞുകൊൾകയും വേണം.

ഇതി നിഗദിതമിഷ്ടം നേഷ്ടമന്യദ്വിശേഷാ-
ദധികഫലവിപാകം ജന്മഭാത്തത്ര ദദ്യുഃ
ഉപചയഗൃഹമിത്രസ്വോച്ചഗൈഃ പുഷ്ടമിഷ്ട-
ന്ത്വപചയഗൃഹനീചാരാതിഗൈൎന്നേഷ്ടസംപൽ. ൮

അ—ഇതി നിഗദിതം ഇഷ്ടം. അന്യൽ നേഷ്ടം. വിശേഷാൽ അധികഫലവിപാകം ജന്മഭാൽ തത്ര സ്ഥിതാഃ ഗ്രഹാഃ ദദ്യുഃ. ഉപചയഗൃഹമിത്രസ്വോച്ചഗൈഃ ഇഷ്ടം ഫലം പുഷ്ടം ഭവതി. അപചയഗൃഹനീചാരാതിഗൈഃ തു നേഷ്ടസംപൽ ഭവതി.

അന്വ—ഇപ്രകാരം നിഗദിതമായതു് ഇഷ്ടമാകുന്നു. അന്യമായിട്ടുള്ളതു നേഷ്ടമാകുന്നു. വിശേഷം ഹേതുവായിട്ടു് അധികഫലവിപാകത്തെ ജന്മഭത്തിങ്കൽനിന്നു് അതുകളിൽ സ്ഥിതന്മാരായിരിക്കുന്ന ഗ്രഹങ്ങൾ ദാനംചെയ്യും. ഉപചയഗൃഹമിത്രസ്വോച്ചഗന്മാർ ഹേതുവായിട്ടു് ഇഷ്ടമായിരിക്കുന്ന ഫലം പുഷ്ടമായി ഭവിക്കുന്നു. അപചയഗൃഹനീചാരാതിഗന്മാർ ഹേതുവായിട്ടു നേഷ്ടസമ്പത്തു ഭവിക്കുന്നു.

പരി—നിഗദിതം=നിഗദിക്കപ്പെട്ടതു്, നിഗദിക്ക=പറയുക, ഇഷ്ടം=ഇഷ്ടസ്ഥാനം, അന്യം=അന്യത്തം, നേഷ്ടം=അനിഷ്ടസ്ഥാനം, വിശേഷം=സംശോധനം, അധികഫലവിപാകം=അധികഫലത്തിന്റെ വിപാകം, അധികഫലം=അധികമായിരിക്കുന്ന ഫലം, വിപാകം=അനുഭവം, ജന്മഭം=ജനനരാശി (ജനനകാലത്തിങ്കൽ യാതൊരു രാശിയിൽനിന്നുവോ ആ രാശി എന്നു സാരം), ഉപചയഗൃഹമിത്രസ്വോച്ച ഗന്മാർ=ഉപചയഗൃഹമിത്രസ്വോച്ചങ്ങളെ ഗമിച്ചവർ, ഉപചയഗൃഹമിത്രസ്വോച്ചങ്ങൾ=ഉപചയഗൃഹവും മിത്രവും സ്വോച്ചവും, ഉപചയഗൃഹം=ഉപചയമെന്ന പേരോടുകൂടിയ രാശി, മിത്രം=ബന്ധുക്ഷേത്രം, സ്വോച്ചം=തന്റെ ഉച്ചം, ഗമിക്ക=പ്രാപിക്ക, പുഷ്ടം=പുഷ്ടിയോടുകൂടിയതു്, അപചയഗൃഹനീചാരാതിഗന്മാർ=അപചയഗൃഹനീചാരാതികളെ ഗമിച്ചവർ, അപചയഗൃഹനീചാരാതികൾ=അപചയഗൃഹവും നീചവും അരാതിയും, അപചയഗൃഹം=അപചയരാശി, നീചം=നീചരാശി, അരാതി=ശത്രുക്ഷേത്രം, ഗമിക്ക=പ്രാപിക്ക, നേഷ്ടസമ്പത്തു്=നേഷ്ടത്തിന്റെ സമ്പത്തു്, നേഷ്ടം=അനിഷ്ടം, സമ്പത്തു=പുഷ്ടി.

സാ—സ്വാദക്ക ഇത്യാദി ശ്ലോകംകൊണ്ടു പറയപ്പെട്ട സ്ഥാനങ്ങൾ ഇഷ്ടങ്ങളാകുന്നു. അതാതു ശ്ലോകത്തിങ്കൽ പറയപ്പെടാത്തവ അനിഷ്ടസ്ഥാനങ്ങളാകുന്നു. ഇഷ്ടാനിഷ്ടഫലങ്ങളിൽവെച്ചു സംശോധനം ഹേതുവായിട്ടു് അധികമായിവരുന്ന ഫലം യാതൊന്നോ അതിന്റെ അനുഭവത്തെ ഗ്രഹങ്ങൾ ജനനകാലത്തിങ്കൽ യാതൊരു രാശിയിലോ അതിങ്കൽനിന്നു മേൽപറഞ്ഞ സ്ഥാനങ്ങളിൽ നില്ക്കുമ്പോൾ ജനിപ്പിക്കുന്നു. ഉപചയസ്ഥാനങ്ങളിലും ബന്ധുക്ഷേത്രത്തിങ്കലും ഉച്ചത്തിങ്കലും നില്ക്കുന്ന ഗ്രഹങ്ങൾ ഇഷ്ടഫലത്തെ പുഷ്ടിയോടുകൂടിയതാക്കി ചെയ്യും. അപചയരാശികളിലും നീചത്തിലും ശത്രുക്ഷേത്രത്തിലും നില്ക്കുന്ന ഗ്രഹങ്ങൾ അനിഷ്ടഫലത്തെ പുഷ്ടമാക്കി ചെയ്യും.

"വിശേഷാദധികഫലവിപാകം ജന്മിനാം തത്ര ദദ്യുഃ" എന്നും പാഠമുണ്ടു്. ഈ അംശത്തിന്റെ നിഷ്കർഷത്തെ ഇതിന്നു താഴെ കാണിക്കുന്നു. ആചാര്യനാൽ പഠിതങ്ങളായ സ്ഥാനങ്ങളെ ബിന്ദുക്കൾകൊണ്ടും അപഠിതങ്ങളായ സ്ഥാനങ്ങളെ രേഖകൾകൊണ്ടും അടയാളപ്പെടുത്തി അനന്തരം ഇഷ്ടങ്ങളായ ബിന്ദുക്കളേയും അനിഷ്ടകളായ രേഖകളേയും തമ്മിൽ അന്തരിക്കേണം. എന്നാൽ അധികമായി നില്ക്കുന്നതു യാതൊന്നോ അതിന്റെ അനുഭവത്തെ ഗ്രഹങ്ങൾ മേൽപറഞ്ഞ കാലത്തിങ്കൽ അനുഭവിപ്പിക്കും. ഇതു നിഷ്കൃഷ്ടാൎത്ഥമാകുന്നു. എട്ടു ബിന്ദുക്കൾ

യാതൊരേടത്തു തികയുന്നുവോ അവിടെ സഞ്ചരിക്കുമ്പോൾ ശുഭഫലം സമ്പൂൎണ്ണമായി ഭവിക്കും. ബിന്ദുക്കൾ നാലാകിൽ അൎദ്ധഫലമെന്നും, രണ്ടാകിൽ നാലിലൊന്നു് എന്നും, ആറാകിൽ മുക്കാൽ എന്നും, ഇങ്ങിനെതന്നെ രേഖാഷ്ടകം മുതലായതുകൊണ്ടു് അശുഭഫലവിഭാഗവും ഗ്രാഹ്യമാകുന്നു. ശുഭമായിട്ടുള്ള ഫലം പുഷ്ടിഹീനമായിരുന്നാലും അതിനെ ദാനം ചെയ്യുന്ന ഗ്രഹം ഉപചയരാശിമുതലായ ശുഭസ്ഥലങ്ങളിലാകിൽ പുഷ്ടമാക്കി ചെയ്യും. അശുഭമായിട്ടുള്ള ഫലം മേൽപ്രകാരമായാലും അതിനെ ദാനംചെയ്യുന്ന ഗ്രഹം അപചയരാശി മുതലായ അനിഷ്ടസ്ഥലങ്ങളിലാകിൽ അതിനെ പുഷ്ടമാക്കി ചെയ്യും. സ്വതഃ പുഷ്ടമായിരിക്കുന്നതിനെ ഏററവും പുഷ്ടിയോടുകൂടിയതാക്കി ചെയ്യും. ഉപചയഗൃഹമിത്രസ്വോച്ചഗൈഃ എന്നതും അപചയഗൃഹനീചാരാതിഗൈഃ എന്നതും ഉപലക്ഷണമാകയാൽ സ്വക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹമായാലും അവർ ഉപചയാദികളായ ഉക്തസ്ഥാനങ്ങളിലെന്നപോലെ ഫലവിശേഷസമ്പാദനത്തെക്കുറിച്ചു സാമൎത്ഥ്യത്തോടുകൂടിയവരായി ഭവിക്കുമെന്നും ഗ്രാഹ്യമാകുന്നു. ഇങ്ങിനെ പുത്രാൎദ്ധനിഷ്കൎഷം.

ഇതി നവമോദ്ധ്യായഃ.



## ദശമാദ്ധ്യായപ്രാരംഭഃ

അൎത്ഥാപ്തിഃ പിതൃജനനീ സപത്നമിത്ര-
ഭ്രാതൃസ്ത്രീഭൃതകജനാദ്ദിവാകരാദ്യൈഃ
ഹോരേന്ദ്വോൎദ്ദശമഗതൈൎവ്വികല്പനീയാ
ഭേന്ദ്വൎക്കാസ്പദപതിഗാംശനാഥവൃത്ത്യാ. ൧

അ—ഹോരേന്ദ്വോഃ ദശമഗതൈഃ ദിവാകരാദ്യൈഃ പിതൃജനനീസപത്നമിത്രഭ്രാതൃസ്ത്രീഭൃതകജനാൽ അൎത്ഥാപ്തിഃ വികല്പനീയാ. ഭേന്ദ്വൎക്കാസ്പദപതിഗാംശനാഥവൃത്ത്യാ ച.

അന്വ—ഹോരേന്ദുക്കളുടെ ദശമഗതന്മാരായിരിക്കുന്ന ദിവാകരാദ്യന്മാരെക്കൊണ്ടു പിതൃജനനീസപത്നമിത്രഭ്രാതൃസ്ത്രീഭൃതകജനത്തിങ്കൽനിന്നു് അൎത്ഥാപ്തി വികല്പനീയയായി ഭവിക്കുന്നു. ഭേന്ദ്വൎക്കാസ്പദപതിഗാംശനാഥവൃത്തികൊണ്ടും അൎത്ഥാപ്തി വികല്പനീയയായി ഭവിക്കുന്നു.

പരി__ഹോരേന്ദുക്കൾ=ഹോരയും ഇന്ദുവും, ഹോര=ലഗ്നം, ഇന്ദു=ചന്ദ്രൻ, ദശമഗതന്മാർ=ദശമത്തെ ഗതന്മാർ, ദശമം പത്താമേടം, ഗതന്മാർ=ഗമിച്ചവർ, ഗമിക്ക=പ്രാപിക്ക; ദിവാകരാദ്യന്മാർ=ദിവാകരൻ തുടങ്ങിയുള്ളവർ, ദിവാകരൻ=ആദിത്യൻ, പിതൃജനനീസപത്നമിത്രഭ്രാതൃസ്ത്രീഭൃതകജനം=പിതാവും ജനനിയും സപത്നനും മിത്രവും ഭ്രാതാവും സ്ത്രീയും ഭൃതകജനവും, പിതാവ്=അച്ഛൻ, ജനനി=അമ്മ, സപത്നൻ=ശത്രു, മിത്രം=ബന്ധു, ഭ്രാതാവ്=സഹോദരൻ, ഭൃതകജനം=ഭൃത്യജനം, അൎത്ഥാപ്തി=അൎത്ഥത്തിന്റെ ആപ്തി, അൎത്ഥം=ധനം; ആപ്തി=ലാഭം, വികല്പനീയാ=വികല്പിക്കപ്പെടുവാൻ യോഗ്യ, വികല്പിക്ക=വിചാരിക്കുക, ഭേന്ദ്വൎക്കാസ്പദപതിഗാംശനാഥവൃത്തി = ഭേന്ദ്വൎക്കാസ്പദപതിഗാംശനാഥന്മാരുടെ വൃത്തി, ഭേന്ദ്വൎക്കാസ്പദപതിഗാംശനാഥന്മാർ=ഭേന്ദ്വൎക്കാസ്പദപതിഗാംശങ്ങളുടെ നാഥന്മാർ, ഭേന്ദ്വൎക്കാസ്പദപതിഗാംശങ്ങൾ=ഭേന്ദ്വൎക്കാസ്പദപതിഗങ്ങളായിരിക്കുന്ന അംശങ്ങൾ, ഭേന്ദ്വൎക്കാസ്പദപതിഗങ്ങൾ=ഭേന്ദ്വൎക്കാസ്പദപതികളെ ഗമിച്ചവ, ഭേന്ദ്വൎക്കാസ്പദപതികൾ=ഭേന്ദ്വൎക്കന്മാരുടെ ആസ്പദപതികൾ, ഭേന്ദ്വൎക്കന്മാർ=ഭവും ഇന്ദുവും അൎക്കനും, ഭം=ലഗ്നം, ഇന്ദു=ചന്ദ്രൻ, അൎക്കൻ=ആദിത്യൻ, ആസ്പദപതികൾ=ദശമാധിപന്മാർ, അംശങ്ങൾ=നവാംശകങ്ങൾ, നാഥന്മാർ=സ്വാമികൾ, വൃത്തി=വ്യാപാരം.

സാ__ജനനകാലത്തിങ്കൽ ലഗ്നത്തിന്റേയോ ചന്ദ്രാശ്രിതമായ രാശിയുടേയോ പത്താമേടത്തു സൂൎയ്യൻ നിന്നാൽ പിതാവിങ്കൽനിന്നും ചന്ദ്രൻ നിന്നാൽ മാതാവിങ്കൽനിന്നും കുജൻ നിന്നാൽ ശത്രുവിങ്കൽ നിന്നും ബുധൻ നിന്നാൽ ബന്ധുവിങ്കൽനിന്നും ബൃഹസ്പതി നിന്നാൽ സഹോദരങ്കൽനിന്നും ശുക്രൻ നിന്നാൽ ഭാൎയ്യാഭഗിന്യാദികളിൽനിന്നും ശനി നിന്നാൽ ഭൃത്യന്മാരിൽനിന്നും ധനലാഭം ഭവിക്കുമെന്നു പറയണം. ഒരു ഗ്രഹം ലഗ്നത്തിന്റേയും മറ്റൊരു ഗ്രഹം ചന്ദ്രാശ്രിതരാശിയുടേയും പത്താമേടത്തു നിന്നാൽ ഇരുവരിൽനിന്നും അവരവരുടെ ദശയിൽ ധനലാഭത്തെ പറയണം. ലഗ്നത്തിന്റേയോ ചന്ദ്രാശ്രിതരാശിയുടേയോ ദശമത്തിങ്കൽ അനേകഗ്രഹങ്ങൾ നിന്നാലും മേൽപ്രകാരം ധനലാഭത്തെ പറയണം. ലഗ്നത്തിന്റേയും ചന്ദ്രാശ്രിതരാശിയുടേയും പത്താമേടത്തു് ആരുമില്ലാ എങ്കിൽ ലഗ്നത്തിന്റേയും ചന്ദ്രാശ്രിതരാശിയുടേയും സൂൎയ്യാശ്രിതരാശിയുടേയും പത്താമേടങ്ങളുടെ അധിപന്മാർ ഏതേതു നവാംശകങ്ങളിൽ നില്ക്കുന്നുവോ അതുകളുടെ അധിപന്മാരിൽനിന്നും ഇനി പറവാൻ പോകുന്നപ്രകാരമുള്ള

അതാതു വ്യാപാരംകൊണ്ടു ധനലാഭത്തെ പറയണം. ഈ പറഞ്ഞ തൊക്കയും,

ഉദയാദിന്ദുതോ വാപി യേ ഗ്രഹാ ദശമസ്ഥിതാഃ
തേ സർവ്വേട്ടർത്ഥപ്രദാ ജ്ഞേയാഃ സ്വദശാസു യഥോദിതം
ലഗ്നാർക്കരാത്രിനാഥേഭ്യോ ദശമാധിപതിർഗ്രഹഃ
യസ്മിൻ നവാംശേ തല്ലാലേ വർത്തതേ തസ്യ യഃ പതിഃ
തദ്വൃത്ത്യാ പ്രവദേദ്വിത്തം ജാതസ്യ ബഹവോ യദാ
ഭവന്തി വിത്തദാസ്തേപി സ്വദശാസു വിനിശ്ചിതാഃ

എന്നുള്ള ശാർങ്ഗീഹോരയിൽ സ്പഷ്ടമാകുന്നു.

ഇനി ഭേദപക്കാസ്പദപതിഗാംശനാഥവൃത്ത്യാ എന്നിപ്രകാരം പറയപ്പെട്ട വൃത്തിയെ പ്രദർശിപ്പിപ്പാനായിക്കൊണ്ടു പറയുന്നു:—

അർക്കാംശേ തൃണകനകോർണ്ണഭേഷജാദ്യൈ-
ശ്ചന്ദ്രാംശേ കൃഷിജലജാംഗനാശ്രയാച്ച
ധാതഗ്നിപ്രഹരണസാഹസൈഃ കുജാംശേ
സൌമ്യാംശേ ലിപിഗണിതാദികാവ്യശില്പൈഃ. ൨

അ—അർക്കാംശേ തൃണകനകോർണ്ണഭേഷജാദ്യൈഃ ചന്ദ്രാംശേ കൃഷിജലജാംഗനാശ്രയാൽ കുജാംശേ ധാതഗ്നിപ്രഹരണസാഹസൈഃ സൌമ്യാംശേ ലിപിഗണിതാദികാവ്യശില്പൈഃ ച അർത്ഥാപ്തിഃ ഭവതി.

അന്വ—അർക്കാംശത്തിങ്കൽ സ്ഥിതനാകുന്നു എങ്കിൽ തൃണകനകോർണ്ണഭേഷജാദ്യങ്ങൾഹേതുവായിട്ടും ചന്ദ്രാംശത്തിങ്കൽ സ്ഥിതനാകുന്നു എങ്കിൽ കൃഷിജലജാംഗനാശ്രയം ഹേതുവായിട്ടും കുജാംശത്തിങ്കൽ സ്ഥിതനാകുന്നു എങ്കിൽ ധാതഗ്നിപ്രഹരണസാഹസങ്ങൾ ഹേതുവായിട്ടും സൌമ്യാംശത്തിങ്കൽ സ്ഥിതനാകുന്നു എങ്കിൽ ലിപിഗണിതാദികാവ്യശില്പങ്ങൾഹേതുവായിട്ടും അർത്ഥാപ്തി ഭവിക്കുന്നു.

പരി—അർക്കാംശം=അർക്കന്റെ അംശം, അർക്കൻ=ആദിത്യൻ, അംശം=നവാംശകം, സ്ഥിതൻ=സ്ഥിതിചെയ്യുവൻ, സ്ഥിതിചെയ്ക=നില്ക്കുക, തൃണകനകോർണ്ണഭേഷജാദ്യങ്ങൾ=തൃണകനകോർണ്ണഭേഷജങ്ങൾ തുടങ്ങിയുള്ളവ, തൃണകനകോർണ്ണഭേഷജങ്ങൾ=തൃണകനകോർണ്ണവും ഭേഷജവും, തൃണകനകോർണ്ണം=തൃണവും കനകവും ഊർണ്ണയും, തൃണം=പുല്ല്, കനകം=സ്വർണ്ണം, ഊർണ്ണാ=ആട്ടു മുതലായതിന്റെ രോമം, ഭേഷജം=ഔഷധം, ചന്ദ്രാംശം=ചന്ദ്രന്റെ അംശം, കൃഷിജലജാംഗനാശ്രയം=കൃഷിയും ജലജവും അംഗനാശ്രയവും, കൃഷി=കർഷണം, ജലജം=

ജലത്തിങ്കൽ ജനിച്ച വസ്തു, അംഗനാശ്രയം=അംഗനയുടെ ആശ്രയം, അംഗന=സ്ത്രീ, ആശ്രയം=സേവ, കുജാംശം=കുജന്റെ അംശം, കുജൻ=ചൊവ്വ, ധാതഽഗ്നിപ്രഹരണസാഹസങ്ങൾ=ധാതുക്കളും അഗ്നിയും പ്രഹരണങ്ങളും സാഹസവും, ധാതുക്കൾ=സുവൎണ്ണഹരിതാലാദികൾ, അഗ്നി=തീയ്യ്, പ്രഹരണങ്ങൾ=ആയുധങ്ങൾ, സാഹസം=ഹിതത്തേയും അഹിതത്തേയും ആലോചിക്കാതെ ചെയ്യപ്പെടുന്ന കൎമ്മം, സൌമ്യാംശം=സൌമ്യന്റെ അംശം, സൌമ്യൻ=ബുധൻ, ലിപിഗണിതാദികാവ്യശില്പങ്ങൾ=ലിപിയും ഗണിതാദികളും കാവ്യവും ശില്പങ്ങളും, ലിപി=അക്ഷരലേഖനം, ഗണിതാദികൾ=ഗണിതം മുതലായവ, കാവ്യം=കവികൎമ്മം, ശില്പങ്ങൾ=ചിത്രലേഖനം മുതലായവ.

സാ__ലഗ്നത്തിന്റേയോ ആദിത്യൻ നില്ക്കുന്ന രാശിയുടേയോ ചന്ദ്രൻ നില്ക്കുന്ന രാശിയുടേയോ പത്താംഭാവത്തിന്റെ അധിപൻ സൂൎയ്യനവാംശകത്തിങ്കൽ നിന്നാൽ ഹോമാദികൾക്കും ഗോക്കളെ മേയ്പ്പാനും ഭവനം മേയുവാനും മററും ഉപയോഗമുള്ളതായ പുല്ല് സ്വൎണ്ണം ആട്ടിന്റെ രോമംകൊണ്ടു നിൎമ്മിക്കപ്പെട്ട കമ്പിളി മുതലായതു് ഇതുകളെ വില്ക്കുകനിമിത്തമായിട്ടും ഔഷധം മുതലായതുകൾ നിമിത്തമായിട്ടും ധനലാഭം ഭവിക്കും. മേൽപറഞ്ഞ ഗ്രഹം ചന്ദ്രാംശത്തിങ്കൽ നിന്നാൽ കൃഷികൊണ്ടും പത്മശംഖാദികളായ ജലദ്രവ്യങ്ങൾ നിമിത്തമായിട്ടും സ്ത്രീസേവകൊണ്ടും ധനലാഭം ഭവിക്കും. മേൽപറഞ്ഞപ്രകാരം ഭൌമാംശത്തിങ്കൽ നിന്നാൽ ഓട് ചെമ്പ് വെള്ളീയ്യം കാരീയ്യം സ്വൎണ്ണം വെള്ളി ഇത്യാദികളായ ലോഹധാതുക്കൾ നിമിത്തമായിട്ടും ഗൈരികഹരിതാലമനശ്ശീലാദികളായ അലോഹധാതുക്കൾനിമിത്തമായിട്ടും അഗ്നിനിമിത്തമായിട്ടും ആയുധങ്ങൾനിമിത്തമായിട്ടും സാഹസകൎമ്മം ഹേതുവായിട്ടും ധനാഗമം ഭവിക്കും. മേൽപറഞ്ഞ ഗ്രഹം ബുധാംശത്തിങ്കൽ നിന്നാൽ എഴുത്തു ഗണിതംമുതലായതു്, കവിത ചിത്രമെഴുത്തു മുതലായ ശില്പങ്ങൾ ഇതുകൾ നിമിത്തമായിട്ടു ധനലാഭം ഭവിക്കും.

ജീവാംശേ ദ്വിജവിബുധാകരാദിധൎമ്മൈഃ
കാവ്യാംശേ മണിരജതാദിഗോമഹിഷ്യൈഃ
സൌരാംശേ ശ്രമവധഭാരനീചശില്പൈഃ
കൎമ്മേശാദ്ധ്യുഷിതസമാനകൎമ്മസിദ്ധിഃ ൩

അ__ജീവാംശേ ദ്വിജവിബുധാകരാദിധൎമ്മൈഃ അൎത്ഥാപ്തി. ശുക്രാംശേ മണിരജതാദിഗോമഹിഷ്യൈഃ അൎത്ഥാപ്തിഃ

**സൌരാംശേ ശ്രമവധഭാരനീചശില്പൈഃ അൎത്ഥാപ്തിഃ ഭവതി. ഏവം കൎമ്മേശാദ്ധ്യുഷിതസമാനകൎമ്മസിദ്ധിഃ ഭവതി.**

അന്വ—നീചാംശത്തിങ്കൽ സ്ഥിതനാകുന്നു എങ്കിൽ ദ്വിജവിബുധാകരാദിധൎമ്മങ്ങൾ ഹേതുവായിട്ട് അൎത്ഥാപ്തി ഭവിക്കുന്നു. കാവ്യാംശത്തിങ്കൽ സ്ഥിതനാകുന്നു എങ്കിൽ മണിരജതാദിഗോമഹിഷ്യങ്ങൾ ഹേതുവായിട്ട് അൎത്ഥാപ്തി ഭവിക്കുന്നു. സൌരാംശത്തിങ്കൽ സ്ഥിതനാകുന്നു എങ്കിൽ ശ്രമവധഭാരനീചശില്പങ്ങൾഹേതുവായിട്ട് അൎത്ഥാപ്തി ഭവിക്കുന്നു. ഇങ്ങിനെ കൎമ്മേശാദ്ധ്യുഷിതസമാനകൎമ്മസിദ്ധി ഭവിക്കുന്നു.

പരി—ജീവാംശം=ജീവന്റെ അംശം, ജീവൻ=ബൃഹസ്പതി, അംശം=നവാംശകം, ദ്വിജവിബുധാകരാദിധൎമ്മങ്ങൾ=ദ്വിജന്മാരും വിബുധന്മാരും ആകരാദികളും ധൎമ്മങ്ങളും, ദ്വിജന്മാർ=ബ്രാഹ്മണർ, വിബുധന്മാർ=ദേവന്മാർ അല്ലെങ്കിൽ വിദ്വാന്മാർ, ആകരാദികൾ=ആകരം തുടങ്ങിയുള്ളവ, ആകരം=ലവണാദ്യുല്പത്തിസ്ഥാനം, ധൎമ്മങ്ങൾ=യജ്ഞദാനോപവാസതീൎത്ഥഗുരുസേവാദികൾ, അൎത്ഥാപ്തി=ധനലാഭം, കാവ്യാംശം=ശുക്രാംശകം, മണിരജതാദിഗോമഹിഷ്യങ്ങൾ=മണികളും രജതാദികളും ഗോക്കളും മഹിഷ്യങ്ങളും, മണികൾ=രത്നങ്ങൾ, രജതാദികൾ=രജതം തുടങ്ങിയുള്ളവ, രജതം=വെള്ളി, ഗോക്കൾ=പശുക്കൾ, മഹിഷ്യങ്ങൾ=ശ്രേഷ്ഠങ്ങളായ മഹിഷങ്ങൾ, സൌരാംശം=സൌരന്റെ അംശം, സൌരൻ=ശനി, ശ്രമവധഭാരനീചശില്പങ്ങൾ=ശ്രമവും വധവും ഭാരവും നീചശില്പവും, ശ്രമം=ശരീരായാസകരമായ കൎമ്മം, വധം=ഹിംസ, ഭാരം=ഭാരവഹനം, നീചശില്പങ്ങൾ=കുലാനുചിതങ്ങളായ കൎമ്മങ്ങൾ, കൎമ്മേശാദ്ധ്യുഷിതസമാനകൎമ്മസിദ്ധി=കൎമ്മേശാദ്ധ്യുഷിതസമാനകൎമ്മങ്ങളുടെ സിദ്ധി, കൎമ്മേശാദ്ധ്യുഷിതസമാനകൎമ്മങ്ങൾ=കൎമ്മേശാദ്ധ്യുഷിതസമാനങ്ങളായ കൎമ്മങ്ങൾ, കൎമ്മേശാദ്ധ്യുഷിതസമാനങ്ങൾ=കൎമ്മേശാദ്ധ്യുഷിതന്നു സമാനങ്ങൾ, കൎമ്മേശാദ്ധ്യുഷിതൻ=കൎമ്മേശനാൽ അദ്ധ്യുഷിതൻ, കൎമ്മേശൻ=കൎമ്മാധിപതി, അദ്ധ്യുഷിതൻ=അധിവസിക്കപ്പെട്ടവൻ, അധിവസിക്ക=നവാംശകാധിപത്യസ്വരൂപമായ സംബന്ധത്തോടുകൂടിയവനാകുക, സമാനം=അനുരൂപം, സിദ്ധി=ലാഭം.

സാ—മേൽപറഞ്ഞ ഗ്രഹം ജീവാംശകത്തിങ്കൽ നിന്നാൽ ബ്രാഹ്മണർ ഹേതുവായിട്ടും ദേവന്മാർ ഹേതുവായിട്ടും അല്ലായെങ്കിൽ വിദ്വാന്മാർ ഹേതുവായിട്ടും ലവണാദ്യുൽപത്തിസ്ഥാനം മുതലായതുകൾ

നിമിത്തമായിട്ടും യജ്ഞദാനാദിധൎമ്മങ്ങൾ ഹേതുവായിട്ടും ധനലാഭം ഭവിക്കും. മേൽപ്പറഞ്ഞ ഗ്രഹം ശുക്രാംശകത്തിങ്കൽ നിന്നാൽ രത്നങ്ങൾകൊണ്ടും വെള്ളി മുതലായ വസ്തുക്കൾകൊണ്ടും ഗോക്കളെക്കൊണ്ടും നല്ല പോത്തുകളെക്കൊണ്ടും ധനലാഭം ഭവിക്കും. മേൽപറഞ്ഞ ഗ്രഹം മന്ദാംശകത്തിങ്കൽ നിന്നാൽ ശരീരായാസകരങ്ങളായ മാൎഗ്ഗഗമനാദികൾകൊണ്ടും ഹിംസകൊണ്ടും ഭാരവഹനംകൊണ്ടും കുലാനുചിതമായ കൎമ്മങ്ങൾകൊണ്ടും ധനലാഭം ഭവിക്കും. ലഗ്നാൎക്കചന്ദ്രാശ്രിതരാശികളുടെ കൎമ്മാധിപന്മാർ സ്വാധിഷ്ഠിതമായ നവാംശകത്തിന്റെ അധിപതേന സംബന്ധിയാക്കപ്പെട്ട ഗ്രഹത്തിന്നു് അനുരൂപയായ വൃത്തിയെ സംബന്ധിച്ചുള്ള സിദ്ധി ഇങ്ങിനെ പറയപ്പെട്ടു.

> മിത്രാരിസ്വഗൃഹഗതൈസ്തതസ്തതോൎത്ഥാ-
> സ്തുംഗസ്ഥേ ബലിനി ച ഭാസ്കരേ സ്വവീൎയ്യാൽ
> ആയസ്ഥൈരുദയധനാശ്രിതൈശ്ച സൌമ്യൈഃ
> സഞ്ചിന്ത്യം ബലസഹിതൈരനേകധാ സ്വം. ൪

അ — മിത്രാരിസ്വഗൃഹഗതൈഃ ഭേദ്യാക്കാസ്തദപതിഗാംശനാഥൈഃ തതഃ തതഃ അൎത്ഥാഃ വാച്യാഃ. ഭാസ്കരേ തുംഗസ്ഥേ ബലിനി ച സ്വവീൎയ്യാൽ ആയസ്ഥൈഃ ഉദയധനാശ്രിതൈഃ ച ബലസഹിതൈഃ സൌമ്യൈഃ അനേകധാ സ്വം സഞ്ചിന്ത്യം ഭവതി.

അന്വ — മിത്രാരിസ്വഗൃഹഗതന്മാരായിരിക്കുന്ന ഭേദ്യാക്കാസ്തദപതിഗാംശനാഥന്മാരെക്കൊണ്ടു് അവിടവിടെ നിന്നു് അൎത്ഥങ്ങൾ വാച്യങ്ങളായി ഭവിക്കുന്നു. ഭാസ്കരൻ തുംഗസ്ഥനായിട്ടും ബലിയായിട്ടുമിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവന്നു സ്വവീൎയ്യം ഹേതുവായിട്ടു് അൎത്ഥങ്ങൾ വാച്യങ്ങളായി ഭവിക്കുന്നു. ആയസ്ഥന്മാരായും ഉദയധനാശ്രിതന്മാരായുമിരിക്കുന്ന ബലസഹിതന്മാരായ സൌമ്യന്മാരെക്കൊണ്ടു പലപ്രകാരേണ സ്വം സഞ്ചിന്ത്യമായി ഭവിക്കുന്നു.

പരി — മിത്രാരിസ്വഗൃഹഗതന്മാർ=മിത്രാരിസ്വഗൃഹങ്ങളെ ഗമിച്ചവർ, മിത്രാരിസ്വഗൃഹങ്ങൾ=മിത്രത്തിന്റേയും അരിയുടേയും തന്റേയും ഗൃഹങ്ങൾ, മിത്രം=ബന്ധു, അരി=ശത്രു, ഗൃഹം=രാശി, ഗമിച്ചു=പ്രാപിച്ചു, ഭേദ്യാക്കാസ്തദപതിഗാംശനാഥന്മാർ=ലഗ്നത്തിന്റേയും ചന്ദ്രാശ്രിതരാശിയുടേയും സൂൎയ്യാശ്രിതരാശിയുടെ പത്താംഭാവത്തിന്റേയും നാഥന്മാരായ ഗ്രഹങ്ങളുടെ അംശകാധിപതികൾ (ഇതു മുമ്പെ വ്യാഖ്യാനിക്കപ്പെട്ടതാകുന്നു), അൎത്ഥങ്ങൾ=ധനങ്ങൾ, വാച്യങ്ങൾ=വച

ക്കപ്പെടുവാൻ യോഗ്യങ്ങൾ, വചിക്ക=പറയുക, ഭാസ്കരൻ=ആദിത്യൻ, തുംഗസ്ഥൻ=തുംഗത്തിങ്കൽ സ്ഥിതിചെയ്യുന്നവൻ, തുംഗം=ഉച്ചം (ദിനമദ്ധ്യമെന്നു ചിലരുടെ പക്ഷം), ബലി=ബലവാൻ, സ്വവീര്യം=തന്റെ വീര്യം, വീര്യം=പരാക്രമം, ആയസ്ഥന്മാർ=ആയത്തിൽ സ്ഥിതിചെയ്യുന്നവർ, ആയം=൧൧-ാമേടം, സ്ഥിതിചെയ്ക=നില്ക്കുക, ഉദയധനാശ്രിതന്മാർ=ഉദയധനങ്ങളെ ആശ്രയിച്ചവർ, ഉദയധനങ്ങൾ=ഉദയവും ധനവും, ഉദയം=ലഗ്നം, ധനം=൨-ാമേടം, സൌമ്യന്മാർ ശുഭഗ്രഹങ്ങൾ, സ്വം=ധനം, സഞ്ചിന്ത്യം=സഞ്ചിന്തിക്കപ്പെടുവാൻ യോഗ്യം, സഞ്ചിന്തിക്ക=വിചാരിക്ക.

സാ—ലഗ്നത്തിന്റേയോ ചന്ദ്രന്റേയോ ആദിത്യന്റേയോ ദശമാധിപന്റെ അംശനാഥൻ ബന്ധുക്ഷേത്രത്തിൽ നിന്നാൽ ബന്ധുക്കളിൽനിന്നും ശത്രുക്ഷേത്രത്തിൽ നിന്നാൽ ശത്രുക്കളിൽനിന്നും സ്വക്ഷേത്രത്തിൽ നിന്നാൽ തന്നിൽനിന്നും ധനലാഭത്തെ പറയേണം. ആദിത്യന്നു് ഉച്ചസ്ഥിതിയും അല്ലായെങ്കിൽ ദിനമദ്ധ്യത്തിങ്കലുള്ള സ്ഥിതിയും ബലവുമുണ്ടായിരുന്നാൽ തന്റെ പരാക്രമം നിമിത്തമായ ധനലാഭത്തെ പറയേണം. ൧൧-ാമേടത്തും ലഗ്നത്തിങ്കലും ൨-ാമേടത്തും ബലസഹിതന്മാരായിട്ടു സൌമ്യഗ്രഹങ്ങൾ നില്ക്കിൽ അവരെക്കൊണ്ടു പലപ്രകാരേണ ധനാഗമത്തെ പറയേണം. ഇങ്ങിനെ കർമ്മാജീവം.

ഇതി ദശമോദ്ധ്യായഃ.



## ഏകാദശാദ്ധ്യായപ്രാരംഭഃ

പ്രാഹുര്യവനാഃ സ്വതുംഗഗൈഃ
ക്രൂരൈഃ ക്രൂരമതിർമ്മഹീപതിഃ
ക്രൂരൈസ്തു ന ജീവശർമ്മണഃ
പക്ഷേ ക്ഷിത്യധിപഃ പ്രജായതേ. ൧

അ—യവനാഃ സ്വതുംഗഗൈഃ ക്രൂരൈഃ ക്രൂരമതിഃ മഹീപതിഃ ഭവതി ഇതി പ്രാഹുഃ. ജീവശർമ്മണഃ പക്ഷേ തു ക്രൂരൈഃ ക്ഷിത്യധിപഃ ന പ്രജായതേ.

അന്വ—യവനന്മാർ സ്വതുംഗഗന്മാരായിരിക്കുന്ന ക്രൂരന്മാർഹേതുവായിട്ടു ക്രൂരമതിയായിരിക്കുന്ന മഹീപതിയായി ഭവിക്കുന്നു എന്നു പ

റയുന്നു. ജീവശമ്മാവിൻെറ പക്ഷത്തിങ്കലാകട്ടെ ക്രൂരന്മാർ ഹേതുവായി ട്ട ക്ഷിത്യധിപനായി ജനിക്കുന്നില്ല.

പരി—യവനന്മാർ=യവനാചാര്യമതത്തെ അനുസരിക്കുന്നവർ, സ്വതുംഗഗന്മാർ=സ്വതുംഗങ്ങളെ ഗമിച്ചവർ, സ്വതുംഗങ്ങൾ=തങ്ങളുടെ തുംഗങ്ങൾ, തുംഗങ്ങൾ=ഉച്ചരാശികൾ, ഗമിച്ചു=പ്രാപിച്ചു, ക്രൂരന്മാർ=പാപഗ്രഹങ്ങൾ, ക്രൂരമതി=ക്രൂരയായിരിക്കുന്ന മതിയോടുകൂടിയവൻ, ക്രൂരാ=നിർദ്ദയാ, മതി=മനസ്സ്, മഹീപതി=രാജാവ്, ജീവശമ്മാവ്=ജീവശമ്മാവെന്ന ആചാര്യൻ, പക്ഷം=മതം, ക്രൂരന്മാർ=പാപഗ്രഹങ്ങൾ, ക്ഷിത്യധിപൻ=രാജാവ്, ജനിച്ചു=ഭവിച്ചു.

സാ—പാപഗ്രഹങ്ങൾ അവരവരുടെ ഉച്ചങ്ങളിൽ നിന്നാലും രാജാവായി ഭവിക്കും. എങ്കിലും ശുഭന്മാർ ഉച്ചസ്ഥന്മാരായിരിക്കുമ്പോൾ ജനിച്ചവൻ രാജാവായിട്ടും നല്ല മനസ്സോടുംകൂടിയവനായി ഭവിക്കുന്നു യാതൊരു പ്രകാരമോ അപ്രകാരമായിരിക്കില്ല. പാപഗ്രഹങ്ങൾ ഉച്ചസ്ഥന്മാരായിരിക്കുമ്പോൾ ജനിക്കുകകൊണ്ടു രാജാവായി ഭവിച്ചവൻ ക്രൂരമനസ്സായിരിക്കും. ഇതുതന്നെ വിശേഷം. രാജാവായി ഭവിക്കുക എന്നുള്ളതു് ഉഭയസാധാരണമാകുന്നു എന്നു യവനാചാര്യമതാനുസാരികളായിരിക്കുന്നവർ പറയുന്നു. ജീവശമ്മാവെന്ന ആചാര്യൻെറ മതത്തിങ്കൽ പാപന്മാർ ഉച്ചങ്ങളിൽ നിന്നാൽ രാജാവായി ഭവിക്കുമെന്നതു് അസിദ്ധമാകുന്നു. രാജസാമ്യത്തോളമുള്ള ഫലങ്ങൾ സംഭവിക്കാമെന്നുമാത്രം സിദ്ധമാകുന്നു. പാപഗ്രഹങ്ങൾ സ്വഭാവേന പാപഫലത്തെ സൂചിപ്പിക്കുന്നവരാകയാൽ അവർ ഉച്ചസ്ഥന്മാരായാലും പുണ്യോൽക്കഷത്താൽ ഉണ്ടാകുവാൻ യോഗ്യമായ സർവ്വലോകവന്ദ്യത്വം മുതലായ ലക്ഷണങ്ങളോടുകൂടിയ രാജത്വം അവരിൽനിന്നു് ഉണ്ടാകുവാൻ സംഗതിയുള്ളതല്ല എന്നാകുന്നു ജീവശമ്മാവിൻെറ അഭിപ്രായം. രാജാക്കന്മാരിൽ ചിലർ നല്ല മനസ്സോടുകൂടിയവരായിട്ടും ചിലർ ദയാദാക്ഷിണ്യാദിഗുണശൂന്യമായ മനസ്സോടുകൂടിയവരായിട്ടുമുണ്ടു് എന്നതിന്നു് അനുഭവം പ്രമാണമാകുന്നു. ഇങ്ങിനെ അനുഭവസിദ്ധമായ വിശേഷം ചേരേണമെങ്കിൽ,പാപഗ്രഹങ്ങൾ ഉച്ചസ്ഥന്മാരായാലും രാജാവായി ഭവിക്കുമെന്നു കല്പിക്കണമെന്നു യവനാചാര്യാഭിപ്രായം. ഇതുകളിൽ വെച്ചു യവനാചാര്യമതത്തിങ്കൽത്തന്നെ ആചാര്യസമ്മതി എന്നു മേൽപ്പറഞ്ഞ യുക്തിവശാൽ ഗ്രാഹ്യമാകുന്നു. മേൽപ്രകാരമുള്ള യവനാചാര്യമതംതന്നെ തനിക്കു സമ്മതമായിട്ടുള്ളതു് എന്നതിനെ ഈ ആചാര്യൻ സ്വല്പജാതകത്തിങ്കൽ,

ത്രിപ്രഭൃതിഭിരുച്ചസ്ഥൈർനൃപവംശഭവാ ഭവന്തി രാജാനഃ
പഞ്ചാദിഭിരന്യകുലോദ്ഭവാശ്ച തദ്വത് ത്രികോണഗതൈഃ

എന്ന വചനംകൊണ്ടു വ്യക്തമാക്കിച്ചെയ്തിട്ടുമുണ്ട്.

മേലെഴുതിയ വചനത്തിന്റെ അൎത്ഥം മൂന്നോ നാലോ ഗ്രഹങ്ങൾ ഉച്ചസ്ഥന്മാരായിരുന്നാൽ രാജവംശത്തിങ്കൽ ജനിച്ചവർ രാജാക്കന്മാരായി ഭവിക്കുമെന്നും അഞ്ചോ ആറോ ഗ്രഹങ്ങൾ ഉച്ചസ്ഥന്മാരായിരുന്നാൽ അന്യവംശത്തിങ്കൽ ജനിച്ചവരായാലും രാജാക്കന്മാരായി ഭവിക്കുമെന്നുംമററുമാകുന്നു. ഇങ്ങിനെ ഉള്ള സാമാന്യോക്തികൊണ്ടു മേൽപ്രകാരമുള്ള യവനാചാൎയ്യമതവും സ്വമതവും ഒന്നുതന്നെ എന്നതു സുബോധതയെ പ്രാപിക്കുന്നു.

പാപൈഃ പാപമതിഃ സ്വസ്വോച്ചഗതൈൎദ്ധൎമ്മവാംസ്തഥാ-
വ്യാമിശ്രൈൎമ്മിശ്രമതിഃ പൃഥ്വീശോ ജായതേ മനുജഃ (സൌമ്യൈഃ

എന്നു മണിത്ഥാചാൎയ്യനും പറഞ്ഞിട്ടുണ്ട്.

മേലെഴുതിയ മണിത്ഥഹോരയുടെ അൎത്ഥം, പാപന്മാർ ഉച്ചസ്ഥന്മാരായിരുന്നാൽ പാപമതിയായ രാജാവായി ഭവിക്കുമെന്നും ശുഭന്മാർ ഉച്ചസ്ഥന്മാരായിരുന്നാൽ ധൎമ്മവാനായിരിക്കുന്ന രാജാവായി ഭവിക്കുമെന്നും പാപന്മാരും ശുഭന്മാരും ഉച്ചസ്ഥന്മാരായിരുന്നാൽ മിശ്രമതിയായ രാജാവായി ഭവിക്കുമെന്നുമാകുന്നു. ഇവിടെ ലഘുവായൊരു ശങ്കയ്ക്കു് അവസരമുണ്ട്. അതിനെ അനന്തരം കാണിക്കുന്നു. സൌമ്യഗ്രഹങ്ങൾ ഉച്ചസ്ഥന്മാരായിരുന്നാൽ ജാതനായിരിക്കുന്നവൻ രാജാവായി ഭവിക്കുമെന്നതു യാതൊരു പ്രകാരമോ അപ്രകാരം പാപഗ്രഹങ്ങൾ ഉച്ചസ്ഥന്മാരായിരുന്നാലും രാജാവായി ഭവിക്കുമെന്നതു് ആചാൎയ്യസമ്മതമാകുന്നു എന്നല്ലാതെ പാപന്മാരെക്കൊണ്ടു പാപവാനായി ഭവിക്കുമെന്നും ശുഭന്മാരെക്കൊണ്ടു പുണ്യവാനായി ഭവിക്കുമെന്നും ഉഭയവിധങ്ങളായിരിക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു് ഉഭയവാനായി ഭവിക്കുമെന്നുമുള്ളതു് ആചാൎയ്യസമ്മതമായിരുന്നാൽ ഈ അൎത്ഥത്തെ യവനേശ്വരമതത്തോടുകൂടെ പറഞ്ഞതിനു സംഗതി എന്തു്? ഇതാകുന്നു ഇവിടെ ഇനിയൊരു ശങ്കയുള്ളതു്. അതു ലഘുവായിരുന്നാലും വലുതു് എന്നു തന്നെ കരുതണം. എന്തുകൊണ്ടെന്നാൽ ചന്ദ്രൻ, ബുധൻ, ബൃഹസ്പതി, ശുക്രൻ ഇവരല്ലാതെ വേറെ ഒരു ശുഭനെ ലഭിക്കണമെങ്കിൽ ഉപായം ശൂന്യമാകയാൽ യാവചില രാജാക്കന്മാരുടെ ജനനകാലത്തിങ്കൽ അഞ്ചു ഗ്രഹങ്ങൾ ഉച്ചസ്ഥന്മാരായിരുന്നു എന്നു പുരാണാദികളിൽ പ്ര

സിദ്ധമായിട്ടുണ്ടോ അവർ എല്ലാവരും അല്പമായ പാപത്തോടുകൂടിയ വരായിട്ടുമിരുന്നു എന്നല്ലാതെ കേവലം പുണ്യവാന്മാരായിരുന്നു എന്നതു ദുർവ്വചനമായി ഭവിക്കും. അതു വാസ്തവത്തിങ്കൽ പ്രാമാണികന്മാൎക്കു അനിഷ്ടമായി വരുന്നതുമാകുന്നു. ഈ ഒരു ദുരവസ്ഥയെ യവനാചാൎയ്യൻ മുതലായവർ അറിയാതെ പോയ വഴിക്കു ഈ ആചാൎയ്യനും ഗതനായി. ഇങ്ങിനെ സൂക്ഷ്മദർശികൾ പറയും. ഇതുതന്നെ മേൽപ്പറഞ്ഞ ശങ്ക ലഘുവായിരുന്നാലും വലുതു എന്നു വിചാരിക്കണമെന്നു പറഞ്ഞതിന്നു സംഗതി എന്നു അറിഞ്ഞുകൊൾക.

മേൽ വിവരിച്ച അനിഷ്ടാപത്തിൽനിന്നു ഭയപ്പെട്ടിട്ടു യവനാചാൎയ്യമതത്തിങ്കൽ ക്രൂരന്മാർ ഉച്ചസ്ഥന്മാരായിരുന്നാലും സൌമ്യന്മാർ ഉച്ചസ്ഥന്മാരായിരുന്നാലും രാജാവായി ഭവിക്കുമെന്നുള്ള അംശം യാതൊന്നോ അതിങ്കൽ മാത്രം ആചാൎയ്യസമ്മതിയെ കല്പിച്ചാൽ രാജാക്കന്മാരിൽ ചിലർ പാപകാരികളായിട്ടും ചിലർ പുണ്യകാരികളായിട്ടും ചിലർ മിശ്രകൎമ്മാക്കളായിട്ടും ഭവിപ്പാൻ സംഗതി എന്തു എന്നുള്ളതു ശേഷിക്കും. മേൽ പറയപ്പെട്ട മണിന്ഥഹോരാവിരോധം ദുർഭരമായി ഭവിക്കുകയും ചെയ്യും. അതുകൊണ്ടു ആചാൎയ്യൻ മേൽപ്പറഞ്ഞ അൎത്ഥത്തെ സ്വമതത്വേന പറയാതെ ഇരുന്നതിന്റെ ഹേതു പാപന്മാർ ഉച്ചസ്ഥന്മാരാകിൽ പാപമതിയായിരിക്കുമെന്നുള്ള അംശത്തിങ്കൽ അത്യന്തസമ്മതിയില്ലായ്കയാകുന്നു എന്നും യവനാദികൾ മേൽപ്രകാരം പറഞ്ഞതു പാപന്മാരെക്കൊണ്ടു പാപകാരികളായി ഭവിക്കുമെന്നും ശുഭന്മാരെക്കൊണ്ടു ശുഭകാരികളായി ഭവിക്കുമെന്നുമുള്ളതു സൎവ്വത്ര ചേരുന്നതല്ല എങ്കിലും ബാഹുല്യേന ചേൎച്ചയോടുകൂടിയതായി ഭവിക്കുമെന്നുള്ള വിചാരമൂലമാകുന്നു എന്നും ഗ്രഹിച്ചുകൊൾക. ഇതുകൊണ്ടു,

> ത്രിഭിർഗ്രഹൈശ്ചതുർഭിൎവ്വാ സ്വോച്ചസ്ഥൈൎന്നൃപവംശജഃ
> നൃപസ്സ്യാൽ പഞ്ചഷൈരന്യവംശജാതോപി മാനവഃ
> തൈഃ ക്രൂരൈൎഭവതി പ്രായഃ ക്രൂരാത്മാന്യൈസ്സ്ഥാന്യഥാ
> അശക്യോ നിയമസ്സൌമ്യ കൎമ്മഭാവാനുരോധതഃ

എന്നുള്ള ബൃഹൽപ്രാജാപത്യഗതിയെ അനുസരിച്ചു എന്നതു ബോദ്ധ്യമാകുന്നു.

മേൽ എഴുതിയ ബൃഹൽപ്രാജാപത്യത്തിന്റെ അൎത്ഥം മൂന്നോ നാലോ ഗ്രഹങ്ങൾ ഉച്ചസ്ഥന്മാരായിരുന്നാൽ രാജവംശത്തിങ്കൽ ജനിച്ചവൻ രാജാവായി ഭവിക്കുമെന്നും, അഞ്ചോ ആറോ ഗ്രഹങ്ങൾ ഉച്ച

സ്ഥന്മാരായിരുന്നാൽ അന്യവംശത്തിങ്കൽ ജനിച്ചവനും രാജാവായി ഭവിക്കുമെന്നും, മേൽപ്രകാരമുള്ള ഗ്രഹങ്ങൾ പാപന്മാരായിരുന്നാൽ അവൻ പ്രായേണ പാപാത്മായി ഭവിക്കുമെന്നും, സൌമ്യന്മാരായിരുന്നാൽ പ്രായേണ സൌമ്യാത്മാവയി ഭവിക്കുമെന്നും, കർമ്മഭാവം അനുസരണീയമാകയാൽ പാപകാരി എന്നും പുണ്യകാരി എന്നും നിയമേന പറഞ്ഞുകൂടാ എന്നുമാകുന്നു. ഇങ്ങിനെ ബൃഹൽപ്രാജാപത്യത്തിങ്കലും അതുപോലെ ആംഗിരസവാസിഷ്ഠാദികളായ അന്യതന്ത്രങ്ങളിലുംഗ്രഹങ്ങളുടെ പാപതവും ശുഭതവും സ്വാതന്ത്ര്യേണ ഒരു ഭാവത്തെ ദൂഷിപ്പാനും ശുദ്ധമാക്കുവാനും മതിയാകുന്നതല്ലാ എന്നു പറഞ്ഞിട്ടുമുണ്ടു്. അതുകൊണ്ടു 'പാപൈഃ പാപമതിഃ' എന്നു പറഞ്ഞതു മിക്കതുമിങ്ങിനെയാകുന്നു എന്നുള്ള അഭിപ്രായത്തോടുകൂടിയതാകുന്നു എന്നു കല്പിക്കപ്പെടുവാൻ യോഗ്യമോ അല്ലയോ എന്നുള്ള സംശയവും പരിഹൃതമായി. മേൽ എഴുതിയ ബൃഹൽപ്രാജാപത്യത്തിങ്കലും തദനുരോധേന പ്രവൃത്തങ്ങളായ യവനാചാര്യതന്ത്രാദികളിലും തുല്യമായും സ്ഥിരമായുമുള്ള അംശം യാതൊന്നോ അതുതന്നെ ഈ ആചാര്യസമ്മതിക്കു വിഷയമായതെന്നുള്ളതു മുൻകാണിക്കപ്പെട്ട വചനാന്തരംകൊണ്ടു സ്പഷ്ടീകൃതപ്രായമായിട്ടുള്ളതുമാകുന്നു. ഇതുകൊണ്ടു സർവ്വത്തിന്നും സംഗതിസാമ്യം സിദ്ധമായി എന്നറിഞ്ഞു സന്തോഷിച്ചുകൊൾക. ഇനിയുള്ള വിസ്തരം പാഠകന്മാൎക്കു ഭാരകരമായി ഭവിക്കുന്നതാകയാൽ അതിനെ ഉപേക്ഷിക്കുന്നു. ഇച്ഛയുള്ളവർ മിതാക്ഷരയിൽ നോക്കി ഗ്രഹിച്ചുകൊൾക. ജീവശൎമ്മമതം മേൽപ്പറഞ്ഞപ്രകാരമാകുന്നു എന്നുള്ളതു്,

> പാപൈരുച്ചഗതൈർജ്ജാതാ ന ഭവന്തി നൃപാ നരാഃ
> കിന്തു വിത്തവന്തസ്തേ സ്യുഃ ക്രോധിനഃ കലഹപ്രിയാഃ

എന്ന വചനം ജീവശൎമ്മഹോരയിലുള്ളപ്രകാരം പ്രസിദ്ധമാകയാൽ അശംകനീയമായിട്ടുള്ളതാണല്ലോ. അതു ഹേതുവായിട്ടു സർവ്വവും സുസ്ഥംതന്നെ എന്നു ധരിച്ചുകൊൾകയും വേണം.

> വക്രാൎക്കജാൎക്കഗുരുഭിസ്സകലൈസ്ത്രിഭിശ്ച
> സ്വോച്ചേഷു ഷോഡശ നൃപാഃ കഥിതൈകലഗ്നേ
> ദ്വ്യേകാശ്രിതേഷു ച തദേകതമേ വിലഗ്നേ
> സ്വക്ഷേത്രഗേ ശശിനി ഷോഡശ ഭൂമിപാഃ സ്യുഃ ൨

അ—സ്വോച്ചേഷു വൎത്തമാനൈഃ സകലൈഃ വക്രാൎക്കജാൎക്കഗുരുഭിഃ സ്വോച്ചേഷു വൎത്തമാനൈഃ തേഷു ത്രിഭിഃ ച കഥിതൈകലഗ്നേ സ

തി ഷോഡശ നൃപാഃ സ്യുഃ ശശിനി സ്വക്ഷേത്രഗേ സതി സ്വോച്ചേഷു തേഷു ദ്വ്യേകാശ്രിതേഷു സൽസു ച തദന്യതമേ വൎത്തമാനേ സതി ഷോഡശ ഭൂമിപാഃ സ്യുഃ.

അന്വ—സ്വോച്ചങ്ങളിൽ വൎത്തമാനന്മാരായും സകലന്മാരായുമിരിക്കുന്ന വക്രാൎക്കജാൎക്കഗുരുക്കളെക്കൊണ്ടും സ്വോച്ചങ്ങളിൽ വൎത്തമാനന്മാരായിരിക്കുന്ന അവരിൽവെച്ചു മൂവ്വരെക്കൊണ്ടുമായി കഥിതൈകലഗ്നം സത്തായിരിക്കുംസമയത്തിങ്കൽ പതിനാറു നൃപയോഗങ്ങൾ ഭവിക്കും. ശശി സ്വക്ഷേത്രഗനായിരിക്കുംസമയത്തിങ്കൽ സ്വോച്ചങ്ങൾ അവരിൽവെച്ചു ദ്വ്യേകാശ്രിതങ്ങളായിരിക്കുംസമയത്തിങ്കലും തദന്യതമൻ വിലഗ്നത്തിങ്കൽ വൎത്തമാനനായിരിക്കുംസമയത്തിങ്കലും പതിനാറു ഭൂമിപയോഗങ്ങൾ ഭവിക്കും.

പരി—സ്വോച്ചങ്ങൾ=തങ്ങളുടെ ഉച്ചങ്ങൾ, വൎത്തമാനന്മാർ=വൎത്തിച്ചിയങ്ങുന്നവർ, വൎത്തിക്ക=സ്ഥിതിചെയ്ക, സകലന്മാർ=ഒട്ടൊഴിയാതെ ഉള്ളവർ, വക്രാൎക്കജാൎക്കഗുരുക്കൾ=വക്രനും അൎക്കജനും അൎക്കനും ഗുരുവും, വക്രൻ=ഭൌമൻ, അൎക്കജൻ=ശനി, അൎക്കൻ=ആദിത്യൻ, ഗുരു=ബൃഹസ്പതി, കഥിതൈകലഗ്നം=കഥിതൈകന്റെ ലഗ്നം, കഥിതൈകൻ=കഥിതന്മാരിൽവെച്ചു് ഏകൻ, കഥിതന്മാർ=കഥിക്കപ്പെട്ടവർ, കഥിക്ക=പറയുക, ഏകൻ=ഒരുത്തൻ, ലഗ്നം=ജനനരാശി (ഇവിടെ ജനനരാശിയിലുള്ള സ്ഥിതി എന്നു് അൎത്ഥം ഗ്രാഹ്യമാകുന്നു), സത്തു്=ഭവിച്ചിയങ്ങുന്നതു്, നൃപയോഗങ്ങൾ=രാജയോഗങ്ങൾ, ശശി=ചന്ദ്രൻ, സ്വക്ഷേത്രഗൻ=സ്വക്ഷേത്രത്തെ ഗമിച്ചവൻ, സ്വക്ഷേത്രം=തന്റെ ക്ഷേത്രം (കൎക്കിടകരാശി എന്നു സാരം), ഗമിക്ക=പ്രാപിക്ക, സ്വോച്ചങ്ങൾ=തങ്ങളുടെ ഉച്ചങ്ങൾ, അവർ=വക്രാൎക്കജാൎക്കഗുരുക്കൾ, ദ്വ്യേകാശ്രിതങ്ങൾ=ദ്വ്യേകന്മാരാൽ ആശ്രിതങ്ങൾ, ദ്വ്യേകന്മാർ=ഇരുവരായിട്ടും ഓരോരുത്തരായിട്ടുമുള്ളവർ, ആശ്രിതങ്ങൾ=ആശ്രയിക്കപ്പെട്ടവ, തദന്യതമൻ=അവരിൽവെച്ചു് അന്യതമൻ, അവർ=സ്വോച്ചസ്ഥന്മാരായും വക്രാൎക്കഗുരുക്കളിൽവെച്ചു് ഇരുവരോ ഓരോരുത്തരോ ആയുമുള്ള ഗ്രഹങ്ങൾ, അന്യതമൻ=ഒരുത്തൻ, വിലഗ്നം=ജനനരാശി, വൎത്തമാനൻ=വൎത്തിച്ചിയങ്ങുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ഭൂമിപയോഗങ്ങൾ=രാജയോഗങ്ങൾ.

സാ—മകരത്തിൽ ചൊവ്വ, തുലാത്തിൽ ശനി, മേടത്തിൽ ആദിത്യൻ, കൎക്കടകത്തിൽ ബൃഹസ്പതി ഇങ്ങിനെ വക്രാദികളായ ഗ്രഹ

ങ്ങൾ നാലും ഉച്ചസ്ഥന്മാരായിരിക്കുംസമയത്തിങ്കൽ അവരിൽവെച്ചൊരു ഗ്രഹം ലഗ്നസ്ഥനായി ഭവിപ്പാൻ തക്കവണ്ണമുള്ള സമയത്തിങ്കലോ മേൽപറഞ്ഞ ഗ്രഹങ്ങളിൽവെച്ചു മൂവ്വർ ഉച്ചസ്ഥന്മാരായിരിക്കും സമയത്തിങ്കൽ അവരിൽവെച്ച് ഒരു ഗ്രഹം ലഗ്നസ്ഥനായി ഭവിപ്പാൻ തക്കവണ്ണമുള്ള സമയത്തിങ്കലോ ജനിച്ചവർ രാജാക്കന്മാരായി ഭവിക്കുന്നവരാകയാൽ മേൽപ്രകാരമുള്ള ഗ്രഹസ്ഥിതികൾകൊണ്ടു പതിനാറും, ചന്ദ്രൻ കക്കടകത്തിൽ നില്ക്കുമ്പോൾ വക്രാദികളായ ഗ്രഹങ്ങളിൽവെച്ച് ഇരുവർ ഉച്ചസ്ഥന്മാരായിരിക്കുംസമയത്തിങ്കൽ അവരിൽവെച്ച് ഒരു ഗ്രഹം ലഗ്നസ്ഥനായി ഭവിപ്പാൻ തക്കവണ്ണമുള്ള സമയമോ ചന്ദ്രൻ മേൽപ്രകാരം നില്ക്കുമ്പോൾ മേൽപറഞ്ഞ ഗ്രഹങ്ങളിൽവെച്ച് ഓരോരുത്തർ ഉച്ചസ്ഥന്മാരായിരിക്കുംസമയത്തിങ്കൽ ഉച്ചസ്ഥനായിരിക്കുന്ന ആ ഗ്രഹം ലഗ്നത്തിലായി വരുവാൻ തക്കവണ്ണമുള്ള സമയമോ ജനനകാലമായിരുന്നാലും അവർ രാജാക്കന്മാരായി ഭവിക്കുന്നവരാകയാൽ മേൽപ്രകാരമുള്ള ഗ്രഹസ്ഥിതികൾകൊണ്ടു പതിനാറുമായി മുപ്പത്തിരണ്ടു രാജയോഗങ്ങൾ ഭവിക്കും.

എങ്ങിനെ എന്നാൽ ചൊവ്വ, ശനി, ആദിത്യൻ, ബൃഹസ്പതി ഇവർ നാലുപേരുംകൂടി ഉച്ചസ്ഥന്മാരായിരിക്കുംസമയത്തിങ്കൽ മകരം ലഗ്നമായാൽ ഒരു രാജയോഗം. തുലാം ലഗ്നമായാൽ ഒന്ന്. മേടം ലഗ്നമായാൽ ഒന്ന്. കക്കടകം ലഗ്നമായാൽ ഒന്ന്. ഇങ്ങിനെ മേൽപറഞ്ഞ ഗ്രഹങ്ങൾ നാലുപേരുംകൂടി ഉച്ചസ്ഥന്മാരായിരുന്നാൽ മേൽപ്രകാരം ഭവിക്കുന്ന രാജയോഗങ്ങൾ നാല്. മേൽ പറഞ്ഞ ഗ്രഹങ്ങളിൽവെച്ചു മൂവ്വർ നാലുപ്രകാരം സംഭവിക്കും. എങ്ങിനെ എന്നാൽ വക്രൻ, അക്കജൻ, അക്കൻ ഇങ്ങിനേയും വക്രൻ, അക്കജൻ, ഗുരു ഇങ്ങിനെയും വക്രൻ, അക്കൻ, ഗുരു ഇങ്ങിനേയും അക്കജൻ, അക്കൻ, ഗുരു ഇങ്ങിനെയുമെന്നറിഞ്ഞുകൊൾക. മേൽപ്രകാരമുള്ള സംഭവംനിമിത്തമായി അവരിൽവെച്ചൊരു ഗ്രഹം ലഗ്നത്തിലായാൽ സംഭവിക്കുന്ന രാജയോഗങ്ങൾ മൂന്നും നാലുപ്രകാരേണ ഭവിക്കും. ഇങ്ങിനെയാകയാൽ മൂവ്വർ ഉച്ചസ്ഥന്മാരായിരുന്നാൽ രാജയോഗങ്ങൾ പന്ത്രണ്ട്. ഇപ്പറഞ്ഞതിനെ ഇതിന്നു താഴെ സ്പഷ്ടമാക്കിക്കാണിക്കുന്നു.

മേടത്തിൽ ആദിത്യൻ, കക്കടകത്തിൽ വ്യാഴം, തുലാത്തിൽ ശനി. ശിഷ്ടങ്ങളായ ഗ്രഹങ്ങൾ എവിടങ്ങളിലെങ്കിലുമാകട്ടെ. ആദിത്യാദികൾ മേൽപ്രകാരം നില്ക്കുമ്പോൾ മേടം ലഗ്നമായാൽ ഒന്ന്. കക്കട

കം ലഗ്നമായാൽ ഒന്ന്. തുലാം ലഗ്നമായാൽ ഒന്ന്. (ഇങ്ങിനെ യോഗങ്ങൾ മൂന്ന്.) മേടത്തിൽ ആദിത്യൻ, കക്കടകത്തിൽ വ്യാഴം, മകരത്തിൽ ചൊവ്വ, ഇങ്ങിനെ ആദിത്യാദികൾ നില്ക്കുമ്പോൾ മേടം ലഗ്നമായാൽ ഒന്ന്. കക്കടകം ലഗ്നമായാൽ ഒന്ന്. മകരം ലഗ്നമായാൽ ഒന്ന്. (ഇങ്ങിനെ യോഗങ്ങൾ മൂന്ന്.) മേടത്തിൽ ആദിത്യൻ, തുലാത്തിൽ ശനി, മകരത്തിൽ ചൊവ്വ, ഇങ്ങിനെ ആദിത്യാദികൾ നില്ക്കുമ്പോൾ മേടം ലഗ്നമായാൽ ഒന്ന്. തുലാം ലഗ്നമായാൽ ഒന്ന്. മകരം ലഗ്നമായാൽ ഒന്ന് (ഇങ്ങിനെ യോഗങ്ങൾ മൂന്ന്). കക്കടകത്തിൽ ഗുരു, തുലാത്തിൽ ശനി, മകരത്തിൽ ചൊവ്വ ഇങ്ങിനെ ഗുവ്വാദികൾ നില്ക്കുമ്പോൾ കക്കടകം ലഗ്നമായാൽ ഒന്ന്. തുലാം ലഗ്നമായാൽ ഒന്ന്. മകരം ലഗ്നമായാൽ ഒന്ന് (ഇങ്ങിനെ യോഗങ്ങൾ മൂന്ന്) ആകെ, യോഗങ്ങൾ പന്ത്രണ്ട്. മുൻപറഞ്ഞവ നാല്. ഇങ്ങിനെ പതിനാറു യോഗങ്ങൾ പൂൎവ്വാദ്ധംകൊണ്ടു പറയപ്പെട്ടു. ഇനി ഉത്തരാദ്ധംകൊണ്ടു പറയപ്പെട്ട പതിനാറു യോഗങ്ങളേയും സ്പഷ്ടീകരിച്ച് ഇതിന്നു താഴെ കാണിക്കുന്നു.

ആദിത്യൻ, ബൃഹസ്പതി ഇവർ വക്രാദികളായ മുൻപറഞ്ഞ ഗ്രഹങ്ങളിൽ ഇരുവരാകുന്നു. അതുകൊണ്ടു മേടത്തിലാദിത്യൻ, കക്കടകത്തിൽ ബൃഹസ്പതി, ശേഷഗ്രഹങ്ങളിൽ ചന്ദ്രനെ ഒഴിച്ചു ശിഷ്ടന്മാർ എവിടെയെങ്കിലുമാകട്ടെ. ഇങ്ങിനെ നില്ക്കുമ്പോൾ മേടം ലഗ്നമായാൽ ഒന്ന്. കക്കടകം ലഗ്നമായാൽ ഒന്ന്. (ഇങ്ങിനെ യോഗങ്ങൾ രണ്ട്.) ആദിത്യൻ, ശനി ഇവരും മേൽപ്രകാരമാകയാൽ അവർ ഉച്ചസ്ഥന്മാരായിരിക്കുമ്പോൾ മേടം ലഗ്നമായാൽ ഒന്ന്. തുലാം ലഗ്നമായാൽ ഒന്ന്. (ഇങ്ങിനെ യോഗങ്ങൾ രണ്ട്.) ആദിത്യൻ, ചൊവ്വ ഇവരും മേൽപ്രകാരമാകുന്നു. അതുകൊണ്ട് അവർ ഉച്ചസ്ഥന്മാരായിരിക്കുമ്പോൾ മേടം ലഗ്നമായാൽ ഒന്ന്. മകരം ലഗ്നമായാൽ ഒന്ന്. (ഇങ്ങിനെ യോഗങ്ങൾ രണ്ട്) ബൃഹസ്പതി, ശനി ഇവരും മേൽപ്രകാരമാകുന്നു. അതുകൊണ്ട് അവർ ഉച്ചസ്ഥന്മാരായിരിക്കുമ്പോൾ കക്കടകം ലഗ്നമായാൽ ഒന്ന്. തുലാം ലഗ്നമായാൽ ഒന്ന്. (ഇങ്ങിനെ യോഗങ്ങൾ രണ്ട്.) ബൃഹസ്പതി, ഭൌമൻ ഇവരും മേൽപ്രകാരമാകുന്നു. അതുകൊണ്ട് അവർ ഉച്ചസ്ഥന്മാരായിരിക്കുമ്പോൾ കക്കടകം ലഗ്നമായാൽ ഒന്ന്. മകരം ലഗ്നമായാൽ ഒന്ന്. (ഇങ്ങിനെ യോഗങ്ങൾ രണ്ട്.) ബൃഹസ്പതി, ഭൌമൻ, ഇവരും മേൽപ്രകാരമാകുന്നു. അതുകൊണ്ട് അവർ ഉച്ചസ്ഥന്മാരായിരിക്കുമ്പോൾ കക്കടകം ലഗ്നമായാൽ ഒന്ന്,

മകരം ലഗ്നമായാൽ ഒന്ന്. (ഇങ്ങിനെ യോഗങ്ങൾ രണ്ട്) ശനി, ഭൌമൻ ഇവരും മേൽപ്രകാരമാകുന്നു. അതുകൊണ്ട് അവർ ഉച്ചസ്ഥന്മാരായിരിക്കുമ്പോൾ തുലാം ലഗ്നമായാൽ ഒന്ന്. മകരം ലഗ്നമായാൽ ഒന്ന്. (ഇങ്ങിനെ യോഗങ്ങൾ രണ്ട്.) ആകെ യോഗങ്ങൾ പന്ത്രണ്ട്. ചൊവ്വ, ശനി, ആദിത്യൻ, വ്യാഴം ഇവർ നാലുപേരും വക്രാദിഗ്രഹങ്ങളിൽവെച്ച് ഏകന്മാരാകയാൽ അവർ പ്രത്യേകം ഉച്ചസ്ഥന്മാരായിരിക്കുമ്പോൾ മകരം ലഗ്നമായാൽ ഒന്ന്. തുലാം ലഗ്നമായാൽ ഒന്ന്. മേടം ലഗ്നമായാൽ ഒന്ന്. കർക്കടകം ലഗ്നമായാൽ ഒന്ന്. ഇങ്ങിനെ ഏകൈകോച്ചസ്ഥിതികൊണ്ടുള്ള യോഗങ്ങൾ ൪. മുൻപറഞ്ഞ പന്ത്രണ്ടു യോഗങ്ങളോടു ചേൎന്നാൽ ൧൬. ഇപ്പറഞ്ഞ പതിനാറു യോഗങ്ങളിലും ചന്ദ്രൻ സ്വക്ഷേത്രത്തിങ്കൽ നില്ക്കണമെന്നതു സമാനമാകുന്നു. അതുകൊണ്ടു ചന്ദ്രൻ കർക്കടകത്തിൽ നില്ക്കിലല്ലാതെ ഇതുകൾക്കു സംഭവമില്ലാ എന്നതു് ഓൎത്തുകൊൾകയും വേണം. ഇങ്ങിനെ മുപ്പത്തിരണ്ടു രാജയോഗങ്ങൾ ഏകശ്ലോകംകൊണ്ടു പറയപ്പെട്ടു. ഇനി മറവുള്ളതുകളിൽ ചില യോഗങ്ങളെ അനന്തരശ്ലോകംകൊണ്ടു പറയുന്നു.

വൎഗ്ഗോത്തമഗതേ ലഗ്നേ ചന്ദ്രേ വാ ചന്ദ്രവൎജ്ജിതൈഃ
ചതുരാദ്യൈർഗ്രഹൈർദൃഷ്ടേ നൃപാ ദ്വാവിംശതിഃ സ്മൃതാഃ

അ—ലഗ്നേ വൎഗ്ഗോത്തമഗതേ ചന്ദ്രവൎജ്ജിതൈഃ ചതുരാദ്യൈഃ ഗ്രഹൈഃ ദൃഷ്ടേ ച സതി ദ്വാവിംശതിഃ നൃപാഃ സ്മൃതാഃ. ചന്ദ്രേ വൎഗ്ഗോത്തമഗതേ ചതുരാദ്യൈഃ ഗ്രഹൈഃ ദൃഷ്ടേ ച സതി വാ ദ്വാവിംശതിഃ നൃപാഃ സ്മൃതാഃ.

അന്വ—ലഗ്നം വൎഗ്ഗോത്തമഗതമായിട്ടും ചന്ദ്രവൎജ്ജിതന്മാരായും ചതുരാദ്യന്മാരായുമിരിക്കുന്ന ഗ്രഹങ്ങളാൽ ദൃഷ്ടമായിട്ടുമിരിക്കുംസമയത്തിങ്കൽ ബോദ്ധ്യങ്ങളായിട്ട് ഇരുപത്തിരണ്ടു നൃപയോഗങ്ങൾ സ്മൃതങ്ങളായി ഭവിക്കുന്നു. ചന്ദ്രൻ വൎഗ്ഗോത്തമഗതനായിട്ടും ചതുരാദ്യന്മാരായ ഗ്രഹങ്ങളാൽ ദൃഷ്ടനായിട്ടുമിരിക്കുംസമയത്തിങ്കൽ ബോദ്ധ്യങ്ങളായിട്ടും ഇരുപത്തിരണ്ടു നൃപയോഗങ്ങൾ സ്മൃതങ്ങളായി ഭവിക്കുന്നു.

പരി—ലഗ്നം=ജനനരാശി, വൎഗ്ഗോത്തമഗതം=വൎഗ്ഗോത്തമത്തെ ഗതം, വൎഗ്ഗോത്തമം=വൎഗ്ഗോത്തമമെന്ന പേരോടുകൂടിയ നവാംശകം, ഗതം=ഗമിച്ചതു്, ഗമിക്ക=പ്രാപിക്ക, ചന്ദ്രവൎജ്ജിതന്മാർ=ചന്ദ്രനാൽ വൎജ്ജിതന്മാർ, വൎജ്ജിതന്മാർ=വൎജ്ജിക്കപ്പെട്ടവർ, വൎജ്ജിക്ക=പൃഥക്കരിക്ക (ചന്ദ്രങ്കൽനിന്നു് അന്യന്മാർ എന്നു സാരം), ചതുരാദ്യന്മാർ=നാലു

മുതലായ സംഖ്യയോടുകൂടിയവർ, ദൃഷ്ടം=ദർശിക്കപ്പെട്ടതു്, ബോദ്ധ്യങ്ങൾ=അറിയപ്പെട്ടുവാൻ യോഗ്യങ്ങൾ, നൃപയോഗങ്ങൾ=രാജയോഗങ്ങൾ, സ്മൃതങ്ങൾ=സ്മരിക്കപ്പെട്ടവ (പറയപ്പെട്ടവ എന്നു സാരം), വർഗ്ഗോത്തമഗതൻ=വർഗ്ഗോത്തമത്തെ ഗമിച്ചവൻ, ദൃഷ്ടൻ=ദർശിക്കപ്പെട്ടവൻ.

സാ__ലഗ്നാംശകം വർഗ്ഗോത്തമമെന്ന പേരോടുകൂടിയതാകയും ലഗ്നത്തിന്നു ചന്ദ്രനോടു കൂടാതെ നാലോ അഞ്ചോ ആറോ ഗ്രഹങ്ങളുടെ ദൃഷ്ടിയുണ്ടാകയുംകൂടി വരികിൽ അങ്ങിനെയുള്ള ലഗ്നംകൊണ്ടു ജനിച്ചവർ രാജാക്കന്മാരായി ഭവിക്കുന്നവരാകയാൽ മേൽപ്രകാരം ലഗ്നസ്ഥിതി വരികിൽ രാജയോഗം ബോദ്ധ്യമാകുന്നു. അതു് ഇരുപത്തിരണ്ടു പ്രകാരം ഭവിക്കുകയും ചെയ്യും. ചന്ദ്രാംശകം വർഗ്ഗോത്തമമാകയും ചന്ദ്രന്നു നാലോ അഞ്ചോ ആറോ ഗ്രഹങ്ങളുടെ ദൃഷ്ടിയുണ്ടാകയുംകൂടി വരികിലും മേൽപറഞ്ഞതു സമാനമാകുന്നു. അതുകൊണ്ടു ചന്ദ്രസ്ഥിതി മേൽപ്രകാരമായാലും രാജയോഗത്തെ പറയാമെന്നും അതും ഇരുപത്തുരണ്ടു പ്രകാരേണ ഭവിക്കുമെന്നും ഗ്രഹിച്ചുകൊൾക. ഇപ്പറഞ്ഞതിനെ ഇതിന്നു താഴെ സ്പഷ്ടമാക്കി കാണിക്കുന്നു.

വർഗ്ഗോത്തമാംശകഗതമായ ലഗ്നത്തിന്നു് ആദിത്യന്റേയും ചൊവ്വയുടേയും ബുധന്റേയും വ്യാഴത്തിന്റേയും ദൃഷ്ടിയുണ്ടായാൽ രാജയോഗത്തെ പറയാം (൧). ആദിത്യൻ, ചൊവ്വ, ബുധൻ, ശുക്രൻ, ഈ ഗ്രഹങ്ങളുടെ ദൃഷ്ടിയുണ്ടായാലും രാജയോഗത്തെ പറയാം (൨). ആദിത്യൻ, ചൊവ്വ, ബുധൻ, ശനി ഇവരുടെ ദൃഷ്ടിയുണ്ടായാലുമാം (൩). ആദിത്യൻ, ചൊവ്വ, വ്യാഴം, ശുക്രൻ ഇവരുടെ ദൃഷ്ടിയുണ്ടായാലുമാം (൪). ആദിത്യൻ, ചൊവ്വ, വ്യാഴം, ശനി ഇവരുടെ ദൃഷ്ടിയുണ്ടായാലുമാം (൫). ആദിത്യൻ, ചൊവ്വ, ശുക്രൻ, ശനി ഇവരുടെ ദൃഷ്ടിയുണ്ടായാലുമാം (൬). ആദിത്യൻ, ബുധൻ, വ്യാഴം, ശുക്രൻ ഇവരുടെ ദൃഷ്ടിയുണ്ടായാലുമാം (൭). ആദിത്യൻ, ബുധൻ, വ്യാഴം, ശനി ഇവരുടെ ദൃഷ്ടിയുണ്ടായാലുമാം (൮). ആദിത്യൻ, ബുധൻ, ശുക്രൻ, ശനി ഇവരുടെ ദൃഷ്ടിയുണ്ടായാലുമാം (൯). ആദിത്യൻ, വ്യാഴം, ശുക്രൻ, ശനി ഇവരുടെ ദൃഷ്ടിയുണ്ടായാലുമാം (൧൦). ചൊവ്വ, ബുധൻ, വ്യാഴം, ശുക്രൻ ഇവരുടെ ദൃഷ്ടിയുണ്ടായാലുമാം (൧൧). ചൊവ്വ, ബുധൻ, വ്യാഴം, ശനി ഇവരുടെ ദൃഷ്ടിയുണ്ടായാലുമാം (൧൨). ചൊവ്വ, ബുധൻ, ശുക്രൻ, ശനി ഇവരുടെ ദൃഷ്ടിയുണ്ടായാലുമാം (൧൩). ചൊവ്വ, വ്യാഴം, ശുക്രൻ, ശനി ഇവരുടെ ദൃഷ്ടിയുണ്ടായാലുമാം (൧൪). ബുധൻ, വ്യാഴം, ശുക്രൻ, ശനി ഇവ

രുടെ ദൃഷ്ടിയുണ്ടായാലുമാം (൧൫). ഇങ്ങിനെ ചതുർഗ്രഹദൃഷ്ടിയുടെ ഭേദംകൊണ്ടു യോഗങ്ങൾ പതിനഞ്ച്. ഇനി ഇതിന്നു താഴെ പഞ്ചഗ്രഹദൃഷ്ടിഭേദംകൊണ്ടുള്ള യോഗഭേദത്തെ കാണിക്കുന്നു.

ആദിത്യൻ, ചൊവ്വ. ബുധൻ, വ്യാഴം, ശുക്രൻ ഇങ്ങിനെ അഞ്ചു ഗ്രഹങ്ങളുടെ ദൃഷ്ടി മേൽപ്രകാരമുള്ള ലഗ്നത്തിന്നുണ്ടായാലും രാജയോഗത്തെ പറയാം (൧). ആദിത്യൻ, ചൊവ്വ, ബുധൻ, വ്യാഴം, ശനി ഇവരുടെ ദൃഷ്ടിയുണ്ടായാലുമാം (൨). ആദിത്യൻ, ചൊവ്വ, ബുധൻ, ശുക്രൻ, ശനി ഇവരുടെ ദൃഷ്ടിയുണ്ടായാലുമാം (൩). ആദിത്യൻ, ചൊവ്വ, വ്യാഴം, ശുക്രൻ, ശനി ഇവരുടെ ദൃഷ്ടിയുണ്ടായാലുമാം (൪). ആദിത്യൻ, ബുധൻ, വ്യാഴം, ശുക്രൻ, ശനി ഇവരുടെ ദൃഷ്ടിയുണ്ടായാലുമാം (൫). ചൊവ്വ, ബുധൻ, വ്യാഴം, ശുക്രൻ, ശനി ഇവരുടെ ദൃഷ്ടിയുണ്ടായാലുമാം (൬). ഇങ്ങിനെ പഞ്ചഗ്രഹദൃഷ്ടിഭേദംകൊണ്ടുള്ള യോഗങ്ങൾ ആറ്. ആദിത്യൻ, ചൊവ്വ, ബുധൻ, ശുക്രൻ, ശനി ഈ ആറു ഗ്രഹങ്ങളുടേയും ദൃഷ്ടിയുണ്ടായാൽ യോഗം ഒന്ന്; ആകെ ലഗ്നസംബന്ധികളായ യോഗങ്ങൾ ൨൨. ഇങ്ങിനെതന്നെ ചാന്ദ്രങ്ങളായിട്ടും യോഗങ്ങൾ ൨൨. ഇപ്രകാരം ൪൪ രാജയോഗങ്ങൾ ഈ ശ്ലോകംകൊണ്ടു പറയപ്പെട്ടു. ലഗ്നസംബന്ധികളായ യോഗങ്ങൾക്കു ദ്രഷ്ടാക്കന്മാരായുള്ള ഗ്രഹങ്ങളിൽ ചന്ദ്രൻകൂടെ ഉണ്ടായിരുന്നാൽ ഭംഗമുണ്ടെന്നോ ഭംഗമില്ലാ എന്നോ സിദ്ധാന്തം എന്ന് ഇവിടെ സംശയത്തിന്ന് അവസരമുണ്ട്. അതുകൊണ്ട് ആശയത്തെ പറയാം. ചന്ദ്രൻ മേൽപ്രകാരമുള്ള ലഗ്നത്തെ ദർശിക്കുന്നവനായിരുന്നാലും ചന്ദ്രനെ ദ്രഷ്ടാവാക്കി ഗണിച്ചുകൂടാ എന്നല്ലാതെ ചന്ദ്രദൃഷ്ടികൊണ്ടു യോഗത്തിന്നു ഭംഗം പറഞ്ഞുകൂടാ എന്നാകുന്നു ആചാൎയ്യാശയം. അപ്രകാരമല്ല എങ്കിൽ,

ലഗ്നേ വൎഗ്ഗോത്തമാംശസ്ഥേ ദൃശ്യമാനേ നഭശ്ചരൈഃ
ചതുൎഭിഃ പഞ്ചഭിഃ ഷഡ്ഭിരപി ചേതി ദ്വാവിംശതിഃ
ചന്ദ്രേ ച താദൃശേ ചേത്ഥം രാജയോഗാൻ സമാസതഃ
ജാനീഹി ഭോഃ സൌമ്യ ചതുശ്ചത്വാരിംശദിദഞ്ച തേ
വക്ഷ്യാമി ലഗ്നയോഗേഷു സംശയഃ സ്യാത്തവാന്യഥാ
ചന്ദ്രഃ പശ്യതു കാമം സ ദൃഷ്ടത്വേന ന ഗണ്യതേ

എന്നിപ്രകാരമുള്ള ബൃഹൽപ്രാജാപത്യം മുതലായ ആൎഷതന്ത്രങ്ങൾക്കു വിരുദ്ധമായി ഭവിക്കുകയും ചെയ്യും. അതുകൊണ്ടു ജാതകശാസ്ത്രപാരത്തെ ദർശിച്ചവനായ ആചാൎയ്യന്റെ ആശയം മേൽപ്രകാരംതന്നെ എന്നു ഗ്രഹിച്ചുകൊൾകയും വേണം.

യമേ കുംഭേഽർക്കേഽജേ ശശിനി ഗവി തൈരേവ തനുഗൈർ-
നൃയുക്സിംഹാളിസ്ഥൈശ്ശശിജഗുരുവക്രൈർനൃപതയഃ
യമേന്ദൂ തുംഗേംഗേ സവിതൃശശിജൌ ഷഷ്ഠഭവനേ
തുലാജേന്ദുക്ഷേത്രൈസ്സസിതകുജജീവൈശ്ച നരപൌ. ൪

അ—യമേ കുംഭേ വൎത്തമാനേ അൎക്കേ അജേ വൎത്തമാനേ ശശിനി ഗവി വൎത്തമാനേ ച തനുഗൈഃ ഏവ തൈഃ നൃയുക്സിംഹാളിസ്ഥൈഃ ശശിജഗുരുവക്രൈഃ ച നൃപതയഃ ഭവന്തി. തുംഗേ വൎത്തമാനൌ യമേന്ദൂ അംഗേ സവിതൃശശിജൌ ഷഷ്ഠഭവനേ ച ഭവതഃ യദി തദാ സസിതകുജജീവൈഃ തുലാജേന്ദുക്ഷേത്രൈഃ നരപൌ ച ഭവതഃ.

അന്വ—യമൻ കുംഭത്തിങ്കൽ വൎത്തമാനനായിട്ടും അൎക്കൻ അജത്തിങ്കൽ വൎത്തമാനനായിട്ടും ശശി ഗോവിങ്കൽ വൎത്തമാനനായിട്ടുമിരിക്കുംസമയത്തിങ്കൽ തനുഗന്മാരായിത്തന്നെ ഇരിക്കുന്ന അവരെക്കൊണ്ടും നൃയുക്സിംഹാളിസ്ഥന്മാരായിരിക്കുന്ന ശശിജഗുരുവക്രന്മാരെക്കൊണ്ടും മൂന്നു നൃപതിയോഗങ്ങൾ ഭവിക്കുന്നു. തുംഗത്തിങ്കൽ വൎത്തമാനന്മാരായിരിക്കുന്ന യമേന്ദുക്കൾ അംഗത്തിങ്കലും സവിതൃശശിജന്മാർ ഷഷ്ഠഭവനത്തിങ്കലും ഭവിക്കുന്നു എങ്കിൽ അപ്പോൾ സസിതകുജജീവങ്ങളായിരിക്കുന്ന തുലാജേന്ദുക്ഷേത്രങ്ങൾകൊണ്ടു രണ്ടു നരപയോഗങ്ങളും ഭവിക്കുന്നു.

പരി—യമൻ=ശനി, വൎത്തമാനൻ=വൎത്തിച്ചിയങ്ങുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, അൎക്കൻ=ആദിത്യൻ, അജം=മേടം, ശശി=ചന്ദ്രൻ, ഗോവു്=ഇടവം, തനുഗന്മാർ=തനുവിനെ ഗമിച്ചവർ, തനു=ലഗ്നം, ഗമിക്ക=പ്രാപിക്ക, അവർ=യമാൎക്കശശികൾ, നൃയുക്സിംഹാളിസ്ഥന്മാർ=നൃയുക്സിംഹാളികളിൽ സ്ഥിതിചെയ്യുന്നവർ, നൃയുക്സിംഹാളികൾ=നൃയുക്കും സിംഹവും അളിയും നൃയുക്കു്=മിഥുനം, സിംഹം=ചിങ്ങം, അളി=വൃശ്ചികം, ശശിജഗുരുവക്രന്മാർ=ശശിജനും ഗുരുവും വക്രനും, ശശിജൻ=ബുധൻ, ഗുരു=ബൃഹസ്പതി, വക്രൻ=ഭൌമൻ, നൃപതിയോഗങ്ങൾ=രാജയോഗങ്ങൾ, തുംഗം=ഉച്ചം, വൎത്തമാനന്മാർ=വൎത്തിച്ചിയങ്ങുന്നവർ, വൎത്തിക്ക=സ്ഥിതിചെയ്ക, യമേന്ദുക്കൾ=യമനും ഇന്ദുവും, യമൻ=ശനി, ഇന്ദു=ചന്ദ്രൻ, അംഗം=ലഗ്നം, സവിതൃശശിജന്മാർ=സവിതാവും ശശിജനും, സവിതാവു്=ആദിത്യൻ, ഷഷ്ഠഭവനം=കന്നിരാശി, സസിതകുജജീവങ്ങൾ=സിതകുജജീവന്മാരോടുകൂടിയവ, സിതകുജജീവന്മാർ=സിതനും കുജനും ജീവനും, സിതൻ=ശുക്രൻ, കുജൻ=ഭൌ

മൻ, ജീവൻ=ബൃഹസ്പതി, തുലാജേന്ദുക്ഷേത്രങ്ങൾ=തുലയും അജവും ഇന്ദുക്ഷേത്രവും, തുലാ=തുലാമെന്ന രാശി, അജം=മേടം, ഇന്ദുക്ഷേത്രം=കർക്കടകം, നരപയോഗങ്ങൾ=രാജയോഗങ്ങൾ.

സാ—കുംഭത്തിൽ ശനി, മേടത്തിൽ ആദിത്യൻ, ഇടവത്തിൽ ചന്ദ്രൻ, മിഥുനത്തിൽ ബുധൻ, ചിങ്ങത്തിൽ വ്യാഴം, വൃശ്ചികത്തിൽ ചൊവ്വ ഇങ്ങിനെ ശനി മുതലായ ആറു ഗ്രഹങ്ങൾ നില്ക്കുമ്പോൾ കുംഭം ലഗ്നമായാലും മേടം ലഗ്നമായാലും ഇടവം ലഗ്നമായാലും രാജയോഗമുള്ളതാകയാൽ മേൽപ്രകാരമുള്ള ഗ്രഹസ്ഥിതിയിൽ ലഗ്നഭേദേന മൂന്നു രാജയോഗങ്ങൾ ഭവിക്കുന്നു.

തുലാത്തിൽ ശനി ഇടവത്തിൽ ചന്ദ്രൻ, കന്നിയിൽ സൂര്യ്യബുധന്മാർ, തുലാത്തിൽ ശുക്രൻ, മേടത്തിൽ ചൊവ്വ, കർക്കടകത്തിൽ വ്യാഴം ഇങ്ങിനെ ഗ്രഹസ്ഥിതി ഭവിച്ചിരിക്കുമ്പോൾ തുലാം ലഗ്നമായാലും ഇടവം ലഗ്നമായാലും രാജയോഗമുള്ളതാകയാൽ മേൽപ്രകാരമുള്ള ഗ്രഹസ്ഥിതിയിൽ രണ്ടു രാജയോഗങ്ങൾ ഭവിക്കുന്നു.

ഷഷ്ഠഭവനേ എന്നതിന്നു ചിലർ ലഗ്നാൽ ഷഷ്ഠരാശൌ എന്നു വിവരണത്തെച്ചെയ്തിരിക്കുന്നു. അതു പൂർവ്വതന്ത്രവിരുദ്ധമാകുന്നു. എങ്ങിനെ എന്നാൽ,

> തുലായാം സസിതോ മന്ദശ്ചന്ദ്രമാവൃഷഭം ഗതഃ
> കന്യായാമർക്കസൌമ്യൌ ച മേഷേ ഭൌമസ്തഥൈന്ദവേ
> ക്ഷേത്രേ ബൃഹസ്പതിശ്ചേത്ഥം യദാ സ്യാൽ ഖേചരസ്ഥിതിഃ
> തദാ തുലോക്ഷലഗ്നാഭ്യാം രാജയോഗാവുഭൌ സ്മൃതൌ

എന്നാകുന്നു ഇതിന്നു മൂലമായ ബൃഹൽപ്രാജാപത്യം. അത്രതന്നെ അല്ല, തുലാത്തിൽ ശുക്രൻ നില്ക്കുമ്പോൾ മീനത്തിൽ സൂര്യ്യബുധന്മാരുടെ സ്ഥിതിക്കു സംഭവംതന്നെ ഇല്ല. ഇങ്ങിനെയാകയാൽ ഷഷ്ഠഭവനമെന്നതിന്നു കന്യാരാശി എന്നുതന്നെ അർത്ഥം ഗ്രാഹ്യമാകുന്നു. സൂര്യ്യാൽ ത്വതീയരാശിയിൽ ബുധന്റെ സ്ഥിതിയെ സിദ്ധവൽകരിച്ചുപറഞ്ഞതിന്റെ ഘടനം ചിന്ത്യമാകുന്നു. അഥവാ പൂർവ്വശാസ്ത്രാനുരോധംതന്നെ ശരണമെന്നു കല്പിക്കുകയുമാം.

"അജവൃഷകുംഭസ്ഥേഷു ദ്യുമണീന്ദുശനൈശ്ചരേഷു തനുഗൈസ്സൈസ്തൈഃ വീണാലേയാളിസ്ഥേഷ്വിന്ദുജഗുരുഭൂമിജേഷു രാജാനഃ" എന്നു കൌശികഹോരയിലുണ്ടല്ലോ. നല്ലതു സൂര്യ്യക്ലിംഹാളിസ്ഥൈഃ എന്നുള്ള പാഠമാകുന്നു. ഇതു് ഇനിയൊരേടത്തു സ്പഷ്ടമാകയും ചെയ്യും.

കുജേ തുംഗേഽർക്കേന്ദ്വോർധനുഷി യമലഗ്നേ ച കുപതിഃ
പതിർഭൂമേശ്ചാന്യഃ ക്ഷിതിസുതവിലഗ്നേ സശശിനി
സചന്ദ്രേ സൌരേഽസ്തേ സുരപതിഗുരൌ ചാപധരഗേ
സ്വതുംഗസ്ഥേ ഭാനാവുദയമുപയാതേ ക്ഷിതിപതിഃ. ൭

അ—കുജേ തുംഗേ വർത്തമാനേ അർക്കേന്ദ്വോഃ ധനുഷി വർത്തമാനയോഃ യമലഗ്നേ സതി ച കുപതിഃ ഭവതി. ക്ഷിതിസുതവിലഗ്നേ സശശിനി സതി അന്യഃ ഭൂമേഃ പതിഃ ച സചന്ദ്രേ സൌരേ അസ്തേ വർത്തമാനേ സുരപതിഗുരൌ ചാപധരഗേ സ്വതുംഗസ്ഥേ ഭാനൌ ഉദയം ഉപായതേ ച ക്ഷിതിപതിഃ ഭവതി.

അന്വ—കുജൻ തുംഗത്തിങ്കൽ വർത്തമാനനായിട്ടും അർക്കേന്ദുക്കൾ ധനുസ്സിങ്കൽ വർത്തമാനന്മാരായിട്ടും യമലഗ്നം സത്തായിട്ടുമിരിക്കുംസമയത്തിങ്കൽ കുപതി ഭവിക്കുന്നു. ക്ഷിതിസുതവിലഗ്നം സശശിയായി സത്തായിരിക്കും സമയത്തിങ്കൽ അന്യമായിരിക്കുന്ന ഭൂമിയുടെ പതിയും ഭവിക്കുന്നു. സചന്ദ്രനായിരിക്കുന്ന സൌരൻ അസ്തത്തിങ്കൽ വർത്തമാനനായിട്ടും സുരപതിഗുരു ചാപധരഗനായിട്ടും സ്വതുംഗസ്ഥനായിരിക്കുന്ന ഭാനു ഉദയത്തെ ഉപയാതനായിട്ടുമിരിക്കുംസമയത്തിങ്കൽ ക്ഷിതിപതി ഭവിക്കുന്നു.

പരി—കുജൻ=ഭൌമൻ, തുംഗം=ഉച്ചം, വർത്തമാനൻ=വർത്തിച്ചിരിക്കുന്നവൻ, വർത്തിക്ക=സ്ഥിതിചെയ്ക, അർക്കേന്ദുക്കൾ=അർക്കനും ഇന്ദുവും, അർക്കൻ=ആദിത്യൻ, ഇന്ദു=ചന്ദ്രൻ, ധനുസ്സ്=ധനുരാശി, വർത്തമാനന്മാർ=വർത്തിച്ചിരിക്കുന്നവർ, വർത്തിക്ക=സ്ഥിതിചെയ്ക, യമലഗ്നം=യമന്റെ ലഗ്നം, യമൻ=ശനി, ലഗ്നം=ലഗ്നസ്ഥിതി, സത്ത്=ഭവിച്ചിരിക്കുന്നത്, കുപതി=രാജാവ് (രാജയോഗമെന്നു സാരം), ക്ഷിതിസുതവിലഗ്നം=ക്ഷിതിസുതന്റെ വിലഗ്നം, ക്ഷിതിസുതൻ=ഭൌമൻ, വിലഗ്നം=ലഗ്നസ്ഥിതി, സശശി=ശശിയോടുകൂടിയത്, ശശി=ചന്ദ്രൻ, അന്യം=അപരം, ഭൂമിയുടെ പതി=രാജാവ് (രാജയോഗമെന്നു സാരം), സചന്ദ്രൻ=ചന്ദ്രനോടുകൂടിയവൻ, സൌരൻ=ശനി, അസ്തം=ഏഴാമേടം, വർത്തമാനൻ=വർത്തിച്ചിരിക്കുന്നവൻ, വർത്തിക്ക=സ്ഥിതിചെയ്ക, സുരപതിഗുരു=ബൃഹസ്പതി, ചാപധരഗൻ=ചാപധരത്തെ ഗമിച്ചവൻ, ചാപധരം=ധനുരാശി, സ്വതുംഗസ്ഥൻ=സ്വതുംഗത്തിങ്കൽ സ്ഥിതിചെയ്യുന്നവൻ, സ്വതുംഗം=തന്റെ തുംഗം, തുംഗം=ഉച്ചം, സ്ഥിതിചെയ്ക=നില്ക്ക, ഉദയം=ലഗ്നസ്ഥിതി, ഉപയാതൻ=ഉപയാനംചെയ്തവൻ, ഉപയാനം

ചെയ്ക=പ്രാപിക്ക, ക്ഷിതിപതി=രാജാവ് (രാജയോഗമെന്നു ഗ്രഹിച്ചു കൊൾക).

സാ—ചൊവ്വ മകരത്തിലും സൂര്യചന്ദ്രന്മാർ ധനുവിലും നില്ക്കുമ്പോൾ ലഗ്നത്തിങ്കൽ ശനിയുടെ സ്ഥിതി ഭവിച്ചാൽ രാജയോഗത്തെപ്പറയാം. മേൽപ്രകാരമുള്ള ഭൌമസൂര്യന്മാരുടെ സ്ഥിതിയിൽ മകരം ലഗ്നമാകയും ലഗ്നത്തിൽ ചന്ദ്രന്റെ സ്ഥിതികൂടെ ഉണ്ടാകയുംകൂടി വരികിലും രാജയോഗത്തെപ്പറയാം. ശനി ചന്ദ്രനോടുകൂടെ എഴാമേടത്തു നില്ക്കുകയും വ്യാഴം ധനുവിൽ നില്ക്കുകയും ആദിത്യൻ മേടത്തിൽ നില്ക്കുകയും മേടം ലഗ്നമാകയുംകൂടി വരികിലും രാജയോഗത്തെപ്പറയാം.

ലഗ്നസ്ഥേ ഭാസ്പതഃ പുത്രേ സൂര്യേന്ദോ ചാദ്ധനുഷിഷ്ഠയോഃ
മകരസ്ഥഃ കുജഃ കുര്യാദ്രാജാനമതിപൌരുഷം

എന്നു സ്കന്ദഹോരയും,

ധനുർദ്ധരഗതേ സൂര്യേ സചന്ദ്രേ നക്രഗഃ കുജഃ
അവിശേഷേണ രാജാനം കുര്യാല്ലഗ്നഗതേ ശനൌ

എന്നു ലഘുപ്രാജാപത്യവും,

ഇദമേദേവഷ്യതേ ലഗ്നം ന ഭേദമിതി യോ ഭവേൽ
നാസ്ത്യവാത്ര വിശേഷോസൌ കാമം ഭവതു ലഗ്നതാ

എന്നിപ്രകാരം ബൃഹൽപ്രാജാപത്യഗതമായ വാക്യശേഷവും മേൽപ്പറഞ്ഞ യോഗങ്ങളിൽ ഒന്നാമത്തേതു മേൽപ്പറഞ്ഞപ്രകാരംതന്നെ എന്ന ദാർഢ്യത്തെ ഗ്രഹിപ്പിക്കുന്നു. അതുകൊണ്ടു ശബ്ദസ്വാരസ്യത്തെ ആദരിക്കാതെ യമലഗ്നേ എന്ന പദത്തെ ഉപാദാനംചെയ്തിട്ടു മകരം ലഗ്നമാകയും അതിങ്കൽ ശനിയുടെ സ്ഥിതിയും വേണമെന്നാകുന്നു ആചാര്യാഭിപ്രായമെന്നു പറയുന്നതു് അശ്രദ്ധേയമാകുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം.

'പതിർഭ്രമേശ്ചാന്യ' എന്ന അന്യശബ്ദോപാദാനം, വക്ഷ്യമാണമായ യോഗത്തിൽ ചൊവ്വ ചന്ദ്രനോടുകൂടെ ലഗ്നത്തിങ്കൽ സ്ഥിതിചെയ്യേണമെന്നതൊഴികെ ശിഷ്ടം മേൽപ്പറഞ്ഞ പ്രകാരംതന്നെ എന്നതിനെ ഗ്രഹിപ്പിപ്പാനായിക്കൊണ്ടാകുന്നു. അതു ചെയ്യാതെ ഇരുന്നാൽ ചൊവ്വ ചന്ദ്രനോടുകൂടെ ലഗ്നത്തിൽ നിന്നാൽത്തന്നെ രാജയോഗത്തെ പറയാമെന്നു ഭ്രമിച്ചുപോകുമെന്നു ധരിച്ചുകൊൾക. സുരപതിഗുരൌ എന്ന മഹാപദോപാദാനം സുരപതിഗുരൌ എന്ന പദത്തെ ഛേദിച്ചാൽ ബൃഹസ്പതൌ എന്നും അസുരപതിഗുരൌ എന്ന പദത്തെ ഛേ

ദിച്ചാൽ ശുക്രേ എന്നുമുള്ള അൎത്ഥലാഭത്തിനായിക്കൊണ്ടാകുന്നു. ഇതു കൊണ്ടു്,

സ്വേന്ദൌ മന്ദേസ്തഗേംഗസ്ഥേ സ്വതുംഗസ്ഥേ ച ഭാസ്വതി
സതാമപ്യസതാം നേതാ ധനുഷ്ഷഃ കുരുതേ നൃപം

എന്ന സ്കന്ദഹോരയുടെ അനുരോധത്തിങ്കലുചിതമായ ന്യൂനതാപരിഹാരത്തിനായിക്കൊണ്ടാകുന്നു. സ്വതുംഗസ്ഥേ എന്ന സ്വശബ്ദോപാദാനം വേറെ ഒരു അൎത്ഥത്തെക്കൂടെ അന്തൎഭവിപ്പിപ്പാനായിക്കൊണ്ടാകുന്നു. അതു് എങ്ങിനെയുള്ളതെന്നാൽ, സ്വതുംഗം=തന്റെ തുംഗം, സ്വൻ=ബന്ധു (ഭൌമനെന്നു സാരം), തുംഗം=ഉച്ചം, ഇങ്ങിനെയുള്ളതാകുന്നു. ഇതുകൊണ്ടു ധനുവിൽ ശുക്രൻ നില്ക്കുമ്പോൾ ആദിത്യന്നു് ഉച്ചസ്ഥിതി എങ്ങിനെ ഭവിക്കുമെന്നിപ്രകാരം മേൽപറഞ്ഞ അൎത്ഥാന്തരസംഗ്രഹേച്ഛാകല്പനത്തെക്കുറിച്ചുള്ള ആക്ഷേപാവസരം പരിഹൃതമാകയും ചെയ്തു. മേൽ എഴുതിയ സ്കന്ദഹോരയിലെ സ്വപദത്തിന്നും പ്രയോജനമിതുതന്നെ. ഇപ്പറഞ്ഞതൊക്കെയും മേലെഴുതിയ സ്കന്ദഹോരാശ്ലോകത്തെ അനുവാദന്യായേന പഠിച്ചിട്ടു് അനന്തരം,

ഇദമത്ര വിജാനീഹി സ്വ ആത്മാ സ്വസ്യ ഭാസ്വതഃ
തുംഗ ഉച്ചാഹ്വയോ രാശിരജോ യ ഉദിതഃ പുരാ
അന്യച്ച ബന്ധുഃ സ്വഃ പ്രോക്തസ്തസ്യ തുംഗസ്തദുച്ചഭം
തത്രസ്ഥ ഇതി സന്തോത്ര ദേവാ ഇതി ച ധാരയ

അസന്തോത്രാസുരാനേനാവിനേതാ ഗുരുരുച്യതേ
സതാം ഗുരുൎമ്മതോ ജീവോ ഭൃഗുപുത്രോസതാം ഗുരുഃ
ചന്ദ്രാരജീവശുക്രാസ്തു ബന്ധവോ ഭാസ്വതഃ സ്മൃതാഃ
അസംഭവാന്ന ഗൃഹ്യന്തേ തത്ര ചാരം വിനേതരേ

അയം ഹി പൎയ്യവസിതോ ഭാവോ മകരലഗ്നഗഃ
സൂൎയ്യസ്സേന്ദൌ മദേ സൌരേ ഭാൎഗ്ഗവേ ച ധനുൎഗ്ഗതേ
ജീവേ തത്രാസ്ഥിതേത്രൈവ യഥാ സൂൎയ്യോജലഗ്നഗഃ
തഥൈവ കുരുതേ ഭൂപമേതാവദ്ഭൃഗവന്മതം

എന്നിപ്രകാരം പറഞ്ഞ ദക്ഷപ്രജാപതിയാൽ അനുഗൃഹീതമാകുന്നു. അതുകൊണ്ടു മേൽപറഞ്ഞ യോഗങ്ങളിൽ തൃതീയയോഗമെന്നപോലെ ചന്ദ്രമന്ദന്മാർ ഏഴാമേടത്തും ധനുരാശിയിൽ ശുക്രനും മകരം ലഗ്നവും ലഗ്നത്തിൽ സൂൎയ്യന്റെ സ്ഥിതിയുമായിരുന്നാൽ ചതുൎത്ഥമായിട്ടും ഒരു രാജയോഗത്തെ പറയാമെന്നു് ഇതുകൊണ്ടുതന്നെ ഇപ്രകാരം പ്രയോഗി

ച്ചിരിക്കുന്ന ആചാൎയ്യന്റെ ആശയം കല്പ്യമാകുന്നു. ഇതിന്റെ സ്ഫുടപ്ര തിപത്തിക്കായിക്കൊണ്ടു മിതാക്ഷരയിൽ സചന്ദ്ര ഇത്യാദിയായ അൎദ്ധ ത്തിങ്കലുള്ള പദങ്ങളുടെ യോജനയെ മേൽപ്രകാരേണ കാണിച്ചിട്ടു് അനന്തരം 'സചന്ദ്രേ സൌരേ അസ്തേ വൎത്തമാനേ അസുരപതിഗുരൌ ചാപധരഗേ സപതംഗസ്ഥേ ഭാനൌ ഉദയം ഉപയാതേ ച അന്യഃ ക്ഷിതിപതിഃ ച' എന്നൊരു യോജനാന്തരത്തെ കാണിച്ചിരിക്കുന്നു. അ വിടെ അനുകൎഷലബ്ധമായ അന്യഃ എന്ന പദം സപതംഗസ്ഥേ എന്ന പദംകൊണ്ടു വിവക്ഷിതമായ അൎത്ഥാന്തരത്തെ ധ്വനിപ്പിച്ചിട്ടു തദ്വാ രേണ മേടത്തിൽ സൂൎയ്യൻ നില്ക്കുമ്പോൾ ധനുവിൽ ശുക്രന്റെ സ്ഥിതി എങ്ങിനെ എന്നുള്ള സാഹസികാക്ഷേപത്തിന്റെ പുറപ്പാടിനെ പരി ഹരിക്കുന്നു എന്നറിഞ്ഞുകൊൾകയും വേണം.

വൃഷേ സേന്ദൌ ലഗ്നേ സവിതൃഗുരുതീക്ഷ്ണാംശുതനയൈ-
സ്സുഹൃജ്ജായാഖസ്ഥൈൎഭവതി നിയമാന്മാനവപതിഃ
മൃഗേ മന്ദേ ലഗ്നേ സഹജരിപുധൎമ്മവ്യയഗതൈ-
ശ്ശശാംകാദ്യൈൎജ്ജാതഃ പൃഥുഗുണയശാഃ പുംഗലപതിഃ.

അ—വൃഷേ ലഗ്നേ സേന്ദൌ ച സതി സുഹൃജ്ജായാഖസ്ഥൈഃ സവിതൃഗുരുതീക്ഷ്ണാംശുതനയൈഃ നിയമാൽ മാനവപതിഃ ഭവതി. മ ന്ദേ മൃഗേ ലഗ്നേ വൎത്തമാനേ സഹജരിപുധൎമ്മവ്യയഗതൈഃ ശശാങ്കാ ദൈ്യഃ ജാതഃ പൃഥുഗുണയശാഃ പുംഗലപതിഃ ഭവതി.

അന്വ—വൃഷം ലഗ്നമായിട്ടും സേന്ദുവായിട്ടും സത്തായിരിക്കും സ മയത്തിങ്കൽ സുഹൃജ്ജായാഖസ്ഥന്മാരായിരിക്കുന്ന സവിതൃഗുരുതീക്ഷ്ണാം ശുതനയന്മാർഹേതുവായിട്ടു നിയമേന മാനവപതിയായി ഭവിക്കുന്നു. മന്ദൻ മൃഗമാകുന്ന ലഗ്നത്തിങ്കൽ വൎത്തമാനനായിരിക്കും സമയത്തി ങ്കൽ സഹജരിപുധൎമ്മവ്യയഗതന്മാരായിരിക്കുന്ന ശശാംകാദ്യന്മാർഹേ തുവായിട്ടു ജാതനായിരിക്കുന്നവൻ പൃഥുഗുണയശസ്സായിരിക്കുന്ന പും ഗലപതിയായി ഭവിക്കുന്നു.

പരി—വൃഷം=ഇടവം, സേന്ദു=ഇന്ദുവിനോടുകൂടിയതു്, ഇന്ദു=ച ന്ദ്രൻ, സത്തു്=ഭവിച്ചിരിക്കുന്നതു്, സുഹൃജ്ജായാഖസ്ഥന്മാർ=സുഹൃജ്ജാ യാഖങ്ങളിൽ സ്ഥിതിചെയ്യുന്നവർ, സുഹൃജ്ജായാഖങ്ങൾ=സുഹൃത്തും ജായയും ഖവും, സുഹൃത്തു്=൪-ാമേടം, ജായാ=൭-ാമേടം, ഖം=൧൦-ാ മേടം, സ്ഥിതിചെയ്ക=നില്ക്കുക, സവിതൃഗുരുതീക്ഷ്ണാംശുതനയന്മാർ= സവിതാവും ഗുരുവും തീക്ഷ്ണാംശുതനയനും, സവിതാവു്=ആദിത്യൻ,

ഗുരു=ബൃഹസ്പതി, തീക്ഷ്ണാംശുതനയൻ=ശനി, നിയമം=അവ്യഭിചാരം (നീക്കമില്ലായ്ക), മാനവപതി=രാജാവു്, മന്ദൻ=ശനി, മൃഗം=മകരം, സഹജരിപുധർമ്മവ്യയഗതന്മാർ=സഹജരിപുധർമ്മവ്യയങ്ങളെ ഗമിച്ചവർ, സഹജരിപുധർമ്മവ്യയങ്ങൾ=സഹജനും രിപുവും ധർമ്മവും വ്യയവും, സഹജൻ=ഭ്രാതാവു് (മൂന്നാമേടമെന്നർത്ഥം), രിപു=ശത്രു (ആറാമേടമെന്നർത്ഥം)ധർമ്മം=൯-ാമേടം, വ്യയം=൧൨-ാമേടം, ഗമിക്ക=പ്രാപിക്ക, ശശാംകാദ്യന്മാർ=ശശാങ്കൻ മുതലായവർ, ശശാങ്കൻ=ചന്ദ്രൻ (ചന്ദ്രൻ, ചൊവ്വ, ബുധൻ, വ്യാഴം ഇൗ നാലു ഗ്രഹങ്ങളെന്നുസാരം), ജാതൻ=ജനിച്ചവൻ, പൃഥുഗുണയശസ്സ്=പൃഥുക്കളായ ഗുണയശസ്സുകളോടു കൂടിയവൻ, പൃഥുക്കൾ=പരപ്പുള്ളവ, ഗുണയശസ്സുകൾ=ഗുണങ്ങളും യശസ്സും, ഗുണങ്ങൾ=ശൌര്യാദികൾ, യശസ്സു=കീർത്തി, പുംഗലപതി=രാജാവു് (പുംഗലശബ്ദത്തിനു മനുഷ്യനെന്നർത്ഥം.)

സാ__ഇടവത്തിൽ ചന്ദ്രൻ, ചിങ്ങത്തിൽ ആദിത്യൻ, വൃശ്ചികത്തിൽ വ്യാഴം, കുംഭത്തിൽ ശനി, മററുള്ളവർ എവിടെയെങ്കിലുമാകട്ടെ. ഇങ്ങിനെ ഗ്രഹങ്ങൾ നില്ക്കുമ്പോൾ ഇടവം രാശിനേരത്തു ജനിച്ചാൽ നിയമേന രാജാവായി ഭവിക്കും. മകരത്തിൽ ശനി, മീനത്തിൽ ചന്ദ്രൻ, മിഥുനത്തിൽ ചൊവ്വ, കന്നിയിൽ ബുധൻ, ധനുവിൽ വ്യാഴം, അക്കശുക്രന്മാർ എവിടെയെങ്കിലുമാകട്ടെ. ഇങ്ങിനെ ഗ്രഹങ്ങൾ നില്ക്കുമ്പോൾ മകരം രാശിനേരത്തു ജനിച്ചാൽ ശൌയ്യൌദായ്യാദികളായ അനേകഗുണങ്ങളോടും ബഹുദേശവ്യാപ്തമായ യശസ്സോടുംകൂടിയ രാജാവായി ഭവിക്കും.

ഹയേ സേന്ദൌ ജീവേ മൃഗമുഖഗതേ ഭൂമിതനയേ
സപത്നംഗസ്ഥൌ ലഗ്നേ ഭൃഗുജശശിജാവത്ര നൃപതീ
സുതസ്ഥൌ വക്രാക്കീ ഗുരുശശിസിതാശ്ചാപി ഹിബുകേ
ബുധേ കന്യാലഗ്നേ ഭവതി ഹി നൃപോഽന്യോപി ഗുണവാൻ

അ__ജീവേ സേന്ദൌ ഹയേ വർത്തമാനേ ഭൂമിതനയേ മൃഗമുഖഗതേ ച സപത്നംഗസ്ഥൌ ഭൃഗുശശിജൌ ലഗ്നേ ഭവതഃ ചേൽ അത്ര ദ്വൌ നൃപതീ ഭവതഃ ബുധേ കന്യാലഗ്നേ വർത്തമാനേ വക്രാക്കീ സുതസ്ഥൌ ഗുരുശശിസിതാഃ ഹിബുകേ അപി ച യദി അന്യഃ അപി ഗുണവാൻ നൃപഃ ഭവതി ഹി.

അന്വ__ജീവൻ സേന്ദുവായിട്ടു ഹയത്തിൽ വർത്തമാനനായും ഭൂമിതനയൻ മൃഗമുഖഗതനായിയുമിരിക്കും സമയത്തിങ്കൽ സപത്നംഗ

സ്ഥന്മാരായിരിക്കുന്ന ഭൃഗുജശശിജന്മാർ ലഗ്നത്തിങ്കൽ വൎത്തമാനന്മാരായി ഭവിക്കുന്നു എങ്കിൽ ഇവിടെ ഇരുവർ നൃപതികളായി ഭവിക്കുന്നു. ബുധൻ കന്യാലഗ്നത്തിങ്കൽ വൎത്തമാനനായിരിക്കും സമയത്തിങ്കൽ വക്രാക്കികൾ സുതസ്ഥന്മാരായിട്ടും ഗുരുശശിസിതന്മാർ ഹിബുകത്തിങ്കൽ വൎത്തമാനന്മാരായിട്ടും ഭവിക്കുന്നു എങ്കിൽ അന്യനായ ഒരുത്തനും ഗുണവാനായിരിക്കുന്ന നൃപനായി ഭവിക്കുന്നു.

പരി— ജീവൻ=ബൃഹസ്പതി, സേന്ദു=ഇന്ദുവിനോടുകൂടിയവൻ, ഇന്ദു=ചന്ദ്രൻ, ഹയം=ധനുരാശി, വൎത്തമാനൻ=വൎത്തിച്ചിയങ്ങുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ഭൂമിതനയൻ=ചൊവ്വ, മൃഗമുഖഗതൻ=മൃഗമുഖത്തെ ഗതൻ, മൃഗമുഖം=മകരം, ഗതൻ=ഗമിച്ചവൻ, ഗമിക്ക=പ്രാപിക്ക, സ്വതുംഗസ്ഥന്മാർ=സ്വതുംഗങ്ങളിൽ സ്ഥിതിചെയ്യുന്നവർ, സ്വതുംഗങ്ങൾ=തങ്ങളുടെ തുംഗങ്ങൾ, തുംഗങ്ങൾ=ഉച്ചങ്ങൾ, സ്ഥിതിചെയ്ക=നില്ക്കുക, ഭൃഗുജശശിജന്മാർ=ഭൃഗുജനും ശശിജനും, ഭൃഗുജൻ=ശുക്രൻ, ശശിജൻ=ബുധൻ, ലഗ്നം=ജനനരാശി, വൎത്തമാനന്മാർ=വൎത്തിച്ചിയങ്ങുന്നവർ, വൎത്തിക്ക=സ്ഥിതിചെയ്ക, നൃപതികൾ=രാജാക്കന്മാർ, കന്യാലഗ്നം=കന്യയാകുന്ന ലഗ്നം, കന്യാ=കന്നിരാശി, വൎത്തമാനൻ=വൎത്തിച്ചിയങ്ങുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ഗുരുശശിസിതന്മാർ=ഗുരുവും ശശിയും സിതനും, ഗുരു=ബൃഹസ്പതി, ശശി=ചന്ദ്രൻ, സിതൻ=ശുക്രൻ, ഹിബുകം=നാലാമേടം, വൎത്തമാനന്മാർ=വൎത്തിച്ചിയങ്ങുന്നവർ, വൎത്തിക്ക=സ്ഥിതിചെയ്ക, അന്യൻ=അപരൻ, ഗുണവാൻ=വളരെ ഗുണങ്ങളുള്ളവൻ, ഗുണങ്ങൾ=ശൌൎയ്യാദികൾ, നൃപൻ=രാജാവു്.

സാ— ധനുവിൽ ഗുരുചന്ദ്രന്മാർ, മകരത്തിൽ ചൊവ്വ, മീനത്തിൽ ശുക്രൻ, കന്നിയിൽ ബുധൻ (ഗുരുചന്ദ്രഭൌമന്മാർ മേൽപ്രകാരം) ഇങ്ങിനെ ഉള്ള ഗ്രഹസ്ഥിതികളിൽ മീനംകൊണ്ടു ജനിച്ചവൻ ഒരുത്തൻ, കന്നികൊണ്ടു ജനിച്ചവൻ ഒരുത്തൻ, ഇങ്ങിനെ ഇരുവർ രാജാക്കന്മാരായി ഭവിക്കുന്നു. കന്നിയിൽ ബുധൻ, മകരത്തിൽ ഭൌമമന്ദന്മാർ, ധനുവിൽ ഗുരുചന്ദ്രശുക്രന്മാർ, ഇങ്ങിനെയുള്ള ഗ്രഹസ്ഥിതിയിൽ കന്നികൊണ്ടു ജനിച്ചവനും രാജാവായി ഭവിക്കും. എന്നുമാത്രമല്ല, അവനു ഗുണാധിക്യവുമുണ്ടാകും.

മുൻപറഞ്ഞ രണ്ടു യോഗങ്ങളിൽവെച്ചു ബുധലഗ്നസ്ഥിതിയോടുകൂടിയതിനെക്കാൾ ശുക്രലഗ്നസ്ഥിതിയോടുകൂടിയതു് ഗുണാധിക്യ

സൂചകമാകുന്നു. ഈ വിശേഷത്തെ ആചാൎയ്യൻ ഗണനാപ്രാഥമ്യത്തെ ആദരിക്കാതെ ഭൃഗ്വിജശശിജൈഃ എന്നുള്ള നിൎദ്ദേശമാത്രംകൊണ്ടു സൂചിപ്പിച്ചു. തൃതീയയോഗം അതിനെ അപേക്ഷിച്ചും ഗുണാധിക്യസൂചകമാകുന്നു. ഈ വിശേഷത്തെ ഗുണവാനെന്ന വിശേഷണോക്തികൊണ്ടു തന്നെ ബോധിപ്പിക്കുകയും ചെയ്തു. ഗുരുശശിസിതാഃ എന്നിപ്രകാരം ഗുരുപ്രാഥമ്യത്തോടുകൂടിയതാക്കിയുള്ള നിൎദ്ദേശത്തിനും പ്രയോജനത്തെ പറയാം. ശശിസിതന്മാരോടുകൂടാതെ ഗുരു താനേതന്നെ മേൽപ്രകാരം നിന്നാലും മററുള്ളതു മേൽപ്രകാരമായാൽ രാജതുല്യനായി ഭവിക്കും. ഈ വിശേഷം ശശിസിതന്മാരാൽ സാദ്ധ്യമല്ല. ഇതിനെ ബോധിപ്പിപ്പാനായിക്കൊണ്ടാകുന്നു മേൽപ്രകാരം പ്രയോഗിച്ചതെന്നറിഞ്ഞുകൊൾകയും വേണം. ഇപ്പറഞ്ഞതിന്നു മൂലമെന്തെന്നാൽ,

യസ്യ കന്യാ ഭവേല്ലഗ്നം തദ്ഗതേ ചന്ദ്രനന്ദനേ
ഭൗമേ മൃഗമുഖസ്ഥേ ച ജീവേന്ദേ പാശ്ചേ ഹയസ്ഥയോഃ
സ രാജാ മീനഭം ലഗ്നം യസ്യ കാവേൃത്ര തിഷ്ഠതി
ഭൗമേ മൃഗമുഖസ്ഥേ ച ജീവേന്ദേ പാശ്ചേ ഹയസ്ഥയോഃ
സുതരാം സ ഭവേദ്രാജാ കന്യാലഗ്നസമുദ്ഭവഃ
മകരം ഗതയോൎമ്മന്ദഭൗമയോൎവ്വിദിതദ്ഗതേ
ഗുരുശ്ശശിസിതൗ ചാപി ഹിബുകേ ചേത്സ മാനവഃ
പ്രഭൂതഗുണസംയുക്തോ ജായതേ പൃഥിവീപതിഃ

എന്ന സ്കന്ദഹോരയും,

ബുധഃ കന്യാഗതോ ലഗ്നേ കന്യായാം സുതഭം ഗതേ
ഭൗമേ സമന്ദേ ചാപസ്ഥാ ഗുരുശ്ശശിസിതാവപി
ഏതേ ത്രയശ്ചേജ്ജനയേദ്ഭൂപതിം ബഹുഭിൎഗ്ഗുണൈഃ
ശൗൎയ്യൗദാൎയ്യാദിഭിൎയ്യുക്തം ജ്യോക്ചേദേകോത്ര തത്സമം

എന്ന ബൃഹൽപ്രാജാപത്യവുമാകുന്നു എന്നു് അറിഞ്ഞുകൊൾക.

ഝഷേ സേന്ദൗ ലഗ്നേ ഘടമൃഗമൃഗേന്ദ്രേഷു സഹിതൈ-
ൎയ്യമാരാൎക്കൈൎയ്യുക്തോഭ്രൽ സ ഖലു മനുജഃ ശാസ്തി വസുധാം
അജേ സാരേ മൂൎത്തൗ ശശിഗൃഹഗതേ ചാമരഗുരൗ
സുരേഡ്യേ വാ ലഗ്നേ ധരണിപതിരന്യോപി ഗുണവാൻ ൫

അ—സേന്ദൗ ഝഷേ ലഗ്നേ ഘടമൃഗമൃഗേന്ദ്രേഷു സഹിതൈഃ യമാരാൎക്കൈഃ ഉപലക്ഷിതേ ച യഃ അഭ്രൽ സഃ മനുജഃ വസുധാം ശാസ്തി ഖലു. സാരേ അജേ മൂൎത്തൗ സതി അമരഗുരൗ ശശിഗൃഹഗതേ

ച ജാതഃ ധരണിപതിഃ ഭവതി. അജേ സാരേ ശശിഗൃഹഗതേ സുരേ ഡ്യേ ലഗ്നേ വൎത്തമാനേ വാ ജാതഃ അന്യഃ അപി ധരണിപതിഃ ഭവതി. സഃ ഗുണവാൻ ച ഭവതി.

അനു—സേന്ദുവായിരിക്കുന്ന ഝഷം ലഗ്നമായിട്ടും ഘടമൃഗമൃഗേന്ദ്രന്മാരിൽ സഹിതന്മാരായിരിക്കുന്ന യമാരാൎക്കന്മാരോടുപലക്ഷിതമായിട്ടുമിരിക്കും സമയത്തിങ്കൽ യാവനൊരുത്തൻ ഭവിച്ചുവോ ആ മനുജൻ വസുധയെ ശാസിക്കുന്നു. സാരമായിരിക്കുന്ന അജം മൂൎത്തിയായി സത്തായിട്ടും അമരഗുരു ശശിഗൃഹഗതനായിട്ടുമിരിക്കും സമയത്തിങ്കൽ ജാതനായവനും ധരണിപതിയായി ഭവിക്കുന്നു. അജം സാരമായിട്ടും ശശിഗൃഹഗതനായിരിക്കുന്ന സുരേഡ്യൻ ലഗ്നത്തിങ്കൽ വൎത്തമാനനായിട്ടുമിരിക്കും സമയത്തിങ്കൽ ജാതനായ അന്യനും ധരണിപതിയായി ഭവിക്കുന്നു. അവൻ ഗുണവാനായിട്ടും ഭവിക്കുന്നു.

പരി—സേന്ദു=ഇന്ദുവിനോടുകൂടിയതു്, ഇന്ദു=ചന്ദ്രൻ, ഝഷം=മീനരാശി, ഘടമൃഗമൃഗേന്ദ്രന്മാർ=ഘടവും മൃഗവും മൃഗേന്ദ്രനും, ഘടം=കുംഭം, മൃഗം=മകരം, മൃഗേന്ദ്രൻ=സിംഹം (ചിങ്ങമെന്നു സാരം), സഹിതന്മാർ=ചേൎന്നവർ, യമാരാൎക്കന്മാർ=യമനും ആരനും അൎക്കനും, യമൻ=ശനി, ആരൻ=ചൊവ്വ, അൎക്കൻ=ആദിത്യൻ, ഉപലക്ഷിതം=കൂടിയതു്, ഭവിക്ക=ജനിക്കുക, മനുജൻ=മനുഷ്യൻ, വസുധാ=ഭൂമി, ശാസിക്ക=പരിപാലിക്ക, സാരം=ആരനോടുകൂടിയതു്, ആരൻ=ചൊവ്വ, അജം=മേടം, മൂൎത്തി=ലഗ്നം, അമരഗുരു=ബൃഹസ്പതി, ശശിഗൃഹഗതൻ=ശശിഗൃഹത്തെ ഗമിച്ചവൻ, ശശിഗൃഹം=കൎക്കടകം, ഗമിക്ക=പ്രാപിക്ക, ജാതൻ=ജനിച്ചവൻ, ധരണിപതി=രാജാവു്, സുരേഡ്യൻ=ബൃഹസ്പതി, ലഗ്നം=ജനനരാശി, വൎത്തമാനൻ=വൎത്തിച്ചിയങ്ങുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, അന്യൻ=അപരൻ, ഗുണവാൻ=വളരെ ഗുണങ്ങളോടുകൂടിയവൻ.

സാ—മീനത്തിൽ ചന്ദ്രൻ, കുംഭത്തിൽ ശനി, മകരത്തിൽ ചൊവ്വ, ചിങ്ങത്തിൽ ആദിത്യൻ, ഇങ്ങിനെ ഗ്രഹസ്ഥിതി ഭവിച്ചിരിക്കുമ്പോൾ മീനരാശികൊണ്ടു ജനിച്ചവൻ രാജാവായി ഭവിക്കും. മേടത്തിൽ ചൊവ്വ, കൎക്കടകത്തിൽ വ്യാഴം, ഇങ്ങിനെ ഗ്രഹസ്ഥിതി ഭവിച്ചിരിക്കുമ്പോൾ മേടംരാശികൊണ്ടു ജനിച്ചവനും രാജാവായി ഭവിക്കും. മേൽപ്രകാരം ഗ്രഹസ്ഥിതി ഭവിച്ചിരിക്കുമ്പോൾ കൎക്കടകരാശികൊണ്ടു ജനിച്ചവനും രാജാവായി ഭവിക്കും. വിശേഷിച്ചു് അവനു ഗുണാധിക്യമുണ്ടാകയും ചെയ്യും.

കൎക്കിണി ലഗ്നേ തൽസ്ഥേ ജീവേ
ചന്ദ്രസിതജ്ഞൈരായപ്രാപ്തൈഃ
മേഷഗതേऽൎക്കേ ജാതം വിദ്യാ-
ദ്വിക്രമയുക്തം പൃഥിവീപാലം. ൯

അ — കൎക്കിണി ലഗ്നേ സതി ജീവേ തൽസ്ഥേ അൎക്കേ മേഷഗതേ ച ജാതം ആയപ്രാപ്തൈഃ ചന്ദ്രസിതജ്ഞൈഃ വിക്രമയുക്തം പൃഥിവീപാലം വിദ്യാൽ.

അന്വ — കൎക്കി ലഗ്നമായി സത്തായിട്ടും ജീവൻ തൽസ്ഥനായിട്ടും അൎക്കൻ മേഷഗതനായിട്ടുമിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവനെ ആയപ്രാപ്തന്മാരായിരിക്കുന്ന ചന്ദ്രസിതജ്ഞന്മാരെക്കൊണ്ടു വിക്രമയുക്തനായിരിക്കുന്ന പൃഥിവീപാലനെന്നറിയണം.

പരി — കൎക്കി=കൎക്കടകം, ജീവൻ=ബൃഹസ്പതി, തൽസ്ഥൻ=അതിങ്കൽ സ്ഥിതിചെയ്യുന്നവൻ, അതു്=കൎക്കി, സ്ഥിതിചെയ്ക=നില്ക്കുക, അൎക്കൻ=ആദിത്യൻ, മേഷഗതൻ=മേഷത്തെ ഗമിച്ചവൻ, മേഷം=മേടം, ഗമിക്ക=പ്രാപിക്ക, ജാതൻ=ജനിച്ചവൻ, ആയപ്രാപ്തന്മാർ=ആയത്തെ പ്രാപിച്ചവർ, ആയം=പതിനൊന്നാമേടം, ചന്ദ്രസിതജ്ഞന്മാർ=ചന്ദ്രനും സിതനും ജ്ഞനും. സിതൻ=ചൊവ്വ. ജ്ഞൻ=ബുധൻ, വിക്രമയുതൻ=വിക്രമത്തോടുകൂടിയവൻ, വിക്രമം=പരാക്രമം, പൃഥിവീപാലൻ=രാജാവു്.

സാ — മേടത്തിൽ ആദിത്യൻ, ഇടവത്തിൽ ചന്ദ്രനും ശുക്രനും ബുധനും, കൎക്കടകത്തിൽ വ്യാഴം, ഇങ്ങിനെ ഗ്രഹസ്ഥിതി ഭവിച്ചിരിക്കുമ്പോൾ കൎക്കടകംകൊണ്ടു ജനിച്ചവൻ പ്രതാപത്തോടുകൂടിയ രാജാവായി ഭവിക്കും.

മൃഗമുഖേऽൎക്കതനയസ്തനുസംസ്ഥഃ
ക്രിയകുളീരഹരയോധിപയുക്താഃ
മിഥുനതൌലിസഹിതൌ ബുധശുക്രൌ
യദി തതഃ പൃഥുയശാഃ പൃഥിവീശഃ. ൧൦

അ — മൃഗമുഖേ വൎത്തമാനഃ അൎക്കതനയഃ തനുസംസ്ഥഃ ക്രിയകുളീരഹരയഃ അധിപയുക്താഃ ബുധശുക്രൌ മിഥുനതൌലിസഹിതൌ ച യദി തതഃ ജാതഃ പൃഥുയശാഃ പൃഥിവീശഃ ഭവതി.

അന്വ — മൃഗമുഖത്തിങ്കൽ വൎത്തമാനനായിരിക്കുന്ന അൎക്കതനയൻ തനുസംസ്ഥനായിട്ടും ക്രിയകുളീരഹരികൾ അധിപതിയുക്തന്മാരാ

യിട്ടും ബുധശുക്രന്മാർ മിഥുനതൌലിസഹിതന്മാരായിട്ടും ഭവിക്കുന്നു എ
ങ്കിൽ അപ്പോൾ ജാതനായിരിക്കുന്നവൻ പൃഥുയശസ്സായിരിക്കുന്ന പൃ
ഥിവീശനായി ഭവിക്കുന്നു.

പരി—മൃഗമുഖം=മകരം, വൎത്തമാനൻ=വൎത്തിച്ചിരിക്കുന്നവൻ,
വൎത്തിക്ക=സ്ഥിതിചെയ്ക, അൎക്കതനയൻ=ശനി, തനുസംസ്ഥൻ=തനു
വിങ്കൽ സംസ്ഥിതിചെയ്യുന്നവൻ, തനു=ലഗ്നം, സംസ്ഥിതിചെയ്ക=നി
ല്ക്കുക, ക്രിയകുളീരഹരികൾ=ക്രിയവും കുളീരവും ഹരിയും, ക്രിയം=മേ
ടം, കുളീരം=കൎക്കടകം, ഹരി=ചിങ്ങം, അധിപയുക്തന്മാർ=അധിപ
ന്മാരോടുകൂടിയവർ, അധിപന്മാർ=അധിപതികൾ, ബുധശുക്രന്മാർ=
ബുധനും ശുക്രനും, മിഥുനതൌലിസഹിതന്മാർ=മിഥുനതൌലികളോ
ടു സഹിതന്മാർ, മിഥുനതൌലികൾ=മിഥുനവും, തൌലിയും, മിഥുനം=
മിഥുനരാശി, തൌലി=തുലാരാശി, സഹിതന്മാർ=ചേൎന്നവർ, ജാതൻ=
ജനിച്ചവൻ, പൃഥുയശസ്സ്=പൃഥുവായിരിക്കുന്ന യശസ്സോടുകൂടിയവൻ,
പൃഥു=വിസ്തീൎണ്ണം (പരപ്പോടുകൂടിയത്), യശസ്സ്=കീൎത്തി, പൃഥിവീ
ശൻ=രാജാവ്.

സാ—മകരത്തിൽ ശനി, മകരംതന്നെ ലഗ്നം, മേടത്തിൽ ചൊ
വ്വ, കൎക്കടകത്തിൽ ചന്ദ്രൻ, ചിങ്ങത്തിലാദിത്യൻ, മിഥുനത്തിൽ ബു
ധൻ, തുലാത്തിൽ ശുക്രൻ, ഇങ്ങിനെ ജാതകം യാവനൊരുത്തന്നു ഭവി
ക്കുന്നുവോ, അവൻ ബഹുദേശവ്യാപ്തമായ യശസ്സോടുകൂടിയ രാജാവാ
യി ഭവിക്കുമെന്നു ഭട്ടോൽപലോക്തമായ ഭാവം. വിവരണകാരൻ ബുധ
ശുക്രന്മാൎക്കു പരസ്പരം നവമപഞ്ചമങ്ങളിൽ സ്ഥിതി സംഭവിക്കാത്തതാ
കയാൽ ബുധശുക്രന്മാർ ഇരുവരുംകൂടെ മിഥുനത്തിൽ നിന്നാലും തുലാ
ത്തിൽ നിന്നാലും യോഗത്തെ പറഞ്ഞിരിക്കുന്നു. ഉഭയമതങ്ങളിലും സൂ
ൎയ്യാൽ ഏകാദശത്തിങ്കൽ ബുധൻെറ സ്ഥിതി 'യമേ കുംഭേജേൎക്കേ' ഇ
ത്യാദി ശ്ലോകത്തിങ്കൽ പറയപ്പെട്ട തൃതീയസ്ഥിതി എന്നപോലെ നേ
യതയെ അൎഹിക്കുന്നു. മിതാക്ഷരാകാരനാൽ അംഗീകൃതമായ പാഠം യു
വതിതൌലിസഹിതൌ ബുധശുക്രൌ എന്നാകുന്നു.

മകരസ്ഥേൎക്കജേ ലഗ്നേ ഭൌമേ മേഷം ഗതേ തഥാ
ചന്ദ്രേ കൎക്കടകം പ്രാപ്തേ സിംഹസംസ്ഥേ തപിഷാം പതൌ
ഹേമ്നി കന്യാഗതേ ശുക്രേ തുലാധരസമാശ്രിതേ
ജാതം യശസ്വിനം വിദ്ധി ഭൂപാലമപരാജിതം

എന്ന ബൃഹൽപ്രാജാപത്യത്തിൻെറ ആനുകൂല്യമിരിക്കുകകൊണ്ടും യു
വതിതൌലിസഹിതൌ ബുധശുക്രൌ എന്നുള്ള പാഠംതന്നെ സാധുവാ

യിട്ടുള്ളതെന്നു തോന്നുന്നു. 'യമേ കുംഭേഭേക്കേ' ഇത്യാദി ശ്ലോകത്തിങ്കലും മിതാക്ഷരയിൽ പാഠഭേദം കാണ്മാനുണ്ടു്. ന്നുക് എന്നതിന്റെ സ്ഥാന ത്തിങ്കൽ നിയുക് എന്നാകുന്നു. നിതരാം യുനക്തീതി നിയുക്; അന്യോ ന്യശ്ലിഷ്ടമത്സ്യയുഗളാത്മകത്വാന്മീനരാശി എന്നു് അതിന്റെ അർത്ഥ ത്തെ വിവരിച്ചിട്ടു് അനന്തരം ബൃഹച്ഛൌനകഹോരയിലെ സംജ്ഞാ ദ്ധ്യായത്തിൽനിന്നു് ഒരു ശ്ലോകത്തെ ഉദാഹരിച്ചു് മേൽപറഞ്ഞ അർത്ഥ ത്തെ സ്ഥിരപ്പെടുത്തിയുമിരിക്കുന്നു. അതിനെ ഇതിന്നു താഴെ കാണി ക്കുന്നു.

> അന്ത്യോത്ര നിമിഷോ മത്സ്യയുഗ്മാത്മത്വാത്തദാഹ്വയഃ
> മത്സ്യാഹ്വയശ്ച ബോദ്ധ്യോയം കഥ്യതേ നിയുഗിത്യപി

ഇതാകുന്നു മേൽപ്രകാരമുള്ള ബൃഹച്ഛൌനകഹോരാശ്ലോകം. നിയുക് സിംഹാളിസ്ഥൈഃ എന്ന പാഠത്തെ സ്വീകരിച്ചാൽ,

> സൂൎയ്യേ മേഷം ഗതേ ചന്ദ്രേ വൃഷഭം പ്രാപ്യ തിഷ്ഠതി
> കുംഭസ്ഥേ സൂൎയ്യപുത്രേ ച മേഷാദിഷു വിലഗ്നതാം
> പ്രാപ്തേഷു ബുധഗുൎവ്വാരൈൎമ്മീനലേയാളിഗൈസ്ത്രയഃ
> രാജാനഃ പരിമന്തവ്യാ മന്മതേന മനീഷിഭിഃ

എന്ന സ്കന്ദഹോരയുടേയും

> സൂൎയ്യേ മേഷം ഗതേ ലഗ്നേ തസ്മിന്നുക്ഷഘടസ്ഥയോഃ
> ചന്ദ്രസൂൎയ്യജയോൎജ്ജാതോ ഭൌമസൌമ്യേന്ദ്രനേതൃഭിഃ
> കീടമീനമൃഗേന്ദ്രസ്ഥൈഃ പൃഥിവീപാലകോ ഭവേൽ
> ഇത്യേകോദയമന്യച്ച ശൃണു മേ ഗദതോദയം

ഇത്യാദി പ്രാജാപത്യത്തിന്റേയും അപ്രകാരം പല പൂൎവ്വതന്ത്രങ്ങളുടേ യും ആനുകൂല്യം സിദ്ധിക്കുകയും ചെയ്യും. ഇനി യഥേഷ്ടമായി പഠിച്ചു കൊൾക. 'ന കാമവൃത്തിൎവ്വചനീയമീക്ഷതേ' എന്നുണ്ടല്ലോ. അതുകൊ ണ്ടു് ഇത്രമാത്രം പറഞ്ഞു സമൎപ്പിക്കുന്നു.

> ഉച്ചസംസ്ഥേ ബുധേ ലഗ്നേ ഭൃഗൌ മേഷൂരണാശ്രിതേ
> സജീവേടസ്തേ നിശാനാഥേ രാജമന്ദാരയോസ്സുതേ ൧൫

അ—ഉച്ചസംസ്ഥേ ബുധേ ലഗ്നേ വൎത്തമാനേ ഭൃഗൌ മേഷൂര ണാശ്രിതേ നിശാനാഥേ സജീവേ അസ്തേ വൎത്തമാനേ മന്ദാരയോഃ സു തേ വൎത്തമാനയോഃ ജാതഃ രാജാ ഭവേൽ.

അന്വ—ഉച്ചസംസ്ഥനായിരിക്കുന്ന ബുധൻ ലഗ്നത്തിങ്കൽ വൎത്ത മാനനായിട്ടും ഭൃഗു മേഷൂരണാശ്രിതനായിട്ടും നിശാനാഥൻ സജീവ

നായിട്ട് അസ്തത്തിങ്കൽ വൎത്തമാനനായിട്ടും മന്ദാരന്മാർ സുതങ്കൽ വൎത്തമാനന്മാരായിട്ടുമിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ രാജാവായി ഭവിക്കും.

പരി—ഉച്ചസംസ്ഥൻ=ഉച്ചത്തിങ്കൽ സംസ്ഥിതിചെയ്യുന്നവൻ, സംസ്ഥിതിചെയ്ക=നില്ക്കുക, ലഗ്നം=ജനനരാശി, വൎത്തമാനൻ=വൎത്തിച്ചിയങ്ങുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ഭൃഗു=ശുക്രൻ, മേഷൂരണാശ്രിതൻ=മേഷൂരണത്തെ ആശ്രയിച്ചവൻ, മേഷൂരണം=പത്താമേടം, നിശാനാഥൻ=ചന്ദ്രൻ, സജീവൻ=ജീവനോടുകൂടിയവൻ, ജീവൻ=ബൃഹസ്പതി, അസ്തം=ഏഴാമേടം, മന്ദാരന്മാർ=മന്ദനും ആരനും, മന്ദൻ=ശനി, ആരൻ=ചൊവ്വ, സുതൻ=അഞ്ചാമേടം, വൎത്തമാനന്മാർ=വൎത്തിച്ചിയങ്ങുന്നവർ, വൎത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ.

സാ—കന്നിയിൽ ബുധൻ, കന്നിതന്നെ ലഗ്നം, മിഥുനത്തിൽ ശുക്രൻ, മീനത്തിൽ ചന്ദ്രനും വ്യാഴവും, മകരത്തിൽ ചൊവ്വയും ശനിയും ഇങ്ങിനെ ജാതകം യാവനൊരുത്തന്നു ഭവിക്കുന്നുവോ, അവൻ രാജാവായി ഭവിക്കും.

മേൽപറഞ്ഞ യോഗത്തിങ്കൽ സൂൎയ്യസ്ഥിതി ചിങ്ങത്തിലായിരിക്കേണമെന്നുകൂടെ ഗ്രാഹ്യമാകുന്നു.

> ബുധഃ കന്യാഗതസ്തത്ര ജാതം സിംഹഗതേ രവൌ
> ചന്ദ്രേ സജീവേ മീനസ്ഥേ മിഥുനസ്ഥേ ച ഭാൎഗ്ഗവേ
> മകരം ഗതയോർഭൌമമന്ദയോഃ പൃഥിവീപതിം
> കുൎയ്യാദസംശയം സൌമ്യഗുണവന്തം യശസ്വിനം

എന്ന ബൃഹൽപ്രാജാപത്യത്തിങ്കൽ അതു സ്പഷ്ടമാകുന്നു. ഇവിടെ യുക്തിസിദ്ധമാകുന്നു. ഇത്രതന്നെ വിശേഷമെന്ന് അറിഞ്ഞുകൊൾക. സ്വോച്ചസംസ്ഥേ എന്നും പാഠം കാണ്മാനുണ്ട്. അപ്രകാരം പാഠമായാൽ സ്വോച്ചം=തന്റെ ഉച്ചമെന്നു പരിഭാഷ.

> അപി ഖലകുലജാതാ മാനവാ രാജ്യഭാജഃ
> കിമുത നൃപകുലോത്ഥാഃ പ്രോക്തഭൂപാലയോഗൈഃ
> നൃപതികുലസമുത്ഥാഃ പാൎത്ഥിവാ വക്ഷ്യമാണൈ-
> ൎഭവതി നൃപതിതുല്യസ്ത്വേഷുഭൂപാലപുത്രഃ ൧൨

അ—ഖലകുലജാതാഃ മാനവാഃ അപി പ്രോക്തഭൂപാലയോഗൈഃ രാജ്യഭാജഃ ഭവന്തി. നൃപകുലോത്ഥാഃ കിമുത. വക്ഷ്യമാണൈഃ യോ

ഗൈഃ നൃപതികുലസമുത്ഥാഃ പാൎത്ഥിവാഃ ഭവന്തി. തേഷു സൽസുജാതഃ അഭൂപാലപുത്രഃ നൃപതിതുല്യഃ ഭവതി.

അന്വ—ഖലകുലജാതന്മാരായിരിക്കുന്ന മാനവന്മാർകൂടി പ്രോക്തഭൂപാലയോഗങ്ങൾകൊണ്ടു രാജ്യഭാക്കുകളായി ഭവിക്കുന്നു. നൃപകുലോത്ഥന്മാരായിരിക്കുന്നവർ പിന്നെ പറയപ്പെടേണമോ? വക്ഷ്യമാണങ്ങളായിരിക്കുന്ന യോഗങ്ങൾകൊണ്ടു നൃപതികുലസമുത്ഥന്മാരായിരിക്കുന്നവർ പാൎത്ഥിവന്മാരായി ഭവിക്കുന്നു. അതുകൾ സത്തുകളായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്ന അഭൂപാലപുത്രൻ നൃപതിതുല്യനായി ഭവിക്കുന്നു.

പരി—ഖലകുലജാതന്മാർ=ഖലകുലത്തിങ്കൽ ജനിച്ചവർ, ഖലകുലം=നീചവംശം, മാനവന്മാർ=മനുഷ്യർ, പ്രോക്തഭൂപാലയോഗങ്ങൾ=പ്രോക്തങ്ങളായിരിക്കുന്ന ഭൂപാലയോഗങ്ങൾ, പ്രോക്തങ്ങൾ=പ്രവചിക്കപ്പെട്ടവ, പ്രവചിക്ക=പറയുക. ഭൂപാലയോഗങ്ങൾ=രാജയോഗങ്ങൾ, രാജ്യഭാക്കുകൾ=രാജ്യത്തെ ഭജിക്കുന്നവർ, രാജ്യം=രാജാവാവൂ എന്നുള്ള അവസ്ഥ, ഭജിക്ക=പ്രാപിക്ക, നൃപകുലോത്ഥന്മാർ=നൃപകുലത്തിൽ ഉത്ഥാനംചെയ്തവർ, നൃപകുലം=രാജവംശം, ഉത്ഥാനംചെയ്ക=ഉത്ഭവിക്ക, വക്ഷ്യമാണങ്ങൾ=വചിക്കപ്പെടുന്നവ, വചിക്ക=പറയുക, നൃപതികുലസമുത്ഥന്മാർ=നൃപതികുലത്തിങ്കൽ സമുത്ഥാനംചെയ്തവർ, നൃപതികുലം=രാജവംശം, സമുത്ഥാനംചെയ്ക=ഉത്ഭവിക്ക, പാൎത്ഥിവന്മാർ=രാജാക്കന്മാർ, അതുകൾ=വക്ഷ്യമാണങ്ങളായിരിക്കുന്ന യോഗങ്ങൾ, സത്തുകൾ=ഭവിച്ചിരിക്കുന്നവ, അഭൂപാലപുത്രൻ=ഭൂപാലപുത്രനല്ലാത്തവൻ, ഭൂപാലപുത്രൻ=ഭൂപാലന്റെ പുത്രൻ, ഭൂപാലൻ=രാജാവു്, നൃപതിതുല്യൻ=രാജതുല്യൻ.

സാ—മേൽപ്പറഞ്ഞ രാജയോഗങ്ങളിൽവെച്ചൊന്നു യാവനൊരുത്തനു ഭവിക്കുന്നുവോ അവൻ നീചകുലത്തിങ്കൽ ജനിച്ചവനായാലും രാജാവായി ഭവിക്കുന്നു. ഈ അവസ്ഥയിൽ രാജവംശത്തിങ്കൽ ജനിച്ചവർ രാജാക്കന്മാരായി ഭവിക്കുന്നു എന്നു പിന്നെ പറയേണമോ? ഇനി വരുവാൻ പോകുന്ന യോഗങ്ങളിൽവെച്ചൊന്നുണ്ടായാൽ ഫലം മേൽപ്രകാരമല്ലാ. രാജവംശത്തിങ്കൽ ജനിച്ചവർ മാത്രം അതുകൾകൊണ്ടു രാജാവായി ഭവിക്കും. രാജവംശത്തിങ്കൽ ജനിച്ചവനല്ലാ എങ്കിൽ രാജതുല്യനായി ഭവിക്കും. രാജാവായി ഭവിക്കില്ല. ഇതുതന്നെ വിശേഷമെന്നറിക.

സ്വോച്චസ്വഗൃഹത്രികോണസംസ്ഥൈ-
സ്ത്ര്യാദ്യൈർഭൂപതിവംശജാ നരേന്ദ്രാഃ
പഞ്ചാദിഭിരന്യവംശജാതാ
ഹീനൈർവ്വിത്തയുതാ ന ഭൂമിപാഃ സ്യുഃ ൧൩-

അ—സ്വോച്ചഗൃഹത്രികോണസംസ്ഥൈഃ ത്ര്യാദ്യൈഃ ഭൂപതിവംശജാഃ നരേന്ദ്രാഃ സ്യുഃ. സ്വോച്ചഗൃഹത്രികോണസംസ്ഥൈഃ പഞ്ചാദിഭിഃ അന്യവംശജാതാഃ അപി നരേന്ദ്രാഃ സ്യുഃ. ഹീനൈഃ തൈഃ വിത്തയുതാഃ സ്യുഃ, ഭൂമിപാഃ ന സ്യുഃ.

അന്വ—സ്വോച്ചസ്വഗൃഹത്രികോണസംസ്ഥന്മാരായും ത്ര്യാദ്യന്മാരായിയുമിരിക്കുന്ന ഗ്രഹങ്ങൾ ഹേതുവായിട്ടു ഭൂപതിവംശജന്മാർ നരേന്ദ്രന്മാരായി ഭവിക്കും. സ്വോച്ചഗൃഹത്രികോണസംസ്ഥന്മാരായും പഞ്ചാദികളായിയുമിരിക്കുന്ന ഗ്രഹങ്ങൾ ഹേതുവായിട്ടു് അന്യവംശജാതന്മാരും നരേന്ദ്രന്മാരായി ഭവിക്കും. ഹീനന്മാരായിരിക്കുന്ന അവർ ഹേതുവായിട്ടു വിത്തയുതന്മാരായി ഭവിക്കും. ഭൂമിപന്മാരായി ഭവിക്കയില്ല.

പരി—സ്വോച്ചസ്വഗൃഹത്രികോണസംസ്ഥന്മാർ=സ്വോച്ചസ്വഗൃഹത്രികോണങ്ങളിൽ സംസ്ഥിതിചെയ്യുന്നവർ, സ്വോച്ചസ്വഗൃഹത്രികോണങ്ങൾ=സ്വോച്ചങ്ങളും സ്വഗൃഹത്രികോണങ്ങളും, സ്വോച്ചങ്ങൾ=തങ്ങളുടെ ഉച്ചങ്ങൾ, സ്വഗൃഹത്രികോണങ്ങൾ=സ്വഗൃഹങ്ങളും സ്വത്രികോണങ്ങളും, സ്വഗൃങ്ങൾ=സ്വക്ഷേത്രങ്ങൾ, സ്വത്രികോണങ്ങൾ=തങ്ങളുടെ ത്രികോണങ്ങൾ, ത്രികോണങ്ങൾ=മൂലക്ഷേത്രങ്ങൾ, സംസ്ഥിതിചെയ്ക=വേണ്ടുംപ്രകാരം നില്ക്കുക (ബലവാന്മാരായി നില്ക്കുക എന്നു സാരം), ത്ര്യാദ്യന്മാർ=മൂവ്വർതുടങ്ങിയുള്ളവർ, ഭൂപതിവംശജന്മാർ=ഭൂപതിവംശത്തിങ്കൽ ജനിച്ചവർ, ഭൂപതിവംശം=രാജവംശം, നരേന്ദ്രന്മാർ=രാജാക്കന്മാർ, പഞ്ചാദികൾ=ഐവർതുടങ്ങിയുള്ളവർ, അന്യവംശജാതന്മാർ=അന്യവംശത്തിങ്കൽ ജനിച്ചവർ, അന്യവംശം=അന്യന്റെ വംശം, അന്യൻ=അപരൻ, വംശം=കുലം, ഹീനന്മാർ=കുറവോടുകൂടിയവർ, വിത്തയുതന്മാർ=വിത്തത്തോടുകൂടിയവർ, വിത്തം=ധനം, ഭൂമിപന്മാർ=രാജാക്കന്മാർ.

സാ—സ്വോച്ചത്തിങ്കലോ സ്വക്ഷേത്രത്തിങ്കലോ സ്വമൂലക്ഷേത്രത്തിങ്കലോ സ്ഥിതിയോടുകൂടിയ ഗ്രഹങ്ങൾ മൂന്നോ നാലോ ഉണ്ടായാൽ **രാജവംശത്തിങ്കൽ ജനിച്ചവർ** രാജാക്കന്മാരായി ഭവിക്കും. മററുള്ളവർ

രാജാക്കന്മാരായി ഭവിക്കില്ല. മേൽപ്രകാരമുള്ള ഗ്രഹങ്ങൾ അഞ്ചോ ആറോ ഉണ്ടായാൽ അന്യവംശത്തിങ്കൽ ജനിച്ചവരും രാജാക്കന്മാരായി ഭവിക്കും. മേല്പ്രകാരമുള്ള ഗ്രഹങ്ങൾ ഇരുവർമാത്രമാകിൽ രാജവംശത്തിങ്കൽ ജനിച്ചവരും രാജാക്കന്മാരായിഭവിക്കില്ല. അവർ ധനവാന്മാരായി ഭവിക്കും. മേൽപ്രകാരമുള്ള ഗ്രഹങ്ങൾ നാലുപേർ മാത്രമായാൽ അന്യവംശത്തിങ്കൽ ജനിച്ചവർ രാജാക്കന്മാരായി ഭവിക്കില്ല. അവരും ധനവാന്മാരായി ഭവിക്കും.

ചിലർ ഉച്ചസ്ഥന്മാരായിരിക്കുന്ന ഗ്രഹങ്ങളെക്കൊണ്ടുതന്നെ സംഖ്യാപൂരണം ദുർല്ലഭമായിരുന്നാലും സ്വക്ഷേത്രത്തിങ്കലോ സ്വമൂലക്ഷേത്രത്തിങ്കലോ നില്ക്കുന്ന ഗ്രഹത്തെക്കൂടെ ഒരുമിച്ചു ഗണിച്ചാൽ ത്ര്യാദികളായിട്ടോ പഞ്ചാദികളായിട്ടോ ഭവിക്കുമെങ്കിൽ മേൽപ്പറഞ്ഞ യോഗത്തെ ഇച്ഛിക്കുന്നു. എങ്കിലും ഉച്ചസ്ഥന്മാരായിട്ടുതന്നെയും സ്വക്ഷേത്രസ്ഥന്മാരായിട്ടുതന്നെയും സ്വമൂലക്ഷേത്രസ്ഥന്മാരായിട്ടുതന്നെയും ത്ര്യാദികളായിട്ടും പഞ്ചാദികളായിട്ടും ഗ്രഹങ്ങൾ ഉണ്ടായിരിക്കേണമെന്നു ധരിക്കേണം. പ്രമാണം എന്തെന്നാൽ,

സർവ്വൈസ്ത്ര്യാദ്യൈഃ സ്വതുംഗസ്ഥൈസ്സർവ്വൈഃ സ്വക്ഷേത്രഗൈരുത
സർവ്വൈർവ്വാ സ്വത്രികോണസ്ഥൈർന്നൃപഃ സ്യാൽ നൃപവംശജഃ
പഞ്ചാദിഭിസ്തഥാഭൂതൈർഗ്രഹൈരന്യേപി നാന്യഥാ
ദ്വാഭ്യാം ചതുർഭിരേതേ സ്യുരുഭയേ ധനിനഃ പരം.

എന്ന ബൃഹൽപ്രാജാപത്യമാകുന്നു എന്നറിഞ്ഞുകൊൾക. ഇതുകൊണ്ടു മൂലക്ഷേത്രങ്ങളെ വേറെ പറഞ്ഞതിന്റെ ഫലവും സ്പഷ്ടീകരിക്കപ്പെട്ടു. മേൽപ്പറഞ്ഞപ്രകാരമായാൽ സ്വഗൃഹത്വംകൊണ്ടുതന്നെ സിദ്ധമാകയാൽ ത്രികോണഗ്രഹണം വ്യർത്ഥംതന്നെ എന്നു വരുമല്ലോ. ഇടവത്തെ ഗ്രഹിക്കുന്നതു ചന്ദ്രതുംഗത്വേന സിദ്ധമാകുന്നു. രാജയോഗങ്ങളിൽ ഉച്ചമെന്നും പരമോച്ചമെന്നുമുള്ള വിശേഷമില്ലാ എന്നതു് അദ്ധ്യായാവസാനത്തിങ്കൽ വ്യക്തമായി ഭവിക്കുന്നതുമാകുന്നു. അതുകൊണ്ടു് ആചാര്യാഭിപ്രായവും നമുക്കു് അനുകൂലംതന്നെ എന്നറിഞ്ഞുകൊൾകയും വേണം.

ലേഖാസ്ഥേഽർക്കേഽജേന്ദൌ ലഗ്നേ
ഭൌമേ സ്വോച്ചേ കുംഭേ മന്ദേ
ചാപം പ്രാപ്തേ ജീവേ രാജ്ഞഃ
പുത്രം വിദ്യാൽ പൃത്ഥ്വീപാലം. ൧൪

അ—അൎക്കേ ലേഖാസ്ഥേ അജേന്ദൌ ലഗ്നേ വൎത്തമാനേ ഭൌമേ സ്വോച്ചേ വൎത്തമാനേ മന്ദേ കുംഭേ വൎത്തമാനേ ജീവേ ചാപം പ്രാപ്തേ ച ജാതം രാജ്ഞഃ പുത്രം പൃഥ്വീപാലം വിദ്യാൽ.

അന്വ—അൎക്കൻ ലേഖാസ്ഥനായിട്ടും അജേന്ദു ലഗ്നത്തിൽ വൎത്തമാനനായിട്ടും ഭൌമൻ സ്വോച്ചത്തിങ്കൽ വൎത്തമാനനായിട്ടും മന്ദൻ കുംഭത്തിങ്കൽ വൎത്തമാനനായിട്ടും ജീവൻ ചാപത്തെ പ്രാപ്തനായിട്ടുമിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്ന രാജാവിന്റെ പുത്രനെ പൃഥ്വീപാലനെന്നറിയേണം.

പരി— അൎക്കൻ=ആദിത്യൻ, ലേഖാസ്ഥൻ=ലേഖയിങ്കൽ സ്ഥിതിചെയ്യുന്നവൻ, ലേഖാ=ഉദയരേഖാ, സ്ഥിതിചെയ്ക=നില്ക്കുക, അജേന്ദു=അജസ്ഥനായിരിക്കുന്ന ഇന്ദു, അജസ്ഥൻ=അജത്തിങ്കൽ സ്ഥിതിചെയ്യുന്നവൻ, അജം=മേടം, സ്ഥിതിചെയ്ക=നില്ക്കുക, ഇന്ദു=ചന്ദ്രൻ, ലഗ്നം=ജനനരാശി, ഭൌമൻ=ചൊവ്വ, സ്വോച്ചം=തന്റെ ഉച്ചം, വൎത്തമാനൻ=വൎത്തിച്ചിയങ്ങുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, മന്ദൻ=ശനി, ജീവൻ=ബൃഹസ്പതി, ചാപം=ധനുരാശി, പ്രാപ്തൻ=പ്രാപിച്ചവൻ, ജാതൻ=ജനിച്ചവൻ, പൃഥ്വീപാലൻ=രാജാവു്.

സാ—സൂൎയ്യന്റെ അൎദ്ധോദയസമയത്തിങ്കൽ മേഷലഗ്നംകൊണ്ടു ജനനവും ലഗ്നത്തിൽ ചന്ദ്രസ്ഥിതിയും മകരത്തിൽ ചൊവ്വയുടെ സ്ഥിതിയും കുംഭത്തിൽ ശനിയുടെ സ്ഥിതിയും ധനുവിൽ ബൃഹസ്പതിയുടെ സ്ഥിതിയുംകൂടി വരികിൽ അപ്പോൾ ജാതനായിരിക്കുന്നവൻ രാജപുത്രനായിരുന്നാൽ അവൻ രാജാവായി ഭവിക്കുമെന്നറിയേണം. യാവചിലർ സ്വോച്ചസ്വഗൃഹേത്യാദി ശ്ലോകംകൊണ്ടു പറയപ്പെട്ട യോഗത്തെ നിരൂപിക്കുമ്പോൾ സംഖ്യാപൂരണത്തിനായിക്കൊണ്ടു സാംകൎയ്യത്തെ സഹിക്കുന്നുവോ, അവരുടെ പക്ഷത്തിങ്കൽ ഈ ശ്ലോകത്തിന്റെ ഫലം ദുൎല്ലഭമാകുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം. അത്രതന്നെ അല്ല, 'ലേഖാസ്ഥേൎക്കേ' എന്നതിന്റെ സ്ഥാനത്തിങ്കൽ 'ലേയസ്ഥേൎക്കേ' എന്നു ചിലർ പഠിക്കുന്നു. അവൎക്കും ഈ ശ്ലോകം നിഷ്ഫലമാകുന്നു. അതുകൊണ്ടു മേൽപ്പറഞ്ഞ യോഗത്തിങ്കൽ സംഖ്യാപൂരണത്തിനായിക്കൊണ്ടു ചിലരാൽ ആശ്രയിച്ചിട്ടുള്ള സാംകൎയ്യസഹനവും ഇവിടെ 'ലേയസ്ഥേൎക്കേ' എന്നുള്ള പാഠസ്വീകാരവും അതിസാഹസംതന്നെ എന്നു ദൃഢമാകുംവണ്ണം ധരിച്ചുകൊൾക.

സ്വർക്ഷേ ശുക്രേ പാതാളസംസ്ഥേ
ധർമ്മസ്ഥാനം പ്രാപ്തേ ചന്ദ്രേ
ദുശ്ചിൽക്കാംഗപ്രാപ്തിപ്രാപ്തൈ-
ശ്ശേഷൈർജ്ജാതഃ സ്വാമീ ഭൂമേഃ ൧൭

അ—ശുക്രേ സ്വർക്ഷേ പാതാളസംസ്ഥേ ചന്ദ്രേ ധർമ്മസ്ഥാനം പ്രാപ്തേ ച ജാതഃ ദുശ്ചിൽക്കാംഗപ്രാപ്തിപ്രാപ്തൈഃ ശേഷൈഃ ഭൂമേഃ സ്വാമീ ഭവേൽ.

അന്വ—ശുക്രൻ സ്വർക്ഷത്തിങ്കൽ വർത്തമാനനായിട്ടു പാതാളസ്ഥനായും ചന്ദ്രൻ ധർമ്മസ്ഥാനത്തെ പ്രാപ്തനായുമിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ദുശ്ചിൽക്കാംഗപ്രാപ്തിപ്രാപ്തന്മാരായിരിക്കുന്ന ശേഷന്മാർ ഹേതുവായിട്ടു ഭൂമിയുടെ സ്വാമിയായി ഭവിക്കും.

പരി—സ്വർക്ഷം=സ്വക്ഷേത്രം, വർത്തമാനൻ=വർത്തിച്ചിയരുന്നവൻ, വർത്തിക്ക=സ്ഥിതിചെയ്ക, പാതാളസ്ഥൻ=പാതാളത്തിൽ സ്ഥിതി ചെയ്യുന്നവൻ, പാതാളം=നാലാമേടം, സ്ഥിതിചെയ്ക=നില്ക്കുക, ധർമ്മസ്ഥാനം=ഒമ്പതാമേടം, പ്രാപ്തൻ=പ്രാപിച്ചവൻ, ജാതൻ=ജനിച്ചവൻ, ദുശ്ചിൽക്കാംഗപ്രാപ്തിപ്രാപ്തന്മാർ=ദുശ്ചിൽക്കാംഗപ്രാപ്തികളെ പ്രാപിച്ചവർ, ദുശ്ചിൽക്കാംഗപ്രാപ്തികൾ=ദുശ്ചിൽകവും അംഗവും പ്രാപ്തിയും, ദുശ്ചിൽക്കം=മൂന്നാമേടം, അംഗം=ലഗ്നം, പ്രാപ്തി=പതിനൊന്നാമേടം, ശേഷന്മാർ=മറ്റുള്ളഗ്രഹങ്ങൾ.

സാ—കുംഭം ലഗ്നം, ഇടവത്തിൽ ശുക്രൻ, തുലാത്തിൽ ചന്ദ്രൻ, ശേഷഗ്രഹങ്ങൾ തൃതീയലഗ്നൈകാദശങ്ങളിൽ ഇങ്ങിനെയോ കർക്കടകം ലഗ്നം, തുലാത്തിൽ ശുക്രൻ, മീനത്തിൽ ചന്ദ്രൻ, ശേഷഗ്രഹങ്ങൾ തൃതീയലഗ്നൈകാദശങ്ങളിൽ ഇങ്ങിനെയോ യാവനൊരുത്തന്റെ ജാതകം ഭവിക്കുന്നുവോ അവൻ രാജാവായി ഭവിക്കും.

സൌമ്യേ വീര്യയുതേ തനുസംസ്ഥേ
വീര്യാഢ്യേ ച ശുഭേ സുഖയാതേ
ധർമ്മാത്മോപചയേഷ്വവശേഷൈ-
ർദ്ധർമ്മാത്മാ നൃപജഃ പൃഥിവീശഃ. ൧൮

അ—സൌമ്യേ വീര്യയുതേ തനുസംസ്ഥേ വീര്യാഢ്യേ ശുഭേ സുഖയാതേ ച നൃപജഃ ധർമ്മാത്മോപചയേഷു വർത്തമാനൈഃ അവശേഷൈഃ ധർമ്മാത്മാ പൃഥിവീശഃ സ്യാൽ.

അന്വ—സൌമ്യൻ വീൎയ്യയുതനായി തനുസംസ്ഥനായിട്ടും വീൎയ്യാഢ്യനായിരിക്കുന്ന ശുഭൻ സുഖയാതനായിട്ടുമിരിക്കും സമയത്തിങ്കൽ നൃപജനായിരിക്കുന്നവൻ ധൎമ്മാൎത്ഥോപചയങ്ങളിൽ വൎത്തമാനന്മാരായിരിക്കുന്ന അവശേഷന്മാർ ഹേതുവായിട്ടു ധൎമ്മാത്മാവായിരിക്കുന്ന പൃഥിവീശനായി ഭവിക്കും.

പരി—സൌമ്യൻ=ബുധൻ, വീൎയ്യയുതൻ=ബലവാൻ, തനുസംസ്ഥൻ=തനുവിങ്കൽ സംസ്ഥിതി ചെയ്യുന്നവൻ, തനു=ലഗ്നം, സംസ്ഥിതിചെയ്ക=നില്ക്കുക, വീൎയ്യാഢ്യൻ=വീൎയ്യത്തോടുകൂടിയവൻ, വീൎയ്യം=ബലം, ശുഭൻ=പാപനല്ലാതെയുള്ള ഗ്രഹം, സുഖയാതൻ=സുഖത്തെ യാനം ചെയ്തവൻ, സുഖം=നാലാമേടം, യാനംചെയ്ക=പ്രാപിക്ക, നൃപജൻ=നൃപങ്കൽനിന്നു ജനിച്ചവൻ (രാജവംശത്തിൽ ജനിച്ചവനെന്നു സാരം), ധൎമ്മാൎത്ഥോപചയങ്ങൾ=ധൎമ്മവും അൎത്ഥവും ഉപചയവും, ധൎമ്മം=ഒമ്പതാമേടം, അൎത്ഥം=രണ്ടാമേടം, ഉപചയം=ഉപചയമെന്ന പേരോടുകൂടിയ ഭാവം (തൃതീയവും ഷഷ്ഠവും ദശമവും ഏകാദശവുമെന്നു സാരം), വൎത്തമാനന്മാർ=വൎത്തിച്ചിയങ്ങുന്നവർ, വൎത്തിക്ക=സ്ഥിതി ചെയ്ക, അവശേഷന്മാർ=ശിഷ്ടഗ്രഹങ്ങൾ, ധൎമ്മാത്മാവ്=ധൎമ്മതല്പരൻ (ധൎമ്മത്തിങ്കൽ താല്പൎയ്യത്തോടുകൂടിയവൻ), പൃഥിവീശൻ=രാജാവ്.

സാ—യാവനൊരുത്തന്റെ ലഗ്നത്തിൽ ബലവാനായിരിക്കുന്ന ബുധനും അക്ഷീണനായിരിക്കുന്ന ചന്ദ്രനോ ബൃഹസ്പതിയോ ശുക്രനോ ബലവാനായിട്ടു നാലാമേടത്തും മറ്റുള്ള ഗ്രഹങ്ങൾ നവമം, ദ്വിതീയം, തൃതീയം, ഷഷ്ഠം, ദശമം, ഏകാദശം ഇതുകളിൽ യഥാസംഭവമായിട്ടും നിന്നവരാകുന്നുവോ അവൻ രാജവംശത്തിങ്കൽ ജനിച്ചവനാകുന്നു എങ്കിൽ ധൎമ്മശ്രദ്ധയോടുകൂടിയ രാജാവായി ഭവിക്കും. അന്യവംശത്തിങ്കൽ ജനിച്ചവനാകുന്നു എങ്കിൽ ധൎമ്മശ്രദ്ധയോടുകൂടിയവനായും ധനവാനായിട്ടും ഭവിക്കും. സുഖയാതേ എന്നതിന്റെ സ്ഥാനത്തിങ്കൽ ചിലരുടെ പാഠം ശുഭയാതേ എന്നാകുന്നു. ശുഭയാതൻ എന്നതിന്നു നവമത്തെ പ്രാപിച്ചവനെന്നൎത്ഥം.

സൌമ്യേ ബലാഢ്യേ ലഗ്നസ്ഥേ താദൃശേ ച സുഖം ഗതേ
അക്ഷീണ ഇന്ദൌ ജീവേ വാ ശുക്രേ വാ ധൎമ്മഗേപി വാ
ശേഷൈൎന്നവമഗൈൎഭ്രാതൃവൈരികൎമ്മായഗൈൎഗ്രഹൈഃ
യഥാസംഭവമുൽപന്നോ നൃപവംശേ നൃപോ ഭവേൽ
അന്യഥാ വിത്തസംപന്നോ വിഭാവയ ഭവേദിതി
ദ്വേധാപി തം വിജാനീഹി ധൎമ്മശ്രദ്ധാസമന്വിതം

എന്ന ബൃഹൽപ്രാജാപത്യം രണ്ടു പാഠങ്ങൾക്കും അനുകൂലമാകയാൽ രണ്ടും ഗ്രാഹ്യങ്ങളാകുന്നു എന്നറിഞ്ഞുകൊൾക.

വൃഷോദയേ മൂൎത്തിധനാരിലാഭഗൈ-
ശ്ശശാംകജീവാൎക്കിസിതൈൎന്നൃപോऽപരഃ
സുഖേ ഗുരൌ ഖേ ശശിതീക്ഷ്ണദീധിതീ
യമോദയേ ലാഭഗതൈൎന്നൃപോऽപരൈഃ ൧൭

അ—വൃഷോദയേ ജാതഃ മൂൎത്തിധനാരിലാഭഗൈഃ ശശാങ്കജീവാൎക്കിസിതൈഃ അപരഃ നൃപഃ ഭവതി. യമോദയേ ജാതഃ ഗുരൌ സുഖേ വൎത്തമാനേ ശശിതീക്ഷ്ണദീധിതീ ഖേ ഭവതഃ യദി ലാഭഗതൈഃ അപരൈഃ നൃപഃ ഭവതി.

അന്വ—വൃഷോദയത്തിങ്കൽ ജാതനായിരിക്കുന്നവൻ മൂൎത്തിധനാരിലാഭഗന്മാരായിരിക്കുന്ന ശശാങ്കജീവാൎക്കിസിതന്മാർ ഹേതുവായിട്ടു് അപരനായിരിക്കുന്ന നൃപനായി ഭവിക്കുന്നു. യമോദയത്തിങ്കൽ ജാതനായിരിക്കുന്നവൻ ഗുരു സുഖത്തിങ്കൽ വൎത്തമാനനായിരിക്കും സമയത്തിങ്കൽ ഖത്തിങ്കൽ ശശിതീക്ഷ്ണദീധിതികൾ ഭവിക്കുന്നു എങ്കിൽ ലാഭഗതന്മാരായിരിക്കുന്ന അപരന്മാർ ഹേതുവായിട്ടു നൃപനായി ഭവിക്കുന്നു.

പരി—വൃഷോദയം=വൃഷലഗ്നം, ജാതൻ=ജനിച്ചവൻ, മൂൎത്തിധനാരിലാഭഗന്മാർ=മൂൎത്തിധനാരിലാഭങ്ങളെ ഗമിച്ചവർ, മൂൎത്തിധനാരിലാഭങ്ങൾ=മൂൎത്തിയും ധനവും അരിയും ലാഭവും, മൂൎത്തി=ലഗ്നം, ധനം=രണ്ടാമേടം, അരി=ആറാമേടം, ലാഭം=പതിനൊന്നാമേടം, ശശാംകജീവാൎക്കിസിതന്മാർ=ശശാങ്കനും ജീവനും ആൎക്കിയും സിതനും, ശശാങ്കൻ=ചന്ദ്രൻ, ജീവൻ=ബൃഹസ്പതി, ആൎക്കി=ശനി, സിതൻ=ശുക്രൻ, അപരൻ=അന്യൻ (അലോകസാധാരണനെന്നു സാരം), യമോദയം=യമന്റെ ഉദയം, യമൻ=ശനി, ഉദയം=ലഗ്നസ്ഥിതി, ജാതൻ=ജനിച്ചവൻ, ഗുരു=ബൃഹസ്പതി, സുഖം=നാലാമേടം, വൎത്തമാനൻ=വൎത്തിച്ചിരിക്കുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ഖം=പത്താമേടം, ശശിതീക്ഷ്ണദീധിതികൾ=ശശിയും തീക്ഷ്ണദീധിതിയും, ശശി=ചന്ദ്രൻ, തീക്ഷ്ണദീധിതി=ആദിത്യൻ, ലാഭഗതന്മാർ=ലാഭത്തെ ഗമിച്ചവർ, ലാഭം=പതിനൊന്നാമേടം, ഗമിക്ക=പ്രാപിക്ക, അപരന്മാർ=അന്യന്മാർ, നൃപൻ=രാജാവു്.

സാ — ഇടവത്തിൽ ചന്ദ്രൻ, മിഥുനത്തിൽ ബൃഹസ്പതി, തുലാത്തിൽ ശനി, മീനത്തിൽ ശുക്രൻ ഇങ്ങിനെ നാലു ഗ്രഹങ്ങൾ നില്ക്കുമ്പോൾ ഇടവലഗ്നംകൊണ്ടു ജനിച്ചവൻ രാജവംശത്തിങ്കലാകുന്നു എങ്കിൽ അലോകസാധാരണനായ രാജാവായി ഭവിക്കം. അന്യവംശത്തിങ്കലാകുന്നു എങ്കിൽ അലോകസാധാരണനായിരിക്കുന്ന ധനവാനായി ഭവിക്കം. ലഗ്നാംശിങ്കൽ ശനിയുടെ സ്ഥിതിയും നാലാമേടത്തു ബൃഹസ്പതിയുടെ സ്ഥിതിയും പത്താമേടത്തു സൂൎയ്യചന്ദ്രന്മാരുടെ സ്ഥിതിയും പതിനൊന്നാമേടത്തു ശിഷ്ടഗ്രഹങ്ങളുടെ സ്ഥിതിയും യാവനൊരുത്തന്നു ഭവിക്കുന്നുവോ അവൻ രാജാവായി ഭവിക്കം. ഒന്നാമതു കാണിച്ചപ്രകാരം ഗ്രഹസ്ഥിതിയായാൽ ചന്ദ്രൻ, ശനി, ശുക്രൻ ഇങ്ങിനെ ഉച്ചസ്ഥന്മാരായ ഗ്രഹങ്ങൾ മൂവ്വരുണ്ടാകയാൽ സ്വോച്ചഗ്രഹത്രികോണസംസ്ഥൈഃ ഇത്യാദി ശ്ലോകംകൊണ്ടുതന്നെ രാജാവായി ഭവിക്കുമെന്നു പറയാം. എങ്കിലും ഗുണോൽക്കൎഷം ഹേതുവായിട്ടുള്ള അസാധാരണതയെ ഗ്രഹിക്കില്ല. അതിനെ ഗ്രഹിപ്പാനായിക്കൊണ്ടു് അപ്രകാരം ഗ്രഹസ്ഥിതിയും വിശേഷിച്ചു് ഇടവലഗ്നംകൊണ്ടു ജനനവും കൂടിവന്നാൽ അതൊരു യോഗാന്തരമാക്കി പറയപ്പെട്ടിരിക്കുന്നു. മേൽപ്രകാരമുള്ള യോഗത്തിന്നു മേൽപ്രകാരമുള്ള വിശേഷം.

> വൃഷം ഗതേ നിശാനാഥേ ജീവേ മിഥുനമാശ്രിതേ
> തുലാം ശനൌ ച സംപ്രാപ്തേ മീനസ്ഥേ ഭൃഗുനന്ദനേ
> വൃഷലഗ്നേ സമുൽപന്നോ നൃപതിഃ സ്യാൽ ഗുണോത്തരഃ
> അരാജവംശസംഭൂതശ്ച ശനൈരുൽക്കൎഷമാപ്നുയാൽ

എന്ന ബൃഹൽപ്രാജാപത്യം മുതലായ അനേകഹോരാതന്ത്രങ്ങളുടെ ആനുകൂല്യം ഹേതുവായിട്ടു് ആദരിക്കത്തക്കതുമാകുന്നു. അതുഹേതുവായി 'വൃഷോദയേ മൂൎത്തിധനാരിലാഭഗൈശ്ശശാംകജീവാൎക്കിസിതൈൎന്നൃപോ/പരഃ' എന്ന അദ്ധ്ശ്ലോകത്തിലെ അപരശബ്ദാൎത്ഥത്തിന്റെ അന്യഥാഗ്രഹണവശാൽ ഇപ്പറഞ്ഞതു സ്വോച്ചസ്വഗൃഹേത്യാദിശ്ലോകംകൊണ്ടു ഗതാൎത്ഥമായി എന്നു ചിലർ പറയുന്നതു് അഗ്രാഹ്യമാകുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം. ഇതുകൊണ്ടു 'ശശാങ്കജീവാൎക്കസുതാവരൈൎന്നൃപഃ' എന്നു ചിലരാൽ അംഗീകൃതമായ പാഠം ബൃഹൽപ്രാജാപത്യം മുതലായ അനേകതന്ത്രങ്ങൾക്കു വിരുദ്ധമാകയാൽ സംശയാസ്പദമാകുന്നു എന്നതും വ്യാഖ്യാതമായി. ഇടവം ലഗ്നമായും ഇടവത്തിൽ ചന്ദ്രൻ, മിഥുനത്തിൽ വ്യാഴം, തുലാത്തിൽ ശനി, മററു

ള്ളവർ മീനത്തിൽ, ഇങ്ങിനെ ഗ്രഹസ്ഥിതിയാകിൽ രാജയോഗത്തെ പറയാമെന്നതിന്നു മൂലം സ്ക്കന്ദഹോര, ലഘുപ്രാജാപത്യം, ബൃഹൽപ്രാജാപത്യം, പരാശരഹോര, ബൃഹൽപരാശരഹോര, ലഘുശൌനകഹോര, ബൃഹച്ഛൌനകഹോര, കൌശികഹോര ഇങ്ങിനെ ഋഷിപ്രോക്തങ്ങളായ എട്ടു തന്ത്രങ്ങളിലുമില്ല എന്നതു സിദ്ധംതന്നെ. അതുകൊണ്ടു് അന്യത്ര മൃഗ്യമാകുന്നു. മററുള്ള ആചാര്യവചനങ്ങൾക്കു മൂലം മേൽപ്പറഞ്ഞ തന്ത്രങ്ങളിൽവെച്ചു് ഓരോന്നിൽത്തന്നെ പ്രായേണ സുലഭമായിട്ടും സർവ്വഥാ മേൽപ്പറഞ്ഞ തന്ത്രാഷ്ടകബഹിർഭൂതമല്ലാതേയും കാണുന്നു. അതുഹേതുവായിട്ടു 'ശശാങ്കജീവാർക്കിസിതൈർന്ന്രപോƒപരഃ' എന്ന പാഠംതന്നെ ശ്ലാഘ്യമായിട്ടുള്ളതു്. ഇപ്പറഞ്ഞതൊക്കയും മിതാക്ഷരയിൽ സ്പഷ്ടമാകുന്നു.

മേഷൂരണായതനുഗാശ്ശശിമന്ദജീവാ
ജ്ഞാരൌ ധനേ സിതരവീ ഹിബുകേ നരേന്ദ്രഃ
വക്രാസിതൌ ശശിസുരേഡ്യസിതാർക്കസൌമ്യാ
ഹോരാസുഖാസ്തശുഭഖാപ്തിഗതാഃ പ്രജേശഃ. ൭൩

അ—ശശിമന്ദജീവാഃ മേഷൂരണായതനുഗാഃ ജ്ഞാരൌ ധനേ വർത്തമാനൌ സിതരവീ ഹിബുകേ വർത്തമാനൌ ച യദി തർഹി നരേന്ദ്രഃ ഭവേൽ. വക്രാസിതൌ ശശിസുരേഡ്യസിതാർക്കസൌമ്യാഃ ച ഹോരാസുഖാസ്തശുഭഖാപ്തിഗതാഃ യദി തർഹി പ്രജേശഃ ഭവേൽ.

അന്വ—ശശിമന്ദജീവന്മാർ മേഷൂരണായതനുഗന്മാരായിട്ടും ജ്ഞാരന്മാർ ധനത്തിങ്കൽ വർത്തമാനന്മാരായിട്ടും സിതരവികൾ ഹിബുകത്തിങ്കൽ വർത്തമാനന്മാരായിട്ടും ഭവിക്കുന്നു എങ്കിൽ നരേന്ദ്രനായി ഭവിക്കും. വക്രാസിതന്മാരും ശശിസുരേഡ്യസിതാർക്കസൌമ്യന്മാരും ഹോരാസുഖാസ്തശുഭഖാപ്തിഗതന്മാരാകുന്നു എങ്കിൽ പ്രജേശനായി ഭവിക്കും.

പരി—ശശിമന്ദജീവന്മാർ=ശശിയും മന്ദനും ജീവനും, ശശി=ചന്ദ്രൻ, മന്ദൻ=ശനി, ജീവൻ=ബൃഹസ്പതി, മേഷൂരണായതനുഗന്മാർ=മേഷൂരണായതനുക്കളെ ഗമിച്ചവർ, മേഷൂരണായതനുക്കൾ=മേഷൂരണവും ആയവും തനുവും, മേഷൂരണം=൧൦-ാമേടം, ആയം=൧൧-ാമേടം, തനു=ലഗ്നം, ഗമിക്ക=പ്രാപിക്ക, ജ്ഞാരന്മാർ = ജ്ഞനും ആരനും, ജ്ഞൻ=ബുധൻ, ആരൻ=ചൊവ്വ, ധനം=രണ്ടാമേടം, വർത്തമാനന്മാർ=വർത്തിച്ചിരിക്കുന്നവർ, വർത്തിക്ക=സ്ഥിതിചെയ്ക, സിതരവികൾ=സിതനും രവിയും, സിതൻ=ശുക്രൻ, രവി=ആദിത്യൻ, ഹിബുകം=നാലാമേ

ടം, നരേന്ദ്രൻ=രാജാവു്, വക്രാസിതന്മാർ=വക്രനും അസിതനും, വക്രൻ=ചൊവ്വ, അസിതൻ=ശനി, ശശിസുരേഡ്യസിതാക്കസൌമ്യന്മാർ=ശശിയും സുരേഡ്യനും സിതനും അക്കനും സൌമ്യനും, ശശി=ചന്ദ്രൻ, സുരേഡ്യൻ=ബൃഹസ്പതി, സിതൻ=ശുക്രൻ, അക്കൻ=ആദിത്യൻ, സൌമ്യൻ=ബുധൻ, ഹോരാസുഖാസ്തശുഭഖാപ്തിഗതന്മാർ=ഹോരാസുഖാസ്തശുഭഖാപ്തികളെ ഗമിച്ചവർ, ഹോരാസുഖാസ്തശുഭഖാപ്തികൾ=ഹോരയും സുഖവും അസ്തവും ശുഭവും ഖവും ആപ്തിയും, ഹോര=ലഗ്നം, സുഖം=നാലാമേടം, അസ്തം=ഏഴാമേടം, ശുഭം=ഒമ്പതാമേടം, ഖം=പത്താമേടം, ആയം=പതിനൊന്നാമേടം ഗമിക്ക=പ്രാപിക്ക, പ്രജേശൻ=രാജാവു്.

സാ—യാവനൊരുത്തന്റെ ജനനകാലത്തിങ്കൽ ചന്ദ്രൻ ലഗ്നാൽ പത്താമേടത്തും ശനി ൧൧-ാമേടത്തും വ്യാഴം ലഗ്നത്തിലും ബുധനും ചൊവ്വയും ൨-ാമേടത്തും സൂര്യനും ശുക്രനും ൪-ാമേടത്തും നിന്നിരുന്നുവോ അവൻ രാജാവായി ഭവിക്കും. ചൊവ്വയും ശനിയും ലഗ്നത്തിൽ, ചന്ദ്രൻ ൪-ാമേടത്തു്, വ്യാഴം ൭-ാമേടത്തു്, ശുക്രൻ ൯-ാമേടത്തു്, ആദിത്യൻ ൧൦-ാമേടത്തു്, ബുധൻ ൧൧-ാമേടത്തു്, ഇങ്ങിനെ ഗ്രഹങ്ങൾ യാവനൊരുത്തന്റെ ജനനകാലത്തിങ്കൽ നിന്നുവോ അവനും രാജാവായി ഭവിക്കും.

മിതാക്ഷരയിൽ ഹിബുകേ എന്നതിന്റെ സ്ഥാനത്തിങ്കൽ കാണുന്നതു സഹജേ എന്നാകുന്നു. സഹജേ എന്നതിന്നു തൃതീയേ എന്ന വിവരണവും തൃതീയത്തിങ്കൽ സൂര്യചന്ദ്രന്മാർ നില്ക്കുമ്പോൾ ചന്ദ്രാദികളുടെ സ്ഥിതി മേൽപ്രകാരമായാൽ രാജാവായി ഭവിക്കുമെന്നതിന്നു്,

> ജീവോ ലഗ്നഗതഃ കുര്യാദ്ദിവിഷ്ഷേമൃതദീധിതൌ
> ആയസ്ഥേ ഭാസ്പതഃ പുത്രേ സപ്തസ്ഥയോർബുധഭൌമയോഃ
> സഗോത്രഗതയോരക്കസിതയോഃ പൃഥിവീപതിം
> നൃപവംശജമന്യഞ്ച പ്രഭൂതധനസംപദം

എന്ന സ്കന്ദഹോരയേയും,

> ജീവേന്ദുമന്ദാ യസ്യ സ്യുർല്ലഗ്നകർമ്മായസംശ്രിതാഃ
> കുജസൌമ്യൌ ദ്വിതീയസ്ഥൌ സിതസൂര്യൌ ച വിക്രമേ
> സംഗതൌ തമിമം വിദ്യാന്നൃപവംശോത്ഭവം നൃപം
> പ്രഭൂതധനസംപന്നമന്യവംശജമപ്യുത

എന്ന ലഘുപ്രാജാപത്യത്തേയും,

ജീവോ ലഗ്നഗതഃ കുയ്യാദ്ദിവിഷ്ഠേഷ്മുതദീധിതൌ
ആയസ്ഥേ ഭാസ്വതഃ പുത്രേ സ്വസ്ഥയോർബ്ബുധഭൌമയോഃ
സഗോത്രഗതയോരക്കസിതയോഃ പൃഥിവീപതിം
അത്ര ഹി സ്കന്ദഹോരായാം ഗോത്രം ജാരമുച്യതേ
തേനായമത്ഥസ്സംപന്നഃ ശൃണു നാരദതത്വതഃ
രഹസ്യമപി വക്ഷ്യാമി ന വാച്യം യസ്യ കസ്യചിൽ
ജീവേന്ദുമന്ദാ യസ്യ സ്യുല്ലഗ്നകമ്മായസംശ്രിതാഃ
കുജസൌമ്യൌ ദ്വിതീയസ്ഥൌ സിതസൂയ്യൌ ച വിക്രമേ
സംഗതൌ തമിമം വിദ്ധി നൃപവംശോത്ഭവം നൃപാ
പ്രഭൂതധനസംപന്നമന്യവംശജമപ്യുത

എന്ന ബൃഹൽപ്രാജാപത്യത്തേയും,

ഹോരാ ദശമായസ്ഥേ ജീവേന്ദുശനൈശ്ചരാ നൃപം കുര്യുഃ
യദി ധനഗൌ ബുധഭൌമൌ വിക്രമഗതയോഗ്ദിനേശഭൃഗുസുതയോഃ

എന്ന വസിഷ്ഠഹോരയേയും മൂലമാക്കി മിതാക്ഷരാകാരൻ കാണിച്ചിരിക്കുന്നു. ഹിബുകേ എന്നു പാഠമായാൽ വരുന്ന അത്ഥത്തിന്നും മൂലമില്ലായെന്നില്ല.

ദശമായകായഭാജസ്സശിമന്ദസുരേന്ദ്രമന്ത്രിണഃ കുര്യുഃ
നൃപമത്ഥഗയോരിന്ദുക്ഷ്മാസുതയോയ്യദി രവിസ്സിതശ്ച സുഖേ

എന്നു കൌശികഹോരയുണ്ടല്ലോ. മേലെഴുതിയ സ്കന്ദഹോരയിലെ സഗോത്രപദം ബന്ധുവാചിയാകുന്നു എന്നുവെച്ച് അതിനേയും മൂലമാക്കി പറയാം. പ്രാജാപത്യത്തിൻേറയും അതിനെ അനുസരിച്ചതുകളായ തന്ത്രാന്തരങ്ങളുടേയും വിരോധം ശേഷിക്കും. അതു മതാന്തരത്തിങ്കൽ കൌശികഹോരാവിരോധമെന്നപോലെ സഹ്യമാകുന്നു എന്നു പറകയുമാം. എങ്കിലും സൂയ്യാൽ ൧൧-ാമേടത്തു ബുധൻെറ സ്ഥിതിക്കുള്ള സംഭവമെന്ന ദോഷം പരിശേഷമാസ്സരികയാൽ സഹജേ എന്നു തന്നെ പഠിക്കേണമെന്നാകുന്നു മിതാക്ഷരാഭിപ്രായമെന്നറിഞ്ഞുകൊൾക.

കമ്മലഗ്നഗതപാകദശായാം
രാജ്യലബ്ധിരഥവാ പ്രബലസ്യ
ശത്രുനീചഗൃഹയാതദശായാം
ഞരിദ്രസംശ്രയദശാ പരികല്പ്യാ ൧൯

**അ—കൎമ്മലഗ്നഗതപാകദശായാം രാജ്യലബ്ധിഃ സ്യാൽ. അഥ** വാ പ്രബലസ്യ പാകദശായാം രാജ്യലബ്ധിഃ സ്യാൽ. ശത്രുനീചഗൃഹയാതദശായാം ഛിദ്രസംശ്രയദശാ പരികല്പ്യാ ഭവതി.

അന്വ—കൎമ്മലഗ്നഗതപാകദശയിങ്കൽ രാജ്യലബ്ധി ഭവിക്കും. എന്നിയെ പ്രബലനായിരിക്കുന്നവൻെറ പാകദശയിങ്കൽ രാജ്യലബ്ധി ഭവിക്കും. ശത്രുനീചഗൃഹയാതദശയിങ്കൽ ഛിദ്രസംശ്രയദശ പരികല്പ്യയായി ഭവിക്കുന്നു.

പരി—കൎമ്മലഗ്നഗതപാകദശാ=കൎമ്മലഗ്നഗതന്മാരുടെ പാകദശ, കൎമ്മലഗ്നഗതന്മാർ=കൎമ്മലഗ്നഗതന്മാരായിരിക്കുന്ന പാപന്മാർ, കൎമ്മലഗ്നഗതന്മാർ=കൎമ്മലഗ്നങ്ങളെ ഗമിച്ചവർ, കൎമ്മലഗ്നങ്ങൾ=കൎമ്മവും ലഗ്നവും, കൎമ്മം=പത്താമേടം, ലഗ്നം=ജനിച്ച രാശി, ഗമിക്ക=പ്രാപിക്ക, പാകദശ=അന്തൎദ്ദശാ, രാജ്യലബ്ധി=രാജ്യലാഭം, പ്രബലൻ=പ്രകൃഷ്ടമായിരിക്കുന്ന ബലത്തോടുകൂടിയവൻ, പ്രകൃഷ്ടം=ഉൽകൃഷ്ടം, ശത്രുനീചഗൃഹയാതദശ=ശത്രുനീചഗൃഹയാതന്മാരുടെ ദശ, ശത്രുനീചഗൃഹയാതന്മാർ=ശത്രുനീചഗൃഹങ്ങളെ യാതന്മാർ, ശത്രുനീചഗൃഹങ്ങൾ=ശത്രുഗൃഹവും നീചഗൃഹവും (ശത്രുശബ്ദം ലക്ഷണയാ ശത്രുക്ഷേത്രപരമാകുന്നു), ശത്രുഗൃഹം=ശത്രുക്ഷേത്രം, നീചഗൃഹം=നീചക്ഷേത്രം, യാതന്മാർ=യാനംചെയ്തവർ, യാനംചെയ്ക=പ്രാപിക്കുക, ഛിദ്രസംശ്രയദശ=ഛിദ്രസംശ്രയമാകുന്ന ദശ, ഛിദ്രസംശ്രയം=ഛിദ്രത്തിൻെറ സംശ്രയം, ഛിദ്രം=ആപത്തു്, സംശ്രയം=പ്രാപ്തി അല്ലാ എങ്കിൽ, ഛിദ്രസംശ്രയദശ=ഛിദ്രസംശ്രയമാകുന്ന ദശ, ഛിദ്രസംശ്രയം=ഛിദ്രവും സംശ്രയവും, ഛിദ്രം=ആപത്തു്, സംശ്രയം=ആപന്നിവൃത്തിക്കായിക്കൊണ്ടുള്ള അന്യാശ്രയം, ദശ=അവസ്ഥ, പരികല്പ്യാ=പരികല്പിക്കപ്പെടുവാൻ യോഗ്യ, പരികല്പിക്ക=നല്ലവണ്ണം വിചാരിച്ചു പറയുക.

സാ—രാജയോഗകാരകന്മാരായിരിക്കുന്ന ഗ്രഹങ്ങളിൽവെച്ചു യാതൊരു ഗ്രഹം പത്താമേടത്തോ ലഗ്നത്തിങ്കലോ ജനനകാലത്തിങ്കൽ നിന്നവനാകുന്നുവോ അവൻെറ അന്തൎദ്ദശയിൽ രാജ്യലാഭം ഭവിക്കും. അന്തൎദ്ദശയിൽത്തന്നെ എന്നില്ല; ദശയിലുമാം. കൎമ്മലഗ്നങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങളുടെതന്നെ എന്നില്ല; കൎമ്മാധിപൻെറ ദശയിലോ കൎമ്മാധിപൻെറ അന്തൎദ്ദശയിലോ ലഗ്നാധിപൻെറ ദശയിലോ ലഗ്നാധിപൻെറ അന്തൎദ്ദശയിലോ ഭവിക്കുകയുമാം. ഗതഗ്രഹണവും പാകദശാഗ്രഹണവും ഉപലക്ഷണമാകുന്നു. ഈ പറഞ്ഞതിന്നു മൂലം,

ദശായാം ലഗ്നഗസ്യാന്തർദ്ദശായാം വാ തദീശിതുഃ
യദ്വാ തു കർമ്മനിഷ്ഠസ്യ കർമ്മാധീശസ്യ വാ തയോഃ
രാജ്യലാഭോ ഭവേത്തേഷാം യേഷാമേതേ മയോദിതാഃ
യോഗാ നിരപവാദാഃ സ്യുഃ പ്രബലസ്യ ഗ്രഹസ്യ വാ

എന്ന സ്കന്ദഹോരയാകുന്നു. പത്താമേടത്തും ലഗ്നത്തിങ്കലും ഗ്രഹമുണ്ടായാൽ അതിൽവെച്ചു ബലാധിക്യമുള്ളവൻെറ ദശയിലോ അന്തർദ്ദശയിലോ ഭവിക്കുമെന്നറിക. മേൽപ്പറഞ്ഞ സ്ഥാനങ്ങളിൽ അനേകഗ്രഹങ്ങൾ ഉണ്ടായാലും ഇങ്ങിനെതന്നെ കർമ്മലഗ്നങ്ങളിൽ ആരുമില്ലാതേയും കർമ്മാധിപലഗ്നാധിപന്മാൎക്ക യോഗകാരകത്വമില്ലാതേയും വരികിൽ ജനനകാലത്തിങ്കൽ എല്ലാവരെക്കാളും പ്രാബല്യത്തോടുകൂടെ നില്ക്കുന്നവൻ യാവനൊരുത്തനോ അവൻെറ ദശയിലോ അന്തർദ്ദശയിലോ എന്നുള്ള വികല്പം ചാരവശാൽ അന്തർദ്ദശാകാലത്തിങ്കൽത്തന്നെ ദശാനാഥന്നു് ആനുകൂല്യം വരികിൽ അപ്പോൾത്തന്നെ എന്നും അക്കാലങ്ങളിൽ ആനുകൂല്യമില്ലാതെ വരികിൽ ദശയിലെന്നുമുള്ള വൃദ്ധോപദേശപാരമ്പൎയ്യത്തെ അനുസരിച്ചു പരിഹരണീയമാകുന്നു. ദശയിൽ ഏതു കാലത്തിങ്കൽ എന്നുള്ള സംശയത്തേയും അന്തർദ്ദശയിൽ ഏതു കാലത്തു് എന്നുള്ള സംശയത്തേയും ചാരവശാൽ ഉള്ള ഗ്രഹങ്ങളുടെ ആനുകൂല്യത്തെ നോക്കി പരിഹരിച്ചു രാജ്യലാഭസമയത്തെ സൂക്ഷ്മമാക്കി പറഞ്ഞുകൊൾകയും വേണം. മേലെഴുതിയ ഹോരയിൽ യോഗാഃ എന്നതിന്നു നിരപവാദാഃ എന്നൊരു വിശേഷണം പ്രയോഗിക്കപ്പെട്ടിരിക്കയാൽ മേൽപ്പറഞ്ഞ യോഗങ്ങളുണ്ടായാലും രാജയോഗങ്ങളുടെ അപവാദങ്ങളായ യോഗങ്ങളില്ലാ എന്നുള്ള നിശ്ചയലാഭാനന്തരമല്ലാതെ രാജ്യലാഭത്തെ പറഞ്ഞുപോകയും അരുതു്. അപവാദയോഗങ്ങൾ സ്കന്ദഹോരാദികളായ പൂൎവ്വതന്ത്രങ്ങളിൽ പ്രസിദ്ധങ്ങളാകുന്നു. അതുകളെ ആചാൎയ്യൻ വിസ്തരഭയംഹേതുവായിട്ടു് ഉപേക്ഷിച്ചു. എങ്കിലും ഗ്രഹണശക്തിയുള്ളവരാൽ അതുകൾക്കൂടെ ഗ്രാഹ്യങ്ങളാകുന്നു എന്നറിഞ്ഞുകൊൾക. രാജയോഗകാരകന്മാരായ ഗ്രഹങ്ങളിൽവെച്ചു ശത്രുക്ഷേത്രഗതനായിട്ടോ നീചക്ഷേത്രഗതനായിട്ടോ ആരെങ്കിലുമുണ്ടായിരുന്നാൽ അവൻെറ ദശയിൽ രാജ്യഭ്രംശമോ ശത്രുഭയംനിമിത്തമായി അതിൻെറ പരിഹാരത്തിനായിക്കൊണ്ടു് അന്യാശ്രയമോ സംഭവിക്കും. ദശാനാഥൻ പ്രബലനായിരുന്നാൽ രാജ്യഭ്രംശമെന്നും ദുർബ്ബലനായിരുന്നാൽ അന്യാശ്രയമെന്നും ഗ്രഹിച്ചുകൊൾക. ഇനി രാജയോഗങ്ങളുടെ അപവാദങ്ങൾ

എന്തെന്തു് എന്നുള്ള ജിജ്ഞാസയോടുകൂടിയ ശിഷ്യന്മാൎക്കവേണ്ടി ആവ ക യോഗങ്ങളിൽ പ്രാധാന്യേന ചില യോഗങ്ങളെ ഇതിന്നു താഴെ സ പ്രമാണമാകുംവണ്ണം സ്പഷ്ടങ്ങളാക്കിക്കാണിക്കുന്നു.

തുലായാം ദശമം ഭാഗമാശ്രിത്യ ഗവി തിഷ്ഠതി
ജാതോ ഭിക്ഷോപജീവീ സ്യാദ്രാജയോഗേഷു സൽസ്വപി.

അൎത്ഥം—ആദിത്യൻ തുലാത്തിൽ പത്താമത്തെ തിയ്യതിയെ ആ ശ്രയിച്ചിട്ട പത്താമേടത്തു നില്ക്കിൽ അപ്രകാരമുള്ള ആദിത്യന്റെ സ്ഥി തി യാവനൊരുത്തന്നോ അവൻ രാജയോഗങ്ങളുള്ളവനായാലും ഭിക്ഷ കൊണ്ടു് ഉപജീവിക്കുന്നവനായി ഭവിക്കും.

തൃതീയം ഭാഗമാശ്രിത്യ വൃശ്ചികേംബുനി തിഷ്ഠതി
ചന്ദ്രേ യാചിതകം ഭുംക്തേ ജാതോഽന്നം പരവേശ്മനി.

അൎത്ഥം—ചന്ദ്രൻ വൃശ്ചികത്തിൽ മൂന്നാമത്തെ തിയ്യതിയെ ആശ്ര യിച്ചിട്ട നാലാമേടത്തു നില്ക്കിൽ അപ്രകാരമുള്ള ചന്ദ്രസ്ഥിതി യാവ നൊരുത്തന്നോ അവൻ രാജയോഗിയായിരുന്നാലും പരഗൃഹത്തിങ്കൽ യാചനംകൊണ്ടു ലഭിക്കപ്പെട്ട അന്നത്തെ ഭുജിക്കുന്നവനായി ഭവിക്കും.

അഷ്ടാവിംശമധിഷ്ഠായ ഭാഗം കടകഭേ കുജേ
ലഗ്നസ്ഥേ ശാകഭുക്തൈ്യവ ജാതഃ കുക്ഷിംഭരിൎഭവേൽ.

അൎത്ഥം—ചൊവ്വ കൎക്കടകത്തിൽ ഇരുപത്തെട്ടാമത്തെ തിയ്യതി യെ ആശ്രയിച്ചു ലഗ്നത്തിൽ നില്ക്കിൽ അപ്പോൾ ജനിച്ചവൻ രാജ യോഗിയായിരുന്നാലും തന്റെ ഉദരമാത്രത്തെ ഭരിക്കും. അതു മറ്റൊ ന്നുകൊണ്ടുമല്ല, ഇലക്കറികൊണ്ടായിരിക്കുകയും ചെയ്യും.

മീനേ പഞ്ചദശം ഭാഗമാശ്രിത്യ മദനം ഗതേ
ക്ലേശദൈഃ കൎമ്മഭിസ്തൈസ്തൈൎജ്ജാതോ ഹേമ്നി നയേദ്വപുഃ

അൎത്ഥം—ബുധൻ മീനത്തിൽ പതിനഞ്ചാമത്തെ തിയ്യതിയെ ആ ശ്രയിച്ചിട്ടു് ഏഴാമേടത്തു നില്ക്കുമ്പോൾ ജനിച്ചവൻ രാജയോഗിയാ യിരുന്നാലും കായക്ലേശകരങ്ങളായ അതാതു കൎമ്മംകൊണ്ടു ശരീരയാ പനത്തെ ചെയ്യും.

മകരേ പഞ്ചമം ഭാഗമാശ്രിത്യ ധിഷണേ ശുഭം
അധിതിഷ്ഠതി ജാതോ യസ്സോയമുഞ്ഛേന ജീവതി.

അൎത്ഥം—മകരത്തിൽ അഞ്ചാമത്തെ തിയ്യതിയെ ആശ്രയിച്ചിട്ട ബൃഹസ്പതി ഒമ്പതാമേടത്തു നില്ക്കുമ്പോൾ ജനിച്ചവൻ രാജയോഗിയാ

യിരുന്നാലും കൃഷിഭൂമികളിൽനിന്നു നെല്ലറ കൊണ്ടുപോകുമ്പോൾ കൊഴിഞ്ഞുവീണ നെന്മണികളെ പെറുക്കി എടുത്തു് അതുകൾകൊണ്ടു് ഉപജീവിക്കുന്നവനായി ഭവിക്കും.

കന്യായാം സപ്തവിംശേംശേ ഭാർഗ്ഗവേ പഞ്ചമാം ഗതേ
യോ ജാതഃ പുരുഷോ നിത്യം സശപ്യത്തൈവ ജീവതി.

അൎത്ഥം—കന്നിരാശിയിൽ ഇരുപത്തേഴാമത്തെ തിയ്യതിയെ ആശ്രയിച്ചിട്ടു ശുക്രൻ അഞ്ചാമേടത്തു നില്ക്കുമ്പോൾ ജനിച്ചവൻ രാജയോഗിയായിരുന്നാലും കൊയ്ത കാലകളിൽ ശേഷിച്ചുനില്ക്കുന്ന കതിരുകളെ വലിച്ചെടുത്തു് അതുകൾകൊണ്ടു ജീവിക്കുന്നവനായി ഭവിക്കും.

അജഭേ വിംശമാശ്രിത്യ ഭാഗം ധനഗതേ ശനൌ
ജാതോ യഃ പുരുഷോ നിത്യം സശപ്യത്ത്യൈവ ജീവതി.

അൎത്ഥം—മേടത്തിൽ ഇരുപതാമത്തെ തിയ്യതിയെ ആശ്രയിച്ചിട്ടു ശനി രണ്ടാമേടത്തു നില്ക്കുമ്പോൾ ജനിച്ചവൻ നീചസേവകൊണ്ടു ജീവിക്കുന്നവനായി ഭവിക്കും. മേൽ വിവരിച്ചപ്രകാരം ഏഴു യോഗങ്ങൾ 'തുലായാം ദശമം ഭാഗം' ഇത്യാദി ശ്ലോകംകൊണ്ടു സ്കന്ദഹോരയിൽ പറയപ്പെട്ടു. ഇതിൻെറ ആരംഭത്തിങ്കൽ ഉള്ള ശ്ലോകത്തിങ്കൽ 'തേഷു കാംശ്ചന വക്ഷ്യാമി' എന്നുള്ള ചികീൎഷിതപ്രതിജ്ഞാനിൎവ്വാഹം അതുകൊണ്ടു സിദ്ധമാകയും ചെയ്തു എന്നല്ലാതെ ഇനി ഇതുകൾപോലെ വേറെ യോഗങ്ങളില്ലാ എന്നു ഭ്രമിക്കരുതു്. 'തേഷു കാംശ്ചന' എന്നതുകൊണ്ടു സാകല്യേന പറവാൻ പോകുന്നില്ല എന്ന അഭിപ്രായത്തെ ഭഗവാൻ അറിയിച്ചിരിക്കുന്നുവല്ലോ. അത്രമാത്രമല്ലാ, മേൽപ്പറഞ്ഞ വാക്യത്തിൻെറ ശേഷമായിട്ടു 'പശ്യന്തപന്യാംസ്തപസപിനഃ' എന്നൊരു വാക്യംകൂടി ഉണ്ടു്. അതിൻെറ അൎത്ഥം അന്യങ്ങളായ യോഗങ്ങളെ ഋഷിമാർ തൻെറ തപോബലത്തിന്നു തക്കവണ്ണം സമ്പന്നമായ ദിവ്യദൃഷ്ടിവിശേഷംകൊണ്ടു് അറിയട്ടേ എന്നാകുന്നു. ഇങ്ങിനെയാകയാൽ ഈ അംശം പ്രാജാപത്യാദികളായ തന്ത്രങ്ങളിൽ പറയപ്പെട്ട യോഗാന്തരങ്ങളെക്കുറിച്ചു മൌനാനുവാദകനിലയിൽ ഇരിക്കുന്നതായിത്തീൎന്നിരിക്കുകകൊണ്ടും പ്രാജാപത്യാദികൾക്കുതന്നെ സ്വതഃപ്രാമാണ്യത്തെ അംഗീകരിക്കത്തക്ക യോഗ്യതയുണ്ടാകയാലും അതുകളിൽ പറഞ്ഞിരിക്കുന്ന യോഗാന്തരങ്ങൾകൂടി ഗ്രാഹ്യങ്ങളായി ഭവിക്കുന്നു. അങ്ങിനെ ഉള്ള യോഗങ്ങളെ മുഴുവനും കാണിച്ചാൽ അതിവിസ്തരമായിത്തീരുമെന്നുള്ള വിചാരം ഏവൎക്കും വിശ്രമത്തിന്നു ഹേതുവാകുന്നു. അസ്മാദൃശ

ന്മാരായിരിക്കുന്നവൎക്കു ശക്തിവൈകല്യംതന്നെ സഹകാരിയായിട്ടുള്ളതു് എന്നറിഞ്ഞു് ഇത്രമാത്രംകൊണ്ടു് എല്ലാവരും സന്തോഷിക്കുമെന്നുള്ള വിശ്വാസംകൊണ്ടു് ഇനി ഞാൻ പ്രകൃതത്തെ അനുസരിക്കുന്നു.

> ഗുരുസിതബുധലഗ്നേ സപ്തമസ്ഥേƒൎക്കപുത്രേ
> വിയതി ദിവസനാഥേ ഭോഗിനാം ജന്മ വിദ്യാൽ
> ശുഭബലയുതകേന്ദ്രൈഃ ക്രൂരഭൈസ്ഥൈശ്ച പാപൈർ-
> വ്രജതി ശബരദസ്യുസ്വാമിതാമൎത്ഥഭാൿ ച. ൨൦

അ—ഗുരുസിതബുധലഗ്നേ സതി അൎക്കപുത്രേ സപ്തമസ്ഥേ ദിവസനാഥേ വിയതി വൎത്തമാനേ ച ജാതം ജന്മ ഭോഗിനാം വിദ്യാൽ. ശുഭബലയുതകേന്ദ്രൈഃ ക്രൂരഭസ്ഥൈഃ ച പാപൈഃ ശബരദസ്യുസ്വാമിതാം വ്രജതി അൎത്ഥഭാൿ ഭവതി ച.

അന്വ—ഗുരുസിതബുധലഗ്നം സത്തായിട്ടും അൎക്കപുത്രൻ സപ്തമസ്ഥനായിട്ടും ദിവസനാഥൻ വിയത്തിൽ വൎത്തമാനനായിട്ടുമിരിക്കും സമയത്തിങ്കൽ ജാതമായിരിക്കുന്ന ജന്മത്തെ ഭോഗികളുടെ എന്നറിയേണം. ശുഭബലയുതകേന്ദ്രന്മാരായും ക്രൂരഭസ്ഥന്മാരായുമിരിക്കുന്ന പാപന്മാർഹേതുവായിട്ടു ശബരദസ്യുസ്വാമിതയെ വ്രജിക്കുന്നു. അൎത്ഥഭാക്കായി ഭവിക്കുകയും ചെയ്യുന്നു.

പരി—ഗുരുസിതബുധലഗ്നം=ഗുരുസിതബുധന്മാരുടെ ലഗ്നം, ഗുരുസിതബുധന്മാർ=ഗുരുവും സിതനും ബുധനും, ഗുരു=ബൃഹസ്പതി, സിതൻ=ശുക്രൻ, ലഗ്നം=ലഗ്നസ്ഥിതി, അൎക്കപുത്രൻ=ശനി, സപ്തമസ്ഥൻ=സപ്തമത്തിങ്കൽ സ്ഥിതിചെയ്യുന്നവൻ, സപ്തമം=ഏഴാമേടം, സ്ഥിതിചെയ്ക=നില്ക്കുക, ദിവസനാഥൻ=ആദിത്യൻ, വിയത്തു്=പത്താമേടം, വൎത്തമാനൻ=വൎത്തിച്ചിയങ്ങുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ജാതം=ഉണ്ടായതു്, ജന്മം=ജനനം, ഭോഗികൾ=സുഖികൾ, ശുഭബലയുതകേന്ദ്രന്മാർ=ശുഭബലയുതമായിരിക്കുന്ന കേന്ദ്രത്തോടുകൂടിയവർ, ശുഭബലയുതം=ശുഭബലങ്ങളോടുകൂടിയതു്, ശുഭബലങ്ങൾ=ശുഭനും ബലവും, ശുഭൻ=ശുഭഗ്രഹം, അല്ലായെങ്കിൽ ശുഭബലയുതം=ശുഭമായും ബലയുതമായും ഇരിക്കുന്നതു്, ശുഭം=ശുഭസംബന്ധി, ബലയുതം=ബലത്തോടുകൂടിയതു്, കേന്ദ്രം=കേന്ദ്രമെന്നു പേരോടുകൂടിയ ഭാവം, ക്രൂരഭസ്ഥന്മാർ=ക്രൂരഭത്തിങ്കൽ സ്ഥിതിചെയ്യുന്നവർ, ക്രൂരഭം=പാപരാശി, സ്ഥിതിചെയ്ക=നില്ക്കുക, പാപന്മാർ=പാപഗ്രഹങ്ങൾ, ശബരദസ്യുസ്വാമിതാ=ശബരദസ്യുസ്വാമിയാവൂ എന്നുള്ളതു്, ശബരദസ്യു

സ്വാമി=ശബരദസ്യുക്കളുടെ സ്വാമി, ശബരദസ്യുക്കൾ=ശബരന്മാരും ദസ്യുക്കളും, ശബരന്മാർ=കാട്ടാളന്മാർ, ദസ്യുക്കൾ=കള്ളന്മാർ, സ്വാമി=പ്രഭു, വ്രജിക്ക=പ്രാപിക്കുക, അർത്ഥഭാക്=ധനവാൻ.

സാ—ബൃഹസ്പതിയും ശുക്രനും ബുധനും യാവചിലൎക്ക ലഗ്നസ്ഥന്മാരായിട്ടും ശനി ഏഴാമേടത്തു നിന്നവനായിട്ടും ആദിത്യൻ പത്താമേടത്തു നില്ക്കുന്നവനായിട്ടും ഭവിക്കുന്നുവോ അവർ സുഖാതിശയംഹേതുവായിട്ടു രാജതുല്യന്മാരായി ഭവിക്കും. യാവനൊരുത്തന്റെ ജനനത്തിങ്കൽ പാപന്മാർ പാപരാശികളിൽ നില്ക്കുന്നവരായിട്ടും അവരുടെ കേന്ദ്രം ശുഭസംബന്ധിയായിട്ടും ബലയുതമായിട്ടും ഭവിക്കുന്നുവോ അവൻ കാട്ടാളന്മാരുടേയോ കള്ളന്മാരുടേയോ അധിപതിയായിട്ടും ധനവാനായിട്ടും ഭവിക്കും. അഥവാ പാപന്മാർ പാപരാശിയിൽ നില്ക്കുന്നവരായിട്ടും അവർ ശുഭനോടും ബലത്തോടുംകൂടിയ കേന്ദ്രസ്ഥാനത്തോടുകൂടിയവരായിട്ടും യാവനൊരുത്തനു ഭവിക്കുന്നുവോ അവൻ മേൽപ്രകാരം ഭവിക്കുമെന്നറിഞ്ഞുകൊൾക. അല്ലായെങ്കിൽ കേന്ദ്രസ്ഥാനങ്ങൾ ശുഭങ്ങളായിരിക്കുകയും അതുകൾക്കു ബലമുണ്ടാവുകയും പാപന്മാർ പാപക്ഷേത്രത്തിങ്കൽ നില്ക്കുകയും യാവനൊരുത്തനു ഭവിക്കുമോ അവൻ കാട്ടാളന്മാരുടേയോ കള്ളന്മാരുടേയോ അധിപതിയായി ഭവിക്കുമെന്നർത്ഥം. ഈ ശ്ലോകം,

ജീവജ്ഞഭാൎഗ്ഗവൈർല്ലഗ്നേ സപ്തമസ്ഥേƒക്കനന്ദനേ
ദശമസ്ഥ രവൌ ജാതോ ഭോഗവാൻ പുരുഷോ ഭവേൽ.

ഇത്യാദികളായ വചനങ്ങളെ പ്രമാണിച്ചിട്ട് ഒരുത്തനാൽ പ്രക്ഷിപ്തമാകുന്നു എന്നു മിതാക്ഷരയിൽ പറഞ്ഞിരിക്കുന്നു. അതു യുക്തംതന്നെ എന്നു ഞാൻ വിചാരിക്കുന്നു. എന്തുഹേതുവായിട്ടെന്നാൽ ആദിത്യൻ പത്താമേടത്തു നില്ക്കുമ്പോൾ ലഗ്നത്തിൽ ബുധശുക്രന്മാരുടെ സ്ഥിതി സംഭവിക്കാത്തതാകുന്നു. ഇതുതന്നെ ഹേതു എന്നറിഞ്ഞുകൊൾക. എന്നാലും പൂൎവ്വശാസ്ത്രത്തെ അനുസരിച്ച് ഈ ആചാൎയ്യനാൽതന്നെ നിൎമ്മിതമാകുന്നു എന്നു പറഞ്ഞുകൂടാ എന്നുണ്ടോ എന്നു ചിലർ വ്യചാരിക്കുമായിരിക്കും. അവരെക്കുറിച്ചു പറയേണ്ടതു് ഇതിന്നു താഴെ എഴുതുന്നു.

ഇക്കാലത്തിങ്കൽ അസംഭവമായിരുന്നാലും ഒരു കാലത്തിങ്കൽ ഒരു വസ്തു സംഭവിച്ചതാകുന്നു എന്നോ സംഭവിപ്പാൻ പോകുന്നു എന്നോ ഉള്ള അറിവു ദിവ്യന്മാൎക്കു ഭവിക്കും. അവർ അതിനെ അനുസരിച്ചും ചില വാക്യത്തെ പ്രയോഗിക്കും.

നിത്യാ വേദാഃ പുരാണാനി നിത്യാശ്ച സ്മൃതയോഽഖിലാഃ
പ്രതികല്പമിദം സൎവ്വമേവമേവ ഭവിഷ്യതി

എന്നുണ്ടാകകൊണ്ടു് അവരാൽ നിൎമ്മിക്കപ്പെടുന്ന ശാസ്ത്രങ്ങൾ എന്നെങ്കിലും ഒരു കാലത്തിങ്കൽ സഫലങ്ങളായി ഭവിക്കുകയും ചെയ്യും. അതുകൊണ്ടു് അവൎക്കു് അങ്ങിനേയും ചിലതുകളെ പ്രയോഗിക്കാം. മററുള്ളവരുടെ ശാസ്ത്രങ്ങൾക്കു കല്പാവസാനത്തിങ്കലെങ്കിലും നാശം ഭവിക്കുന്നതാകയാൽ അതുകളുടെ സാഫല്യത്തിന്നു വഴി അതിന്നുമുമ്പേ തന്നെ സംഭവിച്ചേ മതിയാവൂ. വസ്തുസ്ഥിതി ഇപ്രകാരമായിരുന്നാലും അവരാൽ ഉണ്ടാക്കപ്പെട്ട ശാസ്ത്രങ്ങളിൽ തനിക്കുള്ള അറിവിനെ ഖ്യാതിയ്ക്കായിക്കൊണ്ടു വെളിവിലാക്കുവാൻ ചിലർ ഉത്സാഹിച്ചേയ്ക്കാം. ഈ ആചാൎയ്യൻ അപ്രകാരമുള്ളവരിൽ ചേൎന്നവനും അതു ഹേതുവായിട്ടു് അവരുടെ അസംഭവമായ വിഷയത്തോടുകൂടിയ വചനത്തെ അനുസരിക്കുന്നവനുമല്ലാ എന്നോ? അതു ഞാൻ പറയുന്നില്ല. അങ്ങിനെ അല്ലാ എന്നുള്ളതു 'പൂൎവ്വശാസ്ത്രാനുസാരേണ' ഇത്യാദി വചനത്താൽ സ്പഷ്ടീകൃതമാകുന്നു എങ്കിലും അതുപോലെ ഒരു വചനം ഇവിടെക്കൂടെ ഉചിതമായിരിക്കുമ്പോൾ അതിനെ പ്രയോഗിക്കായ്കയാൽ ഈ ശ്ലോകം ആചാൎയ്യകൃതമല്ലാ എന്നു പറവാനാകുന്നു സംഗതി കാണുന്നതു്. അതുകൊണ്ടു ഞാൻ മിതാക്ഷരയെ അനുസരിക്കുന്നു എന്നു് അറിഞ്ഞുകൊൾക.

ഉക്തേഷ്വേതേഷു യോഗേഷു പാൎത്ഥിവതാപ്രദായിഷു
തുംഗഃ പരമതുംഗശ്ചേത്യേഷ ഭേദോ ന വിദ്യതേ

എന്നു ബൃഹൽപ്രാജാപത്യമുണ്ടാകയാൽ രാജയോഗവിധാനത്തിങ്കൽ മേഷാദിരാശിമാത്രത്തെ തുംഗത്വേന ഗ്രഹിച്ചുകൊൾകയും വേണം.

ഇത്യേകാദശോഽദ്ധ്യായഃ

## ദ്വാദശാദ്ധ്യായപ്രാരംഭഃ

നവദിഗ്വസവസ്ത്രികാഗ്നിവേദൈ-
ൎഗ്ഗുണിതാ ദ്വിത്രിചതുൎവ്വികല്പജാഃ സ്യുഃ
യവനൈൎഗ്ഗുണിതാ ഹി ഷൾഛരതീ സാ
കഥിതാ വിസ്തരതോഽത്ര തത്സമാസഃ ൧

അ—ദ്വിത്രിചതുർവ്വികല്പജാഃ നാഭസയോഗസംഖ്യാഃ ത്രികാഗ്നി വേദൈഃ ഗുണിതാഃ നവദിഗ്വസവഃ സ്യുഃ. യവനൈഃ വിസ്തരതഃ ത്രിസംഗുണാ ഷൾശതീ കഥിതാ ഹി. അത്ര തത്സമാസഃ ക്രിയതേ.

അന്വ—ദ്വിത്രിചതുർവ്വികല്പജകളായിരിക്കുന്ന നാഭസയോഗസംഖ്യകൾ ത്രികാഗ്നിവേദങ്ങൾകൊണ്ടു ഗുണിതങ്ങളായ നവദിഗ്വസുക്കളായി ഭവിക്കും. യവനന്മാരാൽ വിസ്തരേണ അതു ത്രിഗുണയായിരിക്കുന്ന ഷൾച്ഛതിയാക്കി കഥിതയായി. ഇവിടെ തത്സമാസം ചെയ്യപ്പെടുന്നു.

പരി—ദ്വിത്രിചതുർവ്വികല്പജകൾ=ദ്വിത്രിചതുർവ്വികല്പം ഹേതുവായിട്ടു ജനിക്കുന്നവ, ദ്വിത്രിചതുർവ്വികല്പം=രണ്ടിൻേറയും മൂന്നിൻേറയും നാലിൻേറയും വികല്പം, വികല്പം=വിശിഷ്ടമായിരിക്കുന്ന കല്പം, വിശിഷ്ടം=വിശേഷത്തോടുകൂടിയതു്, കല്പം=കല്പന, നാഭസയോഗസംഖ്യകൾ=നാഭസയോഗങ്ങളുടെ സംഖ്യകൾ, നാഭസയോഗങ്ങൾ=നാഭസങ്ങൾ എന്നു ജ്യൌതിഷികന്മാരിൽ പ്രസിദ്ധങ്ങളായ യോഗങ്ങൾ, ത്രികാഗ്നിവേദങ്ങൾ=ത്രികവും അഗ്നിയും വേദവും, ത്രികം=മൂന്നു്, അഗ്നി=അഗ്നിസംഖ്യാ (മൂന്നു്), വേദം=വേദസംഖ്യാ (നാലു്), ഗുണിതങ്ങൾ=ഗുണിക്കപ്പെട്ടവ, ഗുണിക്ക=പെരുക്കുക, നവദിഗ്വസുക്കൾ=നവസംഖ്യയും ദിൿസംഖ്യയും വസുസംഖ്യയും, നവസംഖ്യാ=ഒമ്പതു്, ദിൿസംഖ്യാ പത്തു്, വസുസംഖ്യാ=എട്ടു്, യവനന്മാർ=യവനാചാര്യന്മാർ, അതു്=നാഭസയോഗങ്ങളുടെ സംഖ്യ, ത്രിഗുണാ=മൂന്നുകൊണ്ടു ഗുണിക്കപ്പെട്ടതു്, ഗുണിക്ക=പെരുക്കുക, ഷൾച്ഛതീ=ആറു ശതങ്ങളുടെ സമാഹാരം (അറുനൂറു് എന്നു സാരം), കഥിതാ=കഥിക്കപ്പെട്ടതു്, കഥിക്ക=പറയുക, തത്സമാസം=അതുകളുടെ സമാസം, അതുകൾ=നാഭസയോഗങ്ങൾ, സമാസം=സംക്ഷേപേണയുള്ള ഉക്തി.

സാ—നാഭസയോഗങ്ങളുടെ സംഖ്യ ഇരുപത്തേഴായിട്ടും മുപ്പതായിട്ടും മുപ്പത്തിരണ്ടായിട്ടും ഭവിക്കും. എങ്ങിനെ എന്നാൽ മേൽപറഞ്ഞ യോഗങ്ങൾ ആകൃതിയോഗങ്ങളെന്നും സംഖ്യായോഗങ്ങൾ എന്നും ആശ്രയയോഗങ്ങൾ എന്നും ദലയോഗങ്ങൾ എന്നുമുള്ള ഭേദത്തോടുകൂടിയതുകളാകുന്നു. അതുകളിൽവെച്ചു് ആകൃതിയോഗങ്ങൾ ഇരുപതാകുന്നു. സംഖ്യായോഗങ്ങൾ ഏഴാകുന്നു. ആശ്രയയോഗങ്ങൾ മൂന്നാകുന്നു. ദലയോഗങ്ങൾ രണ്ടാകുന്നു. ഇങ്ങിനെയാകയാൽ ആകൃതിയോഗങ്ങൾ, സംഖ്യായോഗങ്ങൾ, ഈ രണ്ടുവക യോഗങ്ങളെ ഒന്നാക്കിയുള്ള കല്പനകൊണ്ടു് ഇരുപത്തേഴായിട്ടും ആകൃതിയോഗ

ങ്ങൾ, സംഖ്യായോഗങ്ങൾ, ആശ്രയയോഗങ്ങൾ, ഈ മൂന്നുവക യോഗങ്ങളെ ഒന്നാക്കിയുള്ള കല്പനകൊണ്ടു മുപ്പതായിട്ടും ആകൃതിയോഗങ്ങൾ, സംഖ്യായോഗങ്ങൾ, ആശ്രയയോഗങ്ങൾ, ദലയോഗങ്ങൾ ഈ നാലുവക യോഗങ്ങളെ ഒന്നാക്കിയുള്ള കല്പനകൊണ്ടു മുപ്പത്തിരണ്ടായിട്ടും ഭവിക്കമെന്നറിക. പുരാണയവനാചാൎയ്യമതസ്ഥന്മാരായിരിക്കുന്നവർ മേൽപറഞ്ഞ യോഗങ്ങളെത്തന്നെ വിസ്തരിച്ച് ആയിരത്തെണ്ണൂറാക്കി പറഞ്ഞിട്ടുണ്ടു്. ഇവിടെ അതുകളുടെ സംക്ഷേപിച്ചിട്ടുള്ള നിരൂപണമാത്രത്തെ ചെയ്യുന്നു.

രജ്ജും മുസലം നളം ചരാദ്യൈ-
സ്സത്യസ്ത്വാശ്രയജാനിഹാഹ യോഗാൻ
കേന്ദ്രൈസ്സദസദ്യുതൈൎദ്ദലാഖ്യൌ
സ്രക്സൎപ്പൌ കഥിതൌ പരാശരേണ. ൨

അ—സത്യഃ തു ഇഹ ചരാദ്യൈഃ രജ്ജും മുസലം നളം ച ആശ്രയജാൻ യോഗാൻ ആഹ. സദസദ്യുതൈഃ കേന്ദ്രൈഃ ദലാഖ്യൌ സ്രക്സൎപ്പൌ പരാശരേണ കഥിതൌ.

അന്വ—സത്യനാകട്ടെ ഈ പ്രകരണത്തിങ്കൽ ചരാദ്യങ്ങൾകൊണ്ടു രജ്ജുവായും മുസലമായും നളമായുമിരിക്കുന്ന ആശ്രയജങ്ങളായിരിക്കുന്ന യോഗങ്ങളെ പറഞ്ഞു. സദസദ്യുതങ്ങളായിരിക്കുന്ന കേന്ദ്രങ്ങൾകൊണ്ടു ദലാഖ്യങ്ങളായിരിക്കുന്ന സ്രക്സൎപ്പങ്ങൾ പരാശരനാൽ കഥിതങ്ങളായി.

പരി—സത്യൻ=സത്യാചാൎയ്യൻ, ചരാദ്യങ്ങൾ=ചരം തുടങ്ങിയുള്ളവ, ചരം=ചരരാശി (ഇവിടെയുള്ള ആദ്യശബ്ദംകൊണ്ടു സ്ഥിരരാശിയേയും ഉഭയരാശിയേയും ഗ്രഹിച്ചുകൊൾക), രജ്ജു=രജ്ജു എന്ന പേരോടുകൂടിയതു്, മുസലം=മുസലമെന്ന പേരോടുകൂടിയതു്, നളം=നളമെന്ന പേരോടുകൂടിയതു്, ആശ്രയജങ്ങൾ=ആശ്രയങ്ങൾ ഹേതുവായിട്ടുണ്ടാവുന്നവ, ആശ്രയങ്ങൾ=ഗ്രഹാശ്രയരാശികൾ, സദസദ്യുതങ്ങൾ=സദസത്തുകളോടുകൂടിയവ, സദസത്തുകൾ=സത്തുകളും അസത്തുകളും, സത്തുകൾ=ശുഭഗ്രഹങ്ങൾ, അസത്തുകൾ=പാപഗ്രഹങ്ങൾ, കേന്ദ്രങ്ങൾ=കേന്ദ്രസ്ഥാനങ്ങൾ, ദലാഖ്യങ്ങൾ=ദലമെന്നു പേരോടുകൂടിയവ, സ്രക്സൎപ്പങ്ങൾ=സ്രക്കും സൎപ്പവും, സ്രക്ക്=സ്രക്കെന്ന പേരോടുകൂടിയ യോഗം, സൎപ്പം=സൎപ്പമെന്ന പേരോടുകൂടിയ യോഗം, പരാശരൻ=പരാശരമുനി, കഥിതങ്ങൾ=കഥിക്കപ്പെട്ടവ, കഥിക്ക=പറയുക.

സാ—സത്യാചാൎയ്യനാൽ ഈ പ്രകരണത്തിങ്കൽ എല്ലാ ഗ്രഹങ്ങൾക്കും ചരരാശി ആശ്രയമായി വന്നാൽ രജ്ജു, സ്ഥിരരാശി ആശ്രയമായി വന്നാൽ മുസലം, ഉഭയരാശി ആശ്രയമായി വന്നാൽ നളം—ഇങ്ങിനെ മൂന്നു യോഗങ്ങൾ പറയപ്പെട്ടു. പരാശരമുനിയാൽ ശുഭഗ്രഹയുതങ്ങളായ കേന്ദ്രങ്ങൾകൊണ്ടു സ്രക്ക്, പാപഗ്രഹയുതങ്ങളായ കേന്ദ്രങ്ങൾകൊണ്ടു സൎപ്പം—ഇങ്ങിനെ രണ്ടു ദലയോഗങ്ങൾ പറയപ്പെട്ടു. മേൽപ്പറഞ്ഞതിന്നു് അനുകൂലമായ സത്യാചാൎയ്യവചനം,

> ചരരാശിഗൈൎഗ്രഹൈസ്സ്യാദ്രജ്ജുസ്ഥിരരാശിഗൈസ്തഥാമുസലം
> ദ്വിശരീരഗതൈൎയ്യോഗോ നളസംജ്ഞോ മുനിഭിരുദ്ദിഷ്ടഃ.

എന്നാകുന്നു എന്നും, മേൽപ്പറഞ്ഞതിന്നു് അനുകൂലമായ പരാശരവാക്യം,

> കേന്ദ്രൈസ്സദ്ഗ്രഹസഹിതൈഃസ്രഗസദ്ഗ്രഹസംഗതൈൎഭവേൽ (സൎപ്പഃ
> ഏതാവുഭൌ ദലാഖ്യൌ ഫലഭേദാന്മമ മതേന ഭിദ്യേതേ.

എന്നാകുന്നു എന്നും ഗ്രഹിച്ചുകൊൾക. രജ്ജുയോഗത്തിന്നു ചരരാശികൾ എത്രയുണ്ടോ അതുകളിലൊക്കെയും ഗ്രഹങ്ങൾ വേണമെന്നുള്ള നിയമമില്ല. സ്ഥിരോഭയങ്ങൾ ശൂന്യങ്ങളായി വരുമാറു് ഏകരാശിയിലായിട്ടോ രണ്ടു രാശികളിലായിട്ടോ മൂന്നു രാശികളിലായിട്ടോ നാലു രാശികളിലായിട്ടോ ഗ്രഹങ്ങൾ നിന്നാൽ രജ്ജു എന്നാകുന്നു സിദ്ധാന്തം. ഇപ്രകാരം മുസലത്തിന്നു ചരോഭയങ്ങൾ ശൂന്യങ്ങളായി വരുമാറും നളത്തിന്നു ചരസ്ഥിരങ്ങൾ ശൂന്യങ്ങളായി വരുമാറും ഗ്രഹങ്ങൾ നിന്നാൽ മതി എന്നും സിദ്ധാന്തമാകുന്നു എന്നതുകൂടെ ഇവിടെ ഗ്രാഹ്യമാകുന്നു. ശുഭന്മാർ നാലു രാശികളിലായിട്ടോ മൂന്നു രാശികളിലായിട്ടോ കേന്ദ്രസ്ഥന്മാരായിരിക്കേണമെന്ന അഭിപ്രായമായാലും പാപന്മാർ മൂന്നു രാശികളിലായിട്ടു കേന്ദ്രസ്ഥന്മാരായിരിക്കേണമെന്ന അഭിപ്രായമായാലും ഏകൈകകേന്ദ്രങ്ങളിൽ ശുഭന്മാർ നിന്നാലും മതി എന്ന അഭിപ്രായമായാലും 'കേന്ദ്രൈസ്സദസദ്യുതൈഃ' എന്നതു ചേരുന്നതായി ഭവിക്കാം. നാലു രാശികളിലും ശുഭന്മാരുടെ സ്ഥിതി ഭവിക്കേണമെങ്കിൽ ചന്ദ്രനെക്കൂടെ ശുഭനാക്കി ഗ്രഹിക്കേണം. അതിന്നു വിരോധവുമില്ല. ക്ഷീണനാകുന്ന സമയം പാപനായിരുന്നാലും അക്ഷീണനായിട്ടുള്ള സമയത്തിങ്കൽ പാപത്വമില്ലല്ലോ. അതുകൊണ്ടു ചന്ദ്രാദികളായ നാലു ശുഭന്മാർ വെവ്വേറെ ഓരോ രാശികളിൽ

മേൽപ്രകാരം നില്ക്കിൽ മാത്രം സ്രഗ്യോഗമെന്നോ നാൽവരുംകൂടി മൂന്നിൽ നിന്നാലും ഒന്നിൽ നിന്നാലും സ്രഗ്യോഗത്തിന്നു സംഭവമുണ്ടു് എന്നോ ഏതുവിധമാകുന്നു മേൽപറഞ്ഞ വചനത്തിൻെറ അഭിപ്രായമെന്നു ചോദിക്കുന്നു എങ്കിൽ പറയാം; കേട്ടുകൊൾക. സപ്തജാതകത്തിങ്കൽ ഈ ആചാര്യൻതന്നെ,

കേന്ദ്രത്രയഗൈഃ പാപേതരൈർദ്ദലാഖ്യാവഹിശ്ച മാലാ ച

എന്നു പറഞ്ഞിരിക്കകൊണ്ടു മൂന്നു രാശികളിൽ എന്നും,

ത്രികേന്ദ്രഗൈര്യ്യമാരാർക്കിസ്സർപ്പോ ദുഃഖിത ജന്മദഃ
ഭോഗിജന്മപ്രദാ മാലാ തദ്വജ്ജീവസിതേന്ദുജൈഃ

എന്ന ഗാർഗ്ഗിവചനംകൊണ്ടു ബുധൻ, ഗുരു, ശുക്രൻ, ഇവരെമാത്രം സൽപദംകൊണ്ടു ഗ്രഹിച്ചാൽ മതി എന്നും ഗ്രഹിച്ചുകൊൾക. വിശേഷിച്ചു് ഒന്നുകൂടെ പറയാം:

"കേന്ദ്രേഷ്വപാപേഷു സിതജ്ഞജീവൈഃ
കേന്ദ്രത്രികസ്ഥൈഃ കഥയന്തി മാലാം
സർപ്പസ്തപാപൈരമൃഷു യമാരസൂരൈ-
ര്യ്യോഗാവിമൗ ദ്വൌ കഥിതൌ ദലാഖ്യൌ."

എന്നു ബാദരായണവചനമുണ്ടാകയാൽ ശുഭന്മാരുടെ സ്ഥിതി മേൽപ്രകാരമാരിക്കുകയും കേന്ദ്രങ്ങളിലൊന്നിലും പാപസ്ഥിതി ഇല്ലായ്കയുംകൂടി വരികിലേ മാലായോഗത്തെ പറയാവൂ എന്നും മൂന്നു കേന്ദ്രങ്ങളിൽ സൂര്യ്യഭൗമമന്ദന്മാരുടെ സ്ഥിതിയും കേന്ദ്രങ്ങളിലൊന്നിലും ശുഭസ്ഥിതിയില്ലായ്കയുംകൂടി വരികിലേ സർപ്പയോഗത്തെ പറയാവൂ എന്നുമുള്ള വിശേഷംകൂടെ ഇവിടെ ഗ്രാഹ്യമാകുന്നു. മേലെഴുതിയ സത്യാചാര്യ്യവചനത്തിങ്കൽ മുനിഭിരുദ്ദിഷ്ടഃ എന്നുണ്ടാകകൊണ്ടു രജ്വാദിയോഗങ്ങളുടെ ആദ്യവക്താവു സത്യാചാര്യ്യനാകുന്നു എന്നു പറഞ്ഞുകൂടാ എന്നുള്ളതു സ്ഫുടമാകുന്നു. എങ്കിലും ഋഷികളിൽ അന്തർഭ്രതന്മാരല്ലാത്തവരിൽവെച്ചു മേൽപ്പറഞ്ഞ യോഗങ്ങളുടെ വക്തൃത്വത്തിന്നു് ആദ്യമായ ആസ്പദം സത്യാചാര്യ്യനാകുന്നു എന്നും അന്യന്മാരുടെ മതം വേറെ ഒരു വിധമാകുന്നു എന്നും സ്രക്സർപ്പങ്ങൾ ചിലരാൽ പറയപ്പെട്ടും, ചിലരാൽ പറയപ്പെടാതെയുമിരിക്കുമ്പോൾ ഉഭയാപേക്ഷയാ പ്രാമാണ്യമേറുന്ന പരാശരമുനിയാൽ പറയപ്പെട്ടതുകളാകുന്നു എന്നതുഹേതുവായിട്ടു് ആചാര്യ്യനും അതിനെ അനുവദിച്ചിരിക്കുന്നു എന്നും മേൽപറഞ്ഞതിന്നു പുറമെ ധരിക്കേണ്ടതാകുന്നു.

കേന്ദ്രത്രയഗതൈഃ പാപൈഃ സൌമ്യൈർവ്വാ ദലസംജ്ഞിതൌ
ദ്വൌ യോഗൌ സർപ്പമാലാഖ്യാവനിഷ്ടേഷ്ടഫലപ്രദൌ.

എന്നു മണിത്ഥഹോരയിൽ ഉണ്ടല്ലോ. ഈ വിശേഷബോധനത്തിനായിക്കൊണ്ടാകുന്നു സത്യാചാൎയ്യവാചകമായ സത്യപദത്തെ പ്രയോഗിച്ചതിന്റെ ശേഷം തുശബ്ദോപാദാനത്തെ ചെയ്തതു് എന്നുകൂടെ ചിലർ പറയുന്നു. അതും ഉള്ളതായിരിക്കാം. മാലാസർപ്പങ്ങളെ മണിത്ഥാദികളായിരിക്കുന്ന ആചാൎയ്യന്മാർ പറഞ്ഞിട്ടുണ്ടു്. അന്യന്മാർ പറഞ്ഞിട്ടില്ല. ഈ അവസ്ഥയിൽ പരാശരമുനിയാൽ കഥിതങ്ങളാകുന്നു എന്നതുഹേതുവായിട്ട താനും ആ യോഗങ്ങളെ അനുവദിച്ചു എന്നുള്ളതു യാതൊന്നോ അതുപോലെ സത്യാചാൎയ്യാദികൾ രജ്വാദിയോഗങ്ങളെ പറഞ്ഞിട്ടുണ്ടു്. അന്യന്മാർ പറഞ്ഞിട്ടില്ല. ഈ അവസ്ഥയിൽ ഒരു ഋഷിയാൽ ആ യോഗങ്ങൾ കഥിതങ്ങളാകയാൽ താനും അതുകളെ അനുവദിച്ചു എന്നു പറയത്തക്കവിധത്തിൽ അതിന്നു യോഗ്യതയുള്ള ശബ്ദങ്ങളെ പ്രയോഗിക്കേണമെങ്കിൽ രജ്വാദിയോഗങ്ങളുടെ അഭിധായകമായ ഋഷിവാക്യം സിദ്ധമായിരിക്കേണം. അതു സത്യാചാൎയ്യൎക്കു സിദ്ധമായിരുന്നാലും ഈ ആചാൎയ്യന്നു് അസിദ്ധമായിരുന്നാൽ അപ്രകാരം പറയാമല്ലോ. അതുകൊണ്ടു തുശബ്ദോപാദാനവും സാൎത്ഥകംതന്നെ എന്നു വിചാരിച്ചു സന്തോഷിച്ചുകൊൾകയും വേണം.

യോഗാ വ്രജന്ത്യാശ്രയജാസ്സമത്വം
യവാബ്ജവജ്രാണ്ഡജഗോളകാദ്യൈഃ
കേന്ദ്രോപഗപ്രോക്തഫലൌ ദലാഖ്യാ-
വിത്യാഹുരന്യേ ന പൃഥക് ഫലൌ തൌ. ൩

അ—ആശ്രയജാഃ യോഗാഃ യവാബ്ജവജ്രാണ്ഡജഗോളകാദ്യൈഃ സമത്വം വ്രജന്തി. ദലാഖ്യൌ യോഗൌ കേന്ദ്രോപഗപ്രോക്തഫലൌ. അതഃ പൃഥക്ഫലൌ ന ഭവതഃ. ഇതി അന്യേ ആഹുഃ.

അന്വ—ആശ്രയജങ്ങളായിരിക്കുന്ന യോഗങ്ങൾ യവാബ്ജവജ്രാണ്ഡജഗോളകാദ്യങ്ങളോടു സമത്വത്തെ വ്രജിക്കുന്നു. ദലാഖ്യങ്ങളായിരിക്കുന്ന യോഗങ്ങൾ കേന്ദ്രോപഗപ്രോക്തഫലങ്ങളാകുന്നു. ഇതുഹേതുവായിട്ടു പൃഥക്ഫലങ്ങളായി ഭവിക്കുന്നില്ല. ഇപ്രകാരം അന്യന്മാർ പറയുന്നു.

പരി—ആശ്രയജങ്ങൾ=ആശ്രയം ഹേതുവായിട്ടു് ഉണ്ടായവ. ആശ്രയം=ഗ്രഹാശ്രയരാശി, യവാബ്ജവജ്രാണ്ഡജഗോളകാദ്യങ്ങൾ=

യവാബ്ജവജ്രാണ്ഡജഗോളകങ്ങൾ തുടങ്ങിയുള്ളവ, യവാബ്ജവജ്രാണ്ഡ ജഗോളകങ്ങൾ=യവവും അബ്ജവും വജ്രവും അണ്ഡജവും ഗോളക വും, യവം=യവയോഗം, അ ം=അബ്ജയോഗം, വജ്രം=വജ്രയോ ഗം, അണ്ഡജം=അണ്ഡജയോഗം, ഗോളകം=ഗോളകയോഗം, സ മത്വം=സാമ്യം, വ്രജിക്ക=പ്രാപിക്ക, ദലാഖ്യങ്ങൾ=ദലമെന്ന ആഖ്യ യോടുകൂടിയവ, ആഖ്യ=പേരു്, കേന്ദ്രോപഗപ്രോക്തഫലങ്ങൾ=കേ ന്ദ്രോപഗപ്രോക്തമായിരിക്കുന്ന ഫലത്തോടുകൂടിയവ, കേന്ദ്രോപഗ പ്രോക്തം=കേന്ദ്രോപഗന്മാരെക്കൊണ്ടു പ്രോക്തം, കേന്ദ്രോപഗന്മാർ= കേന്ദ്രത്തെ ഉപഗമിച്ചവർ, ഉപഗമിക്ക=പ്രാപിക്ക, പ്രോക്തം=പ്രവ ചിക്കപ്പെട്ടതു്, പ്രവചിക്ക=പറയുക (ചില പുസ്തകങ്ങളിൽ കേന്ദ്രോ പഗൈഃ പ്രോക്തഫലൈഃ എന്നു വ്യസ്തമായിട്ടുതന്നെ പാഠവും കാണു ന്നു. വിവരണകാരൻ കേന്ദ്രോപഗപ്രോക്തഫലൈഃ എന്നിപ്രകാരം സമസ്തപാഠത്തെ സ്വീകരിക്കുകയും കേന്ദ്രസ്ഥന്മാരായിരിക്കുന്ന ഗ്രഹ ങ്ങളെക്കൊണ്ടു പറയപ്പെട്ട യോഗങ്ങളോടു തുല്യഫലങ്ങൾ എന്നു് അ തിൻെറ അൎത്ഥത്തെ വിവരിക്കുകയും ചെയ്തിരിക്കുന്നു. ഈ വിശേഷ ത്തെപ്പററിയുള്ള നിഷ്കൎഷം ഉടനെ സാവസരമായി ഭവിക്കുന്നതാകുന്നു), പൃഥക്ഫലങ്ങൾ=വേറെ ഉള്ളതായ ഫലത്തോടുകൂടിയവ, അന്യന്മാർ= മററുള്ളവർ.

സാ—ആശ്രയയോഗങ്ങൾ എന്ന പേരോടുകൂടെ വേറെ ചില രാൽ പറയപ്പെടുന്ന രജ്ജുമുസലനളയോഗങ്ങൾ ആകൃതിയോഗങ്ങളാ യ യവം, അബ്ജം, വജ്രം, അണ്ഡജം, ഗോളകം, ഇങ്ങിനെ തുടങ്ങി യുള്ള യോഗങ്ങളോടു സാമ്യത്തെ പ്രാപിക്കുന്നതുകളാകയാൽ അതുക ളിൽനിന്നു ബഹിർഭൂതങ്ങളല്ലാ എന്നും ദലയോഗങ്ങളെന്ന പേരോടു കൂടി ചിലരാൽ പറയപ്പെടുന്ന സ്രക്സൎപ്പയോഗങ്ങൾ കേന്ദ്രസ്ഥന്മാരായി രിക്കുന്ന ശുഭന്മാൎക്കും അശുഭന്മാൎക്കും പറയപ്പെട്ട ഫലങ്ങളിൽനിന്നു് അന്യങ്ങളായ ഫലങ്ങളോടുകൂടാത്തതുകളാകയാൽ അതുകളുടെ സ്വീ കാരം വ്യൎത്ഥമാകുന്നു എന്നും ചില ആചാൎയ്യന്മാർ പറയുന്നു.

വിവരണകാരമതത്തിങ്കൽ സ്രക്സൎപ്പയോഗങ്ങൾ കേന്ദ്രസ്ഥന്മാരാ യിരിക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു പറയപ്പെട്ട യോഗങ്ങളോടും തുല്യഫ ലങ്ങളാകയാൽ അതുകൾക്കു വേറെ ഫലമില്ലായ്കകൊണ്ടു് അതുകളുടെ ഉപാദാനം നിഷ്ഫലമാകുന്നു എന്നിപ്രകാരം ഉത്തരാൎദ്ധസാരസംഗ്രഹ ത്തിങ്കൽ വ്യത്യാസം ഭവിക്കുന്നതാകുന്നു. ആദ്യപ്രകാരമായാൽ അതി നുള്ള ഉപപത്തിയെ അനന്തരം കാണിക്കുന്നു.

കേന്ദ്രസ്ഥന്മാരായിരിക്കുന്ന ശുഭഗ്രഹങ്ങളെക്കൊണ്ടു ശുഭമായ ഫലവും അശുഭഗ്രഹങ്ങളെക്കൊണ്ടു് അശുഭമായ ഫലവും അതാതു തന്ത്രങ്ങളിൽ പ്രസിദ്ധമാകുന്നു. 'കേന്ദ്രത്രികോണേഷു ശുഭാഃ പ്രശസ്താ സ്ത്വേഷ്വേവ പാപാ ന ശുഭപ്രദാഃ സ്യുഃ' എന്നു് ഇവിടേയും പറഞ്ഞിട്ടുണ്ടു്. ഇങ്ങിനെ കേന്ദ്രങ്ങളിൽ ശുഭന്മാൎക്കു ശുഭപ്രദത്വവും അശുഭന്മാൎക്കു് അശുഭപ്രദത്വവും ഇരിക്കുമ്പോൾ അതുകളിൽനിന്നു ഭിന്നങ്ങളായ ഫലങ്ങൾ സ്രക്സൎപ്പയോഗങ്ങൾക്കു ദുൎവ്വചങ്ങളാകയാൽ അതുകളെ സ്വീകരിച്ചിട്ടില്ലാ എന്ന അഭിപ്രായമാകയാൽ മേൽപ്പറഞ്ഞതു യുക്തംതന്നെ എന്നു തോന്നുന്നു. ഇപ്രകാരം കേന്ദ്രസ്ഥന്മാരായിരിക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു പറയപ്പെട്ട യോഗങ്ങളോടു തുല്യഫലങ്ങളാകുന്നു എന്നൎത്ഥമായാലുള്ള ഉപപത്തിയുടെ മാൎഗ്ഗം ഝടിതി ബുദ്ധിസ്ഥമായി ഭവിക്കുന്നില്ല. അതു ഹേതുവായിട്ടു മുൻപറഞ്ഞപ്രകാരംതന്നെ നല്ലതെന്നു ഞാനും പൂൎവ്വോക്തപക്ഷത്തോടു യോജിക്കുന്നു. ഇങ്ങിനെയാകുന്നു എങ്കിൽ ആശ്രയയോഗങ്ങളേയും ദലയോഗങ്ങളേയും ചിലർ അംഗീകരിച്ചതു നിഷ്ഫലമായല്ലോ എന്നു വിചാരിക്കരുതു്. ആശ്രയയോഗോപാദാനത്തിന്റെ ഫലത്തെ ഈ അദ്ധ്യായാവസാനത്തിങ്കൽ പറഞ്ഞുകൊള്ളാം. സ്രക്സൎപ്പയോഗങ്ങൾ നാഭസയോഗാന്തരം ഹേതുവായിട്ടു് എല്ലാ ദശകളിലും ഫലദങ്ങളാകുന്നു. കേന്ദ്രസ്ഥന്മാരായ ഗ്രഹങ്ങൾ അപ്രകാരം ഫലദന്മാരായി ഭവിക്കുന്നില്ല. അവർ യോഗകാരകന്മാരല്ലാതെ നില്ക്കുകിൽ തന്റെ തന്റെ ദശയിൽ മാത്രം ഫലദന്മാരായി ഭവിക്കും. ഇത്രമാത്രംകൊണ്ടുള്ള ഭേദം സ്രക്സൎപ്പയോഗങ്ങൾക്കും കേന്ദ്രോപഗന്മാരായിട്ടുതന്നെ ഇരിക്കുന്ന സദസൽഗ്രഹങ്ങൾക്കും പരസ്പരമുള്ളതാകയാൽ സൎവ്വസത്തുക്കളുടെ കേന്ദ്രസ്ഥിതിയും സൎവ്വാസത്തുക്കളുടെ കേന്ദ്രസ്ഥിതിയും യോഗഭാവത്തെ അൎഹിക്കുന്നു— ഇങ്ങിനെയാകുന്നു പരാശരാദികളുടെ മതം. അതുഹേതുവായിട്ടു് അവർ മേൽപ്പറഞ്ഞപ്രകാരം സ്രക്കു്, സൎപ്പം ഇങ്ങിനെ രണ്ടു യോഗങ്ങളെ സ്വീകരിച്ചിരിക്കുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം.

> ആസന്നകേന്ദ്രഭവനദ്വയഗൈൎഗ്ഗദാഖ്യ-
> സ്തനൌസ്ഥഗൈസ്തു ശകടം വിഹഗഃ ഖബന്ധോഃ
> ശൃംഗാടകം നവമപഞ്ചമലഗ്നസംസ്ഥൈ-
> ൎല്ലഗ്നാന്യഗൈൎഹലമിതി പ്രവദന്തി തജ്ഞാഃ ൪

അ— ആസന്നകേന്ദ്രഭവനദ്വയഗൈഃ ഗദാഖ്യഃ യോഗഃ ഇതി

തനപസ്ഥൈഃ തു ശകടം ഇതി ഖബന്ധോഃ വർത്തമാനൈഃ വിഹഗഃ ഇതി നവമപഞ്ചമലഗ്നസംസ്ഥൈഃ ശൃംഗാടകം ഇതി ലഗ്നാന്യഗൈഃ ഹലം ഇതി ച തജ്ഞാഃ പ്രവദന്തി.

അന്വ—ആസന്നകേന്ദ്രഭവനദ്വയഗന്മാരായിരിക്കുന്ന ഗ്രഹങ്ങൾ ഹേതുവായിട്ടു ഗദാഖ്യമായിരിക്കുന്ന യോഗം ഭവിക്കുന്നു എന്നും തനപസ്ഥഗന്മാരായിരിക്കുന്ന ഗ്രഹങ്ങൾ ഹേതുവായിട്ടാകട്ടെ ശകടമാകുന്ന യോഗം ഭവിക്കുന്നു എന്നും ഖബന്ധുക്കളിൽ വർത്തമാനന്മാരായിരിക്കുന്ന ഗ്രഹങ്ങൾ ഹേതുവായിട്ടു വിഹഗമാകുന്ന യോഗം ഭവിക്കുന്നു എന്നും നവമപഞ്ചമലഗ്നസംസ്ഥന്മാരായിരിക്കുന്ന ഗ്രഹങ്ങൾ ഹേതുവായിട്ടു ശൃംഗാടകമാകുന്ന യോഗം ഭവിക്കുന്നു എന്നും ലഗ്നാന്യഗന്മാരായിരിക്കുന്ന ഗ്രഹങ്ങൾ ഹേതുവായിട്ടു ഹലമെന്ന യോഗം ഭവിക്കുന്നു എന്നും തജ്ഞന്മാർ പ്രവദിക്കുന്നു.

പരി—ആസന്നകേന്ദ്രഭവനദ്വയഗന്മാർ = ആസന്നകേന്ദ്രഭവനദ്വയത്തെ ഗമിച്ചവർ, ആസന്നകേന്ദ്രഭവനദ്വയം=ആസന്നകേന്ദ്രഭവനങ്ങളുടെ ദ്വയം, ആസന്നകേന്ദ്രഭവനങ്ങൾ=ആസന്നങ്ങളായിരിക്കുന്ന കേന്ദ്രഭവനങ്ങൾ, ആസന്നങ്ങൾ=അടുപ്പത്തോടുകൂടിയവ, കേന്ദ്രഭവനങ്ങൾ=കേന്ദ്രമെന്ന പേരോടുകൂടിയ ഭവനങ്ങൾ, ഭവനങ്ങൾ=രാശികൾ, ദ്വയം=രണ്ടവയവങ്ങളോടുകൂടിയ സമുദായം, ഗമിക്ക=പ്രാപിക്ക, ഗ്രഹങ്ങൾ=സൂര്യൻ മുതൽ ശനിവരെ ഉള്ളവർ, ഗദാഖ്യം=ഗദാ എന്ന ആഖ്യയോടുകൂടിയതു്, ആഖ്യ=പേരു്, തനപസ്ഥഗന്മാർ=തനപസ്ഥങ്ങളെ ഗമിച്ചവർ, തനപസ്ഥങ്ങൾ=തനുവും അസ്തവും, തനു=ലഗ്നം, അസ്തം=ഏഴാമേടം, ഖബന്ധുക്കൾ=ഖവും ബന്ധുവും, ഖം=പത്താമേടം, ബന്ധു=നാലാമേടം, വർത്തമാനൻ=വർത്തിച്ചിയങ്ങുന്നവൻ, വർത്തിക്ക=സ്ഥിതിചെയ്ക, നവമപഞ്ചമലഗ്നസംസ്ഥന്മാർ=നവമപഞ്ചമലഗ്നങ്ങളിൽ സ്ഥിതിചെയ്യുന്നവർ, നവമപഞ്ചമലഗ്നങ്ങൾ=നവമവും പഞ്ചമവും ലഗ്നവും, നവമം=ഒമ്പതാമേടം, പഞ്ചമം=അഞ്ചാമേടം, ലഗ്നം=ജനനരാശി, ലഗ്നാന്യഗന്മാർ=ലഗ്നാന്യങ്ങളെ ഗമിച്ചവർ, ലഗ്നാന്യങ്ങൾ=ലഗ്നത്തിങ്കൽനിന്നു് അന്യങ്ങൾ, ലഗ്നം=ലഗ്നത്രികോണം (ഇവിടെ ലഗ്നപദം ലഗ്നത്രികോണത്തെ ബോധിപ്പിക്കേണമെന്നുള്ള ഇച്ഛയോടുകൂടെ ഉച്ചരിതമാകയാൽ മേൽപ്രകാരംതന്നെ തദർത്ഥമെന്നു ഭട്ടോൽപലവിവരണകാരാദിഗ്രന്ഥസംവാദംകൊണ്ടു വിശ്വസിക്കുന്നു), അന്യങ്ങൾ=അപരങ്ങൾ (ഇതുകളും ത്രികോണരൂപങ്ങളാ

കുന്നു. അതു ധനത്രികോണവും സഹജത്രികോണവും ഹിബുകത്രികോണവുമെന്നന്യപദാൎത്ഥം ഗ്രാഹ്യമാകുന്നു. ഭട്ടോൽപലഗ്രന്ഥത്തിങ്കൽ ലഗ്നാന്യൈഃഫലം എന്നതിന്നു്, 'ലഗ്നം വൎജ്ജയിത്വാ യഥാസംഭവമന്യത്ര സൎവ്വേ ഗ്രഹാ യദാ പരസ്പരം ത്രികോണഗതാ ഭവന്തി തദാ ഫലമിതി യോഗഃ' എന്നും വിവരണഗ്രന്ഥത്തിങ്കൽ ലഗ്നാന്യൈഃ എന്നതിന്നു 'ധനത്രികോണേ സഹജത്രികോണേ ഹിബുകത്രികോണേ ച സ്ഥിതൈഃ' എന്നും വ്യാഖ്യാനങ്ങൾ കാണ്മാനുണ്ടു്. അതുകൊണ്ടു മേൽ പ്രകാരംതന്നെ എന്നു് ഏവരാലും ഗ്രാഹ്യമാകുന്നുവല്ലോ.)തജ്ജ്ഞന്മാർ= അതുകളെ അറിയുന്നവർ, അതുകൾ=ഗദാദിയോഗങ്ങൾ (ഇവിടെ വക്തൃബുദ്ധിസ്ഥമായിട്ടുള്ളതു ഹോരാശാസ്ത്രമാകുന്നു എങ്കിൽ ഹോരാശാസ്ത്രത്തെ അറിയുന്നവർ എന്നൎത്ഥം), പ്രവദിഷ്ഠ=പറയുക.

സാ—അന്യോന്യമട്ടത്തും കേന്ദ്രമെന്ന പേരോട്ടുകൂടിയുമുള്ള രണ്ടു രാശികളിലായിട്ടു് എല്ലാ ഗ്രഹങ്ങളും നിന്നാൽ അതു ഗദാ എന്നൊരു യോഗമാകുന്നു എന്നും ലഗ്നത്തിങ്കലും സപ്തമത്തിങ്കലും ആയി എല്ലാ ഗ്രഹങ്ങളും നിന്നാൽ അതു ശകടമെന്നൊരു യോഗമാകുന്നു എന്നും നാലാമേടത്തും പത്താമേടത്തുമായി എല്ലാ ഗ്രഹങ്ങളും നിന്നാൽ അതു വിഹഗമെന്നൊരു യോഗമാകുന്നു എന്നും നവമത്തിങ്കലും പഞ്ചമത്തിങ്കലും ലഗ്നത്തിങ്കലുമായി എല്ലാ ഗ്രഹങ്ങളും നിന്നാൽ അതു ശൃംഗാടകമെന്നൊരു യോഗമാകുന്നു എന്നും ലഗ്നത്രികോണത്തിങ്കൽനിന്നു് അന്യങ്ങളായ ധനത്രികോണാദികളിൽ എല്ലാ ഗ്രഹങ്ങളും കൂടിനിന്നാൽ അതു ഫലമെന്നൊരു യോഗമാകുന്നു എന്നും ഹോരാശാസ്ത്രത്തിന്റെ അറിവുള്ളവർ പറയുന്നു. മേൽപ്പറഞ്ഞ യോഗങ്ങളിൽ ഗദായോഗം ലഗ്നത്തിങ്കലും ചതുൎത്ഥത്തിങ്കലുമായി എല്ലാ ഗ്രഹങ്ങൾ നിന്നാലും ചതുൎത്ഥത്തിങ്കലും സപ്തമത്തിങ്കലുമായി എല്ലാ ഗ്രഹങ്ങൾ നിന്നാലും സപ്തമത്തിങ്കലും ദശമത്തിങ്കലുമായി എല്ലാ ഗ്രഹങ്ങൾ നിന്നാലും ദശമത്തിങ്കലും ലഗ്നത്തിങ്കലുമായി എല്ലാ ഗ്രഹങ്ങൾ നിന്നാലും സംഭവമുള്ളതാകയാൽ നാലുപ്രകാരമാകുന്നു എന്നും, ഫലയോഗം ദ്വിതീയഷഷ്ഠദശമങ്ങളിൽവെച്ചു മൂന്നിലുമായി എല്ലാ ഗ്രഹങ്ങൾ നിന്നാലും തൃതീയസപ്തമൈകാദശങ്ങളിൽവെച്ചു മൂന്നിലുമായി എല്ലാ ഗ്രഹങ്ങൾ നിന്നാലും ഭവിക്കുന്നതാകയാൽ മൂന്നുപ്രകാരമാകുന്നു എന്നും ഗ്രഹിക്കണം.

ശകടാണ്ഡജവൽ്ത്തഭാശുഭൈ-
ർവ്വജ്രം തദ്വിപരീതഗൈര്യ്യവഃ
കമലന്തു വിമിശ്രസംസ്ഥിതൈ-
ർവ്വാപീ തദ്യദി കേന്ദ്രബാഹ്യതഃ ൯

അ — ശകടാണ്ഡജവൽ വൎത്തമാനൈഃ ശുഭാശുഭൈഃ വജ്രം ഭവതി. തദ്വിപരീതഗൈഃ യവഃ ഭവതി. വിമിശ്രസംസ്ഥിതൈഃ തു കമലം ഭവതി. തൽ കേന്ദ്രബാഹ്യതഃ യദി വാപീ ഭവതി.

അന്വ — ശകടാണ്ഡജങ്ങളോടു തുല്യമാംവണ്ണം വൎത്തമാനന്മാരായിരിക്കുന്ന ശുഭാശുഭന്മാർ ഹേതുവായിട്ടു വജ്രം ഭവിക്കുന്നു. തദ്വിപരീതഗന്മാരായിരിക്കുന്ന ശുഭാശുഭന്മാർ ഹേതുവായിട്ടു യവം ഭവിക്കുന്നു. വിമിശ്രസംസ്ഥിതന്മാരായിരിക്കുന്ന ശുഭാശുഭന്മാർ ഹേതുവായിട്ടാകട്ടെ കമലം ഭവിക്കുന്നു. അതു കേന്ദ്രബാഹ്യത്തിങ്കലാകുന്നു എങ്കിൽ വാപി ഭവിക്കുന്നു.

പരി — ശകടാണ്ഡജങ്ങൾ=ശകടവും അണ്ഡജവും, ശകടം=ശകടയോഗം, അണ്ഡജം=അണ്ഡജയോഗം (ഈ യോഗത്തിന്നു പക്ഷിവാചകശബ്ദങ്ങളൊക്കയും സംജ്ഞകളാകയാൽ മുൻപറഞ്ഞ വിഹഗയോഗംതന്നെ എന്നു് അറിഞ്ഞുകൊൾക), വൎത്തമാനന്മാർ=വൎത്തിച്ചിരിക്കുന്നവർ, വൎത്തിക്ക=സ്ഥിതിചെയ്ക, വജ്രം=വജ്രമെന്ന യോഗം, തദ്വിപരീതഗന്മാർ=തദ്വിപരീതമാകുംവണ്ണം ഗമിച്ചവർ, തദ്വിപരീതം=അതുകളിൽനിന്നു വിപരീതം, അതുകൾ=ശകടാണ്ഡജങ്ങൾ, ഗമിക്ക=അതാതു സ്ഥാനങ്ങളെ ആശ്രയിക്ക, ശുഭാശുഭന്മാർ=ശുഭന്മാരും അശുഭന്മാരും, ശുഭന്മാർ=ശുഭഗ്രഹങ്ങൾ, അശുഭന്മാർ=അശുഭഗ്രഹങ്ങൾ, യവം=യവയോഗം, വിമിശ്രസംസ്ഥിതന്മാർ=വിമിശ്രന്മാരായിസംസ്ഥിതിചെയ്തവർ, വിമിശ്രന്മാർ =അശുഭന്മാരോടും ശുഭന്മാരോടും കൂടിയവർ, സംസ്ഥിതിചെയ്ക=നില്ക്കുക, കമലം=കമലമെന്ന യോഗം (ഈ യോഗത്തിന്നു പത്മവാചകങ്ങളായ ശബ്ദങ്ങളൊക്കയും സംജ്ഞകളാകയാൽ 'യോഗാ വ്രജന്തി'ത്യാദി ശ്ലോകോക്തമായ അ യോഗം ഇതുതന്നെ എന്നു് അറിഞ്ഞുകൊൾക), അതു്=കമലയോഗത്തിങ്കലെന്നപോലെ ഉള്ള ശുഭാശുഭന്മാരുടെ നില്പു്, കേന്ദ്രബാഹ്യം=കേന്ദ്രത്തിൽനിന്നു ബഹിർഭൂതമായ സ്ഥാനം, വാപി=വാപി എന്ന യോഗം.

സാ — ശകടയോഗത്തിങ്കൽ പറഞ്ഞപ്രകാരം ലഗ്നത്തിങ്കലും ഏഴാമേടത്തും ശുഭന്മാരുടെ സ്ഥിതിയും വിഹഗയോഗത്തിങ്കൽ പറഞ്ഞ

പ്രകാരം നാലാമേടത്തും പത്താമേടത്തുമായി അശുഭന്മാരുടെ സ്ഥിതി യും കൂടിവരികിൽ അതു വജ്രമെന്നൊരു യോഗമാകുന്നു. നാലാമേട ത്തും പത്താമേടത്തുമായി ശുഭന്മാരുടെ സ്ഥിതിയും ലഗ്നത്തിങ്കലും സപ്ത മത്തിങ്കലുമായി അശുഭന്മാരുടെ സ്ഥിതിയും കൂടിവരികിൽ അതു യവ മെന്നൊരു യോഗമാകുന്നു. ലഗ്നം, സപ്തമം, ചതുൎത്ഥം, ദശമം ഈ നാലു സ്ഥാനങ്ങളിലും ശുഭന്മാർ ഒരുമിച്ചുനില്ക്കിൽ അതു കമലമെ ന്നൊരു യോഗമാകുന്നു. അപ്രകാരമുള്ള ശുഭാശുഭന്മാരുടെ സ്ഥിതി പ ണപരങ്ങളായ നാലു രാശികളിലായിട്ടോ ആപോക്ലിമങ്ങളായ നാലു രാശികളിലായിട്ടോ ഭവിക്കിൽ അതു വാപീ എന്നൊരു യോഗമാകുന്നു.

മേൽപ്പറഞ്ഞ യോഗങ്ങളിൽവെച്ചു കമലയോഗത്തിന്നു ലഗ്നസ പ്തമത്തിങ്കലും ചതുൎത്ഥദശമങ്ങളിലും ശുഭസ്ഥിതിയും അശുഭസ്ഥിതിയും തുല്യതയെ പ്രാപിക്കേണമെങ്കിൽ അശുഭന്മാർ നാലുപേരുണ്ടായിരി ക്കണം. അതുകൊണ്ടു രവികുജമന്ദന്മാരെ ഒഴിച്ചു് അന്യനായ ഒരു അശുഭന്റെ സംഭവം വേണ്ടതു രാഹുവിനെക്കൊണ്ടോ കേതുവിനെ ക്കൊണ്ടോ യഥേഷ്ടമായിട്ടോ എങ്ങിനെ നിൎവ്വഹിക്കത്തക്കതാകുന്നു എ ന്നു ചോദിക്കുന്നു എങ്കിൽ പറയാം:

ലഗ്നസപ്തമഗൈസ്സൌമ്യൈരന്യൈൎവ്വജ്രസ്ഥുനഭോഗതൈഃ
വജ്രന്നാമ ഭവേദ്യോഗോ വിപരീതൈൎയ്യവോ മതഃ
ലഗ്നേഽസ്തേ ഖേ ചതുൎത്ഥേ ച ശുഭ ഏകഃ പരോഽശുഭഃ
ഏകം ചേൽ കമലം വിദ്യാദപാപീ കേന്ദ്രാദ്ബഹിസ്തു തൽ
ഏതേഷു പത്മേ വാപ്യാഞ്ച സൂൎയ്യാരാൎക്കതനൂഭവാം
ചതുൎത്ഥഃ കശ്ചന മതസ്സ രാഹുരശുഭോ മമ

എന്നു കൌശികഹോരയിലുണ്ടാകകൊണ്ടു നാലു പാപന്മാരുടെ തിക വിനായിക്കൊണ്ടു രാഹുവിനെക്കൂടെ ഇതുകളിൽവെച്ചു പത്മയോഗ ത്തിങ്കലും വാപീയോഗത്തിങ്കലും പാപത്വേന സംഗ്രഹിച്ചുകൊൾക. ഈ ഒരു വിശേഷത്തെ കമലയോഗകാരകന്മാരായിരിക്കുന്ന ശുഭാശുഭ ന്മാൎക്ക മാത്രം ബോധിപ്പിപ്പാനായിക്കൊണ്ടാകുന്നു 'കമലന്തു വിമിശ്ര സംസ്ഥിതൈഃ' എന്ന പദത്തിങ്കൽ തുശബ്ദോപാദാനം. ഇതു മിതാക്ഷ രയിൽ സ്പഷ്ടമാകുന്നു. വാപീയോഗത്തിങ്കലെ ഗ്രഹസ്ഥിതി വേറെ ഒരു പ്രകാരമല്ലാ എന്നുള്ളതു തച്ഛബ്ദബലേന സിദ്ധിക്കുന്നതാകയാൽ അ വിടെ ഈ വിശേഷം യത്നലഭ്യമല്ലാ എന്നു് അറിഞ്ഞുകൊൾകയും വേണം.

**പൂർവ്വശാസ്ത്രാനുസാരേണ മയാ വജ്രാദയഃ കൃതാഃ**
**ചതുർത്ഥഭവനേ സൂര്യാൽ ജ്ഞസിതൌ ഭവതഃ കഥം. ൩**

അ—പൂർവ്വശാസ്ത്രാനുസാരേണ മയാ വജ്രാദയഃ കൃതാഃ. സൂര്യാൽ ചതുർത്ഥഭവനേ ജ്ഞസിതൌ കഥം ഭവതഃ.

അന്വ—പൂർവ്വശാസ്ത്രാനുസാരേണ എന്നാൽ വജ്രാദികൾ കൃതങ്ങളായി. സൂര്യങ്കൽനിന്നു ചതുർത്ഥഭവനത്തിങ്കൽ ജ്ഞസിതന്മാർ എങ്ങിനെ ഭവിക്കുന്നു.

പരി—പൂർവ്വശാസ്ത്രാനുസാരം=പൂർവ്വശാസ്ത്രങ്ങളുടെ ആനുസാരം, പൂർവ്വശാസ്ത്രങ്ങൾ=പൂർവ്വങ്ങളായിരിക്കുന്ന ശാസ്ത്രങ്ങൾ (കൌശികഹോരാദികൾ എന്നു സാരം), അനുസാരം=അനുസരണം, വജ്രാദികൾ=വജ്രം തുടങ്ങിയുള്ളവ (വജ്രയവകമലവാപികൾ എന്നു സാരം), കൃതങ്ങൾ=അഭിഹിതങ്ങൾ (അല്ലാ എങ്കിൽ വജ്രാദികൾ=വജ്രാദിബോധകശബ്ദപ്രയോഗങ്ങൾ, കൃതങ്ങൾ=ചെയ്യപ്പെട്ടവ), സൂര്യൻ=ആദിത്യൻ (ആദിത്യാധിഷ്ഠിതരാശി എന്നു സാരം), ചതുർത്ഥഭവനം=ചതുർത്ഥമായിരിക്കുന്ന ഭവനം, ചതുർത്ഥം=നാലാമത്തതു്, ഭവനം=രാശി, ജ്ഞസിതന്മാർ=ബുധശ്ശുക്രന്മാർ.

സാ—കൌശികഹോരാദികളായ പൂർവ്വശാസ്ത്രങ്ങളുടെ അനുസരണത്തിങ്കലുള്ള ഇച്ഛഹേതുവായിട്ടു് എന്നാൽ വജ്രാദിയോഗങ്ങൾ പറയപ്പെട്ടു. അതുകൾ നാലും ഇക്കാലത്തിങ്കൽ സംഭവിക്കാത്തതുകളാകുന്നു. എന്തുഹേതുവായിട്ടെന്നാൽ സൂര്യാധിഷ്ഠിതരാശിയുടെ ചതുർത്ഥരാശിയിൽക്കൂടെ ബുധശ്ശുക്രന്മാരുടെ സ്ഥിതി ഇക്കാലത്തിൽ സംഭവിക്കാത്തതാകുന്നു. ഇതുതന്നെ മേൽപ്പറഞ്ഞതിന്നു ഹേതു എന്നു് അറിഞ്ഞുകൊൾക.

ബുധശ്ശുക്രന്മാരുടെ സ്ഥിതി ഇപ്പോൾ മേൽപ്പറഞ്ഞപ്രകാരമായിരുന്നാലും കാലാന്തരത്തിൽ മേൽപ്പറഞ്ഞ യോഗങ്ങൾക്കു് ആനുകൂല്യത്തോടുകൂടെ ഭവിച്ചതായിട്ടോ ഭവിപ്പാൻ പോകുന്നതായിട്ടോ ഉള്ളതായിരിക്കും. അപ്രകാരമല്ലാ എങ്കിൽ വജ്രാദിയോഗങ്ങളെ വിധിച്ചിരിക്കുന്ന ഋഷികൾ മിഥ്യാവാദികളാകുന്നു എന്നു വരുമല്ലോ. അതോ, വരുവാൻ യോഗ്യമായിട്ടുള്ളതുമല്ല. അതുഹേതുവായിട്ടു കൌശികഹോരാദികളായ പൂർവ്വതന്ത്രങ്ങളിൽ ഇങ്ങിനെയുള്ള ഭാഗങ്ങൾ ഇപ്പോൾ അനുപയോഗികളായിരുന്നാലും കാലാന്തരത്തിൽ ഉപയോഗികളായി ഭവിച്ചതുകളായിട്ടോ ഭവിപ്പാൻ പോകുന്നതുകളായിട്ടോ ര

ണ്ടിലൊരുപ്രകാരത്തിങ്കൽനിന്നു ഭേദിക്കാത്തതുകളാകയാൽ അതുകൾ പ്രമാണങ്ങൾതന്നെ എന്നാകുന്നു വജ്രാദിയോഗങ്ങളെ മേൽപ്രകാരം അനുവദിച്ചിരിക്കുന്ന ആചാര്യ്യന്റെ ആശയമെന്നു് ഊഹ്യമാകുന്നു. ജ്യൌതിഷസംബന്ധിയായ ചില നിയമം കാലാന്തരത്താൽ ഭേദിക്കപ്പെടുമെന്നുള്ള തന്റെ സമ്മതിയെ ഈ ആചാര്യ്യൻ സംഹിതയിൽ—

ആശ്ലേഷാർദ്ധം ദക്ഷിണമുത്തരമയനം തഥാ ധനിഷ്ഠാദ്യം
പൂർവ്വം കദാചിദാസീദ്യൽ പ്രോക്തം പൂർവ്വശാസ്ത്രേഷു
സാമ്പ്രതമയനം സവിതുഃ കർക്കടകാദ്യം മൃഗാദിതശ്ചാന്യൽ

എന്നുള്ള വചനംകൊണ്ടു സ്പഷ്ടീകരിച്ചിരിക്കുന്നു. അതുഹേതുവായിട്ടും മേൽപ്രകാരംതന്നെ ആചാര്യ്യാശയമെന്നു കല്പിക്കാം. ഇപ്പറഞ്ഞതൊക്കയും വാസ്തവമായിരിക്കാം. എങ്കിലും ശിഷ്യാനുഗ്രഹതാല്പര്യ്യം ഹേതുവായിട്ടു് അതിസംക്ഷേപേണ ഗ്രന്ഥകരണത്തിങ്കൽ പ്രവൃത്തനായിരിക്കുന്ന ആചാര്യ്യൻ ഇപ്പോൾ അനുപയോഗിയായ അർത്ഥത്തെ വിഷയീകരിച്ചു ശകടാണ്ഡജവദിത്യാദി ശ്ലോകത്തെ നിർമ്മിച്ചതും, പിന്നെ ഇക്കാലത്തിങ്കൽ അതിനുള്ള അനുപയോഗിതയെ പ്രതിപാദിപ്പാനായിക്കൊണ്ടു പൂർവ്വശാസ്ത്രാനുസാരേണേത്യാദിശ്ലോകത്തെ നിർമ്മിച്ചതും യുക്തമായില്ലാ എന്നുള്ള ആക്ഷേപത്തിന്റെ പഴുതു് ഇത്രമാത്രം പറഞ്ഞതുകൊണ്ടു് അടയുന്നില്ല. അതുഹേതുവായിട്ടു് ഇതിന്നു താഴെ ഒരു ഇതിഹാസത്തെ പ്രമാണപുരസ്സരമാകുംവണ്ണം സ്പഷ്ടമാക്കി കാണിക്കുന്നു.

ഇതിഹാസശ്ലോകാഃ

പുരാ ധാതുസ്സുതേ ജാതു വസിഷ്ഠേ ഗാഥിനന്ദനഃ
ജാതസ്പർദ്ധസ്തപശ്ചക്രേ വിശ്വാമിത്രോഽതിദാരുണം
ആകാംക്ഷമാണസ്തൽസാമ്യം തസ്മിന്നന്തര ഏകദാ
നാരദസ്തമുപാഗമ്യ വിധിവത്തേന സൽകൃതഃ
ആസീന ആസനേ രമ്യേ കൃതാസനപരിഗ്രഹം
തമുവാച നവം വൃത്തം പൃഷ്ടസ്തേന കൃതസ്മിതഃ
യദി സാമ്യം വസിഷ്ഠേന വിശ്വാമിത്രോഽഭിവാഞ്ഛതി
തദാ ഹോരാം പുരാ കർത്തുമർഹത്യേഷ സവിസ്തരാം
യഥാഽസ്മൽഗുരുണാ തേന ചക്രേ ഹോരാഽതിവിസ്തരാ
അന്യേ തു പൂർവ്വമേവൈതൽ പശ്ചാദസ്മ തതഃ പരം

ഇതി കേചിന്മിഥോ മാർഗ്ഗേ ജല്പന്തോ ജിനധാരിണഃ
ആഷാഢിനശ്ച ദൃഷ്ടാ മേ വസിഷ്ഠാശ്രമതോ ബഹിഃ
നാന്യദ്വേദ്മി നവം വൃത്തം യത്തേ ശ്രവണമർഹതി
ഇതി തസ്യ വചഃ ശ്രുത്വാ വിശ്വാമിത്രോ മഹാമനാഃ
അഷ്ടാദശസഹസ്രാണി ശ്ലോകാനാമിതി മേ ശ്രുതം
ഇയതീ ഖലു വാസിഷ്ഠീ ഹോരാ ചേൽ കിമിഹാത്ഭുതം
ഹോരാമന്യാം കരിഷ്യാമി ഫലസർവ്വസ്വദീപികാം
ഷൾത്രിംശതാ സഹസ്രൈസ്തച്ഛ്ലോകാനാം യദി മന്യസേ
ഇതി തസ്യ വചഃ ശ്രുത്വാ നാരദഃ പ്രഹസന്നിവ
തമവോചത ഭൂയോപി സ്പർദ്ധാലുമതദർഹണം
സ ഭവാനീദൃശം കർമ്മ നിർവ്വക്ഷ്യതി കഥന്നു ഭോഃ
ന തേ ജ്യോതിഷ്മതീ ജ്ഞാതാ വസിഷ്ഠസ്യേവ സുവ്രത
അഥർവ്വസുഖിലേഷ്വേകാ മഹോപനിഷദഞ്ജസാ
താമിമാമധുനാ വേത്തി ബ്രഹ്മാ ദക്ഷഃ പ്രജാപതിഃ
മരീചിരംഗിരാശ്ചാത്രിർവ്വസിഷ്ഠഃ പുലഹസ്തഥാ
പുലസ്ത്യശ്ച ഭൃഗുശ്ചാന്യഃ ക്രതുരേകോ ന ചാപരഃ
തപസാ സുപ്രസന്നസ്താം ന്യധത്ത പരമേഷ്ഠിനി
സ്വയം ദൃഷ്ടാം പുരാ സ്കന്ദോ ഭഗവാനസ്യ ധാതരി
യാമാഹുരധുനാ കേചിൽ സ്കന്ദഹോരേതി സത്യഗാഃ
ബ്രഹ്മാ ദദൗ താം പുത്രായ ദക്ഷായ ശ്രേഷ്ഠ ഇത്യസൌ
സോന്യേഭ്യശ്ച മഹാതേജാ ഭ്രാതൃസ്നേഹപ്രചോദിതഃ
പ്രാവോചത ന മഹ്യന്താം യതഃ കാമചരോസ്മ്യഹം
യദി ജ്ഞാതും സമർത്ഥസ്താം കുതശ്ചന ഭവാനപി
പ്രഭവേൽ സ്വപ്രതിജ്ഞാതം കർമ്മ നിർവ്വർത്തിതം ഭവേൽ
സർവ്വഥാ സ്വസ്തി തേ ഭൂയാദപിശ്രാന്തോസ്മി തദന്യതഃ
ഇത്യുക്ത്വാ തമനുജ്ഞാപ്യ സ പശ്ചാദ്ഗദഗാന്മുനിഃ
കഥം ജ്യോതിഷ്മതീ മഹ്യം ഭവേൽ പ്രാപ്താ കുതശ്ചന
ഇത്ഥം വിചിന്തയന്നേവ തതസ്തസ്ഥൗ സ ദുർമ്മനാഃ
തസ്യൈവം വർത്തമാനസ്യ ഗതേ പക്ഷേ കഥഞ്ചന
ആഗതഃ പുസ്തകധരോ വൃദ്ധഃ കശ്ചന ഭൂസുരഃ
അർഘ്യപാദ്യാദിഭിസ്തഞ്ച പൂജയാമാസ കൌശികഃ
ആസ്യതാമിതി വാചഞ്ച വ്യസൃജത്തത്ര ആസനേ
സ തൽസപര്യ്യാം സ്വീകൃത്യ വിനയന്നിവ മാർഗ്ഗജം

ശ്രമം മുഹൂർത്തമുല്ലംഘ്യ പശ്ചാദേവമവോചത
ഇയം ജ്യോതിഷ്മതീ നാമ്ന്യമഹോപനിഷദദ്ധ്വനി
വിശ്രമാർത്ഥം പ്രവിഷ്ടേന മയാലംഭി കുതശ്ചന
വൃക്ഷമൂലാന്ന വൈ വേദ്മി കിമത്ര പ്രതിപാദ്യതേ
നാമമാത്രം മയാ ജ്ഞാതമദ്ധ്യായാന്തപരീക്ഷയാ
കിങ്കരോമ്യഹമേതേന പുസ്തകേന കൃതേക്ഷണഃ
പ്രീത്യാ വിപശ്ചിതേ തുഭ്യം ദാസ്യാമി യദി മന്യസേ
നിശമ്യേത്ഥം വചസ്തസ്യ പ്രീതഃ കുശികനന്ദനഃ
തദാദായ ഗതേ തസ്മിൻ പശ്യാലോകയതാത്മവാൻ
ആപാതതോർത്ഥം നിശ്ചിത്യ തദൈസ്സ്വഹ കല്പിതാൻ
സ്വേച്ഛയാ തത്ര തത്രാന്യാനേകത്ര സമയോജയൽ
വാഗ്ഭിഃ കുത്രചിൽ പ്രസന്നാഭിർഗ്ഗഭീരാഭിശ്ച കുത്രചിൽ
മധുരാഭിശ്ച യത്രൈഷ മഹാന്തം യത്നമാസ്ഥിതഃ
സൈഷാ കൌശികഹോരേതി ക്രമേണ ഖ്യാതിമായയൌ
ഷൾത്രിംശതാ സഹസ്രൈശ്ച ശ്ലോകാനാം സംയുതേതി ച
സാ തേജസ്വിനി ദിവ്യഷൌ പ്രശാന്തേ ബ്രഹ്മനന്ദനേ
സ്പർദ്ധയാ സർവ്വതസ്സാമ്യമജനിഷ്ടാനപേയുഷീ
കിഞ്ചാസൌ ഗണിതസ്കന്ധമവിദന്നേവ നിർമ്മമേ
തതശ്ച യാതാ യാഥാർത്ഥ്യം കുത്രചിദേവ ന സർവ്വതഃ
ഏവം കുത്രചിൽ കുത്രചിൽ ശുദ്ധാം കുത്രചിദന്യാദൃശഞ്ച താം
വിജ്ഞായ ജഹസുഃ ശിഷ്യാ വസിഷ്ഠസ്യേതി നഃ ശ്രുതം
പ്രഹസന്തി വസിഷ്ഠസ്യ ശിഷ്യാഃ കേചിൽ പരേപി ച
ഗാധിജേന കൃതാ ഹോരാം ദൃഷ്ട്വേതി പ്രഥിതം വചഃ
തൽ ശ്രുത്വാ വ്യഥിതസ്സോയം സന്ദിഹാന ഇവാജനി
തദാ കദാചിൽ സൂര്യസ്യ ശിഷ്യോ മയ ഉപസ്ഥിതഃ
തസ്മാദസംഭവം ജ്ഞാത്വാ കേഷാഞ്ചിന്നിയമാദ്ഗതേഃ
പശ്ചാത്പ്യത മിഥ്യാസീദ്വചനാനി മമേതി ഹ
നേയം ജ്യോതിഷ്മതീ സാക്ഷാൽ കൃതാ ഭവിതുമർഹതി
കേനചിദ്വഞ്ചനാർത്ഥം മേ വാസിഷ്ഠേനേതി ചാഗ്രഹീൽ
ഭൂയോപി ധൈര്യമാലംബ്യ യഥാ സ്വസ്യ ഗിരസ്തഥാ
ഗതിം സംപാദയിഷ്യാമി ഗ്രഹാണാമിതി ജാതധീഃ
അതിഘോരം തപഃ കർത്തുമാരേഭേ ദൃഢസംയമഃ
സംയതാസുശ്ച തസ്യാസീത്തപസാ ദുസ്ഥിതം ജഗൽ

ഏതസ്മിന്നന്തരേ ദേവൈഃ സവിധാത്രുമഹേശപൂരൈഃ
പ്രാത്ഥിതോ ഭഗവാൻ വിഷ്ണുസ്തൽപുരസ്താദദൃശ്യത
കസ്തേ മുനേ തേ സംകല്പഃ സാധയിഷ്യാമി തം വദ
ഇത്യുവോചത ചാമുഷ്മൈ തം സഃ പ്രാഹ കൃതാഞ്ജലിഃ
വരദസ്ത്വം യദി പ്രാപ്തോ ഭഗവാൻ മേ ജനാൎദ്ദന
ഇമമേകം വരം ദേഹി ബാലിശസ്യാപി മേ ഹരേ
നിശ്ചിത്യ യാദൃശാനൎത്ഥാൻ ഹോരായാം യാ ഗിരഃ കൃതാഃ
മോഹാദപി മയാ താസാം യാഥാൎത്ഥ്യം ഗഗനേചരൈഃ
യദി സാധയ തുഷ്ടോസി ദീൎഘേണ തപസാ മമ
പ്രഥമോ വര ഏതാവാൻ കിഞ്ചാന്യമപി മേ ശൃണു
അപ്രമാണം മദുക്തേഷു മതപാ കിഞ്ചിൽ ത്യജന്തി യേ
അപ്രസിദ്ധം വചസ്തേഷാം സങ്കല്പോ മേ ഭവേദിതി
തഞ്ച സാധയ സംപന്നം തഥാന്യമപി സാധയ
അസത്യമപി മനപാനസ്സത്യവദ്യോ വചോ മമ
അപിചൈകമുപാദത്തേ തസ്യ ഖ്യാതം ഭവേദപചഃ
ഏതാൻ ദേഹി വരാംസ്ത്രീൻ മേ വരദസ്ത്വമസംശയം
യതസ്ത്വമൃഷിഭിൎയ്യുക്തോ ഗീയസേ സൎവ്വശക്തിഭിഃ
ഇത്യുക്തേ ഭഗവാനേവമവോചൽ കമലേക്ഷണഃ
ത്യജാജ്ഞാനമിദം ബ്രഹ്മന്നൃതാ തേന നിൎഗ്ഗതാ
ഏകാപി വാ ഗതഃ കിന്തേ കാൎയ്യം സൂൎയ്യാദിഭിൎഗ്രഹൈഃ
യഥാ ഹോരാം പ്രകുൎവ്വാണസ്തത്ര തത്രാഭ്യമന്യഥാഃ
തഥാസീദ്ഗതിരേതേഷാം കല്പേ പൂൎവ്വതനേ കപചിൽ
ഭവിഷ്യതി പരസ്താച്ച നേദാനീം താദൃശീ ഗതിഃ
ഏതാവതാ കാ ഹാനിസ്തേ ഹോരായാ വാ കൃതേസ്തവ
മതേപദാനീമസാമ്യം യേനാംഗീകുൎയ്യുൎവ്വചസ്തവ
ജൃജ്ഞമ്ബുദ്ധയ ഏതേ കിം ബാദ്ധ്യാസ്തേ പ്രയതാത്മനഃ
അസമാമപി ചേദാനീം പ്രാക്ക്ലമാം പരതോഥവാ
സംഭാവയന്തോ യേ ധീരാഃ സപീകുൎയ്യുസ്ത്വപദ്ഗിരോഖിലാഃ
അവ്യുച്ഛിന്നാഃ പ്രഥേരന്നേ തപൽപ്രേമോത്ഥാദനുഗ്രഹാൽ
ഇദമന്യൽ പ്രദാസ്യാമി വരയോൎദപിതയം മുനേ
തിസൃഭിഃ പ്രാൎത്ഥനാഭിൎയ്യദധമണ്ണഃ കൃതോസി തേ
ശ്രുദ്ധാ ജ്യോതിഷ്മതീ ചിത്തേ സപാൎത്ഥേന സഹ ഭാസതാം
അതീതാനാഗതാ ചാപി ഖേചരാണാം ഗതിശ്ച തേ

ഇതി ദത്വാ വരാംസ്തസ്മൈ വരദസ്ത്രീനതിപ്രിയാൻ
ആഭാഷ്യ തമനുജ്ഞാപ്യ തത്രൈവാന്തർഹിതോ ഽഭവൽ.
തസ്മിന്നന്തർഹിതേ ദേവേ ഘോരയാ ആത്മനഃ കൃതേഃ
താദാത്വികേ ഽർത്ഥസ്യാസാമ്യേ ക്വചക്വചന സത്യപി
തസ്യ തസ്യ യഥാ സാമ്യം നോച്ഛിദ്യേത യഥാ തഥാ
ദൃഷ്ട്വാ ഖേടഗതിം ഭൂതാം ഭവ്യാമപി ച ദിവ്യയാ
ദൃശാ ഭൂയസ്തു തോഷോച്ചൈസ്തപോലബ്ധാദനുഗ്രഹാൽ
ശുദ്ധേനൈവ സ്വരൂപേണ സ്വാർത്ഥേന ച തതഃ പരം
പുണ്യാ ജ്യോതിഷ്മതീ വിദ്യാ പ്രസന്നാ തം പ്രതി ക്ഷണാൽ
അനന്തർഹിതയാ വൃത്ത്യാ ഭാസതേ സ്മ നിരാകുലാ
അസംഭവാർത്ഥവിഷയാമപി വാചം തതഃ പരം
അല്പശോപ്യനുവാദേന തസ്യ ഗൃഹ്ണന്തി ഭൂരിശഃ
കവയസ്തന്ത്രകർത്താരഃ സ്വതന്ത്രഖ്യാതികാംക്ഷയാ
തസ്മാന്മയാ ച ധർമ്മോയം തേഷാമനുസൃതഃ ക്വചിൽ
ഇതി തേ തത്വമാഖ്യാതം വൈമനസ്യന്തു മാസ്തു തേ
യദ്യദ്വക്ഷ്യാമി തൽ സർവ്വം സുമനാഃ ശ്രോതുമർഹതി.

മേൽ എഴുതിയ ശ്ലോകങ്ങൾ ഒക്കെയും ബൃഹച്ഛൗനകഹോരയിലെ ഏകാദശാദ്ധ്യായത്തിങ്കൽ അടങ്ങിയതുകളാകുന്നു. അതുകളിൽവെച്ച് ഒന്നുമുതൽ മൂന്നുവരെ ഉള്ള ശ്ലോകങ്ങളുടെ അർത്ഥത്തെ ഇതിന്നു താഴെ വിവരിക്കുന്നു.

പണ്ടു ഗാഥിയുടെ പുത്രനായിരിക്കുന്ന വിശ്വാമിത്രൻ ബ്രഹ്മപുത്രനായിരിക്കുന്ന വസിഷ്ഠന്റെ നേരെ സ്പർദ്ധയോടുകൂടിയവനായിട്ടു താൻ വസിഷ്ഠനോടു സദൃശനായി ഭവിക്കേണമെന്നുള്ള ആഗ്രഹത്താൽ അതിഘോരമായിരിക്കുന്ന തപസ്സ് ചെയ്തുകൊണ്ടിരിക്കും സമയത്തിങ്കൽ നാരദമുനി അദ്ദേഹത്തിന്റെ സമീപത്തെ പ്രാപിച്ചു. അപ്പോൾ അദ്ദേഹം വിധിക്കു തക്കവണ്ണം സൽക്കരിച്ചു. അതിനെ സ്വീകരിച്ചിട്ട് ആ മുനി രമ്യമായിരിക്കുന്ന ആസനത്തിങ്കൽ ഇരിക്കുമ്പോൾ വിശ്വാമിത്രൻ വേറെ ഒരു ആസനത്തിൽ ഇരുന്നിട്ടു ലോകത്തിങ്കൽ പുതിയ വൃത്താന്തമെന്തുള്ളു എന്നു നാരദനോടു ചോദിച്ചു. അപ്പോൾ നാരദൻ പുഞ്ചിരിക്കൊണ്ടു പറഞ്ഞു:—

നാലാം ശ്ലോകംമുതൽ ഏഴാം ശ്ലോകത്തിന്റെ
പൂർവ്വാർദ്ധംവരെ ഉള്ളതിന്റെ അർത്ഥം.

ഞാൻ ഇങ്ങോട്ടു പോരുമ്പോൾ വസിഷ്ഠാശ്രമസമീപത്തിങ്കൽ എ

ത്തിയ നേരത്തു ദണ്ഡകൃഷ്ണാജിനങ്ങളെ ധരിച്ചവരായ ചില ബാലന്മാർ വഴിയിൽ നിന്നു് ഇങ്ങിനെ പറയുന്നതു കേട്ടു. എങ്ങിനെ എന്നാൽ, വിശ്വാമിത്രൻ വസിഷ്ഠനോടു സമനായി ഭവിക്കേണമെന്നുള്ള ആഗ്രഹം ഹേതുവായിട്ടു് അതിഘോരമായിരിക്കുന്ന തപസ്സിനെ ആരംഭിച്ചിരിക്കുന്നു എന്നു ചിലർ. അപ്പോൾ മററുള്ളവർ വിശ്വാമിത്രൻ വസിഷ്ഠസാമ്യത്തെ ഇച്ഛിക്കുന്നു എങ്കിൽ മുമ്പു വേണ്ടതായിട്ടു് ഒന്നുണ്ടു്. നമ്മുടെ ഗുരുവായ വസിഷ്ഠമുനി അതിവിസ്തരത്തോടുകൂടിയതായിട്ട് ഒരു ഹോരാശാസ്ത്രത്തെ നിമ്മിച്ചതു യാതൊരുപ്രകാരമോ അപ്രകാരം വിശ്വാമിത്രൻ ഒരു ഹോരയെ ഉണ്ടാക്കണം. അതു മുമ്പു കഴിയട്ടെ. പിന്നെ വേണ്ടതു പിന്നെ പറയാം. ഇങ്ങിനെ അന്യോന്യം പറയുന്നവരായ ചില ബാലന്മാരെ മാൎഗ്ഗത്തിങ്കൽവെച്ചു ഞാൻ കണ്ടു. ഇതുകൂടാതെ ഒരു പുതിയ വൃത്താന്തം ഉണ്ടായപ്രകാരം ഞാൻ അറിയുന്നില്ല. വല്ലതുമുണ്ടായിരുന്നാലും ഇവിടെ പറഞ്ഞു കേൾപ്പിക്കാൻ തക്ക യോഗ്യതയുള്ളതായിരിക്കില്ല. പിന്നെ എന്തിനു പറയുന്നു?

എഴാം ശ്ലോകത്തിന്റെ ഉത്തരാദ്ധംമുതൽ ഒമ്പതാം
ശ്ലോകംവരെ ഉള്ളതിന്റെ അത്ഥം.

മേൽപ്പറഞ്ഞപ്രകാരമുള്ള നാരദവാക്യത്തെ കേട്ടിട്ടു മഹാമനസ്സായ വിശ്വാമിത്രൻ പറഞ്ഞു. എങ്ങിനെ എന്നാൽ, പതിനെണ്ണായിരം ശ്ലോകങ്ങളോടുകൂടിയതാകുന്നു വസിഷ്ഠഹോര എന്നു ഞാൻ കേട്ടിട്ടുണ്ടു്. അതു് ഇത്രതന്നെ ഉള്ളൂ എങ്കിൽ അത്ഭുതമെന്താകുന്നു? ഞാൻ വേറെ ഒരു ഹോരയെ നിമ്മിപ്പാൻ പോകുന്നു. അതു് എല്ലാ ഫലങ്ങളേയും നല്ലവണ്ണം പ്രകാശിപ്പിക്കുന്നതായിട്ടും മുപ്പത്താറായിരം ശ്ലോകങ്ങളോടു കൂടിയതായിട്ടുമിരിക്കും. വേണ്ടതുതന്നെ എന്നു് അങ്ങുന്നു വിചാരിക്കുന്നുവോ?

പത്താംശ്ലോകത്തിന്റെ അത്ഥം.

ഇങ്ങിനെ ഉള്ള വിശ്വാമിത്രന്റെ വാക്കു കേട്ടിട്ടു നാരദമഹഷി ഉള്ളിൽ ഹാസ്യത്തോടുകൂടിയവനോ എന്നു തോന്നത്തക്കവണ്ണം വസിഷ്ഠനോടു തിരക്കും വാസ്തവത്തിങ്കൽ അതിനു യോഗ്യത ഇല്ലായ്മയുമുള്ള വിശ്വാമിത്രനോടു പറഞ്ഞു.

പതിനൊന്നാം ശ്ലോകംമുതൽ പതിനെട്ടാം ശ്ലോകത്തിന്റെ
പൂവ്വാദ്ധംവരെ നാരദന്റെ വാക്കാകുന്നു.

അതിന്റെ അത്ഥം.

ഇങ്ങിനെ ഉള്ള കമ്മത്തെ അങ്ങുന്നു് എങ്ങിനെ നിവ്വഹിക്കുമെ

ന്നറിയുന്നില്ല. വസിഷ്ഠൻ ജ്യോതിഷ്മതി എന്ന വിദ്യയെ ഗ്രഹിക്കയാൽ പതിനെണ്ണായിരം ശ്ലോകങ്ങളോടുകൂടിയതായിട്ടും ജാതകത്തിങ്കൽ പറയേണ്ടതുകളായ എല്ലാ വിശേഷങ്ങളേയും പ്രകാശിപ്പിക്കുന്നതായിട്ടുമിരിക്കുന്ന ഹോരാശാസ്ത്രത്തെ നിർമ്മിച്ചു. അപ്രകാരം അങ്ങുന്നു നിർമ്മിക്കേണമെങ്കിൽ അങ്ങേക്കു ജ്യോതിഷ്മതിയുടെ അറിവുണ്ടായിരിക്കണം. അതു സിദ്ധമായിട്ടില്ല. പിന്നെ ഈ കർമ്മത്തെ നിർവ്വഹിക്കുന്നതെങ്ങിനെ? അതിന്നു വേറെ ഗതിയില്ല. ജ്യോതിഷ്മതി എന്നതു് ഇന്നുള്ളവരാൽ പഠിക്കപ്പെട്ടുവരാതെ ഉള്ള അഥർവ്വഭാഗങ്ങളിൽ അന്തർഭാവത്തോടുകൂടിയ മഹോപനിഷത്താകുന്നു. അങ്ങിനെ ഉള്ളതിനെ ഇന്നു ഗ്രഹിച്ചിട്ടുള്ളവർ ആരെല്ലാമെന്നു പറയാം. ബ്രഹ്മാവു്, ദക്ഷപ്രജാപതി, മരീചി എന്ന മുനി, അംഗിരസ്സു് എന്ന മുനി, അത്രി എന്ന മുനി, വസിഷ്ഠൻ, പുലഹൻ, പുലസ്ത്യൻ, ഭൃഗു, ക്രതു ഇങ്ങിനെ ജ്യോതിഷ്മതിയെ അറിയുന്നവരായിട്ട പത്തുപേർ മാത്രം സത്യലോകത്തിങ്കലുണ്ടു്. ബ്രഹ്മാവു തപസ്സുകൊണ്ടു സ്കന്ദനെ നല്ലവണ്ണം പ്രസാദിപ്പിച്ചു. അതുഹേതുവായിട്ടു സ്കന്ദൻ മേൽപറഞ്ഞ ഉപനിഷത്തിനെ ബ്രഹ്മാവിന്നുപദേശിച്ചു. സ്കന്ദന്നു്.അതു സ്വതസ്സിദ്ധമായിട്ടുള്ളതാകുന്നു. സത്യലോകത്തിങ്കൽ വസിക്കുന്നവരിൽ ചിലർ അതിനെ ഇപ്പോൾ സ്കന്ദഹോര എന്നു പറഞ്ഞു തുടങ്ങിയിരിക്കുന്നു. ബ്രഹ്മാവു് അതിനെ ഗ്രഹിച്ചതിന്റെ ശേഷം ദക്ഷപ്രജാപതിക്കുമാത്രം ഉപദേശിച്ചു. മരീച്യാദികളും പുത്രന്മാർതന്നെ എങ്കിലും ദക്ഷപ്രജാപതി മററുള്ളവരേക്കാൾ പ്രിയനാകയാൽ അദ്ദേഹത്തിന്നു മാത്രം ഉപദേശിച്ചു. ദക്ഷപ്രജാപതി സഹോദരസ്നേഹം ഹേതുവായിട്ടു മരീചി മുതലായവൎക്കു് ഉപദേശിച്ചു. ഞാനും സഹോദരൻ തന്നെ എങ്കിലും അവിടവിടെ സഞ്ചരിക്കുന്നവനാകയാൽ എനിക്കുപദേശിപ്പാൻ സംഗതി വന്നിട്ടില്ല. അങ്ങുന്നു് ഒരുത്തങ്കൽനിന്നു് അതിനെ ഗ്രഹിപ്പാൻ സമൎത്ഥനായി വരുമെങ്കിൽ പ്രതിജ്ഞാതമായിരിക്കുന്ന ഈ കർമ്മം സിദ്ധമാക്കിത്തീൎക്കാം. എങ്ങിനെ എങ്കിലുമാകട്ടെ. അങ്ങേക്കു സൎവ്വഥാ സ്വസ്തി ഭവിപ്പൂതാക. ഞാൻ തളൎച്ചതീൎന്നവനായി ഇനി വേറെ ഒരേടത്തേക്കു പോകുന്നു.

പതിനെട്ടാംശ്ലോകത്തിലെ ഉത്തരാൎദ്ധത്തിന്റെ അൎത്ഥം.

മേൽപ്രകാരം പറഞ്ഞിട്ടു വിശ്വാമിത്രനെ സമ്മതിപ്പിച്ചുകൊണ്ടു നാരദമുനി യാത്രോന്മുഖനായിട്ടു് ആകാശമാൎഗ്ഗത്തെ പ്രാപിച്ചു.

പത്തൊമ്പതാം ശ്ലോകത്തിന്റെ അൎത്ഥം.

നാരദഗമനാനന്തരം ജ്യോതിഷ്മതി ഒരുവങ്കൽനിന്നു് എങ്ങിനെ

എന്നെ പ്രാപിക്കും? എന്നിപ്രകാരമുള്ള വിചാരം ഹേതുവായിട്ട മന സ്സിങ്കൽ തെളിവോടുകൂടാതെ വിശ്വാമിത്രനിരുന്നു.

ഇരുപതാം ശ്ലോകത്തിന്റെ അൎത്ഥം.

അപ്രകാരമിരിക്കുന്ന വിശ്വാമിത്രനു പതിനഞ്ചു ദിവസം പ്രയാസത്തോടുകൂടെ കഴിഞ്ഞിരിക്കും സമയത്തിങ്കൽ വൃദ്ധനായൊരു വിപ്രൻ ഒരു പുസ്തകത്തെ കയ്യിൽ ധരിച്ചുകൊണ്ടു് അഭ്യാഗതനായി.

ഇരുപത്തൊന്നാം ശ്ലോകത്തിന്റെ അൎത്ഥം.

അദ്ദേഹത്തെ അൎഘ്യപാദ്യാദികളായ പൂജാസാധനങ്ങൾകൊണ്ടു വിശ്വാമിത്രൻ പൂജിച്ചു. ആസനം കൊടുത്തതിന്റെ ശേഷം ഇരിക്കാമെന്നുള്ള വാക്കിനെ പറകയും ചെയ്തു.

ഇരുപത്തിരണ്ടാം ശ്ലോകത്തിന്റെ അൎത്ഥം.

ആ ബ്രാഹ്മണൻ വിശ്വാമിത്രനാൽ ചെയ്യപ്പെട്ട സല്ക്കാരത്തെ സ്വീകരിച്ചിട്ടു് അനന്തരം വഴിനടക്കുകയാലുണ്ടായ ദേഹശ്രമത്തെ ശമിപ്പിക്കുവാനെന്നപോലെ ഇരുന്നിട്ട രണ്ടു നാഴിക കഴിച്ചുകൂട്ടിയതിന്റെ ശേഷം വിശ്വാമിത്രനോടിപ്രകാരം പറഞ്ഞു.

ഇരുപത്തിമൂന്നാം ശ്ലോകത്തിന്റെ അൎത്ഥം.

എന്റെ കയ്യിലുള്ള ഈ പുസ്തകം ജ്യോതിഷ്മതി എന്ന ഒരു മഹോപനിഷത്താകുന്നു. വഴിമദ്ധ്യത്തിങ്കൽ തളൎച്ച തീൎക്കുവാനായിക്കൊണ്ടു ഞാൻ ഒരു വൃക്ഷമൂലത്തിങ്കൽ ചെന്നു കുറെ നേരം ഇരുന്നു. അവിടെ ചെന്നപ്പോൾത്തന്നെ ആരുമില്ലാതെയുള്ള ആ സ്ഥലത്തിങ്കൽ ഈ പുസ്തകം ഇരിക്കുന്നതു കണ്ടു. ഞാൻ എടുത്തുകൊണ്ടുപോരികയും ചെയ്തു.

ഇരുപത്തിനാലാം ശ്ലോകത്തിന്റെ അൎത്ഥം.

ഇതിൽ പറയപ്പെടുന്നതു് എന്തു് എന്നുള്ള അറിവു് എനിക്കില്ല. അദ്ധ്യായാവസാനങ്ങളിൽ നോക്കുകകൊണ്ടു ജ്യോതിഷ്മതി എന്ന പേരു മാത്രം എന്നാൽ ഗ്രഹിക്കപ്പെട്ടു.

ഇരുപത്തഞ്ചാം ശ്ലോകത്തിന്റെ അൎത്ഥം.

ഈ പുസ്തകം നോക്കുവാൻ തക്കവണ്ണമുള്ള കണ്ണു് എനിക്കു സൃഷ്ടിക്കപ്പെട്ടിട്ടില്ല. അതു ഹേതുവായിട്ടു ഞാൻ ഇതുകൊണ്ടു ചെയ്യേണ്ടതു് എന്തു്? ഒന്നും ഉള്ളപ്രകാരം തോന്നുന്നില്ല. ഇങ്ങിനെയാകയാൽ സന്തോഷത്തോടുകൂടെ വിദ്വാനായിരിക്കുന്ന അങ്ങേയ്ക്കായിക്കൊണ്ടു്, വേണമെന്നുണ്ടു് എങ്കിൽ, തന്നേയ്ക്കാം.

ഇരുപത്താറാം ശ്ലോകത്തിന്റെ അൎത്ഥം.

ബ്രാഹ്മണന്റെ ഇപ്രകാരമുള്ള വാക്കു കേട്ടിട്ടു വിശ്വാമിത്രൻ സന്തുഷ്ടനായിട്ട് ആ പുസ്തകത്തെ സ്വീകരിച്ചു. ബ്രാഹ്മണൻ പോയതിന്റെ ശേഷം ബുദ്ധിമാനാകയാൽ അന്യോപദേശംകൂടാതെതന്നെ അൎത്ഥത്തെ ഗ്രഹിക്കാമെന്നുള്ള വിചാരത്തോടുകൂടിയവനായിട്ട് അതു മുഴുവനും നോക്കി.

ഇരുപത്തേഴാം ശ്ലോകത്തിന്റെ അൎത്ഥം.

അപ്പോൾ യഥാശ്രുതമായ ഒരു അൎത്ഥം ഉപസ്ഥിതമായി. ചില ഭാഗങ്ങളിൽ എഴുത്തിൽ തെററിയതു് എന്നു ഭ്രമിച്ചിട്ടു പാഠഭേദത്തെ കല്പിച്ചും ചില അൎത്ഥത്തെ ഗ്രഹിച്ചു. അനന്തരം അതുതന്നെ സിദ്ധാന്തമെന്നുള്ള ബുദ്ധിയോടുകൂടിയവനായിട്ട് അതിനോടുകൂടെ സ്വേച്ഛാകല്പിതങ്ങളായ ചില അൎത്ഥങ്ങളേയും ചേൎത്തു് ഒരിടത്തു് ഏകീകരിച്ചു.

ഇരുപത്തെട്ടാം ശ്ലോകത്തിന്റെ അൎത്ഥം.

അതിന്നു് ഉപയോഗിക്കപ്പെട്ട വാക്കുകളിൽ ചില വാക്കുകൾ പ്രസന്നകളായിട്ടും ചില വാക്കുകൾ ഗംഭീരകളായിട്ടുമുണ്ടു് എല്ലാ വാക്കുകളും മധുരകൾതന്നെ. ഇങ്ങിനെയുള്ള വാക്കുകൾകൊണ്ടു് ഒരു ശാസ്ത്രത്തെ ഉണ്ടാക്കി.

ഇരുപത്തൊമ്പതാം ശ്ലോകത്തിന്റെ അൎത്ഥം.

മേൽപ്രകാരം നിൎമ്മിക്കപ്പെട്ട ശാസ്ത്രം കൌശികഹോരാ എന്നിങ്ങിനെ ക്രമേണ ഖ്യാതിയെ പ്രാപിച്ചു. മുപ്പത്താറായിരം ശ്ലോകങ്ങളോടുകൂടിയതാകുന്നു എന്നും പ്രസിദ്ധമായി.

മുപ്പതാം ശ്ലോകത്തിന്റെ അൎത്ഥം.

ആ ഹോരാശാസ്ത്രം തേജസ്വിയായും പ്രശാന്തനായും ബ്രഹ്മപുത്രനായും ദിവ്യനായുമിരിക്കുന്ന വസിഷ്ഠമഹൎഷിയുടെ നേരെ ഉള്ള സ്പൎദ്ധ ഹേതുവായിട്ട് എല്ലാ ഭാഗങ്ങളെക്കൊണ്ടും ഇക്കാലത്തിങ്കലുള്ള അനുഭവത്തോടു ശരിയാവാത്തതായി ഭവിച്ചു.

മുപ്പത്തൊന്നാംശ്ലോകത്തിന്റെ അൎത്ഥം.

വസിഷ്ഠമുനിയോടുള്ള സ്പൎദ്ധമാത്രം മേൽപ്രകാരമായതിന്നു ഹേതു എന്നല്ല. വിശ്വാമിത്രന്നു് അക്കാലത്തിങ്കൽ ഗണിതസ്കന്ധപരിജ്ഞാനമുണ്ടായിരുന്നില്ല. അതു ഹേതുവായിട്ടു ഗ്രഹചാരനിയമത്തെ അറിയാതെ അതിന്നു വിരുദ്ധമായ അൎത്ഥത്തോടുകൂടിയതുകളായിട്ടും ചില ഭാഗങ്ങൾ മേൽപ്പറഞ്ഞ ഹോരയിൽ അന്തൎഭവിപ്പാനവകാശം സിദ്ധിച്ചുപോയി. ഇങ്ങിനെയാകയാലും പ്രായേണ യഥാൎത്ഥമായിരുന്നാലും

ആ ഹോരാശാസ്ത്രം ചില ഭാഗങ്ങളിൽ അയഥാൎത്ഥമായിട്ടുതന്നെ തീൎന്നുപോയി.

മുപ്പത്തിരണ്ടാംശ്ലോകത്തിന്റെ അൎത്ഥം.

ഇങ്ങിനെ ചില ഭാഗങ്ങളിൽ ശുദ്ധിയോടും ചില ഭാഗങ്ങളിൽ അശുദ്ധിയോടുംകൂടിയതായ ആ ഹോരാശാസ്ത്രത്തെ അറിഞ്ഞിട്ടു വസിഷ്ഠശിഷ്യന്മാർ ഹസിച്ചു എന്നു ഞാൻ കേട്ടിട്ടുണ്ടു്.

മുപ്പത്തിമൂന്നാംശ്ലോകത്തിന്റെ അൎത്ഥം.

വസിഷ്ഠശിഷ്യന്മാരായ ചിലരും അവരെന്നപോലെ അന്യന്മാരും വിശ്വാമിത്രനാൽ ഉണ്ടാക്കപ്പെട്ട ഹോരാശാസ്ത്രം കണ്ടിട്ടു ഹസിക്കുന്നു എന്നുള്ള വാക്കു് അനന്തരം ജനങ്ങളിൽ പരന്നു.

മുപ്പത്തിനാലാംശ്ലോകത്തിന്റെ അൎത്ഥം.

വിശ്വാമിത്രൻ അതിനെക്കേട്ടിട്ടു് ഇപ്പറയുന്നതു യഥാൎത്ഥമോ അയഥാൎത്ഥമോ, വാസ്തവത്തിങ്കൽ ചില ഭാഗങ്ങളിൽ ദോഷത്തെപ്പറയുന്നതു ശരിതന്നെ ആയിരിക്കുമോ അല്ലയോ, എന്നിപ്രകാരം സന്ദേഹം ഭവിക്കുകനിമിത്തമായിട്ടു ദുഃഖിതനായി ഭവിച്ചു. അക്കാലത്തിങ്കൽ ഒരു ദിവസം സൂൎയ്യങ്കൽനിന്നു യുക്തിഭാഗതത്വത്തെ ഗ്രഹിച്ചവനായ മയൻ വിശ്വാമിത്രസമീപത്തിങ്കൽ ചെന്നു.

മുപ്പത്തഞ്ചാംശ്ലോകത്തിന്റെ അൎത്ഥം.

ആ മയങ്കൽനിന്നു താൻ പറഞ്ഞതുകളിൽവെച്ചു ചിലതുകൾക്കു ഗ്രഹങ്ങളുടെ ഗതിനിയമം ഹേതുവായിട്ടു സംഭവമില്ലാ എന്നറിഞ്ഞിട്ടു പരിതാപത്തെ പ്രാപിച്ചു. എങ്ങിനെയെന്നാൽ എന്റെ വാക്കു മിഥ്യയായി ഭവിച്ചുപോയല്ലോ, കഷ്ടമെന്നിപ്രകാരമറിഞ്ഞുകൊൾക.

മുപ്പത്താറാംശ്ലോകത്തിന്റെ അൎത്ഥം.

അത്രതന്നെ അല്ല തനിക്കു കിട്ടിയതു സാക്ഷാൽ ജ്യോതിഷ്മതിയല്ലാ എന്നും തന്നെ ചതിപ്പാനായിക്കൊണ്ടു വസിഷ്ഠശിഷ്യന്മാരിൽവെച്ചൊരുത്തനാൽ ഉണ്ടാക്കപ്പെട്ടതായി ഭവിപ്പാനാകുന്നു സംഗതി എന്നും ധരിക്കുകയും ചെയ്തു.

മുപ്പത്തേഴാംശ്ലോകത്തിന്റെ അൎത്ഥം.

പിന്നെയും ധൈൎയ്യത്തെ പ്രാപിച്ചിട്ടു യാതൊരുപ്രകാരം ഹോരയിൽ താൻ പറഞ്ഞിരിക്കുന്നുവോ അപ്രകാരം ഗ്രഹങ്ങളുടെ ഗതിയെ ഘോരമായ തപസ്സുകൊണ്ടു സിദ്ധിപ്പിച്ചേയ്ക്കുമെന്നുള്ള ബുദ്ധിയോടുകൂടിയവനായി ഭവിച്ചു.

മുപ്പത്തെട്ടാംശ്ലോകത്തിന്റെ അൎത്ഥം.

അനന്തരം ദൃഢങ്ങളായ യമനിയമങ്ങളോടുകൂടിയും ദൃഢപ്രാണരോധനായും ഭവിച്ചവനായിട്ടു് അതിഘോരമായ തപസ്സിനെ ചെയ്യാനായിക്കൊണ്ടു് ആരംഭിച്ചു. വിശ്വാമിത്രന്റെ അപ്രകാരമുള്ള തപസ്സു ഹേതുവായിട്ടു ലോകത്തിങ്കലുള്ളവർ ഒക്കയും വ്യാകുലന്മാരായി ഭവിക്കുകയും ചെയ്തു.

മുപ്പത്തൊമ്പതാംശ്ലോകത്തിന്റെ അൎത്ഥം.

ഇങ്ങിനെ ഉള്ള സമയത്തിങ്കൽ ബ്രഹ്മാവിനേയും മഹേശ്വരനേയും മുമ്പിലാക്കി ഇന്ദ്രാദികളായ ദേവന്മാർ തന്റെ സമീപത്തിങ്കൽ വന്നു് അപേക്ഷിക്കുകയാൽ വിഷ്ണുഭഗവാൻ വിശ്വാമിത്രന്റെ മുമ്പിൽ എല്ലാവൎക്കും കാണത്തക്കവിധത്തിൽ മായാവരണനിൎമ്മുക്തനായി പ്രകാശിച്ചു.

നാല്പതാംശ്ലോകത്തിന്റെ അൎത്ഥം.

അല്ലയോ മുനിയായുള്ളവനേ! നിന്റെ സങ്കല്പം എന്താകുന്നു? എന്തായാലും സാധിപ്പിച്ചേയ്ക്കാം, പറഞ്ഞുകൊൾക. എന്നിപ്രകാരം വിശ്വാമിത്രനോടു പറകയും ചെയ്തു. അനന്തരം വിശ്വാമിത്രൻ കൃതാഞ്ജലിയായിട്ടറിയിച്ചു.

നാല്പത്തൊന്നാംശ്ലോകത്തിന്റെ അൎത്ഥം.

അല്ലയോ ഭഗവാനായുള്ളോവേ! നിന്തിരുവടി എനിക്കായിക്കൊണ്ടു വരംതരുവാൻവേണ്ടി വന്നവനാകുന്നു എങ്കിൽ മൂഢനാകുന്നു എങ്കിലും എനിക്കു് ഈ വരത്തെ മുമ്പിൽ തന്നാലും; എന്തൊരു വരമെന്നു പറവാൻ പോകുന്നു.

നാല്പത്തിരണ്ടാംശ്ലോകത്തിന്റെ അൎത്ഥം.

എന്നാൽ എതേതു് അൎത്ഥങ്ങളെ അഭിധേയത്വേന നിശ്ചയിച്ചിട്ടു് എതേതു വാക്കുകൾ ഹോരയിൽ പ്രയോഗിക്കപ്പെട്ടിരിക്കുന്നുവോ ആ വാക്കുകൾക്കു് ആ അൎത്ഥങ്ങൾകൊണ്ടുതന്നെ യഥാൎത്ഥതയെ ഗ്രഹങ്ങളെക്കൊണ്ടു സാധിപ്പിക്കണം. എന്റെ ദീൎഘമായിരിക്കുന്ന തപസ്സുകൊണ്ടു നിന്തിരുവടി സന്തോഷിച്ചു എങ്കിൽ മുമ്പേ വേണ്ടതു് ഇതാകുന്നു.

നാല്പത്തിമൂന്നാംശ്ലോകത്തിന്റെ അൎത്ഥം.

ആദ്യമായ വരം ഇത്രമാത്രമാകുന്നു. ഇനി വേറെ ഒന്നിനെ ഞാൻ അപേക്ഷിക്കുന്നു. അതിനേയും നിന്തിരുവടി കേൾക്കേണമേ. എന്നാൽ

പറയപ്പെട്ടട്ടുകളിൽവെച്ച ചിലതു് അപ്രമാണമാകുന്നു എന്നു വിചാരിച്ചിട്ടു് അതിനെ ഉപേക്ഷിക്കുന്നവർ യാവചിലരോ,

നാല്പത്തിനാലാംശ്ലോകത്തിന്റെ അൎത്ഥം.

അവരുടെ വാക്കു് അപ്രസിദ്ധിയെ പ്രാപിക്കേണമെന്നു് എനിക്കൊരു സങ്കല്പമുണ്ടു്. അതിനേയും നിന്തിരുവടി സഫലമാക്കണം.

നാല്പത്തഞ്ചാംശ്ലോകത്തിന്റെ അൎത്ഥം.

എന്റെ വാക്കു് അസത്യമായിരുന്നാലും സത്യംതന്നെ എന്നുള്ള ബുദ്ധിയോടുകൂടിയവനായിട്ട യാവനൊരുത്തൻ അതിലൊന്നിനെത്തന്നെ എങ്കിലും സ്വീകരിച്ചു പറയുന്നുവോ അവന്റെ വാക്കു ലോകത്തിങ്കൽ സിദ്ധിയെ പ്രാപിക്കുകയും വേണം.

നാല്പത്താറാംശ്ലോകത്തിന്റെ അൎത്ഥം.

ഈ മൂന്നു വരങ്ങളെ എനിക്കായിക്കൊണ്ടു തന്നാലും. നിന്തിരുവടി വരദൻതന്നെ സംശയമില്ല. സൎവ്വശക്തികളോടുകൂടിയവനാകുന്നു എന്നു വേദങ്ങൾ നിന്തിരുവടിയെ സ്തുതിക്കുന്നു എന്നതു യാതൊന്നോ അതുഹേതുവായിട്ട മേൽപ്പറഞ്ഞ വിഷയത്തിങ്കലുള്ള സംശയം തീൎന്നുപോയതാകുന്നു.

നാല്പത്തേഴാംശ്ലോകത്തിന്റെ അൎത്ഥം.

വിശ്വാമിത്രൻ ഇപ്രകാരം പറഞ്ഞപ്പോൾ വിഷ്ണുഭഗവാനിങ്ങിനെ അരുളിച്ചെയ്തു:— അല്ലയോ ബ്രാഹ്മണ! അങ്ങുന്നു് ഈ മൌഢ്യത്തിന്നു യോഗ്യനല്ലല്ലോ; ഇതിനെ ഉപേക്ഷിച്ചാലും. ഹോരാനിൎമ്മാണകാലത്തിങ്കൽ അങ്ങയുടെ മുഖത്തിങ്കൽനിന്നു് ഒരു വാക്കുപോലും വേണ്ടപ്രകാരമല്ലാതെ പുറപ്പെട്ടിട്ടില്ല.

നാല്പത്തെട്ടാംശ്ലോകത്തിന്റെ അൎത്ഥം.

അതുഹേതുവായിട്ടു് അങ്ങെയ്ക്കിപ്പോൾ സൂൎയ്യാദികളായിരിക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു കാൎയ്യമെന്താകുന്നു. അങ്ങുന്നു ഹോരയെ ഉണ്ടാക്കുമ്പോൾ അതാതു വിഷയത്തിങ്കൽ എതേതുപ്രകാരം ഗ്രഹഗതിയെ ഉള്ളതായി വിചാരിച്ചുവോ,

നാല്പത്തൊമ്പതാം ശ്ലോകത്തിന്റെ അൎത്ഥം.

അപ്രകാരമുള്ള ഗതി ഈ ഗ്രഹങ്ങൾക്കു മുമ്പേ ഒരു കല്പത്തിങ്കൽ ഭവിച്ചതാകുന്നു. ഇനി മേലിൽ ഒരു കല്പത്തിങ്കൽ ഭവിപ്പാൻ പോകുന്നതുമാകുന്നു. ഇപ്പോഴുള്ള ഗതി മുഴുവനും അങ്ങുന്നു വിചാരിച്ചപ്രകാരമായിരിക്കില്ല.

അമ്പതാം ശ്ലോകത്തിന്റെ അൎത്ഥം.

ഇത്രമാത്രംകൊണ്ടു് അങ്ങേയ്ക്കോ അങ്ങയുടെ കൃതിക്കോ എന്തൊരു ഹാനി ഭവിപ്പാൻ പോകുന്നു? ഈ ഹോര എന്നും നശിക്കാത്തതാകയാൽ ഇതിന്റെ ചില ചില ഭാഗങ്ങൾ ഇപ്പോൾത്തന്നെയും ചില ചില ഭാഗങ്ങൾ കാലാന്തരത്തിങ്കലും ഉപകരിക്കുന്നതുകളാകുന്നു. ഇപ്പോഴുള്ള അസാമ്യത്തെ വിചാരിച്ചിട്ട ചില തന്ത്രകൎത്താക്കന്മാർ ആ ഭാഗങ്ങളെ അനുവദിപ്പാനായിക്കൊണ്ടു തന്റെ വാക്കിനെ വ്യാപരിച്ചിട്ടില്ലാ എന്നു വരികയുമാം.

അമ്പത്തൊന്നാം ശ്ലോകത്തിന്റെ അൎത്ഥം.

എന്നാൽ ഋജുബുദ്ധികളായിരിക്കുന്ന അവർ ശുദ്ധചേതസ്സായിരിക്കുന്ന അങ്ങേയ്ക്കു ബാദ്ധ്യന്മാരാകേണമെന്നുണ്ടോ. അങ്ങയുടെ വാക്കുകളിൽവെച്ചു് എന്തെങ്കിലും ഒന്നു് ഇക്കാലത്തിങ്കലുള്ള അനുഭവത്തിന്നു ശരിയല്ലാ എങ്കിലും മുമ്പേ ശരിയായിട്ടുള്ളതായിരിക്കാം. അല്ലാ എങ്കിൽ ഇനിയൊരു കാലത്തിങ്കൽ ശരിയാകുവാൻ പോകുന്നതായിരിക്കാം.

അമ്പത്തിരണ്ടാം ശ്ലോകത്തിന്റെ അൎത്ഥം.

ഇങ്ങിനെയുള്ള സംഭാവനയോടുകൂടിയവരായിട്ട യാതൊരു വിദ്വാന്മാർ അതിനെ സ്വീകരിക്കുന്നുവോ അവരുടെ എല്ലാ വാക്കുകളും ഇടയിൽ പ്രചാരവിച്ഛേദത്തോടുകൂടാതെ സാൎവ്വത്രികമായ നടപ്പിനെ പ്രാപിക്കും. ഇതിന്നു് എന്റെ അനുഗ്രഹം സഹകാരിയാകുന്നു. അനുഗ്രഹത്തിന്നു ഹേതു അങ്ങേക്കുറിച്ചുള്ള സ്നേഹംമാത്രമാകുന്നു.

അമ്പത്തിമൂന്നാം ശ്ലോകത്തിന്റെ അൎത്ഥം.

വേറെ രണ്ടു വരത്തേക്കൂടെ ഞാൻ തരുന്നുണ്ടു്. അങ്ങയാൽ ഞാൻ മൂന്നു വരപ്രാൎത്ഥനകൾകൊണ്ടു കടം തീൎക്കേണ്ടവനാക്കി ചെയ്യപ്പെട്ടിരിക്കുന്നു. മൂന്നു വരങ്ങളിൽവെച്ചു് ഒന്നല്ലേ തന്നതു്. ഇനി രണ്ടു തരണമല്ലോ.

അമ്പത്തിനാലാം ശ്ലോകത്തിന്റെ അൎത്ഥം.

ജ്യോതിഷ്മതി എന്ന വിദ്യ അതിന്റെ ശുദ്ധമായ സ്വരൂപത്തോടും ശുദ്ധമായ അൎത്ഥത്തോടും കൂടെ അങ്ങയുടെ ചിത്തത്തിങ്കൽ പ്രകാശിപ്പുതാക. കഴിഞ്ഞതായിട്ടും വരുവാൻ പോകുന്നതായിട്ടുമിരിക്കുന്ന ഗ്രഹഗതിയും പ്രകാശിപ്പുതാക.

അമ്പത്തഞ്ചാം ശ്ലോകത്തിന്റെ അൎത്ഥം.

ഇപ്രകാരം ഭഗവാൻ അതിപ്രിയങ്ങളായ മൂന്നു വരങ്ങളെ വി

ശ്വാമിത്രനായിക്കൊണ്ടു കൊടുത്തിട്ടു യാത്ര പറഞ്ഞു് അനുവദിപ്പിച്ചിട്ടു് അവിടെത്തന്നെ മറയുകയും ചെയ്തു.

അമ്പത്താറാം ശ്ലോകത്തിന്റെ അൎത്ഥം.

ഭഗവാൻ മറഞ്ഞതിന്റെ ശേഷം വിശ്വാമിത്രൻ തന്റെ കൃതിയായ ഹോരയ്ക്കു് അപ്പോൾ ഉള്ള അൎത്ഥസാമ്യം ചില ചില ഭാഗങ്ങൾക്കു് ഉണ്ടു് എങ്കിലും,

അമ്പത്തേഴാം ശ്ലോകത്തിന്റെ അൎത്ഥം.

അതാതു ഭാഗത്തിന്നു കാലാന്തരത്തിങ്കൽ എങ്കിലും സാമ്യമുള്ളപ്രകാരം ഗ്രഹഗതിയെ ഭൂതമായിട്ടും ഭാവിയായിട്ടും ദിവ്യയായിരിക്കുന്ന,

അമ്പത്തെട്ടാം ശ്ലോകത്തിന്റെ അൎത്ഥം.

ദൃഷ്ടികൊണ്ടു കണ്ടിട്ടു് അതിന്നു കാരണമായും തപോലബ്ധമായുമിരിക്കുന്ന ഭഗവദനുഗ്രഹത്തെ സ്മരിച്ചിട്ടു് ഏററവും സന്തോഷിച്ചു. അതിന്റെ ശേഷം ശുദ്ധമായിരിക്കുന്ന സ്വരൂപത്തോടും സ്വാൎത്ഥത്തോടും കൂടിയതായിട്ടു്,

അമ്പത്തൊമ്പതാം ശ്ലോകത്തിന്റെ അൎത്ഥം.

പുണ്യമായിരിക്കുന്ന ജ്യോതിഷ്മതി എന്ന വിദ്യ വിശ്വാമിത്രനെക്കുറിച്ചു താമസംകൂടാതെ പ്രസന്നയായിട്ടു മറയാതെകണ്ടുള്ള സ്ഥിതിയോടും സ്വസ്ഥതയോടും കൂടെ വിശ്വാമിത്രഹൃദയത്തിങ്കൽ പ്രകാശിച്ചു.

അറുപതാംശ്ലോകംമുതൽ മൂന്നു ശ്ലോകങ്ങളുടെ അൎത്ഥം.

അസംഭവമായിരിക്കുന്ന അൎത്ഥമാകുന്ന വിഷയത്തോടുകൂടിയതായിരുന്നാലും വിശ്വാമിത്രന്റെ വാക്കിനെ അതിങ്കൽനിന്നു മേലിൽ വളരെ തന്ത്രകൎത്താക്കന്മാർ അല്പാല്പമായിട്ടെങ്കിലും അനുവാദേന ഗ്രഹിപ്പാൻ തുനിഞ്ഞുവരുന്നു. അതിന്നു കാരണം അവർ ഉണ്ടാക്കുന്ന തന്ത്രങ്ങൾ പ്രസിദ്ധമായി ഭവിക്കേണമെന്നുള്ള ഇച്ഛയാകുന്നു. അങ്ങിനെ ഉള്ള ഇച്ഛാഹേതുവായിട്ടു ഞാനും അവരുടെ ധൎമ്മത്തെ ഒരേടത്തു് അനുസരിച്ചു എന്നതു മാത്രമല്ലാതെ മേൽപ്പറഞ്ഞതു് ഇപ്പോൾ സംഭവിക്കുമെന്നുള്ള മിഥ്യാജ്ഞാനം നിമിത്തമായിട്ടല്ല എന്നു് അറിഞ്ഞുകൊൾക. ഇങ്ങിനെ നിനക്കുവേണ്ടി ഈ പരമാൎത്ഥത്തെ ഞാൻ പറഞ്ഞു. അതു നിന്റെ വൈമനസ്യം ശമിപ്പാനായിക്കൊണ്ടാകുന്നു. ഇനി ഈ വൈമനസ്യത്തെ ഉപേക്ഷിച്ചിട്ടു ഞാൻ യാതൊന്നിനെ പറയുവാൻ പോകുന്നുവോ അതിനെ ഒക്കെയും സുമനസ്സായി കേട്ടുകൊൾക. ഇങ്ങിനെ മേൽ എഴുതിയ അറുപത്തിരണ്ടു ശ്ലോകങ്ങളുടേയും ഫലിതമായ അൎത്ഥം വിവരിക്കപ്പെട്ടു. അതിങ്കലുള്ള ഇതിഹാസാംശംകൊണ്ടും അതിനെ അനു

സരിച്ചിട്ടുള്ള ശൌനകപ്രവൃത്തികൊണ്ടും മേൽവിവരിച്ച ആക്ഷേപം പരിഹൃതമായിത്തീരുകയും ചെയ്തു. ഇനി ഞാൻ പ്രകൃതത്തെ അനുസരിക്കുന്നു.

കണ്ടകാദിപ്രവൃത്തൈസ്തു
ചതുർഗ്രഹഗതൈർഗ്രഹൈഃ
യൂപേഷുശക്തിദണ്ഡാഖ്യാ
ഹോരാദ്യൈഃ കണ്ടകൈഃ ക്രമാൽ. ൧

അ—ഹോരാദ്യൈഃ കണ്ടകൈഃ ക്രമാൽ കണ്ടകാദിപ്രവൃത്തൈഃ ചതുർഗ്രഹഗതൈഃ ഗ്രഹൈഃ തു യൂപേഷുശക്തിദണ്ഡാഖ്യാഃ യോഗാ ഭവന്തി.

അന്വ—ഹോരാദ്യങ്ങളായിരിക്കുന്ന കണ്ടകങ്ങളെക്കൊണ്ടു ക്രമേണ കണ്ടകാദിപ്രവൃത്തന്മാരായും ചതുർഗ്രഹഗതന്മാരായുമിരിക്കുന്ന ഗ്രഹങ്ങൾ ഹേതുവായിട്ടു യൂപേഷുശക്തിദണ്ഡാഖ്യങ്ങളായിരിക്കുന്ന യോഗങ്ങൾ ഭവിക്കുന്നു.

പരി—ഹോരാദ്യങ്ങൾ = ഹോരയാകുന്ന ആദ്യത്തോടുകൂടിയവ, ഹോര=ലഗ്നം ആദ്യം=ഒന്നാമത്തതു്, കണ്ടകാദിപ്രവൃത്തന്മാർ=കണ്ടകത്തിൽനിന്നു തുടങ്ങി പ്രവൃത്തന്മാർ, കണ്ടകം=കേന്ദ്രസ്ഥാനം, പ്രവൃത്തന്മാർ=പ്രവർത്തിച്ചവർ, ചതുർഗ്രഹഗതന്മാർ=നാലു ഗ്രഹങ്ങളെ ഗമിച്ചവർ, ഗ്രഹങ്ങൾ=രാശികൾ, ഗമിക്ക=പ്രാപിക്ക, യൂപേഷുശക്തിദണ്ഡാഖ്യങ്ങൾ=യൂപമെന്നും ഇഷു എന്നും ശക്തിയെന്നും ദണ്ഡമെന്നും ഉള്ള ആഖ്യകളോടുകൂടിയവ, ആഖ്യകൾ=പേരുകൾ.

സാ—ലഗ്നംമുതൽ നാലു രാശികളിലായി എല്ലാ ഗ്രഹങ്ങളും നിന്നാൽ അതു യൂപമെന്നൊരു യോഗമാകുന്നു എന്നും, ചതുർത്ഥംമുതൽ നാലു രാശികളിലായി എല്ലാ ഗ്രഹങ്ങളും നിന്നാൽ അതു് ഇഷു എന്നൊരു യോഗമായി ഭവിക്കുന്നു എന്നും, സപ്തമംമുതൽ നാലു രാശികളിലായി എല്ലാ ഗ്രഹങ്ങളും നിന്നാൽ അതു ശക്തി എന്നൊരു യോഗമായി ഭവിക്കുന്നു എന്നും ദശമൈകാദശദ്വാദശങ്ങളിലും ലഗ്നത്തിലുമായി എല്ലാ ഗ്രഹങ്ങളും നിന്നാൽ അതു ദണ്ഡമെന്നൊരു യോഗമാകുന്നു എന്നും ഗ്രഹിച്ചുകൊൾക.

നൌകൂടഛത്രചാപാനി
തദ്വൽ സപ്തർക്ഷസംസ്ഥിതൈഃ
അർദ്ധചന്ദ്രസ്തു നാവാദ്യൈഃ
പ്രോക്താദന്യത്ര സംസ്ഥിതൈഃ ൨

അ—തദ്വൽ സപ്തർക്ഷസംസ്ഥിതൈഃ ഗ്രഹൈഃ നൌകൂടച്ഛത്രചാപാനി ഭവന്തി. അർദ്ധചന്ദ്രഃ തു പ്രോക്താൽ അന്യർക്ഷസംസ്ഥിതൈഃ നാവാദ്യൈഃ ഭവതി.

അന്വ—അപ്രകാരം സപ്തർക്ഷസംസ്ഥിതന്മാരായിരിക്കുന്ന ഗ്രഹങ്ങൾ ഹേതുവായിട്ടു നൌകൂടച്ഛത്രചാപങ്ങൾ ഭവിക്കുന്നു. അർദ്ധചന്ദ്രമാകട്ടെ പ്രോക്തത്തിങ്കൽനിന്നു് അന്യർക്ഷസംസ്ഥിതങ്ങളായിരിക്കുന്ന നാവാദ്യങ്ങൾകൊണ്ടു ഭവിക്കുന്നു.

പരി—സപ്തർക്ഷസംസ്ഥിതന്മാർ=സപ്തർക്ഷത്തിങ്കൽ സംസ്ഥിതന്മാർ, സപ്തർക്ഷം=ഏഴു് ഋക്ഷങ്ങളുടെ സമാഹാരം, ഋക്ഷങ്ങൾ=രാശികൾ, സമാഹാരം=സമുദായം, സംസ്ഥിതന്മാർ=സംസ്ഥിതിചെയ്യുവർ, സംസ്ഥിതിചെയ്ക=നില്ക്കുക, നൌകൂടച്ഛത്രചാപങ്ങൾ=നൌവും കൂടവും ഛത്രവും ചാപവും, നൌ=നൌയോഗം, കൂടം=കൂടയോഗം, ഛത്രം=ഛത്രയോഗം, ചാപം=ചാപയോഗം, അർദ്ധചന്ദ്രം=അർദ്ധചന്ദ്രമെന്ന യോഗം, പ്രോക്തം=പ്രവചിക്കപ്പെട്ടതു്, പ്രവചിക്ക=പറയുക, അന്യർക്ഷസംസ്ഥിതങ്ങൾ=അന്യർക്ഷങ്ങളിൽ സംസ്ഥിതങ്ങൾ, അന്യർക്ഷങ്ങൾ=അന്യരാശികൾ, സംസ്ഥിതങ്ങൾ=സംസ്ഥിതിചെയ്യുവ, സംസ്ഥിതിചെയ്ക=നില്ക്കുക, നാവാദ്യങ്ങൾ=നൌ തുടങ്ങിയുള്ളവ, നൌ=നൌ എന്ന യോഗം.

സാ—യൂപാദികൾക്കു പറഞ്ഞപ്രകാരം ഏഴു രാശികളായി എല്ലാ ഗ്രഹങ്ങളും നിന്നാൽ നൌ, കൂടം, ഛത്രം, ചാപം ഇങ്ങിനെ നാലുയോഗങ്ങൾ ഭവിക്കും. എങ്ങിനെയെന്നാൽ ലഗ്നം മുതൽ ഏഴു രാശികളിലായി എല്ലാ ഗ്രഹങ്ങളും നിന്നാൽ നൌയോഗമെന്നും ചതുർത്ഥം മുതൽ ഏഴു രാശികളിലായാൽ കൂടയോഗമെന്നും സപ്തമം മുതൽ ഏഴു രാശികളിലായാൽ ഛത്രയോഗമെന്നും ദശമം മുതൽ ഏഴു രാശികളിലായാൽ ചാപയോഗമെന്നും ഗ്രഹിച്ചുകൊൾക. നാവാദിയോഗങ്ങൾക്കു പറഞ്ഞപ്രകാരം അന്യരാശികളിൽ ഗ്രഹങ്ങൾ നിന്നാൽ അതു് അർദ്ധചന്ദ്രമെന്നൊരു യോഗമായി ഭവിക്കുന്നു. നാവാദികൾ കണ്ടകാദികളിലാകുന്നു. അർദ്ധചന്ദ്രം പണപരാദികളിലാകുന്നു. ഇതുതന്നെ വിശേഷം. ഇങ്ങിനെയാകയാൽ ദ്വിതീയം മുതൽ ഏഴു രാശികളിലായിട്ടോ തൃതീയം മുതൽ ഏഴു രാശികളിലായിട്ടോ പഞ്ചമം മുതൽ ഏഴു രാശികളിലായിട്ടോ ഷഷ്ഠം മുതൽ ഏഴു രാശികളിലായിട്ടോ അഷ്ടമം മുതൽ ഏഴു രാശികളിലായിട്ടോ നവമം മുതൽ ഏഴു രാശികളിലായിട്ടോ ഏകാദശം മുതൽ ഏഴു രാശികളിലായിട്ടോ ദ്വാദശം മു

തൽ ഏഴു രാശികളിലായിട്ടോ എല്ലാ ഗ്രഹങ്ങളും നിന്നാൽ അദ്ധ്ചന്ദ്രമെന്നൊരു യോഗമെന്നും അതു് എട്ടു പ്രകാരമാകുന്നു എന്നും ഗ്രഹിച്ചുകൊൾക.

ഏകാന്തരഗതൈരത്ഥാൽ സമുദ്രഃ ഷഡ്ഗ്രഹാശ്രിതൈഃ
വിലഗ്നാദിസ്ഥിതൈശ്ചക്രമിത്യാകൃതിജസംഗ്രഹഃ ൻ

അ—അത്ഥാൽ ഏകാന്തരഗതൈഃ ഷഡ്ഗ്രഹാശ്രിതൈഃ ഗ്രഹൈഃ സമുദ്രഃ ഭവതി. വിലഗ്നാദിസ്ഥിതൈഃ ഏകാന്തരഗതൈഃ ഷഡ്ഗ്രഹാശ്രിതൈഃ ഗ്രഹൈഃ ചക്രം ഭവതി. ഇതി ആകൃതിജസംഗ്രഹഃ വ്യാഖ്യാതഃ.

അന്വ—അത്ഥത്തിങ്കൽനിന്നു തുടങ്ങി ഏകാന്തരഗതന്മാരായും ഷഡ്ഗ്രഹാശ്രിതന്മാരായുമിരിക്കുന്ന ഗ്രഹങ്ങൾ ഹേതുവായിട്ടു സമുദ്രം ഭവിക്കുന്നു. വിലഗ്നാദിസ്ഥിതന്മാരായും ഏകാന്തരഗതന്മാരായും ഷഡ്ഗ്രഹാശ്രിതന്മാരായുമിരിക്കുന്ന ഗ്രഹങ്ങൾ ഹേതുവായിട്ടു ചക്രം ഭവിക്കുന്നു. ഇങ്ങിനെ ആകൃതിജസംഗ്രഹം വ്യാഖ്യാതമായി

പരി—അത്ഥം=രണ്ടാമേടം, ഏകാന്തരഗതന്മാർ=ഏകാന്തരത്തെ ഗമിച്ചവർ, ഏകാന്തരം=ഏകംകൊണ്ടുള്ള അന്തരം, ഏകം=ഏകരാശി, അന്തരം=വ്യവധാനം (അകൽച്ച എന്നു സാരം), ഗമിക്ക=പ്രാപിക്ക, ഷഡ്ഗ്രഹാശ്രിതന്മാർ=ഷഡ്ഗ്രഹത്തെ ആശ്രയിച്ചവർ, ഷഡ്ഗ്രഹം=ആറു് ഗ്രഹങ്ങളുടെ സമാഹാരം, ഗ്രഹങ്ങൾ=രാശികൾ, സമാഹാരം=സമുദായം, സമുദ്രം=സമുദ്രമെന്ന യോഗം, വിലഗ്നാദിസ്ഥിതന്മാർ=വിലഗ്നത്തിങ്കൽനിന്നു തുടങ്ങി സ്ഥിതിചെയ്യുവർ, വിലഗ്നം=ലഗ്നരാശി, സ്ഥിതിചെയ്ക=നില്ക്കുക, ചക്രം=ചക്രമെന്ന യോഗം, ആകൃതിജസംഗ്രഹം=ആകൃതിജങ്ങളുടെ സംഗ്രഹം, ആകൃതിജങ്ങൾ=ആകാരവശാൽ ഉണ്ടാകുന്ന യോഗങ്ങൾ, സംഗ്രഹം=സംക്ഷേപം, വ്യാഖ്യാതം=വ്യാഖ്യാനിക്കപ്പെട്ടതു്, വ്യാഖ്യാനിക്ക=പറയുക.

സാ—ദ്വിതീയത്തിങ്കലും ചതുത്ഥത്തിങ്കലും ഷഷ്ഠത്തിങ്കലും അഷ്ടമത്തിങ്കലും ദശമത്തിങ്കലും ദ്വാദശത്തിങ്കലുമായി എല്ലാ ഗ്രഹങ്ങളും നിന്നാൽ അതു സമുദ്രമെന്നൊരു യോഗമായി ഭവിക്കുന്നു. ലഗ്നം തൃതീയം പഞ്ചമം സപ്തമം നവമം ഏകാദശം ഇങ്ങിനെ ആറു രാശികളിലായിട്ടു് എല്ലാ ഗ്രഹങ്ങളും നിന്നാൽ അതു ചക്രമെന്നൊരു യോഗമായി ഭവിക്കുന്നു. ഇങ്ങിനെ ആകൃതിയോഗങ്ങളുടെ സംക്ഷേപം പറയപ്പെട്ടു. മേൽവിവരിച്ച ശ്ലോകങ്ങൾകൊണ്ടു പറയപ്പെട്ട ആകൃതിയോഗ

ങ്ങൾ ആകെ ഇരുപതു്. എങ്ങിനെയെന്നാൽ ആസന്നേത്യാദി ശ്ലോകംകൊണ്ടു ഗദാ ശകടം വിഹഗം ശൃംഗാടകം ഹലം ഇങ്ങിനെ അഞ്ചു്, ശകടാണ്ഡജേത്യാദി ശ്ലോകംകൊണ്ടു വജ്രം യവം കമലം വാപി ഇങ്ങിനെ നാലു്, മേൽപ്പറഞ്ഞ അഞ്ചു യോഗങ്ങളോടുകൂടെ ഒമ്പതു്, കണ്ടകാദിപ്രവൃത്തേത്യാദി ശ്ലോകംകൊണ്ടു യൂപം ഇഷു ശക്തി ദണ്ഡം ഇങ്ങിനെ നാലു്. മുൻപറഞ്ഞതുകളോടുകൂടെ പതിമൂന്നു്. നൌകൂടേത്യാദി ശ്ലോകംകൊണ്ടു നൌ കൂടം ഛത്രം ചാപം അർദ്ധചന്ദ്രം ഇങ്ങിനെ അഞ്ചു്, മുൻപറഞ്ഞതുകളോടുകൂടെ പതിനെട്ടു്. ഏകാന്തരഗതൈരിത്യാദി ശ്ലോകംകൊണ്ടു സമുദ്രം ചക്രം ഇങ്ങിനെ രണ്ടു്. മേൽപ്പറഞ്ഞതുകളോടുകൂടെ ഇരുപതു്, ഇങ്ങിനെയെന്നു് അറിഞ്ഞുകൊൾക. അനന്തരം സംഖ്യായോഗങ്ങളെ പറയുന്നു.

> സംഖ്യായോഗാസ്സപ്തർക്ഷസംസ്ഥൈ-
> രേകാപായാദ്വല്ലകീദാമനീ ച
> പാശഃ കേദാരശ്ച ശൂലോ യുഗഞ്ച
> ഗോളശ്ചാന്യാൻ പൂർവ്വമുക്താൻ വിഹായ. ൧൦

അ—സപ്തർക്ഷസംസ്ഥൈഃ ഏകാപായാൽ സ്ഥിതൈഃ ച പൂർവ്വം ഉക്താൻ അന്യാൻ വിഹായ വല്ലകീദാമനീ പാശഃ ച കേദാരഃ ശൂലഃ യുഗം ച ഗോളഃ ച ഇതി സപ്ത സംഖ്യായോഗാഃ ഭവന്തി.

അന്വ—സപ്തർക്ഷസംസ്ഥന്മാരായും ഏകാപായത്തെ ആശ്രയിച്ചിട്ടു വൎത്തമാനന്മാരായുമിരിക്കുന്ന ഗ്രഹങ്ങൾ ഹേതുവായിട്ടു മുമ്പേ ഉക്തങ്ങളായ അന്യങ്ങളെ ത്യജിച്ചിട്ടു വല്ലകീദാമങ്ങളും പാശവും കേദാരവും ശൂലവും യുഗവും ഗോളവുമാകുന്ന ഏഴു സംഖ്യായോഗങ്ങൾ ഭവിക്കുന്നു.

പരി—സപ്തർക്ഷസംസ്ഥന്മാർ = സപ്തർക്ഷത്തിങ്കൽ സംസ്ഥിതി ചെയ്യുന്നവർ, സപ്തർക്ഷം=ഏഴു് ഋക്ഷങ്ങളുടെ സമാഹാരം, ഋക്ഷങ്ങൾ=രാശികൾ, സമാഹാരം=സമുദായം, ഏകാപായം=ഏകത്തിന്റെ അപായം, ഏകം=ഒരു രാശി, അപായം=അപഗമനം (സ്വാശ്രയങ്ങളിൽനിന്നു വേർപെടുത്തുക എന്നുള്ളതു യാതൊന്നോ ആ ക്രിയയെന്നു സാരം), വൎത്തമാനന്മാർ=വൎത്തിച്ചിരിക്കുന്നവർ, വൎത്തിക്ക=സ്ഥിതിചെയ്ക, ഉക്തങ്ങൾ=വചിക്കപ്പെട്ടവ, വചിക്ക=പറയുക, അന്യങ്ങൾ=അപരങ്ങളായിരിക്കുന്ന യോഗങ്ങൾ, ത്യജിക്ക=ഉപേക്ഷിക്ക, വല്ലകീദാമങ്ങൾ=വല്ലകിയും ദാമവും, വല്ലകി=വല്ലകി എന്ന യോഗം, ദാമം=ദാമ

മെന്ന യോഗം, പാശം=പാശമെന്ന യോഗം, കേദാരം=കേദാരമെന്ന യോഗം, ശൂലം=ശൂലമെന്ന യോഗം, യുഗം=യുഗമെന്ന യോഗം, ഗോളം=ഗോളമെന്ന യോഗം.

സാ—ഏഴു രാശികളിലായി എല്ലാ ഗ്രഹങ്ങളും നിന്നാൽ വല്ലകീയോഗം. അതുകളിൽ ഒന്നിനെ ഉപേക്ഷിച്ച് ആറു രാശികളിലായി നിന്നാൽ ദാമയോഗം. അതുകളിൽ ഒന്നിനെ ഉപേക്ഷിച്ച് അഞ്ചു രാശികളിലായി നിന്നാൽ പാശയോഗം. അതുകളിൽ ഒന്നിനെ ഉപേക്ഷിച്ചു നാലു രാശികളിലായി നിന്നാൽ കേദാരയോഗം. അതുകളിൽ ഒന്നിനെ ഉപേക്ഷിച്ചു മൂന്നു രാശികളിലായി നിന്നാൽ ശൂലയോഗം. അതുകളിൽ ഒന്നിനെ ഉപേക്ഷിച്ചു രണ്ടു രാശികളിലായി നിന്നാൽ യുഗയോഗം. അതുകളിൽ ഒന്നിനെ ഉപേക്ഷിച്ച് ഏകരാശിയിൽ എല്ലാവരുംകൂടി നിന്നാൽ ഗോളയോഗം. ഇങ്ങിനെ ഏഴു സംഖ്യായോഗങ്ങൾ ഭവിക്കുന്നു. ഇതുകളുടെ വിഷയത്തിങ്കലുള്ള വിശേഷത്തെ ചതുൎത്ഥപാദംകൊണ്ടു പറഞ്ഞിരിക്കുന്നു. എങ്ങിനെ എന്നാൽ, മുൻപറയപ്പെട്ട യോഗങ്ങളിൽവെച്ച് ഒന്നുള്ള സമയമാകുന്നു അവിടെ ഒരു സാംഖ്യായോഗത്തിന്നുകൂടെ സംഭവം ഉണ്ടാകുന്നത് എങ്കിൽ അങ്ങിനെ ഉള്ള സ്ഥലത്തിങ്കൽ സംഖ്യായോഗത്തെ സ്വീകരിക്കുമാറില്ല. മേൽപ്പറഞ്ഞ യോഗങ്ങളിൽവെച്ച് ഒന്നുമില്ലാ എങ്കിൽ അവിടെ ലക്ഷണാനുരോധേന സ്വീകരിക്കുന്നു എന്നു ധരിച്ചുകൊൾക.

ഈൎഷ്യുർവ്വിദേശനിരതോധമരുചിശ്ച രജ്വാം
മാനീ ധനീ ച മുസലേ ബഹുകൃത്യസക്തഃ
വ്യംഗസ്ഥിരാഢ്യനിപുണോ നളജഃ സ്രഗുത്ഥോ
ഭോഗാന്വിതോ ഭുജഗജോ ബഹുദുഃഖഭാക് സ്യാൽ ൧൧

അ—രജ്വാം ജാതഃ ഈൎഷ്യുഃ വിദേശനിരതഃ അധമരുചിഃ ച സ്യാൽ. മുസലേ ജാതഃ മാനീ ധനീ ബഹുകൃത്യസക്തഃ ച സ്യാൽ. നളജഃ വ്യംഗഃ സ്ഥിരാഢ്യനിപുണഃ ച സ്യാൽ. സ്രഗുത്ഥഃ ഭോഗാന്വിതഃ സ്യാൽ. ഭുജഗജഃ ബഹുദുഃഖഭാക് സ്യാൽ.

അന്വ—രജ്ജുവിങ്കൽ ജാതനായിരിക്കുന്നവൻ ഈൎഷ്യുവായിട്ടും വിദേശനിരതനായിട്ടും അധമരുചിയായിട്ടും ഭവിക്കും. മുസലത്തിങ്കൽ ജാതനായിരിക്കുന്നവൻ മാനിയായിട്ടും ധനിയായിട്ടും ബഹുകൃത്യസക്തനായിട്ടും ഭവിക്കും. നളജനായിരിക്കുന്നവൻ വ്യംഗനായിട്ടും സ്ഥി

രാഢ്യനിപുണനായിട്ടും ഭവിക്കും. സ്രഗ്ഗുത്ഥനായിരിക്കുന്നവൻ ഭോഗാന്വിതനായി ഭവിക്കും. ഭുജഗജൻ ബഹുദുഃഖഭാക്കായി ഭവിക്കും.

പരി—രജ്ജു=രജ്ജുയോഗം, ജാതൻ=ജനിച്ചവൻ, ഈൎഷ്യു=ഈൎഷ്യയോടുകൂടിയവൻ, ഈൎഷ്യാ=അക്ഷാന്തി (സഹിക്കായ്ക), വിദേശനിരതൻ=വിദേശത്തിങ്കൽ നിരതൻ, വിദേശം=അന്യദേശം, നിരതൻ=താല്പൎയ്യത്തോടുകൂടിയവൻ, അദ്ധ്വരുചി=അദ്ധ്വാവിങ്കൽ രുചിയോടുകൂടിയവൻ, അദ്ധ്വാവ്=വഴി, രുചി=അഭിലാഷം, മുസലം=മുസലയോഗം, മാനീ=മാനത്തോടുകൂടിയവൻ, മാനം=ഗൎവ്വം, ധനീ=ധനത്തോടുകൂടിയവൻ, ബഹുകൃത്യസക്തൻ=ബഹുകൃത്യങ്ങളിൽ സക്തൻ, ബഹുകൃത്യങ്ങൾ=ബഹുക്കളായിരിക്കുന്ന കൃത്യങ്ങൾ, ബഹുക്കൾ=അനേകങ്ങൾ, കൃത്യങ്ങൾ=കാൎയ്യങ്ങൾ, സക്തൻ=താല്പൎയ്യത്തോടുകൂടിയവൻ, നളജൻ=നളത്തിങ്കൽ ജനിച്ചവൻ, നളം=നളയോഗം, വ്യംഗൻ=അംഗഹീനൻ, സ്ഥിരാഢ്യനിപുണൻ=സ്ഥിരനായിട്ടും ആഢ്യനായിട്ടും നിപുണനായിട്ടുമിരിക്കുന്നവൻ, സ്ഥിരൻ=സ്ഥൈൎയ്യത്തോടുകൂടിയവൻ, സ്ഥൈൎയ്യം=ഉറപ്പ് (ദൃഢനിശ്ചയമെന്നു സാരം), ആഢ്യൻ=ധനവാൻ, നിപുണൻ=സമൎത്ഥൻ (വ്യംഗസ്ഥിരാൎത്ഥനിപുണഃ എന്നും പാഠം കാണുന്നു. അങ്ങിനെയാകിൽ വ്യംഗനായിട്ടും സ്ഥിരനായിട്ടും അൎത്ഥനിപുണനായിട്ടുമിരിക്കുന്നവനെന്നാകയാൽ അൎത്ഥനിപുണൻ=അൎത്ഥങ്ങളിൽ നിപുണൻ, അൎത്ഥങ്ങൾ=ധനധാന്യാദിപ്രയോജനങ്ങൾ, നിപുണൻ=സമൎത്ഥൻ, ഇങ്ങിനെ ഗ്രഹിച്ചുകൊൾക), സ്രഗ്ഗുത്ഥൻ=സ്രക്കിങ്കൽ ഉത്ഥാനം ചെയ്തവൻ, സ്രക്=സ്രഗ്യോഗം, ഉത്ഥാനംചെയ്ക=ഉത്ഭവിക്ക, ഭോഗാന്വിതൻ=ഭോഗങ്ങളോട് അന്വിതൻ, ഭോഗങ്ങൾ=സ്രക്ചന്ദനവനിതാദികളായ സുഖസാധനങ്ങൾ, അന്വിതൻ=കൂടിയവൻ, ഭുജഗജൻ=ഭുജഗത്തിങ്കൽ ജനിച്ചവൻ, ഭുജഗം=സൎപ്പയോഗം, ബഹുദുഃഖഭാക്=ബഹുദുഃഖങ്ങളെ ഭജിക്കുന്നവൻ, ബഹുദുഃഖങ്ങൾ=ബഹുക്കളായിരിക്കുന്ന ദുഃഖങ്ങൾ, ബഹുക്കൾ=അനേകങ്ങൾ, ഭജിക്ക=പ്രാപിക്ക.

സാ—രജ്ജുയോഗത്തോടുകൂടിയ സമയത്തിങ്കൽ ജനിച്ചവൻ അധികയായ ഈൎഷ്യയോടും അന്യദേശത്തിങ്കൽ അനേകത്ര വാസത്തോടും കൂടിയവനായി ഭവിക്കും. മുസലയോഗമുള്ളപ്പോൾ ജനിച്ചവൻ മാനിയായിട്ടും ധനികനായിട്ടും ഏകകാലത്തിങ്കൽ അനേകകൎമ്മങ്ങളെ ആരംഭിക്കുന്നവനായിട്ടും ഭവിക്കും. നളയോഗമുള്ളപ്പോൾ ജനിച്ച

വൻ അംഗഹീനനായിട്ടും ദൃഢമായ നിശ്ചയത്തോടുകൂടിയവനായിട്ടും ധനികനായിട്ടും സമൎത്ഥനായിട്ടും ഭവിക്കും. സ്രഗ്യോഗമുള്ളപ്പോൾ ജനിച്ചവൻ സ്രക്ചന്ദനവനിതാദികളായ സുഖസാധനങ്ങളോടുകൂടിയവനായി ഭവിക്കും. സൎപ്പയോഗമുള്ളപ്പോൾ ജനിച്ചവൻ അനേകങ്ങളായ ദുഃഖങ്ങളെ അനുഭവിക്കും.

ആശ്രയോക്താസ്തു വിഫലാ ഭവന്ത്യന്യൈൎവ്വിമിശ്രിതാഃ
മിശ്രാ യൈയസ്തേ ഫലം ദദ്യുരമിശ്രാഃ സ്വഫലപ്രദാഃ ൮൨

അ—ആശ്രയോക്താഃ യോഗാഃ തു അന്യൈഃ വിമിശ്രിതാഃ വിഫലാഃ ഭവന്തി. യൈഃ മിശ്രാഃ ഭവന്തി തേ ഫലം ദദ്യുഃ. അമിശ്രാഃ സ്വഫലപ്രദാ ഭവന്തി.

അന്വ—ആശ്രയോക്തങ്ങളായിരിക്കുന്ന യോഗങ്ങൾ അന്യങ്ങളാൽ വിമിശ്രിതങ്ങളായിട്ടു വിഫലങ്ങളായി ഭവിക്കുന്നു. അതുകൾ യാവചില യോഗങ്ങളോടു മിശ്രങ്ങളായി ഭവിക്കുന്നുവോ അതുകൾ ഫലത്തെ ദാനം ചെയ്യും. അമിശ്രങ്ങളായിരിക്കുന്ന അതുകൾ സ്വഫലപ്രദങ്ങളായി ഭവിക്കുന്നു.

പരി—ആശ്രയോക്തങ്ങൾ=ആശ്രയംകൊണ്ടു് ഉക്തങ്ങൾ, ആശ്രയം=ആശ്രയരാശി, ഉക്തങ്ങൾ=വചിക്കപ്പെട്ടവ, വചിക്ക=പറയുക, അന്യങ്ങൾ=മറ്റുള്ള യോഗങ്ങൾ, വിമിശ്രിതങ്ങൾ=വിമിശ്രങ്ങളാക്കപ്പെട്ടവ, വിമിശ്രങ്ങൾ=വേറെ ഒന്നിനോടു ചേൎന്നവ, വിഫലങ്ങൾ=ഫലങ്ങളോടു കൂടാത്തവ, മിശ്രങ്ങൾ=ചേൎന്നവ, അമിശ്രങ്ങൾ=ചേരാത്തവ, സ്വഫലപ്രദങ്ങൾ=സ്വഫലങ്ങളെ പ്രദാനംചെയ്യുന്നവ, സ്വഫലങ്ങൾ=തങ്ങളുടെ ഫലങ്ങൾ, പ്രദാനംചെയ്ക=കൊടുക്കുക.

സാ—ആശ്രയയോഗങ്ങൾ മറ്റുള്ള യോഗങ്ങളോടു ചേൎന്നാൽ ഫലഹീനങ്ങളായി ഭവിക്കും. അതുകൾ യാവചില യോഗങ്ങളോടു ചേരുന്നുവോ ആ യോഗങ്ങൾ അതുകൾക്കു പറഞ്ഞിട്ടുള്ള ഫലങ്ങളെ കൊടുക്കും. ഒന്നിനോടും ചേരാതെ വരികിൽ ആശ്രയയോഗങ്ങൾ മേൽപ്പറഞ്ഞപ്രകാരമുള്ള ഫലങ്ങളെ കൊടുക്കുകയും ചെയ്യും.

യജ്വാത്മഭാക്സ്തതമഖ്വരുചിൎഗ്ഗദായാം
തദ്വൃത്തിഭുക് ച്ഛകടജസ്സരുജഃ കദാരഃ
ദുഃതാഡനഃ കലഹകൃദ്വിഹഗേ പ്രദിഷ്ടഃ
ശൃംഗാടകേ ചിരസുഖീ കൃഷികൃദ്ധലാഖ്യേ. ൮൩

അ — ഗദായാം ജാതഃ യജ്വാ സതതം അൎത്ഥഭാൿ അദ്ധ്വരുചിഃ ച ഭവതി. ശകടജഃ സദ്വൃത്തിഭാൿ സരുജഃ കുദാരഃ ച ഭവതി. വിഹഗേ ജാതഃ ദൂതഃ അടനഃ കലഹകൃൽ ച പ്രദിഷ്ടഃ ഭവതി. ശൃംഗാടകേ ജാതഃ ചിരസുഖീ ഭവതി. ഹലാഖ്യേ ജാതഃ കൃഷികൃൽ ഭവതി.

അന്വ — ഗദയിങ്കൽ ജാതനായിരിക്കുന്നവൻ യജ്വാവായിട്ടും എല്ലാ സമയത്തിങ്കലും അൎത്ഥഭാക്കായിട്ടും അദ്ധ്വരുചിയായിട്ടും ഭവിക്കുന്നു. ശകടജൻ തദ്വൃത്തിഭുക്കായിട്ടും സരുജനായിട്ടും കുദാരനായിട്ടും ഭവിക്കുന്നു. വിഹഗത്തിങ്കൽ ജാതനായിരിക്കുന്നവൻ ദൂതനെന്നും അടനനെന്നും കലഹകൃത്തെന്നും പ്രദിഷ്ടനായി ഭവിക്കുന്നു. ശൃംഗാടകത്തിങ്കൽ ജാതനായിരിക്കുന്നവൻ ചിരസുഖിയായി ഭവിക്കുന്നു. ഹലാഖ്യമായിരിക്കുന്ന യോഗത്തിങ്കൽ ജാതനായിരിക്കുന്നവൻ കൃഷികൃത്തായി ഭവിക്കുന്നു.

പരി — ഗദാ=ഗദാ എന്ന യോഗം, ജാതൻ=ജനിച്ചവൻ, യജ്വാവ്=വിധിക്കു തക്കവണ്ണം യാഗത്തെ ചെയ്യുവൻ, അൎത്ഥഭാക്ക്=ധനവാൻ, അദ്ധ്വരുചി=ഗമനശ്രദ്ധയോടുകൂടിയവൻ, ശകടജൻ=ശകടത്തിങ്കൽ ജനിച്ചവൻ, ശകടം=ശകടയോഗം, തദ്വൃത്തിഭുക്ക്=തദ്വൃത്തികൊണ്ടു ഭുജിക്കുന്നവൻ, തദ്വൃത്തി=അതിന്റെ വൃത്തി, അതു്=ശകടം (വണ്ടി എന്നൎത്ഥം), വൃത്തി=വ്യാപാരം (ഭാരങ്ങളുടെ വഹനമോ വാഹനമോ എന്നു സാരം), ഭുജിക്ക=ജീവിക്ക, സരുജൻ=രുജയോടുകൂടിയവൻ, രുജാ=രോഗം, കുദാരൻ=കുത്സിതമായ ദാരത്തോടുകൂടിയവൻ, കുത്സിതം=നിന്ദിതം, ദാരം=ഭാൎയ്യ, വിഹഗം=വിഹഗയോഗം, ദൂതൻ=സന്ദേശഹരൻ (അന്യനാൽ പറയപ്പെട്ട കാൎയ്യത്തെ അന്യനെ അറിയിപ്പാനായിക്കൊണ്ടോ അന്യന്റെ എഴുത്തു വാങ്ങി അന്യനു കൊടുപ്പാനായിക്കൊണ്ടോ അന്യേച്ഛ ഹേതുവായിട്ടു നടക്കുന്നവൻ എന്നു സാരം), അടനൻ=സഞ്ചാരി, കലഹകൃത്തു്=കലഹത്തെ ഉണ്ടാക്കുന്നവൻ, പ്രദിഷ്ടൻ=പ്രദേശിക്കപ്പെട്ടവൻ, പ്രദേശിക്ക=പറയുക, ശൃംഗാടകം=ശൃംഗാടകയോഗം, ചിരസുഖീ=ചിരകാലംകൊണ്ടു സുഖിയായി ഭവിക്കുന്നവൻ (വയസ്സിന്റെ അന്ത്യഭാഗത്തിങ്കൽ സുഖിയായി ഭവിക്കുന്നവനെന്നു സാരം), ഹലാഖ്യം=ഹലമെന്ന ആഖ്യയോടുകൂടിയതു്, ആഖ്യാ=പേര്, കൃഷികൃത്തു്=കൃഷിയെ ചെയ്യുന്നവൻ.

സാ — ഗദായോഗത്തിങ്കൽ ജനിച്ചവൻ വിധിക്കു തക്കവണ്ണം യാഗംചെയ്യുന്നവനായിട്ടും എന്നും ധനവാനായിട്ടും ഗമനശ്രദ്ധയോടുകൂടിയ

വനായിട്ടും ഭവിക്കുന്നു. ശകടയോഗത്തിങ്കൽ ജനിച്ചവൻ ശകടം കൊണ്ടു ഭാരത്തെ വഹിപ്പിച്ചിട്ടോ ശകടമെന്നപോലെ ഭാരത്തെ വഹിച്ചിട്ടോ ജീവിക്കുന്നവനായിട്ടും രോഗിയായിട്ടും കുത്സിതയായിരിക്കുന്ന ഭാര്യയോടുകൂടിയവനായിട്ടും ഭവിക്കുന്നു. വിഹഗയോഗത്തിങ്കൽ ജനിച്ചവൻ പരേച്ഛഹേതുവായിട്ടും സ്വേച്ഛ ഹേതുവായിട്ടും വഴി നടക്കുന്നവനായിട്ടും കലഹത്തെ ഉണ്ടാക്കുന്നവനായിട്ടും ഭവിക്കുന്നു. ശൃംഗാടകയോഗത്തിങ്കൽ ജനിച്ചവൻ വയസ്സിന്റെ അന്ത്യഭാഗത്തിങ്കൽ സുഖിയായി ഭവിക്കുന്നു. ചിരസുഖി എന്നതു് ഉപലക്ഷണമാകയാൽ ക്രൂരവാക്കായിരിക്കുമെന്നുകൂടെ ഗ്രാഹ്യമാകുന്നു. മൂലമെന്തെന്നാൽ—

ലഗ്നപഞ്ചമധർമ്മസ്ഥൈര്യോഗഃ ശൃംഗാടകോ മതഃ

വയോന്തേ സുഖിനാം ജന്മ തത്ര സ്യാൽ കടുഭാഷിണാം

എന്ന ഗാർഗ്ഗിവചനമാകുന്നു എന്നറിഞ്ഞുകൊൾക. ഇതുകൊണ്ടു ചിരാ സുഖീ ചിരസുഖീ എന്നുള്ള ചിലരുടെ വ്യാഖ്യാനം പ്രത്യുക്തമാകയും ചെയ്തു. ഹലയോഗത്തിങ്കൽ ജനിച്ചവൻ കൃഷിയോടുകൂടിയവനായി ഭവിക്കുന്നു.

വജ്രേന്ത്യപൂർവ്വസുഖിതസ്സുഭഗോതിശൂരോ
വീര്യാന്വിതോപ്യഥ യവേ സുഖിതോ വയോന്തഃ
വിഖ്യാതകീർത്ത്യമിതസൌഖ്യഗുണശ്ച പദ്മേ
വാപ്യാം തനുസ്ഥിരസുഖീ നിധികൃന്ന ദാതാ. ൧൪

അ—വജ്രേ ജാതഃ അന്ത്യപൂർവ്വസുഖിതഃ സുഭഗഃ അതിശൂരഃ വീര്യാന്വിതഃ അപി ഭവതി. അഥ യവേ ജാതഃ വയോന്തഃ സുഖിതഃ ഭവതി. പദ്മേ ജാതഃ വിഖ്യാതകീർത്ത്യമിതസൌഖ്യഗുണഃ ച ഭവതി. വാപ്യാം ജാതഃ തനുസ്ഥിരസുഖീ നിധികൃൽ ച ഭവതി. ദാതാ ന ഭവതി ച.

അന്വ—വജ്രത്തിങ്കൽ ജാതനായിരിക്കുന്നവൻ അന്ത്യപൂർവ്വസുഖിതനായിട്ടും സുഭഗനായിട്ടും അതിശൂരനായിട്ടും വീര്യാന്വിതനായിട്ടും ഭവിക്കുന്നു. യവത്തിങ്കൽ ജാതനായിരിക്കുന്നവൻ വയോമദ്ധ്യത്തിങ്കൽ സുഖിതനായി ഭവിക്കുന്നു. പദ്മത്തിങ്കൽ ജാതനായിരിക്കുന്നവൻ വിഖ്യാതകീർത്ത്യമിതസൌഖ്യഗുണനായിട്ടും ഭവിക്കുന്നു. വാപിയിങ്കൽ ജാതനായിരിക്കുന്നവൻ തനുസ്ഥിരസുഖിയായിട്ടും നിധികൃത്തായിട്ടും ഭവിക്കുന്നു. ദാതാവായി ഭവിക്കുന്നതുമല്ല.

പരി—വജ്രം=വജ്രയോഗം, അന്ത്യപൂൎവ്വസുഖിതൻ=അന്ത്യപൂൎവ്വങ്ങളിൽ സുഖിതൻ, അന്ത്യപൂൎവ്വങ്ങൾ=അന്ത്യവും പൂൎവ്വവും, അന്ത്യം=ചരമഭാഗം, പൂൎവ്വം=ആദ്യഭാഗം, സുഖിതൻ=സുഖി, സുഭഗൻ=സൎവ്വവല്ലഭൻ, അതിശൂരൻ=ഏറ്റവും ശൂരൻ, ശൂരൻ=ശൌൎയ്യത്തോടുകൂടിയവൻ, ശൌൎയ്യം=പരാക്രമം, വീൎയ്യാന്വിതൻ=വീൎയ്യത്തോടുകൂടിയവൻ, വീൎയ്യം=അതിശക്തിയോടുകൂടിയ ഉത്സാഹം, യവം=യവയോഗം, വയോമദ്ധ്യം=വയസ്സിൻെറ മദ്ധ്യം, മദ്ധ്യം=മദ്ധ്യാംശം, പത്മം=പത്മയോഗം, വിഖ്യാതകീൎത്ത്യമിതസൌഖ്യഗുണനൻ = വിഖ്യാതകീൎത്തിയായും അമിതസൌഖ്യഗുണനായുമിരിക്കുന്നവൻ, വിഖ്യാതകീൎത്തി = വിഖ്യാതയായിരിക്കുന്ന കീൎത്തിയോടുകൂടിയവൻ, വിഖ്യാത=വിശേഷേണ ഖ്യാത, വിശേഷം=അതിശയം, ഖ്യാത=പ്രസിദ്ധ, അമിതസൌഖ്യഗുണൻ=അമിതങ്ങളായിരിക്കുന്ന സൌഖ്യഗുണങ്ങളോടുകൂടിയവൻ, അമിതങ്ങൾ=അപരിമിതങ്ങൾ (ഇത്രയെന്നുള്ള കണക്കോടു കൂടാത്തവ), സൌഖ്യം=സുഖം, ഗുണം=ജ്ഞാനം മുതലായതു്, വാപീ=വാപീയോഗം, തനുസ്ഥിരസുഖീ=തനുവായും സ്ഥിരമായുമിരിക്കുന്ന സുഖത്തോടുകൂടിയവൻ, തനു=അല്പം, സ്ഥിരം=ചിരസ്ഥായി (വളരെക്കാലം നില്ക്കുന്നതു്), നിധികൃത്തു്=നിധിയെ ഉണ്ടാക്കുന്നവൻ, നിധി=നിക്ഷേപം, ദാതാവു്=ദാനംചെയ്യുന്നവൻ.

സാ—വജ്രയോഗത്തിങ്കൽ ജനിച്ചവൻ വയസ്സിൻെറ ആദ്യഭാഗത്തിങ്കലും അന്ത്യഭാഗത്തിങ്കലും സുഖിയായിട്ടും ശൌൎയ്യത്തോടുകൂടിയവനായിട്ടും ഉത്സാഹശക്തിയോടുകൂടിയവനായിട്ടും ഭവിക്കുന്നു. ചിലർ വീൎയ്യാന്വിതഃ എന്ന പദത്തെ ഉത്തരാന്വയിയാകുന്നു എന്നുവെച്ചുപേക്ഷിച്ചിട്ടു് ഉത്സാഹശക്തിയോടുകൂടിയവൻ എന്നുള്ള അംശത്തെ ഉപേക്ഷിച്ചിട്ടു മററുള്ളതുകൾ മാത്രം വജ്രയോഗത്തിൻെറ ഫലമെന്നു് അഭിപ്രായപ്പെട്ടിരിക്കുന്നു.

> വയോന്ത്യേ വയ ആദ്യേ ച സുഖീ സ്യാദ്വജ്രജഃ പുമാൻ
> ശൂരോ വീൎയ്യാന്വിതശ്ചാഥ യവയോഗസ്യ കത്ഥ്യതേ
> വയോമദ്ധ്യേ സുഖീ തത്ര പ്രജാതഃ പുരുഷോ ഭവേൽ.

എന്നുള്ള കൌശികഹോരാവിരോധം ഹേതുവായിട്ടു് അതു് ഉപേക്ഷ്യമാകുന്നു. പത്മയോഗത്തിങ്കൽ ജനിച്ചവൻ അതിശയേന പ്രസിദ്ധമായ യശസ്സോടും അപരിമിതമായ സൌഖ്യത്തോടും അപ്രകാരമുള്ള ഗുണത്തോടും കൂടിയവനായി ഭവിക്കുന്നു. ചശബ്ദപ്രയോഗം നിധികൃൽ

എന്നതിന്റെ അപകൎഷത്തിനായിക്കൊണ്ടാകയാൽ നിക്ഷേപകൎത്താവായി ഭവിക്കുന്നു എന്നുകൂടെ ഗ്രാഹ്യമാകുന്നു. ഇതു യുക്തികൊണ്ടുതന്നെ സിദ്ധമാകുന്നു. എങ്ങിനെ എന്നാൽ സമുച്ചയാൎത്ഥകമായ ചശബ്ദപ്രയോഗംകൊണ്ടു് ഒന്നിന്റെ സമുച്ചയത്തെ അവശ്യമായി പറയണം. ഉക്തമായ പദാൎത്ഥംതന്നെ ഉണ്ടെങ്കിൽ അതിന്റെ സമുച്ചയംതന്നെ അതിന്റെ ഫലമെന്നു പറയുന്നതുതന്നെ യുക്തമായിരിക്കും. ഉക്തമായിട്ടല്ലാ എങ്കിൽ അനുക്തസമുച്ചയത്തെ പറയേണം. അനുക്തമായിട്ടുള്ളതു രണ്ടുപ്രകാരം ഭവിക്കാം. എങ്ങിനെ എന്നാൽ അത്യന്താനുക്തമെന്നും സഹാനുക്തമെന്നുമുള്ള ഭേദവശാൽ എന്നറിഞ്ഞുകൊൾക. അത്യന്താനുക്തമെന്നതു സ്വശാസ്ത്രത്തിങ്കൽ ഒരേടത്തും പറയപ്പെടാത്തതാകുന്നു. സഹാനുക്തമെന്നതു് ഒരുമിച്ചു പറയപ്പെടാത്തതും സമീപത്തിങ്കൽ പറകപ്പെട്ടതുമാകുന്നു. അതുതന്നെ പൂൎവ്വഗതമായിട്ടും ഉത്തരഗതമായിട്ടും ഉണ്ടാകും. അതുകളിൽവെച്ചു പൂൎവ്വഗതത്തിന്റെ സമുച്ചയത്തിങ്കൽ അനുവൎത്തനവും ഉത്തരഗതത്തിന്റെ സമുച്ചയത്തിങ്കൽ അപകൎഷവും സഹകാരിയാകുന്നു. അത്യന്താനുക്തസമുച്ചയത്തിങ്കൽ ശാസ്ത്രാന്തരത്തിങ്കലുള്ള സഹനിൎദ്ദേശമാത്രം സഹകാരിയാകുന്നു. അപ്രകാരമുള്ള സഹകാരിയുടെ അപ്രസിദ്ധിയുള്ളേടത്തു സഹാനുക്തങ്ങളിൽവെച്ചു് ഒന്നിന്റെ സമുച്ചയം കല്പ്യമാകുന്നു. ഇവിടെ അപ്രകാരമുള്ളതുകളിൽ പൂൎവ്വഗതമായിട്ടുള്ളതു 'വയോന്തസ്സുഖിതഃ'എന്ന ഏകപദാൎത്ഥമാത്രമാകുന്നു. അതിന്നു് അമിതസൌഖ്യപദാൎത്ഥത്തോടുകൂടെ ആത്യന്തികമായ ഭേച്ച്യില്ലായ്കയാൽ അതിന്റെ അനുവൎത്തനത്തെ കല്പിച്ചുകൂടാ. ഉത്തരഗതങ്ങളായിട്ടു മൂന്നു പദാൎത്ഥങ്ങളുണ്ടു്. അതുകളിൽവെച്ചു് ആദ്യാന്ത്യങ്ങൾ മേൽപ്രകാരം വിരുദ്ധങ്ങളാകയാൽ നിധികൃൽ എന്ന പദത്തിന്റെ അപകൎഷമുഖേന സമുച്ചയം സംഭവിക്കുന്നു. ഇങ്ങിനെയാകയാൽ മേൽപ്പറഞ്ഞതു യുക്തിയുക്തംതന്നെ എന്നു് അറിഞ്ഞുകൊൾക. ഇപ്പറഞ്ഞതിന്നനുകൂലമായ വചനവുമില്ലാ എന്നില്ല.

> അതിഖ്യാതയശാഃ പത്മേ സദാ ചാമിതസൌഖ്യഭാക്
>
> അദഭ്രഗുണസമ്പന്നഃ പുരുഷോ നിധികൃദ്ഭവേൽ

എന്ന കൌശികഹോരാവാക്യം മേൽപ്രകാരമുള്ളതാകുന്നു. വാപീയോഗത്തിങ്കൽ ജനിച്ചവൻ സ്വല്പമായിട്ടും ചിരകാലസ്ഥിതിയോടുകൂടിയതായിട്ടുമിരിക്കുന്ന സുഖത്തോടുകൂടിയവനായിട്ടും നിക്ഷേപകൎത്താവായിട്ടും ദ്ധനത്തെ സഹിക്കാത്തവനായിട്ടും ഭവിക്കുന്നു.

ത്യാഗാത്മവാൻ ക്രതുവരൈര്യജതേ ച യൂപേ
ഹിംസ്രോതിഗുപ്ത്യധികൃതഃ ശരകൃച്ഛരാഖ്യേ
നീചോലസസ്സുഖധനൈർവ്വിയുതശ്ച ശക്തൌ
ദണ്ഡേ പ്രിയൈർവ്വിരഹിതഃ പുരുഷോഽന്ത്യവൃത്തിഃ ൧൭

അ—യൂപേ ജാതഃ പുരുഷഃ ത്യാഗാത്മവാൻ ഭവതി. ക്രതുവരൈഃ യജതേ ച. ശരാഖ്യേ ജാതഃ പുരുഷഃ അതിഹിംസ്രഃ ഗുപ്ത്യധികൃതഃ ശരകൃൽ ച ഭവതി. ശക്തൌ ജാതഃ പുരുഷഃ നീചഃ അലസഃ സുഖധനൈഃ വിയുതഃ ച ഭവതി. ദണ്ഡേ ജാതഃ പുരുഷഃ പ്രിയൈഃ വിരഹിതഃ അന്ത്യവൃത്തിഃ ച ഭവതി.

അന്വ—യൂപത്തിങ്കൽ ജാതനായിരിക്കുന്ന പുരുഷൻ ത്യാഗാത്മവാനായി ഭവിക്കുന്നു. ക്രതുവരങ്ങൾകൊണ്ടു യജിക്കുകയും ചെയ്യുന്നു. ശരാഖ്യത്തിങ്കൽ ജാതനായിരിക്കുന്ന പുരുഷൻ ഏറ്റവും ഹിംസ്രനായിട്ടും ഗുപ്ത്യധികൃതനായിട്ടും ശരകൃത്തായിട്ടും ഭവിക്കുന്നു. ശക്തിയിങ്കൽ ജാതനായിരിക്കുന്ന പുരുഷൻ നീചനായിട്ടും അലസനായിട്ടും സുഖധനങ്ങളോടുവിയുതനായിട്ടും ഭവിക്കുന്നു. ദണ്ഡത്തിങ്കൽ ജാതനായിരിക്കുന്ന പുരുഷൻ പ്രിയന്മാരോടു വിരഹിതനായിട്ടും അന്ത്യവൃത്തിയായിട്ടും ഭവിക്കുന്നു.

പരി—യൂപം=യൂപമെന്ന യോഗം, ജാതൻ=ജനിച്ചവൻ, ത്യാഗാത്മവാൻ=ത്യാഗമാകുന്ന ആത്മാവോടുകൂടിയവൻ, ത്യാഗം=ദാനം, ആത്മാവ്=സ്വഭാവം, ക്രതുവരങ്ങൾ=ഉത്തമങ്ങളായിരിക്കുന്ന യാഗങ്ങൾ, യജിക്ക=ദേവപ്രീതിയെ ഉണ്ടാക്കുക, ശരാഖ്യം=ശരമെന്ന ആഖ്യയോടുകൂടിയ യോഗം (മുൻപറഞ്ഞ ഇഷുയോഗംതന്നെ എന്നു ഗ്രഹിച്ചുകൊൾക), ഹിംസ്രൻ=ഹിംസാശീലൻ, ഗുപ്ത്യധികൃതൻ=ഗുപ്തിയിങ്കൽ അധികൃതൻ, ഗുപ്തി=കാരാഗൃഹം, അധികൃതൻ=അധികരിക്കപ്പെട്ടവൻ, അധികരിക്ക=അധികാരിയാക്കുക, ശരകൃത്ത്=ശരത്തെ ഉണ്ടാക്കുന്നവൻ, ശക്തി=ശക്തിയെന്ന യോഗം, നീചൻ=അധമൻ, അലസൻ=അനുത്സാഹി (ഉത്സാഹത്തോടുകൂടാത്തവൻ), സുഖധനങ്ങൾ=സുഖങ്ങളും ധനങ്ങളും, വിയുതൻ=വേർപെട്ടവൻ, ദണ്ഡം=ദണ്ഡമെന്ന യോഗം, പ്രിയന്മാർ=പുത്രാദികൾ, വിരഹിതൻ=വേർപെട്ടവൻ, അന്ത്യവൃത്തി=അന്ത്യന്റെ വൃത്തിപോലെ ഇരിക്കുന്ന വൃത്തിയോടുകൂടിയവൻ, അന്ത്യൻ=ശൂദ്രൻ, വൃത്തി=ആചാരം.

സാ__യൂപയോഗത്തിങ്കൽ ജനിച്ചവൻ ദാനശീലനായിട്ടും നല്ല യാഗങ്ങളെ ചെയ്യുന്നവനായിട്ടും ഭവിക്കുന്നു. ശരയോഗത്തിങ്കൽ ജനി ച്ചവൻ വളരെ ഹിംസയെ ചെയ്യുന്നവനായിട്ടും കാരാഗൃഹത്തിങ്കൽ അ ധികാരമുള്ളവനായിട്ടും ശരകാരനായിട്ടും ഭവിക്കുന്നു. ശക്തിയോഗത്തി ങ്കൽ ജനിച്ചവൻ തൻെറ കുലത്തിന്നു് ഉചിതമല്ലാതെയുള്ള കൎമ്മത്തെ ചെയ്യുന്നവനായിട്ടും ഉചിതകൎമ്മങ്ങളിൽ ഉത്സാഹശൂന്യനായിട്ടും സു ഖവും ധനവുമില്ലാത്തവനായിട്ടും ഭവിക്കുന്നു. ദണ്ഡയോഗത്തിങ്കൽ ജ നിച്ചവൻ പുത്രാദികളോടു വേർപെട്ടവനായിട്ടും ശൂരവൃത്തിയായിട്ടും ഭവിക്കുന്നു.

മേൽ വിവരിക്കപ്പെട്ട ശ്ലോകത്തിങ്കലെ അന്ത്യവൃത്തിഃ എന്ന പദം വാസ്തവത്തിങ്കൽ സാപേക്ഷമാ അതിനികൃഷ്ടനായിരിക്കുന്നവൻെറ വൃത്തിപോലെയുള്ള വൃത്തിയോടുകൂടിയവനെന്നുള്ള അൎത്ഥത്തോടുകൂടിയ താകയാൽ ദണ്ഡയോഗത്തിങ്കൽ ജനിച്ചവൻ ശൂദ്രനായാലും ശൂദ്രരിൽ വെച്ചു് അത്യന്തനികൃഷ്ടന്മാരായിരിക്കുന്നവരുടെ ആചാരമെന്നപോലെ ഉള്ള ആചാരത്തോടുകൂടിയവനായി ഭവിക്കുമെന്നു ഗ്രഹിച്ചുകൊൾക യും വേണം.

കീൎത്ത്യാ യുതശ്ചലസുഖഃ കൃപണശ്ച നൌജഃ
കൂടേഽനൃതഃ പ്ലവനബന്ധനപശ്ച ജാതഃ
ഛത്രോദ്ഭവഃ സ്വജനസൌഖ്യകരോഽന്ത്യസൌഖ്യഃ
ശൂരസ്തു കാൎമ്മുകഭവഃ പ്രഥമാന്ത്യസൌഖ്യഃ ൧൩

അ__നൌജഃ കീൎത്ത്യാ യുതഃ ചലസുഖഃ കൃപണഃ ച ഭവതി. കൂടേ ജാതഃ അനൃതഃ പ്ലവനബന്ധനപഃ ച ഭവതി. ഛത്രോദ്ഭവഃ സ്വജനസൌഖ്യകരഃ അന്ത്യസൌഖ്യഃ ച ഭവതി. കാൎമ്മുകഭവഃ തു ശൂരഃ പ്രഥമാന്ത്യസൌഖ്യഃ ച ഭവതി.

അന്വ__നൌജനായിരിക്കുന്നവൻ കീൎത്തിയോടു യുതനായിട്ടും ചലസുഖനായിട്ടും കൃപണനായിട്ടും ഭവിക്കുന്നു. കൂടത്തിങ്കൽ ജാതനാ യിരിക്കുന്നവൻ അനൃതനായിട്ടും പ്ലവനബന്ധനപനായിട്ടും ഭവിക്കു ന്നു. ഛത്രോദ്ഭവനായിരിക്കുന്നവൻ സ്വജനസൌഖ്യകരനായിട്ടും അന്ത്യസൌഖ്യനായിട്ടും ഭവിക്കുന്നു. കാൎമ്മുകഭവനാകട്ടെ ശൂരനാ യിട്ടും പ്രഥമാന്ത്യസൌഖ്യനായിട്ടും ഭവിക്കുന്നു.

പരി__നൌജൻ=നൌവിങ്കൽ ജനിച്ചവൻ, നൌ=നൌ എ ന്ന യോഗം, കീൎത്തി=യശസ്സു്, യുതൻ=കൂടിയവൻ, ചലസുഖൻ=

ചലമായിരിക്കുന്ന സുഖത്തോടുകൂടിയവൻ, ചലം=ഇളക്കത്തോടുകൂടിയതു്, കൃപണൻ=അദാതാവു് (കൊടുക്കാത്തവൻ), കൂടം=കൂടയോഗം, ജാതൻ=ജനിച്ചവൻ, അനൃതൻ=ഋതത്തോടുകൂടാത്തവൻ, ഋതം=സത്യം, പ്ലവനബന്ധനപൻ=പ്ലവനബന്ധനങ്ങളെ രക്ഷിക്കുന്നവൻ, പ്ലവനബന്ധനങ്ങൾ=പ്ലവനവും ബന്ധനവും, പ്ലവനം=ന്യായസ്ഖലനം, ബന്ധനം=കാരാഗൃഹം, ശരത്രോദ്ഭവൻ=ശരത്രത്തിങ്കൽ ഉത്ഭവിച്ചവൻ, ശരത്രം=ശരത്രയോഗം, സ്വജനസൌഖ്യകരൻ=സ്വജനങ്ങൾക്കു സൌഖ്യത്തെ ഉണ്ടാക്കുന്നവൻ, അന്ത്യസൌഖ്യൻ=അന്ത്യത്തിങ്കൽ സൌഖ്യത്തോടുകൂടിയവൻ, അന്ത്യം=വയസ്സിൻെറ ചരമഭാഗം, കാർമ്മുകഭവൻ=കാർമ്മുകത്തിങ്കൽ ഭവിച്ചവൻ, കാർമ്മുകം=ചാപയോഗം, ശൂരൻ=ശൌര്യത്തോടുകൂടിയവൻ, ശൌര്യം=പരാക്രമം, പ്രഥമാന്ത്യസൌഖ്യൻ=പ്രഥമാന്ത്യങ്ങളിൽ സൌഖ്യത്തോടുകൂടിയവൻ, പ്രഥമാന്ത്യങ്ങൾ=പ്രഥമവും അന്ത്യവും, പ്രഥമം=വയസ്സിൻെറ ആദ്യഭാഗം, അന്ത്യം=അന്ത്യഭാഗം.

സാ—നൌ എന്ന യോഗത്തിങ്കൽ ജനിച്ചവൻ കീർത്തിയോടുകൂടിയവനായിട്ടും ചില സമയത്തിങ്കൽ സുഖിയായിട്ടും ചില സമയത്തിങ്കൽ ദുഃഖിയായിട്ടും ദാനംചെയ്യാത്തവനായിട്ടും ഭവിക്കുന്നു. കൂടയോഗത്തിങ്കൽ ജാതനായിരിക്കുന്നവൻ സത്യത്തോടുകൂടാത്തവനായിട്ടും ന്യായസ്ഖലനമുള്ളവനായിട്ടും കാരാഗൃഹാധികാരിയായിട്ടും ഭവിക്കുന്നു. ശരത്രയോഗത്തിങ്കൽ ജനിച്ചവൻ സ്വജനങ്ങൾക്കു സൌഖ്യത്തെ ഉണ്ടാക്കുന്നവനായിട്ടും വയസ്സിൻെറ അന്ത്യഭാഗത്തിങ്കൽ സുഖിയായിട്ടും ഭവിക്കുന്നു. ചാപയോഗത്തിങ്കൽ ജനിച്ചവൻ ശൌര്യത്തോടുകൂടിയവനായിട്ടും വയസ്സിൻെറ ആദ്യാന്ത്യഭാഗങ്ങളിൽ സുഖിയായിട്ടും ഭവിക്കുന്നു.

മേൽ വിവരിക്കപ്പെട്ട ശ്ലോകത്തിങ്കൽ അനൃതഃ പ്ലവനബന്ധനപഃ എന്ന രണ്ടു പദങ്ങളെ ഏകപദമാക്കി പഠിച്ചും ഭട്ടോൽപലാചാര്യൻ അതിന്നു "അനൃതപ്ലവനഃ അസത്യഭാഷീ ബന്ധനം പാതീതിബന്ധനപഃ" എന്നിപ്രകാരം വ്യാഖ്യാനത്തെ ചെയ്തും, വിവരണകാരൻ "അനൃതഃ സത്യരഹിതഃ പ്ലവനം ജലതരണാദികം ബന്ധനം കാരാഗൃഹം ച പാതി രക്ഷതി" ഇത്യാദിയായി അർത്ഥത്തെ വിവരിച്ചും കാണുന്നു. വാസ്തവത്തിങ്കൽ ആ ഭാഗം ദ്വിപദമാകുന്നു എന്നും പ്ലവനബന്ധനപഃ എന്നതിൻെറ അർത്ഥം മേൽപ്രകാരംതന്നെയാകുന്നു എന്നും ഗ്രഹിക്കണം. പ്രമാണമെന്തെന്നാൽ, "കൂടജസ്സത്യഹാ ജാത്യാ ന്യായത

ശ്ച സ്ഖലത്യസൌ കാരായാം ലംഭിതശ്ച സ്വാദധികാരം മഹീക്ഷി താം" എന്നുള്ള ബൃഹൽപ്രാജാപത്യമാകുന്നു എന്നറിഞ്ഞുകൊൾക.

> അദ്ധേന്ദുജഃ സുഭഗകാന്തവപുഃ പ്രധാന-
> സ്തോയാലയേ നരപതിപ്രതിമസ്തു ഭോഗീ
> ചക്രേ നരേന്ദ്രമകുടദ്യുതിരഞ്ജിതാംഘ്രി-
> ർവ്വീണോദ്ഭവശ്ച നിപുണഃ പ്രിയഗീതനൃത്തഃ.    ൧൭

അ—അദ്ധേന്ദുജഃ സുഭഗകാന്തവപുഃ പ്രധാനഃ ച ഭവതി. തോയാലയേ ജാതഃ തു നരപതിപ്രതിമഃ ഭോഗീ ച ഭവതി. ചക്രേ ജാതഃ നരേന്ദ്രമകുടദ്യുതിരഞ്ജിതാംഘ്രിഃ ഭവതി. വീണോദ്ഭവഃ നിപുണഃ പ്രിയഗീതനൃത്തഃ ച ഭവതി.

അന്വ—അദ്ധേന്ദുജനായിരിക്കുന്നവൻ സുഭഗകാന്തവപുസ്സായിട്ടും പ്രധാനനായിട്ടും ഭവിക്കുന്നു. തോയാലയത്തിങ്കൽ ജാതനായിരിക്കുന്നവനാകട്ടെ നരപതിപ്രതിമനായിട്ടും ഭോഗിയായിട്ടും ഭവിക്കുന്നു. ചക്രത്തിങ്കൽ ജാതനായിരിക്കുന്നവൻ നരേന്ദ്രമകുടദ്യുതിരഞ്ജിതാംഘ്രിയായി ഭവിക്കുന്നു. വീണോദ്ഭവനായിരിക്കുന്നവൻ നിപുണനായിട്ടും പ്രിയഗീതനൃത്തനായിട്ടും ഭവിക്കുന്നു.

പരി—അദ്ധേന്ദുജൻ=അദ്ധേന്ദുവിങ്കൽ ജനിച്ചവൻ, അദ്ധേന്ദു=അദ്ധചന്ദ്രയോഗം, സുഭഗകാന്തവപുസ്സ് = സുഭഗനായും കാന്തവപുസ്സായുമിരിക്കുന്നവൻ, സുഭഗൻ = സവ്വവല്ലഭൻ, കാന്തവപുസ്സ് = കാന്തമായിരിക്കുന്ന വപുസ്സോടുകൂടിയവൻ, കാന്തം=മനോഹരം, വപുസ്സ്=ശരീരം, പ്രധാനൻ=ശ്രേഷ്ഠൻ, തോയാലയം=സമുദ്രയോഗം, ജാതൻ=ജനിച്ചവൻ, നരപതിപ്രതിമൻ=രാജതുല്യൻ, ഭോഗി=ഭോഗങ്ങൾ ഉള്ളവൻ, ഭോഗങ്ങൾ=സ്രക്ചന്ദനവനിതാദികളായ സുഖസാധനങ്ങൾ, ചക്രം=ചക്രയോഗം, നരേന്ദ്രമകുടദ്യുതിരഞ്ജിതാംഘ്രി=നരേന്ദ്രമകുടദ്യുതിരഞ്ജിതങ്ങളായിരിക്കുന്ന അംഘ്രികളോടുകൂടിയവൻ, നരേന്ദ്രമകുടദ്യുതിരഞ്ജിതങ്ങൾ = നരേന്ദ്രമകുടദ്യുതികളാൽ രഞ്ജിതങ്ങൾ, നരേന്ദ്രമകുടദ്യുതികൾ=നരേന്ദ്രമകുടങ്ങളുടെ ദ്യുതികൾ, നരേന്ദ്രമകുടങ്ങൾ=നരേന്ദ്രന്മാരുടെ മകുടങ്ങൾ, നരേന്ദ്രന്മാർ=രാജാക്കന്മാർ, മകുടങ്ങൾ=കിരീടങ്ങൾ, ദ്യുതികൾ=കാന്തികൾ, രഞ്ജിതങ്ങൾ=രഞ്ജിപ്പിക്കപ്പെട്ടവ, രഞ്ജിപ്പിക്ക=വണ്ണഭേദത്തെ പ്രാപിപ്പിക്കുക, അംഘ്രികൾ=ചരണങ്ങൾ, വീണോദ്ഭവൻ=വീണായോഗത്തിങ്കൽ ഉത്ഭവിച്ചവൻ, നിപുണൻ=സമത്ഥൻ, പ്രിയഗീതനൃത്തൻ=പ്രിയങ്ങളായിരിക്കു

ന്ന ഗീതനൃത്തങ്ങളോടുകൂടിയവൻ, പ്രിയങ്ങൾ=സന്തോഷകരങ്ങൾ, ഗീതനൃത്തങ്ങൾ=ഗീതവും നൃത്തവും, ഗീതം=പാട്ട്, നൃത്തം=നൎത്തനം.

സാ—അൎദ്ധചന്ദ്രയോഗത്തിങ്കൽ ജനിച്ചവൻ സൎവ്വവല്ലഭനായിട്ടും മനോഹരശരീരനായിട്ടും ഭവിക്കുന്നു. സമുദ്രയോഗത്തിങ്കൽ ജനിച്ചവൻ രാജതുല്യനായിട്ടും എല്ലാ സമയങ്ങളിലും സ്രക്ചന്ദനവനിതാദികളായ ഭോഗസാധനങ്ങളുള്ളവനായിട്ടും ഭവിക്കുന്നു. ചക്രയോഗത്തിങ്കൽ ജനിച്ചവൻ രാജാക്കന്മാരുടെ കിരീടങ്ങളിലുള്ള രത്നങ്ങളുടെ പ്രഭകളാൽ വൎണ്ണഭേദത്തെ പ്രാപിപ്പിയ്ക്കപ്പെട്ടതുകളായ ചരണങ്ങളോടുകൂടിയവനായി ഭവിക്കുന്നു. എന്നു പറഞ്ഞതുകൊണ്ടു മേൽപ്രകാരമുള്ള യോഗത്തിങ്കൽ ജനിച്ചവൻ സാൎവ്വഭൌമനായി ഭവിക്കുന്നവനാകകൊണ്ട് എല്ലാ രാജാക്കന്മാരാലും നമസ്കരിക്കപ്പെടുവാൻ യോഗ്യനായി ഭവിക്കുന്നു എന്നോ, തപോജ്ഞാനാദികൾ ഹേതുവായിട്ടു മേൽപ്രകാരമുള്ളവനായി ഭവിക്കുന്നു എന്നോ സാരം ഗ്രാഹ്യമാകുന്നു. ഇങ്ങിനെ ഇരുപതു് ആകൃതിയോഗങ്ങളുടേയും ഫലങ്ങൾ പറയപ്പെട്ടു. വീണോരുഭവ ഇത്യാദിയായ പാദം സംഖ്യായോഗങ്ങളിൽവെച്ച് ഒന്നാമത്തേതായ വല്ലകിയുടെ ഫലത്തെ പ്രദശിപ്പിക്കുന്നതാകുന്നു. അതിന്റെ സാരം വീണായോഗത്തിങ്കൽ ജനിച്ചവൻ നിപുണനായിട്ടും ഭവിക്കുന്നു എന്നാകുന്നു.

ദാതാऽന്യകാൎയ്യനിരതഃ പശുപശ്ച ദാമ്നി
പാശേ ധനാൎജ്ജനസുശീലസുഭൃത്യബന്ധുഃ
കേദാരജഃ കൃഷികരസ്സുബഹൂപയോഗ്യഃ
ശൂരഃ ക്ഷതോ വധരുചിൎവ്വിധനശ്ച ശൂലേ. ൧൪

അ—ദാമ്നി ജാതഃ ദാതാ അന്യകാൎയ്യനിരതഃ പശുപഃ ച ഭവതി. പാശേ ജാതഃ ധനാൎജ്ജനസുശീലസുഭൃത്യബന്ധുഃ ഭവതി. കേദാരജഃ കൃഷികരഃ സുബഹൂപയോഗ്യഃ ച ഭവതി. ശൂലേ ജാതഃ ശൂരഃ ക്ഷതഃ വധരുചിഃ വിധനഃ ച ഭവതി.

അന്വ—ദാമത്തിങ്കൽ ജാതനായിരിക്കുന്നവൻ ദാതാവായിട്ടും അന്യകാൎയ്യനിരതനായിട്ടും പശുപനായിട്ടും ഭവിക്കുന്നു. പാശത്തിങ്കൽ ജാതനായിരിക്കുന്നവൻ ധനാൎജ്ജനസുശീലസുഭൃത്യബന്ധുവായി ഭവിക്കുന്നു. കേദാരജൻ കൃഷീകരനായിട്ടും സുബഹൂപയോഗ്യനായിട്ടും ഭവിക്കുന്നു. ശൂലത്തിങ്കൽ ജാതനായിരിക്കുന്നവൻ ശൂരനായിട്ടും ക്ഷതനായിട്ടും വധരുചിയായിട്ടും വിധനനായിട്ടും ഭവിക്കുന്നു.

പരി — ദാമം=ദാമയോഗം, ജാതൻ=ജനിച്ചവൻ, ദാതാവ്=ദാനം ചെയ്യുന്നവൻ, അന്യകാൎയ്യനിരതൻ=അന്യകാൎയ്യങ്ങളിൽ നിരതൻ, അന്യകാൎയ്യങ്ങൾ=അന്യൻെറ കാൎയ്യങ്ങൾ, നിരതൻ=താല്പൎയ്യത്തോടുകൂടിയവൻ, പശുപൻ=പശുരക്ഷിതാവ്, പാശം=പാശയോഗം, ധനാൎജ്ജനസുശീലസുഭൃത്യബന്ധു=ധനാൎജ്ജനം ഹേതുവായിട്ട സുശീലനായും സുഭൃത്യബന്ധുവായുമിരിക്കുന്നവൻ, ധനാൎജ്ജനം=ധനസമ്പാദനം, സുശീലൻ=നല്ല ശീലത്തോടുകൂടിയവൻ, ശീലം=സദാചാരം, സുഭൃത്യബന്ധു=ശോഭനന്മാരായിരിക്കുന്ന ഭൃത്യബന്ധുക്കളോടുകൂടിയവൻ, ശോഭനന്മാർ=ശോഭയോടുകൂടിയവർ, ഭൃത്യബന്ധുക്കൾ=ഭൃത്യന്മാരും ബന്ധുക്കളും, കേദാരജൻ=കേദാരത്തിങ്കൽ ജനിച്ചവൻ, കേദാരം=കേദാരയോഗം, കൃഷികരൻ=കൃഷിയെ ചെയ്യുന്നവൻ, സുബഹൂപയോഗ്യൻ=സുബഹൂപയോഗത്തിന്നായിക്കൊണ്ടു ഹിതൻ, സുബഹൂപയോഗം=ശോഭനമാകുംവണ്ണമുള്ള ബഹൂപയോഗം, ബഹൂപയോഗം=ബഹുക്കളുടെ ഉപയോഗം (അനേകജനങ്ങൾക്കുള്ള ഉപകാരമെന്നു സാരം), ശൂലം=ശൂലയോഗം, ശൂരൻ=ശൌൎയ്യത്തോടുകൂടിയവൻ, ശൌൎയ്യം=പരാക്രമം, ക്ഷതൻ=വ്രണവാൻ, വധരുചി=വധത്തിങ്കൽ രുചിയോടുകൂടിയവൻ, വധം=ഹിംസാ, രുചി=അഭിലാഷം, വിധനൻ=ധനത്തോടുകൂടാത്തവൻ.

സാ — ദാമയോഗത്തിങ്കൽ ജനിച്ചവൻ ദാനശീലനായിട്ടും പരോപകാരത്തിങ്കൽ താല്പൎയ്യത്തോടുകൂടിയവനായിട്ടും പശുക്കളെ രക്ഷിക്കുന്നവനായിട്ടും ഭവിക്കുന്നു. പാശയോഗത്തിങ്കൽ ജനിച്ചവൻ ധനികനായിട്ടും നല്ല ആചാരത്തോടും നല്ല ഭൃത്യന്മാരോടും നല്ല ബന്ധുക്കളോടും കൂടിയവനായിട്ടും ഭവിക്കുന്നു. കേദാരയോഗത്തിങ്കൽ ജനിച്ചവൻ കൃഷിയുള്ളവനായിട്ടും വളരെ ജനങ്ങൾക്കു യഥോചിതമായ ഉപകാരത്തെ ചെയ്യുന്നവനായിട്ടും ഭവിക്കുന്നു. ശൂലയോഗത്തിങ്കൽ ജനിച്ചവൻ ശൌൎയ്യത്തോടുകൂടിയവനായിട്ടും ശരീരത്തിങ്കൽ പ്രായേണ എല്ലാ സമയങ്ങളിലും വ്രണത്തോടുകൂടിയവനായിട്ടും ഹിംസാഭിലാഷിയായിട്ടും നിൎദ്ധനനായിട്ടും ഭവിക്കുന്നു.

ഭട്ടോൽപലവിവരണകാരാദികളായ അനേകവ്യാഖ്യാതാക്കന്മാർ ധനരുചിഃ എന്ന പാഠത്തെത്തന്നെ ആദരിച്ചിരിക്കുന്നു എങ്കിലും 'ശൂരഃ പ്രായഃ പ്രാണിഹിംസ്രോ ഭവേന്നിസ്വശ്ച ശൂലജഃ' എന്നുള്ള ബൃഹൽപ്രാജാപത്യത്തിൻെറ ആനുകൂല്യം കാണുകയാൽ വധരുചിഃ എന്നുള്ള പാഠംതന്നെ യുക്തമായിട്ടുള്ളതെന്നു ഞാനഭിപ്രായപ്പെടുന്നു.

ധനവിരഹിതഃ പാഷണ്ഡീ വാ യുഗേ ത്വഥ ഗോളകേ
വിധനമലിനോ ജ്ഞാനാപേതഃ കുശില്പ്യടനോഽലസഃ
ഇതി നിഗദിതാ യോഗാസ്സാർദ്ധം ഫലൈരിഹ നാഭസാ
നിയതഫലദാശ്ചിന്ത്യാ ഹ്യേതേ സമസ്തദശാസ്വപി. ൧൯

അ—യുഗേ ജാതഃ ധനവിരഹിതഃ പാഷണ്ഡീ വാ ഭവതി. അഥ ഗോളകേ ജാതഃ തു വിധനമലിനഃ ജ്ഞാനാപേതഃ കുശില്പീ അലസഃ അടനഃ ച ഭവതി. ഇതി ഇഹ നാഭസാഃ യോഗാഃ ഫലൈഃ സാർദ്ധം നിഗദിതാഃ. ഏതേ ഹി നിയതഫലദാഃ. അതഃ സമസ്തദശാസു അപി ചിന്ത്യാഃ.

അനു—യുഗത്തിങ്കൽ ജാതനായിരിക്കുന്നവൻ ധനവിരഹിതനായിട്ടും പാഷണ്ഡിയായിട്ടും ഭവിക്കുന്നു. ഗോളകത്തിങ്കൽ ജാതനായിരിക്കുന്നവനാകട്ടെ വിധനമലിനനായിട്ടും ജ്ഞാനാപേതനായിട്ടും കുശില്പിയായിട്ടും അലസനായിട്ടും അടനനായിട്ടും ഭവിക്കുന്നു. ഇപ്രകാരം ഇവിടെ നാഭസങ്ങളായിരിക്കുന്ന യോഗങ്ങൾ ഫലങ്ങളോടുകൂടെ നിഗദിതങ്ങളായി. ഇതുകൾ യാതൊന്നു ഹേതുവായിട്ടു നിയതഫലദങ്ങളാകുന്നുവോ അതു ഹേതുവായിട്ടു സമസ്തദശകളിലും ചിന്ത്യങ്ങളായി ഭവിക്കുന്നു.

പരി—യുഗം=യുഗയോഗം, ജാതൻ=ജനിച്ചവൻ, ധനവിരഹിതൻ=ധനത്തോടുകൂടാത്തവൻ, പാഷണ്ഡീ=വേദമാർഗ്ഗപരിഭ്രഷ്ടൻ, ഗോളകം=ഗോളകയോഗം, വിധനമലിനൻ=വിധനനായും മലിനനായുമിരിക്കുന്നവൻ, വിധനൻ=ധനത്തോടുകൂടാത്തവൻ, മലിനൻ=മലോപേതമായിരിക്കുന്ന ശരീരത്തോടുകൂടിയവൻ, മലോപേതം=ചളിയോടുകൂടിയതു് (മുഷിഞ്ഞ വസ്ത്രത്തോടുകൂടിയവനെന്നുമാം), ജ്ഞാനാപേതൻ=ജ്ഞാനത്തോടു വേർപെട്ടവൻ, കുശില്പീ=കുത്സിതമായിരിക്കുന്ന ശില്പത്തോടുകൂടിയവൻ, കുത്സിതം=നിന്ദിതം, ശില്പം=മരപ്പണി മുതലായതു്, അലസൻ=മന്ദൻ, അടനൻ=സഞ്ചാരശീലൻ, നാഭസങ്ങൾ=നാഭസസംജ്ഞങ്ങൾ (നാഭസമെന്ന പേരോടുകൂടിയവ), നിഗദിതങ്ങൾ=നിഗദിക്കപ്പെട്ടവ, നിഗദിക്ക=പറയുക, ഇതുകൾ=നാഭസയോഗങ്ങൾ, നിയതഫലദങ്ങൾ=നിയതമാകുംവണ്ണം ഫലത്തെ ദാനംചെയ്യുന്നവ, നിയതം=നിയമത്തോടുകൂടിയതു്, സമസ്തദശകൾ=സമസ്തകളായിരിക്കുന്ന ദശകൾ, സമസ്തകൾ=ഒട്ടൊഴിയാതെയുള്ളവ, ചിന്ത്യങ്ങൾ=ചിന്തിക്കപ്പെടുവാൻ യോഗ്യങ്ങൾ, ചിന്തിക്ക=വിചാരിക്കുക.

സാ—യുഗയോഗത്തിങ്കൽ ജനിച്ചവൻ നിധനനായിട്ടും ശ്രുതിസ്മൃതികളിൽ പറയപ്പെട്ട മാൎഗ്ഗത്തിങ്കൽനിന്നു തെററിയവനായിട്ടും ഭവിക്കുന്നു. ഗോളകയോഗത്തിങ്കൽ ജനിച്ചവൻ നിധനനായിട്ടും മലിനനായിട്ടും ജ്ഞാനശൂന്യനായിട്ടും തനിക്കു് അവിഹിതമായ ശില്പത്തെ ചെയ്യുന്നവനായിട്ടും മന്ദനായിട്ടും സഞ്ചാരശീലനായിട്ടും ഭവിക്കുന്നു. സംഖ്യായോഗങ്ങളുടെ ഫലനിൎദ്ദേശം ഇവിടെ അവസാനിച്ചു. ഇങ്ങിനെ ഈ അദ്ധ്യായത്തിങ്കൽ മുപ്പത്തിരണ്ടു നാഭസയോഗങ്ങൾ അതാതിന്റെ ഫലങ്ങളോടുകൂടെ പറയപ്പെട്ടു. ഈ യോഗങ്ങൾ നിയമേന ഫലങ്ങളെ കൊടുക്കുന്നതുകളാകയാൽ ഇതുകളെ ആലോചിക്കാതെ ഒരു ദശയുടേയും ഫലത്തെ പറയരുതു് എന്നു് അറിഞ്ഞുകൊൾക. ഇനി ആശ്രയയോഗങ്ങളുടെ വിഷയത്തെ പറയുന്നു. ഉഭയരാശി ലഗ്നമായിരിക്കുമ്പോൾ ചരരാശിഗതന്മാരായിരിക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു രജ്ജുയോഗവും ചരരാശി ലഗ്നമായിരിക്കുമ്പോൾ സ്ഥിരരാശിഗതന്മാരായിരിക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു മുസലയോഗവും സ്ഥിരരാശി ലഗ്നമായിരിക്കുമ്പോൾ ഉഭയരാശിഗതന്മാരായിരിക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു നളയോഗവും നാഭസയോഗങ്ങളിൽവെച്ചൊന്നിനോടും സംകരത്തെ പ്രാപിക്കാതെ സ്വരൂപത്തെ ലഭിക്കുന്നു. എല്ലാ ഗ്രഹങ്ങളും ഏകാശ്രയഗതന്മാരാകിൽ അവിടെ ആശ്രയയോഗങ്ങൾ അനവകാശത ഹേതുവായിട്ടു ഗോളകയോഗത്താൽ ബാധിക്കപ്പെടുന്നു. അന്യത്ര ആശ്രയയോഗങ്ങൾ സംഖ്യായോഗങ്ങളോടു സംകരത്തെ പ്രാപിക്കുകയുമില്ലാ. അതുകളെ ബാധിക്കും. ഇതുതന്നെ 'അന്യാൻ പൂൎവ്വമുക്താൻ വിഹായ' എന്ന ആചാൎയ്യവചനാഭിപ്രായം. ഇങ്ങിനെ സംകീൎണ്ണമല്ലാതെതന്നെ ആശ്രയയോഗങ്ങൾ മൂന്നും സ്വരൂപലാഭത്തോടുകൂടിയതുകളാകയാൽ സത്യാചാൎയ്യൻ അതുകളെ വേറേതന്നെ പറഞ്ഞിരിക്കുന്നു എന്നും ഈ സംഗതിയെത്തന്നെ ഉള്ളിൽ വെച്ചിട്ടു് ആചാൎയ്യൻ സത്യാചാൎയ്യമതത്തേപ്പന അതുകളെ തന്റെ ശാസ്ത്രത്തിൽ പറഞ്ഞിരിക്കുന്നു എന്നും ഗ്രാഹ്യമാകുന്നു. അന്യമതത്തെ പറഞ്ഞിട്ടു് അതിനെക്കുറിച്ചു സമ്മതിയേയും വിസമ്മതിയേയും പ്രകാശിപ്പിച്ചിട്ടില്ലാ. എങ്കിലും 'സത്യസ്തു' എന്നും 'അന്യേ' എന്നുമുള്ള കൎത്തൃനിൎദ്ദേശവിശേഷംകൊണ്ടു പൂൎവ്വോക്തപക്ഷത്തിലുള്ള സമ്മതിയേയും പിന്നെ പറഞ്ഞതിലുള്ള വിസമ്മതിയേയും ബോധിപ്പിച്ചിരിക്കുന്നു. ഇങ്ങിനെയാകയാൽ സ്വപക്ഷത്തിങ്കലും ആശ്രയയോഗങ്ങൾ സിദ്ധാന്തങ്ങൾതന്നെ എന്നിരിക്കെക്കൊണ്ടു 'നവദിഗ്വസവ' ഇത്യാദിശ്ലോകംകൊണ്ടു് ആദി

യിൽ ചെയ്യപ്പെട്ട സംഖ്യാനിർദ്ദേശത്തിന്നും ക്ഷതിയില്ലാ എന്നു് അറി ഞ്ഞുകൊൾക.

മേൽപ്പറഞ്ഞ യോഗങ്ങളിൽവെച്ച് യാതൊരു യോഗത്തിന്റെ ഏതുമായ ഫലം അതിന്റെ അനുഭവകാലത്തോടുകൂടെ പറയപ്പെട്ടിരിക്കുന്നുവോ ആ യോഗത്തിന്റെ ആ ഒരു ഫലത്തിന്റെ അനുഭവമുണ്ടാകുന്നതു് അക്കാലമാത്രത്തിങ്കലാകുന്നു എന്നു വിശേഷവചനാൽ സിദ്ധമാകുന്നു. ശിഷ്ടങ്ങളായ ഫലങ്ങളെ അതാതു യോഗങ്ങൾ എല്ലാ സമയങ്ങളിലും ദാനംചെയ്യുന്നതുമാകുന്നു. എന്നിപ്രകാരമാകുന്നു 'നിയതഫലദാഃ' എന്നതിന്റെ ആശയം. ഇതുകൊണ്ടു വജ്രാദിയോഗങ്ങളെങ്ങിനെ നിയതഫലദങ്ങളായി ഭവിക്കുന്നതെന്നുള്ള ചോദ്യാവസരം പരിഹൃതമായി. ഇനി യവനാചാര്യമതത്തിങ്കൽ മേൽപ്പറഞ്ഞ യോഗങ്ങൾ ആയിരത്തെണ്ണൂറായതിന്റെ വിവരം സംക്ഷേപേണ പറയുന്നു.

ശംഖം കകുഭം ധ്വജം ഇങ്ങിനെ മേൽപ്പറഞ്ഞ മതത്തിങ്കൽ മൂന്നു യോഗങ്ങൾ ആകൃതിയോഗങ്ങളിൽ അധികങ്ങളായിട്ടുണ്ടു്. ലഗ്നത്തിലും നാലാമേടത്തുമായി എല്ലാഗ്രഹങ്ങളും നില്ക്കിൽ മാത്രം ഗദായോഗമെന്നും, നാലാമേടത്തും ഏഴാമേടത്തുമായി നില്ക്കിൽ ശംഖയോഗമെന്നും, ഏഴാമേടത്തും പത്താമേടത്തുമായി നില്ക്കിൽ കകുഭയോഗമെന്നും, പത്താമേടത്തും ലഗ്നത്തിലുമായി നില്ക്കിൽ ധ്വജയോഗമെന്നുമാകുന്നു യവനാചാര്യമതസ്ഥന്മാർ പറയുന്നതു്. ഇങ്ങിനെയാകയാൽ അവക്കു് ആകൃതിയോഗങ്ങളുടെ സംഖ്യ ഇരുപത്തിമൂന്നാകുന്നു. സംഖ്യായോഗങ്ങൾ നൂററിരുപത്തേഴുണ്ടു്. അതുകളൊക്കെയും ഗ്രഹപ്രസ്താരലഭ്യങ്ങളാകുന്നു. ഇങ്ങിനെ നൂററമ്പതു്. രാശിഭേദംഹേതുവായിട്ടു് ആയിരത്തെണ്ണൂറു്—ഇങ്ങിനെയാകുന്നു മേൽപ്രകാരമായതു് എന്നു സംക്ഷേപേണ ബോദ്ധ്യമാകുന്നു.

ഇതി ദ്വാദശോദ്ധ്യായഃ



## ത്രയോദശാദ്ധ്യായപ്രാരംഭഃ

**അസമസമവരിഷ്ഠാന്യർക്കകേന്ദ്രാദിസംസ്ഥേ**
**ശശിനി വിനയവിത്തജ്ഞാനധീനൈപുണാനി**
**അഹനി നിശി ച ചന്ദ്രേ സ്വേധിമിത്രാംശകേ വാ**
**സുരഗുരുസിതദൃഷ്ടേ വിത്തവാൻ സ്യാൽ സുഖീ ച. ൧**

അ—ശശിനി അക്കകേന്ദ്രാദിസംസ്ഥേ ജാതസ്യ വിനയവിത്ത ജ്ഞാനധീനൈപുണാനി അസമസമവരിഷ്ഠാനി സ്യുഃ. അഹനി നിശി ച ചന്ദ്രേ സ്വേ അംശകേ അധിമിത്രാംശകേ വാ സ്ഥിതേ സുരഗുരുസിതദൃഷ്ടേ ച ജാതഃ വിത്തവാൻ സുഖീ ച സ്യാൽ.

അന്വ—ശശി അക്കകേന്ദ്രാദിസംസ്ഥനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവന്റെ വിനയവിത്തജ്ഞാനധീനൈപുണങ്ങൾ അസമസമവരിഷ്ഠങ്ങളായി ഭവിക്കും. അഹസ്സിങ്കലും നിശയിങ്കലും ചന്ദ്രൻ സ്വമായിരിക്കുന്ന അംശകത്തിങ്കലോ അധിമിത്രാംശകത്തിങ്കലോ സ്ഥിതനായിട്ടും സുരഗുരുസിതദൃഷ്ടനായിട്ടുമിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ വിത്തവാനായിട്ടും സുഖിയായിട്ടും ഭവിക്കും.

പരി—ശശി=ചന്ദ്രൻ, അക്കകേന്ദ്രാദിസംസ്ഥൻ=അക്കകേന്ദ്രാദികളിൽ സംസ്ഥിതിചെയ്യുന്നവൻ, അക്കകേന്ദ്രാദികൾ=അക്കന്റെ കേന്ദ്രാദികൾ, അക്കൻ=ആദിത്യൻ, കേന്ദ്രാദികൾ=കേന്ദ്രം തുടങ്ങിയുള്ളവ (കേന്ദ്രപണപരാപോക്ലിമങ്ങളെന്നു സാരം), സംസ്ഥിതിചെയ്ക=നില്ക്കുക, ജാതൻ=ജനിച്ചവൻ, വിനയവിത്തജ്ഞാനധീനൈപുണങ്ങൾ=വിനയവും വിത്തവും ജ്ഞാനവും ധീയും നൈപുണവും, അല്ലായെങ്കിൽ ജ്ഞാനവും ധീനൈപുണവും, വിനയം=ഒതുക്കം, വിത്തം=ധനം, ജ്ഞാനം=അറിവു്, ധീനൈപുണം=ബുദ്ധിസാമത്ഥ്യം, അസമസമവരിഷ്ഠങ്ങൾ=അസമങ്ങളായിട്ടും സമങ്ങളായിട്ടും വരിഷ്ഠങ്ങളായിട്ടുമിരിക്കുന്നവ, അസമങ്ങൾ=അധമങ്ങൾ, സമങ്ങൾ=മദ്ധ്യമങ്ങൾ, വരിഷ്ഠങ്ങൾ=ഉത്തമങ്ങൾ, അഹസ്സ്=പകലു്, നിശാ=രാത്രി, സ്വം=തന്നെസ്സംബന്ധിച്ചതു്, അധിമിത്രാംശകം=അധിമിത്രത്തിന്റെ അംശകം, അധിമിത്രം=ബന്ധു, അംശകം=നവാംശകം, സ്ഥിതൻ=സ്ഥിതിചെയ്തവൻ, സ്ഥിതിചെയ്ക=നില്ക്കുക, സുരഗുരുസിതദൃഷ്ടൻ=സുരഗുരുസിതന്മാരാൽ ദൃഷ്ടൻ, സുരഗുരുസിതന്മാർ=സുരഗുരുവും സിതനും, സുരഗുരു=ബൃഹസ്പതി, സിതൻ=ശുക്രൻ, ദൃഷ്ടൻ=ദശിക്കപ്പെട്ടവൻ, ദശിക്ക=നോക്കുക, വിത്തവാൻ=ധനവാൻ, സുഖീ=സുഖത്തോടുകൂടിയവൻ.

സാ—സൂര്യകേന്ദ്രത്തിങ്കൽ ചന്ദ്രൻ നില്ക്കുമ്പോൾ ജനിച്ചവന്റെ വിനയവും ധനവും ജ്ഞാനവും ബുദ്ധിസാമത്ഥ്യവും വളരെ കുറഞ്ഞിരിക്കും. സൂര്യന്റെ പണപരാശിയിൽ ചന്ദ്രൻ നിന്നാൽ അതുകൾ വളരെ കുറയാതെയും ഉൽകഷത്തോടുകൂടാതെയുമുള്ളതുകളായിരിക്കും.

സൂൎയ്യന്റെ ആപോക്ലിമത്തിങ്കൽ നിന്നാൽ അതുകൾ ഉൽകൃഷ്ടങ്ങളായി ഭവിക്കും. ജനനം പകലായിട്ടു ചന്ദ്രൻ സ്വക്ഷേത്രാംശകത്തിങ്കലോ ബന്ധുക്ഷേത്രാംശകത്തിങ്കലോ നില്ക്കുന്നവനായിട്ടു ചന്ദ്രന്നു ബൃഹസ്പതിയുടെ ദൃഷ്ടിയുള്ളതായിട്ടും വരികിൽ ധനവാനായിട്ടും സുഖിയായിട്ടും ഭവിക്കും. ജനനം രാത്രിയിലായാലും മേൽപ്രകാരമാകുന്നു ചന്ദ്രസ്ഥിതി എങ്കിൽ അപ്രകാരം നില്ക്കുന്ന ചന്ദ്രന്നു ശുക്രദൃഷ്ടി ഭവിച്ചാൽ ധനവാനായിട്ടും സുഖിയായിട്ടും ഭവിക്കും.

സ്വാംശേധിമിത്രസ്യാംശേ വാ സംസ്ഥിതോ ദിവസേ യദി
ഗുരുണാ ദൃശ്യതേ തത്ര ജാതോ വിത്തസുഖാന്വിതഃ
നിശ്യേവം ഭൃഗുണാ ചന്ദ്രോ ദൃശ്യതേ യദി തത്ര ച
വിപൎയ്യയസ്ഥേ ശീതാംശൌ ജായന്തേല്പധനാ നരാഃ

എന്ന ഗാൎഗ്ഗിവചനമുണ്ടാകകൊണ്ടു്, മേൽപ്പറഞ്ഞപ്രകാരംതന്നെ ഉത്തരാൎദ്ധത്തിന്റെ സാരമെന്നറിഞ്ഞുകൊൾകയും വേണം.

സൌമ്യൈഃ സ്മരാരിനിധനേഷ്വധിയോഗ ഇന്ദോ-
സ്തസ്മിംശ്ചമൂപസചിവക്ഷിതിപാലജന്മ
സംപന്നസൌഖ്യവിഭവാ ഹതശത്രവശ്ച
ദീൎഘായുഷോ വിഗതരോഗഭയാശ്ച ജാതാഃ ൨

അ—ഇന്ദോഃ സ്മരാരിനിധനേഷു വൎത്തമാനൈഃ സൌമ്യൈഃ അധിയോഗഃ ഭവതി. തസ്മിൻ ചമൂപസചിവക്ഷിതിപാലജന്മ ഭവതി. ജാതാഃ സംപന്നസൌഖ്യവിഭവാഃ ഹതശത്രവഃ ച ദീൎഘായുഷഃ വിഗതരോഗഭയാഃ ച ഭവന്തി.

അന്വ—ഇന്ദുവിന്റെ സ്മരാരിനിധനങ്ങളിൽ വൎത്തമാനന്മാരായിരിക്കുന്ന സൌമ്യന്മാർ ഹേതുവായിട്ടു് അധിയോഗം ഭവിക്കുന്നു. അതിങ്കൽ ചമൂപസചിവക്ഷിതിപാലജന്മം ഭവിക്കുന്നു. ജാതന്മാരായിരിക്കുന്നവർ സമ്പന്നസൌഖ്യവിഭവന്മാരായിട്ടും ഹതശത്രുക്കളായിട്ടും ദീൎഘായുസ്സുകളായിട്ടും വിഗതരോഗഭയന്മാരായിട്ടും ഭവിക്കുന്നു.

പരി—ഇന്ദു=ചന്ദ്രൻ (ചന്ദ്രാധിഷ്ഠിതരാശി എന്നു സാരം), സ്മരാരിനിധനങ്ങൾ=സ്മരനും അരിയും നിധനവും, സ്മരൻ=ഏഴാമേടം, അരി=ആറാമേടം, നിധനം=അഷ്ടമം, വൎത്തമാനന്മാർ=വൎത്തിച്ചിയങ്ങുന്നവർ, വൎത്തിക്ക=സ്ഥിതിചെയ്ക, സൌമ്യന്മാർ=ശുഭഗ്രഹങ്ങൾ (ബുധനും ബൃഹസ്പതിയും ശുക്രനുമെന്നു സാരം), അതു്=അധിയോഗം,

ചമൂപസചിവക്ഷിതിപാലജന്മം = ചമൂപസചിവക്ഷിതിപാലന്മാരുടെ ജന്മം, ചമൂപസചിവക്ഷിതിപാലന്മാർ=ചമൂപനും സചിവനും ക്ഷിതിപാലനും, ചമൂപൻ=സേനാപതി, സചിവൻ=മന്ത്രി, ക്ഷിതിപാലൻ=രാജാവു്, ജന്മം=ജനനം, ജാതന്മാർ=ജനിച്ചവർ, സമ്പന്നസൌഖ്യവിഭവന്മാർ=സമ്പന്നങ്ങളായിരിക്കുന്ന സൌഖ്യവിഭവങ്ങളോടുകൂടിയവർ, (സമ്പന്നങ്ങൾ=സംപ്രാപ്തങ്ങൾ, സൌഖ്യവിഭവങ്ങൾ=സൌഖ്യവും വിഭവവും, സൌഖ്യം=സുഖം, വിഭവം=ഐശ്വര്യം, ഹതശത്രുക്കൾ=ഹതന്മാരായിരിക്കുന്ന ശത്രുക്കളോടുകൂടിയവർ, ഹതന്മാർ=ഹനിക്കപ്പെട്ടവർ, ഹനിക്ക=നിഗ്രഹിക്കുക, ദീൎഘായുസ്സുകൾ=ദീൎഘമായിരിക്കുന്ന ആയുസ്സോടുകൂടിയവർ (വളരെക്കാലം ജീവിക്കുന്നവരെന്നു സാരം), വിഗതരോഗഭയന്മാർ=വിഗതങ്ങളായിരിക്കുന്ന രോഗഭയങ്ങളോടുകൂടിയവർ, വിഗതങ്ങൾ=വിഗമിച്ചവ, വിഗമിക്ക=വേർപെടുക, രോഗഭയങ്ങൾ=രോഗവും ഭയവും, രോഗം=വ്യാധി, ഭയം=ഭീതി.

സാ—ചന്ദ്രൻ നിൽക്കുന്ന രാശിയുടെ ആറാമേടത്തോ ഏഴാമേടത്തോ അഷ്ടമത്തിലോ മേൽപ്പറഞ്ഞ സ്ഥാനങ്ങളിൽവെച്ച് രണ്ടിലായിട്ടോ മേൽപ്പറഞ്ഞ സ്ഥാനങ്ങളിൽ മൂന്നിലുമായിട്ടോ സൌമ്യഗ്രഹങ്ങൾ എല്ലാവരും നിൽക്കിൽ അധിയോഗമെന്നൊരു യോഗം ഭവിക്കുന്നു. ആ യോഗത്തിങ്കൽ ജനിച്ചവൻ സേനാപതിയായിട്ടോ മന്ത്രിയായിട്ടോ രാജാവായിട്ടോ ഭവിക്കും. ശുഭഗ്രഹങ്ങൾ ഹീനബലന്മാരായാൽ സേനാപതിയായി ഭവിക്കുമെന്നും, മദ്ധ്യബലന്മാരായാൽ മന്ത്രിയായി ഭവിക്കുമെന്നും, പൂൎണ്ണബലന്മാരായാൽ രാജാവായി ഭവിക്കുമെന്നും ഗ്രഹിച്ചുകൊൾക. മേൽപ്പറഞ്ഞ യോഗത്തിങ്കൽ ജനിച്ചവർ ഒക്കെയും ഐശ്വൎയ്യസുഖങ്ങളോടു കൂടിയവരായിട്ടും അശത്രുക്കളായിട്ടും ദീൎഘായുസ്സുകളായിട്ടും രോഗവും ഭയവുമില്ലാത്തവരായിട്ടും ഭവിക്കും.

മേൽപ്പറഞ്ഞ യോഗത്തിന്നു ചിലർ ഷഷ്ഠത്തിങ്കലും സപ്തമത്തിങ്കലും അഷ്ടമത്തിങ്കലും സൌമ്യഗ്രഹസ്ഥിതിയുണ്ടായിരിക്കേണമെന്നു പറയുന്നു. അതു്,

> നിധനാ ദ്യൂനം ഷഷ്ഠം ചന്ദ്രസ്ഥാനാദ്യദാ ശുഭൈൎയ്യുക്തം
> അധിയോഗസ്സംപ്രോക്തോ വ്യാസകൃതൌ സപ്തധാ പൂൎവ്വൈഃ.

എന്നുള്ള ശ്രുതകീൎത്തിഗ്രന്ഥത്തിന്നു വിരുദ്ധമാകുന്നു. വ്യാസകൃതൌ സപ്തധാ എന്നതിന്നു വിസ്താരകൎമ്മം സത്തായിരിക്കും സമയത്തിങ്കൽ ഏഴുപ്രകാരമെന്നൎത്ഥം. എങ്ങിനെ എന്നാൽ ആറാമേടത്തു ശുഭഗ്രഹ

ങ്ങൾ എല്ലാവരും നിന്നാൽ ഒന്നു്, ഏഴാമേടത്തു നിന്നാൽ ഒന്നു്, അഷ്ടമത്തിങ്കൽ നിന്നാൽ ഒന്നു്, ഇങ്ങിനെ ഏകൈകസ്ഥാനത്തിങ്കലായിട്ടു യോഗങ്ങൾ മൂന്നു്. ഷഷ്ഠസപ്തമങ്ങളിൽ ഒന്നു്, ഷഷ്ഠാഷ്ടമങ്ങളിൽ ഒന്നു്, സപ്തമാഷ്ടമങ്ങളിൽ ഒന്നു്, ഇങ്ങിനെ ഈരണ്ടു സ്ഥാനങ്ങളിലായിട്ടു യോഗങ്ങൾ മൂന്നു്. എല്ലാ സ്ഥാനങ്ങളിലുംകൂടി യോഗം ഒന്നു്. ആകെ ഏഴു്—ഇങ്ങിനെ ധരിച്ചുകൊൾക.

ശശിനസ്സൌമ്യാഃ ഷഷ്ഠേ ദ്യൂനേ വാ നിധനസംസ്ഥിതാ വാ സ്യുഃ
ജാതോ നൃപതിർജ്ജേതാ മന്ത്രീ വാ സൈന്യനായകോ വാപി

എന്നുള്ള ബാദരായണഹോരയ്ക്കും മേൽപ്രകാരം പറയുന്നതു വിരുദ്ധമാകുന്നു.

ഹിത്വാർക്കം സുനഫാനഫാദുരുധുരാ-
 സ്സ്വാന്ത്യോഭയസ്ഥൈർഗ്രഹൈ-
ശ്ശീതാംശോഃ കഥിതോന്യഥാ തു ബഹുഭിഃ
 കേമദ്രുമോന്യൈസ്ത്വസൌ
കേന്ദ്രേ ശീതകരേഥവാ ഗ്രഹയുതേ
 കേമദ്രുമോ നേഷ്യതേ
കേചിൽ കേന്ദ്രനവാംശകേഷു ച വദ-
 ന്ത്യുക്തിപ്രസിദ്ധാ ന തേ. ൩

അ—അർക്കം ഹിത്വാ ശീതാംശോഃ സ്വാന്ത്യോഭയസ്ഥൈഃ ഗ്രഹൈഃ സുനഫാനഫാദുരുധുരാഃ ഭവന്തി. അന്യഥാ തു ബഹുഭിഃ കേമദ്രുമഃ കഥിതഃ ഭവതി. അന്യൈഃ തു അസൌ കേമദ്രുമഃ ശീതകരേ കേന്ദ്രേ അർക്കം ഹിത്വാ ഗ്രഹയുതേ അഥ കേന്ദ്രേ അശീതകരേ ഗ്രഹയുതേ വാ ന ഇഷ്യതേ. കേചിൽ കേന്ദ്രനവാംശകേഷു ച വദന്തി. തേ ഉക്തിപ്രസിദ്ധാഃ ന ഭവന്തി.

അനു—അർക്കനെ ഒഴിച്ചു ശീതാംശുവിന്റെ സ്വാന്ത്യോഭയസ്ഥന്മാരായിരിക്കുന്ന ഗ്രഹങ്ങൾ ഹേതുവായിട്ടു സുനഫാനഫാദുരുധുരകൾ കഥികളായി ഭവിക്കുന്നു. അന്യപ്രകാരേണ സ്ഥിതന്മാരായിരിക്കുന്ന ഗ്രഹങ്ങൾ ഹേതുവായിട്ടാകട്ടെ ബഹുക്കളാൽ കേമദ്രുമം കഥിതമായി ഭവിക്കുന്നു. അന്യന്മാരാലാകട്ടെ ഈ കേമദ്രുമം ശീതകരൻ കേന്ദ്രത്തിങ്കൽ അർക്കനോടുകൂടാതെ ഗ്രഹയുതനായിട്ടോ കേന്ദ്രം അശീതകരമായി ഗ്രഹയുതമായിട്ടോ ഇരിക്കും സമയത്തിങ്കൽ ഇച്ഛിക്കപ്പെടുന്നില്ല. ചിലർ

കേന്ദ്രനവാംശകങ്ങളിലും വദിക്കുന്നു. അവർ ഉക്തിപ്രസിദ്ധന്മാരായി ഭവിക്കുന്നില്ല.

പരി—അൎക്കൻ=ആദിത്യൻ, ശീതാംശു=ചന്ദ്രൻ, സ്വാന്ത്യോഭയസ്ഥന്മാർ=സ്വാന്ത്യോഭയങ്ങളിൽ സ്ഥിതിചെയ്യുന്നവർ, സ്വാന്ത്യോഭയങ്ങൾ=സ്വവും അന്ത്യവും ഉഭയവും, സ്വം=രണ്ടാമേടം, അന്ത്യം=പന്ത്രണ്ടാമേടം, ഉഭയം=ദ്വയം (രണ്ടാമേടവും പന്ത്രണ്ടാമേടവുമെന്നു സാരം), സ്ഥിതിചെയ്ക=നില്ക്കുക. ഗ്രഹങ്ങൾ=ഭൌമാദികൾ, സുനഭാനഭാധുരുധുരകൾ=സുനഭയും അനഭയും ധുരുധുരയും, സുനഭാ=സുനഭാ എന്ന യോഗം, അനഭാ=അനഭാ എന്ന യോഗം, ധുരുധുരാ=ധുരുധുരാ എന്ന യോഗം, കഥിതകൾ=കഥിക്കപ്പെട്ടവ, കഥിക്ക=പറയുക, ബഹുക്കൾ=ബഹുക്കളായിരിക്കുന്ന ആചാൎയ്യന്മാർ, കേമദ്രുമം=കേമദ്രുമമെന്ന യോഗം, കഥിതം=കഥിക്കപ്പെട്ടതു്, കഥിക്ക=പറയുക, അന്യന്മാർ=മററുള്ള ആചാൎയ്യന്മാർ, ശീതകരൻ=ചന്ദ്രൻ, കേന്ദ്രം=സ്വകേന്ദ്രം (സ്വാശ്രയരാശിയും അതിൻെറ ചതുൎത്ഥസപ്തമദശമങ്ങളുമെന്നു സാരം), ഗ്രഹയുതൻ=ഗ്രഹത്തോടുകൂടിയവൻ, കേന്ദ്രം=ലഗ്നം മുതലായതു്, ഗ്രഹയുതം=ഗ്രഹത്തോടുകൂടിയതു്, കേന്ദ്രനവാംശകങ്ങൾ=കേന്ദ്രങ്ങളും നവാംശകവും, വദിക്ക=പറയുക, അവർ=മേൽപ്രകാരം പറയുന്നവർ, ഉക്തിപ്രസിദ്ധന്മാർ=ഉക്തികൊണ്ടു പ്രസിദ്ധന്മാർ, ഉക്തി=വചനം.

സാ—ജനനകാലത്തിങ്കൽ ചന്ദ്രാധിഷ്ഠിതരാശിയുടെ രണ്ടാമേടത്തു് ഏകഗ്രഹമോ അനേകഗ്രഹങ്ങളോ നിന്നാൽ സുനഭാ എന്നൊരു യോഗവും, മേൽപ്പറഞ്ഞ രാശിയുടെ പന്ത്രണ്ടാമേടത്തു് ഏകഗ്രഹമോ അനേകഗ്രഹങ്ങളോ നിന്നാൽ അനഭാ എന്നൊരു യോഗവും, മേൽപ്പറഞ്ഞ രാശിയുടെ ഇരുഭാഗങ്ങളിൽ ഏകഗ്രഹമോ അനേകഗ്രഹങ്ങളോ നിന്നാൽ ധുരുധുരാ എന്നൊരു യോഗവും സകല തന്ത്രകൎത്താക്കന്മാരാലും പറയപ്പെട്ടിരിക്കുന്നു. മേൽപ്പറഞ്ഞ യോഗങ്ങൾ ഏകഗ്രഹത്തിൻെറ സ്ഥിതികൊണ്ടു പറയുമ്പോൾ ആദിത്യനെ ഏകഗ്രഹമാക്കി ഗണിച്ചുവരുമാറില്ല. ഇതു് അനേകഗ്രഹങ്ങളെക്കൊണ്ടു പറയുമ്പോഴും തുല്യമാകുന്നു. മേൽപ്പറഞ്ഞ സ്ഥാനങ്ങളിൽവെച്ചു് ഒന്നിൽ ആദിത്യൻ നില്ക്കിലും സുനഭാനഭാധുരുധുരകളിൽ ആദിത്യൻ അവിടെ നില്ക്കാത്തവനാകുന്നു എന്നു വിചാരിച്ചുകൊൾക. ഇതു വക്ഷ്യമാണമായ കേമദ്രുമയോഗത്തിങ്കലും തുല്യമാകുന്നു. ഇതുകൊണ്ടു മേൽപ്പറഞ്ഞ സ്ഥാനങ്ങളിൽവെച്ചു് ഒന്നിൽ ആദിത്യനുണ്ടായിരുന്നാൽ സുനഭാനഭാധുരുധുരകൾക്കും കേമദ്രുമത്തിന്നും ഭംഗമില്ല എന്നതും സിദ്ധമായി. 'സ്വാ

ന്ത്യോഭയസ്ഥൈഃ' എന്ന പദാന്തൎഗ്ഗതങ്ങളായ സ്വാന്ത്യശബ്ദങ്ങൾ ഉഭയശബ്ദസമഭിവ്യാഹാരബലാൽ കേവലമായ രണ്ടാമേടത്തേയും കേവലമായ പന്ത്രണ്ടാമേടത്തേയും ബോധിപ്പിക്കുന്നതുകളാകുന്നു. അതു ഹേതുവായിട്ടു സുനഭാനഭകൾക്കു ധുരുധുരയോട്ടുകൂടെ സങ്കീൎണ്ണത്വം ഭവിക്കുകയുമില്ല. സുനഭാദികളായ മൂന്നു യോഗങ്ങൾക്കും വക്ഷ്യമാണമായ കേമദ്രുമത്തിന്നും സ്വരൂപംകൊണ്ടുള്ള വിശേഷമല്ലാതെ വേറെ ഒരു വിശേഷംകൂടെ ഉണ്ടു്. അതു് എന്തെന്നാൽ, സുനഭാദികളായ മൂന്നു യോഗങ്ങൾ നിരപവാദതയാ എല്ലാവരാലും പറയപ്പെട്ടതുകളാകുന്നു. കേമദ്രുമയോഗം ചന്ദ്രാധിഷ്ഠിതരാശിയുടെ ദ്വിതീയദ്വാദശരാശികൾ ഗ്രഹശൂന്യങ്ങളായിരിക്കിൽ അതുകൊണ്ടുമാത്രം ഭവിക്കുമെന്നുള്ളതു ബഹുസമ്മതമാകുന്നു എങ്കിലും ആ വിഷയത്തിങ്കൽ ചിലൎക്കു വിസമ്മതികൂടെ ഉണ്ടു്. ഇങ്ങിനെ ഒരു വൈഷമ്യം സുനഭാദിയോഗങ്ങൾക്കു ഭവിക്കുന്നില്ല. ഇതുതന്നെ മേൽപ്പറഞ്ഞ വിശേഷമെന്നറിഞ്ഞുകൊൾക. എന്നാൽ ചില ആചാൎയ്യന്മാരുടെ പക്ഷത്തിങ്കൽ ചന്ദ്രന്റെ ഇരുഭാഗവും ഗ്രഹശൂന്യമായി വരികിൽ ഒരേടത്തും കേമദ്രുമമില്ല എന്നുതന്നെയോ അതല്ല; ഗൎഗ്ഗാദിമതത്തിങ്കൽ ഇരുഭാഗവും ഗ്രഹശൂന്യമായിരുന്നാലും അപ്രകാരമിരിക്കുന്ന ചന്ദ്രൻ നില്ക്കുന്ന രാശിയിലോ അതിന്റെ ചതുൎത്ഥരാശിയിലോ സപ്തമരാശിയിലോ ദശമരാശിയിലോ ആദിത്യനല്ലാതെ വേറെ ഒരു ഗ്രഹം നില്ക്കിലും, ലഗ്നത്തിലോ അതിന്റെ ചതുൎത്ഥാദികളിലോ ചന്ദ്രനല്ലാതെ ഒരു ഗ്രഹം നില്ക്കിലും മേൽപ്പറഞ്ഞ കേമദ്രുമയോഗം ഭവിക്കുന്നില്ല. ഇങ്ങിനെയാകുന്നു ചിലർ മേൽപ്രകാരമായാലും കേമദ്രുമമില്ലാ എന്നു പറയുന്നതിന്റെ തത്വം. ഇതിന്നു മൂലമെന്തെന്നാൽ,

> വ്യയാൎത്ഥകേന്ദ്രഗശ്ചന്ദ്രാദ്വിനാ ഭാനും ന ചേദ്ഗ്രഹഃ
> കശ്ചിൽ സ്യാദ്വാ വിനാ ചന്ദ്രം ലഗ്നാൽ കേന്ദ്രഗതോഥവാ
> യോഗഃ കേമദ്രുമോ നാമ തദാ സ്യാദത്ര ഗൎഹിതാഃ
> ഭവന്തി നിന്ദിതാചാരദാരിദ്ര്യാപത്തിസംയുതാഃ

എന്നുള്ള ഗാൎഗ്ഗിവചനമാകുന്നു. ഈ കേമദ്രുമമെന്നു പറകകൊണ്ടു്,

> സുനഭാനഭാധുരുധുരാഃ ക്രമേണ യോഗാ ഭവന്തി രവിരഹിതൈഃ
> വിത്താന്ത്യോഭയസംസ്ഥൈഃ കൈരവവചനബാന്ധവാദ്വിഹഗൈഃ
> എതേ ന യദാ യോഗാഃ കേന്ദ്രഗ്രഹവൎജ്ജിതഃ ശശാങ്കശ്ച
> കേമദ്രുമോതിദുഷ്ടഃ ശശിനി ച സൎവ്വഗ്രഹൈൎദൃഷ്ടേ

എന്നുള്ള സാരാവലീശ്ലോകങ്ങളിൽ രണ്ടാമത്തെ ശ്ലോകത്തിന്റെ ചതുൎത്ഥപാദംകൊണ്ടു ചന്ദ്രന്നു് എല്ലാ ഗ്രഹങ്ങളുടേയും ദൃഷ്ടിയുള്ളപ്പോൾ അനവധിക്കപ്പെട്ടതായ ഒരു കേമദ്രുമയോഗം മേൽപ്രകാരം പറയുന്ന ആചാൎയ്യന്മാരുടെ മതത്തിങ്കലുണ്ടു് എന്നു സൂചിപ്പിച്ചിരിക്കുന്നു. 'ശീതകരേ കേന്ദ്രേ വൎത്തമാനേ അഥ ഗ്രഹയുതേ വാ' എന്നുള്ള അന്വയം മുൻ പറഞ്ഞ ഗാൎഗ്ഗിവാക്യവിരോധംഹേതുവായിട്ടു് ഉപേക്ഷ്യമാകുന്നു. കേന്ദ്രേ അഥ ശീതകരേ വാ ഗ്രഹയുതേ സതി എന്നുള്ള അന്വയം കേന്ദ്രത്തിങ്കൽ ഗ്രഹമുണ്ടായാൽ കേമദ്രുമം ഭവിക്കുന്നില്ല എന്നുള്ള അംശംകൊണ്ടു മേല്പറഞ്ഞ ഗാൎഗ്ഗിവാക്യത്തെ പ്രായേണ അനുസരിക്കുന്നതായിരുന്നാലും കേന്ദ്രത്തിങ്കൽ നില്ക്കുന്ന ഗ്രഹം ചന്ദ്രഭിന്നനായിരിക്കേണമെന്നുള്ളതു് അതിലന്തൎഭൂതമല്ലായ്കയാൽ ന്യൂനമായിട്ടും ശീതകരൻ ഗ്രഹയുതനായാൽ കേമദ്രുമം ഭവിക്കുന്നില്ലാ എന്നുള്ള അംശംകൊണ്ടു വിരുദ്ധമായിട്ടുമുള്ളതാകുന്നു. കേന്ദ്രേ ശീതകരേ എന്നുള്ള അംശത്തിന്നു് ആവൎത്തനത്തെ അംഗീകരിക്കുകയും ആവൃത്തങ്ങളായ അംശങ്ങളിൽ വെച്ചു് ഒന്നിന്നു കേന്ദ്രേ ശീതകരേ എന്നും മറ്റേതിന്നു കേന്ദ്രേ അശീതകരേ എന്നുമുള്ള പദവിഭാഗത്തെ സ്വീകരിക്കുകയും ചെയ്താൽ മേല്പറഞ്ഞ ഗാൎഗ്ഗിവാക്യത്തിന്റെ അത്യന്താനുസരണം സിദ്ധിയ്ക്കത്തക്കവിധത്തിൽ മുൻ കാണിക്കപ്പെട്ട യോജന സുലഭമായി ഭവിക്കുമെന്നു് അറിഞ്ഞുകൊൾകയും വേണം. ചന്ദ്രന്റെ ഇരുഭാഗങ്ങളും ഗ്രഹശൂന്യങ്ങളായിരുന്നാൽത്തന്നെ കേമദ്രുമമുണ്ടു് എന്നതിന്നും

> അൎക്കസ്ഥിഷ്ണു വാമാ വാ സ്ഥിതേപ്യസ്ഥിതവത്തദവേൽ
> അതോ ഭൌമാദിഭിഃ ഖേടൈരിന്ദോഃ സ്വാന്ത്യോഭയസ്ഥിതൈഃ
> സുനഭാ ചാനഭാ ചാനുഭവേദ്ധുരുധുരാപി ച
> അന്യഥാ വൎത്തമാനൈസ്തൈൎയ്യോഗഃ കേമദ്രുമഃ സ്മൃതഃ

എന്നുള്ള സ്കന്ദഹോരയും,

> അൎക്കേണ സഹ വാ തേന വിനാ വാ തുഹിനത്വിഷഃ
> സ്വാന്ത്യോഭയസ്ഥിതൈൎഭൌമാദ്യൈസ്ത്രീൻ യോഗാൻ സൌമ്യ ധാരയ
> വിദ്ധി ത്വമനഭാമാദ്യാം ദ്വിതീയാം സുനഭേതി ച
> തത്ര വിദ്ധി തൃതീയാം ത്വമേവം ധുരുധുരേത്യപി
> ഇന്ദാവുഭയതശ്ശൂന്യേ യോഗഃ കേമദ്രുമഃ സ്മൃതഃ
> സന്നപ്യസദ്വദക്കോത്ര ഭവാൻ വിജ്ഞാതുമൎഹതി

എന്നുള്ള ലഘുപ്രാജാപത്യവും,

സകൃദുക്തം മയൈതാനി സാധനാനി വിഭാവയ
യോഗാനാം സുനഭാദീനാം വിശിഷ്യ പരിപൃച്ഛസി
യാനീദാനീം തതോ വ്യക്തം വ്യസ്താഷ്ടീരിതി തൽ സഹേ
സകൃദദ്യ ബ്രവീമി ത്വാം പ്രതി വാത്സല്യഗൌരവാൽ
അക്കം വിസ്തരമദ്രാക്ഷീസ്തിഷ്ഠന്തമപി കുത്രചിൽ
ഇദാനീന്ത്വമനക്കോസി തസ്മാന്മേ ഗദതഃ ശൃണു
അനഭാരിഃ ഫലൈരക്കാൽ സുനഭാ ധനഭം ഗതൈഃ
വിഹഗൈരുഭയസ്ഥൈസ്തു യോഗോ ധുരുധുരൈകികാ
കേമദ്രുമമഥാഖ്യാസ്യേ പ്രാഗപത്തിഷു ശുചിവ്രത
നാന്യദപിശിഷ്യ വക്ഷ്യാമി സ്കന്ദസ്യൈതാവതീ മതിഃ
യദി യോഗാസ്ത്രയോ ന സ്യുഷ്ഷ്വ ഏതേ കഥിതാ മയാ
തദാ കേമദ്രുമം വിദ്ധി നാന്യദപിജ്ഞാതുമർഹസി

എന്നുള്ള ബൃഹൽപ്രാജാപത്യവുമാകുന്നു. ഇങ്ങിനെതന്നെ വസിഷ്ഠ ഹോരാദികളിലുമുണ്ടായിരിക്കും. യഥാലാഭമായി ഗ്രഹിച്ചുകൊൾക. സ്കന്ദഹോരയുടേയും ലഘുപ്രാജാപത്യബൃഹൽപ്രാജാപത്യങ്ങളുടേയും ഗതി ഇങ്ങിനെയാകയാൽ 'കേന്ദ്രേ ശീതകരേ' ഇത്യാദികൊണ്ടു പറഞ്ഞ മതം സ്വസമ്മതമല്ല എന്നു പറയേണമെങ്കിൽ അതും ഗാൎഗ്ഗിപ്രഭൃതികളായിരിക്കുന്ന ആചാൎയ്യന്മാരുടെ മതമാകയാൽ അനന്തരം പറയപ്പെട്ടതുതന്നെ സ്വമതമെന്നു പറയേണമെങ്കിൽ അതും സാദ്ധ്യമാകുന്നു. അതുകൊണ്ടു് ഇതുകളിൽവെച്ചു് ആചാൎയ്യസമ്മതമായിട്ടുള്ള മതം ഇന്നതെന്നു പറയുന്നതിനേക്കാൾ വ്യാഖ്യാതാവായ തനിക്കു സമ്മതമായിട്ടുള്ള മതം ഇന്നതെന്നു പറയുന്നതായിരിക്കും യുക്തമെന്നു് എനിക്കു തോന്നുന്നു. ഇങ്ങിനെയുള്ള അവസ്ഥയിൽ 'അന്യേ ആചാൎയ്യാ നേച്ഛന്തി വരാഹമിഹിരസ്തു ഇച്ഛത്യേവ' ഇദ്യാദി ഗ്രന്ഥംകൊണ്ടു മുൻപറഞ്ഞതുതന്നെ സ്വമതമെന്നുള്ള വ്യവസ്ഥാപനം ചിലരാൽ ചെയ്യപ്പെട്ടതായിരുന്നാലും എന്റെ മനസ്സിനായികൊണ്ടു രുചിക്കുന്നില്ല. ഇതിനെപ്പററിയുള്ള തീച്ചു ഉടനെ വ്യക്തീഭാവത്തെ പ്രാപിക്കുകയും ചെയ്യും.

ശ്രുതകീൎത്തി ജീവശൎമ്മാവു് ഇങ്ങിനെ തുടങ്ങിയുള്ളവരായ ചില ആചാൎയ്യന്മാർ കേന്ദ്രവശാലും നവാംശകവശാലും സുനഭാദിയോഗങ്ങളെ പറയുന്നു. എങ്ങിനെയെന്നാൽ, ചന്ദ്രാധിഷ്ഠിതരാശിയുടെ നാലാംരാശിയിൽ ഗ്രഹങ്ങൾ നിന്നാൽ സുനഭാ എന്നും, പത്താംരാശിയിൽ നിന്നാൽ അനഭാ എന്നും, നാലാംരാശി പത്താംരാശി ഇതുകൾ രണ്ടി

ലും നിന്നാൽ ധുരുധുരാ എന്നും, രണ്ടിലും നില്ക്കാതെ ഇരുന്നാൽ കേമ ദ്രുമമെന്നുമാകുന്നു എന്നും ഇപ്രകാരം ചന്ദ്രൻെറ നവാംശകരാശി യാതൊന്നോ അതിൻെറ രണ്ടാമേടത്തും പന്ത്രണ്ടാമേടത്തും ആ രണ്ടു രാശികളിലും ഉള്ള ഗ്രഹങ്ങളെക്കൊണ്ടു സുനഭാനഭാധുരുധുരകൾ ഭവിക്കുന്നു എന്നും ആ രണ്ടു രാശികളിലും ഗ്രഹമില്ലാതെ ഇരുന്നാൽ അപ്പോൾ കേമദ്രുമമെന്ന യോഗം അവരുടെ മതത്തിങ്കൽ ഭവിക്കുന്നു എന്നും ഗ്രാഹ്യമാകുന്നു. കേന്ദ്രവശാൽ ഉള്ള സുനഭാദികളെ, "ചന്ദ്രചതുൎത്ഥേ സുനഭാ ദശമസ്ഥൈഃ കീൎത്തിതാനഭാ വിഹഗൈഃ ഉഭയസ്ഥിതൈൎദ്ധുരുധുരാ കേമദ്രുമസംജ്ഞിതോന്യഥാ യോഗഃ" എന്നിപ്രകാരം ശ്രുതകീൎത്തിയും, ചന്ദ്രനവാംശകവശാൽ ഉള്ള സുനഭാദികൾ "യദ്രാശിസംജ്ഞേ ശീതാംശുൎന്നവാംശേ ജന്മനി സ്ഥിതഃ തദ്ദ്വിതീയസ്ഥിതൈൎയ്യോഗസ്സുനഭാഖ്യഃ പ്രകീൎത്തിതഃ. രിഃഫസ്ഥൈരനഭാ ജ്ഞേയാ ഗ്രഹൈൎദ്വിദ്വാദശസ്ഥിതൈഃ പ്രോക്തോ ധുരുധുരായോഗോന്യഥാ കേമദ്രുമഃ സ്മൃതഃ" എന്നിപ്രകാരം ദേവശൎമ്മാവും പറഞ്ഞിരിക്കുന്നു. ശ്രുതകീൎത്തി മുതലായ ആചാൎയ്യന്മാരുടെ മേൽപ്രകാരമുള്ള വചനത്തേയും ദേവശൎമ്മാവു് മുതലായ ആചാൎയ്യന്മാരുടെ മേൽപ്രകാരമുള്ള വചനത്തേയും വൃദ്ധജ്യൌതിഷികന്മാർ അംഗീകരിച്ചിട്ടില്ല. മേൽ ഇപ്പറഞ്ഞതുകൊണ്ടു് അവരുടെ അപ്രകാരമുള്ള വചനം ഇന്നുള്ളവരാലും ഗ്രാഹ്യമല്ല എന്നു ധരിച്ചുകൊൾകയും വേണം. ചിലർ 'കേചിൽ കേന്ദ്രനവാംശകേഷ്വപി വദന്തി' എന്നതിന്നു കേന്ദ്രനവാംശകരാശികൾക്കു ഗ്രഹയോഗമുണ്ടായാലും കേമദ്രുമാഭാവത്തെ പറയുന്നു എന്നിപ്രകാരമുള്ള അൎത്ഥത്തെ സ്വീകരിച്ചിരിക്കുന്നു. മൂലാപ്രസിദ്ധി ഹേതുവായിട്ടു് അതിന്നുതന്നെ ശൈഥില്യമെന്നതു് എല്ലാവൎക്കും സുഗമമാകുന്നു.

> ത്രിംശത്സരൂപാസ്സുനഭാനഭാഖ്യാഃ
> ഷഷ്ടിത്രയം ദൌരുധുരാഃ പ്രഭേദാഃ
> ഇച്ഛാവികല്പൈഃ ക്രമശോഽഭിനീയ
> നീതേ നിവൃത്തിഃ പുനരന്യനീതിഃ. ൪

അ—സുനഭാനഭാഖ്യാഃ യോഗാഃ സരൂപാഃ ത്രിംശൽ ച ഭവന്തിഃ ദൌരുധുരാഃ പ്രഭേദാഃ ഷഷ്ടിത്രയം ഭവന്തി. ഇച്ഛാവികല്പൈഃ ക്രമശഃ അഭിനീയ നീതേ നിവൃത്തിഃ ഭവതി. പുനഃ അന്യനീതിഃ കാൎയ്യാ.

അന്വ—സുനഭാനഭാഖ്യങ്ങളായിരിക്കുന്ന യോഗങ്ങൾ സരൂപങ്ങളായിട്ടും മുപ്പതായിട്ടും ഭവിക്കുന്നു. ദൌരുധുരങ്ങളായിരിക്കുന്ന പ്ര

14 *

ഭേദങ്ങൾ ഷഷ്ടിത്രയമായി ഭവിക്കുന്നു. ഇച്ഛാവികല്പങ്ങൾകൊണ്ടു നി ഷ്പാദ്യങ്ങളായിട്ടുള്ളതുകളിൽവെച്ച് ഒന്നു ക്രമേണ അഭിനയിച്ചിട്ടു നീത മായിരിക്കും സമയത്തിങ്കൽ നിവൃത്തി ഭവിക്കുന്നു. അനന്തരം അന്യനീ തിയും കാൎയ്യമായി ഭവിക്കുന്നു.

പരി— സുനഭാനഭാഖ്യങ്ങൾ=സുനഭാ എന്നും അനഭാ എന്നുമുള്ള ആഖ്യകളോടുകൂടിയവ, ആഖ്യകൾ=പേരുകൾ, സരൂപങ്ങൾ=രൂപ ത്തോടുകൂടിയവ, രൂപം=ഏകസംഖ്യാ, ധൌരുധുരങ്ങൾ=ധുരുധുരയെ സംബന്ധിച്ചവ, ധുരുധുരാ=ധുരുധുരാ എന്ന യോഗം, പ്രഭേദങ്ങൾ=വി ശേഷങ്ങൾ, ഷഷ്ടിത്രയം=ഷഷ്ടികളുടെ ത്രയം, ഷഷ്ടികൾ=അറുപതു സംഖ്യകൾ, ത്രയം=മൂന്നവയവങ്ങളോടുകൂടിയ സമുദായം, ഇച്ഛാവിക ല്പങ്ങൾ=ഇച്ഛയ്ക്കു തക്കവണ്ണമുള്ള വികല്പങ്ങൾ, വികല്പങ്ങൾ=ഭേദകല്പ നകൾ, നിഷ്പാദ്യങ്ങൾ=സാദ്ധ്യങ്ങൾ (സിദ്ധങ്ങളാക്കപ്പെടുന്നവ എന്നു സാരം), നീതം=നയിക്കപ്പെട്ടതു്, നയിക്ക=പ്രാപിപ്പിക്ക, നിവൃത്തി= അപഗമനം, അന്യനീതി=അന്യത്തിന്റെ നീതി, അന്യം=അപരം, നീതി=പ്രാപണം, കാൎയ്യം=ചെയ്യപ്പെടുവാൻ യോഗ്യം.

സാ — സുനഭായോഗവും അനഭായോഗവും മുപ്പത്തൊന്നീതപ്രകാ രം ഭവിക്കും. ധുരുധുരായോഗം നൂററിഎണ്പതു് പ്രകാരമായി ഭവിക്കും. എങ്ങിനെയെന്നാൽ, മേൽപ്പറഞ്ഞ യോഗകൎത്താക്കന്മാരായിരിക്കുന്ന ഗ്രഹങ്ങൾക്കു് ഇച്ഛയ്ക്കു തക്കവണ്ണമുള്ള ഭേദകല്പനകൾകൊണ്ടു് ഉണ്ടാകു ന്നവർ കുജൻ, ബുധൻ, ബൃഹസ്പതി, ശുക്രൻ, മന്ദൻ ഇങ്ങിനെ അഞ്ചു ഗ്രഹങ്ങളായി ഭവിക്കും. അതുകളിൽവെച്ച് ഒന്നിനെ മററുള്ളവരോടു യോജിപ്പിക്കണം. അതു കഴിഞ്ഞാൽ അതു നിവൃത്തിക്കും. പിന്നെ വേ റെ ഒരു ഗ്രഹത്തെ മേൽപ്രകാരം യോജിപ്പിക്കണം. ഇങ്ങിനെയുള്ള യോജന ചെയ്താൽ വരുന്ന ഭേദങ്ങൾകൊണ്ടു മേൽപ്പറഞ്ഞ യോഗ ങ്ങൾക്കു മേൽപ്പറഞ്ഞ സംഖ്യകൾ യഥാക്രമമായി ഭവിക്കുമെന്നറിക. ഇവിടെ നയനവും നിവൎത്തനവും അഭിനയമാത്രംകൊണ്ടു സാദ്ധ്യമാകു ന്നതല്ലാതെ വാസ്തവമായി ഭവിക്കുന്നതല്ലല്ലോ. അതുഹേതുവായിട്ടാ കുന്നു. അഭിനീയ നീതേ എന്നുള്ളേടത്തു് അഭിനീയ എന്ന പദത്തെ പ്രയോഗിച്ചതു് എന്നുകൂടെ ഗ്രാഹ്യമാകുന്നു. ഇനി മേൽപ്പറഞ്ഞ യോ ഗങ്ങൾക്കു മേൽപ്പറഞ്ഞ സംഖ്യകളുടെ സംഭവത്തെ ഇതിന്നു താഴെ സ്പഷ്ടമായി വിവരിക്കുന്നു.

അതുകളിൽവെച്ച സുനഭായോഗം ചൊവ്വ, ബുധൻ, വ്യാഴം, ശു ക്രൻ, ശനി ഇവരിൽവെച്ച് ആരെങ്കിലും ചന്ദ്രന്റെ രണ്ടാമേടത്തു

നിന്നാൽ ഭവിക്കുന്നതാകയാൽ അതിനെ സംബന്ധിക്കുന്നതുകളായ യോഗങ്ങളുടെ സംഖ്യ അഞ്ചായി ഭവിക്കും. ഇനി മേൽപ്പറഞ്ഞ ഗ്രഹങ്ങളിൽ ചൊവ്വയെ ബുധൻ മുതലായവരോടു യോജിപ്പിച്ചാൽ പത്തു സംഖ്യകൾകൂടെ ഉണ്ടാകും. എങ്ങിനെ എന്നാൽ കുജബുധന്മാർ, കുജബൃഹസ്പതികൾ, കുജശുക്രന്മാർ, കുജമന്ദന്മാർ ഇങ്ങിനെ നാലു്. ഇനി കുജനെ വിട്ടു ബുധനെ ഗ്രഹിക്കേണം. എന്നാൽ, ബുധബൃഹസ്പതികൾ ബുധശുക്രന്മാർ ബുധമന്ദന്മാർ ഇങ്ങിനെ മൂന്നു്. ഇനി ബുധനെ വിട്ടു വ്യാഴത്തെ ഗ്രഹിക്കണം. എന്നാൽ ഗുരുശുക്രന്മാർ ഗുരുമന്ദന്മാർ ഇങ്ങിനെ രണ്ടു്. ഇനി ഗുരുവിനെ വിട്ടു ശുക്രനെ ഗ്രഹിക്കണം. എന്നാൽ, ശുക്രമന്ദന്മാർ ഇങ്ങിനെ ഒന്നു്. ഇപ്രകാരം പത്തു സംഖ്യകൂടെ ഉണ്ടാകുമെന്നറിഞ്ഞുകൊൾക. അതു മുൻപറഞ്ഞ അഞ്ചോടു ചേൎന്നാൽ പതിനഞ്ചു്. ഇനി മുമ്മൂന്നു ഗ്രഹങ്ങളെ യോഗകാരകന്മാരാക്കി കല്പിച്ചാൽ കുജബൃഹസ്പതികൾ കുജബുധശുക്രന്മാർ കുജബുധമന്ദന്മാർ ഇങ്ങിനെ മൂന്നു്. കുജഗുരുശുക്രന്മാർ കുജഗുരുമന്ദന്മാർ ഇങ്ങിനെ രണ്ടു്. കുജശുക്രമന്ദന്മാർ ഇങ്ങിനെ ഒന്നു്. ബുധഗുരുശുക്രന്മാർ ബുധഗുരുമന്ദന്മാർ ഇങ്ങിനെ രണ്ടു്. ബുധശുക്രമന്ദന്മാർ ഇങ്ങിനെ ഒന്നു്. ഗുരുശുക്രമന്ദന്മാർ ഇങ്ങിനെ ഒന്നു്. ആകെ സംഖ്യ പത്തു്. മേൽപ്പറഞ്ഞ പതിനഞ്ചോടു ചേൎത്താൽ ഇരുപത്തഞ്ചു്. ഇനി നാലു ഗ്രഹങ്ങളെ യോഗകാരകന്മാരാക്കി ഗ്രഹിച്ചാൽ കുജബുധഗുരുശുക്രന്മാർ കുജബുധഗുരുമന്ദന്മാർ കുജബുധശുക്രമന്ദന്മാർ കുജഗുരുശുക്രമന്ദന്മാർ ബുധഗുരുശുക്രമന്ദന്മാർ ഇങ്ങിനെ അഞ്ചു്. മേൽപ്പറഞ്ഞ ഇരുപത്തഞ്ചിനോടു യോജിപ്പിച്ചാൽ മുപ്പതു്. ഇതുകൾക്കുപുറമെ കുജബുധഗുരുശുക്രമന്ദന്മാർ ഇങ്ങിനേയും സംഭവിക്കുന്നതാകയാൽ ഒരു സംഖ്യകൂടെ ഉണ്ടാവും. അതുഹേതുവായിട്ടു സുനഭായോഗങ്ങളുടെ സംഖ്യ മുപ്പത്തൊന്നുതന്നെ എന്നറിഞ്ഞുകൊൾക. അതുകൊണ്ടു് അനഭായോഗസംഖ്യയും മേൽപ്രകാരംതന്നെ എന്നതും വ്യക്തമായി. മേൽപ്പറഞ്ഞ ന്യായത്തെ മിക്കതും അനുസരിച്ചും സ്വബുദ്ധികൊണ്ടുള്ള വികല്പങ്ങളെ അനുസരിച്ചും പരീക്ഷിച്ചു ധുരുധുരായോഗസംഖ്യ മേൽപ്രകാരംതന്നെ എന്നു് അറിഞ്ഞുകൊൾകയും വേണം.

> സ്വയമധിഗതവിത്തഃ പാൎത്ഥിവസ്തൽസമോ വാ
> ഭവതി ഹി സുനഭായാം ധീധനഖ്യാതിമാംശ്ച
> പ്രഭുരഗദശരീരശ്ശീലവാൻ ഖ്യാതകീൎത്തി-
> ൎവ്വിഷയസുഖസുവേഷോ നിൎവൃതശ്ചാനഭായാം. ൭

അ—സുനഭായാം ജാതഃ സ്വയം അധിഗതവിത്തഃ പാൎത്ഥിവഃ തൽസമഃ വാ ഭവതി. ധീധനഖ്യാതിമാൻ ച ഭവതി. അനഭായാം ജാതഃ പ്രഭുഃ അഗദശരീരഃ ശീലവാൻ ഖ്യാതകീൎത്തിഃ വിഷയസുഖ സുവേഷഃ നിർവൃതഃ ച ഭവതി.

അന്വ—സുനഭയിങ്കൽ ജാതനായിരിക്കുന്നവൻ തന്നാൽ അധിഗതവിത്തനായിട്ടും പാൎത്ഥിവനായിട്ടോ തൽസമനായിട്ടോ ഉള്ളവനായിട്ടും ഭവിക്കുന്നു. ധീധനഖ്യാതിമാനായിട്ടും ഭവിക്കുന്നു. അനഭയിങ്കൽ ജാതനായിരിക്കുന്നവൻ പ്രഭുവായിട്ടും അഗദശരീരനായിട്ടും ശീലവാനായിട്ടും ഖ്യാതകീൎത്തിയായിട്ടും വിഷയസുഖസുവേഷനായിട്ടും നിർവൃതനായിട്ടും ഭവിക്കുന്നു.

പരി—സുനഭാ=സുനഭാ എന്ന യോഗം, ജാതൻ=ജനിച്ചവൻ, അധിഗതവിത്തൻ=അധിഗതമായിരിക്കുന്ന വിത്തത്തോടു കൂടിയവൻ, അധിഗതം=പ്രാപ്തം, വിത്തം=ധനം, പാൎത്ഥിവൻ=രാജാവു്, തത്സമൻ=അവനോടു സമൻ, അവൻ=പാൎത്ഥിവൻ, സമൻ=തുല്യൻ, ധീധനഖ്യാതിമാൻ=ധീധനഖ്യാതികൾ ഉള്ളവൻ, ധീധനഖ്യാതികൾ=ധീയും ധനവും ഖ്യാതിയും, ധീ=ബുദ്ധി, ഖ്യാതി=പ്രസിദ്ധി, അനഭാ=അനഭാ എന്ന യോഗം, പ്രഭു=ആജ്ഞാശക്തിയോടു കൂടിയവൻ, അഗദശരീരൻ=അഗദമായിരിക്കുന്ന ശരീരത്തോടുകൂടിയവൻ, അഗദം=ഗദങ്ങളോടു കൂടാത്തതു്. ഗദങ്ങൾ=രോഗങ്ങൾ, ശീലവാൻ=ശീലമുള്ളവൻ, ശീലം=സദാചാരം, ഖ്യാതകീൎത്തി=ഖ്യാതയായിരിക്കുന്ന കീൎത്തിയോടുകൂടിയവൻ, ഖ്യാത=പ്രസിദ്ധ, കീൎത്തി=യശസ്സു്, വിഷയസുഖസുവേഷൻ=വിഷയസുഖനായും സുവേഷനായും ഇരിക്കുന്നവൻ, വിഷയസുഖൻ=വിഷയങ്ങൾ ഹേതുവായിട്ടുള്ള സുഖങ്ങൾ ഉള്ളവൻ, വിഷയങ്ങൾ=ഇന്ദ്രിയഗ്രാഹ്യപദാൎത്ഥങ്ങൾ (ശബ്ദസ്പൎശരൂപരസഗന്ധങ്ങൾ എന്നു സാരം), സുവേഷൻ=ശോഭനമായിരിക്കുന്ന വേഷത്തോടു കൂടിയവൻ, നിർവൃതൻ=മനോദുഃഖങ്ങളോടുകൂടാത്തവൻ.

സാ—സുനഭായോഗത്തിങ്കൽ ജനിച്ചവൻ യോഗകാരകഗ്രഹത്തിന്നു ബലമുണ്ടെങ്കിൽ തന്റെ ബാഹുബലംകൊണ്ടു സമ്പാദിക്കപ്പെട്ട ധനത്തോടുകൂടിയ രാജാവായി ഭവിക്കും. ബലഹാനിയുണ്ടായാൽ രാജതുല്യനായി ഭവിക്കും. രാജാവാകിലും രാജതുല്യനാകിലും ബുദ്ധിമാനായിട്ടും ധനവാനായിട്ടും കീൎത്തിമാനായിട്ടും ഭവിക്കും. അനഭായോഗത്തിങ്കൽ ജനിച്ചവൻ ആജ്ഞാശക്തിയോടുകൂടിയവനായിട്ടും രോഗങ്ങളോടു കൂടാത്തവനായിട്ടും നല്ല ആചാരത്തോടുകൂടിയവനായിട്ടും പ്രസി

ദ്ധമായ യശസ്സോട് കൂടിയവനായിട്ടും വിഷയാനുഭൂതി ഹേതുവായിട്ടു ള്ള സുഖത്തോടും നല്ല വേഷത്തോടും കൂടിയവനായിട്ടും മനോദുഃഖങ്ങ ളോടുകൂടാത്തവനായിട്ടും ഭവിക്കും.

ഉല്പന്നഭോഗസുഖഭുഗ്ധനവാഹനാഢ്യ-
സ്ത്യാഗാന്വിതോ ധുരുധുരാപ്രഭവസ്സുഭൃത്യഃ
കേമദ്രുമേ മലിനദുഃഖിതനീചനിസ്വഃ
പ്രേഷ്യഃ ഖലശ്ച നൃപതേരപി വംശജാതഃ ൩

അ — ധുരുധുരാപ്രഭവഃ ഉല്പന്നഭോഗസുഖഭുക് ധനവാഹനാഢ്യഃ ത്യാഗാന്വിതഃ ച ഭവതി. കേമദ്രുമേ ജാതഃ നൃപതേഃ വംശജാതഃ അപി മലിനദുഃഖിതനീചനിസ്വഃ പ്രേഷ്യഃ ഖലഃ ച ഭവതി.

അന്വ — ധുരുധുരാപ്രഭവനായിരിക്കുന്നവൻ ഉല്പന്നഭോഗസുഖഭുക്കായിട്ടും ധനവാഹനാഢ്യനായിട്ടും ത്യാഗാന്വിതനായിട്ടും ഭവിക്കുന്നു. കേമദ്രുമത്തിങ്കൽ ജാതനായിരിക്കുന്നവൻ നൃപതിയുടെ വംശജാതനാകുന്നു എങ്കിലും മലിനദുഃഖിതനീചനിസ്വനായിട്ടും പ്രേഷ്യനായിട്ടും ഖലനായിട്ടും ഭവിക്കുന്നു.

പരി — ഉല്പന്നഭോഗസുഖഭുക്=ഉല്പന്നഭോഗസുഖങ്ങളെ ഭുജിക്കുന്നവൻ, ഉല്പന്നഭോഗസുഖങ്ങൾ=ഉല്പന്നഭോഗങ്ങൾകൊണ്ടുള്ള സുഖങ്ങൾ, ഉല്പന്നഭോഗങ്ങൾ=ഉല്പന്നങ്ങളായിരിക്കുന്ന ഭോഗങ്ങൾ, ഉല്പന്നങ്ങൾ=ഇഷ്ടകാലാധിഗതങ്ങൾ (ഇച്ഛയുള്ള കാലത്തിങ്കൽ ലഭിക്കപ്പെട്ടവ എന്നു സാരം), ഭോഗങ്ങൾ=സുഖസാധനങ്ങൾ, ഭുജിക്ക=അനുഭവിക്കുക, ധനവാഹനാഢ്യൻ=ധനവാഹനങ്ങളോടുകൂടിയവൻ, ധനവാഹനങ്ങൾ=ധനവും വാഹനവും, ത്യാഗാന്വിതൻ=ത്യാഗത്തോട് അന്വിതൻ, ത്യാഗം=ദാനം, അന്വിതൻ=കൂടിയവൻ, കേമദ്രുമം=കേമദ്രുമമെന്ന യോഗം, ജാതൻ=ജനിച്ചവൻ, നൃപതി=രാജാവ്, വംശജാതൻ=വംശത്തിങ്കൽ ജനിച്ചവൻ, മലിനദുഃഖിതനീചനിസ്വൻ=മലിനനായിട്ടും ദുഃഖിതനായിട്ടും നീചനായിട്ടും നിസ്വനായിട്ടും ഇരിക്കുന്നവൻ, മലിനൻ=മുഷിഞ്ഞ വേഷത്തോടുകൂടിയവൻ, ദുഃഖിതൻ=സംജാതങ്ങളായ ദുഃഖങ്ങളോടുകൂടിയവൻ, സംജാതങ്ങൾ=നല്ലവണ്ണമുണ്ടായവ, നീചൻ=കുലാനുചിതങ്ങളായ കർമ്മങ്ങളെ ചെയ്യുന്നവൻ, നിസ്വൻ=ദരിദ്രൻ, പ്രേഷ്യൻ=ദാസകൃത്യത്തെ ചെയ്യുന്നവൻ, ഖലൻ=ദുസ്വഭാവൻ.

സാ — ധുരുധുരായോഗത്തിങ്കൽ ജനിച്ചവൻ തനിക്ക് എപ്പോൾ ലഭിക്കേണമെന്നു തോന്നുന്നുവോ അപ്പോൾ ലഭിക്കപ്പെട്ട ഇഷ്ടവസ്തുക്ക

ളുടെ അനുഭവംകൊണ്ടു് ഉണ്ടാകുന്ന സുഖത്തോടുകൂടിയവനായിട്ടും ധനവാഹനങ്ങളോടുകൂടിയവനായിട്ടും നല്ല ഭൃത്യന്മാരോടുകൂടിയവനായിട്ടും ഭവിക്കും. കേമദ്രുമയോഗത്തിങ്കൽ ജനിച്ചവൻ രാജപുത്രനാകുന്നു എങ്കിലും മുഷിഞ്ഞ വേഷത്തോടും പ്രബലങ്ങളായ ദുഃഖങ്ങളോടും തന്റെ കുലത്തിന്നു് അനുചിതമായ കമ്മത്തോടും ദാരിദ്ര്യത്തോടും കൂടിയവനായിട്ടും ദാസനായിട്ടും സ്വഭാവദോഷത്തോടുകൂടിയവനായിട്ടും ഭവിക്കും.

ഉത്സാഹശൌൎയ്യധനസാഹസവാൻ മഹീജേ
സൌമ്യേ പടുസ്സുവചനോ നിപുണഃ കലാസു
ജീവേത്ഥധമ്മസുഖഭുങ് നൃപപൂജിതശ്ച
കാമീ ഭൃഗൌ ബഹുധനോ വിഷയോപഭോക്താ. ൭

അ—മഹീജേ യോഗകത്തരി ജാതഃ ഉത്സാഹശൌൎയ്യധനസാഹസവാൻ ഭവതി. സൌമ്യേ യോഗകത്തരി ജാതഃ പടുഃ സുവചനഃ കലാസു നിപുണഃ ച ഭവതി. ജീവേ യോഗകത്തരി ജാതഃ അത്ഥധമ്മസുഖഭുക് നൃപപൂജിതഃ ച ഭവതി. ഭൃഗൌ യോഗകത്തരി ജാതഃ കാമീ ബഹുധനഃ വിഷയോപഭോക്താ ച ഭവതി.

അന്വ—മഹീജൻ യോഗകത്താവായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ഉത്സാഹശൌൎയ്യധനസാഹസവാനായി ഭവിക്കുന്നു. സൌമ്യൻ യോഗകത്താവായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ പടുവായിട്ടും സുവചനനായിട്ടും കലകളിൽ നിപുണനായിട്ടും ഭവിക്കുന്നു. ജീവൻ യോഗകത്താവായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ അത്ഥധമ്മസുഖഭുക്കായിട്ടും നൃപപൂജിതനായിട്ടും ഭവിക്കുന്നു. ഭൃഗു യോഗകത്താവായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ബഹുധനനായിട്ടും വിഷയോപഭോക്താവായിട്ടും ഭവിക്കുന്നു.

പരി—മഹീജൻ=ചൊവ്വ, യോഗകത്താവു്=യോഗകാരകൻ, ജാതൻ=ജനിച്ചവൻ, ഉത്സാഹശൌൎയ്യധനസാഹസവാൻ = ഉത്സാഹശൌൎയ്യധനസാഹസങ്ങളുള്ളവൻ, ഉത്സാഹശൌൎയ്യധനസാഹസങ്ങൾ=ഉത്സാഹവും ശൌൎയ്യവും ധനവും സാഹസവും, സാഹസം=വിചാരിക്കാതെയുള്ള പ്രവൃത്തി, സൌമ്യൻ=ബുധൻ, പടു=സമത്ഥൻ, സുവചനൻ=ശോഭനമായിരിക്കുന്ന വചനത്തോടുകൂടിയവൻ, വചനം=വാക്കു്, കലകൾ=ഗീതവാദ്യാദികൾ, നിപുണൻ=സാമത്ഥ്യത്തോടുകൂ

ടിയവൻ, ജീവൻ=ബൃഹസ്പതി, അത്ഥധമ്മസുഖഭുക്ക്=അത്ഥധമ്മസുഖങ്ങളെ ഭുജിക്കുന്നവൻ, അത്ഥധമ്മസുഖങ്ങൾ=അത്ഥവും ധമ്മവും സുഖവും, അത്ഥം=ധനം, ഭുജിക്ക=അനുഭവിക്ക, നൃപപൂജിതൻ=നൃപന്മാരാൽ പൂജിക്കപ്പെട്ടുന്നവൻ, നൃപന്മാർ=രാജാക്കന്മാർ, പൂജിക്ക=സല്ക്കരിക്കുക, ഭൃഗു=ശുക്രൻ, കാമി=സ്ത്രീലോലൻ, ബഹുധനൻ=ബഹുവായിരിക്കുന്ന ധനത്തോടുകൂടിയവൻ, ബഹു=വളരെയുള്ളതു്, വിഷയോപഭോക്താവു്=വിഷയങ്ങളെ ഉപഭുജിക്കുന്നവൻ, വിഷയങ്ങൾ=ശബ്ദാദികൾ, ഉപഭുജിക്ക=അനുഭവിക്കുക.

സാ—മേൽപ്പറഞ്ഞ സുനഭാദിയോഗങ്ങൾക്കു ചൊവ്വ കത്താവായാൽ നിയമേന ഉത്സാഹമുള്ളവനായിട്ടും ശൌയ്യമുള്ളവനായിട്ടും ധനമുള്ളവനായിട്ടും ആലോചിക്കാതെയുള്ള പ്രവൃത്തിയുള്ളവനായിട്ടും ഭവിക്കും. ബുധനായാൽ സാമാന്യേന സകലകമ്മങ്ങളിലും വിശേഷിച്ച ഗീതം വാദ്യം നൃത്തം ചിത്രലേഖനം ഇത്യാദികളായ കമ്മങ്ങളിലും സാമത്ഥ്യത്തോടുകൂടിയവനായിട്ടും നല്ല വാക്കുകളോടുകൂടിയവനായിട്ടും ഭവിക്കും ബൃഹസ്പതിയായാൽ ധനവാനായിട്ടും ധമ്മക്രിയകളിൽ താല്പയ്യത്തോടുകൂടിയവനായിട്ടും സുഖിയായിട്ടും ഭവിക്കും. ശുക്രനായാൽ സ്ത്രീലോലനായിട്ടും വളരെ ധനത്തോടുകൂടിയവനായിട്ടും വിഷയങ്ങളെ അനുഭവിക്കുന്നവനായിട്ടും ഭവിക്കും.

> പരവിഭവപരിച്ഛദോപഭോക്താ
> രവിതനയേ ബഹുകായ്യകൃദ് ഗണേശഃ
> അശുഭകൃദ്ദുഃപാഹി ദൃശ്യമൂത്തി-
> ഗ്ഗളിതതനുശ്ച ശുഭോന്യഥാന്യദൂഹ്യം. വൃ

അ—രവിതനയേ യോഗകത്തരി ജാതഃ പരവിഭവപരിച്ഛദോപഭോക്താ ബഹുകായ്യകൃൽ ഗണേശഃ ച ഭവതി. അഹനി ദൃശ്യമൂത്തിഃ ഗളിതതനുഃ ച ഉഡുപഃ അശുഭകൃൽ ഭവതി. അന്യഥാ ശുഭഃ ഭവതി. അന്യൽ ഊഹ്യം ഭവതി.

അനു—രവിതനയൻ യോഗകത്താവായിരിക്കുംസമയത്തിങ്കൽ ജനിച്ചവൻ പരവിഭവപരിച്ഛദോപഭോക്താവായിട്ടും ബഹുകായ്യകൃത്തായിട്ടും ഗണേശനായിട്ടും ഭവിക്കുന്നു. അഹസ്സിങ്കൽ ദൃശ്യമൂത്തിയായിട്ടും ഗളിതതനുവായിട്ടുമിരിക്കുന്ന ഉഡുപൻ അശുഭകൃത്തായി ഭവിക്കുന്നു. അന്യപ്രകാരേണ ഉള്ള ശശി ശുഭനായി ഭവിക്കുന്നു. അന്യം ഊഹ്യമായി ഭവിക്കുന്നു.

പരി—രവിതനയൻ=ശനി, യോഗകത്താവു്=യോഗകാരകൻ, പരവിഭവപരിച്ഛദോപഭോക്താവു്=പരവിഭവപരിച്ഛദങ്ങളെ ഉപഭുജിക്കുന്നവൻ, പരവിഭവപരിച്ഛദങ്ങൾ = പരന്മാരുടെ വിഭവപരിച്ഛദങ്ങൾ, പരന്മാർ=അന്യന്മാർ, വിഭവപരിച്ഛദങ്ങൾ=വിഭവങ്ങളും പരിച്ഛദങ്ങളും, വിഭവങ്ങൾ=ഐശ്വയ്യങ്ങൾ, പരിച്ഛദങ്ങൾ=ഗൃഹവസ്ത്രവാഹനപരിവാരങ്ങൾ, ഉപഭുജിക്ക=അനുഭവിക്കുക, ബഹുകാൎയ്യകൃത്തു്=ബഹുകാൎയ്യങ്ങളെ ചെയ്യുന്നവൻ, ബഹുകാൎയ്യങ്ങൾ=ബഹുക്കളായിരിക്കുന്ന കാൎയ്യങ്ങൾ, ബഹുക്കൾ=അനേകങ്ങൾ, ഗണേശൻ=സംഘാധിപതി, അഹസ്സ്=പകൽ, ദൃശ്യമൂൎത്തി=ദൃശ്യയായിരിക്കുന്ന മൂൎത്തിയോടുകൂടിയവൻ, ദൃശ്യാ=ദൎശിക്കപ്പെടുവാൻ കഴിയുന്നതു്, ദൎശിക്ക=കാണുക, മൂൎത്തി=ശരീരം, ഗളിതതനു=ഗളിതയായിരിക്കുന്ന തനുവിനോടുകൂടിയവൻ, ഗളിതാ=ക്ഷീണാ, തനു=ശരീരം, ഉഡുപൻ=ചന്ദ്രൻ, അശുഭകൃത്തു്=അശുഭത്തെ ഉണ്ടാക്കുന്നവൻ, അശുഭം=അനിഷ്ടം, ശുഭൻ=ശുഭകരൻ, അന്യം=അപരം, ഊഹ്യം=ഊഹിക്കപ്പെടുവാൻ യോഗ്യം, ഊഹിക്ക=പരോപദേശത്തോടുകൂടാതെ അറിയുക.

സാ—ശനിയാകുന്ന മേൽപ്പറഞ്ഞ സുനഭാദികളുടെ കത്താവെങ്കിൽ അന്യന്മാരാൽ സമ്പാദിക്കപ്പെട്ട ഐശ്വയ്യങ്ങളേയും ഗൃഹവസ്ത്രവാഹനപരിവാരങ്ങളേയും അനുഭവിക്കുന്നവനായിട്ടും ബഹുകാൎയ്യങ്ങളെ നിൎവ്വഹിക്കുന്നവനായിട്ടും സംഘാധിപതിയായിട്ടും ഭവിക്കുന്നു. ഇങ്ങിനെ പൂൎവ്വാൎദ്ധത്തിന്റെ സാരം. ഉത്സാഹശൌൎയ്യധനസാഹസവാൻ എന്നതുമുതൽ ഇതുവരെയുള്ള ഭാഗങ്ങൾകൊണ്ടു പറയപ്പെട്ടതുകളായ ശൌൎയ്യാദിഫലങ്ങളെ അവർ സുനഭായോഗത്തിന്നോ അനഭായോഗത്തിന്നോ ധുരുധുരായോഗത്തിന്നോ കാരകന്മാരായി വരികിൽ സുനഭാദിയോഗങ്ങളുടെ ഫലങ്ങളോടുകൂടെ യഥോചിതമാകുംവണ്ണം യോജിപ്പിച്ചു പറഞ്ഞുകൊൾകയും വേണം. ഇനി ഉത്തരാൎദ്ധത്തിന്റെ സാരത്തെ ഇതിന്നു താഴെ വിവരിക്കുന്നു.

പകൽ ദൃശ്യാൎദ്ധഭാഗത്തിങ്കൽ ഉള്ള രാശികളിൽ ഏതിലെങ്കിലുമാകട്ടെ ഒന്നിൽ നില്ക്കുന്ന ചന്ദ്രൻ അശുഭകരനാകുന്നു. ഇപ്പറഞ്ഞതുകൊണ്ടു പകൽ ജനനമാകിൽ ഏഴാമേടംമുതൽ പന്ത്രണ്ടാമേടംവരെ ഉള്ള രാശികളിൽവെച്ചൊന്നിൽ നില്ക്കുന്ന ചന്ദ്രൻ അവന്നു് അശുഭപ്രദനാകുന്നു എന്നു ധരിച്ചുകൊൾകയും വേണം. ക്ഷീണചന്ദ്രൻ എവിടെ നിന്നാലും സാമാന്യേന അശുഭഫലത്തെ കൊടുക്കുന്നവനാകുന്നു എന്നു ഗളിതതനുശ്ച എന്നതിന്റെ സാരം. അങ്ങിനെ ഉള്ള ചന്ദ്രൻ

പകൽ ജനിച്ചവക്ക ദൃശ്യാദ്ധത്തിങ്കൽ നില്ക്കുന്നവനായി വരികിൽ ഏറ്റവും അശുഭകരനായി ഭവിക്കമെന്നതു പറയാതെതന്നെ ഗ്രഹിക്കത്തക്കതാകുന്നു. പകൽ ജനിച്ചവക്ക ലഗ്നം മുതലായ അദൃശ്യഭാഗത്തിങ്കൽ നില്ക്കുന്ന ചന്ദ്രൻ സാമാന്യേന ശുഭപ്രദനാകുന്നു എന്നും അങ്ങിനെയുള്ള ചന്ദ്രൻതന്നെ അദൃശ്യമായ ഭാഗത്തിങ്കൽ വരികിൽ ഏറ്റവും ശുഭപ്രദനായി ഭവിക്കമെന്നും ഊഹ്യമാകുന്നു. രാത്രിയിൽ ജനിച്ചവന്നു് അദൃശ്യമായ അദ്ധത്തിങ്കൽ നില്ക്കുന്ന ചന്ദ്രൻ അശുഭകരനാകുന്നു. അങ്ങിനെ ഉള്ള ചന്ദ്രൻ ക്ഷീണനായിരുന്നാൽ ഏറ്റവും അശുഭകരനായി ഭവിക്കമെന്നതു് ഊഹ്യമാകുന്നു. രാത്രിയിൽ ജനിച്ചവക്ക ദൃശ്യാദ്ധത്തിങ്കൽ നില്ക്കുന്ന ചന്ദ്രൻ ശുഭകരനാകുന്നു. അങ്ങിനെയുള്ള ചന്ദ്രൻ വദ്ധിച്ചിരിക്കുന്നവനായിരുന്നാൽ ഏറ്റവും ശുഭകരനായി ഭവിക്കമെന്നതു് ഊഹ്യമാകുന്നു എന്നു് അശുഭകൃദിത്യാദിയായ അദ്ധത്തിന്റെ സാരം. ഇപ്പറഞ്ഞതിന്നു മൂലമെന്തെന്നാൽ,

ഇന്ദുരഹ്നി പ്രജാതസ്യ ദൃശ്യാദ്ധം സമുപാശ്രിതഃ
ദദ്യാൽ ഫലാന്യനിഷ്ടാനി പ്രക്ഷീണസ്തു വിശേഷതഃ
പ്രക്ഷീണ ഇന്ദുസ്തദ്വൽ ചേത്തസ്യാത്യന്താശുഭോ മതഃ
അദൃശ്യാദ്ധം ഗതശ്ചന്ദ്രോ ദിവാ ജാതസ്യ കാമദഃ
ആപൂൎയ്യമാണസ്സൎവ്വേഷാം ദിവാ ജാതസ്യ ചേത്തഥാ
സുതരാം കാമദാ വിദ്ധി പ്രകൎഷാൽ സമയോഗജാൽ
അദൃശ്യമദ്ധം സംപ്രാപ്താ രാത്രൌ ജാതസ്യ നേഷ്യതേ
പ്രക്ഷീണ ഇന്ദുസ്സൎവ്വേഷാം തസ്യ ചേൽ സുതരാമസൌ
ദൃശ്യമദ്ധം ഗതശ്ചന്ദ്രോ രാത്രൌ ജാതസ്യ കാമദഃ
ആപൂൎയ്യമാണസ്സൎവ്വേഷാം സുതരാം തു സ ചേത്തഥാ.

എന്ന ബൃഹൽപ്രാജാപത്യമാകുന്നു എന്നറിഞ്ഞുകൊൾക. അഥവാ പകൽ ജനിച്ചവന്നു ജനനസമയത്തിങ്കൽ ദൃശ്യമൂൎത്തിയായ ചന്ദ്രൻ അശുഭനാകുന്നു. രാത്രിയിൽ ജനിച്ചവന്നു് അവൻ ജനിച്ച സമയത്തിങ്കൽ അദൃശ്യനായ ചന്ദ്രൻ അശുഭകരനാകുന്നു. പകൽ ജനിച്ചവന്നു് അപ്പോൾ ദൃശ്യനായ ചന്ദ്രനും രാത്രിയിൽ ജനിച്ചവന്നു് അപ്പോൾ ദൃശ്യനായ ചന്ദ്രനും ശുഭകരനാകുന്നു എന്നതു് ഊഹ്യമാകുന്നു. ഇപ്പറഞ്ഞതിന്നു മൂലമെന്തെന്നാൽ,

അഹനി ജാതസ്യ തൽകാലേ ദൃശ്യശ്ചന്ദ്രോƒശുഭപ്രദഃ
ശുഭദശ്ചന്ദ്രമാസ്തസ്യ തൽകാലേ ദൃശ്യതേ ന ചേൽ

അദൃശ്യ ഇന്ദുസ്സൽകാലേ രാത്രൌ ജാതസ്യ നേഷ്യതേ
ഇഷ്യതേ ദൃശ്യമാനോസാവിദഞ്ചാനുച്ച ധാരയ
എന്ന ബൃഹൽപ്രാജാപത്യമാകുന്നു എന്നറിഞ്ഞുകൊൾക.

ലഗ്നാദതീവ വസുമാൻ വസുമാൻ ശശാങ്കാൽ
സൌമ്യഗ്രഹൈരുപചയോപഗതൈസ്സമസ്തൈഃ
ദ്വാഭ്യാം സമോല്പവസുമാംശ്ച തദൂനതായാ-
മന്യേഷ്വസത്സ്വപി ഫലേഷ്വിദമുൽകടേന. ൻ

അ—ലഗ്നാൽ ഉപചയോപഗതൈഃ സമസ്തൈഃ സൌമ്യഗ്രഹൈഃ അതീവ വസുമാൻ ഭവതി. ശശാങ്കാൽ ഉപചയോപഗതൈഃ സമസ്തൈഃ സൌമ്യഗ്രഹൈഃ വസുമാൻ ഭവതി. ദ്വാഭ്യാം ഗ്രഹാഭ്യാം സമഃ ഭവതി. തദൂനതായാം സത്യാം അല്പവസുമാൻ ച ഭവതി. അന്യേഷു ഫലേഷു സൽസു അപി ഇദം ഉൽകടേന ഭവതി.

അന്വ—ലഗ്നത്തിങ്കൽനിന്നു് ഉപചയോപഗതന്മാരായും സമസ്തന്മാരായുമിരിക്കുന്ന സൌമ്യഗ്രഹങ്ങൾഹേതുവായിട്ടു് ഏററവും വസുമാനായി ഭവിക്കുന്നു. ശശാങ്കങ്കൽനിന്നു് ഉപചയോപഗതന്മാരായും സമസ്തന്മാരായുമിരിക്കുന്ന ഗ്രഹങ്ങൾഹേതുവായിട്ടു വസുമാനായി ഭവിക്കുന്നു. രണ്ടു ഗ്രഹങ്ങൾഹേതുവായിട്ടു സമനായി ഭവിക്കുന്നു. തദൂനത സതിയായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ അല്പവസുമാനായി ഭവിക്കുന്നു. അന്യങ്ങളായിരിക്കുന്ന ഫലങ്ങൾ സത്തുകളായിരിക്കുംസമയത്തിങ്കലും ഇതു് ഉൽകടംഹേതുവായിട്ടു ഭവിക്കുന്നു.

പരി—ലഗ്നം=ജനനരാശി, ഉപചയോപഗതന്മാർ=ഉപചയത്തെ ഉപഗമിച്ചവർ, ഉപചയം=ഉപചയരാശി, ഉപഗമിക്ക=പ്രാപിക്ക, സമസ്തന്മാർ=ഒട്ടൊഴിയാതെയുള്ളവർ, സൌമ്യഗ്രഹങ്ങൾ=ശുഭഗ്രഹങ്ങൾ, വസുമാൻ=ധനവാൻ, ശശാങ്കൻ=ചന്ദ്രൻ, വസുമാൻ=ധനവാൻ, സമൻ=മദ്ധ്യധനൻ, തദൂനത=അവരിൽനിന്നുള്ള ഊനത, അവർ=രണ്ടു ഗ്രഹങ്ങൾ, ഊനത=കുറവു്, അല്പവസുമാൻ=അല്പമായ വസു ഉള്ളവൻ, വസു=ധനം, അന്യങ്ങൾ=അപരങ്ങൾ, സത്തുകൾ=വിദ്യമാനങ്ങൾ, ഇതു്=മേൽപ്പറഞ്ഞ മൂന്നു ഫലം, ഉൽകടം=പ്രാബല്യം.

സാ—സൌമ്യഗ്രഹങ്ങൾ എല്ലാവരും ലഗ്നത്തിന്റെ ഉപചയരാശിയിൽ മൂന്നിലുമായിട്ടോ രണ്ടിലായിട്ടോ ഒന്നിൽത്തന്നെയോ നിന്നാൽ ഏററവും ധനവാനായി ഭവിക്കും. ചന്ദ്രലഗ്നത്തിന്റെ ഉപ

ചയരാശികളിൽ സൌമ്യഗ്രഹങ്ങൾ എല്ലാവരും മേൽപ്രകാരം നിന്നാൽ ധനവാനായി ഭവിക്കും. ലഗ്നത്തിന്റേയോ ചന്ദ്രന്റേയോ ഉപചയരാശികളിൽ രണ്ടു സൌമ്യഗ്രഹങ്ങൾ രണ്ടു രാശിയിലായിട്ടോ ഒരു രാശിയിൽത്തന്നെയോ നിന്നാൽ മദ്ധ്യധനനായി ഭവിക്കും. ലഗ്നത്തിന്റേയോ ചന്ദ്രന്റേയോ ഉപചയരാശികളിൽവെച്ച് ഒന്നിൽ ഒരു സൌമ്യഗ്രഹം നിന്നാൽ അല്പധനനായി ഭവിക്കും. വേറെ ഉള്ള ഫലങ്ങൾ അനുഭവയോഗ്യതോപന്ന ശാസ്ത്രവശാൽ ഉള്ളതുകളായി കണ്ടിരുന്നാലും ഈ മൂന്നു ഫലങ്ങൾ അബാദ്ധ്യങ്ങളാകയാൽ സ്വവിരോധികളായ എല്ലാ ഫലങ്ങളേയും ബാധിച്ചിട്ടും അനുഭവയോഗ്യതയെ പ്രാപിക്കും.

സൌമ്യഗ്രഹങ്ങളുടെ ഉപചയസ്ഥിതി ലഗ്നത്തിങ്കൽനിന്നാകുന്നു എങ്കിൽ ബുധനും ബൃഹസ്പതിയും ശുക്രനുമെന്നപോലെ ചന്ദ്രനും ഗ്രാഹ്യനാകുന്നു. ചന്ദ്രൻ ജനനസമയത്തിങ്കൽ ക്ഷീണനാകുന്നു എങ്കിൽ അങ്ങിനെയുള്ള ചന്ദ്രൻ പാപനാകയാൽ അന്യത്ര സ്ഥിതികൊണ്ടു് അതീവവസുമാൻ എന്ന ഫലത്തിന്നു വിരോധമില്ല എങ്കിലും ക്ഷീണനല്ലാ എങ്കിൽ ശുഭനാകയാൽ ഉപചയസ്ഥിതി സൌമ്യസാകല്യത്തെ തന്നോടുകൂടാതെ സഹിക്കുന്നവനല്ല. താനും സൌമ്യന്മാരിൽ വെച്ച് ഒരുവനാണല്ലോ. ഇങ്ങിനെയാകയാൽ അതീവവസുമാൻ എന്ന ഫലം ബുധാദികളായ മൂന്നു സൌമ്യന്മാർ ലഗ്നത്തിന്റെ ഉപചയങ്ങളിൽ നിന്നാലും ചന്ദ്രൻ കൂടെ നില്ക്കിലല്ലാതെ സുലഭമല്ലാ എന്നും, ലഗ്നത്തിന്റെ ഉപചയങ്ങളിൽ നില്ക്കുന്ന രണ്ടു സൌമ്യഗ്രഹങ്ങളെക്കൊണ്ടു പറഞ്ഞ സമവസുമാൻ എന്ന ഫലവും അല്പവസുമാൻ എന്ന ഫലവും ചന്ദ്രനാലും നിർവ്വാഹ്യമാകുന്നു എന്നും അറിഞ്ഞുകൊൾക. ചന്ദ്രാൽ ഉപചയരാശികളിൽ ചന്ദ്രന്റെ സ്ഥിതി സംഭവിക്കാത്തതാകയാൽ ശശാങ്കാൽ ഉപചയഗതൈഃ സമസ്തൈഃ സൌമ്യഗ്രഹൈഃ എന്നുള്ളേടത്തു സൌമ്യഗ്രഹശബ്ദംകൊണ്ടു ബുധാദികളായ മൂന്നു ഗ്രഹങ്ങൾ മാത്രം ഗ്രഹിക്കപ്പെട്ടുകൊൾക.

ലഗ്നാദുപചയം പ്രാപ്തൈരക്ഷീണേനേന്ദുനാ സഹ
ബുധജീവസിതൈർജ്ഞേയോ വസുമാനിതി നാരദ!
ബുധജീവസിതൈശ്ചന്ദ്രാത്താദൃശൈർവ്വസുമാൻ ഭവേൽ
ദ്വാഭ്യാമുപചയസ്ഥാഭ്യാം ദ്വാഭ്യാം സമധനോ ഭവേൽ
അധികേന തു സൌമ്യേന ഭജതാ താദൃശീം സ്ഥിതിം
ഭവേദല്പധനസ്ത്വദ്വിതീ ശാസ്ത്രപദ്ധതിഃ

എന്നുള്ള ബൃഹൽപ്രാജാപത്യവിരോധം ഹേതുവായിട്ടു ലഗ്നത്തിന്റെ ഉപചയസ്ഥന്മാരായിരിക്കുന്ന ബുധജീവസിതന്മാരെക്കൊണ്ടുതന്നെ അതീവവസുമാൻ എന്നുള്ള ഫലത്തെ ഭട്ടോല്പലവിവരണകാരാദികൾ സമ്മതിച്ചതു് അന്യായമാകുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം. അതുതന്നെ അല്ലാ മേൽ എഴുതിയ ബൃഹൽപ്രാജാപത്യത്തിന്റെ അവസാനത്തിലുള്ള ഇയതീ ശാസ്ത്രപദ്ധതിഃ എന്നുള്ള വാക്യംകൊണ്ടു ലഗ്നത്തിന്റെയും ചന്ദ്രാധിഷ്ഠിതരാശിയുടേയും ഉപചയസ്ഥാനത്തിങ്കൽ ഒരു സൌമ്യഗ്രഹവും നില്ക്കായ്കിൽ എന്തു ഫലത്തെ പറയേണമെന്നുള്ള ചോദ്യത്തിന്നു സമാധാനം ദർശിപ്പിക്കപ്പെട്ടു. എങ്ങിനെയെന്നാൽ ശാസ്ത്രത്തിന്റെ പദ്ധതി ഇത്രമാത്രമാകുന്നു, ഇങ്ങിനെതന്നെ എന്നു് അറിഞ്ഞുകൊൾക. ഇതുകൊണ്ടു ലഗ്നത്തിന്റേയും ചന്ദ്രന്റേയും ഉപചയരാശിയിൽ സൌമ്യഗ്രഹമില്ല എങ്കിൽ ഇന്ന ഫലമെന്നതിന്നു് ഒരു ശാസ്ത്രസമ്മതി ഇല്ലാ എന്നു സൂചിപ്പിക്കപ്പെട്ടു. അതിനെ അറിയാതെ നാരദനാൽ ചെയ്യപ്പെട്ട ചോദ്യത്തിന്നു വിശദാഭിപ്രായമായിട്ടുതന്നെ പറവാനായിക്കൊണ്ടു തുടങ്ങപ്പെട്ട ഉത്തരഗ്രന്ഥത്തിങ്കൽ ഈ അഭിപ്രായംതന്നെ സ്പഷ്ടമാക്കപ്പെട്ടുകയും ചെയ്തു. ഇതുകൊണ്ടു ചന്ദ്രാധിഷ്ഠിതരാശിയുടേയും ഉപചയത്തിങ്കൽ ശുഭൻ നില്ക്കായ്കിൽ നിർദ്ധനനായി ഭവിക്കുമെന്നതു് അർത്ഥസിദ്ധമാകുന്നു എന്നീപ്രകാരം ചിലർ പറഞ്ഞതു് അശ്രദ്ധേയമാകുന്നു എന്നുകൂടെ ഗ്രഹിക്കണം. അല്ലാ എങ്കിൽ ആൎഷങ്ങളായ ചില തന്ത്രങ്ങൾക്കു വിരുദ്ധമായിട്ടുള്ളതാകുന്നു. എന്നതിന്റെ പുറമേ ഇതിന്നു ലക്ഷ്യവിസമ്മതിതാ ഹേതുവായിട്ടുള്ള ദോഷത്തിന്നും ജ്യൌതിഷികന്മാർ പാത്രതയെ പ്രാപിക്കും. ഇതു കൂടാതെ കഴിയുന്നതു നല്ലതാകയാലത്രേ ഞാനിപ്രകാരം പൂൎവ്വശാസ്ത്രവിരോധത്തെ വിവരിച്ചതെന്നു് അറിഞ്ഞുകൊൾകയും വേണം.

ഇതി ത്രയോദശോഽധ്യായഃ.



## ചതുർദ്ദശാദ്ധ്യായപ്രാരംഭഃ

തിഗ്മാംശുർജ്ജനയത്യുഷേശസഹിതോ
യന്ത്രാശ്മകാരം നരം
ഭൗമേനാഘരതം ബുധേന നിപുണം
ധീകീർത്തിസൗഖ്യാന്വിതം
ക്രൂരം വാക്പതിനാന്യകാൎയ്യനിരതം
ശുക്രേണ രംഗായുധൈ-
ർല്ലബ്ധസ്വം രവിജേന ധാതുകുശലം
ഭാണ്ഡപ്രകാരേഷു വാ. ൧

അ—ഉഷേശസഹിതഃ തിഗ്മാംശുഃ യന്ത്രാശ്മകാരം നരം ജനയതി. ഭൗമേന സഹിതഃ തിഗ്മാംശുഃ അഘരതം നരം ജനയതി. ബുധേന സഹിതഃ തിഗ്മാംശുഃ നിപുണം ധീകീർത്തിസൌഖ്യാന്വിതം നരം ജനയതി. വാക്പതിനാ സഹിതഃ തിഗ്മാംശുഃ ക്രൂരം അന്യകാൎയ്യനിരതം നരം ജനയതി. ശുക്രേണ സഹിതഃ തിഗ്മാംശുഃ രംഗായുധൈഃ ലബ്ധസ്വം നരം ജനയതി. രവിജേന സഹിതഃ തിഗ്മാംശുഃ ധാതുകുശലം ഭാണ്ഡപ്രകാരേഷു കുശലം വാ നരം ജനയതി.

അന്വ—ഉഷേശസഹിതനായിരിക്കുന്ന തിഗ്മാംശു യന്ത്രാശ്മകാരനായിരിക്കുന്ന നരനെ ജനിപ്പിക്കുന്നു. ഭൗമനോടു സഹിതനായിരിക്കുന്ന തിഗ്മാംശു അഘരതനായിരിക്കുന്ന നരനെ ജനിപ്പിക്കുന്നു. ബുധനോടു സഹിതനായിരിക്കുന്ന തിഗ്മാംശു നിപുണനായും കീർത്തിസൌഖ്യാന്വിതനായുമിരിക്കുന്ന നരനെ ജനിപ്പിക്കുന്നു. വാക്പതിയോടു സഹിതനായിരിക്കുന്ന തിഗ്മാംശു ക്രൂരനായും അന്യകാൎയ്യനിരതനായുമിരിക്കുന്ന നരനെ ജനിപ്പിക്കുന്നു. ശുക്രനോടു സഹിതനായിരിക്കുന്ന തിഗ്മാംശു രംഗായുധങ്ങൾ ഹേതുവായിട്ടു ലബ്ധസ്വനായിരിക്കുന്ന നരനെ ജനിപ്പിക്കുന്നു. രവിജനോടു സഹിതനായിരിക്കുന്ന തിഗ്മാംശു ധാതുകുശലനായിട്ടോ ഭാണ്ഡപ്രകാരങ്ങളിൽ കുശലനായിട്ടോ ഇരിക്കുന്ന നരനെ ജനിപ്പിക്കുന്നു.

പരി—ഉഷേശസഹിതൻ=ഉഷേശനോടു സഹിതൻ, ഉഷേശൻ=രാത്രിനാഥൻ (ചന്ദ്രനെന്നു സാരം), സഹിതൻ=കൂടിയവൻ, തിഗ്മാംശു=ആദിത്യൻ, യന്ത്രാശ്മകാരൻ=യന്ത്രാശ്മങ്ങളെ ഉണ്ടാക്കുന്നവൻ, യന്ത്രാശ്മങ്ങൾ=യന്ത്രങ്ങളും അശ്മങ്ങളും, അശ്മങ്ങൾ=കല്ലുകൾ, നരൻ=

മനുഷ്യൻ, ഭൌമൻ=ചൊവ്വ, അഘരതൻ=അഘങ്ങളിൽ രതൻ, അഘങ്ങൾ=പാപങ്ങൾ, രതൻ=താൽപയ്യത്തോടുകൂടിയവൻ, ധീകീത്തിസൌഖ്യാന്വിതൻ=ധീകീത്തിസൌഖ്യങ്ങളോടു് അന്വിതൻ, ധീകീത്തിസൌഖ്യങ്ങൾ=ധീയും കീത്തിയും സൌഖ്യവും, ധീ=ബുദ്ധി, കീത്തി=യശസ്സ്, സൌഖ്യം=സുഖം, അന്വിതൻ=കൂടിയവൻ, വാക്പതി=ബൃഹസ്പതി, ക്രൂരൻ=നിർദ്ദയൻ, അന്യകായ്യനിരതൻ=അന്യകായ്യങ്ങളിൽ നിരതൻ, അന്യകായ്യങ്ങൾ=പരകായ്യങ്ങൾ, നിരതൻ=താല്പയ്യത്തോടുകൂടിയവൻ, രംഗായുധങ്ങൾ=രംഗങ്ങളും ആയുധങ്ങളും, രംഗങ്ങൾ=അഭിനയഭൂമികൾ, ലബ്ധസ്വൻ=ലബ്ധമായിരിക്കുന്ന സ്വത്തോടുകൂടിയവൻ, ലബ്ധം=ലഭിക്കപ്പെട്ടതു്, സ്വം=ധനം, രവിജൻ=ശനി, ധാതുകുശലൻ=ധാതുക്കളിൽ കുശലൻ, ധാതുക്കൾ=കാംസ്യാദികൾ (ഓടു മുതലായവ), കുശലൻ=സമത്ഥൻ, ഭാണ്ഡപ്രകാരങ്ങൾ=ഭാണ്ഡപ്രക്രിയകൾ.

സാ—ആദിത്യൻ ചന്ദ്രനോടു സഹിതനായിരിക്കുമ്പോൾ ജനിച്ചവൻ സ്വസ്തികവസ്തിനേത്രാദിഭേഷജയന്ത്രങ്ങളേയോ ഘടികാമണിപ്രഭൃതികളായ കാലയന്ത്രങ്ങളേയോ ശകടാദിവാഹകയന്ത്രങ്ങളേയോ തുലാഘടീപ്രഭൃതികളായ ജലോദ്ധരണയന്ത്രങ്ങളേയോ ഉണ്ടാക്കുന്നവനായിട്ടും ശിലാമയങ്ങളായ അമ്മി മുതലായതുകളെ ഉണ്ടാക്കുന്നവനായിട്ടും ഭവിക്കുന്നു. ആദിത്യൻ ചൊവ്വയോടു സഹിതനായി നില്ക്കുമ്പോൾ ജനിച്ചവൻ പാപകമ്മങ്ങളിൽ താല്പയ്യത്തോടുകൂടിയവനായി ഭവിക്കും. ആദിത്യൻ ബുധനോടു സഹിതനായി നില്ക്കുമ്പോൾ ജനിച്ചവൻ സവ്വകമ്മങ്ങളിലുള്ള സാമത്ഥ്യത്തോടും ബുദ്ധിബലത്തോടും യശസ്സോടും സൌഖ്യത്തോടും കൂടിയവനായി ഭവിക്കും. ആദിത്യൻ വ്യാഴത്തോടു സഹിതനായി നില്ക്കുമ്പോൾ ജനിച്ചവൻ ക്രൂരനായിട്ടും അന്യകമ്മത്തിങ്കൽ നിയമേനതാൽപയ്യത്തോടു കൂടിയവനായിട്ടും ഭവിക്കും. ആദിത്യൻ ശുക്രനോടു സഹിതനായി നില്ക്കുമ്പോൾ ജനിച്ചവൻ രംഗത്തെ പ്രവേശിച്ചുള്ള നൃത്താഭിനയനാദികൾ ഹേതുവായിട്ടും ആയുധവ്യാപാരങ്ങൾ ഹേതുവായിട്ടും ലഭിക്കപ്പെട്ട ധനത്തോടുകൂടിയവനായിട്ടു ഭവിക്കും. ആദിത്യൻ ശനിയോടു സഹിതനായി നില്ക്കുമ്പോൾ ജനിച്ചവൻ ധാതുകമ്മങ്ങളിലോ ഭാണ്ഡപ്രക്രിയകളിലോ സമത്ഥനായി ഭവിക്കും.

ത്രപുതാമ്രാവുഭാവേതൌ ത്രിസപ്താംശകസംയുതൌ
അഗ്നിനാ ധാമ്യമാനൌ തു കാംസ്യതാമുപഗച്ഛതഃ

എന്നൊരു വചനം കാണ്മാനുണ്ടു്. ഇതിന്റെ അൎത്ഥം വെള്ളീയ്യം മൂന്നു ഭാഗം, ചെമ്പു് ഏഴുഭാഗം ഇങ്ങിനെ കൂട്ടി ഒരു പാത്രത്തിലാക്കി അഗ്നിയിൽവെച്ചു് ഊതിയാൽ അതു രണ്ടും ഉരുകി അന്യോന്യം ചേൎന്നിട്ടു് വെള്ളോടായി ഭവിക്കുമെന്നാകുന്നു. ഈ വചനത്തേയും ഇതുപോലെ ഉള്ള വചനാന്തരങ്ങളേയും അനുസരിച്ചു് വെള്ളോട്ടു മുതലായതിനെ ഉണ്ടാക്കുക എന്നതു യാതൊന്നോ അതുതന്നെ ധാതുകൎമ്മമെന്നും, ഭാണ്ഡപ്രക്രിയാ എന്നതു ലോഹതാമ്രാദികളായ ധാതുക്കൾകൊണ്ടോ മണ്ണുകൊണ്ടോ മരംകൊണ്ടോ ഉള്ള പാത്രനിൎമ്മാണമാകുന്നു എന്നും ഗ്രഹിച്ചുകൊൾക.

'തിഗ്മാംശുൎജ്ജനയത്യഥേന്ദുസഹിതഃ' എന്നും പാഠമുണ്ടു്. അപ്രകാരമായാൽ അഥ ഇന്ദുസഹിതഃ തിഗ്മാംശുഃ ഇത്യാദിയായി അന്വയിച്ചുകൊൾക. അഥശബ്ദം പ്രകരണാന്തരാരംഭബോധകമാകുന്നു എന്നും അറിഞ്ഞുകൊൾകയും വേണം.

കൂടസ്ത്ര്യാസവകുംഭപണ്യമശിവം
മാതുസ്സ്വവക്രശ്ശശീ
സജ്ഞഃ പ്രശ്രിതവാക്യമൎത്ഥനിപുണം
സൌഭാഗ്യകീൎത്ത്യന്വിതം
വിക്രാന്തം കുലമുഖ്യമസ്ഥിരമതിം
വിത്തേശ്വരം സാംഗിരാ
വസ്ത്രാണം സസിതഃ ക്രിയാദികുശലം
സാൎക്കിഃ പുനൎഭ്രൂസുതം. ൨

അ—സ്വവക്രഃ ശശീ കൂടസ്ത്ര്യാസവകുംഭപണ്യം മാതുഃ അശിവം നരം ജനയതി. സജ്ഞഃ ശശീ പ്രശ്രിതവാക്യം അൎത്ഥനിപുണം സൌഭാഗ്യകീൎത്ത്യന്വിതം നരം ജനയതി. സാംഗിരാഃ ശശീ വിക്രാന്തം കുലമുഖ്യം അസ്ഥിരമതിം വിത്തേശ്വരം നരം ജനയതി. സസിതഃ ശശീ വസ്ത്രാണാം ക്രിയാദികുശലം നരം ജനയതി. സാൎക്കിഃ ശശീ പുനൎഭ്രൂസുതം നരം ജനയതി.

അന്വ—സ്വവക്രനായിരിക്കുന്ന ശശി കൂടസ്ത്ര്യാസവകുംഭപണ്യനായും മാതാവിന്നു് അശിവനായുമിരിക്കുന്ന നരനെ ജനിപ്പിക്കുന്നു.

സജ്ഞനായിരിക്കുന്ന ശശി പ്രശ്രിതവാക്യനായും അൎത്ഥനിപുണനായും സൌഭാഗ്യകീൎത്ത്യന്വിതനായുമിരിക്കുന്ന നരനെ ജനിപ്പിക്കുന്നു. സാംഗിരസ്സായിരിക്കുന്ന ശശി വിക്രാന്തനായും കുലമുഖ്യനായും അസ്ഥിരമതിയായും വിത്തേശ്വരനായുമിരിക്കുന്ന നരനെ ജനിപ്പിക്കുന്നു. സസിതനായിരിക്കുന്ന ശശി വസ്ത്രങ്ങളുടെ ക്രിയാദികുശലനായിരിക്കുന്ന നരനെ ജനിപ്പിക്കുന്നു.

പരി—സവക്രൻ=വക്രനോടുകൂടിയവൻ, വക്രൻ=ചൊവ്വ, ശശി=ചന്ദ്രൻ, കൂടസ്ത്ര്യാസവകുംഭപണ്യൻ=കൂടസ്ത്ര്യാസവകുംഭങ്ങളാകുന്ന പണ്യങ്ങളോടുകൂടിയവൻ, കൂടസ്ത്ര്യാസവകുംഭങ്ങൾ=കൂടവും സ്ത്രീയും ആസവവും കുംഭവും, കൂടം=മൃഗാദിഹിംസയ്ക്കായിക്കൊണ്ടുള്ള യന്ത്രം (അല്ലാ എങ്കിൽ കൊഴു), ആവസം=മദ്യം, കുംഭം=കുടം, പണ്യം=പണത്തിനായിക്കൊണ്ടുള്ള പദാൎത്ഥം (വില്പാനായിക്കൊണ്ടുള്ള വസ്തു), മാതാവു്=ജനനി, അശിവൻ=അനിഷ്ടകരൻ, നരൻ=മനുഷ്യൻ, സജ്ഞൻ=ജ്ഞനോടുകൂടിയവൻ, ജ്ഞൻ=ബുധൻ, പ്രശ്രിതവാക്യൻ=പ്രശ്രിതമായിരിക്കുന്ന വാക്യത്തോടുകൂടിയവൻ, പ്രശ്രിതം=പ്രശ്രയമുള്ളതു്, പ്രശ്രയം=വിനയം, വാക്യം=വചനം, അൎത്ഥനിപുണൻ=അൎത്ഥങ്ങളിൽ നിപുണൻ, അൎത്ഥങ്ങൾ=പ്രയോജനങ്ങൾ, നിപുണൻ=സമൎത്ഥൻ, സൌഭാഗ്യകീൎത്ത്യന്വിതൻ=സൌഭാഗ്യകീൎത്തികളോടു് അന്വിതൻ, സൌഭാഗ്യകീൎത്തികൾ=സൌഭാഗ്യവും കീൎത്തിയും, സൌഭാഗ്യം=സുഭഗനാവു എന്നുള്ളതു്, സുഭഗൻ=സൎവ്വവല്ലഭൻ, കീൎത്തി=യശസ്സു്, അന്വിതൻ=കൂടിയവൻ, സാംഗിരസ്സ്=അംഗിരസ്സോടുകൂടിയവൻ, അംഗിരസ്സ്=ബൃഹസ്പതി, വിക്രാന്തൻ=ശൂരൻ (ശത്രുക്കളെ ജയിക്കുന്നവനെന്നു സാരം), കുലമുഖ്യൻ=കുലത്തിങ്കൽ മുഖ്യൻ, കുലം=വംശം, മുഖ്യൻ=ഉത്തമൻ, അസ്ഥിരമതി=അസ്ഥിരയായിരിക്കുന്ന മതിയോടുകൂടിയവൻ, അസ്ഥിരാ=ചപലാ, എന്നു ചിലരുടെ പക്ഷം. അസ്ഥിരാ=ഏററവും സ്ഥിരാ, സ്ഥിരാ=സ്ഥൈൎയ്യത്തോടുകൂടിയതു്, എന്നു് അന്യന്മാരുടെ പക്ഷം. മതി=ബുദ്ധി, വിത്തേശ്വരൻ=ധനസ്വാമി, സസിതൻ=സിതനോടുകൂടിയവൻ, സിതൻ=ശുക്രൻ, ക്രിയാദികുശലൻ=ക്രിയാദികളിൽ കുശലൻ, ക്രിയാദികൾ=ക്രിയ മുതലായവ, കുശലന്=സമൎത്ഥൻ, സാൎക്കി=ആൎക്കിയോടുകൂടിയവൻ, ആൎക്കി=ശനി, പുനൎഭ്രസുതൻ=പുനൎഭ്രുവിന്റെ സുതൻ, പുനൎഭ്രു=രണ്ടുപ്രാവശ്യം വേൾക്കപ്പെട്ടവൾ, സുതൻ=പുത്രൻ.

സാ—ചന്ദ്രൻ ചൊവ്വയോടു സഹിതനായി നില്ക്കുമ്പോൾ ജനിച്ചവൻ മൃഗാദിഹിംസക്കായിക്കൊണ്ടുള്ള യന്ത്രത്തേയോ സീരാംഗമായ കൊഴുവിനേയോ വില്ക്കുന്നവനായിട്ടും സ്ത്രീവിക്രയിയായിട്ടും മദ്യവിക്രയിയായിട്ടും ഘടവിക്രയിയായിട്ടും മാതാവിന്നു് അനിഷ്ടകരനായിട്ടും ഭവിക്കും. ചന്ദ്രൻ ബുധനോടു സഹിതനായി നില്ക്കുമ്പോൾ ജനിച്ചവൻ പ്രിയവാക്കായിട്ടും സകല പ്രയോജനങ്ങളേയും സാധിപ്പാൻ സമൎത്ഥനായിട്ടും സൎവ്വവല്ലഭനായിട്ടും യശസ്സോടുകൂടിയവനായിട്ടും ഭവിക്കും. ചന്ദ്രൻ വ്യാഴത്തോടു സഹിതനായി നില്ക്കുമ്പോൾ ജനിച്ചവൻ ചിക്രമിയായിട്ടും കുലമുഖ്യനായിട്ടും സ്ഥിരനിശ്ചയനായിട്ടും വളരെ ധനത്തോടുകൂടിയവനായിട്ടും ഭവിക്കും. ചന്ദ്രൻ ശുക്രനോടു സഹിതനായി നില്ക്കുമ്പോൾ ജനിച്ചവൻ വസ്ത്രക്രിയാദികളിൽ സമൎത്ഥനായി ഭവിക്കും. ചിലരുടെ പാഠം ക്രിയാദികുശലനെന്നാകുന്നു. അവരുടെ മതത്തിങ്കൽ വസ്ത്രത്തെ വിലയ്ക്കു വാങ്ങുക മുതലായ കൎമ്മങ്ങളിൽ സമൎത്ഥനായി ഭവിക്കുമെന്നു സാരം ഗ്രാഹ്യമാകുന്നു. വസ്ത്രക്രിയാ=വസ്ത്രനിൎമ്മാണം, ആദിപദംകൊണ്ടു വസ്ത്രരഞ്ജനവും ക്രയവിക്രയങ്ങളും ഗ്രാഹ്യങ്ങളാകുന്നു. ചന്ദ്രൻ ശനിയോടു സഹിതനായി നില്ക്കുമ്പോൾ ജനിച്ചവൻ യാവനൊരുത്തനോ അവൻ രണ്ടു പ്രാവശ്യം വേൾക്കപ്പെട്ടവളുടെ പുത്രനാകുന്നു എന്നു ഗ്രഹിച്ചുകൊൾക.

കൂടശബ്ദത്തിന്നു കൂടപണദ്രവ്യങ്ങൾ എന്നു ചിലർ അൎത്ഥം പറഞ്ഞിരിക്കുന്നു. അന്യന്മാർ കൌടില്യാദികളാൽ പറയപ്പെട്ട മാരണോച്ചാടനാദിസാധനവസ്തുക്കൾ എന്നൎത്ഥം പറഞ്ഞിരിക്കുന്നു. കൂടശബ്ദത്തിങ്കൽനിന്നു മേൽപ്പറഞ്ഞ അൎത്ഥങ്ങളുടെ ലാഭം അതിപ്രയത്നാധീനമാകുന്നു. അതുകൊണ്ടും മൃഗാദിഹിംസാസാധനമായ യന്ത്രമെന്നോ കൊഴുവെന്നോ അൎത്ഥമായാൽ വിരോധമില്ലായ്കകൊണ്ടും അതിന്റെ അൎത്ഥം മേൽപ്രകാരംതന്നെ എന്നും അസ്ഥിരശബ്ദത്തെ അനൃതമാദിശബ്ദങ്ങളെയെന്നപോലെ വ്യാഖ്യാനിക്കാതെയിരുന്നാൽ മനോരൂപനായ ചന്ദ്രനു ജ്ഞാനരൂപനായ ബൃഹസ്പതിയോടുള്ള യോഗം ചാപല്യത്തെ ജനിപ്പിക്കുമെന്നതു യുക്തിവിരുദ്ധമായി വരുന്നതാകകൊണ്ടും, കേസരിയോഗത്തിന്നു ശാസ്ത്രാന്തരത്തിങ്കൽ പറയപ്പെട്ടതായ അതിമതിഃ എന്ന ഫലത്തോടു വിസംവാദം സംഭവിക്കുന്നതാകകൊണ്ടും അസ്ഥിരാ=ഏററവും സ്ഥിരാ, എന്ന പരിഭാഷതന്നെ നല്ലതെന്നു തോന്നുന്നു. കേസരിയോഗത്തിന്നു് അതിമതിഃ എന്ന ഫലം ഏതിലാണു് പറഞ്ഞിട്ടുള്ളതു്, എന്നു ചോദിക്കുന്നു എങ്കിൽ പറയാം. "അതിമതിരതിവിഭവ

ബലസ്സഹസ്രമാസേഷ്വ ജീവിതം വിദ്യാൽ'' എന്നതിങ്കലാകുന്നു എന്നും ഈ അൎദ്ധശ്ലോകം കേസരിയോഗഫലപ്രമാണത്തെ പറ്റിയ വിവരണത്തിങ്കൽ പ്രദൎശിതമാകുന്നു എന്നും ഗ്രഹിച്ചുകൊൾക.

മൂലാദിസ്നേഹകൂടൈർവ്യവഹരതി വണിഗ്-
ബാഹുയോദ്ധാ സസൌമ്യേ
പുൎയ്യദ്ധ്യക്ഷസ്സജീവേ ഭവതി നരപതി-
പ്രാപ്തവിത്തോ ദ്വിജോ വാ
ഗോപോ മല്ലോഥ ദക്ഷഃ പരയുവതിരതോ
ദ്യൂതകൃൽ സാസുരേഡ്യേ
ദുഃഖാൎത്തോഽസത്യസന്ധസ്സസവിതൃതനയേ
ഭൂമിജേ നിന്ദിതശ്ച. ൩

അ — ഭൂമിജേ സസൌമ്യേ ജാതഃ വണിക് മൂലാദിസ്നേഹകൂടൈഃ വ്യവഹരതി. ബാഹുയോദ്ധാ ച ഭവതി. ഭൂമിജേ സജീവേ ജാതഃ പുൎയ്യദ്ധ്യക്ഷഃ നരപതിപ്രാപ്തവിത്തഃ ദ്വിജഃ വാ ഭവതി. ഭൂമിജേ സാസുരേഡ്യേ ജാതഃ ഗോപഃ മല്ലഃ അഥ ദക്ഷഃ പരയുവതിരതഃ ദ്യൂതകൃൽ ച ഭവതി. ഭൂമിജേ സസവിതൃതനയേ ജാതഃ ദുഃഖാൎത്തഃ അസത്യസന്ധഃ നിന്ദിതഃ ച ഭവതി.

അന്വ — ഭൂമിജൻ സസൌമ്യനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ വണിക്കായിട്ടു മൂലാദിസ്നേഹകൂടങ്ങൾകൊണ്ടു വ്യവഹരിക്കുന്നു. ബാഹുയോദ്ധാവായിട്ടും ഭവിക്കുന്നു. ഭൂമിജൻ സജീവനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ പുൎയ്യദ്ധ്യക്ഷനായിട്ടോ നരപതിപ്രാപ്തവിത്തനായിട്ടോ ദ്വിജനായിട്ടോ ഭവിക്കുന്നു. ഭൂമിജൻ സാസുരേഡ്യനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ഗോപനായിട്ടും മല്ലനായിട്ടും സൎവ്വത്ര ദക്ഷനായിട്ടും പരയുവതിരതനായിട്ടും ദ്യൂതകൃത്തായിട്ടും ഭവിക്കുന്നു. ഭൂമിജൻ സസവിതൃതനയനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ദുഃഖാൎത്തനായിട്ടും അസത്യസന്ധനായിട്ടും നിന്ദിതനായിട്ടും ഭവിക്കുന്നു.

പരി — ഭൂമിജൻ = ചൊവ്വ, സസൌമ്യൻ = സൌമ്യനോടുകൂടിയവൻ, സൌമ്യൻ=ബുധൻ, ജാതൻ=ജനിച്ചവൻ, വണിക്ക്=കച്ചവടക്കാരൻ, മൂലാദിസ്നേഹകൂടങ്ങൾ=മൂലാദികളും സ്നേഹങ്ങളും കൂടങ്ങളും, മൂലാദികൾ=മൂലം തുടങ്ങിയുള്ളവ, മൂലം=വേരു് (ആദിപദംകൊണ്ടു നാ

ളവും ദളവും പുഷ്പവും ഫലവും പശയും തൊലിയും ഗ്രാഹ്യമാകുന്നു), സ്നേഹങ്ങൾ=എണ്ണമുതലായവ, കൂടങ്ങൾ=അസത്യവചനങ്ങൾ, വ്യവഹരിക്ക=കച്ചവടത്തിന്നു് ഉപയോഗികളായ കമ്മങ്ങളെ ചെയ്യുക, ബാഹുയോദ്ധാവു്=ബാഹുക്കൾകൊണ്ടു യുദ്ധംചെയ്യുന്നവൻ, ബാഹുക്കൾ=കൈകൾ, സജീവൻ=ജീവനോടുകൂടിയവൻ, ജീവൻ=ബൃഹസ്പതി, പുയ്യദ്ധ്യക്ഷൻ=പുരിയിങ്കൽ അദ്ധ്യക്ഷൻ, പുരീ=രാജധാനി, അദ്ധ്യക്ഷൻ=അധികൃതൻ, നരപതിപ്രാപ്തവിത്തൻ=നരപതിപ്രാപ്തമായിരിക്കുന്ന വിത്തത്തോടുകൂടിയവൻ, നരപതിപ്രാപ്തം=നരപതിയിങ്കൽനിന്നു പ്രാപ്തം, നരപതി=രാജാവു്, പ്രാപ്തം=പ്രാപിക്കപ്പെട്ടതു്, പ്രാപിക്ക=ലഭിക്കുക വിത്തം=ധനം, ദ്വിജൻ=ഇരുവരിൽനിന്നു ജനിച്ചവൻ (അന്യപുത്രതയെ പ്രാപിച്ചവനെന്നു സാരം), സാസുരേഡ്യൻ=അസുരേഡ്യനോടുകൂടിയവൻ, അസുരേഡ്യൻ=ശുക്രൻ, ഗോപൻ=ഗോക്കളെ രക്ഷിക്കുന്നവൻ, ഗോക്കൾ=പശുക്കൾ, മല്ലൻ=ബാഹുയോദ്ധാവു്, ദക്ഷൻ=സമത്ഥൻ, പരയുവതിരതൻ=പരയുവതികളിൽ രതൻ, പരയുവതികൾ=പരസ്ത്രീകൾ, രതൻ=രതിയോടുകൂടിയവൻ, രതി=താല്പയ്യം, ദ്യൂതകൃത്തു്=ദ്യൂതത്തെ ചെയ്യുന്നവൻ, ദ്യൂതം=ചൂതു് (ചൂതു പൊരുതുന്നവനെന്നു സാരം), സസവിതൃതനയൻ=സവിതൃതനയനോടുകൂടിയവൻ, സവിതൃതനയൻ=ശനി, ദുഃഖാത്തൻ=ദുഃഖംഹേതുവായിട്ടു് ആത്തൻ, ആത്തൻ=പരവശൻ, അസത്യസന്ധൻ=അസത്യയായിരിക്കുന്ന സന്ധയോടുകൂടിയവൻ, അസത്യാ=സത്യയല്ലാത്തതു്, സന്ധാ=പ്രതിജ്ഞാ, നിന്ദിതൻ=നിന്ദിക്കപ്പെട്ടവൻ.

സാ—ചൊവ്വ ബുധനോടുകൂടി നില്ക്കുമ്പോൾ ജനിച്ചവൻ കച്ചവടക്കാരനാകയും വേർ, തണ്ടു്, ഇല, പൂവ്വ്, കായ, പശ, തൊലി, എണ്ണ, നൈ, വസ, മജ്ജ ഇതുകളെ വില്ക്കുകയും അതിന്നുവേണ്ടി അസത്യവാക്കുകളെ പറകയും ബാഹുയുദ്ധത്തെ ചെയ്യുന്നവനായി ഭവിക്കുകയും ചെയ്യും. ചൊവ്വ ബൃഹസ്പതിയോടുകൂടെ നില്ക്കുമ്പോൾ രാജധാനിയിൽ അധികൃതനായിട്ടോ രാജാവിങ്കൽനിന്നു ലഭിക്കപ്പെട്ട ധനത്തോടുകൂടിയവനായിട്ടോ ആദിയിൽ എകന്റെ പുത്രനായിട്ടും പിന്നെ ദാനം മുതലായ നിമിത്തവശാൽ അന്യന്റെ പുത്രനായിട്ടും ഭവിക്കുകയാൽ രണ്ടു ജനനങ്ങളോടുകൂടിയവനായിട്ടോ ഭവിക്കും. ചൊവ്വ ശുക്രനോടുകൂടെ നില്ക്കുമ്പോൾ ജനിച്ചവൻ ഗോക്കളെ രക്ഷിക്കുന്നവനായിട്ടും ബാഹുയുദ്ധത്തെ ചെയ്യുന്നവനായിട്ടും സവ്വകമ്മങ്ങളിലും സാമത്ഥ്യത്തോടുകൂടിയവനായിട്ടും പരസ്ത്രീസക്തനായിട്ടും ചൂതുപൊരുതുന്നവനാ

യിട്ടും ഭവിക്കും. ചൊവ്വ ശനിയോടുകൂടെ നില്ക്കുമ്പോൾ ജനിച്ചവൻ അതിദുസ്സഹമായ ദുഃഖത്തോടുകൂടിയവനായിട്ടും അസത്യപ്രതിജ്ഞനായിട്ടും നിന്ദിതനായിട്ടും ഭവിക്കും.

'പൃഥ്വധ്യക്ഷസ്സജീവേ ഭവതി നരപതിഃ' എന്നു ചിലർ പഠിക്കുന്നു. അവരുടെ പക്ഷത്തിങ്കൽ പുരാധികൃതനായിട്ടോ രാജാവായിട്ടോ ധനവാനായിരിക്കുന്ന ബ്രാഹ്മണനായിട്ടോ ഭവിക്കുമെന്നു സാരം ബോദ്ധ്യമാകുന്നു. 'നരപതിപ്രാപ്തവിദ്യോ ദ്വിജോ വാ' എന്നും ചിലർ പഠിക്കുന്നു. അപ്രകാരമായാൽ പ്രാപ്തവിദ്യോ ദ്വിജഃ എന്നതിന്നു വിദ്യകളെ അദ്ധ്യയനംചെയ്തിരിക്കുന്ന ബ്രാഹ്മണൻ എന്നു സാരമാകുന്നു. ദ്വിജശബ്ദത്തിന്നു മേൽ വിവരിച്ചപ്രകാരമുള്ള അൎത്ഥവും നരപതിപ്രാപ്തവിത്തഃ എന്നുള്ള പാഠവും വിവരണദുഷ്ടമാകുന്നു. അത്രതന്നെ അല്ലാ, അതിന്നു മൂലമായിട്ടു്,

> പൃഥ്വധ്യക്ഷഃ സജീവേഽസ്മിൻ നൃപലബ്ധധനോപി വാ
> ദ്വിജോ വാ സമ്പ്രജാതഃ സ്യാദിതി ത്രേധാ ഗതിൎമ്മതാ

എന്നുള്ള സ്കന്ദഹോരയും,

> ദ്വിജമത്ര വിജാനീഹി ദ്വാഭ്യാം യസ്യ ജനിൎഭവേൽ
> ജന്മനാ കസ്യചിൽ പുത്രമപരസ്യ ക്രിയാവശാൽ

എന്നുള്ള ബൃഹൽപ്രാജാപത്യവും അതിനെക്കുറിച്ചു് ആനുകൂല്യത്തോടുകൂടിയവകളാകുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം.

> സൌമ്യേ രംഗചരോ ബൃഹസ്പതിയുതേ
> ഗീതപ്രിയോ നൃത്തവി-
> ദ്വാഗ്മീ ഭൂഗണപസ്സിതേന മൃദുനാ
> മായാപടുൎല്ലംഘകഃ
> സദ്വിദ്യോ ധനദാരവാൻ ബഹുഗുണഃ
> ശുക്രേണ യുക്തേ ഗുരൌ
> ജ്ഞേയഃ ശ്മശ്രുകരോഽസിതേന ഘടകൃ-
> ജ്ജാതോഽന്നകാരോപി വാ. ൮

അ—സൌമ്യേ ബൃഹസ്പതിയുതേ ജാതഃ രംഗചരഃ ഗീതപ്രിയഃ നൃത്തവിൽ ച ഭവതി. സൌമ്യേ സിതേന യുതേ ജാതഃ വാഗ്മീ ഭൂഗണപഃ ച ഭവതി. സൌമ്യേ മൃദുനാ യുതേ ജാതഃ മായാപടുഃ ലംഘകഃ ച ഭവതി. ഗുരൌ ശുക്രേണ യുക്തേ ജാതഃ സദ്വിദ്യഃ ധനദാരവാൻ ബ

ഹുഗുണഃ ച ഭവതി. ഗുരൌ അസിതേന യുതേ ജാതഃ ശ്മശ്രുകരഃ ഘട കൃൽ അന്നകാരഃ അപി വാ ജ്ഞേയഃ.

അന്വ—സൌമ്യൻ ബൃഹസ്പതിയുതനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ രംഗചരനായിട്ടും ഗീതപ്രിയനായിട്ടും നൃത്ത വിത്തായിട്ടും ഭവിക്കുന്നു. സൌമ്യൻ സിതനോടു യുതനായിരിക്കുംസമ യത്തിങ്കൽ ജാതനായിരിക്കുന്നവൻ വാഗ്മിയായിട്ടും ഭൂഗണപനായിട്ടും ഭവിക്കുന്നു. സൌമ്യൻ മൃദുവിനോടു യുതനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ മായാപടുവായിട്ടും ലംഘകനായിട്ടും ഭവിക്കു ന്നു. ഗുരു ശുക്രനോടു യുക്തനായിരിക്കുംസമയത്തിങ്കൽ ജാതനായിരി ക്കുന്നവൻ സദ്വിദ്യനായിട്ടും ധനദാരവാനായിട്ടും ബഹുഗുണനായിട്ടും ഭവിക്കുന്നു. ഗുരു അസിതനോടു യുക്തനായിരിക്കുംസമയത്തിങ്കൽ ജാ തനായിരിക്കുന്നവൻ ശ്മശ്രുകരനെന്നോ ഘടകൃത്തെന്നോ അന്നകാ രൻ എന്നോ ജ്ഞേയനായി ഭവിക്കുന്നു.

പരി—സൌമ്യൻ=ബുധൻ, ബൃഹസ്പതിയുതൻ=ബൃഹസ്പതിയോ ടുകൂടിയവൻ, ബൃഹസ്പതി=വ്യാഴം, രംഗചരൻ=രംഗത്തിങ്കൽ ചരിക്കു ന്നവൻ, രംഗം=അരങ്ങു്, ചരിക്ക=സഞ്ചരിക്ക, ഗീതപ്രിയൻ=പ്രിയ മായിരിക്കുന്ന ഗീതത്തോടുകൂടിയവൻ, പ്രിയം=ഇഷ്ടം, ഗീതം=പാട്ടു്, നൃത്തവിത്തു്=നൃത്തത്തെ അറിയുന്നവൻ, സിതൻ=ശുക്രൻ, വാഗ്മി=ന ല്ല വാക്കോടുകൂടിയവൻ, ഭൂഗണപൻ=ഭൂഗണങ്ങളെ രക്ഷിക്കുന്നവൻ, ഭൂഗണങ്ങൾ=ഭൂവും ഗണവും, ഭൂ=ഭൂമി, ഗണം=സമുദായം, മൃദു=ശനി, മായാപടു=മായയിങ്കൻ പടു, മായാ=വഞ്ചനം, പടു=സമൎത്ഥൻ, ലം ഘകൻ=ലംഘിക്കുന്നവൻ, ലംഘിക്ക=അതിക്രമിക്ക, ഗുരു=ബൃഹസ്പതി, യുക്തൻ=കൂടിയവൻ, സദ്വിദ്യൻ=സതികളായിരിക്കുന്ന വിദ്യകളോടു കൂടിയവൻ, സതികൾ=പ്രശസ്തകൾ, ധനദാരവാൻ=ധനദാരങ്ങളുള്ള വൻ, ധനദാരങ്ങൾ=ധനവും ദാരവും, ദാരം=ഭാൎയ്യ, ബഹുഗുണൻ=ബ ഹുക്കളായിരിക്കുന്ന ഗുണങ്ങളോടുകൂടിയവൻ, ബഹുക്കൾ=വളരെയുള്ള വ, ഗുണങ്ങൾ=ജ്ഞാനദാക്ഷിണ്യദയാദികൾ, അസിതൻ=ശനി, ശ്മ ശ്രുകരൻ ശ്മശ്രുക്കളെ ഉണ്ടാക്കുന്നവൻ, ശ്മശ്രുക്കൾ=മുഖരോമങ്ങൾ, ഘടകൃത്തു്=ഘടത്തെ ഉണ്ടാക്കുന്നവൻ, ഘടം=കുടം, അന്നകാരൻ=അ ന്നത്തെ ഉണ്ടാക്കുന്നവൻ.

സാ—ബുധൻ വ്യാഴത്തോടുകൂടെ നില്ക്കുമ്പോൾ ജനിച്ചവൻ അ രങ്ങത്തുള്ള പ്രവൃത്തികൾകൊണ്ടു ജീവിക്കുന്നവനായിട്ടും പാട്ടിങ്കൽ പ്രീ തിയുള്ളവനായിട്ടും നൃത്തത്തെ അറിയുന്നവനായിട്ടും ഭവിക്കും. ബുധൻ

ശുക്രനോടുകൂടെ നില്ക്കുമ്പോൾ ജനിച്ചവൻ നല്ല വാക്കോടുകൂടിയവനായിട്ടും ഭൂമിയുടെ അധിപതിയായിട്ടും സംഘാധിപതിയായിട്ടും ഭവിക്കും. ബുധൻ ശനിയോടുകൂടെ നില്ക്കുമ്പോൾ ജനിച്ചവൻ പരവഞ്ചനത്തിങ്കൽ സാമൎത്ഥ്യത്തോടുകൂടിയവനായിട്ടും ഗുരുവചനത്തെ അതിക്രമിക്കുന്നവനായിട്ടും ഭവിക്കും. വ്യാഴം ശുക്രനോടുകൂടെ നില്ക്കുമ്പോൾ ജനിച്ചവൻ പ്രശസ്തകളായ വിദ്യകളോടുകൂടിയവനായിട്ടും ധനവാനായിട്ടും നല്ല ഭാൎയ്യയോടുകൂടിയവനായിട്ടും വളരെ ഗുണങ്ങളോടുകൂടിയവനായിട്ടും ഭവിക്കും. വ്യാഴം ശനിയോടുകൂടെ നിൽക്കുമ്പോൾ ജനിച്ചവൻ ക്ഷൌരത്തെ ചെയ്യുന്നവനായിട്ടോ ഘടത്തെ നിൎമ്മിക്കുന്നവനായിട്ടോ വെപ്പുകാരനായിട്ടോ ഭവിക്കും.

അസിതേന യുതേ ജീവേ ക്ഷുരകൎമ്മകരോഥവാ
ഘടകാരോഽന്നകാരോ വാ ത്രയീ ഗതിരിതി ധ്രുവാ

എന്നുള്ള സ്കന്ദഹോരയിലും,

ശനൈശ്ചരയുതേ ജീവേ ജാതഃ ക്ഷൌരകരോ ഭവേൽ
അഥവാ കുംഭകാരസ്സ്യാദഥവാഽന്നസ്യ പാചകഃ

എന്നുള്ള ലഘുപ്രാജാപത്യത്തിങ്കലും,

അസിതേന യുതേ ജാതോ ധിഷണേ ക്ഷുരകൎമ്മകൃൽ
കുലാലവൃത്തിരഥവാ പചന്നന്നാനി ജീവതി

എന്നുള്ള ബൃഹൽപ്രാജാപത്യത്തിങ്കലും,

ജീവേ മന്ദയുതേ ജാതഃ ക്ഷുരവൃത്ത്യുപജീവനഃ
അഥവാ ഘടകാരസ്സ്യാദ്യദ്വാ സ്യാദന്നപാചകഃ

എന്നുള്ള ശൌനകഹോരയിലും ദാനംചെയ്യുന്നവനെന്നൎത്ഥമായ ദാതാ ഇത്യാദിപദങ്ങളില്ലായ്കയാൽ 'ജ്ഞേയഃ ശ്മശ്രുകരോ സിതേന ഘടകൃദ്ദാതാന്നകാരോപി വാ' എന്ന പാഠവും അതിനെ പ്രമാണിച്ച് അന്നദാനകൎമ്മത്തിങ്കൽ താല്പൎയ്യത്തോടുകൂടിയവനായിട്ടും ഭവിക്കുമെന്നിപ്രകാരം ചിലരാൽ ചെയ്യപ്പെട്ട ഫലാധിക്യപ്രദൎശനവും വിശ്വസനീയമല്ല എന്നു തോന്നുന്നു.

അസിതസിതസമാഗമേല്പചക്ഷു-
ഷ്യുവതിസമാശ്രയസംപ്രവൃദ്ധവിത്തഃ
ഭവതി ച ലിപിചിത്രകാദിവേത്താ
കഥിതഫലൈഃ പരതോ വികല്പനീയാഃ ൪

അ—അസിതസിതസമാഗമേ ജാതഃ അല്പചക്ഷുഃ യുവതിസമാശ്രയസംപ്രവൃദ്ധവിത്തഃ ലിപിചിത്രകാദിവേത്താ ച ഭവതി. പരതഃ ജാതാഃ കഥിതഫലൈഃ വികല്പനീയാഃ ഭവന്തി.

അന്വ—അസിതസിതസമാഗമത്തിങ്കൽ ജാതനായിരിക്കുന്നവൻ അല്പചക്ഷുസ്സായിട്ടും യുവതിസമാശ്രയസംപ്രവൃദ്ധവിത്തനായിട്ടും ലിപിചിത്രകാദിവേത്താവായിട്ടും ഭവിക്കുന്നു. പരത്തിങ്കൽ ജാതന്മാരായിരിക്കുന്നവർ കഥിതഫലങ്ങൾകൊണ്ടു വികല്പനീയന്മാരായി ഭവിക്കുന്നു.

പരി—അസിതസിതസമാഗമം=അസിതസിതന്മാരുടെ സമാഗമം, അസിതസിതന്മാർ=അസിതനും സിതനും, അസിതൻ=ശനി, സിതൻ=ശുക്രൻ, സമാഗമം=യോഗം, ജാതൻ=ജനിച്ചവൻ, അല്പചക്ഷുസ്സ്=അല്പദൃഷ്ടി, യുവതിസമാശ്രയസംപ്രവൃദ്ധവിത്തൻ=യുവതിസമാശ്രയസംപ്രവൃദ്ധമായിരിക്കുന്ന വിത്തത്തോടുകൂടിയവൻ, യുവതിസമാശ്രയസംപ്രവൃദ്ധം=യുവതിസമാശ്രയം ഹേതുവായിട്ടു സംപ്രവൃദ്ധം, യുവതിസമാശ്രയം=സ്ത്രീസേവ, സംപ്രവൃദ്ധം=നല്ലവണ്ണം വൎദ്ധിച്ചതു്, വിത്തം=ധനം, ലിപിചിത്രകാദിവേത്താവു്=ലിപിചിത്രകാദികളെ അറിയുന്നവൻ, ലിപിചിത്രകാദികൾ=ലിപിയും ചിത്രകാദികളും, ലിപി=എഴുത്തു്, ചിത്രകാദികൾ=ചിത്രകം തുടങ്ങിയുള്ളവ, ചിത്രകം=ചിത്രലേഖനം, പരം=അന്യമായയോഗം, ജാതന്മാർ=ജനിച്ചവർ, കഥിതഫലങ്ങൾ=കഥിതങ്ങളായിരിക്കുന്ന ഫലങ്ങൾ, കഥിതങ്ങൾ=പറയപ്പെട്ടവ, വികല്പനീയന്മാർ=വികല്പിക്കപ്പെടുവാൻ യോഗ്യന്മാർ, വികല്പിക്ക=വിശിഷ്ടബോധാപ്രതിവിഷയതയെ പ്രാപിക്കുക.

സാ—ശുക്രൻ ശനിയോടുകൂടെ നില്ക്കുമ്പോൾ ജനിച്ചവൻ അല്പദൃഷ്ടിയായിട്ടും സ്ത്രീസേവഹേതുവായിട്ടു വേണ്ടുംവണ്ണം വൎദ്ധിച്ചിരിക്കുന്ന ധനത്തോടുകൂടിയവനായിട്ടും വേണ്ടവിധമുള്ള അക്ഷരലേഖനത്തിങ്കലും ചിത്രലേഖനത്തിങ്കലും നിപുണനായിട്ടും ഭവിക്കും. ത്രിഗ്രഹയോഗത്തിങ്കൽ ജനിച്ചവർ അവിടെ എതെല്ലാം ദ്വിഗ്രഹയോഗങ്ങൾ ഭവിക്കുന്നുവോ അതുകളുടെ ഫലങ്ങളോടുകൂടിയവരായി ഭവിക്കുമെന്നറിയേണം. എങ്ങിനെ എന്നാൽ ഇന്നപ്രകാരമെന്നു് ഒരു ഉദാഹരണത്തെ പറഞ്ഞു ബോധിപ്പിക്കാം: സൂൎയ്യചന്ദ്രഭൌമന്മാർ ഏകരാശിയിൽ നില്ക്കുമ്പോൾ സൂൎയ്യന്നു ചന്ദ്രനോടും ഭൌമനോടും ചന്ദ്രന്നു ഭൌമനോടും യോഗം സുവചമാകയാൽ അങ്ങിനെയുള്ള യോഗത്തിങ്കൽ ജനിച്ചവർ സൂൎയ്യചന്ദ്രയോഗത്തിങ്കൽ പറഞ്ഞിട്ടുള്ള ഫലത്തോടും സൂൎയ്യഭൌമയോഗത്തിങ്കൽ പറഞ്ഞിട്ടുള്ള ഫലത്തോടുംകൂടിയവരായി ഭ

വിക്കും. സൂൎയ്യചന്ദ്രയോഗത്തിങ്കൽ പറയപ്പെട്ട ഫലം യന്ത്രാശ്മനിൎമ്മാണമാകുന്നു എന്നും സൂൎയ്യഭൌമയോഗത്തിങ്കൽ പറയപ്പെട്ട ഫലം പാപരതിയാകുന്നു എന്നും ചന്ദ്രഭൌമയോഗത്തിങ്കൽ പറയപ്പെട്ട ഫലം കൂടസ്ത്ര്യാസവകുംഭവിക്രയം മുതലായതാകുന്നു എന്നും തിഗ്മാംശുജ്ഞനയതൃഥേന്ദുസഹിത ഇത്യാദി ശ്ലോകത്തിന്റേയും കൂടസ്ത്ര്യാസവകുംഭപണ്യമിത്യാദി ശ്ലോകത്തിന്റേയും ഉപസ്ഥിതിയുള്ളവൎക്കു സുഗമമായിട്ടുള്ളതുമാകുന്നു. ഈ വഴിയെ ഇതുപോലെ ഉള്ള യോഗാന്തരങ്ങളിലും അനുസരിച്ചുകൊൾക.

ഇതി ചതുൎദ്ദശോദ്ധ്യായഃ

## പഞ്ചദശാദ്ധ്യായപ്രാരംഭഃ

ഏകസ്ഥൈശ്ചതുരാദിഭിൎബ്ബലയുതൈ-
ൎജ്ജാതാഃ പൃഥഗ്വീൎയ്യഗൈ-
ശ്ശാക്യാജീവകഭിക്ഷുവൃദ്ധചരകാ
നിൎഗ്രന്ഥിവന്യാശനാഃ
മാഹേയജ്ഞഗുരുക്ഷപാകരസിത-
പ്രാഭാകരീനൈഃ ക്രമാൽ
പ്രവ്രജ്യാ ബലിഭിസ്സമാഃ പരജിതൈ-
സ്തൽസ്വാമിഭിഃ പ്രച്യുതിഃ.

അ — ഏകസ്ഥൈഃ ബലയുതൈഃ ചതുരാദിഭിഃ ഗ്രഹൈഃ ജാതാഃ പൃഥഗ്വീൎയ്യഗൈഃ മാഹേയജ്ഞഗുരുക്ഷപാകരസിതപ്രാഭാകരീനൈഃ ക്രമാൽ ശാക്യാജീവകഭിക്ഷുവൃദ്ധചരകാഃ നിൎഗ്രന്ഥിവന്യാശനാഃ ച ഭവന്തി. പ്രവ്രജ്യാഃ ബലിഭിഃ സമാഃ ഭവന്തി. പരജിതൈഃ തൽസ്വാമിഭിഃ പ്രച്യുതിഃ ഭവതി.

അനു — ഏകസ്ഥന്മാരായും ബലയുതന്മാരായുമുള്ള ചതുരാദികളായിരിക്കുന്ന ഗ്രഹങ്ങളോടു സഹിതന്മാരായിട്ടു ജാതന്മാരായിരിക്കുന്നവർ പൃഥഗ്വീൎയ്യഗന്മാരായിരിക്കുന്ന മാഹേയജ്ഞഗുരുക്ഷപാകരസിതപ്രാഭാകരീനന്മാർ ഹേതുവായിട്ടു ക്രമേണ ശാക്യാജീവകഭിക്ഷുവൃദ്ധചരകന്മാരായിട്ടും നിൎഗ്രന്ഥിവന്യാശനന്മാരായിട്ടും ഭവിക്കുന്നു. പ്രവ്രജ്യകൾ ബലികളോടു സമകളായി ഭവിക്കുന്നു. പരജിതന്മാരായിരിക്കുന്ന തൽസ്വാമികൾഹേതുവായിട്ടു പ്രച്യുതി ഭവിക്കുന്നു.

പരി— ഏകസ്ഥന്മാർ=ഏകത്തിങ്കൽ സ്ഥിതിചെയ്യുന്നവർ, ഏകം=ഏകരാശി, സ്ഥിതിചെയ്ക=നില്ക്കുക, ബലയുതന്മാർ=ബലത്തോടുകൂടിയവർ, ചതുരാദികൾ=നാലു മുതലായ സംഖ്യയോടുകൂടിയവർ, ജാതന്മാർ=ജനിച്ചവർ, പൃഥഗ്വീര്യന്മാർ=വെവ്വേറെ വീര്യത്തെ ഗമിച്ചവർ, വീര്യം=ബലം, ഗമിക്ക=പ്രാപിക്കുക, മാഹേയജ്ഞഗുരുക്ഷപാകരസിതപ്രാഭാകരീനന്മാർ=മാഹേയനും ജ്ഞനും ഗുരുവും ക്ഷപാകരനും സിതനും പ്രാഭാകരിയും ഇനനും, മാഹേയൻ=ചൊവ്വ, ജ്ഞൻ=ബുധൻ, ഗുരു=ബൃഹസ്പതി, ക്ഷപാകരൻ=ചന്ദ്രൻ, സിതൻ=ശുക്രൻ, പ്രാഭാകരി=ശനി, ഇനൻ=ആദിത്യൻ, ശാക്യാജീവകഭിക്ഷുവൃദ്ധചരകന്മാർ=ശാക്യന്മാരും ആജീവകന്മാരും ഭിക്ഷുക്കളും വൃദ്ധന്മാരും ചരകന്മാരും, ശാക്യന്മാർ=ബൌദ്ധന്മാരിൽ ഒരു വകക്കാർ (ഇവർ രക്തപടത്തെ ധരിക്കുന്നവരാകുന്നു), ആജീവകന്മാർ=ആർഹതന്മാർ (ഇവർ പിണ്ഡഹസ്തന്മാരായും പ്രാണനെ തന്നെ ആത്മാവെന്നു പറയുന്നവരായും ഉള്ളവരാകുന്നു.), ഭിക്ഷുക്കൾ=സന്ന്യാസികൾ, വൃദ്ധന്മാർ=ആഗമകുശലന്മാർ (ഇവർ ശൈവമായും വൈഷ്ണവമായും മററുമുള്ള ആഗമങ്ങളിൽ പരിചയമുള്ളവരും ജടയെ ധരിച്ചും മന്ത്രോപദേശത്തെ ചെയ്തും നടക്കുന്നവരുമാകുന്നു), ചരകന്മാർ=പാഷണ്ഡന്മാരിൽ ഒരു വകക്കാർ (ഇവർ യോഗാഭ്യാസത്തോടും ചികിത്സാനൈപുണ്യത്തോടും ചക്രാദികളായ മുദ്രകളുടെ ധാരണത്തോടും കൂടിയവരാകുന്നു), നിർഗ്രന്ഥിവന്യാശനന്മാർ=നിർഗ്രന്ഥികളും വന്യാശനന്മാരും, നിർഗ്രന്ഥികൾ=നഗ്നന്മാർ, വന്യാശനന്മാർ=വന്യമായിരിക്കുന്ന അശനത്തോടുകൂടിയവർ, വന്യം=വനത്തിൽ ഭവിച്ചതു്, അശനം=ഭക്ഷണസാധനം (തപസ്വികൾ എന്നു സാരം), പ്രവ്രജ്യകൾ=പ്രവ്രജ്യാ എന്ന പേരോടുകൂടിയ യോഗങ്ങൾ, ബലികൾ=ബലവാന്മാർ, സമകൾ=തുല്യകൾ (സമസംഖ്യകളെന്നു സാരം), പരജിതന്മാർ=പരന്മാരാൽ ജയിക്കപ്പെട്ടവർ, പരന്മാർ=ശത്രുക്കൾ, തത്സ്വാമികൾ=അതുകളുടെ സ്വാമികൾ, അതുകൾ=പ്രവ്രജ്യകൾ, സ്വാമികൾ=കാരകന്മാർ, പ്രച്യുതി=ഭ്രംശം.

സാ— ബലവാന്മാരായിരിക്കുന്ന നാലോ അഞ്ചോ ആറോ ഏഴോ ഗ്രഹങ്ങൾ ഏകരാശിയിൽ നിന്നാൽ അങ്ങിനെയുള്ള യോഗത്തെ പ്രവ്രജ്യാ എന്നറിയേണം. അവർ ബലഹീനന്മാരായി വരികിൽ ഏകരാശിയിൽ നിന്നാലും പ്രവ്രജ്യായോഗമെന്നു് അങ്ങിനെയുള്ള യോഗത്തെ പറഞ്ഞുവരുമാറില്ല. മദ്ധ്യബലവാന്മാരായിരുന്നാൽ പ്രവ്രജ്യയെന്നു വിശേഷേണ അംഗീകരിച്ചുവരുമാറുണ്ടു്. അതുഹേതുവായി

ട്ട ബലവാന്മാർ എന്നു പറഞ്ഞതിന്റെ സാരം മദ്ധ്യബലന്മാരായിരിക്കേണമെന്നും മദ്ധ്യബലവാന്മാരിരുന്നാൽത്തന്നെ മതി എന്നുമാകുന്നു എന്നു ധരിക്കേണം. നാലു മുതലായ സംഖ്യകളോട്ടുകൂടിയ ഗ്രഹങ്ങൾ മദ്ധ്യബലത്തോടു കൂടിയവരായിട്ട് ഏകരാശിയിൽ നിന്നാൽ വരുന്നതായ മേൽപ്പറഞ്ഞ യോഗത്തിന്റെ സ്വരൂപം ജന്മഭൂമിനിരപേക്ഷതമാകുന്നു. ജനിച്ച ദേശത്തിങ്കൽ ഇരിക്കേണമെന്നുള്ള ആഗ്രഹത്തെ നിശ്ശേഷമായുപേക്ഷിച്ച് അവിടവിടെ നടന്നു കാലക്ഷേപത്തെ ചെയ്യും എന്നഭിപ്രായം. മദ്ധ്യബലന്മാരായി മൂന്നു ഗ്രഹങ്ങൾ നില്ക്കുമ്പോൾ ഒരു ഗ്രഹത്തിന്നു ബലാധിക്യവും അവരോടൊരുമിച്ചു നില്പും ഭവിച്ചാൽ ഇന്നിന്നവർ എന്നു പറയത്തക്കവിധത്തിൽ പ്രവ്രജ്യാവിശേഷങ്ങൾ ഭവിക്കും. ഇതു പഞ്ചകാദികളിലും തുല്യമാകുന്നു. ഇനി മേൽപ്പറഞ്ഞതിനെ സ്പഷ്ടമാക്കി പറയാം. പ്രവ്രജ്യായോഗകാരകന്മാരായിരിക്കുന്ന ഗ്രഹങ്ങളിൽവെച്ചു ചൊവ്വെയ്ക്കു ബലമേറുകിൽ അങ്ങിനെയുള്ള ആ യോഗത്തിങ്കൽ ജനിച്ചവർ രക്തവസ്ത്രധാരണം മുതലായ ലക്ഷണത്തോട്ടുകൂടിയ ശാക്യവേഷത്തെ സ്വീകരിച്ചും ശാക്യമതത്തെ അനുവദിച്ചും ശാക്യാചാരത്തെ അനുസരിച്ചും നടക്കുന്നവരായി ഭവിക്കും. ബുധന്നു ബലമേറുകിൽ ആഹ്തന്മാരായി ഭവിക്കും. വ്യാഴത്തിന്നു ബലമേറുകിൽ സന്യസിക്കും. ചന്ദ്രന്നു ബലമേറുകിൽ ശൈവാഗമം മുതലായ ആഗമങ്ങളിൽ പരിചയിച്ചും ജടയെ ധരിച്ചും മന്ത്രോപദേശത്തെ ചെയ്തും നടക്കുന്നവരായി ഭവിക്കും. ശുക്രന്നു ബലമേറുകിൽ ചരകന്മാരായി ഭവിക്കും. ശനിക്കു ബലമേറുകിൽ അവധൂതന്മാരായി ഭവിക്കും. ആദിത്യന്നു ബലമേറുകിൽ കാട്ടിലുള്ള ഫലമൂലാദികളെ ഭക്ഷിച്ച് അവിടെത്തന്നെ തപസ്വികളായി വസിക്കും. അനേകഗ്രഹങ്ങൾ ബലാധിക്യത്തോട്ടുകൂടിയവരായി വരികിൽ തന്റെ ദശയിലോ അന്തർദ്ദശയിലോ ശാക്യാജീവകതപാദിഫലങ്ങളെ അനുഭവിക്കുമെന്നിരിക്കുകയാൽ ബലാധികന്മാരായിരിക്കുന്ന ഗ്രഹങ്ങളുടെ സംഖ്യയും പ്രവ്രജ്യായോഗസംഖ്യയും സമതയെ പ്രാപിക്കും. പ്രവ്രജ്യായോഗങ്ങൾ അനേകങ്ങളായി വരുമ്പോൾ യോഗകാരകഗ്രഹങ്ങൾ എല്ലാവരും ഉത്തമബലന്മാർതന്നെ എന്നിരിക്കിലും ഉത്തമത്വത്തിന്നും താരതമ്യകല്പനയുടെ സംഭവമുണ്ട് എങ്കിൽ അവരിലുംവെച്ച് അത്യുത്തമബലനായിരിക്കുന്ന ഗ്രഹം യാവനൊരുത്തനോ അവന്റെ പ്രവ്രജ്യ മുമ്പിലായി ഭവിക്കും. ഇങ്ങിനെ മററുള്ളവരുടേയും പ്രവ്രജ്യാക്രമമെന്നു ചിലർ പറയുന്നു.

തത്ര ദ്വയോർബഹൂനാം വാ ബലോൽകർഷോ ഭവേദ്യദി
തദാ ദേവ ബഹവശ്ച സ്യുഃ പ്രവ്രജ്യാസ്സപദശാനുഗാഃ
അന്യേ ത്വുൽകർഷയോഗസ്യ താരതമ്യവികല്പനാൽ
സർവ്വേഭ്യോപി ബലിഷ്ഠസ്യ പ്രാഗാഹുരിതരാഃ ക്രമാൽ

എന്നുള്ള ബൃഹൽപ്രജാപത്യത്തിങ്കലും മേൽപ്പറഞ്ഞ മതഭേദം സ്ഥിതമാകുന്നു. എങ്കിലും ദശയിലോ അന്തർദ്ദശയിലോ ഭവിക്കുമെന്നുള്ളതു യാതൊന്നോ അതുതന്നെ സ്വമതമെന്നും എല്ലാവരേക്കാളും ബലിഷ്ഠനായിരിക്കുന്ന ഗ്രഹത്തിന്റെ പ്രവ്രജ്യാ ആദിയിൽ ഇക്രമേണതന്നെ മററുള്ളതുമെന്നതു സ്വമതമല്ലാ എന്നും അന്യേ തു എന്നുള്ള പദദ്വയോപാദാനംകൊണ്ടു സ്ഫുടമാക്കപ്പെട്ടിരിക്കുന്നു എന്നും ഗ്രഹിച്ചുകൊൾക. പ്രവ്രജ്യാകാരകഗ്രഹങ്ങൾ യുദ്ധത്തിൽ തോററവരായിരുന്നാൽ യഥാകാലം പ്രവ്രജ്യകളെ പ്രാപിക്കുകയും പിന്നെ അതുകളിൽനിന്നു ഭ്രഷ്ടന്മാരായി ഭവിക്കുകയുമുണ്ടാകും.

രവിലുപ്തകരൈരദീക്ഷിതാ
ബലിഭിസ്തദ്ഗതഭക്തയോ നരാഃ
അഭിയാചിതമാത്രദീക്ഷിതാ
നിഹതൈരന്യനിരീക്ഷിതൈരപി. ൨

അ—രവിലുപ്തകരൈഃ ഗ്രഹൈഃ നരാഃ അദീക്ഷിതാഃ ഭവന്തി. ബലിഭിഃ തദ്ഗതഭക്തയഃ ഭവന്തി. നിഹതൈഃ അപി അന്യനിരീക്ഷിതൈഃ അഭിയാചിതമാത്രദീക്ഷിതാഃ ഭവന്തി.

അന്വ—രവിലുപ്തകരന്മാർ ഹേതുവായിട്ടു നരന്മാർ അദീക്ഷിതന്മാരായി ഭവിക്കുന്നു. ബലികളായിരിക്കുന്നവർ ഹേതുവായിട്ടു തദ്ഗതഭക്തികളായി ഭവിക്കുന്നു. നിഹതന്മാരാകുന്നു എങ്കിലും അന്യനിരീക്ഷിതന്മാരായിരിക്കുന്ന ഗ്രഹങ്ങൾ ഹേതുവായിട്ട് അഭിയാചിതമാത്രദീക്ഷിതന്മാരായി ഭവിക്കുന്നു.

പരി—രവിലുപ്തകരന്മാർ=രവിലുപ്തങ്ങളായിരിക്കുന്ന കരങ്ങളോടുകൂടിയവർ, രവിലുപ്തങ്ങൾ=രവിയാൽ ലുപ്തങ്ങൾ, രവി=ആദിത്യൻ, ലുപ്തങ്ങൾ=ലോപിക്കപ്പെട്ടവ, ലോപിക്കു=നശിപ്പിക്കു, കരങ്ങൾ=രശ്മികൾ, അദീക്ഷിതന്മാർ=ദീക്ഷിതന്മാരല്ലാത്തവർ, ദീക്ഷിതന്മാർ=സഞ്ജാതയായിരിക്കുന്ന ദീക്ഷയോടുകൂടിയവർ, ബലികൾ=ബലവാന്മാർ, തദ്ഗതഭക്തികൾ=തദ്ഗതന്മാരിൽ ഭക്തിയോടുകൂടിയവർ, തദ്ഗതന്മാർ=അതിനെ ഗതന്മാർ, അത്=ദീക്ഷാ, ഗതന്മാർ=ഗമിച്ചവർ, ഗ

മിക്ക=പ്രാപിക്കുക, നിഹതന്മാർ=പരാജിതന്മാർ (യുദ്ധത്തിങ്കൽ തോററവർ എന്നു സാരം), അന്യനിരീക്ഷിതന്മാർ=അന്യനാൽ നിരീക്ഷിക്കപ്പെട്ടവർ, അന്യൻ=അപരൻ, നിരീക്ഷിക്ക=ദർശിക്കുക, അഭിയാചിതമാത്രദീക്ഷിതന്മാർ=അഭിയാചിതമാത്രമായിരിക്കുന്ന ദീക്ഷിതത്തോടുകൂടിയവർ, അഭിയാചിതമാത്രം=അഭിയാചിതമായിട്ടുതന്നെ ഭവിച്ചതു്, അഭിയാചിതം=അഭിയാചിക്കപ്പെട്ടതു്, അഭിയാചിക്ക=പ്രാർത്ഥിക്ക, ദീക്ഷിതം=ദീക്ഷ (പ്രവ്രജ്യാദിതമായ വേഷാചാരാദിനിയമസ്വീകാരമെന്നു് അഭിപ്രായം.)

സാ—ഏകരാശിയിൽ നാലു മുതലായ സംഖ്യയോടും ബലത്തോടും കൂടിയവരായി നില്ക്കുകയാൽ പ്രവ്രജ്യായോഗകാരകതയെ പ്രാപിച്ചിരിക്കുന്ന ഗ്രഹങ്ങളിൽവെച്ച ചിലക്കു മൌഢ്യം ഉണ്ടായിരുന്നാൽ അവരെക്കൊണ്ടു മേൽപറഞ്ഞ യോഗസംബന്ധിയായ യാതൊരു ഫലത്തേയും പറഞ്ഞുകൂടാ എന്നും, മൌഢ്യമുണ്ടായിരുന്നാലും അവക്കു് ഉച്ചാദികളായ ബലങ്ങളുണ്ടായിരുന്നാൽ ശാക്യാദികളിൽവെച്ചു് ഔചിത്യം യാവചിലക്കോ അവരിൽ ഭക്തിമാത്രം ഭവിക്കുമെന്നും, യുദ്ധത്തിങ്കൽ പരാജിതന്മാരായിരുന്നാലും അവക്കു പരാജിതനല്ലാതെ ഉള്ള ഒരു ഗ്രഹത്തിൻെറ ദൃഷ്ടിയുണ്ടാകിൽ പ്രവ്രജ്യക്കു് അനുരൂപമായ വേഷാദിനിയമമാകുന്ന സ്വരൂപത്തോടുകൂടിയ ദീക്ഷയുടെ ആരംഭം ഭവിക്കില്ലാ എന്നും, അങ്ങിനെയുള്ള ദീക്ഷയിൽ അഭിലാഷമാത്രമുണ്ടാകുമെന്നും ഗ്രഹിച്ചുകൊൾക. മേൽപ്പറഞ്ഞതിന്നു മൂലം,

> ഏകസ്ഥാ ബലവന്തോ യേ ചതുരാദ്യാ നഭശ്ചരാഃ
> തേഷു യേ മൂഢതാം പ്രാപ്താഃ പ്രവ്രജ്യാകാരകാ ന തേ
> മൌഢ്യേപി ബലസമ്പത്തൌ വാച്യാ ഭക്തിസ്ഥിതായഥം
> പ്രവ്രാജകേഷു പ്രാഗുക്തേഷ്വഥ യുദ്ധേ പരാജിതൈഃ
> അതഥാവിധദൃഷ്ടൈഃ സ്യുഃ പ്രാർത്ഥനാമാത്രദീക്ഷിതാഃ
> ഏഷ പ്രച്യുതിയോഗസ്യ പൂർവ്വോക്തസ്യ നിവർത്തകഃ

എന്നുള്ള ബൃഹൽപ്രാജാപത്യമാകുന്നു.

> ജന്മേശോന്യൈര്യദ്യദൃഷ്ടോക്കപുത്രം
> പശ്യത്യാക്കിർജ്ജന്മപം വാ ബലോനം
> ദീക്ഷാം പ്രാപ്നോത്യാക്കിദൃക്കാണസംസ്ഥേ
> ഭൌമാക്ക്യംശേ സൌരദൃഷ്ടേ ച ചന്ദ്രേ.

അ—ജന്മേശഃ അന്യൈഃ അദൃഷ്ടഃ അക്കപുത്രം ആക്കിഃ ബലോനം ജന്മപം വാ പശ്യതി യദി തഹി ദീക്ഷാം പ്രാപ്നോതി. ചന്ദ്രേ ആക്കിദൃക്കാണസംസ്ഥേ ഭൌമാക്ക്യംശേ വത്തമാനേ സൌരദൃഷ്ടേ ച സതി ജാതഃ ച.

അന്വ—ജന്മേശൻ അന്യന്മാരാൽ അദൃഷ്ടനായിട്ട് അക്കപുത്രനേയോ ആക്കി ബലോനനായിരിക്കുന്ന ജന്മപനേയോ ദശിക്കുന്നു എങ്കിൽ ദീക്ഷയെ പ്രാപിക്കുന്നു. ചന്ദ്രൻ ആക്കിദൃക്കാണസംസ്ഥനായും ഭൌമാക്ക്യംശത്തിങ്കൽ വത്തമാനനായും സൌരദൃഷ്ടനായുംസത്തായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവനും ദീക്ഷയെപ്രാപിക്കുന്നു.

പരി—ജന്മേശൻ=ജന്മത്തിന്റെ ഈശൻ, ജന്മം=ജനനകാലത്തിങ്കൽ ചന്ദ്രനാൽ ആശ്രിതമായ രാശി, ഈശൻ=സ്വാമി, അന്യന്മാർ=ഇതരഗ്രഹങ്ങൾ, അദൃഷ്ടൻ=ദൃഷ്ടനല്ലാത്തവൻ, ദൃഷ്ടൻ=ദശിക്കപ്പെട്ടവൻ, ദശിക്ക=കാണുക, അക്കപുത്രൻ=ശനി, ആക്കി=ശനി, ബലോനൻ=ബലഹീനൻ, ജന്മപൻ=ജന്മേശൻ, ദീക്ഷാ=പ്രവ്രജ്യാദിതമായ വേഷാദിനിയമം, ആക്കിദൃക്കാണസംസ്ഥൻ=ആക്കിദൃക്കാണത്തിങ്കൽ സംസ്ഥിതിചെയ്യുന്നവൻ, ആക്കിദൃക്കാണം=ആക്കിയുടെ ദൃക്കാണം, ആക്കി=ശനി, ദൃക്കാണം=ദ്രേക്കാണം, സംസ്ഥിതിചെയ്ക=നില്ക്കുക, ഭൌമാക്ക്യംശം=ഭൌമാക്കികളുടെ അംശം, ഭൌമാക്കികൾ=ഭൌമനും ആക്കിയും, ഭൌമൻ=ചൊവ്വ, ആക്കി=ശനി, അംശം=നവാംശകം, വത്തമാനൻ=വത്തിച്ചിയരുന്നവൻ, വത്തിക്ക=സ്ഥിതിചെയ്ക, സൌരദൃഷ്ടൻ=സൌരനാൽ ദൃഷ്ടൻ, സൌരൻ=ശനി, ദൃഷ്ടൻ=ദശിക്കപ്പെട്ടവൻ, ജാതൻ=ജനിച്ചവൻ.

സാ—ജനനകാലത്തിങ്കൽ ചന്ദ്രനാൽ ആശ്രിതമായിരിക്കുന്ന രാശി യാതൊന്നോ അതിന്റെ അധിപതി അന്യഗ്രഹങ്ങളുടെ ദൃഷ്ടിയോടുകൂടാത്തവനായിട്ട ശനിയെ ദശിച്ചാലും ശനി തന്നേക്കാൾ ബലം കുറഞ്ഞിരിക്കുന്ന ജന്മാധിപനെ ദശിച്ചാലും ചന്ദ്രനു ശനിദ്രേക്കാണത്തിങ്കൽ ചൊവ്വയുടെ അംശത്തിങ്കലോ ശനിയുടെ അംശത്തിങ്കലോ സ്ഥിതിയും ശനിയുടെ ദൃഷ്ടിയുംകൂടി ഉണ്ടായാലും പ്രവ്രജ്യാദിതമായ വേഷാദിനിയമത്തോടുകൂടിയവനായി ഭവിക്കും.

മേൽപ്രകാരമുള്ള വേഷധാരണാദിനിയമപ്രാപ്തി ഏതൊരു കാലത്തിങ്കൽ ആകുന്നു എന്നു ചോദിക്കുന്നു എങ്കിൽ, ജന്മാധിപതിയായ ഗ്രഹത്തിന്നു ശനിയേക്കാൾ ബലമേറുകിൽ ജന്മാധിപതിയായ ഗ്രഹത്തിന്റെ ദശയിലോ അന്തദ്ദശയിലോ എന്നു് ആദ്യയോഗത്തിന്റേയും

ജന്മാധിപതിയായ ഗ്രഹത്തിന്റെ ദശയിലോ അന്തർദ്ദശയിലോ എന്നു ദ്വിതീയയോഗത്തിന്റെയും ചന്ദ്രമന്ദന്മാരിൽ ബലവാനായിരിക്കുന്ന ഗ്രഹത്തിന്റെ ദശയിലോ അന്തർദ്ദശയിലോ തൃതീയയോഗത്തിന്റെയും ഫലപ്രാപ്തി എന്നു് അറിഞ്ഞുകൊൾക. ഇതിന്നു മൂലം

യസ്യ ജന്മഭനാഥോന്യദൃഷ്ടിഹീനോക്കനന്ദനം
സ വാ ബലോനസ്തസ്യാത്തം ജന്മകാലേ നിരീക്ഷതേ
സ ദീക്ഷാം യാതി ഭൌമാക്കിനവാംശകഗതേ വിധൌ
മന്ദദ്രേക്കാണഗേ മന്ദദൃഷ്ടിമത്യപി യജ്ജനിഃ
സോയഞ്ച ദീക്ഷാകാലസ്തു ജന്മാധിപതിമന്ദയോഃ
ജന്മേശസ്യ ച ചന്ദ്രാക്ക്യോർദ്ദശൈവ ബലയോഗതഃ
ക്രമാദന്തർദ്ദശാ വാ സ്യാദേഷാം നാന്യ ഇതി സ്ഥിതിഃ

എന്നു ബൃഹൽപ്രാജാപത്യമാകയാൽ ഇതൊക്കെയും യുക്തംതന്നെ എന്നതിന്നു പുറമെ ജന്മാധിപതിയായ ഗ്രഹത്തിന്നു ശനിയേക്കാൾ ബലമേറുകിൽ ആ ഗ്രഹത്തിന്നും, ശനിക്കു ബലമേറുകിൽ ശനിക്കും, പ്രഥമശ്ലോകത്തിങ്കൽ പറയപ്പെട്ടു ഫലം യാതൊന്നോ അതിന്നു് അനുരൂപമായ ദീക്ഷയെ പ്രാപിക്കുമെന്നു് ആദ്യയോഗംകൊണ്ടും നിർഗ്രന്ഥിയായി ഭവിക്കുമെന്നു ദ്വിതീയയോഗംകൊണ്ടും ചന്ദ്രന്നു ബലമേറുകിൽ വൃദ്ധനായിട്ടും ശനിക്കു ബലമേറുകിൽ നിർഗ്രന്ഥിയായിട്ടും ഭവിക്കുമെന്നു് അറിഞ്ഞു് അതുകളിൽവെച്ചു ബലാനുരൂപമായിട്ടുള്ളതു തൃതീയയോഗംകൊണ്ടു പറയേണമെന്നറിഞ്ഞുകൊൾക.

സുരഗുരുശശിഹോരാസ്വാക്കിദൃഷ്ടാസു ധർമ്മേ
ഗുരുരഥ നൃപതീനാം യോഗജസ്തീർത്ഥകൃൽ സ്യാൽ
നവമഭവനസംസ്ഥേ മന്ദഗേട്ടന്യൈരദൃഷ്ടേ
ഭവതി നരപയോഗേ ദീക്ഷിതഃ പാർത്ഥിവേന്ദ്രഃ ൪

അ — സുരഗുരുശശിഹോരാസു ആക്കിദൃഷ്ടാസു ധർമ്മേ ഗുരുഃ ഭവതി. അഥ നൃപതീനാം യോഗജഃ തീർത്ഥകൃൽ സ്യാൽ. മന്ദഗേ അന്യൈഃ അദൃഷ്ടേ നവമഭവനസംസ്ഥേ നരപയോഗേ ജാതഃ ദീക്ഷിതഃ പാർത്ഥിവേന്ദ്രഃ ഭവതി.

അന്വ — സുരഗുരുശശിഹോരകൾ ആക്കിദൃഷ്ടകളായിരിക്കുംസമയത്തിങ്കൽ ധർമ്മത്തിങ്കൽ ഗുരു ഭവിക്കുന്നു എങ്കിൽ നൃപതികളുടെ യോഗജൻ തീർത്ഥകൃത്തായി ഭവിക്കും. മന്ദഗൻ അന്യന്മാരാൽ അദൃഷ്ടനാ

യിട്ടു നവമഭവനസംസ്ഥനായിരിക്കുംസമയത്തിങ്കൽ നരപയോഗത്തിങ്കൽ ജാതനായിരിക്കുന്നവൻ ദീക്ഷിതനായിരിക്കുന്ന പാൎത്ഥിവേന്ദ്രനായി ഭവിക്കുന്നു.

പരി—സുരഗുരുശശിഹോരാകൾ = സുരഗുരുവും ശശിയും ഹോരയും, സുരഗുരു=ബൃഹസ്പതി, ശശി=ചന്ദ്രൻ, ഹോരാ=ലഗ്നം, ആൎക്കിദൃഷ്ടകൾ=ആൎക്കിയാൽ ദൃഷ്ടകൾ, ആൎക്കി=ശനി, ദൃഷ്ടകൾ=ദൎശിക്കപ്പെട്ടവ, ധൎമ്മം=ഒമ്പതാമേടം, ഗുരു=ബൃഹസ്പതി, നൃപതികൾ=രാജാക്കന്മാർ, യോഗജൻ=യോഗത്തിങ്കൽ ജനിച്ചവൻ. തീൎത്ഥകൃത്തു്=തീൎത്ഥത്തെ ഉണ്ടാക്കുന്നവൻ, തീൎത്ഥം=ശാസ്ത്രം, മന്ദഗതൻ=മന്ദഗാമി (ശനിയെന്നു സാരം), അന്യന്മാർ ഇതരഗ്രഹങ്ങൾ, അദൃഷ്ടൻ=ദൃഷ്ടനല്ലാത്തവൻ, ദൃഷ്ടൻ=ദൎശിക്കപ്പെട്ടവൻ, നവമഭവനസംസ്ഥൻ = നവമഭവനത്തിങ്കൽ സംസ്ഥിതിചെയ്യുന്നവൻ, നവമഭവനം=ഒമ്പതാമേടം, സംസ്ഥിതിചെയ്യു=നില്ക്കുക, നരപയോഗം=രാജയോഗം, ജാതൻ=ജനിച്ചവൻ, ദീക്ഷിതൻ=സംജാതയായിരിക്കുന്ന ദീക്ഷയോടുകൂടിയവൻ, ദീക്ഷ=പ്രവ്രജ്യാതിതമായ വേഷാദിനിയമം, പാൎത്ഥിവേന്ദ്രൻ=രാജശ്രേഷ്ഠൻ.

സാ—വ്യാഴത്തിന്നും ചന്ദ്രനും ലഗ്നത്തിന്നും ശനിയുടെ ദൃഷ്ടിയും വ്യാഴത്തിന്നു് ഒമ്പതാമേടത്തുള്ള സ്ഥിതിയുംകൂടി വരികിൽ രാജയോഗത്തിങ്കൽ ജനിച്ചവനാകുന്നു എങ്കിൽ പ്രവ്രാജകന്മാൎക്കു പഠിക്കപ്പെടുവാൻ യോഗ്യമായ ശാസ്ത്രത്തെ നിൎമ്മിച്ചവനായി ഭവിക്കും; രാജാവായി ഭവിക്കില്ല. രാജയോഗത്തിങ്കൽ ജനിച്ചവനല്ലാ എങ്കിൽ പ്രവ്രാജകനായി ഭവിക്കും. രണ്ടു പ്രകാരേണ രാജയോഗങ്ങളുള്ളപ്പോളാകുന്നു ജനനമെങ്കിൽ,

അസ്മിൻ യോഗേ ചാന്യോ നൃപയോഗോ ഭവതി ചേത്തദാ ജാതഃ
ഭവതി ച സുരേന്ദ്രതുല്യോ നരനാഥശ്ശാസ്ത്രകൎത്താ ച

ഇത്യാദി പ്രമാണാനുരോധേന ശാസ്ത്രകൎത്താവായിട്ടും രാജാവായിട്ടും ഭവിക്കുമെന്നറിഞ്ഞുകൊൾക. ഇതരഗ്രഹങ്ങളുടെ ദൃഷ്ടിയോടുകൂടാതെ ശനി ഒമ്പതാമേടത്തു നില്ക്കിൽ രാജയോഗത്തിങ്കൽ ജനിച്ചവനാകുന്നു എങ്കിൽ അവൻ രാജാവായി ഭവിച്ചാലും ദീക്ഷയെ പ്രാപിക്കും. രാജയോഗത്തിങ്കൽ ജനിച്ചവനല്ലാ എങ്കിൽ ദീക്ഷയെ പ്രാപിക്കുമെന്നു നിസ്സംശയമായി പറഞ്ഞുകൊൾകയും വേണം. ഇതിന്നു മൂലം,

നവമസ്ഥാനേ സൌരോ യദി സ്ഥിതഃ സൎവ്വദൎശനവിമുക്തഃ
നരനാഥയോഗജാതോ നൃപോപി ദീക്ഷാന്വിതോ ഭവതി.

എന്നും,

നൃപയോഗസ്യാഭാവേ യോഗേസ്മിൻ ദീക്ഷിതോ നരോ ജാതഃ
നിസ്സന്ദിഗ്ധം പ്രവദേദ്യോഗസ്യാസ്യ പ്രഭാവേന

എന്നുമുള്ള വചനങ്ങളാകുന്നു. ഈ വചനങ്ങൾ രണ്ടും ഭട്ടോല്പലഗ്രന്ഥത്തിങ്കൽ സ്പഷ്ടങ്ങളാകുന്നു.

സുരഗുരുശശിഹോരസു എന്ന പദത്തിന്നു ചിലർ ധനുർമ്മീനകർക്കിടകേഷു എന്നിപ്രകാരം വിവരണത്തെ ചെയ്തിരിക്കുന്നു. അവരുടെ ആശയം മേൽപ്പറഞ്ഞ പദം ഷഷ്ഠീതൽപുരുഷനാകയാൽ സുരഗുരുശശികളുടെ ഹോരകൾ എന്നുള്ള അർത്ഥത്തോടുകൂടിയതാകുന്നു എന്നും മററുമാകുന്നു. സുരഗുരുശശിസംബന്ധിനികളായിരിക്കുന്ന ഹോരകൾ മൂന്നുപ്രകാരേണ ഭവിക്കുകയുമാം. ധനു ലഗ്നമായാലും മീനം ലഗ്നമായാലും അതുകൾക്കു് അധിപൻ ബൃഹസ്പതിയാകയാൽ സുരഗുരുസംബന്ധിത്വവും കർക്കിടകം ലഗ്നമായാൽ അതിന്നു ശശിസംബന്ധിത്വവും ചേരുന്നതാകയാൽ മൂന്നിലുംകൂടി ബഹുത്വവും സുപപാദമാകുന്നു.

ഗതേ മന്ദാ ലോകം ഗുരുശശിവിലഗ്നേ നവമഗേ
ഗുരൌ നിഷ്പദ്യന്തേ ന കില നൃപയോഗേ നൃപതയഃ
പരം ത്വേതേ യേഷാം കലഹരചനാരംഭസുഭഗാ
വിവാദാ യേ വിദ്വദ്ഗുണകഷണപാഷാണസദൃശാഃ

എന്നുള്ള മാണ്ഡവ്യവചനവും,

ഗുരുശശിലഗ്നദ്രഷ്ടാ കോണോ നവമം ഗതോ ഗുരുശ്ച യദി
നരനാഥജന്മജാതഃ ശാസ്ത്രകരോ ഭവതി നൈവ നരനാഥഃ

ഇത്യാദികളായ വചനാന്തരങ്ങളും സ്വമതാനുരോധേന വ്യാഖ്യേയങ്ങളാകുന്നു. എങ്കിലും,

ഗുരൌ ച ശശിലഗ്നേ ച മന്ദദൃഷ്ടേ സ ചേദ്ഗുരുഃ
തപസിഷ്ഠോ ഭവേത്തീർത്ഥകർത്താ നൃപതിയോഗജഃ
തീർത്ഥം പ്രവ്രാജകാ ധ്യേയം ബോദ്ധവ്യമഥവാ ഭവേൽ
പ്രവ്രാജകോന്യോ യോഗശ്ചേൽ സഹകാരീ നൃപോദ്ഭവേ
ശാസ്ത്രകർത്താ നൃപശ്ചേതി വിജ്ഞേയാത്ര ദ്വയീ ഗതിഃ

എന്നുള്ള ബൃഹൽപ്രാജാപത്യവും അതുപോലെ മററു പല ആർഷതന്ത്രങ്ങളും വിരുദ്ധങ്ങളായി ഭവിക്കും. അതു ഹേതുവായിട്ടു് അവരാൽ വിവരിക്കപ്പെട്ട അർത്ഥം ബഹുശ്രുതന്മാർക്കു് അരുചിയെ ഉണ്ടാക്കുന്നതാകുന്നു എന്നറിഞ്ഞുകൊൾകയും വേണം.

ഇതി പഞ്ചദശോദ്ധ്യായഃ



## ഷോഡശാദ്ധ്യായപ്രാരംഭഃ

വൃത്താതാമ്രദൃഗുഷ്ണശാകലഘുഭുക്
ക്ഷിപ്രപ്രസാദോടനഃ
കാമീ ദുർബ്ബലജാനുരസ്ഥിരധന-
ശ്ശൂരോംഗനാവല്ലഭഃ
സേവാജ്ഞഃ കുനഖീ വ്രണാംകിതശിരാ
മാനീ സഹോത്ഥാഗ്രജ-
ശ്ശക്ത്യാ പാണിതലേങ്കിതോതിചപല-
സ്തോയേ ച ഭീരുഃ ക്രിയേ. ൧

അ—ചന്ദ്രേ ക്രിയേ വർത്തമാനേ ജാതഃ വൃത്താതാമ്രദൃക് ഉഷ്ണശാകലഘുഭുക് ക്ഷിപ്രപ്രസാദഃ അടനഃ കാമീ ദുർബ്ബലജാനുഃ അസ്ഥിരധനഃ ശൂരഃ അംഗനാവല്ലഭഃ സേവാജ്ഞഃ കുനഖീ വ്രണാങ്കിതശിരാഃ മാനീ സഹോത്ഥാഗ്രജഃ ശക്ത്യാ പാണിതലേ അങ്കിതഃ അതിചപലഃ തോയേ ഭീരുഃ ച ഭവതി.

അന്വ—ചന്ദ്രൻ ക്രിയത്തിങ്കൽ വർത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ വൃത്താതാമ്രദൃക്കായിട്ടും ഉഷ്ണശാകലഘുഭുക്കായിട്ടും ക്ഷിപ്രപ്രസാദനായിട്ടും അടനനായിട്ടും കാമിയായിട്ടും ദുർബ്ബലജാനുവായിട്ടും അസ്ഥിരധനനായിട്ടും ശൂരനായിട്ടും അംഗനാവല്ലഭനായിട്ടും സേവാജ്ഞനായിട്ടും കുനഖിയായിട്ടും വ്രണാങ്കിതശിരസ്സായിട്ടും മാനിയായിട്ടും സഹോത്ഥാഗ്രജനായിട്ടും ശക്തികൊണ്ടു പാണിതലത്തിങ്കൽ അങ്കിതനായിട്ടും അതിചപലനായിട്ടും ഭവിക്കുന്നു.

പരി—ക്രിയം=മേഷരാശി, വർത്തമാനൻ=വർത്തിച്ചിയങ്ങുന്നവൻ, വർത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, വൃത്താതാമ്രദൃക്=വൃത്തകളായും ആതാമ്രകളായുമിരിക്കുന്ന ദൃക്കുകളോടുകൂടിയവൻ, വൃത്തകൾ=വർത്തുളകൾ (വട്ടത്തിലുള്ളവ), ആതാമ്രകൾ=ഈഷത്താമ്രകൾ (അല്പമായ ചുകപ്പോടുകൂടിയവ), ദൃക്കുകൾ=കണ്ണുകൾ, ഉഷ്ണശാകലഘുഭുക്=ഉഷ്ണശാകലഘുക്കളെ ഭുജിക്കുന്നവൻ, ഉഷ്ണശാകലഘുക്കൾ=ഉഷ്ണവും ശാകവും ലഘുവും, ഉഷ്ണം=ചൂടോടുകൂടിയതു്, ശാകം=ഇലക്കറി, ലഘു=ലാഘവമുള്ളതു്, ലാഘവം=കനക്കുറവു്, ഭുജിക്ക=ഭക്ഷിക്കുക, ക്ഷിപ്രപ്രസാദൻ=വേഗത്തിൽ പ്രസാദിക്കുന്നവൻ, അടനൻ=സഞ്ചാരശീലൻ, കാമി=സുരതപ്രിയൻ, ദുർബ്ബലജാനു=ദുർബ്ബങ്ങളായിരിക്കുന്ന ജാനുക്കളോടു

കൂടിയവൻ, ദുർബ്ബലങ്ങൾ=ദുർല്ലഭമായ ബലത്തോടുകൂടിയവ (മാംസത്തോടു കൂടാത്തതുകളെന്നു സാരം), ജാനുക്കൾ=മുട്ടുകൾ, അസ്ഥിരധനൻ=അസ്ഥിരമായിരിക്കുന്ന ധനത്തോടുകൂടിയവൻ, അസ്ഥിരം=സ്ഥിരമല്ലാത്തതു്, സ്ഥിരം=നില്ക്കുന്നതു്, ശൂരൻ=ശൌര്യത്തോടുകൂടിയവൻ, ശൌര്യം=പരാക്രമം, അംഗനാവല്ലഭൻ=അംഗനമാർക്കു വല്ലഭൻ, അംഗനമാർ=സ്ത്രീകൾ, വല്ലഭൻ=ഇഷ്ടൻ, സേവാജ്ഞൻ=സേവയെ അറിയുന്നവൻ, സേവ=പരപ്രസാദാനുകൂലമായ വ്യാപാരം, കുനഖി=കുനഖമുള്ളവൻ, കുനഖം=കുഴിനഖമെന്ന നഖരോഗം, വ്രണാങ്കിതശിരസ്സ്=വ്രണാങ്കിതമായിരിക്കുന്ന ശിരസ്സോടുകൂടിയവൻ, വ്രണാങ്കിതം=വ്രണംകൊണ്ടു് അങ്കിതം, അങ്കിതം=അടയാളത്തോടുകൂടിയതു്, ശിരസ്സ്=മൂർദ്ധാവു്, മാനീ=മാനമുള്ളവൻ, മാനം=ഗർവ്വം, സഹോദരാഗ്രജൻ=സഹോദരന്മാരിൽവെച്ചു് അഗ്രജൻ, സഹോദരന്മാർ=സഹോദരന്മാർ, അഗ്രജൻ=മുമ്പെ ജനിച്ചവൻ, ശക്തി=ശക്തിരേഖ, പാണിതലം=ഉള്ളംകൈ. അങ്കിതൻ=അടയാളത്തോടുകൂടിയവൻ, അതിചപലൻ=ഏറ്റവും ചപലൻ, ചപലൻ=ഇളകിക്കൊണ്ടിരിക്കുന്നവൻ, തോയം=ജലം, ഭീരു=ഭയത്തോടുകൂടിയവൻ.

സാ—ചന്ദ്രൻ മേടത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ വൃത്താകാരങ്ങളായും ചുകന്നുമിരിക്കുന്ന കണ്ണുകളോടുകൂടിയവനായിട്ടും ഉഷ്ണമായ അന്നത്തേയും ഇലക്കറിയേയും ലഘുവായ അന്നത്തേയും ഭക്ഷിക്കുന്നവനായിട്ടും വേഗത്തിൽ പ്രസാദിക്കുന്നവനായിട്ടും സഞ്ചാരശീലനായിട്ടും കാമിയായിട്ടും മാംസപുഷ്ടിയോടുകൂടാത്തതുകളായ മുട്ടുകളോടുകൂടിയവനായിട്ടും വളരെക്കാലം നില്ക്കാത്ത ധനത്തോടുകൂടിയവനായിട്ടും വിക്രമിയായിട്ടും സ്ത്രീകൾക്കു് ഇഷ്ടനായിട്ടും സേവാസാമർത്ഥ്യത്തോടുകൂടിയവനായിട്ടും കുഴിനഖമുള്ളവനായിട്ടും ശിരസ്സിൽ വ്രണമാകുന്ന അടയാളത്തോടുകൂടിയവനായിട്ടും മാനിയായിട്ടും സഹോദരന്മാരിൽവെച്ചു് അഗ്രജനായിട്ടും ഉള്ളംകയ്യിൽ ശക്തിരേഖയോടുകൂടിയവനായിട്ടും അതിചാപല്യത്തോടുകൂടിയവനായിട്ടും ജലത്തിങ്കൽ ഭീരുവായിട്ടും ഭവിക്കും.

കാന്തഃ ഖേലഗതിഃ പൃഥൂരുവദനഃ
പൃഷ്ഠാസ്യപാർശ്വാങ്കിത-
സ്ത്യാഗീ ക്ലേശസഹഃ പ്രഭുഃ കകുദവാൻ
കന്യാപ്രജഃ ശ്ലേഷ്മളഃ

പൃഥ്വൈർബ്ബന്ധുഭിരാത്മജൈശ്ച രഹിത-
സ്സൌഭാഗ്യയുക്തഃ ക്ഷമീ
ദീപ്താഗ്നിഃ പ്രമദാപ്രിയസ്ഥിരസുഹൃ-
ന്മദ്ധ്യാന്ത്യസൌഖ്യോ ഗവി. ൨

അ — ചന്ദ്രേ ഗവി വർത്തമാനേ ജാതഃ കാന്തഃ ഖേലഗതിഃ പൃഥൂരുവദനഃ പൃഷ്ഠാസ്യപാർശ്വ അങ്കിതഃ ത്യാഗീ ക്ലേശസഹഃ പ്രഭുഃ കകുദവാൻ കന്യാപ്രജഃ ശ്ലേഷ്മളഃ പൂർവ്വൈഃ ബന്ധുഭിഃ ആത്മജൈഃ ച രഹിതഃ സൌഭാഗ്യയുക്തഃ ക്ഷമീ ദീപ്താഗ്നിഃ പ്രമദാപ്രിയഃ സ്ഥിരസുഹൃൽ മദ്ധ്യാന്ത്യസൌഖ്യഃ ച ഭവതി.

അന്വ — ചന്ദ്രൻ ഗോവിങ്കൽ വർത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ കാന്തനായിട്ടും ഖേലഗതിയായിട്ടും പൃഥൂരുവദനനായിട്ടും പൃഷ്ഠാസ്യപാർശ്വത്തിങ്കൽ അങ്കിതനായിട്ടും ത്യാഗിയായിട്ടും ക്ലേശസഹനായിട്ടും പ്രഭുവായിട്ടും കകുദവാനായിട്ടും കന്യാപ്രജനായിട്ടും ശ്ലേഷ്മളനായിട്ടും പൂർവ്വന്മാരായിരിക്കുന്ന ബന്ധുക്കളോടും ആത്മജന്മാരോടും രഹിതനായിട്ടും സൌഭാഗ്യയുക്തനായിട്ടും ക്ഷമിയായിട്ടും ദീപ്താഗ്നിയായിട്ടും പ്രമദാപ്രിയനായിട്ടും സ്ഥിരസുഹൃത്തായിട്ടും മദ്ധ്യാന്ത്യസൌഖ്യനായിട്ടും ഭവിക്കുന്നു.

പരി — കാന്തൻ=ദർശനീയശരീരൻ, ഖേലഗതി=ഖേലയായിരിക്കുന്ന ഗതിയോടുകൂടിയവൻ, ഖേലാ=സവിലാസാ, ഗതി=ഗമനം, പൃഥൂരുവദനൻ=പൃഥുവായിരിക്കുന്ന ഊരുവദനത്തോടുകൂടിയവൻ, പൃഥു=വിശാലം (പരപ്പോടുകൂടിയതു്), ഊരുവദനം=ഊരുവും വദനവും, ഊരു=തുട, വദനം=മുഖം, പൃഷ്ഠാസ്യപാർശ്വം=പൃഷ്ഠവും ആസ്യവും പാർശ്വവും, പൃഷ്ഠം=പുറം, ആസ്യം=മുഖം, പാർശ്വം=വാരിപ്പുറം, അങ്കിതൻ=അടയാളത്തോടുകൂടിയവൻ, ത്യാഗി=ദാതാവു്, ക്ലേശസഹൻ=ക്ലേശങ്ങളെ സഹിക്കുന്നവൻ, ക്ലേശങ്ങൾ=ദുഃഖങ്ങൾ, പ്രഭു=ആജ്ഞാശക്തിയുള്ളവൻ, കകുദവാൻ കകുദമുള്ളവൻ, കകുദം=പൂഞ്ഞ, കന്യാപ്രജൻ=കന്യകളായിരിക്കുന്ന പ്രജകളോടുകൂടിയവൻ, കന്യകൾ=സ്ത്രീകൾ, പ്രജകൾ=സന്തതികൾ, ശ്ലേഷ്മളൻ=അധികമായ ശ്ലേഷ്മത്തോടുകൂടിയവൻ, ശ്ലേഷ്മം=കഫം, പൂർവ്വന്മാർ=മുമ്പെ ഉണ്ടായിരുന്നവർ, ആത്മജന്മാർ=പുത്രന്മാർ, രഹിതൻ=വേർപെട്ടവൻ, സൌഭാഗ്യയുക്തൻ=സൌഭാഗ്യത്തോടുകൂടിയവൻ, ക്ഷമി=ക്ഷമയുള്ളവൻ, ദീപ്താഗ്നി=ദീപ്തമായിരിക്കുന്ന അഗ്നിയോടുകൂടിയവൻ, ദീപ്ത=ദീപിച്ചതു്, ദീപിക്ക=

ജ്വലിക്കുക, അഗ്നി=ജഠരാഗ്നി, പ്രമദാപ്രിയൻ=പ്രിയകളായിരിക്കുന്ന പ്രമദകളോടുകൂടിയവൻ, പ്രിയകൾ=പ്രീതിഹേതുക്കൾ, പ്രമദകൾ=സ്ത്രീകൾ, സ്ഥിരസുഹൃത്ത്=സ്ഥിരന്മാരായിരിക്കുന്ന സുഹൃത്തുക്കളോടു കൂടിയവൻ, സ്ഥിരന്മാർ=സ്ഥൈര്യത്തോടുകൂടിയവർ, സുഹൃത്തുക്കൾ=സ്നേഹിതന്മാർ, മദ്ധ്യാന്ത്യസൌഖ്യൻ=മദ്ധ്യാന്ത്യങ്ങളിൽ സൌഖ്യത്തോടുകൂടിയവൻ, മദ്ധ്യാന്ത്യങ്ങൾ=മദ്ധ്യവും അന്ത്യവും, മദ്ധ്യം=മദ്ധ്യവയസ്സ് (യൌവനം), അന്ത്യം=അന്ത്യവയസ്സ് (വാൎദ്ധക്യം), സൌഖ്യം=സുഖം.

സാ — ചന്ദ്രൻ എടവത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ കണ്ണിന്ന് ആനന്ദത്തെ ഉണ്ടാക്കുന്ന ശരീരത്തോടുകൂടിയവനായിട്ടും ഭംഗിയോടുകൂടുംവണ്ണം നടക്കുന്നവനായിട്ടും പരപ്പോടുകൂടിയ തുടയോടും മുഖത്തോടും കൂടിയവനായിട്ടും പുറത്തോ മുഖത്തിങ്കലോ വാരിപ്പുറത്തോ സഹജമായ വല്ല അടയാളത്തോടുകൂടിയവനായിട്ടും ദാനശീലനായിട്ടും ദുഃഖങ്ങളെ സഹിക്കുന്നവനായിട്ടും ആജ്ഞാശക്തിയോടുകൂടിയവനായിട്ടും കഴുത്തിന്നു താഴെ പുറത്തു പൂഞ്ഞപോലെ ഒരു മുഴയോടുകൂടിയവനായിട്ടും സ്ത്രീസന്തതികളോടുകൂടിയവനായിട്ടും കഫാധിക്യത്തോടുകൂടിയവനായിട്ടും മുമ്പെ ഉണ്ടായിരുന്ന ബന്ധുക്കളോടും പുത്രന്മാരോടും വേർപെട്ടവനായിട്ടും സൌഭാഗ്യത്തോടുകൂടിയവനായിട്ടും ക്ഷമയുള്ളവനായിട്ടും ദൃഢമായ അഗ്നിബലത്തോടുകൂടിയവനായിട്ടും സ്ത്രീകളിൽ പ്രീതിയോടുകൂടിയവനായിട്ടും സ്ഥൈര്യത്തോടുകൂടിയ സുഹൃത്തുക്കളുള്ളവനായിട്ടും യൌവനത്തിങ്കലും വാൎദ്ധക്യത്തിങ്കലും സുഖത്തോടുകൂടിയവനായിട്ടും ഭവിക്കും.

സ്ത്രീലോലസ്സുരതോപചാരകുശല-
ശ്ശ്യാമേക്ഷണശ്ശാസ്ത്രവിൽ
ദൂതഃ കുഞ്ചിതമൂൎദ്ധജഃ പടുമതി-
ൎഹാസ്യേംഗിതജ്ഞോ വിൽ
ചാൎവ്വംഗഃ പ്രിയവാക്പ്രഭക്ഷണരതി-
ൎഗ്ഗീതപ്രിയോ നൃത്തവിൽ
ക്ലീബൈൎയ്യാതി രതിം സമുന്നതനസ-
ശ്ചന്ദ്രേ തൃതീയൎക്ഷഗേ. ൩.

അ — ചന്ദ്രേ തൃതീയൎക്ഷഗേ ജാതഃ സ്ത്രീലോലഃ സുരതോപചാരകുശലഃ ശ്യാമേക്ഷണഃ ശാസ്ത്രവിൽ ദൂതഃ കുഞ്ചിതമൂൎദ്ധജഃ പടുമതിഃ ഹാ

സ്യേംഗിതദ്യൂതവിൽ ചാർവ്വംഗഃ പ്രിയവാക് പ്രഭക്ഷണരതിഃ ഗീതപ്രീയഃ നൃത്തവിൽ ച ഭവതി. ക്ലീബൈഃ രതിം യാതി ച.

അന്വ—ചന്ദ്രൻ തൃതീയർക്ഷഗനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ സ്ത്രീലോലനായിട്ടും സുരതോപചാരകുശലനായിട്ടും ശ്യാമേക്ഷണനായിട്ടും ശാസ്ത്രവിത്തായിട്ടും ദൂതനായിട്ടും കുഞ്ചിതമൂർദ്ധജനായിട്ടും പടുമതിയായിട്ടും ഹാസ്യേംഗിതദ്യൂതവിത്തായിട്ടും ചാർവ്വംഗനായിട്ടും പ്രിയവാക്കായിട്ടും പ്രഭക്ഷണരതിയായിട്ടും ഗീതപ്രിയനായിട്ടും നൃത്തവിത്തായിട്ടും സമുന്നതനസനായിട്ടും ഭവിക്കുന്നു. ക്ലീബന്മാരോടുകൂടെ രതിയെ പ്രാപിക്കുകയും ചെയ്യുന്നു.

പരി—തൃതീയർക്ഷഗൻ=തൃതീയർക്ഷത്തെ പ്രാപിച്ചവൻ, തൃതീയർക്ഷം=തൃതീയമായിരിക്കുന്ന ഋക്ഷം, തൃതീയം=മൂന്നാമത്തതു്, ഋക്ഷം=രാശി (മിഥുനമെന്നു സാരം), ഗമിക്ക=പ്രാപിക്കുക, ജാതൻ=ജനിച്ചവൻ, സ്ത്രീലോലൻ=സ്ത്രീകളിൽ ലോലൻ, ലോലൻ=താല്പര്യത്തോടുകൂടിയവൻ, സുരതോപചാരകുശലൻ=സുരതോപചാരങ്ങളിൽ കുശലൻ, സുരതോപചാരങ്ങൾ=സുരതത്തിന്റെ ഉപചാരങ്ങൾ, സുരതം=സംഭോഗം, ഉപചാരങ്ങൾ=അംഗങ്ങളായ കർമ്മങ്ങൾ (ആലിംഗനചുംബനാദികളെന്നു സാരം), കുശലൻ=സമർത്ഥൻ, ശ്യാമേക്ഷണൻ=ശ്യാമങ്ങളായിരിക്കുന്ന ഈക്ഷണങ്ങളോടുകൂടിയവൻ, ശ്യാമങ്ങൾ=കറുപ്പോടുകൂടിയവ, ഈക്ഷണങ്ങൾ=കണ്ണുകൾ, ശാസ്ത്രവിത്തു്=ശാസ്ത്രത്തെ അറിയുന്നവൻ, ദൂതൻ=സന്ദേശഹരൻ, കുഞ്ചിതമൂർദ്ധജൻ=കുഞ്ചിതമായിരിക്കുന്ന മൂർദ്ധജത്തോടുകൂടിയവൻ, കുഞ്ചിതം=കുടിലം (വളവോടുകൂടിയതു്), മൂർദ്ധജം=തലമുടി, പടുമതി=പടുവായിരിക്കുന്ന മതിയോടുകൂടിയവൻ, പടു=സമർത്ഥ, മതി=ബുദ്ധി, ഹാസ്യേംഗിതദ്യൂതവിത്തു്=ഹാസ്യേംഗിതദ്യൂതങ്ങളെ അറിയുന്നവൻ, ഹാസ്യേംഗിതദ്യൂതങ്ങൾ=ഹാസ്യവും ഇംഗിതവും ദ്യൂതവും, ഹാസ്യം=പ്രഹസനം, ഇംഗിതം=പരഹൃദയം, ദ്യൂതം=ചൂതു്, ചാർവ്വംഗൻ=ചാരുക്കളായിരിക്കുന്ന അംഗങ്ങളോടുകൂടിയവൻ, ചാരുക്കൾ=ശോഭനങ്ങൾ, അംഗങ്ങൾ=അവയവങ്ങൾ, പ്രിയവാക്=പ്രിയയായിരിക്കുന്ന വാക്കോടുകൂടിയവൻ, പ്രിയാ=പ്രീതിയെ ഉണ്ടാക്കുന്നതു്, പ്രീതി=സന്തോഷം, പ്രഭക്ഷണരതി=പ്രകൃഷ്ടയായിരിക്കുന്ന ഭക്ഷണരതിയോടുകൂടിയവൻ, പ്രകൃഷ്ടാ=ഉൽകൃഷ്ട, ഭക്ഷണരതി=ഭക്ഷണത്തിങ്കലുള്ള രതി, രതി=താല്പര്യം, ഗീതപ്രിയൻ=പ്രിയമായിരിക്കുന്ന ഗീതത്തോടുകൂടിയവൻ, പ്രിയം=പ്രീതികരം, ഗീതം=പാട്ടു്, നൃത്തവിത്തു്=നൃത്തത്തെ അറിയുന്നവൻ, സമുന്നതനസൻ=സമുന്നതയാ

യിരിക്കുന്ന നാസികയോടുകൂടിയവൻ, സമുന്നത=വേണ്ടുംവണ്ണമുള്ള ഉയൎച്ചയോടുകൂടിയതു്, നാസിക=മൂക്കു്, ക്ലീബന്മാർ=ഷണ്ഡന്മാർ, രതി=ക്രീഡ.

സാ—ചന്ദ്രൻ മിഥുനത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ സ്ത്രീകളിൽ അത്യാഗ്രഹിയായിട്ടും സംഭോഗാംഗങ്ങളായ ആലിംഗനാദികൎമ്മങ്ങളിൽ സാമൎത്ഥ്യത്തോടുകൂടിയവനായിട്ടും വ്യക്തമായ പരപ്പോടുകൂടിയ കണ്ണുകളുള്ളവനായിട്ടും ശാസ്ത്രജ്ഞനായിട്ടും സന്ദേശപ്രാപണത്തിനായി ക്കൊണ്ടു നടക്കുന്നവനായിട്ടും വളഞ്ഞ തലമുടിയോടുകൂടിയവനായിട്ടും ബുദ്ധിസാമൎത്ഥ്യത്തോടുകൂടിയവനായിട്ടും പ്രഹസനത്തെയും പരഹൃദയത്തേയും ദ്യൂതിനേയും അറിയുന്നവനായിട്ടും ശോഭനങ്ങളായ ഹസ്തപാദാദ്യവയവങ്ങളോടുകൂടിയവനായിട്ടും ശ്രവണസുഖത്തെ ജനിപ്പിക്കുന്നതായ വാക്കോടുകൂടിയവനായിട്ടും ഭക്ഷണസൌഖ്യത്തിൽ അതിതാൽപൎയ്യത്തോടുകൂടിയവനായിട്ടും ദാനത്തിങ്കൽ പ്രീതിയോടുകൂടിയവനായിട്ടും നൃത്തത്തെ അറിയുന്നവനായിട്ടും വേണ്ടുംവണ്ണം ഉയൎന്ന മൂക്കോടുകൂടിയവനായിട്ടും ഭവിക്കും. തനിക്കുതാൻ പോന്നവരല്ലാതെയുള്ളവരോടുകൂടെ കളിക്കുകയും ചെയ്യും.

ആവക്രദ്രുതഗസ്സമുന്നതകടിഃ
സ്ത്രീനിൎജ്ജിതസ്സൽസുഹൃ-
ദ്ദൈവജ്ഞഃ പ്രചുരാലയഃ ക്ഷയധനൈ-
സ്സംയുജ്യതേ ചന്ദ്രവൽ
ഹ്രസ്വഃ പീനഗളസ്സമേതി ച വശം
സാമ്നാ സുഹൃദ്വത്സല-
സ്തോയോദ്യാനരതസ്സ്വവേശ്മസഹിതേ
ജാതശ്ശശാംകേ നരഃ ൪

അ—ശശാംകേ സ്വവേശ്മസഹിതേ ജാതഃ നരഃ ആവക്രദ്രുതഗഃ സമുന്നതകടിഃ സ്ത്രീനിൎജ്ജിതഃ സൽസുഹൃൽ ദൈവജ്ഞഃ പ്രചുരാലയഃ ഹ്രസ്വഃ പീനഗളഃ സുഹൃദ്വത്സലഃ തോയോദ്യാനരതഃ ച ഭവതി. ചന്ദ്രവൽ ക്ഷയധനൈഃ സംയുജ്യതേ സാമ്നാ വശം സമേതി ച.

അന്വ—ശശാംകൻ സ്വവേശ്മസഹിതനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്ന നരൻ ആവക്രദ്രുതഗനായിട്ടും സമുന്നതകടിയായിട്ടും സ്ത്രീനിൎജ്ജിതനായിട്ടും സൽസുഹൃത്തായിട്ടും ദൈവജ്ഞനായിട്ടും

പ്രചുരാലയനായിട്ടും ഹ്രസ്വനായിട്ടും പീനഗളനായിട്ടും സുഹൃദ്വത്സ ലനായിട്ടും തോയോദ്യാനരതനായിട്ടും ഭവിക്കുന്നു. ചന്ദ്രൻ എന്നപോലെ ക്ഷയധനങ്ങളോടു സംയോജിക്കുകയും സാമം ഹേതുവായിട്ടു വശത്തെ പ്രാപിക്കുകയും ചെയ്യുന്നു.

പരി—ശശാംകൻ=ചന്ദ്രൻ, സ്വവേശ്മസഹിതൻ = സ്വവേശ്മത്തോടു സഹിതൻ, സ്വവേശ്മം=തന്റെ വേശ്മം, വേശ്മം=ഗൃഹം (രാശി എന്നു സാരം), സഹിതൻ=ചേൎന്നവൻ, ജാതൻ=ജനിച്ചവൻ, നരൻ=മനുഷ്യൻ, ആവക്രദ്രുതഗൻ=ആവക്രമാകുംവണ്ണവും ദ്രുതമാകുംവണ്ണവും ഗമിക്കുന്നവൻ, ആവക്രം=ഈഷൽകുടിലം (അല്പമായ വളവോടുകൂടിയതു്), ദ്രുതം=വേഗത്തോടു കൂടിയതു്, ഗമിക്ക=നടക്കുക, സമുന്നതകടി=സമുന്നതയായിരിക്കുന്ന കടിയോടു കൂടിയവൻ, സമുന്നത=ഉയൎച്ചയോടു കൂടിയതു്, കടി=അരക്കെട്ടു്, സ്ത്രീനിൎജ്ജിതൻ=സ്ത്രീകളാൽ നിൎജ്ജിതൻ (സ്ത്രീകൾക്കു് അധീനൻ എന്നു സാരം), സൽസുഹൃത്തു്=സത്തുകളായിരിക്കുന്ന സുഹൃത്തുകളോടു കൂടിയവൻ, സത്തുകൾ=സാധുക്കൾ, സുഹൃത്തുകൾ=ബന്ധുക്കൾ, ദൈവജ്ഞൻ=ജ്യൗതിഷികൻ, പ്രചുരാലയൻ=പ്രചുരങ്ങളായിരിക്കുന്ന ആലയങ്ങളോടുകൂടിയവൻ, പ്രചുരങ്ങൾ=ബഹുക്കൾ, ആലയങ്ങൾ, ഗൃഹങ്ങൾ, ഹ്രസ്വൻ=അദീൎഘശരീരൻ, പീനഗളൻ=പീനമായിരിക്കുന്ന ഗളത്തോടുകൂടിയവൻ, പീനം=പുഷ്ടിയോടുകൂടിയതു്, ഗളം=കഴുത്തു്, സുഹൃദ്വത്സലൻ=സുഹൃത്തുകളിൽ വത്സലൻ, സുഹൃത്തുകൾ=ബന്ധുക്കൾ, വത്സലൻ=വാത്സല്യത്തോടുകൂടിയവൻ, വാത്സല്യം=സ്നേഹം, തോയോദ്യാനരതൻ=തോയോദ്യാനങ്ങളിൽ രതൻ, തോയോദ്യാനങ്ങൾ=തോയവും ഉദ്യാനവും തൊയം=ജലം, ഉദ്യാനം=പൂങ്കാവു്, രതൻ=രതിയോടു കൂടിയവൻ, രതി=താല്പൎയ്യം, ക്ഷയധനങ്ങൾ=ക്ഷയവൃദ്ധികൾ, സംയോജിക്ക=ചേരുക, സാമം=സാന്ത്വനം, വശം=അധീനത്വം.

സാ—ചന്ദ്രൻ കൎക്കിടകത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ അല്പമായ വളവോടും വേഗത്തോടും കൂടുംവണ്ണം നടക്കുന്നവനായിട്ടും ഉയൎന്നിരിക്കുന്ന അരക്കെട്ടോടു കൂടിയവനായിട്ടും സ്ത്രീകൾക്കു് അധീനനായിട്ടും നല്ല ബന്ധുക്കളോടു കൂടിയവനായിട്ടും ജ്യോതിശ്ശാസ്ത്രത്തെ അറിയുന്നവനായിട്ടുംബഹുക്കളായിരിക്കുന്ന ഗൃഹങ്ങളോടുകൂടിയവനായിട്ടും മുണ്ടനായിട്ടും തടിച്ച കഴുത്തോടു കൂടിയവനായിട്ടും ബന്ധുക്കളിൽ സ്നേഹത്തോടു കൂടിയവനായിട്ടും ജലക്രീഡകൊണ്ടും പൂങ്കാവിലുള്ള ഇരുപ്പുകൊണ്ടും സന്തോഷിക്കുന്നവനായിട്ടും ഭവിക്കും. ചന്ദ്രൻ ക

ലാക്ഷയത്തോടും കലാവൃദ്ധിയോടും യോജിക്കുന്നതുപോലെ ചില കാലത്തിങ്കൽ ധനക്ഷയത്തോടും ചില കാലത്തിങ്കൽ ധനവൃദ്ധിയോടും യോജിക്കും. പ്രിയവാക്കുകൾ പറഞ്ഞാൽ സ്വാധീനതയെ പ്രാപിക്കുകയും ചെയ്യും.

തീക്ഷ്ണസ്ഥൂലഹനുർവ്വിശാലവദനഃ
പിംഗേക്ഷണോല്പാത്മജഃ
സ്ത്രീദ്വേഷീ പ്രിയമാംസകാനനനഗഃ
കുപ്യത്യകാര്യേ ചിരം
ക്ഷുത്തൃട്ക്ലേശാദരദന്തമാനസരുജാ
സംപീഡിതസ്ത്യാഗവാൻ
വിക്രാന്തസ്ഥിരധീസ്സുഗർവ്വിതമനാ
മാതുർവ്വിധേയോർക്കഭേ. ൭

അ—ശശാങ്കേ അർക്കഭേ വർത്തമാനേ ജാതഃ തീക്ഷ്ണഃ സ്ഥൂലഹനുഃ വിശാലവദനഃ പിംഗേക്ഷണഃ അല്പാത്മജഃ സ്ത്രീദ്വേഷീ പ്രിയമാംസകാനനനഗഃ ക്ഷുത്തൃട്ക്ലേശാദരദന്തമാനസരുജാസംപീഡിതഃ ത്യാഗവാൻ വിക്രാന്തഃ സ്ഥിരധീഃ സുഗർവ്വിതമനാഃ മാതുഃ വിധേയഃ ച ഭവതി. അകാര്യേ ചിരം കുപ്യതി ച.

അന്വ—ശശാങ്കൻ അർക്കഭത്തിങ്കൽ വർത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ തീക്ഷ്ണനായിട്ടും സ്ഥൂലഹനുവായിട്ടും വിശാലവദനനായിട്ടും പിംഗേക്ഷണനായിട്ടും അല്പാത്മജനായിട്ടും സ്ത്രീദ്വേഷിയായിട്ടും പ്രിയമാംസകാനനനഗനായിട്ടും ക്ഷുത്തൃട്ക്ലേശാദരദന്തമാനസരുജാസംപീഡിതനായിട്ടും ത്യാഗവാനായിട്ടും വിക്രാന്തനായിട്ടും സ്ഥിരധീയായിട്ടും സുഗർവ്വിതമനസ്സായിട്ടും മാതാവിന്നു വിധേയനായിട്ടും ഭവിക്കുന്നു. അകാര്യത്തിങ്കൽ വളരെക്കാലം കോപിക്കുകയും ചെയ്യുന്നു.

പരി—അർക്കഭം=സൂര്യരാശി (ചിങ്ങമെന്നു സാരം), വർത്തമാനൻ=വർത്തിച്ചിരിയങ്ങുന്നവൻ, വർത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, തീക്ഷ്ണൻ=അസഹിഷ്ണു (ക്ഷമ ഇല്ലാത്തവൻ എന്നു സാരം), സ്ഥൂലഹനു=സ്ഥൂലയായിരിക്കുന്ന ഹനുവിനോടു കൂടിയവൻ, സ്ഥൂല=പുഷ്ടിയോടുകൂടിയതു്, ഹനു=മുഖാവയവവിശേഷം, വിശാലവദനൻ=വിശാലമായിരിക്കുന്ന വദനത്തോടുകൂടിയവൻ, വിശാലം=വിസ്തീർണ്ണം, വദ

നം=മുഖം, പിംഗേക്ഷണൻ=പിംഗങ്ങളായിരിക്കുന്ന ഈക്ഷണങ്ങളോടു കൂടിയവൻ, പിംഗങ്ങൾ=പിംഗലവർണ്ണങ്ങൾ, ഈക്ഷണങ്ങൾ=കണ്ണുകൾ, അല്പാത്മജൻ=അല്പന്മാരായിരിക്കുന്ന ആത്മജന്മാരോടുകൂടിയവൻ, അല്പന്മാർ=അതിബഹുക്കളല്ലാത്തവർ, ആത്മജന്മാർ=പുത്രന്മാർ, സ്ത്രീദ്വേഷി=സ്ത്രീകളെ ദ്വേഷിക്കുന്നവൻ, പ്രിയമാംസകാനനനഗൻ=പ്രിയങ്ങളായിരിക്കുന്ന മാംസകാനനനഗങ്ങളോടു കൂടിയവൻ, പ്രിയങ്ങൾ=പ്രീതികരങ്ങൾ, മാംസകാനനനഗങ്ങൾ=മാംസവും കാനനവും നഗവും, കാനനം=കാടു്, നഗം=പർവ്വതം, ക്ഷുത്തൃഷ്ണോദരദന്തമാനസരുജാസംപീഡിതൻ = ക്ഷുത്തൃഷ്ണോദരദന്തമാനസരുജകളാൽ സംപീഡിതൻ, ക്ഷുത്തൃഷ്ണോദരദന്തമാനസരുജകൾ ക്ഷുത്തും തൃഷ്ണയും ഉദരദന്തമാനസരുജയും, ക്ഷുത്തു്=വിശപ്പു്, തൃഷ്ണ=തണ്ണീർദ്ദാഹം, ഉദരദന്തമാനസരുജ=ഉദരദന്തമാനസങ്ങളിൽ ഉള്ള രുജ, ഉദരദന്തമാനസങ്ങൾ=ഉദരവും ദന്തവും മാനസവും, ഉദരം=വയറു്, ദന്തം=പല്ലു്, മാനസം=മനസ്സു്, രുജ=രോഗം, സംപീഡിതൻ=സംപീഡിപ്പിക്കപ്പെട്ടവൻ, സംപീഡിപ്പിക്ക=എല്ലാ സമയത്തിങ്കലും അസ്വാസ്ഥതയെ പ്രാപിക്കുക, ത്യാഗവാൻ=ദാനശീലൻ, വിക്രാന്തൻ=ശൂരൻ, സ്ഥിരധീ=സ്ഥിരബുദ്ധി, സുഗർവ്വിതമനസ്സു്=സുഗർവ്വിതമായിരിക്കുന്ന മനസ്സോടു കൂടിയവൻ, സുഗർവ്വിതം=ഏററവും ഗർവ്വിതം, ഗർവ്വിതം=ഗർവ്വത്തോടുകൂടിയതു്, മാതാവു്=അമ്മ, വിധേയൻ=അധീനൻ, അകാര്യം=കാര്യമല്ലാത്തതു്, കാര്യം=ചെയ്യപ്പെടുവാൻ യോഗ്യം.

സാ—ചന്ദ്രൻ ചിങ്ങത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ ക്ഷമയില്ലാത്തവനായിട്ടും ഹനു എന്ന മുഖാവയവത്തിങ്കൽ പുഷ്ടിയോടുകൂടിയവനായിട്ടും പരന്ന മുഖത്തോടുകൂടിയവനായിട്ടും പിംഗലവർണ്ണങ്ങളായ കണ്ണുകളോടുകൂടിയവനായിട്ടും പുത്രബാഹുല്യത്തോടുകൂടാത്തവനായിട്ടും സ്ത്രീകളിൽ പ്രീതിയോടുകൂടാത്തവനായിട്ടും മാംസം, വനം, പർവ്വതം ഈ മൂന്നു വസ്തുക്കളിൽ പ്രീതിയോടുകൂടിയവനായിട്ടും വിശപ്പു്, തണ്ണീർദ്ദാഹം ഇവയെ സഹിക്കാത്തവനായിട്ടും ഉദരരോഗത്തോടും, ദന്തരോഗത്തോടും, മനോവ്യഥയോടും കൂടിയവനായിട്ടും ദാനശീലനായിട്ടും ശൂരനായിട്ടും സ്ഥിരബുദ്ധിയായിട്ടും മഹത്തായ ഗർവ്വത്തോടുകൂടിയവനായിട്ടും മാതാവിന്നധീനനായിട്ടും ഭവിക്കും., ചെയ്യാൻ യോഗ്യമല്ലാത്തതു് ഒരുത്തൻ ചെയ്താൽ അവന്റെ നേരെ വളരെക്കാലം കോപിക്കുകയും ചെയ്യും.

വ്രീളാമന്ഥരചാരുവീക്ഷണഗതിഃ
സ്രസ്താംസബാഹുസ്സുഖീ
ശ്ലക്ഷ്ണസ്സത്യരതഃ കലാസു നിപുണ-
ശ്ശാസ്ത്രാൎത്ഥവിദ്ധാൎമ്മികഃ
മേധാവീ സുരതപ്രിയഃ പരഗൃഹൈ-
ൎവ്വിത്തൈശ്ച സംയുജ്യതേ
കന്യായാം പരദേശഗഃ പ്രിയവചാഃ
കന്യാപ്രജോऽല്പാത്മജഃ. ൬

അ—ശശാങ്കേ കന്യായാം വൎത്തമാനേ ജാതഃ വ്രീളാമന്ഥരചാരുവീക്ഷണഗതിഃ സ്രസ്താംസബാഹുഃ സുഖീ ശ്ലക്ഷ്ണഃ സത്യരതഃ കലാസു നിപുണഃ ശാസ്ത്രാൎത്ഥവിൽ ധാൎമ്മികഃ മേധാവീ സുരതപ്രിയഃ പരദേശഗഃ പ്രിയവചാഃ കന്യാപ്രജഃ അല്പാത്മജഃ ച ഭവതി. പരഗൃഹൈഃ വിത്തൈഃ ച സംയുജ്യതേ ച.

അന്വ—ശശാംകൻ കന്യയിങ്കൽ വൎത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ വ്രീളാമന്ഥരചാരുവീക്ഷണഗതിയായിട്ടും സ്രസ്താംസബാഹുവായിട്ടും സുഖിയായിട്ടും ശ്ലക്ഷ്ണനായിട്ടും സത്യരതനായിട്ടും കലകളിൽ നിപുണനായിട്ടും ശാസ്ത്രാൎത്ഥവിത്തായിട്ടും ധാൎമ്മികനായിട്ടും മേധാവിയായിട്ടും സുരതപ്രിയനായിട്ടും പരദേശഗനായിട്ടും പ്രിയവചസ്സായിട്ടും കന്യാപ്രജനായിട്ടും അല്പാത്മജനായിട്ടും ഭവിക്കുന്നു. പരഗൃഹങ്ങളോടും വിത്തങ്ങളോടും സംയോഗിക്കുകയും ചെയ്യുന്നു.

പരി—ശശാങ്കൻ=ചന്ദ്രൻ, കന്യാ=കന്നിരാശി, വൎത്തമാനൻ=വൎത്തിച്ചിയങ്ങുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, വ്രീളാമന്ഥരചാരുവീക്ഷണഗതി=വ്രീളാമന്ഥരകളായി ചാരുക്കളായിരിക്കുന്ന വീക്ഷണഗതികളോടുകൂടിയവൻ, വ്രീളാമന്ഥരകൾ=വ്രീളഹേതുവായിട്ടു മന്ഥരകൾ, വ്രീള=ലജ്ജ, മന്ഥരകൾ=അലസകൾ, ചാരുക്കൾ=മനോഹരകൾ, വീക്ഷണഗതികൾ=വീക്ഷണവും ഗതിയും, വീക്ഷണം=ദൃഷ്ടിപാതം, ഗതി=ഗമനം, സ്രസ്താംസബാഹു=സ്രസ്താംസങ്ങളായിരിക്കുന്ന ബാഹുക്കളോടുകൂടിയവൻ, സ്രസ്താംസങ്ങൾ=സ്രസ്തങ്ങളായ അംസങ്ങളോടുകൂടിയവ, സ്രസ്തങ്ങൾ=സ്രംസിച്ചവ, സ്രംസിക്ക=താഴുക, അംസങ്ങൾ=സ്കന്ധങ്ങൾ (ചുമലുകൾ), ബാഹുക്കൾ=കൈകൾ,

സുഖി=സുഖത്തോടുകൂടിയവൻ, സൂക്ഷ്മൻ=അപതഷശരീരൻ, സത്യരതൻ=സത്യത്തിങ്കൽ താല്പയ്യത്തോടുകൂടിയവൻ, കലകൾ=നൃത്തഗീതാദികൾ, നിപുണൻ=സമത്ഥൻ, ശാസ്ത്രാത്ഥവിത്തു്=ശാസ്ത്രാത്ഥത്തെ അറിയുന്നവൻ, ശാസ്ത്രാത്ഥം=ശാസ്ത്രത്തിൻെറ അത്ഥം, ധാമ്മികൻ=ധമ്മത്തെ ചരിക്കുന്നവൻ, ചരിക്ക=അനുഷ്ഠിക്ക, മേധാവി=ബുദ്ധിമാൻ, സുരതപ്രിയൻ=പ്രിയമായിരിക്കുന്ന സുരതത്തോടുകൂടിയവൻ, പ്രിയം=പ്രീതികരം, സുരതം=സംഭോഗം, പരദേശഗൻ=പരദേശത്തെ ഗമിച്ചവൻ, പരദേശം=അന്യദേശം, ഗമിക്ക=പ്രാപിക്ക, പ്രിയവചസ്സ്=പ്രിയമായിരിക്കുന്ന വചസ്സോടുകൂടിയവൻ, പ്രിയം=പ്രീതികരം, വചസ്സ്=വാക്കു്, കന്യാപ്രജൻ=കന്യകളായിരിക്കുന്ന പ്രജകളോടുകൂടിയവൻ, കന്യകൾ=സ്ത്രീകൾ, പ്രജകൾ=സന്തതികൾ, അല്പാത്മജൻ=അല്പപുത്രൻ, പരഗൃഹങ്ങൾ=അന്യഗൃഹങ്ങൾ, വിത്തങ്ങൾ=ധനങ്ങൾ, സംയോജിക്ക=ചേരുക.

സാ—ചന്ദ്രൻ കന്നിയിൽ നില്ക്കുമ്പോൾ ജനിച്ചവൻ ലജ്ജ ഹേതുവായിട്ടു് ആലസ്യത്തോടുകൂടിയതായും മനോഹരമായുമിരിക്കുന്ന ദൃഷ്ടിപാതത്തോടും ഗമനത്തോടും കൂടിയവനായിട്ടും കൈകളുടെ മൂലങ്ങളായ സ്കന്ധങ്ങളിൽ താഴ്ച്ചയോടുകൂടിയവനായിട്ടും സുഖിയായിട്ടും മിനുപ്പുള്ള ശരീരത്തോടുകൂടിയവനായിട്ടും സത്യത്തിങ്കൽ താൽപയ്യത്തോടുകൂടിയവനായിട്ടും നൃത്തഗീതാദികളായ കലാവിദ്യകളിൽ സാമത്ഥ്യത്തോടുകൂടിയവനായിട്ടും ശാസ്ത്രാത്ഥത്തെ അറിയുന്നവനായിട്ടും ധമ്മതല്പരനായിട്ടും ബുദ്ധിമാനായിട്ടും സംഭോഗത്തിങ്കൽ അതിപ്രീതിയോടുകൂടിയവനായിട്ടും അന്ന്യദേശത്തിങ്കൽ വസിക്കുന്നവനായിട്ടും മധുരങ്ങളായ വാക്കുകളോടുകൂടിയവനായിട്ടും സ്ത്രീസന്താനങ്ങൾ അധികങ്ങളായും പുരുഷസന്തതി കുറഞ്ഞുമിരിക്കുന്നവനായിട്ടും ഭവിക്കും. അന്യഗൃഹങ്ങളുടെ ഉടമസ്ഥതയെ പ്രാപിക്കുകയും ധനവാനായി ഭവിക്കുകയും ചെയ്യും.

ദേവബ്രാഹ്മണസാധുപൂജനരതഃ
പ്രാജ്ഞഃ ശുചിഃ സ്ത്രീജിതഃ
പ്രാംശുഃ സൂന്നതനാസികഃ കൃശചല-
ദ്ഗാത്രോഽടനോത്ഥാന്വിതഃ

ഹീനാംഗഃ ക്രയവിക്രയേഷു കുശലോ
ദേവദ്വിനാമാ സരുഗ്–
ബന്ധൂനാമുപകാരകൃദ്വിദൂഷിത–
സ്ത്യക്തശ്ച തൈസ്സപ്തമേ. ൭

**അ**—ശശാങ്കേ സപ്തമേ വർത്തമാനേ ജാതഃ ദേവബ്രാഹ്മണസാധുപൂജനരതഃ പ്രാജ്ഞഃ ശുചിഃ സ്ത്രീജിതഃ പ്രാംശുഃ സൂന്നതനാസികഃ കൃശചലദ്ഗാത്രഃ അടനഃ അർത്ഥാന്വിതഃ ഹീനാംഗഃ ക്രയവിക്രയേഷു കുശലഃ ദേവദ്വിനാമാ സരുക് ബന്ധൂനാം ഉപകാരകൃൽ തൈഃ വിദൂഷിതഃ ത്യക്തഃ ച ഭവതി.

**അന്വ**—ശശാങ്കൻ സപ്തമത്തിങ്കൽ വർത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ദേവബ്രാഹ്മണസാധുപൂജനരതനായിട്ടും പ്രാജ്ഞനായിട്ടും ശുചിയായിട്ടും സ്ത്രീജിതനായിട്ടും പ്രാംശുവായിട്ടും സൂന്നതനാസികനായിട്ടും കൃശചലദ്ഗാത്രനായിട്ടും അടനനായിട്ടും അർത്ഥാന്വിതനായിട്ടും ഹീനാംഗനായിട്ടും ക്രയവിക്രയങ്ങളിൽ കുശലനായിട്ടും ദേവദ്വിനാമാവായിട്ടും സരുക്കായിട്ടും ബന്ധുക്കൾക്കു് ഉപകാരകൃത്തായിട്ടും അവരാൽ വിദൂഷിതനായിട്ടും ത്യക്തനായിട്ടും ഭവിക്കുന്നു.

**പരി**—ശശാങ്കൻ=ചന്ദ്രൻ, സപ്തമം=ഏഴാംരാശി (തുലാമെന്നു സാരം), വർത്തമാനൻ=വർത്തിച്ചിയങ്ങുന്നവൻ, വർത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, ദേവബ്രാഹ്മണസാധുപൂജനരതൻ=ദേവബ്രാഹ്മണസാധുപൂജനത്തിങ്കൽ രതൻ, ദേവബ്രാഹ്മണസാധുപൂജനം=ദേവബ്രാഹ്മണസാധുക്കളുടെ പൂജനം, ദേവബ്രാഹ്മണസാധുക്കൾ=ദേവന്മാരും ബ്രാഹ്മണരും സാധുക്കളും, സാധുക്കൾ=സജ്ജനങ്ങൾ, പൂജനം=പൂജ, രതൻ=താല്പര്യത്തോടുകൂടിയവൻ, പ്രാജ്ഞൻ=വിദ്വാൻ, ശുചി=ശുദ്ധൻ, സ്ത്രീജിതൻ=സ്ത്രീകളാൽ ജിതൻ (സ്ത്രീകൾക്കധീനൻ എന്നു സാരം), പ്രാംശു=ദീർഘശരീരൻ, സൂന്നതനാസികൻ=സൂന്നതയായിരിക്കുന്ന നാസികയോടുകൂടിയവൻ, സൂന്നത=ഏററവും ഉന്നത, ഉന്നത=ഉയർന്നതു്, നാസിക=മൂക്കു്, കൃശചലദ്ഗാത്രൻ=കൃശമായും ചലത്തായുമിരിക്കുന്ന ഗാത്രത്തോടുകൂടിയവൻ, കൃശം=മെലിഞ്ഞതു്, ചലത്തു്=ചലിച്ചിയങ്ങുന്നതു്, ചലിക്ക=ഇളകുക (ബലത്തോടു കൂടാത്തതു് എന്നു സാരം), ഗാത്രം=ശരീരം, അടനൻ=സഞ്ചാരി, അർത്ഥാന്വിതൻ=അർത്ഥത്തോടുകൂടിയവൻ, അർത്ഥം=ധനം, ഹീനാംഗൻ=ഹീനങ്ങളായി

രിക്കുന്ന അംഗങ്ങളോടുകൂടിയവൻ, ഹീനങ്ങൾ=തികയാത്തവ, അംഗങ്ങൾ=അവയവങ്ങൾ, ക്രയവിക്രയങ്ങൾ=ക്രയങ്ങളും വിക്രയങ്ങളും, ക്രയങ്ങൾ=വിലകൊടുത്തിട്ടുള്ള വാങ്ങലുകൾ, വിക്രയങ്ങൾ=വില വാങ്ങിയുള്ള വില്പനകൾ, കുശലൻ=സമൎത്ഥൻ, ദേവദത്തനാമാവു്=ദേവൻ ഹേതുവായിട്ട ദത്തനാമാവു്, ദത്തനാമാവു്=രണ്ടു നാമങ്ങളോടുകൂടിയവൻ, നാമങ്ങൾ=പേരുകൾ, സരുക്=രുക്കോടുകൂടിയവൻ, രുക്=രോഗം, ഉപകാരകൃത്തു്=ഉപകാരത്തെ ചെയ്യുന്നവൻ, അവർ=ബന്ധുക്കൾ, വിരുഷിതൻ=വിരുഷിക്കപ്പെട്ടവൻ, വിരുഷിക്ക=ഭർത്സിക്കുക, ത്യക്തൻ=ത്യജിക്കപ്പെട്ടവൻ, ത്യജിക്ക=ഉപേക്ഷിക്കുക.

സാ—ചന്ദ്രൻ തുലാത്തിൽ നിൽക്കുമ്പോൾ ജനിച്ചവൻ ദേവബ്രാഹ്മണരേയും സജ്ജനങ്ങളേയും പൂജിപ്പാൻ താല്പൎയ്യത്തോടുകൂടിയവനായിട്ടും വിദ്വാനായിട്ടും പരധനലോഭം മുതലായ മദനാദോഷങ്ങളോടുകൂടാത്തവനായിട്ടും സ്ത്രീകൾക്കധീനനായിട്ടും ദീൎഘശരീരനായിട്ടും ഏറ്റവും ഉയൎന്ന മൂക്കോടുകൂടിയവനായിട്ടും മെലിഞ്ഞും ദുൎബ്ബലമായുമിരിക്കുന്ന ശരീരത്തോടുകൂടിയവനായിട്ടും സഞ്ചാരിയായിട്ടും ധനത്തോടുകൂടിയവനായിട്ടും അംഗവൈകല്യത്തോടുകൂടിയവനായിട്ടും ക്രയവിക്രയങ്ങളിൽ സമൎത്ഥനായിട്ടും ദേവസംബന്ധിയായ ഒരു കൎമ്മം നിമിത്തമായിട്ടു് ഉണ്ടായ നാമാധിക്യത്തോടുകൂടിയവനായിട്ടും രോഗിയായിട്ടും ബന്ധുക്കൾക്കു് ഉപകാരത്തെ ചെയ്യുന്നവനായിട്ടും ബന്ധുക്കളാൽ ഭർത്സിക്കപ്പെട്ടും ഉപേക്ഷിക്കപ്പെട്ടുമിരിക്കുന്നവനായിട്ടും ഭവിക്കും.

പൃഥുലനയനവക്ഷാ വൃത്തജംഘോരുജാനു-
ൎജ്ജനകഗുരുവിയുക്തഃ ശൈശവേ വ്യാധിതശ്ച
നരപതികുലപൂജ്യഃ പിംഗലഃ ക്രൂരചേഷ്ടോ
ഝഷകുലിശഖഗാംകഃ ഛന്നപാപോഽളിജാതഃ. വൃ

അ—അളിജാതഃ പൃഥുലനയനവക്ഷാഃ വൃത്തജംഘോരുജാനുഃ ശൈശവേ ജനകഗുരുവിയുക്തഃ വ്യാധിതഃ ച നരപതികുലപൂജ്യഃ പിംഗലഃ ക്രൂരചേഷ്ടഃ ഝഷകുലിശഖഗാംകഃ ഛന്നപാപഃ ച ഭവതി.

അന—അളിജാതൻ പൃഥുലനയനവക്ഷസ്സായിട്ടും വൃത്തജംഘോരുവായിട്ടും ശൈശവത്തിങ്കൽ ജനകഗുരുവിയുക്തനായിട്ടും വ്യാധിതനായിട്ടും നരപതികുലപൂജ്യനായിട്ടും പിംഗലനായിട്ടും ക്രൂരനായിട്ടും ഝഷകുലിശഖഗാംകനായിട്ടും ഛന്നപാപനായിട്ടും ഭവിക്കുന്നു.

പരി—അളിജാതൽ=അളിയിങ്കൽ ജാതൻ, അളി=വൃശ്ചികം (വൃശ്ചികത്തിങ്കൽ ചന്ദ്രൻ നില്ക്കുന്ന കാലമെന്നു സാരം), ജാതൻ=ജനിച്ചവൻ, പൃഥുലനയനവക്ഷസ്സ്=പൃഥുലമായിരിക്കുന്ന നയനവക്ഷസ്സോടു കൂടിയവൻ, പൃഥുലം=പരപ്പോടുകൂടിയതു്, നയനവക്ഷസ്സ്=നയനവും വക്ഷസ്സും, നയനം=കണ്ണു്, വക്ഷസ്സ്=മാറിടം, വൃത്തജംഘോരുജാനു=വൃത്തമായിരിക്കുന്ന ജംഘോരുജാനുവോടുകൂടിയവൻ, വൃത്തം=വർത്തുളം, ജംഘോരുജാനു=ജംഘയും ഊരുവും ജാനുവും, ജംഘ=കണങ്കാല്, ഊരു=തുട, ജാനു=മുട്ടു്, ശൈശവം=ബാല്യം,ജനകഗുരുവിയുക്തൻ=ജനകഗുരുക്കളോടു വിയുക്തൻ, ജനകഗുരുക്കൾ=ജനകന്മാരും ഗുരുക്കളും, ജനകന്മാർ=മാതാപിതാക്കന്മാർ, ഗുരുക്കൾ=ഉപദേഷ്ടാവു മുതലായവർ, വിയുക്തൻ=വേർപെട്ടവൻ, വ്യാധിതൻ=വ്യാധിയോടുകൂടിയവൻ, നരപതികുലപൂജ്യൽ=നരപതികുലത്താൽ പൂജ്യൻ, നരപതികുലം=രാജസമൂഹം, പൂജ്യൻ=പൂജിക്കപ്പെടുവാൻ(യോഗ്യൻ), പിംഗലൻ=പിംഗലവർണ്ണൻ, ക്രൂരചേഷ്ടൻ=ക്രൂരകളായിരിക്കുന്ന ചേഷ്ടകളോടുകൂടിയവൻ, ക്രൂരകൾ=ഭയങ്കരകൾ, ചേഷ്ടകൾ=വ്യാപാരങ്ങൾ, ഝഷകുലിശഖഗാംകൻ=ഝഷകുലിശഖഗങ്ങളാകുന്ന അംകങ്ങളോടുകൂടിയവൻ, ഝഷകുലിശഖഗങ്ങൾ=ഝഷവും കുലിശവും ഖഗവും, ഝഷം=മത്സ്യരേഖ, കുലിശം=വജ്രരേഖ, ഖഗം=പക്ഷിരേഖ, അംകങ്ങൾ=അടയാളങ്ങൾ, ഛന്നപാപൻ=ഛന്നമായിരിക്കുന്ന പാപത്തോടുകൂടിയവൻ, ഛന്നം=ഛദിക്കപ്പെട്ടതു്, ഛദിക്ക=മറയ്ക്കുക.

സാ—ചന്ദ്രൻ വൃശ്ചികത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ പരന്ന കണ്ണുകളോടും മുഖത്തോടുംകൂടിയവനായിട്ടും വൃത്താകാരങ്ങളായ കണങ്കാലുകളോടും തുടകളോടും മുട്ടുകളോടും കൂടിയവനായിട്ടും ബാല്യത്തിങ്കൽ മാതാപിതാക്കന്മാരോടും ഉപദേഷ്ടാവു മുതലായ ഗുരുജനങ്ങളോടും വേർപെട്ടവനായിട്ടും ബാല്യത്തിങ്കൽ വ്യാധിപീഡിതനായിട്ടും രാജാക്കന്മാരാൽ പൂജിതനായിട്ടും വധതാഡനാദികളായ ഭീഷണകർമ്മങ്ങളോടുകൂടിയവനായിട്ടും മത്സ്യരേഖയോ വജ്രരേഖയോ പക്ഷിരേഖയോ ആകുന്ന അടയാളത്തോടുകൂടിയവനായിട്ടും പാപത്തെ മറച്ചുവെയ്ക്കുന്നവനായിട്ടും ഭവിക്കും.

വ്യാളീശ്ലാസ്യശിരോധരഃ പിതൃധന-
സ്ത്യാഗീ കവിർവ്വീര്യവാൻ
വക്താ സ്ഥൂലരദശ്രവോധരനസഃ
കർമ്മോദ്യതശ്ശില്പവിൽ

കുബ്ജാംസഃ കുനഖീ സുമാംസളഭുജഃ
പ്രാഗത്ഭ്യവാൻ ധർമ്മവിദ്-
ബന്ധുദ്വിണ്ണ ബലാൽ സമേതി ച വശം
സാമൈകസാദ്ധ്യോഽശജഃ ൻ

അ — അശ്വജഃ വ്യാദീർഘാസ്യശിരോധരഃ പിതൃധനഃ ത്യാഗീ കവിഃ വീര്യവാൻ വക്താ സ്ഥൂലരദശ്രവോധരനസഃ കർമ്മോദ്യതഃ ശില്പവിൽ കുബ്ജാംസഃ കുനഖീ സുമാംസളഭുജഃ പ്രാഗത്ഭ്യവാൻ ധർമ്മവിൽ ബന്ധുദ്വിൾ ച ഭവതി. ബലാൽ വശം ന സമേതി. സാമൈകസാദ്ധ്യഃ ഭവതി ച.

അന്വ — അശ്വജൻ വ്യാദീർഘാസ്യശിരോധരനായിട്ടും പിതൃധനനായിട്ടും ത്യാഗിയായിട്ടും കവിയായിട്ടും വീര്യവാനായിട്ടും വക്താവായിട്ടും സ്ഥൂലരദശ്രവോധരനസനായിട്ടും കർമ്മോദ്യതനായിട്ടും ശില്പവിത്തായിട്ടും കുബ്ജാംസനായിട്ടും കുനഖിയായിട്ടും സുമാംസളഭുജനായിട്ടും പ്രാഗത്ഭ്യവാനായിട്ടും ധർമ്മവിത്തായിട്ടും ബന്ധുദ്വിട്ടായിട്ടും ഭവിക്കുന്നു. ബലാൽകാരം ഹേതുവായിട്ടു വശത്തെ പ്രാപിക്കുന്നില്ല. സാമൈകസാദ്ധ്യനായി ഭവിക്കുകയും ചെയ്യുന്നു.

പരി — അശ്വജൻ=അശ്വത്തിങ്കൽ ജനിച്ചവൻ, അശ്വം=ധനുരാശി (ധനുരാശിയിൽ ചന്ദ്രൻ നില്ക്കുന്ന കാലമെന്നു സാരം) വ്യാദീർഘാസ്യശിരോധരൻ=വ്യാദീർഘമായിരിക്കുന്ന ആസ്യശിരോധരത്തോടുകൂടിയവൻ, വ്യാദീർഘം=നീണ്ടതു്, ആസ്യശിരോധരം=ആസ്യവും ശിരോധരവും, ആസ്യം=മുഖം, ശിരോധരം=കഴുത്തു്, പിതൃധനൻ=പിതൃസംബന്ധിയായിരിക്കുന്ന ധനത്തോടുകൂടിയവൻ, പിതൃസംബന്ധി=പിതാവിനെ സംബന്ധിച്ചിരിക്കുന്നതു്, പിതാവു്=ജനകൻ, ത്യാഗി=ദാതാവു്, കവി=ശബ്ദപ്രബന്ധകർത്താവു്, വീര്യവാൻ=വീര്യമുള്ളവൻ, വീര്യം=ബലം, വക്താവു്=വാഗ്മി (വാക്സാമർത്ഥ്യത്തോടുകൂടിയവൻ), സ്ഥൂലരദശ്രവോധരനസൻ=സ്ഥൂലങ്ങളായിരിക്കുന്ന രദങ്ങളോടും ശ്രവസ്സുകളോടും സ്ഥൂലമായിരിക്കുന്ന അധരത്തോടും സ്ഥൂലയായിരിക്കുന്ന നാസികയോടും കൂടിയവൻ, സ്ഥൂലങ്ങൾ=തടിച്ചവ, രദങ്ങൾ=പല്ലുകൾ, ശ്രവസ്സുകൾ=ചെവികൾ, സ്ഥൂലം=തടിച്ചതു്, അധരം=ചുണ്ടു്, സ്ഥൂല=തടിച്ചതു്, നാസിക=മൂക്കു്, കർമ്മോദ്യതൻ=കർമ്മങ്ങളിൽ ഉദ്യതൻ, ഉദ്യതൻ=ഉത്സാഹി, ശില്പവിത്തു്=ശില്പത്തെ അറിയുന്നവൻ, ശില്പം=മരപ്പണി മുതലായതു്, കുബ്ജാംസൻ=കുബ്ജങ്ങളായിരിക്കുന്ന അം

സങ്ങളോടുകൂടിയവൻ, കുബ്ജങ്ങൾ=അസ്പൃഷ്ടങ്ങൾ, അംസങ്ങൾ=ചുമലു കൾ, കുനഖി=കുത്സിതങ്ങളായ നഖങ്ങളോടുകൂടിയവൻ, കുത്സിത ങ്ങൾ=നിന്ദ്യങ്ങൾ, സുമാംസളഭുജൻ=സുമാംസളങ്ങളായിരിക്കുന്ന ഭുജ ങ്ങളോടുകൂടിയവൻ, സുമാംസളങ്ങൾ=ഏറ്റവും മാംസളങ്ങൾ, മാംസള ങ്ങൾ=മാംസമുള്ളവ, ഭുജങ്ങൾ=കൈകൾ, പ്രാഗത്ഭ്യവാൻ=പ്രാഗത്ഭ്യമു ള്ളവൻ, പ്രാഗത്ഭ്യം=പ്രതിഭ, ധർമ്മവിത്ത്=ധർമ്മത്തെ അറിയുന്നവൻ, ബന്ധുദ്വിട്ട്=ബന്ധുക്കളെ ദ്വേഷിക്കുന്നവൻ, വശം=അധീനത, സാ മൈകസാദ്ധ്യൻ=സാമമാകുന്ന ഒന്നുകൊണ്ടു സാദ്ധ്യൻ, സാമം=നല്ലവാ ക്ക്, സാദ്ധ്യൻ=സാധിക്കപ്പെടുവാൻ യോഗ്യൻ, സാധിക്ക=വശീകരി ക്കുക.

സാ—ചന്ദ്രൻ ധനുവിൽ നില്ക്കുമ്പോൾ ജനിച്ചവൻ നീണ്ടമുഖ ത്തോടും കഴുത്തോടും കൂടിയവനായിട്ടും അച്ഛൻ വഴിക്കു ലഭിക്കപ്പെട്ട ധനത്തോടുകൂടിയവനായിട്ടും ദാനശീലനായിട്ടും ശബ്ദപ്രബന്ധകർത്താ വായിട്ടും ബലവാനായിട്ടും വാക്സാമർത്ഥ്യത്തോടുകൂടിയവനായിട്ടും തടിച്ച പല്ലുകളോടും ചെവികളോടും ചുണ്ടോടും മൂക്കോടും കൂടിയവനായിട്ടും സകല കർമ്മങ്ങളിലും ഉത്സാഹശാലിയായിട്ടും മരപ്പണി മുതലായ ശി ല്പങ്ങളിൽ സാമർത്ഥ്യമുള്ളവനായിട്ടും അസ്പൃഷ്ടങ്ങളായ ചുമലുകളോടും ത ടിച്ച കൈകളോടും കൂടിയവനായിട്ടും പ്രതിഭയോടുകൂടിയവനായിട്ടും ധർമ്മത്തെ അറിയുന്നവനായിട്ടും ബന്ധുക്കളിൽ പ്രീതിയോടുകൂടാത്തവ നായിട്ടും ഭവിക്കും. ബലാൽക്കാരംകൊണ്ടു് ഒരുത്തനും അധീനനായി ഭവിക്കാതേയും നല്ല വാക്കുകൾകൊണ്ടു് അധീനനായി ഭവിക്കുന്നവ നായിട്ടുമിരിക്കും.

നിത്യം ലാളയതി സ്വദാരതനയാ-
ന്ധർമ്മധ്വജോഽധഃകൃശഃ
സ്വക്ഷഃ ക്ഷാമകടിർഗൃഹീതവചന-
സ്സൌഭാഗ്യയുക്തോഽലസഃ
ശീതാലുർമ്മനുജോഽടനശ്ച മകരേ
സത്വാധികഃ കാവ്യകൃ-
ല്ലുബ്ധോഽഗമ്യജരാംഗനാസു നിരത-
സ്സന്ത്യക്തലജ്ജോഽഘൃണഃ ൧൦

അ—മകരേ ജാതഃ മനുജഃ സ്വദാരതനയാൻ നിത്യം ലാളയതി. ധർമ്മധ്വജഃ അധഃകൃശഃ സ്വക്ഷഃ ക്ഷാമകടിഃ ഗൃഹീതവചനഃ സൌ

ഭാഗ്യയുക്തഃ അലസഃ ശീതാലുഃ അടനഃ സത്വാധികഃ കാവ്യകൃൽ ലുബ്ധഃ അഗമ്യജരാംഗനാസു നിരതഃ സന്ത്യക്തലജ്ജഃ അഘൃണഃ ച ഭവതി ച.

അന്വ—മകരത്തിങ്കൽ ജാതനായിരിക്കുന്ന മനുജൻ സ്വദാരതനയന്മാരെ നിത്യമാകുംവണ്ണം ലാളിക്കുന്നു. ധൎമ്മധ്വജനായിട്ടും അധോഭാഗത്തിങ്കൽ കൃശനായിട്ടും സ്വക്ഷനായിട്ടും ക്ഷാമകടിയായിട്ടും ഗൃഹീതവചനനായിട്ടും സൌഭാഗ്യയുക്തനായിട്ടും അലസനായിട്ടും ശീതാലുവായിട്ടും അടനനായിട്ടും സത്വാധികനായിട്ടും കാവ്യകൃത്തായിട്ടും ലുബ്ധനായിട്ടും അഗമ്യജരാംഗനമാരിൽ നിരതനായിട്ടും സന്ത്യക്തലജ്ജനായിട്ടും അഘൃണനായിട്ടും ഭവിക്കുകയും ചെയ്യുന്നു.

പരി—മകരം=മകരരാശി (മകരരാശിയിൽ ചന്ദ്രൻ നിൽക്കുന്ന കാലമെന്നു സാരം), ജാതൻ=ജനിച്ചവൻ, മനുജൻ=മനുഷ്യൻ, സ്വദാരതനയന്മാർ=തന്റെ ദാരതനയന്മാർ, ദാരതനയന്മാർ=ദാരങ്ങളും തനയന്മാരും, ദാരങ്ങൾ=ഭാൎയ്യമാർ, തനയന്മാർ=പുത്രന്മാർ, നിത്യം=നിയമത്തോടുകൂടിയതു്, ലാളിക്ക=ഇച്ഛാനുരോധേന സന്തോഷിപ്പിക്ക, ധൎമ്മധ്വജൻ=ധൎമ്മചിഹ്നങ്ങളോടുകൂടിയും അധാൎമ്മികനായുമിരിക്കുന്നവൻ, അധോഭാഗം=അരയിൽനിന്നു താഴേടം, കൃശൻ=പുഷ്ടിയോടുകൂടാത്തവൻ, സ്വക്ഷൻ=ശോഭനങ്ങളായിരിക്കുന്ന അക്ഷികളോടുകൂടിയവൻ, ശോഭനങ്ങൾ=ശോഭയോടുകൂടിയവ, അക്ഷികൾ=കണ്ണുകൾ, ക്ഷാമകടി=ക്ഷാമയായിരിക്കുന്ന കടിയോടുകൂടിയവൻ, ക്ഷാമാ=ക്ഷയിച്ചതു്, ക്ഷയിക്ക=ശോഷിക്കുക, കടി=അരക്കെട്ടു്, ഗൃഹീതവചനൻ=ഗൃഹീതമായിരിക്കുന്ന വചനത്തോടുകൂടിയവൻ, ഗൃഹീതം=ഗ്രഹിക്കപ്പെട്ടതു്, വചനം=ശാസ്ത്രം, സൌഭാഗ്യയുക്തൻ=സൌഭാഗ്യത്തോടുകൂടിയവൻ, സൌഭാഗ്യം=സുഭഗത്വം, അലസൻ=മന്ദൻ, ശീതാലു=ശീതത്തെ സഹിക്കാത്തവൻ, ശീതം=തണുപ്പു്, അടനൻ=സഞ്ചാരി, സത്വാധികൻ=അധികമായിരിക്കുന്ന സത്വത്തോടുകൂടിയവൻ, സത്വം=ബലം, കാവ്യകൃത്തു്=കാവ്യത്തെ ഉണ്ടാക്കുന്നവൻ, ലുബ്ധൻ=പിശുക്കൻ, അഗമ്യജരാംഗനമാർ=അഗമ്യകളായും ജരകളായുമിരിക്കുന്ന അംഗനമാർ, അഗമ്യകൾ=ഗമ്യകളല്ലാത്തവർ, ഗമ്യകൾ=ഗമിക്കപ്പെടുവാൻ യോഗ്യകൾ, ഗമിക്ക=അംഗീകരിക്കുക, ജരകൾ=വൃദ്ധകൾ, അംഗനമാർ=സ്ത്രീകൾ, നിരതൻ=താല്പൎയ്യത്തോടുകൂടിയവൻ, സന്ത്യക്തലജ്ജൻ=സന്ത്യക്തയായിരിക്കുന്ന ലജ്ജയോടുകൂടിയവൻ,

സന്ത്യക്താ=സന്ത്യജിക്കപ്പെട്ടതു്, സന്ത്യജിക്ക=ഉപേക്ഷിക്കുക, അഘൃണൻ=ഘൃണയോടുകൂടാത്തവൻ, ഘൃണാ=ദയാ.

സാ—ചന്ദ്രൻ മകരത്തിൽ നിൽക്കുമ്പോൾ ജനിച്ചവൻ നിയമേന തന്റെ ഭാൎയ്യമാരേയും പുത്രന്മാരേയും ലാളിക്കുന്നവനായിട്ടും ധൎമ്മത്തെ ആചരിക്കാതെതന്നെ ധാൎമ്മികനാകുന്നു എന്നു തോന്നിപ്പുന്നായിക്കൊണ്ടു ധൎമ്മചിഹ്നങ്ങളെ ധരിക്കുന്നവനായിട്ടും അരയിൽനിന്നു താഴെ ഉള്ള ഭാഗത്തിങ്കൽ കൃശതയോടുകൂടിയവനായിട്ടും നല്ല കണ്ണുകളോടുകൂടിയവനായിട്ടും ശോഷിച്ചിരിക്കുന്ന അരക്കെട്ടോടുകൂടിയവനായിട്ടും ശാസ്ത്രത്തെ ഗ്രഹിച്ചവനായിട്ടും സൌഭാഗ്യത്തോടുകൂടിയവനായിട്ടും ക്രിയകളിൽ മാന്ദ്യത്തോടുകൂടിയവനായിട്ടും ശീതത്തെ സഹിക്കാത്തവനായിട്ടും സഞ്ചാരിയായിട്ടും അധികമായ ബലത്തോടുകൂടിയവനായിട്ടും കാവ്യകൎത്താവായിട്ടും പിശുക്കനായിട്ടും നീചകളായും വൃദ്ധകളായുമിരിക്കുന്ന സ്ത്രീകളിൽ സക്തിയോടുകൂടിയവനായിട്ടും ലജ്ജയോടും ദയയോടും കൂടാത്തവനായിട്ടും ഭവിക്കും.

> കരഭഗളസ്സിരാളഖരലോമശദീൎഘതനുഃ
> പൃഥുചരണോരുപൃഷ്ഠജഘനാസ്യകടിൎബ്ബധിരഃ
> പരവനിതാൎത്ഥപാപനിരതഃ ക്ഷയവൃദ്ധിയുതഃ
> പ്രിയകുസുമാനുലേപനസുഹൃദ്ഘടജോഽധ്വസഹഃ ൧൧

അ—ഘടജഃ കരഭഗളഃ സിരാളഖരലോമശദീൎഘതനുഃ പൃഥുചരണോരുപൃഷ്ഠജഘനാസ്യകടിഃ ബധിരഃ പരവനിതാൎത്ഥപാപനിരതഃ ക്ഷയവൃദ്ധിയുതഃ പ്രിയകുസുമാനുലേപനസുഹൃൽ അധ്വസഹഃ ച ഭവതി.

അന്വ—ഘടജനായിരിക്കുന്നവൻ കരഭഗളനായിട്ടും സിരാളഖരലോമശദീൎഘതനുവായിട്ടും പൃഥുചരണോരുപൃഷ്ഠജഘനാസ്യകടിയായിട്ടും ബധിരനായിട്ടും പരവനിതാൎത്ഥപാപനിരതനായിട്ടും ക്ഷയവൃദ്ധിയുതനായിട്ടും പ്രിയകുസുമാനുലേപനസുഹൃത്തായിട്ടും അധ്വസഹനായിട്ടും ഭവിക്കുന്നു.

പരി—ഘടജൻ=ഘടത്തിങ്കൽ ജനിച്ചവൻ, ഘടം=കുംഭം (കുംഭത്തിൽ ചന്ദ്രൻ നില്ക്കുന്ന കാലമെന്നു സാരം), കരഭഗളൻ=കരഭത്തിന്റെ ഗളംപോലെ ഇരിക്കുന്ന ഗളത്തോടുകൂടിയവൻ, കരഭം=ഒട്ടകം, ഗളം=കഴുത്ത്, സിരാളഖരലോമശദീൎഘതനു=സിരാളയായും ഖരയായും ലോമശയായും ദീൎഘയായുമിരിക്കുന്ന തനുവിനോടുകൂടിയവൻ,

സിരാളാ=സ്പഷ്ടകളായിരിക്കുന്ന സിരകളോടുകൂടിയതു്, സിരകൾ=ഞരമ്പുകൾ, ഖര=പരുഷ, ലോമശ=വളരെ ലോമങ്ങളോടുകൂടിയതു്, ലോമങ്ങൾ=രോമങ്ങൾ, ദീൎഘാ=നീണ്ടിരിക്കുന്നതു്, തനു=ശരീരം, പൃഥുചരണോരുപൃഷ്ഠജഘനാസ്യകടി=പൃഥുവായിരിക്കുന്ന ചരണോരുപൃഷ്ഠജഘനാസ്യകടിയോടുകൂടിയവൻ, പൃഥു=പരപ്പോടുകൂടിയതു്, ചരണോരുപൃഷ്ഠജഘനാസ്യകടി=ചരണങ്ങളും ഊരുക്കളും പൃഷ്ഠവും ജഘനവും ആസ്യവും കടിയും, ചരണങ്ങൾ=പാദങ്ങൾ, ഊരുക്കൾ=തുടകൾ, പൃഷ്ഠം=പുറം, ജഘനം=അരയുടെ മുൻഭാഗം, ആസ്യം=മുഖം, കടി=അരക്കെട്ടു്, ബധിരൻ=ശ്രോത്രേന്ദ്രിയവിഘാതം ഹേതുവായിട്ടു ശബ്ദത്തെ ഗ്രഹിക്കാത്തവൻ (ചിലർ ഖരഃ എന്നു പാഠിക്കുന്നു. നിഷ്ഠുരനെന്നത്രെ അതിൻെറ സാരം), പരവനിതാൎത്ഥപാപനിരതൻ=പരവനിതാൎത്ഥപാപങ്ങളിൽ നിരതൻ, പരവനിതാൎത്ഥപാപങ്ങൾ=പരവനിതാൎത്ഥങ്ങളും പാപവും, പരവനിതാൎത്ഥങ്ങൾ=പരൻെറ വനിതാൎത്ഥങ്ങൾ, പരൻ=അന്യൻ, വനിതാൎത്ഥങ്ങൾ=വനിതയും അൎത്ഥവും, വനിതാ=സ്ത്രീ, അൎത്ഥം=ധനം, നിരതൻ=താല്പൎയ്യത്തോടുകൂടിയവൻ, ക്ഷയവൃദ്ധിയുതൻ=ക്ഷയവൃദ്ധികളോടുകൂടിയവൻ, ക്ഷയവൃദ്ധികൾ=ക്ഷയവും വൃദ്ധിയും, പ്രിയകുസുമാനുലേപനസുഹൃത്തു് = പ്രിയങ്ങളായിരിക്കുന്ന കുസുമാനുലേപനസുഹൃത്തുക്കളോടുകൂടിയവൻ, പ്രിയങ്ങൾ=പ്രീതികരങ്ങൾ, കുസുമാനുലേപനസുഹൃത്തുകൾ=കുസുമവും അനുലേപനവും സുഹൃത്തും, കുസുമം=പുഷ്പം, അനുലേപനം=കുറിക്കൂട്ടു്, സുഹൃത്തു്=ബന്ധു, അധ്വസഹൻ=അധ്വാവിനെ സഹിക്കുന്നവൻ, അധ്വാവ്=വഴി.

സാ—കുംഭത്തിൽ ചന്ദ്രൻ നില്ക്കുമ്പോൾ ജനിച്ചവൻ നീണ്ട കഴുത്തോടും വ്യക്തങ്ങളായ ഞരമ്പുകളും പരുഷതയും വളരെ രോമങ്ങളും അതിദീൎഘതയുമുള്ള ശരീരത്തോടും പരപ്പുള്ള പാദങ്ങളോടും തുടകളോടും പുറത്തോടും ജഘനത്തോടും മുഖത്തോടും അരക്കെട്ടോടും കൂടിയവനായിട്ടും ശ്രവണശക്തി ഇല്ലാത്തവനായിട്ടും പരസ്ത്രീകളിലും പരദ്രവ്യങ്ങളിലും പാപകൎമ്മങ്ങളിലും താല്പൎയ്യമുള്ളവനായിട്ടും ക്ഷയവൃദ്ധികളോടുകൂടിയവനായിട്ടും പൂക്കളിലും ചന്ദനം മുതലായ അനുലേപനദ്രവ്യങ്ങളിലും ബന്ധുക്കളിലും പ്രീതിയോടുകൂടിയവനായിട്ടും മാൎഗ്ഗശ്രമത്തെ സഹിക്കുന്നവനായിട്ടും ഭവിക്കും.

ജലചരധനഭോക്താ ദാരവാസോനുരക്ത-
സ്സമരുചിരശരീരസ്തുംഗനാസോ ബൃഹൽകഃ
അഭിഭവതി സപത്നാൻ സ്ത്രീജിതശ്ചാരുദൃഷ്ടി-
ർദ്യുതിനിധിധനഭോഗീ പണ്ഡിതശ്ചാന്ത്യരാശൌ. ൧൨.

അ — അന്ത്യരാശൌ ജാതഃ ജലചരധനഭോക്താ ദാരവാസോനുരക്തഃ സമരുചിരശരീരഃ തുംഗനാസഃ ബൃഹൽകഃ സ്ത്രീജിതഃ ചാരുദൃഷ്ടിഃ ദ്യുതിനിധിധനഭോഗീ പണ്ഡിതഃ ച ഭവതി. സപത്നാൻ അഭിഭവതി ച.

അനു — അന്ത്യരാശിയിങ്കൽ ജാതനായിരിക്കുന്നവൻ ജലചരധനഭോക്താവായിട്ടും ദാരവാസോനുരക്തനായിട്ടും സമരുചിരശരീരനായിട്ടും തുംഗനാസനായിട്ടും ബൃഹൽകനായിട്ടും സ്ത്രീജിതനായിട്ടും ചാരുദൃഷ്ടിയായിട്ടും ദ്യുതിനിധിധനഭോഗിയായിട്ടും പണ്ഡിതനായിട്ടും ഭവിക്കുന്നു. സപത്നന്മാരെ അഭിഭവിക്കുകയും ചെയ്യുന്നു.

പരി — അന്ത്യരാശി=മീനം (മീനത്തിൽ ചന്ദ്രൻ നില്ക്കുന്ന കാലമെന്നു സാരം), ജാതൻ=ജനിച്ചവൻ, ജലചരധനഭോക്താവു്=ജലചരധനങ്ങളെ ഭുജിക്കുന്നവൻ, ജലചരധനങ്ങൾ=ജലചരന്മാരുടെ ധനങ്ങൾ, ജലചരന്മാർ=ജലത്തിങ്കൽ ചരിക്കുന്നവർ, ചരിക്ക=സഞ്ചരിക്കുക, ഭുജിക്ക=അനുഭവിക്കുക, ദാരവാസോനുരക്തൻ=ദാരവാസസ്സുകളിൽ അനുരക്തൻ ദാരവാസസ്സുകൾ=ദാരങ്ങളും വാസസ്സുകളും, ദാരങ്ങൾ=ഭാര്യമാർ, വാസസ്സുകൾ=വസ്ത്രങ്ങൾ, അനുരക്തൻ=അനുരാഗത്തോടുകൂടിയവൻ, അനുരാഗം=താല്പര്യം, സമരുചിരശരീരൻ=സമമായും രുചിരമായുമിരിക്കുന്ന ശരീരത്തോടുകൂടിയവൻ, സമം=അംഗാധിക്യത്തോടും അംഗഹാനിയോടും കൂടാത്തതു്, രുചിരം=മനോഹരം, തുംഗനാസൻ=തുംഗയായിരിക്കുന്ന നാസയോടുകൂടിയവൻ, തുംഗം=ഉയൎന്നതു്, നാസ=മൂക്കു്, ബൃഹൽകൻ=ബൃഹത്തായിരിക്കുന്ന കത്തോടുകൂടിയവൻ, ബൃഹത്തു്=വലുതായിരിക്കുന്നതു്, കം=ശിരസ്സു്, സ്ത്രീജിതൻ=സ്ത്രീകളാൽ ജിതൻ, ജിതൻ=ജയിക്കപ്പെട്ടവൻ, ജയിക്ക=വശീകരിക്കുക, ചാരുദൃഷ്ടി=ചാരുക്കളായിരിക്കുന്ന ദൃഷ്ടികളോടുകൂടിയവൻ, ചാരുക്കൾ=മനോഹരകൾ, ദൃഷ്ടികൾ=കണ്ണുകൾ, ദ്യുതിനിധിധനഭോഗീ=ദ്യുതിനിധിധനഭോഗങ്ങളുള്ളവൻ, ദ്യുതിനിധിധനഭോഗങ്ങൾ=ദ്യുതിയും നിധിയും ധനഭോഗവും, ദ്യുതി=കാന്തി, നിധി=നിക്ഷേപം, ധനഭോഗം =ധനാനുഭവം, പണ്ഡിതൻ=വിദ്വാൻ, സപത്നന്മാർ=ശത്രുക്കൾ, അഭിഭവിക്ക=ജയിക്കുക.

സാ—മീനത്തിൽ ചന്ദ്രൻ നില്ക്കുമ്പോൾ ജനിച്ചവൻ ജലചരാദി കളായ ജന്തുക്കളിൽനിന്നു ലഭിക്കപ്പെട്ട ശംഖമൌക്തികാദികളും ജല യായികളായ കപ്പൽക്കച്ചവടക്കാരിൽനിന്നു ലഭിക്കപ്പെട്ട നാനാവിധ ദ്രവ്യങ്ങളുമായ ധനത്തിന്റെ സ്വാമിയായിട്ടും ഭാൎയ്യമാരിലും നല്ല വ സ്ത്രാദികളിലും താല്പൎയ്യത്തോടുകൂടിയവനായിട്ടും സമമായും മനോഹരമാ യുമിരിക്കുന്ന ശരീരത്തോടും ഉയൎന്ന മൂക്കോടും വിസ്തീൎണ്ണമായ ശിരസ്സോ ടും കൂടിയവനായിട്ടും സ്ത്രീജിതനായിട്ടും നല്ല കണ്ണുകളോടുകൂടിയവനാ യിട്ടും കാന്തിയും നിധിയും ധനാനുഭവവുമുള്ളവനായിട്ടും വിദ്വാനായി ട്ടും ശത്രുക്കളെ ജയിക്കുന്നവനായിട്ടും ഭവിക്കും.

മേൽ വിവരിച്ചപ്രകാരം പന്ത്രണ്ടു ശ്ലോകങ്ങൾകൊണ്ടു ചന്ദ്രാശ്ര യരാശികളുടെ ഫലങ്ങൾ പറയപ്പെട്ടു. ലഗ്നവും ചന്ദ്രാശ്രയരാശിയുംതു ല്യങ്ങളാകയാൽ മേഷാദിരാശികൾ ലഗ്നങ്ങളായാലും ഫലങ്ങൾ മേൽ പ്പറഞ്ഞപ്രകാരംതന്നെ എന്നു ധരിച്ചുകൊൾകയും വേണം. വിശേഷി ച്ചുചന്ദ്രാശ്രയരാശിയുടെ ഫലങ്ങൾക്കു് ഒരു വിശേഷംകൂടെ ഉണ്ടു്. അതിനെ അനന്തരശ്ലോകംകൊണ്ടു പറയുന്നു.

ബലവതി രാശൌ തദധിപതൌ ച
സ്വബലയുതഃ സ്യാദ്യദി തുഹിനാംശുഃ
കഥിതഫലാനാമവികലദാതാ
ശശിവദതോഽന്യേപ്യനുപരിചിന്ത്യാഃ ൧൩

അ—രാശൌ തദധിപതൌ ച ബലവതി തുഹിനാംശുഃ സ്വ ബലയുതഃ യദി സ്യാൽ തൎഹി കഥിതഫലാനാം അവികലദാതാ ഭവേൽ. അതഃ അന്യേ അപി ശശിവൽ അനുപരിചിന്ത്യാ ഭവന്തി.

അന്വ—രാശിയും തദധിപതിയും ബലവാനായിരിക്കും സമയ ത്തിങ്കൽ തുഹിനാംശു സ്വബലയുതനായി ഭവിക്കുമെങ്കിൽ കഥിതഫല ങ്ങളുടെ അവികലദാതാവായി ഭവിക്കും. ഇവങ്കൽനിന്നു് അന്യന്മാരും ശശി എന്നപോലെ അനുപരിചിന്ത്യന്മാരായി ഭവിക്കുന്നു.

പരി—തദധിപതി=അതിന്റെ അധിപതി, അതു്=രാശി, അ ധിപതി=സ്വാമി, ബലവാൻ=ബലത്തോടുകൂടിയതു് (ബലത്തോടുകൂ ടിയവനെന്നും ഗ്രാഹ്യമാകുന്നു), തുഹിനാംശു=ചന്ദ്രൻ, സ്വബലയു തൻ=സ്വബലത്തോടു യുതൻ, സ്വബലം=സ്വമായിരിക്കുന്ന ബലം, സ്വം=തന്നെ സംബന്ധിച്ചതു്, കഥിതഫലങ്ങൾ=കഥിതങ്ങളായിരി

ക്കുന്ന ഫലങ്ങൾ, കഥിതങ്ങൾ=കഥിക്കപ്പെട്ടവ, കഥിക്ക=പറയുക. അവികലദാതാവു്=അവികലമാകുംവണ്ണം ദാനംചെയ്യുന്നവൻ, അവികലം=സമ്പൂർണ്ണം, ഇവൻ=ചന്ദ്രൻ, അന്യന്മാർ=ഇതരന്മാർ, ശശി=ചന്ദ്രൻ, അനുപരിചിന്ത്യന്മാർ=അനുപരി ചിന്തിക്കുവാൻ യോഗ്യന്മാർ, അനുപരിചിന്തിക്ക=വക്ഷ്യമാണഫലങ്ങളിൽ ക്രമേണ നിരൂപിക്കുക.

സാ__ചന്ദ്രാശ്രയരാശിക്കും അതിന്റെ അധിപനും ചന്ദ്രനും ബലമുണ്ടു് എങ്കിൽ മേൽപ്പറഞ്ഞ ഫലങ്ങൾ സാകല്യേന ഭവിക്കും മേൽപറഞ്ഞ മൂന്നിൽവെച്ചു് ഒന്നിനു ബലമില്ലാ എങ്കിൽ അല്പംകൊണ്ടു കുറഞ്ഞുപോകും. ഒന്നുതന്നെ ബലവത്തായിരിക്കിൽ ചിലതു ഭവിക്കും. മൂന്നും ബലഹീനന്മാരായി വരികിൽ അതാതിന്റെ അനുഭവം സ്വപ്നാദ്യവസ്ഥകളിൽ ആയി ഭവിക്കുകയോ എപ്പോഴും ഭവിക്കായ്കയോ വരികയുമാം. മേഷാദികൾ ലഗ്നങ്ങളാകിൽ അതുകളിൽവെച്ചു ലഗ്നമായതു യാതൊന്നോ അതിനും ലഗ്നാധിപന്നും ബലമുണ്ടെങ്കിലല്ലാതെ മേൽപ്പറഞ്ഞ ഫലങ്ങൾ പൂർണ്ണങ്ങളായി ഭവിക്കില്ല എന്നതുമതൽ ഒക്കെയും ഇതുകൊണ്ടുതന്നെ ഊഹ്യമാകുന്നു. ചന്ദ്രഭിന്നന്മാരായിരിക്കുന്ന ആദിത്യൻ, ചൊവ്വ, ബുധൻ, ബൃഹസ്പതി, ശുക്രൻ, ശനി, എന്ന ഈ ഗ്രഹങ്ങളും ആശ്രയഫലത്തിങ്കൽ ചന്ദ്രൻ എന്നപോലെ വിചാരിക്കപ്പെട്ടുവാൻ യോഗ്യന്മാരാകുന്നു. ആദിത്യാദികളുടെ ആശ്രയഫലങ്ങളെ അനന്തരം പറയും. അതുകളെ അവർ സാകല്യേന ദാനംചെയ്യേണമെങ്കിൽ ആശ്രയരാശിക്കും അതിന്റെ അധിപന്നും തനിക്കും ബലമുണ്ടായിരിക്കേണമെന്നഭിപ്രായം.

പ്രഥിതശ്ചതുരോടനോല്പവിത്തഃ
ക്രിയഗേ ത്വായുധഭൃദ്വിതുംഗഭാഗേ
ഗവി വസ്ത്രസുഗന്ധപണ്യജീവീ
വനിതാദ്വിൾ കുശലശ്ച ഗേയവാദ്യേ. ൧൪

അ__ഭാനൌ ക്രിയഗേ വിതുംഗഭാഗേ വൎത്തമാനേ ച ജാതഃ പ്രഥിതഃ ചതുരഃ അടനഃ അല്പവിത്തഃ ആയുധഭൃൽ ച ഭവതി. ഭാനൌ ഗവി വൎത്തമാനേ ജാതഃ വസ്ത്രസുഗന്ധപണ്യജീവീ വനിതാദ്വിൾ ഗേയവാദ്യേ കുശലഃ ച ഭവതി.

അന്വ__ഭാനു ക്രിയഗനായിട്ടും വിതുംഗഭാഗത്തിങ്കൽ വൎത്തമാനനായിട്ടുമിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ പ്രഥിതനായിട്ടും ചതുരനായിട്ടും അടനനായിട്ടും അല്പവിത്തനായിട്ടും ആയുധ

ട്ടത്തായിട്ടും ഭവിക്കുന്നു. ഭാനു ഗോവിങ്കൽ വൎത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ വസ്ത്രസുഗന്ധപണ്യജീവിയായിട്ടും വനിതാദ്വിട്ടായിട്ടും ഗേയവാദ്യത്തിങ്കൽ കുശലനായിട്ടും ഭവിക്കുന്നു.

പരി—ഭാനു=ആദിത്യൻ, ക്രിയഗൻ=ക്രിയത്തെ ഗമിച്ചവൻ, ക്രിയം=മേടം, ഗമിക്ക=പ്രാപിക്ക, വിതുംഗഭാഗം=തുംഗഭാഗത്തിങ്കൽനിന്ന് അന്യം, തുംഗഭാഗം=തുഗാംശകം, വൎത്തമാനൻ=വൎത്തിച്ചിയങ്ങുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, പ്രഥിതൻ=പ്രസിദ്ധൻ, ചതുരൻ=സമൎത്ഥൻ, അടനൻ=സഞ്ചാരി, അല്പവിത്തൻ=അല്പമായിരിക്കുന്ന വിത്തത്തോടുകൂടിയവൻ, വിത്തം=ധനം, ആയുധഭൃത്ത്=ആയുധത്തെ ഭരിക്കുന്നവൻ, ഭരിക്ക=ധരിക്കുക, ഗോവ്=എടവം, വസ്ത്രസുഗന്ധപണ്യജീവി=വസ്ത്രസുഗന്ധപണ്യങ്ങളെക്കൊണ്ടു ജീവിക്കുന്നവൻ, വസ്ത്രസുഗന്ധപണ്യങ്ങൾ=വസ്ത്രങ്ങളും സുഗന്ധങ്ങളുമാകുന്ന പണ്യങ്ങൾ, സുഗന്ധങ്ങൾ=ഗന്ധദ്രവ്യങ്ങൾ (ചന്ദനം മുതലായവ), പണ്യങ്ങൾ=പണനയോഗ്യങ്ങൾ (വില്പാനുള്ള പദാൎത്ഥങ്ങളെന്നു സാരം), വനിതാദ്വിട്ട്=സ്ത്രീദ്വേഷി, ഗേയവാദ്യം=ഗേയവും വാദ്യവും, ഗേയം=ഗീതം, കുശലൻ=സമൎത്ഥൻ.

സാ—ആദിത്യൻ മേടത്തിൽ പരമോച്ചഭാഗത്തിങ്കലല്ലാതെ മററുള്ളേടത്തു നില്ക്കുമ്പോൾ ജനിച്ചവൻ പ്രസിദ്ധനായിട്ടും സമൎത്ഥനായിട്ടും സഞ്ചാരശീലനായിട്ടും അല്പമായ ധനത്തോടുകൂടിയവനായിട്ടും ആയുധധാരിയായിട്ടും ഭവിക്കും.

വിദ്യാജ്യൌതിഷവിത്തവാൻ മിഥുനഗേ
ഭാനൌ കുളീരസ്ഥിതേ
തീക്ഷ്ണോऽസ്വഃ പരകാൎയ്യകൃച്ഛ്രമവധ-
ക്ലേശൈശ്ച സംയുജ്യതേ
സിംഹസ്ഥേ വനശൈലഗോകുലരതി-
ൎവ്വീൎയ്യാന്വിതോ ജ്ഞഃ പുമാൻ
കന്യാസ്ഥേ ലിപിലേഖ്യകാവ്യഗണിത-
ജ്ഞാനാന്വിതഃ സ്ത്രീവപുഃ ൧൭

അ—ഭാനൌ മിഥുനഗേ ജാതഃ വിദ്യാജ്യൌതിഷവിത്തവാൻ ഭവതി. ഭാനൌ കുളീരസ്ഥിതേ ജാതഃ തീക്ഷ്ണഃ അസ്വഃ പരകാൎയ്യകൃൽ ച ഭവതി. ശ്രമവധക്ലേശൈഃ സംയുജ്യതേ ച. ഭാനൌ സിംഹസ്ഥേ ജാ

തഃ പുമാൻ വനശൈലഗോകുലരതിഃ വീൎയ്യാന്വിതഃ ജ്ഞഃ ച ഭവതി. ഭാനൌ കന്യാസ്ഥേ ജാതഃ ലിപിലേഖ്യകാവ്യഗണിതജ്ഞാനാന്വിതഃ സ്ത്രീവപുഃ ച ഭവതി.

അന്വ—ഭാനു മിഥുനഗനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ വിദ്യാജ്യൌതിഷവിത്തവാനായി ഭവിക്കുന്നു. ഭാനു കുളീരസ്ഥിതനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ തീക്ഷ്ണനായിട്ടും അസ്വനായിട്ടും പരകാൎയ്യകൃത്തായിട്ടും ഭവിക്കുന്നു. ശ്രമവധക്ലേശങ്ങളോടു സംയോഗിക്കുകയും ചെയ്യുന്നു. ഭാനു സിംഹസ്ഥനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്ന പുമാൻ വനശൈലഗോകുലരതിയായിട്ടും വീൎയ്യാന്വിതനായിട്ടും ജ്ഞനായിട്ടും ഭവിക്കുന്നു. ഭാനു കന്യാസ്ഥനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ലിപിലേഖ്യകാവ്യഗണിതജ്ഞാനാന്വിതനായിട്ടും സ്ത്രീവപുസ്സായിട്ടും ഭവിക്കുന്നു.

പരി—ഭാനു=ആദിത്യൻ, മിഥുനഗൻ=മിഥുനത്തെ ഗമിച്ചവൻ, ഗമിക്ക=പ്രാപിക്കുക, ജാതൻ=ജനിച്ചവൻ, വിദ്യാജ്യൌതിഷവിത്തവാൻ = വിദ്യാജ്യൌതിഷവിത്തങ്ങളുള്ളവൻ, വിദ്യാജ്യൌതിഷവിത്തങ്ങൾ=വിദ്യയും ജ്യൌതിഷവും വിത്തവും, വിദ്യാ=വ്യാകരണാദിശാസ്ത്രം, ജ്യൌതിഷം=ജ്യോതിശ്ശാസ്ത്രം, വിത്തം=ധനം, കുളീരസ്ഥിതൻ=കുളീരത്തിങ്കൽ സ്ഥിതൻ, കുളീരം=കൎക്കടകം, സ്ഥിതൻ=സ്ഥിതിചെയ്തവൻ, സ്ഥിതിചെയ്ക=നില്ക്കുക, തീക്ഷ്ണൻ=ആശുകാൎയ്യകരൻ, അസ്വൻ=ദരിദ്രൻ, പരകാൎയ്യകൃത്തു്=പരകാൎയ്യങ്ങളെ ചെയ്യുന്നവൻ, പരകാൎയ്യങ്ങൾ=അന്യകാൎയ്യങ്ങൾ, ശ്രമവധക്ലേശങ്ങൾ=ശ്രമവും വധവും ക്ലേശവും, ശ്രമം=തളൎച്ച, വധം=ഹിംസാ, ക്ലേശം=ദുഃഖം, സംയോജിക്ക=ചേരുക, സിംഹസ്ഥൻ=സിംഹത്തിങ്കൽ സ്ഥിതിചെയ്യുന്നവൻ, സിംഹം=ചിങ്ങം, വനശൈലഗോകുലരതി=വനശൈലഗോകുലങ്ങളിൽ രതിയോടുകൂടിയവൻ, വനശൈലഗോകുലങ്ങൾ=വനവും ശൈലവും ഗോകുലവും, വനം=കാടു്, ശൈലം=പൎവ്വതം, ഗോകുലം=ഗോസമൂഹം (പശുക്കൂട്ടം), രതി=പ്രീതി, വീൎയ്യാന്വിതൻ=വീൎയ്യത്തോടുകൂടിയവൻ, വീൎയ്യം=അതിശക്തിയോടുകൂടിയ ഉത്സാഹം, ജ്ഞൻ=അറിവുള്ളവൻ (ചിലർ അജ്ഞഃ എന്നു പദച്ഛേദത്തെ ചെയ്തിട്ടു് അജ്ഞോ മൂൎഖ എന്നു വിവരിച്ചിരിക്കുന്നു. ആത്മസ്വരൂപനായും സത്വഗുണപ്രധാനനായും പ്രകാശകനായുമിരിക്കുന്ന ആദിത്യൻ തന്റെ മൂലത്രികോണമായ ചിങ്ങത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ മൂൎഖനായി ഭവിക്കുമെന്നുള്ളതു യു

ക്തിക്കം "ജ്ഞാനീ സിംഹം ഗതേƒരണ്യശൈലഗോകുലതൽപരഃ" ഇത്യാദി ബൃഹൽപ്രാജാപത്യം മുതലായ അനേകതന്ത്രങ്ങൾക്കം വിരുദ്ധമാകുന്നു. അതു ഹേതുവായിട്ട് 'ജ്ഞഃ' എന്നുതന്നെ വേണ്ടതെന്നു ധരിച്ചുകൊൾകയും വേണം), കന്യാസ്ഥൻ=കന്യയിങ്കൽ സ്ഥിതിചെയ്യുന്നവൻ, കന്ന്യാ=കന്നിരാശി, സ്ഥിതിചെയ്ക—നില്ക്കുക, ലിപിലേഖ്യകാവ്യഗണിതജ്ഞാനാന്വിതൻ=ലിപിലേഖ്യകാവ്യഗണിതജ്ഞാനത്തോടു കൂടിയവൻ, ലിപിലേഖ്യകാവ്യഗണിതജ്ഞാനം=ലിപിലേഖ്യകാവ്യഗണിതങ്ങളുടെ ജ്ഞാനം, ലിപിലേഖ്യകാവ്യഗണിതങ്ങൾ=ലിപികളും ലേഖ്യവും കാവ്യവും ഗണിതവും, ലിപികൾ=നാഗരം മുതലായ അക്ഷരങ്ങൾ, ലേഖ്യം=ചിത്രകർമ്മം, കാവ്യം=കവികർമ്മം (ഗദ്യപദ്യാദിനിർമ്മാണമെന്നു സാരം), ഗണിതം=ഗണനം (ലൌകികമായ കണക്കും ശാസ്ത്രീയമായ ഗ്രഹാദിഗണിതവുമെന്നു സാരം, സ്ത്രീവപുസ്സ്=സ്ത്രീയുടെ വപുസ്സുപോലെ ഇരിക്കുന്ന വപുസ്സോടുകൂടിയവൻ, വപുസ്സ്=ശരീരം.

സാ—ആദിത്യൻ മിഥുനത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ വ്യാകരണം മുതലായ ശാസ്ത്രങ്ങളുടേയും വിശേഷിച്ച് ജ്യൌതിഷത്തിൻേറയും ജ്ഞാനമുള്ളവനായിട്ടും ധനവാനായിട്ടും ഭവിക്കും. ആദിത്യൻ കർക്കടകത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ പൊട്ടുന്നവെ അതാതുകർമ്മങ്ങളെ ചെയ്യുന്നവനായിട്ടും ദരിദ്രനായിട്ടും അന്യന്മാക്കുവേണ്ടി അതാതുകർമ്മങ്ങളെ ചെയ്യുന്നവനായിട്ടും ദേഹം തളരുവാൻ തക്കതായ കർമ്മത്തോടും ഹിംസയോടും രോഗാദി ദുഃഖത്തോടുംകൂടിയവനായിട്ടും ഭവിക്കും. ആദിത്യൻ ചിങ്ങത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ വനത്തിങ്കലും പർവ്വതത്തിങ്കലും ഗോസമൂഹത്തിങ്കലും പ്രീതിയോടുകൂടിയവനായിട്ടും അത്യുത്സാഹിയായിട്ടും ജ്ഞാനിയായിട്ടും ഭവിക്കും. ആദിത്യൻ കന്നിയിൽ നില്ക്കുമ്പോൾ ജനിച്ചവൻ നാഗരം മുതലായ അക്ഷരങ്ങളുടേയും ചിത്രകർമ്മത്തിൻേറയും ശബ്ദപ്രബന്ധത്തിൻേറയും ലൌകികമായും ശാസ്ത്രീയമായുമിരിക്കുന്ന ഗണിതത്തിൻേറയും ജ്ഞാനമുള്ളവനായിട്ടും സ്ത്രീദേഹമെന്നപോലെ മാർദ്ദവാദികളോടുകൂടിയ ദേഹത്തോടു കൂടിയവനായിട്ടും ഭവിക്കും.

ജാതസ്ത്വൌലിനി ശൌണ്ഡികോƒധനിരതോ
ഹൈരണ്യകോ നീചകൃൽ
ക്രൂരസ്സാഹസികോ വിഷാർജ്ജിതധന-
ശ്ശസ്ത്രാന്തഗോƒളിസ്ഥിതേ

സംപൂജ്യോ ധനവാൻ ധനുർദ്ധരഗതേ
തീക്ഷ്ണോ ഭിഷക്കാരുകോ
നീചോഽജ്ഞഃ കുവണിങ്മൃഗേല്പധനവാൻ
ലുബ്ധോന്യഭാഗ്യേ രതഃ ൧൩

അ—ഭാനൌ തൌലിനി വൎത്തമാനേ ജാതഃ ശൌണ്ഡികഃ അധ്വനിരതഃ ഹൈരണ്യകഃ നിചകൃൻ ച ഭവതി. ഭാനൌ അളിസ്ഥിതേ ജാതഃ ക്രൂരഃ സാഹസികഃ വിഷാൎജ്ജിതധനഃ ശസ്ത്രാന്തഗഃ അളിസ്ഥിതഃ ച ഭവതി. ഭാനൌ ധനുൎദ്ധരഗതേ സൽപൂജ്യഃ ധനവാൻ തീക്ഷ്ണഃ ഭിഷക് കാരുകഃ ച ഭവതി. ഭാനൌ മൃഗേ വൎത്തമാനേ ജാതഃ നീചഃ അജ്ഞഃ കുവണിക് അല്പധനവാൻ ലുബ്ധഃ അന്യഭാഗ്യേ രതഃ ച ഭവതി.

അന്വ—ഭാനു തൌലിയിങ്കൽ വൎത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ശൌണ്ഡികനായിട്ടും അദ്ധ്വനിരതനായിട്ടും ഹൈരണ്യകനായിട്ടും നീചകൃത്തായിട്ടും ഭവിക്കുന്നു. ഭാനു അളിസ്ഥിതനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ക്രൂരനായിട്ടും സാഹസികനായിട്ടും വിഷാൎജ്ജിതധനനായിട്ടും ശസ്ത്രാന്തഗനായിട്ടും ഭവിക്കുന്നു. ഭാനു ധനുൎദ്ധരഗതനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ സൽപൂജ്യനായിട്ടും ധനവാനായിട്ടും തീക്ഷ്ണനായിട്ടും ഭിഷക്കായിട്ടും കാരുകനായിട്ടും ഭവിക്കുന്നു. ഭാനു മൃഗത്തിങ്കൽ വൎത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ നീചനായിട്ടും അജ്ഞാനിയായിട്ടും കുവണിക്കായിട്ടും അല്പധനവാനായിട്ടും ലുബ്ധനായിട്ടും അന്യഭാഗ്യത്തിങ്കൽ രതനായിട്ടും ഭവിക്കുന്നു.

പരി—ഭാനു=ആദിത്യൻ, തൌലി=തുലാരാശി, വൎത്തമാനൻ=വൎത്തിച്ചിയങ്ങുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, ശൌണ്ഡികൻ=ശുണ്ഡകൊണ്ടു ജീവിക്കുന്നവൻ, ശുണ്ഡ=മദ്യം (ആനയുടെ തുമ്പിക്കയ്യെന്നുമാം), അദ്ധ്വനിരതൻ=അദ്ധ്വാവിങ്കൽ നിരതൻ, അദ്ധ്വാവു്=മാൎഗ്ഗം, നിരതൻ=തല്പരൻ (അല്ലാ എങ്കിൽ അദ്ധ്വനിരതൻ=ധ്വനിരതനല്ലാത്തവൻ, ധ്വനിരതൻ=ധ്വനിയിങ്കൽ രതൻ, ധ്വനി=ശബ്ദവിശേഷം, രതൻ=രതിയോടുകൂടിയവൻ, രതി=താല്പൎയ്യം), ഹൈരണ്യകൻ=ഹിരണ്യമാകുന്ന പ്രയോജനത്തോടുകൂടിയവൻ (ഇതു ഹൈരണ്യശബ്ദത്തിന്റെ അൎത്ഥമാകുന്നു. അതിങ്കൽനിന്നു പരമായ കപ്രത്യയം കുത്സാൎത്ഥമാകുന്നു എന്നറിഞ്ഞുകൊൾകയും വേണം), ഹി

ണ്യം=സ്വൎണ്ണം, നീചകൃത്ത്=നീചങ്ങളെ ചെയ്യുന്നവൻ, നീചങ്ങൾ=നീചകൎമ്മങ്ങൾ, അളിസ്ഥിതൻ=അളിയിങ്കൽ സ്ഥിതിചെയ്യുവൻ, അളി=വൃശ്ചികം, ക്രൂരൻ=ദയാശൂന്യൻ, സാഹസികൻ=ആലോചിക്കാതെ പ്രവൎത്തിക്കുന്നവൻ, വിഷാൎജ്ജിതധനൻ=വിഷാൎജ്ജിതമായിരിക്കുന്ന ധനത്തോടുകൂടിയവൻ, വിഷാൎജ്ജിതം=വിഷംകൊണ്ടു് ആൎജ്ജിക്കപ്പെട്ടതു്, ആൎജ്ജിക്ക=സമ്പാദിക്ക, ശസ്ത്രാന്തഗൻ=ശസ്ത്രാന്തത്തെ ഗമിച്ചവൻ, ശസ്ത്രാന്തം=ശസ്ത്രത്തിന്റെ അന്തം, ശസ്ത്രം=ശസ്ത്രവിദ്യ, അന്തം=അവസാനം, ഗമിക്ക=പ്രാപിക്ക, ധനുൎദ്ധരഗതൻ=ധനുൎദ്ധരത്തെ ഗതൻ, ധനുൎദ്ധരം=ധനുരാശി, ഗതൻ=ഗമിച്ചവൻ, ഗമിക്ക=പ്രാപിക്ക, സൽപൂജ്യൻ=സത്തുകളാൽ പൂജ്യൻ, സത്തുകൾ=സജ്ജനങ്ങൾ, പൂജ്യൻ=പൂജിക്കപ്പെടുവാൻ യോഗ്യൻ, പൂജിക്ക=മാനിക്ക, ധനവാൻ=ധനമുള്ളവൻ, തീക്ഷ്ണൻ=ആശുകാരി, ഭിഷക്=വൈദ്യൻ, കാരുകൻ=ശില്പി, മൃഗം=മകരം, നീചൻ=അധമൻ, അജ്ഞൻ=മൂൎഖൻ, കുവണിക്ക്=കുത്സിതനായും വണിക്കായുമിരിക്കുന്നവൻ, കുത്സിതൻ=നിന്ദിതൻ, വണിക്=കച്ചവടക്കാരൻ, അല്പധനവാൻ=അല്പമായ ധനത്തോടുകൂടിയവൻ, ലുബ്ധൻ=പിശുക്കൻ, അന്യഭാഗ്യം=അന്യന്റെ ഭാഗ്യം, അന്യൻ=മറെറാരുത്തൻ, രതൻ=രതിയുള്ളവൻ, രതി=താല്പൎയ്യം.

സാ— ആദിത്യൻ തുലാത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ മദ്യവിക്രയാദികൾകൊണ്ടോ ആനപ്പാവുകൊണ്ടോ ജീവിക്കുന്നവനായിട്ടും എല്ലാ സമയത്തിങ്കലും അന്യദേശത്തെക്കുറിച്ചുള്ള യാത്രയിൽ താല്പൎയ്യത്തോടുകൂടിയവനായിട്ടും ഗാനാദിരമ്യധ്വനിയിൽ താല്പൎയ്യത്തോടുകൂടാത്തവനായിട്ടും സ്വൎണ്ണലാഭത്തിന്നുവേണ്ടി നിന്ദ്യകൎമ്മങ്ങളെ ചെയ്യുന്നതുകൂടാതെ വേറെയും കുലാനുചിതങ്ങളായ അധമകൎമ്മങ്ങളെ ചെയ്യുന്നവനായിട്ടും ഭവിക്കും.

ആദിത്യൻ വൃശ്ചികത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ നിൎദ്ദയനായിട്ടും ആലോചിക്കാതെ അന്യാജ്യകൎമ്മങ്ങളെ ചെയ്യുന്നവനായിട്ടും വിഷവിക്രയംകൊണ്ടോ വിഷചികിത്സകൊണ്ടോ സമ്പാദിക്കപ്പെട്ട ധനത്തോടുകൂടിയവനായിട്ടും ശസ്ത്രവിദ്യയുടെ അവസാനം കണ്ടവനായിട്ടും ഭവിക്കും.

ആദിത്യൻ ധനുവിൽ നില്ക്കുമ്പോൾ ജനിച്ചവൻ സത്തുക്കളാൽ പൂജ്യനായിട്ടും ധനവാനായിട്ടും ആശുകാരിയായിട്ടും വൈദ്യനായിട്ടും ശില്പിയായിട്ടും ഭവിക്കും.

ആദിത്യൻ മകരത്തിങ്കൽ നില്ക്കുമ്പോൾ ജനിച്ചവൻ അധമനായിട്ടും മൂർഖനായിട്ടും കള്ളക്കച്ചവടക്കാരനായിട്ടും അല്പമായ ധനത്തോടുകൂടിയവനായിട്ടും പിശുക്കനായിട്ടും അന്യന്റെ സുഖസാധനങ്ങളെക്കൊണ്ടു സുഖിപ്പാൻ താല്പൎയ്യപ്പെടുന്നവനായിട്ടും ഭവിക്കും.

ജാതോധ്വനിരതസ്സൂൎയ്യേ തുലാസ്ഥേ ശൌണ്ഡികോ ഭവേൽ
ഹൈരണ്യകശ്ച നീചാനി കൎമ്മാണി കുരുതേ സദാ

എന്ന സ്കന്ദഹോരയെ അനുവാദന്യായേന പഠിച്ചിട്ട് അനന്തരം

ഇഹാധ്വനിരതം വിദ്ധി സൎവ്വദാഗമനപ്രിയം
അഥവാ ഗേയവാദിത്രരമ്യധ്വനിപരാങ്മുഖം

എന്ന ബൃഹൽപ്രാജാപത്യത്താൽ അധ്വനിരതശബ്ദത്തിന്നു സൎവ്വദാഗമനപ്രിയനെന്നും ഗേയവാദ്യങ്ങളുടെ രമ്യമായ ധ്വനിയിൽ പ്രീതിയോടുകൂടാത്തവനെന്നുമുള്ള രണ്ടൎത്ഥങ്ങൾ പറയപ്പെട്ടിരിക്കകയാൽ ഇവിടേയും അതിന്നു മേൽക്കാണിച്ചപ്രകാരം രണ്ടൎത്ഥങ്ങൾ ഗ്രാഹ്യങ്ങളാകുന്നു എന്നും അപ്രകാരം,

ശുണ്ഡയാ മദ്യമാഖ്യാതം തജ്ജീവീ ശൌണ്ഡികോ ഭവേൽ
ശുണ്ഡൈഷാ ഹസ്തിനാം ഹസ്തസ്തയാ ജീവതി ഹസ്തിപഃ

എന്ന ബൃഹൽപ്രാജാപത്യാനുരോധേന ശൌണ്ഡികപദത്തിന്നും മേൽപറഞ്ഞ രണ്ടൎത്ഥങ്ങൾ ഗ്രാഹ്യങ്ങളാകുന്നു എന്നും ഹൈരണ്യകശബ്ദത്തിന്നു,

ഹിരണ്യം ഹേമ തദ്യസ്യ പ്രയോജനമസൌ ഭവേൽ
ശൃണു നാരദ ഹൈരണ്യഃ കേന കുത്സാഭിധീയതേ
ഹിരണ്യസ്യ കൃതേ തസ്മാൽ കൎത്താ നിന്ദ്യസ്യ കൎമ്മണഃ
ഹൈരണ്യകോത്ര വിജ്ഞേയോ വ്യാഖ്യാതഃ സ്കാന്ദ ആശയഃ

എന്നിപ്രകാരം ബൃഹൽപ്രാജാപത്യത്താൽ പ്രദൎശിതമായ അൎത്ഥംതന്നെ ഇവിടെ കാണിക്കപ്പെട്ടു എന്നും ഗ്രാഹ്യമാകുന്നു. ഇതുകൊണ്ടു ശൌണ്ഡികശബ്ദത്തിന്നു മദ്യപായീ എന്നും ഹൈരണ്യകശബ്ദത്തിന്നു സ്വൎണ്ണകാരഃ എന്നും ചിലർ വിവരണത്തെ ചെയ്തതു് അതിസ്ഥൂലമാകുന്നു എന്നതും പറയപ്പെട്ടു. പൂൎവ്വതന്ത്രവിരുദ്ധമായ വിവരണം ആരുടെ ആയാലും സൂക്ഷ്മദൎശികൾക്കു് അശ്രദ്ധേയമാകയാൽ അതെത്രയും സ്ഥൂലംതന്നെ എന്നതു് ഏവൎക്കും സുഗമമാകുന്നു. അത്രതന്നെയല്ല, ശസ്ത്രാന്തഗശബ്ദത്തിന്റെ സ്ഥാനത്തിങ്കൽ ചിലർ ശാസ്ത്രാന്തഗശബ്ദത്തെ പഠിക്കുകയും അതിന്നു ശാസ്ത്രപാരത്തെ ദൎശിച്ചവൻ എന്നു

ള അൎത്ഥത്തെ കാണിക്കുകയും ചെയ്തിരിക്കുന്നു. അതും മേൽപ്രകാരമാകുന്നു. എന്തു ഹേതുവായിട്ടെന്നാൽ,

അനുക്രോശം ന ഗൃഹ്ണാതി സഹസാ ച വിചേഷ്ടതേ
വിഷേണ ധനമാപ്നോതി ശസ്ത്രാന്തം യാതി ചാളിഗേ

എന്നു സ്കന്ദഹോരയിൽ ദീൎഘവിമുക്തമായ ശസ്ത്രാന്തപദപാഠം കാണുകയും ബൃഹൽപ്രാജാപത്യത്തിങ്കൽ,

ശസ്ത്രമായുധമാഖ്യാതം തദപിദ്യാ ച തഥോച്യതേ
തസ്മാൽ ത്വം ശസ്ത്രവിദ്യായാ യാഃ ത്വന്തമിതി ധാരയ

എന്നു ശസ്ത്രാന്തം യാതി എന്ന വാക്യത്തിന്റെ വിവരണം കാണുകയും മേൽപ്രകാരം പറഞ്ഞതിന്നു ഹേതുവാകുന്നു എന്നറിഞ്ഞുകൊൾക.

നീചോ ഘടേ തനയഭാഗ്യപരിച്യുതോഽസ്വഃ
സ്തോയോത്ഥപണ്യവിഭവോ വനിതാദൃതോഽന്ത്യേ
നക്ഷത്രമാനവതനുപ്രതിമേ വിഭാഗേ
ലക്ഷ്മാദിശേത്തുഹിനരശ്മിദിനേശയുക്തേ. ൧൭

അ—ഭാനൌ ഘടേ വൎത്തമാനേ ജാതഃ നീചഃ തനയഭാഗ്യപരിച്യുതഃ അസ്വഃ ച ഭവതി. ഭാനൌ അന്ത്യേ വൎത്തമാനേ ജാതഃ തോയോത്ഥപണ്യവിഭവഃ വനിതാദൃതഃ ച ഭവതി. തുഹിനരശ്മിദിനേശയുക്തേ നക്ഷത്രമാനവതനുപ്രതിമേ വിഭാഗേ ലക്ഷ്മ ആദിശേൽ.

അന്വ—ഭാനു ഘടത്തിങ്കൽ വൎത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ നീചനായിട്ടും തനയഭാഗ്യപരിച്യുതനായിട്ടും അസ്വനായിട്ടും ഭവിക്കുന്നു. ഭാനു അന്ത്യത്തിങ്കൽ വൎത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ തോയോത്ഥപണ്യവിഭവനായിട്ടും വനിതാദൃതനായിട്ടും ഭവിക്കുന്നു. തുഹിനരശ്മിദിനേശയുക്തമായി നക്ഷത്രമാനവതനുപ്രതിമമായിരിക്കുന്ന വിഭാഗത്തിങ്കൽ ലക്ഷ്മത്തെ ആദേശിക്കണം.

പരി—ഭാനു=ആദിത്യൻ, ഘടം=കുംഭം, വൎത്തമാനൻ=വൎത്തിച്ചീയരുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, നീചൻ=അധമൻ, തനയഭാഗ്യപരിച്യുതൻ=തനയഭാഗ്യങ്ങളോടുകൂടാത്തവൻ, തനയഭാഗ്യങ്ങൾ=തനയനും ഭാഗ്യവും, തനയൻ=പുത്രൻ, ഭാഗ്യം=ഭാഗധേയം, അസ്വൻ=ദരിദ്രൻ, അന്ത്യം=മീനം, തോയോത്ഥപണ്യവിഭവൻ=തോയോത്ഥങ്ങളായിരിക്കുന്ന പണ്യവിഭവങ്ങളോടുകൂടിയവൻ, തോയോത്ഥങ്ങൾ=തോയത്തിങ്കൽനിന്നു് ഉത്ഥാനംചെ

ത്തുവ, തോയം=ജലം, ഉത്ഥാനംചെയ്ക=ഉത്ഭവിക്കുക, പണ്യവിഭവ ങ്ങൾ=പണ്യവും വിഭവവും, പണ്യം=കച്ചവടദ്രവ്യം, വിഭവം=ധന ധാന്യാദി, വനിതാദൃതൻ=വനിതമാരാൽ ആദൃതൻ, വനിതമാർ= സ്ത്രീകൾ, ആദൃതൻ=ആദരിക്കപ്പെടുന്നവൻ, ആദരിക്ക=പൂജിക്കുക, തുഹിനരശ്മിദിനേശയുക്തം=തുഹിനരശ്മിദിനേശന്മാരോടുകൂടിയതു്, തു ഹിനരശ്മിദിനേശന്മാർ=തുഹിനരശ്മിയും ദിനേശനും, തുഹിനരശ്മി= ചന്ദ്രൻ, ദിനേശൻ=ആദിത്യൻ, നക്ഷത്രമാനവതനുപ്രതിമം=നക്ഷത്ര മാനവതനുവാകുന്ന പ്രതിമയോടുകൂടിയതു്, നക്ഷത്രമാനവതനു=ന ക്ഷത്രമാനവന്റെ തനു. നക്ഷത്രമാനവൻ=കാലപുരുഷൻ, തനു= ശരീരം (ഇവിടെ ശരീരാവയവമെന്നു ധരിച്ചുകൊൾക), പ്രതിമ=ഉപ മാനം, വിഭാഗം=ശരീരഭാഗം, ലക്ഷ്മം=അടയാളം, ആദേശിക്ക=പ റയുക.

സാ—ആദിത്യൻ കുംഭത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ തന്റെ കുലത്തിന്നനുചിതമായ അധമകർമ്മത്തെ ചെയ്യുന്നവനായിട്ടും പുത്ര നോടും ഭാഗ്യത്തോടും ധനത്തോടും കൂടാത്തവനായിട്ടും ഭവിക്കും. ആ ദിത്യൻ മീനത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ ജലത്തിൽനിന്നുണ്ടായ വസ്തുക്കളെക്കൊണ്ടു കച്ചവടം ചെയ്യുന്നവനായിട്ടും ജലത്തിൽനിന്നു ണ്ടായ ധനധാന്യാദികളോടുകൂടിയവനായിട്ടും സ്ത്രീകളാൽ പൂജ്യനാ യിട്ടും ഭവിക്കും. ആദിത്യനും ചന്ദ്രനും കൂടി ഏതുകരാശിയിൽനിന്നാൽ ആ രാശി കാലപുരുഷന്റെ യാതൊരവയവമായി ഭവിക്കുമോ അതി നോടു സദൃശമായ അവയവത്തിങ്കൽ അടയാളത്തെ പറയണം. ആദി ത്യനും ചന്ദ്രനുംകൂടി മേഷരാശിയിൽ നിൽക്കുന്നു എങ്കിൽ അപ്പോൾ ജനിച്ചവന്റെ ശിരസ്സിങ്കൽ ഒരേടത്തു വർണ്ണഭേദം മുതലായ ചിഹ്നങ്ങ ളിൽ ഏതെങ്കിലും ഒന്നുണ്ടാകുമെന്നത്രെ പറയേണ്ടതു്. ഇങ്ങിനെ വൃ ഷാദിരാശികളിൽ സൂര്യചന്ദ്രന്മാർ ഇരുവരുംകൂടി നിന്നാലും മുഖാദിക ളായ അതാതവയവങ്ങളിൽ അടയാളത്തെ പറഞ്ഞുകൊൾക. അവ യവക്രമം 'കാലാംഗാനി വരാംഗ'മിത്യാദിശ്ലോകംകൊണ്ടു കാലപുരുഷ നു പറഞ്ഞപ്രകാരം ബോദ്ധ്യമാകുന്നു.

നരപതിസൽകൃതാടനചമൂപവണിക്സധനാൻ
ക്ഷതതനുചൗരഭൂരിവിഷയാംശ്ച കുജസ്സ്വഗൃഹേ
യുവതിജിതാൻ സുഹൃത്സു വിഷമാൻ പരദാരരതാൻ
കുഹകസുവേഷഭീരുപരുഷാൻ സിതഭേ ജനയേൽ. ൧൮

അ — സ്വഗൃഹേ വർത്തമാനഃ കുജഃ നരപതിസൽകൃതാടനചമൂപ വണിക്സധനാൻ ക്ഷതതനുചോരഭൂരിവിഷയാൻ ച ജനയേൽ. സിതഭേ വർത്തമാനഃ കുജഃ യുവതിജിതാൻ സുഹൃൽസു വിഷമാൻ പരദാരരതാൻ കുഹകസുവേഷഭീരുപരുഷാൻ ച ജനയേൽ.

അനു — സ്വഗൃഹത്തിങ്കൽ വർത്തമാനനായിരിക്കുന്ന കുജൻ നരപതിസൽകൃതാടനചമൂപവണിക്സധനന്മാരായും ക്ഷതതനുചോരഭൂരിവിഷയന്മാരായുമിരിക്കുന്നവരെ ജനിപ്പിക്കും. സിതഭത്തിങ്കൽ വർത്തമാനനായിരിക്കുന്ന കുജൻ യുവതിജിതന്മാരായും സുഹൃത്തുക്കളിൽ വിഷമന്മാരായും പരദാരരതന്മാരായും കുഹകസുവേഷഭീരുപരുഷന്മാരായുമിരിക്കുന്നവരെ ജനിപ്പിക്കും.

പരി — സ്വഗൃഹം=തന്റെ ഗൃഹം, ഗൃഹം=രാശി, വർത്തമാനൻ=വർത്തിച്ചിയങ്ങുന്നവൻ, വർത്തിക്ക=സ്ഥിതിചെയ്ക, കുജൻ=ചൊവ്വ, നരപതിസൽകൃതാടനചമൂപവണിക്സധനന്മാർ = നരപതിസൽകൃതന്മാരായും അടനന്മാരായും ചമൂപന്മാരായും വണിക്കുകളായും സധനന്മാരായുമിരിക്കുന്നവർ, നരപതിസൽകൃതന്മാർ=നരപതിയാൽ സൽകൃതന്മാർ, നരപതി=രാജാവു്, സൽകൃതന്മാർ=സൽക്കരിക്കപ്പെട്ടുന്നവർ, സൽക്കരിക്ക=പൂജിക്കുക, അടനന്മാർ=സഞ്ചാരികൾ, ചമൂപന്മാർ=സേനാനായകന്മാർ, വണിക്കുകൾ=കച്ചവടക്കാർ, സധനന്മാർ=ധനത്തോടുകൂടിയവർ, ക്ഷതതനുചോരഭൂരിവിഷയന്മാർ=ക്ഷതതനുക്കളായും ചോരന്മാരായും ഭൂരിവിഷയന്മാരായുമിരിക്കുന്നവർ, ക്ഷതതനുക്കൾ=ക്ഷതയായിരിക്കുന്ന തനുവിനോടുകൂടിയവർ, ക്ഷതാ=വ്രണപ്പെട്ടതു്, തനു=ശരീരം, ചോരന്മാർ=തസ്കരന്മാർ (കള്ളന്മാർ), ഭൂരിവിഷയന്മാർ=ഭൂരികളായിരിക്കുന്ന വിഷയങ്ങളോടുകൂടിയവർ, ഭൂരികൾ=ബഹുക്കൾ, വിഷയങ്ങൾ=ഇന്ദ്രിയങ്ങൾകൊണ്ടു ഗ്രഹിക്കപ്പെടുന്ന വസ്തുക്കൾ, സിതഭം=സിതന്റെ ഭം, സിതൻ=ശുക്രൻ, ഭം=രാശി, യുവതിജിതന്മാർ=യുവതികളാൽ ജിതന്മാർ, യുവതികൾ=യൌവനവതികളായ സ്ത്രീകൾ, ജിതന്മാർ ജയിക്കപ്പെട്ടവർ, ജയിക്ക=വശീകരിക്കുക, സുഹൃത്തുക്കൾ=ബന്ധുക്കൾ, വിഷമന്മാർ=സാമ്യത്തോടുകൂടാത്തവർ, പരദാരരതന്മാർ=പരദാരങ്ങളിൽ രതന്മാർ, പരദാരങ്ങൾ=പരന്മാരുടെ ദാരങ്ങൾ, പരന്മാർ=അന്യന്മാർ, ദാരങ്ങൾ=ഭാർയ്യമാർ, രതന്മാർ=താല്പര്യത്തോടുകൂടിയവർ, കുഹകസുവേഷഭീരുപരുഷന്മാർ=കുഹകന്മാരായും സുവേഷന്മാരായും ഭീരുക്കളായും പരുഷന്മാരായുമിരിക്കുന്നവർ, കുഹകന്മാർ=മായാകുശലന്മാർ, സുവേഷന്മാർ=ശോഭനമായിരിക്കുന്ന വേഷത്തോടുകൂടിയവർ,

ശോഭനം=ശോഭയോടുകൂടിയതു്, ഭീരുക്കൾ=അധീരന്മാർ, പരുഷന്മാർ=കക്കശന്മാർ.

സാ—മേടത്തിലും വൃശ്ചികത്തിലും ചൊവ്വ നില്ക്കുമ്പോൾ ജനിച്ചവർ രാജപൂജ്യന്മാരായിട്ടും സഞ്ചാരികളായിട്ടും സേനാനായകന്മാരായിട്ടും കച്ചവടക്കാരായിട്ടും ധനവാന്മാരായിട്ടും വ്രണത്തോടുകൂടിയ ശരീരത്തോടുകൂടിയവരായിട്ടും കള്ളന്മാരായിട്ടും ബഹുക്കളായിരിക്കുന്ന വിഷയങ്ങളിൽ സക്തന്മാരായിട്ടും ഭവിക്കും. ഇടവത്തിലും തുലാത്തിലും ചൊവ്വ നില്ക്കുമ്പോൾ ജനിച്ചവർ സ്ത്രീകൾക്കു് അധീനന്മാരായിട്ടും ബന്ധുക്കൾക്കു് അധീനരല്ലാത്തവരായിട്ടും അന്യന്മാരുടെ ഭാൎയ്യമാരിൽ താല്പൎയ്യത്തോടുകൂടിയവരായിട്ടും മായാസാമൎത്ഥ്യത്തോടുകൂടിയവരായിട്ടും നല്ല വേഷത്തോടുകൂടിയവരായിട്ടും അധീരന്മാരായിട്ടും സ്നേഹത്തോടുകൂടാത്തവരായിട്ടും ഭവിക്കും.

സപക്ഷേത്രത്തിങ്കൽ നില്ക്കുന്ന ചൊവ്വയെക്കൊണ്ടു പറയേണ്ട ഫലങ്ങളിൽ ചിലതു ശുഭങ്ങളായിട്ടും ചിലതു് അശുഭങ്ങളായിട്ടുമുണ്ടു്. അതുകൊണ്ടു് അതിന്റെ ഉപപത്തിക്കുടെ ഒരു ശാസ്ത്രമുഖേന ധരിപ്പിക്കേണ്ടതാകുന്നു. ഇങ്ങിനെയാകയാൽ ആചാൎയ്യനാൽ സാമാന്യേന പറയപ്പെട്ടവയായാവും സൎവ്വക്കും അതുകൾ സാകല്യേന ഭവിക്കുന്നവയല്ലാ എന്നതിനെ ഇതിനു താഴെ സപ്രമാണമാക്കിക്കാണിക്കുന്നു.

> പരസ്പരവിരോധീനി സദസത്പാൽ ഫലാനി ചേൽ
> ഏകാശ്രയസ്യ പ്രോക്താനി നിയമം തേഷപിമം ശൃണു
> മൌഢ്യേ പരാജയേ നീചശാത്രവാംശസമന്വയേ
> ആധിക്യേ ചാരിവൎഗ്ഗസ്യ പാപവൎഗ്ഗസ്യ വാ തഥാ
> അനിഷ്ടഭാവയോഗേ ച സ്യുരസന്തി ഫലാനി തു
> അന്യഥാ തേഷു സന്ത്യേവ ശ്രൌതസ്സിദ്ധാന്ത ഈദൃശഃ

എന്നു ബൃഹൽപ്രാജാപത്യത്തിങ്കൽ കാണ്മാനുണ്ടു്. അതിന്റെ അൎത്ഥം സമാനമായ ആശ്രയത്തെ ആശ്രയിച്ചു നില്ക്കുമ്പോൾ ഒരു ഗ്രഹത്തിന്നു് ഇഷ്ടങ്ങളായിട്ടും അനിഷ്ടങ്ങളായിട്ടുമുള്ളതുകളാകയാൽ അന്യോന്യവിരോധികളായ ഫലങ്ങൾ ഒരേടത്തു പറയപ്പെട്ടിരുന്നാൽ ആ ഫലങ്ങളിൽ ഇങ്ങിനെ ഒരു നിയമത്തെ ഗ്രഹിക്കണം. എങ്ങിനെ എന്നാൽ മൌഢ്യമോ നീചാംശകസ്ഥിതിയോ ശത്രുനവാംശകസ്ഥിതിയോ അരിവൎഗ്ഗാധിക്യമോ പാപവൎഗ്ഗാധിക്യമോ അനിഷ്ടഭാവത്തോടു യോഗമോ ഉണ്ടായിരുന്നാൽ അനിഷ്ടഫലങ്ങൾതന്നെ അനു

ഭവിക്കപ്പെട്ടമെന്നും മേൽപ്പറഞ്ഞ ദോഷങ്ങളിൽവെച്ച് ഒന്നുമില്ലാ എ ങ്കിൽ ഇഷ്ടഫലങ്ങൾതന്നെ അനുഭവിക്കപ്പെട്ടമെന്നുമാകുന്നു ഇവിടെ ഗ്രഹിക്കേണ്ടതായ നിയമമെന്നാകയാൽ സ്വക്ഷേത്രസ്ഥനായ ചൊവ്വ യ്ക്കു മൌഢ്യാദികളായ ദോഷങ്ങളിൽവെച്ച് ഒന്നുമില്ലാ എങ്കിൽ ചൊ വ്വ അപ്രകാരം നില്ക്കുമ്പോൾ ജനിച്ചവന്നു നരപതിസല്ക്കാരം മുതലാ യ സൽഫലങ്ങളേയും മേൽപ്രകാരമല്ലാ എങ്കിൽ അസൽഫലങ്ങളേ യും പറഞ്ഞുകൊൾക.

ബൌധേ സഹസ്തനയവാൻ വിസുഹൃൽ കൃതജ്ഞോ
ഗാന്ധർവ്വയുദ്ധകുശലഃ കൃപണോऽഭയോऽർത്ഥീ
ചാന്ദ്രേऽർത്ഥവാൻ സലിലയാനസമാർജ്ജിതസ്വഃ
പ്രാജ്ഞശ്ച ഭൂമിതനയേ വികലഃ ഖലശ്ച.                                   ൧൧

അ—ഭൂമിതനയേ ബൌധേ ഗൃഹേ വർത്തമാനേ ജാതഃ സഹ സ്തനയവാൻ വിസുഹൃൽ കൃതജ്ഞഃ ഗാന്ധർവ്വയുദ്ധകുശലഃ കൃപണഃ അഭയഃ അർത്ഥീ ച ഭവതി. ഭൂമിതനയേ ചാന്ദ്രേ ഗൃഹേ വർത്തമാനേ ജാതഃ അർത്ഥവാൻ സലിലയാനസമാർജ്ജിതസ്വഃ പ്രാജ്ഞഃ ച വിക ലഃ ഖലഃ ച ഭവതി.

അന്വ—ഭൂമിതനയൻ ബൌധമായിരിക്കുന്ന ഗൃഹത്തിങ്കൽ വ ർത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ സഹസ്ത നയവാനായിട്ടും വിസുഹൃത്തായിട്ടും കൃതജ്ഞനായിട്ടും ഗാന്ധർവ്വയുദ്ധ കുശലനായിട്ടും കൃപണനായിട്ടും അഭയനായിട്ടും അർത്ഥിയായിട്ടും ഭവി ക്കുന്നു. ഭൂമിതനയൻ ചാന്ദ്രമായിരിക്കുന്ന ഗൃഹത്തിങ്കൽ വർത്തമാന നായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ അർത്ഥവാനായി ട്ടും സലിലയാനസമാർജ്ജിതസ്വനായിട്ടും പ്രാജ്ഞനായിട്ടും വികലനാ യിട്ടും ഖലനായിട്ടും ഭവിക്കുന്നു.

പരി—ഭൂമിതനയൻ=ചൊവ്വ, ബൌധം=ബുധനെ സംബന്ധി ച്ചതു്, ഗൃഹം=രാശി, വർത്തമാനൻ=വർത്തിച്ചിയങ്ങുന്നവൻ, വർത്തി ക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, സഹസ്തനയവാൻ=സഹ സ്തനയന്മാരുള്ളവൻ, സഹസ്തനയന്മാർ=സഹസ്സും തനയനും, സഹ സ്സ്=ബലം, തനയൻ=പുത്രൻ, വിസുഹൃത്ത്=സുഹൃത്തൊടുകൂടാത്ത വൻ, സുഹൃത്ത്=ബന്ധു, കൃതജ്ഞൻ=കൃതത്തെ അറിയുന്നവൻ, കൃതം= ചെയ്യപ്പെട്ടതു്, ഗാന്ധർവ്വയുദ്ധകുശലൻ=ഗാന്ധർവ്വയുദ്ധങ്ങളിൽ കുശലൻ,

ഗാന്ധർവ്വയുദ്ധങ്ങൾ=ഗാന്ധർവ്വവും യുദ്ധവും, ഗാന്ധർവ്വം=സംഗീതം, കുശലൻ=സമർത്ഥൻ, കൃപണൻ=ക്ഷുദ്രൻ (കൊടുക്കാത്തവനെന്നു സാരം), അഭയൻ=ഭയത്തോടുകൂടാത്തവൻ, അർത്ഥി=യാചകൻ, ചാന്ദ്രം=ചന്ദ്രനെ സംബന്ധിച്ചതു്, അർത്ഥവാൻ=ധനവാൻ, സലിലയാനസമാർജ്ജിതസ്വൻ = സലിലയാനസമാർജ്ജിതമായിരിക്കുന്ന സ്വത്തോടുകൂടിയവൻ, സലിലയാനസമാർജ്ജിതം = സലിയാനംകൊണ്ടു സമാർജ്ജിതം, സലിലയാനം=കപ്പൽ, സമാർജ്ജിതം=സമാർജ്ജിക്കപ്പെട്ടതു്, സമാർജ്ജിക്ക=സമ്പാദിക്ക, സ്വം=ധനം, പ്രാജ്ഞൻ=വിദ്വാൻ, വികലൻ=വൈകല്യത്തോടുകൂടിയവൻ, വൈകല്യം=അംഗഹീനത്വം, ഖലൻ=ദുഷ്ടൻ.

സാ—മിഥുനത്തിലും കന്നിയിലും ചൊവ്വ നില്ക്കുമ്പോൾ ജനിച്ചവൻ ബലത്തോടും പുത്രന്മാരോടും കൂടിയവനായിട്ടും ബന്ധുക്കളോടു കൂടാത്തവനായിട്ടും ഉപകാരസ്മൃതിയോടുകൂടിയവനായിട്ടും സംഗീതയുദ്ധങ്ങളിൽ സാമർത്ഥ്യത്തോടുകൂടിയവനായിട്ടും ദാനംചെയ്യാത്തവനായിട്ടും നിർഭയനായിട്ടും യാചകനായിട്ടും ഭവിക്കും.

കർക്കടകത്തിൽ ചൊവ്വ നില്ക്കുമ്പോൾ ജനിച്ചവൻ നിത്യയുക്തമായും കപ്പൽക്കച്ചവടംകൊണ്ടു സമ്പാദിക്കപ്പെട്ടതായുമിരിക്കുന്ന ധനത്തോടുകൂടിയവനായിട്ടും വിദ്വാനായിട്ടും അംഗഹീനത്വമുള്ളവനായിട്ടും ദുഷ്ടനായിട്ടും ഭവിക്കും. അംഗഹീനത്വമെന്നതു ജനനകാലത്തിങ്കൽ തന്നെ ഒരംഗത്തിനുള്ള കുറവോ ശക്തിനാശമോ ജനനാൽപരമുണ്ടാകുന്ന അംഗനാശമോ അംഗശക്തിനാശമോ ആകുന്നു.

നിസ്സ്വഃ ക്ലേശസഹോഽഭയോ വനചര-
സ്സിംഹേഽല്പദാരാത്മജോ
ജൈവേ നൈകരിപുർന്നരേന്ദ്രസചിവഃ
ഖ്യാതോഭയോഽല്പാത്മജഃ
ദുഃഖാർത്തോ വിധനോഽടനോനൃതരതി-
സ്തീക്ഷ്ണശ്ച കുംഭസ്ഥിതേ
ഭൌമേ ഭൂരിധനാത്മജോ മൃഗഗതേ
ഭൂപോഽഥ വാ തത്സമഃ ൧൦

അ—ഭൌമേ സിംഹേ സ്ഥിതേ ജാതഃ നിസ്സ്വഃ ക്ലേശസഹഃ അഭയഃ വനചരഃ അല്പദാരാത്മജഃ ച ഭവതി. ഭൌമേ ജൈവേ സ്ഥിതേ ജാതഃ നൈകരിപുഃ നരേന്ദ്രസചിവഃ ഖ്യാതഃ അഭയഃ അല്പാത്മജഃ ച

ഭവതി. ഭൌമേ കുംഭസ്ഥിതേ ജാതഃ ദുഃഖാൎത്തഃ വിധനഃ അടനഃ അനൃതരതിഃ തീക്ഷ്ണഃ ച ഭവതി. ഭൌമേ മൃഗഗതേ ജാതഃ ഭൂരിധനാത്മജഃ നൃപഃ അഥ തത്സമഃ വാ ഭവതി.

അന്വ__ഭൌമൻ സിംഹത്തിങ്കൽ സ്ഥിതനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ നിസ്വനായിട്ടും ക്ലേശസഹനായിട്ടും അഭയനായിട്ടും വനചരനായിട്ടും അല്പദാരാത്മജനായിട്ടും ഭവിക്കുന്നു ഭൌമൻ ജൈവമായിരിക്കുന്ന രാശിയിൽ സ്ഥിതനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ നൈകരിപുവായിട്ടും നരേന്ദ്രസചിവനായിട്ടും ഖ്യാതനായിട്ടും അഭയനായിട്ടും അല്പാത്മജനായിട്ടും ഭവിക്കുന്നു. ഭൌമൻ കുംഭസ്ഥിതനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ദുഃഖാൎത്തനായിട്ടും വിധനനായിട്ടും അടനനായിട്ടും അനൃതരതിയായിട്ടും തീക്ഷ്ണനായിട്ടും ഭവിക്കുന്നു. ഭൌമൻ മൃഗഗതനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ഭൂരിധനാത്മജനായിരിക്കുന്ന ഭൂപനായിട്ടോ തത്സമനായിട്ടോ ഭവിക്കുന്നു.

പരി__ഭൌമൻ=ചൊവ്വ, സിംഹം=സിംഹരാശി (ചിങ്ങം), സ്ഥിതൻ=സ്ഥിതിചെയ്യുവൻ, സ്ഥിതിചെയ്ക=നില്ക്കുക, ജാതൻ = ജനിച്ചവൻ, നിസ്വൻ=സ്വത്തോടുകൂടാത്തവൻ, സ്വം=ധനം, ക്ലേശസഹൻ=ക്ലേശത്തെ സഹിക്കുന്നവൻ, ക്ലേശം=ദുഃഖം, അഭയൻ=ഭയത്തോടുകൂടാത്തവൻ, വനചരൻ=വനത്തിങ്കൽ ചരിക്കുന്നവൻ, വനം=കാട്ടു്, ചരിക്ക=സഞ്ചരിക്ക, അല്പദാരാത്മജൻ=അല്പന്മാരായിരിക്കുന്ന ദാരാത്മജന്മാരോടുകൂടിയവൻ, അല്പന്മാർ=കുറഞ്ഞവർ, ദാരാത്മജന്മാർ=ഭാൎയ്യാപുത്രന്മാർ, ജൈവം=ജീവനെ സംബന്ധിച്ചിരിക്കുന്നതു്, ജീവൻ=ബൃഹസ്പതി (വ്യാഴം), നൈകരിപു=നൈകന്മാരായിരിക്കുന്ന രിപുക്കളോടുകൂടിയവൻ, നൈകന്മാർ=ബഹുക്കൾ, രിപുക്കൾ=ശത്രുക്കൾ, നരേന്ദ്രസചിവൻ=നരേന്ദ്രന്റെ സചിവൻ, നരേന്ദ്രൻ=രാജാവു്, സചിവൻ=മന്ത്രി, ഖ്യാതൻ=പ്രസിദ്ധൻ, അഭയൻ=ഭയത്തോടുകൂടാത്തവൻ, അല്പാത്മജൻ=അല്പന്മാരായിരിക്കുന്ന ആത്മജന്മാരോടുകൂടിയവൻ, അല്പന്മാർ=കുറഞ്ഞവർ, ആത്മജന്മാർ=പുത്രന്മാർ, കുംഭസ്ഥിതൻ=കുംഭത്തിങ്കൽ സ്ഥിതൻ, കുംഭം=കുംഭരാശി, സ്ഥിതൻ=സ്ഥിതിചെയ്യുവൻ, സ്ഥിതിചെയ്ക=നില്ക്കുക, ദുഃഖാൎത്തൻ=ദുഃഖം ഹേതുവായിട്ടു് ആൎത്തൻ, ആൎത്തൻ=വിവശൻ, വിധനൻ=ധനത്തോടുകൂടാത്തവൻ, അടനൻ=സഞ്ചാരശീലൻ=അനൃതരതി=അനൃതത്തിങ്കൽ രതിയോടുകൂടിയവൻ, അ

നൃതം=അസത്യം, രതി=താല്പൎയ്യം, തീക്ഷ്ണൻ=ക്രൂരൻ, മൃഗഗതൻ=മൃഗത്തെ ഗമിച്ചവൻ, മൃഗം=മകരം, ഗമിക്ക=പ്രാപിക്ക, ഭൂരിധനാത്മജൻ=ഭൂരികളായിരിക്കുന്ന ധനാത്മജന്മാരോടുകൂടിയവൻ, ഭൂരികൾ=ബഹുക്കൾ, ധനാത്മജന്മാർ=ധനവും ആത്മജന്മാരും, ആത്മജന്മാർ=പുത്രന്മാർ, ഭൂപൻ=രാജാവു്, തത്സമൻ=അവനോടു സമൻ, അവൻ=രാജാവു്, സമൻ=തുല്യൻ.

സാ—ചൊവ്വ ചിങ്ങത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ ധനത്തോടും ഭയത്തോടും കൂടാത്തവനായിട്ടും ദുഃഖങ്ങളെ സഹിക്കുന്നവനായിട്ടും കാട്ടിൽ സഞ്ചരിക്കുന്നവനായിട്ടും ഭവിക്കും. അവന്നു ഭാൎയ്യമാരും പുത്രന്മാരും കുറഞ്ഞിരിക്കുകയും ചെയ്യും. ചൊവ്വ ധനുവിലോ മീനത്തിലോ നില്ക്കുമ്പോൾ ജനിച്ചവൻ വളരെ ശത്രുക്കളോടു കൂടിയവനായിട്ടും രാജമന്ത്രിയായിട്ടും പ്രസിദ്ധനായിട്ടും ഭയത്തോടുകൂടാത്തവനായിട്ടും ഭവിക്കും. അവന്നു പുത്രന്മാർ കുറഞ്ഞിരിക്കുകയും ചെയ്യും. ചൊവ്വ കുംഭത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ ദുഃഖങ്ങൾ ഹേതുവായിട്ടു് ആകുലമനസ്സായിട്ടും ധനത്തോടുകൂടാത്തവനായിട്ടും സഞ്ചാരശീലനായിട്ടും അസത്യം പറയുന്നവനായിട്ടും ക്രൂരനായിട്ടും ഭവിക്കും. ചൊവ്വ മകരത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ വളരെ ധനത്തോടും വളരെ പുത്രന്മാരോടും കൂടിയ രാജാവായിട്ടോ അപ്രകാരമുള്ള രാജാവിനോടു തുല്യനായിട്ടോ ഭവിക്കും.

ദ്യൂതാന്നപാനരതനാസ്തികചോരനിസ്സ്വഃ
കുസ്ത്രീകകൂടകൃദസത്യരതഃ കുജൎക്ഷേ
ആചാൎയ്യഭൂരിസുതദാരധനാൎജ്ജനേഷ്ടഃ
ശ്ശൌക്രേ വദാന്യഗുരുഭക്തിയുതശ്ച സൌമ്യേ ൨൧

അ—സൌമ്യേ കുജൎക്ഷേ വൎത്തമാനേ ജാതഃ ദ്യൂതാന്നപാനരതനാസ്തികചോരനിസ്സ്വഃ കുസ്ത്രീകകൂടകൃൽ അസത്യരതഃ ച ഭവതി. സൌമ്യേ ശൌക്രേ വൎത്തമാനേ ജാതഃ ആചാൎയ്യഭൂരിസുതദാരധനാൎജ്ജനേഷ്ടഃ വദാന്യഗുരുഭക്തിയുതഃ ച ഭവതി.

അന്വ—സൌമ്യൻ കുജൎക്ഷത്തിങ്കൽ വൎത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ദ്യൂതാന്നപാനരതനാസ്തികചോരനിസ്സ്വനായിട്ടും കുസ്ത്രീകകൂടകൃത്തായിട്ടും അസത്യരതനായിട്ടും ഭവിക്കുന്നു. സൌമ്യൻ ശൌക്രമായിരിക്കുന്ന ഋക്ഷത്തിങ്കൽ വൎത്തമാനനായി

രിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ആചാൎയ്യഭൂരിസുതദാര ധനാൎജ്ജനേഷ്ടനായിട്ടും വദാന്യഗുരുഭക്തിയുതനായിട്ടും ഭവിക്കുന്നു.

പരി—സൌമ്യൻ=ബുധൻ, കുജൎക്ഷം=കുജന്റെ ഋക്ഷം, കുജൻ=ചൊവ്വ, ഋക്ഷം=രാശി, വൎത്തമാനൻ=വൎത്തിച്ചിരിക്കുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, ദ്യൂതാന്നപാനരതനാസ്തികചോരനിസ്വൻ=ദ്യൂതാന്നപാനരതനായിട്ടും നാസ്തികനായിട്ടും ചോരനായിട്ടും നിസ്വനായിട്ടുമിരിക്കുന്നവൻ, ദ്യൂതാന്നപാനരതൻ=ദ്യൂതാന്നപാനങ്ങളിൽ രതൻ, ദ്യൂതാന്നപാനങ്ങൾ=ദ്യൂതവും അന്നവും പാനവും, ദ്യൂതം=ചൂതു്, അന്നം=ആഹാരം, പാനം=കുടിപ്പാനുള്ള പദാൎത്ഥം(ജലാദി), രതൻ=താല്പൎയ്യത്തോടുകൂടിയവൻ, നാസ്തികൻ=പുണ്യപാപാദികളില്ലെന്നുള്ള ബുദ്ധിയോടുകൂടിയവൻ, ചോരൻ=കള്ളൻ, നിസ്വൻ=ദരിദ്രൻ, കുസ്ത്രീകകൂടകൃത്തു്=കുസ്ത്രീകനായും കൂടകൃത്തായുമിരിക്കുന്നവൻ, കുസ്ത്രീകൻ=കുത്സിതയായിരിക്കുന്ന സ്ത്രീയോടുകൂടിയവൻ, കുത്സിതാ=നിന്ദിത, സ്ത്രീ=ഭാൎയ്യ, കൂടകൃത്തു്=കൂടത്തെ ചെയ്യുന്നവൻ, കൂടം=വ്യാജം(ദാംഭികനെന്നു സാരം), അസത്യരതൻ=അസത്യത്തിങ്കൽ രതൻ, അസത്യം=അസത്യവചനം, രതൻ=താല്പൎയ്യത്തോടുകൂടിയവൻ, ശൌക്രം=ശുക്രനെ സംബന്ധിച്ചിരിക്കുന്നതു്, ഋക്ഷം=രാശി, ആചാൎയ്യഭൂരിസുതദാരധനാൎജ്ജനേഷ്ടൻ=ആചാൎയ്യനായും ഭൂരിസുതദാരനായും ധനാൎജ്ജനേഷ്ടനായുമിരിക്കുന്നവൻ, ആചാൎയ്യൻ=അദ്ധ്യാപകൻ(പഠിപ്പിക്കുന്നവൻ), ഭൂരിസുതദാരൻ=ഭൂരികളായിരിക്കുന്ന സുതദാരങ്ങളോടുകൂടിയവൻ, ഭൂരികൾ=ബഹുക്കൾ, സുതദാരങ്ങൾ=സുതന്മാരും ദാരങ്ങളും, സുതന്മാർ=പുത്രന്മാർ, ദാരങ്ങൾ=ഭാൎയ്യമാർ, ധനാൎജ്ജനേഷ്ടൻ=ധനാൎജ്ജനമാകുന്ന ഇഷ്ടത്തോടുകൂടിയവൻ, ധനാൎജ്ജനം=ധനത്തിന്റെ ആൎജ്ജനം, ആൎജ്ജനം=സമ്പാദനം, വദാന്യഗുരുഭക്തിയുതൻ=വദാന്യനായും ഗുരുഭക്തിയുതനായുമിരിക്കുന്നവൻ, വദാന്യൻ=ദാതാവു്, ഗുരുഭക്തിയുതൻ=ഗുരുഭക്തിയോടുകൂടിയവൻ.

സാ—ബുധൻ മേടത്തിലോ വൃശ്ചികത്തിലോ നില്ക്കുമ്പോൾ ജനിച്ചവൻ ചൂതിങ്കലും ഭക്ഷണത്തിങ്കലും ജലപാനത്തിലുമെന്നിയെ ഇതരകൎമ്മങ്ങളിൽ പ്രവൃത്തിയോടുകൂടാത്തവനായിട്ടും ഇന്നതു പുണ്യമെന്നും ഇന്നതു പാപമെന്നും പുണ്യംകൊണ്ടു സൽഗതിയേയും പാപംകൊണ്ടു ദുൎഗ്ഗതിയേയും ജീവാത്മാക്കൾ ലഭിക്കുന്നു എന്നും മറ്റുമുള്ള ബുദ്ധിയോടുകൂടാത്തവനായിട്ടും അറിയാതെ അന്യദ്രവ്യത്തെ കരസ്ഥമാക്കുന്നവനായി

ട്ടം ദരിദ്രനായിട്ടും നിന്ദിതയായ ഭാൎയ്യയോടുകൂടിയവനായിട്ടും തന്റെ ദുരാചാരങ്ങളെ ആസകലം മറച്ചുവെച്ചു താൻ എത്രയും ധാൎമ്മികനെന്നു നടിക്കുന്നവനായിട്ടും അസത്യം പറയുന്നവനായിട്ടും ഭവിക്കുന്നു. ബുധൻ എടവത്തിലോ തുലാത്തിലോ നില്ക്കുമ്പോൾ ജനിച്ചവൻ ഉപദേശകൎത്താവായിട്ടും വളരെ ഭാൎയ്യമാരോടും പുത്രന്മാരോടും കൂടിയവനായിട്ടും ധനത്തെ സമ്പാദിപ്പാൻ സൎവ്വകാലങ്ങളിലും വളരെ ഉത്സാഹത്തോടുകൂടിയവനായിട്ടും ദാനശീലനായിട്ടും ഗുരുഭക്തിയോടുകൂടിയവനായിട്ടും ഭവിക്കുന്നു.

വികത്ഥനശ്ശാസ്ത്രകലാവിദഗ്ദ്ധഃ
പ്രിയംവദസ്സൌഖ്യരതസ്തൃതീയേ
ജലാൎജ്ജിതസ്വസ്സ്വജനസ്യ ശത്രുഃ
ശശാംകജേ ശീതകരൎക്ഷയുക്തേ. ൨൨

അ—ശശാംകജേ തൃതീയേ വൎത്തമാനേ ജാതഃ വികത്ഥനഃ ശാസ്ത്രകലാവിദഗ്ദ്ധഃ പ്രിയംവദഃ സൌഖ്യരതഃ ച ഭവതി. ശശാംകജേ ശീതകരൎക്ഷയുക്തേ ജാതഃ ജലാൎജ്ജിതസ്വഃ സ്വജനസ്യ ശത്രുഃ ച ഭവതി.

അന്വ—ശശാംകജൻ തൃതീയമായിരിക്കുന്ന ഋക്ഷത്തിങ്കൻ വൎത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ വികത്ഥനനായിട്ടും ശാസ്ത്രകലാവിദഗ്ദ്ധനായിട്ടും പ്രിയംവദനായിട്ടും സൌഖ്യരതനായിട്ടും ഭവിക്കുന്നു.

പരി—ശശാംകജൻ=ബുധൻ, തൃതീയം=മൂന്നാമത്തേതു്, ഋക്ഷം രാശി, വൎത്തമാനൻ=വൎത്തിച്ചിരിക്കുന്നവൻ വൎത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, വികത്ഥനൻ=ആത്മശ്ലാഘി, ശാസ്ത്രകലാവിദഗ്ദ്ധൻ=ശാസ്ത്രകലകളിൽ വിദഗ്ദ്ധൻ, ശാസ്ത്രകലകൾ=ശാസ്ത്രങ്ങളും കലകളും, ശാസ്ത്രങ്ങൾ=വ്യാകരണം മുതലായവ, കലകൾ=ഗീതവാദ്യനൃത്താദികൾ, വിദഗ്ദ്ധൻ=നിപുണൻ, പ്രിയംവദൻ പ്രിയത്തെ വദിക്കുന്നവൻ, പ്രിയം=പ്രീതികരമായ വചനം, വദിക്ക=പറയുക, സൌഖ്യരതൻ=സൌഖ്യത്തിങ്കൽ രതൻ, സൌഖ്യം=സുഖം, രതൻ=സക്തൻ (താല്പൎയ്യത്തോടുകൂടിയവൻ), ശീതകരൎക്ഷയുക്തൻ=ശീതകരൎക്ഷത്തോടുയോജിച്ചവൻ, ശീതകരൎക്ഷം=ശീതകരന്റെ ഋക്ഷം, ശീതകരൻ=ചന്ദ്രൻ, ഋക്ഷം=രാശി, യോജിക്ക=ചേരുക, ജലാൎജ്ജിതസ്വൻ=ജലാൎജ്ജിതമായിരിക്കുന്ന സ്വത്തോടുകൂടിയവൻ, ജലാൎജ്ജിതം=ജലംകൊണ്ടു് ആ

ജ്ജിതം, ജലം=വെള്ളം, ആജ്ജിതം=ആജ്ജിക്കപ്പെട്ടതു്, ആജ്ജിക്ക=സമ്പാദിക്ക, സ്വം=ധനം.

സാ—ബുധൻ മിഥുനത്തിങ്കൽ നില്ക്കുമ്പോൾ ജനിച്ചവൻ തന്നെ പ്രശംസിക്കുന്നവനായിട്ടും വ്യാകരണം മുതലായ ശാസ്ത്രങ്ങളിലും ഗീതവാദ്യാദികളായ കലാവിദ്യകളിലും സാമത്ഥ്യമുള്ളവനായിട്ടും സന്തോഷത്തെ ജനിപ്പിക്കുന്നതുകളായ വാക്കുകളെ എല്ലാവരോടും സവ്വകാലങ്ങളിലും പറയുന്നവനായിട്ടും സുഖസാധനങ്ങളായ വിഷയങ്ങളിൽ താല്പയ്യത്തോടുകൂടിയവനായിട്ടും ഭവിക്കുന്നു. ബുധൻ കക്കിടകത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ വെള്ളംകൊണ്ടോ വെള്ളത്തിൻമീതെ പോകുന്ന കപ്പൽ മുതലായതുകൊണ്ടോ വെള്ളത്തിൽ ഉണ്ടാകുന്ന ശംഖ്മുതലായ ദ്രവ്യങ്ങൾകൊണ്ടോ സമ്പാദിക്കപ്പെട്ട ധനത്തോടുകൂടിയവനായിട്ടും സ്വജനശത്രുവായിട്ടും ഭവിക്കുന്നു.

സ്ത്രീദ്വേഷ്യോ വിധനസുഖാത്മജോഽടനോഽജ്ഞഃ
സ്ത്രീലോലസ്സുപരിഭവോഽക്കരാശിഗേ ജ്ഞേ
ത്യാഗീ ജ്ഞഃ പ്രചുരഗുണസ്സുഖീ ക്ഷമാവാൻ
യുക്തിജ്ഞോ വിഗതഭയശ്ച ഷഷ്ഠരാശൌ. ൨൩

അ—ജ്ഞേ അക്കരാശിഗേ ജാതഃ സ്ത്രീദ്വേഷ്യഃ വിധനസുഖാത്മജഃ അടനഃ അജ്ഞഃ സ്ത്രീലോലഃ സുപരിഭവഃ ച ഭവതി. ജ്ഞേ ഷഷ്ഠരാശൌ വത്തമാനേ ജാതഃ ത്യാഗീ ജ്ഞഃ പ്രചുരഗുണഃ സുഖീ ക്ഷമാവാൻ യുക്തിജ്ഞഃ വിഗതഭയഃ ച ഭവതി.

അന്വ—ജ്ഞൻ അക്കരാശിഗനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ സ്ത്രീദ്വേഷ്യനായിട്ടും വിധനസുഖാത്മജനായിട്ടും അടനനായിട്ടും അജ്ഞനായിട്ടും സ്ത്രീലോലനായിട്ടും സുപരിഭവനായിട്ടും ഭവിക്കുന്നു. ജ്ഞൻ ഷഷ്ഠരാശിയിൽ വത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ത്യാഗിയായിട്ടും പ്രചുരഗുണനായിട്ടും സുഖിയായിട്ടും ക്ഷമാവാനായിട്ടും യുക്തിജ്ഞനായിട്ടും വിഗതഭയനായിട്ടും ഭവിക്കുന്നു.

പരി—ജ്ഞൻ=ബുധൻ, അക്കരാശിഗൻ=അക്കരാശിയെ ഗമിച്ചവൻ, അക്കരാശി=സൂയ്യക്ഷേത്രം (ചിങ്ങമെന്നു സാരം), ഗമിക്ക=പ്രാപിക്കുക, ജാതൻ=ജനിച്ചവൻ, സ്ത്രീദ്വേഷ്യൻ=സ്ത്രീകളാൽ ദ്വേഷ്യൻ, ദ്വേഷ്യൻ=ദ്വേഷിക്കപ്പെട്ടുവാൻ യോഗ്യൻ, വിധനസുഖാത്മജൻ=ധനസുഖാത്മജന്മാരോടു വേർപെട്ടവൻ, ധനസുഖാത്മജന്മാർ=ധനവും സു

ഖവും ആത്മജനും, ആത്മജൻ=പുത്രൻ, അടനൻ=സഞ്ചാരശീലൻ, അജ്ഞൻ=മൂർഖൻ, സ്ത്രീലോലൻ=സ്ത്രീകളിൽ ലോലൻ, ലോലൻ=താല്പൎയ്യത്തോടുകൂടിയവൻ, സുപരിഭവൻ=സുഖേന പരിഭവിക്കപ്പെട്ടുവാൻ യോഗ്യൻ, പരിഭവിക്ക=അവമാനിക്കുക, ഷഷ്ഠരാശി=ഷഷ്ഠമായിരിക്കുന്ന രാശി, ഷഷ്ഠം=ആറാമത്തതു്, വൎത്തമാനൻ=വൎത്തിച്ചിയരുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ത്യാഗീ=ദാതാവു്, ജ്ഞൻ=വിദ്വാൻ, പ്രചുരഗുണൻ=പ്രചുരങ്ങളായിരിക്കുന്ന ഗുണങ്ങളോടുകൂടിയവൻ, പ്രചുരങ്ങൾ=ബഹുക്കൾ, സുഖി=സുഖമുള്ളവൻ, ക്ഷമാവാൻ=ക്ഷമയുള്ളവൻ, യുക്തിജ്ഞൻ=യുക്തിയെ അറിയുന്നവൻ, വിഗതഭയൻ=വിഗതമായിരിക്കുന്ന ഭയത്തോടുകൂടിയവൻ, വിഗതം=വേർപെട്ടതു്.

സാ—ബുധൻ മിഥുനത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ സ്ത്രീകൾക്കു് അസമ്മതനായിട്ടും ധനത്തോടും സുഖത്തോടും പുത്രനോടും കൂടാത്തവനായിട്ടും സഞ്ചാരശീലനായിട്ടും മൂർഖനായിട്ടും സ്ത്രീകാമിയായിട്ടും യത്നത്തോടുകൂടാതെ അവമാനത്തെ ലഭിപ്പിപ്പാൻ കഴിയുന്നവനായിട്ടും ഭവിക്കുന്നു. ബുധൻ കന്നിയിൽ നില്ക്കുമ്പോൾ ജനിച്ചവൻ ദാനശീലനായിട്ടും വിദ്വാനായിട്ടും വളരെ ഗുണങ്ങളോടുകൂടിയവനായിട്ടും സുഖിയായിട്ടും ക്ഷമയുള്ളവനായിട്ടും യുക്തികളിൽ കുശലനായിട്ടും ഭയത്തോടുകൂടാത്തവനായിട്ടും ഭവിക്കുന്നു.

> പരകൎമ്മകൃദസ്വശില്പബുദ്ധി-
> സ്തൃണവാൻ വിഷ്ടികരോ ബുധേൎക്കജക്ഷേ
> നൃപസമ്മതപണ്ഡിതാപ്തവാക്യോ
> നവമേന്ത്യേ ജിതസേവകോന്ത്യശില്പഃ. ൨൪

അ—ബുധേ അൎക്കജക്ഷേ വൎത്തമാനേ ജാതഃ തു പരകൎമ്മകൃൽ അസ്വശില്പബുദ്ധിഃ ഋണവാൻ വിഷ്ടികരഃ ച ഭവതി. ബുധേ നവമേ വൎത്തമാനേ ജാതഃ നൃപസമ്മതപണ്ഡിതാപ്തവാക്യഃ ഭവതി. ബുധേ അന്ത്യേ വൎത്തമാനേ ജാതഃ ജിതസേവകഃ അന്ത്യശില്പഃ ച ഭവതി.

അന്വ—ബുധൻ അൎക്കജക്ഷത്തിങ്കൽ വൎത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ പരകൎമ്മകൃത്തായിട്ടും അസ്വശില്പബുദ്ധിയായിട്ടും ഋണവാനായിട്ടും വിഷ്ടികരനായിട്ടും ഭവിക്കുന്നു. ബുധൻ നവമത്തിങ്കൽ വൎത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ നൃപസമ്മതപണ്ഡിതാപ്തവാക്യനായി ഭവിക്കുന്നു. ബുധൻ

അന്ത്യത്തിങ്കൽ വർത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കു ന്നവൻ ജിതസേവകനായിട്ടും അന്ത്യശില്പനായിട്ടും ഭവിക്കുന്നു.

പരി—അർക്കജഋക്ഷം=അർക്കജന്റെ ഋക്ഷം, അർക്കജൻ=ശനി, ഋ ക്ഷം=രാശി, വർത്തമാനൻ=വർത്തിച്ചിരിക്കുന്നവൻ, വർത്തിക്ക=സ്ഥിതി ചെയ്ക, ജാതൻ=ജനിച്ചവൻ, പരകർമ്മകൃത്ത്=പരന്റെ കർമ്മകൃത്ത്, പ രൻ=അന്യൻ, കർമ്മകൃത്ത്=ഭൃത്യൻ, അസ്വശില്പബുദ്ധി=അസ്വനാ യും ശില്പബുദ്ധിയായുമിരിക്കുന്നവൻ, അസ്വൻ=ദരിദ്രൻ, ശില്പബു ദ്ധി=ശില്പാനുരക്തയായിരിക്കുന്ന ബുദ്ധിയോടുകൂടിയവൻ, ശില്പാനുര ക്താ=ശില്പങ്ങളിൽ അനുരക്താ, ശില്പങ്ങൾ=ആശാരിപ്പണി മുതലായ വ, അനുരക്താ=അനുരാഗത്തോടുകൂടിയത്, അനുരാഗം=താല്പര്യം=ഋ ണവാൻ=ഋണമുള്ളവൻ, ഋണം=കടം, വിഷ്ടികരൻ=വിഷ്ടിയെ ചെയ്യു ന്നവൻ, വിഷ്ടി=ഭാരവഹനം, നവമം=നവമരാശി (ധനു എന്നു സാ രം), നൃപസമ്മതപണ്ഡിതാപ്തവാക്യൻ=നൃപസമ്മതനായും പണ്ഡിത നായും ആപ്തവാക്യനായുമിരിക്കുന്നവൻ, നൃപസമ്മതൻ=നൃപന്മാർക്കു സ മ്മതനായിട്ടുള്ളവൻ, നൃപന്മാർ=രാജാക്കന്മാർ, പണ്ഡിതൻ=വിദ്വാൻ, ആപ്തവാക്യൻ=ആപ്തമായിരിക്കുന്ന വാക്യത്തോടുകൂടിയവൻ, ആപ്തം= യഥാർത്ഥം, വാക്യം=വാക്ക്, അന്ത്യം=മീനം, ജിതസേവകൻ=ജിതന്മാ രായിരിക്കുന്ന സേവകന്മാരോടുകൂടിയവൻ, ജിതന്മാർ=ജയിക്കപ്പെട്ട വർ, സേവകന്മാർ=പരിചാരകന്മാർ, അന്ത്യശില്പൻ=ചർമ്മപാദുകാകർ ത്താവു്.

സാ—ബുധൻ മകരത്തിലോ കുംഭത്തിലോ നില്ക്കുമ്പോൾ ജനി ച്ചവൻ അന്യന്റെ ഭൃത്യനായിട്ടും ദരിദ്രനായിട്ടും ആശാരിപ്പണി മുത ലായതിൽ താല്പര്യമുള്ളവനായിട്ടും കടമുള്ളവനായിട്ടും ഭാരത്തെ വഹി ക്കുന്നവനായിട്ടും ഭവിക്കുന്നു. ബുധൻ ധനുരാശിയിൽ നില്ക്കുമ്പോൾ ജനിച്ചവൻ രാജസമ്മതനായിട്ടും വിദ്വാനായിട്ടും യഥാർത്ഥമായ വചന ത്തോടുകൂടിയവനായിട്ടും ഭവിക്കുന്നു. ബുധൻ മീനത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ സേവാസാമർത്ഥ്യംകൊണ്ടു് എല്ലാവരേയും ജയിച്ചവനായി ട്ടും തോൽകൊണ്ടു ചെരിപ്പു പാപ്പാസ്സ് ഇത്യാദികളെ ഉണ്ടാക്കുന്നവ നായിട്ടും ഭവിക്കുന്നു.

സേനാനീർബ്ബഹുവിത്തദാരതനയോ
ദാതാ സുഭൃത്യഃ ക്ഷമീ
തേജോദാരഗുണാന്വിതസ്സുരഗുരൌ
ജാതഃ പുമാൻ കൌജഭേ

കല്യാംഗസ്സസുഖാത്മമിത്രതനയ-
സ്ത്യാഗീ പ്രിയഃ ശൌക്രഭേ
ബൌധേ ഭൂരിപരിച്ഛദാത്മജസുഹൃൽ-
സാചിവ്യയുക്തസ്സുഖീ ൧൭

അ—സുരഗുരൌ കൌജഭേ വത്തമാനേ ജാതഃ പുമാൻ സേനാനീ ബഹുവിത്തദാരതനയഃ ദാതാ സുഭൃത്യഃ ക്ഷമീ തേജോദാരഗുണാന്വിതഃ ച ഭവതി. സുരഗുരൌ ശൌക്രഭേ വത്തമാനേ ജാതഃ പുമാൻ കല്യാംഗഃ സസുഖാത്മമിത്രതനയഃ ത്യാഗീ പ്രിയഃ ച ഭവതി. സുരഗുരൌ ബൌധേ വത്തമാനേ സതി ജാതഃ പുമാൻ ഭൂരിപരിച്ഛദാത്മജസുഹൃൽസാചിവ്യയുക്തഃ സുഖീ ച ഭവതി.

അന്വ—സുരഗുരു കൌജഭത്തിങ്കൽ വത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്ന പുമാൻ സേനാനിയായിട്ടും ബഹുവിത്തദാരതനയനായിട്ടും ദാതാവായിട്ടും സുഭൃത്യനായിട്ടും ക്ഷമിയായിട്ടും തേജോദാരഗുണാന്വിതനായിട്ടും ഭവിക്കുന്നു. സുരഗുരു ശൌക്രഭത്തിങ്കൽ വത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്ന പുമാൻ കല്യാംഗനായിട്ടും സസുഖാത്മമിത്രതനയനായിട്ടും ത്യാഗിയായിട്ടും പ്രിയനായിട്ടും ഭവിക്കുന്നു. സുരഗുരു ബൌധത്തിങ്കൽ വത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്ന പുമാൻ ഭൂരിപരിച്ഛദാത്മജസുഹൃത്തായിട്ടും സാചിവ്യയുക്തനായിട്ടും സുഖിയായിട്ടും ഭവിക്കുന്നു.

പരി—സുരഗുരു=ബൃഹസ്പതി (വ്യാഴം). കൌജഭം=കൌജമായിരിക്കുന്ന ഭം, കൌജം=കുജനെ സംബന്ധിച്ചതു്, കുജൻ=ചൊവ്വ, ഭം=രാശി, വത്തമാനൻ=വത്തിച്ചിരിക്കുന്നവൻ, വത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, പുമാൻ=പുരുഷൻ, സേനാനി=സേനാനായകൻ, ബഹുവിത്തദാരതനയൻ=ബഹുക്കളായിരിക്കുന്ന വിത്തദാരതനയന്മാരോടുകൂടിയവൻ, ബഹുക്കൾ=വളരെ ഉള്ളവയും വളരെ ഉള്ളവരും, വിത്തദാരതനയന്മാർ=വിത്തങ്ങളും ദാരങ്ങളും തനയന്മാരും, വിത്തങ്ങൾ=ധനങ്ങൾ, ദാരങ്ങൾ=ഭാര്യമാർ, തനയന്മാർ=പുത്രന്മാർ, ദാതാവു്=ദാനശീലൻ, സുഭൃത്യൻ=നല്ല ഭൃത്യന്മാരോടുകൂടിയവൻ, ക്ഷമീ=ക്ഷമയുള്ളവൻ, തേജോദാരഗുണാന്വിതൻ=തേജോദാരഗുണങ്ങളോടു് അന്വിതൻ, തേജോദാരഗുണങ്ങൾ=തേജസ്സും ദാരഗുണവും, ദാരഗു

ണം=ഭാൎയ്യാഗുണം, അനചിതൻ=കൂടിയവൻ, ശൌക്രഭം=ശൌക്രമായിരിക്കുന്ന ഭം, ശൌക്രം=ശുക്രനെ സംബന്ധിച്ചതു്, ഭം=രാശി, കല്യാംഗൻ=കല്യമായിരിക്കുന്ന അംഗത്തോടുകൂടിയവൻ, കല്യം=സ്വസ്ഥം, അംഗം=ശരീരം, സസുഖാൎത്ഥമിത്രതനയൻ=സുഖാൎത്ഥമിത്രതനയന്മാരോടുകൂടിയവൻ, സുഖാൎത്ഥമിത്രതനയന്മാർ=സുഖവും അൎത്ഥവും മിത്രങ്ങളും തനയന്മാരും, അൎത്ഥം=ധനം, മിത്രങ്ങൾ=ബന്ധുക്കൾ, തനയന്മാർ=പുത്രന്മാർ, ത്യാഗീ=ദാതാവു്, പ്രിയൻ=സൎവ്വവല്ലഭൻ, ബൌധം=ബുധക്ഷേത്രം, ഭൂരിപരിച്ഛദാത്മജസുഹൃത്തു്=ഭൂരികളായിരിക്കുന്ന പരിച്ഛദാത്മജസുഹൃത്തുക്കളോടുകൂടിയവൻ, ഭൂരികൾ=ബഹുക്കൾ, പരിച്ഛദാത്മജസുഹൃത്തുകൾ=പരിച്ഛദങ്ങളും ആത്മജന്മാരും സുഹൃത്തുക്കളും, പരിച്ഛദങ്ങൾ=ഗൃഹവസ്ത്രാദ്യുപകരണങ്ങൾ, ആത്മജന്മാർ=പുത്രന്മാർ, സുഹൃത്തുകൾ=ബന്ധുക്കൾ, സാചിവ്യയുക്തൻ=സാചിവ്യത്തോടുകൂടിയവൻ, സാചിവ്യം=സചിവനാവു എന്നുള്ളതു്, സചിവൻ=മന്ത്രി, സുഖീ=സുഖമുള്ളവൻ.

സാ—വ്യാഴം മേടത്തിലോ വൃശ്ചികത്തിലോ നില്ക്കുമ്പോൾ ജനിച്ചവൻ സേനാനായകനായിട്ടും വളരെ ധനത്തോടും വളരെ ഭാൎയ്യമാരോടും വളരെ പുത്രന്മാരോടും കൂടിയവനായിട്ടും ദാനശീലനായിട്ടും നല്ല ഭൃത്യന്മാരോടുകൂടിയവനായിട്ടും ക്ഷമയോടുകൂടിയവനായിട്ടും തേജസ്വിയായിട്ടും സൌശീല്യാദികളായ ഭാൎയ്യാഗുണങ്ങളെക്കൊണ്ടു് അതിശയിതമായ കാമപുരുഷാൎത്ഥത്തോടുകൂടിയവനായിട്ടും ഭവിക്കും. വ്യാഴം എടവത്തിലോ തുലാത്തിലോ നില്ക്കുമ്പോൾ ജനിച്ചവൻ രോഗത്തോടുകൂടാത്തവനായിട്ടും സുഖിയായിട്ടും ധനികനായിട്ടും നല്ല ബന്ധുക്കളോടും പുത്രന്മാരോടും കൂടിയവനായിട്ടും ലോകപ്രിയനായിട്ടും ഭവിക്കും. വ്യാഴം മിഥുനത്തിലോ കന്നിയിലോ നില്ക്കുമ്പോൾ ജനിച്ചവൻ വളരെ സുഖോപകരണങ്ങളോടും വളരെ പുത്രന്മാരോടും വളരെ ബന്ധുക്കളോടും രാജമന്ത്രിയാവു എന്നുള്ള അവസ്ഥയോടും കൂടിയവനായിട്ടും സുഖിയായിട്ടും ഭവിക്കും.

ചാന്ദ്രേ രത്നസുതസ്വദാരവിഭവ–
പ്രജ്ഞാസുഖൈരന്വിതഃ
സിംഹേ സ്യാദ്ബലനായകസ്സുരഗുരൌ
പ്രോക്തം ച യച്ചന്ദ്രഭേ

സ്വർക്ഷേ മാണ്ഡലികോ നരേന്ദ്രസചിവ-
സ്സേനാപതിർവ്വാ ധനീ
കുംഭേ കർക്കടവൽ ഫലാനി മകരേ
നീചോല്പവിത്തോഽസുഖീ. ൨൩

അ—സുരഗുരൌ ചാന്ദ്രേ വർത്തമാനേ ജാതഃ രത്നസുതസ്വദാര വിഭവപ്രജ്ഞാസുഖൈഃ അന്വിതഃ സ്യാൽ. സുരഗുരൌ സിംഹേ വർത്ത മാനേ ജാതഃ ബലനായകഃ സ്യാൽ. ചന്ദ്രഭേ യൽ പ്രോക്തം തൽ ച സ്യാൽ. സുരഗുരൌ സ്വർക്ഷേ വർത്തമാനേ ജാതഃ മാണ്ഡലികഃ നരേ ന്ദ്രസചിവഃ സേനാപതിഃ ധനീ വാ സ്യാൽ. സുരഗുരൌ കുംഭേ വർത്ത മാനേ ജാതസ്യ ഫലാനി കർക്കടവൽ സ്യുഃ. സുരഗുരൌ മകരേ വർത്ത മാനേ ജാതഃ നീചഃ അല്പവിത്തഃ അസുഖീ ച സ്യാൽ.

അന്വ—സുരഗുരു ചാന്ദ്രമായിരിക്കുന്ന രാശിയിൽ വർത്തമാനനാ യിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ രത്നസുതസ്വദാരവിഭ വപ്രജ്ഞാസുഖങ്ങളോട് അന്വിതനായി ഭവിക്കും. സുരഗുരു സിംഹ ത്തിങ്കൽ വർത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ബലനായകനായി ഭവിക്കും. ചന്ദ്രഭത്തിങ്കൽ യാതൊരു ഫലം പ്രോ ക്തമായോ അതും ഭവിക്കും. സുരഗുരു സ്വർക്ഷത്തിങ്കൽ വർത്തമാന നായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ മാണ്ഡലികനാ യിട്ടോ നരേന്ദ്രസചിവനായിട്ടോ സേനാപതിയായിട്ടോ ധനിയായി ട്ടോ ഭവിക്കും. സുരഗുരു കുംഭത്തിങ്കൽ വർത്തമാനനായിരിക്കുംസമയത്തി ങ്കൽ ജാതനായിരിക്കുന്നവന്നു ഫലങ്ങൾ കർക്കടകത്തിങ്കൽ എന്നപോ ലെ ഭവിക്കും. സുരഗുരു മകരത്തിങ്കൽ വർത്തമാനനായിരിക്കുംസമയ ത്തിങ്കൽ ജാതനായിരിക്കുന്നവൻ നീചനായിട്ടും അല്പവിത്തനായിട്ടും അസുഖിയായിട്ടും ഭവിക്കും.

പരി—സുരഗുരു=ബൃഹസ്പതി, ചാന്ദ്രം=ചന്ദ്രനെ സംബന്ധിച്ചതു്, വർത്തമാനൻ=വർത്തിച്ചിരിക്കുന്നവൻ, വർത്തിക്ക=സ്ഥിതിചെയ്ക, ജാ തൻ=ജനിച്ചവൻ, രത്നസുതസ്വദാരവിഭവപ്രജ്ഞാസുഖങ്ങൾ=രത്നങ്ങ ളും സുതന്മാരും സ്വവും ദാരങ്ങളും വിഭവവും പ്രജ്ഞയും സുഖവും, രത്ന ങ്ങൾ=മണികൾ, സുതന്മാർ=പുത്രന്മാർ, സ്വം=ധനം, ദാരങ്ങൾ=ഭാര്യ മാർ, വിഭവം=ഐശ്വര്യം, പ്രജ്ഞാ=ബുദ്ധിവിശേഷം, അന്വിതൻ= കൂടിയവൻ, സിംഹം=ചിങ്ങം, ബലനായകൻ=സേനാനായകൻ, ച ന്ദ്രഭം=ചന്ദ്രരാശി, പ്രോക്തം=പ്രവചിക്കപ്പെട്ടതു്, പ്രവചിക്ക=പറയു

കം, സ്വർക്ഷം=സ്വക്ഷേത്രം (ധനുവും മീനവുമെന്നു സാരം), മാണ്ഡലികൻ=മണ്ഡലാധിപതി, നരേന്ദ്രസചിവൻ=രാജമന്ത്രി, സേനാപതി=സേനാനായകൻ, ധനീ=ധനവാൻ, നീചൻ=അധമൻ, അല്പവിത്തൻ=അല്പമായ വിത്തത്തോടുകൂടിയവൻ, വിത്തം=ധനം, അസുഖി=അല്പമായ സുഖത്തോടുകൂടിയവൻ.

സാ—വ്യാഴം കർക്കടകത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ, രത്നങ്ങളോടും പുത്രന്മാരോടും ധനത്തോടും ഭാര്യമാരോടും ഐശ്വര്യത്തോടും പ്രജ്ഞയോടും സുഖത്തോടും കൂടിയവനായി ഭവിക്കും. വ്യാഴം ചിങ്ങത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ സേനാനായകനായിട്ടും കർക്കടകത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ എന്നപോലെ രത്നങ്ങൾ മുതലായവുകളോടുകൂടിയവനായിട്ടും ഭവിക്കും. വ്യാഴം ധനുവിലോ മീനത്തിലോ നില്ക്കുമ്പോൾ ജനിച്ചവൻ മണ്ഡലാധിപതിയായിട്ടോ രാജമന്ത്രിയായിട്ടോ സേനാപതിയായിട്ടോ ധനികനായിട്ടോ ഭവിക്കും. വ്യാഴം കുംഭത്തിങ്കൽ നില്ക്കുമ്പോൾ ജനിച്ചൻ കർക്കടകത്തിങ്കൽ നില്ക്കുമ്പോൾ ജനിച്ചവനെന്നപോലെ രത്നാദിവസ്തുക്കളോടുകൂടിയവനായിട്ടും ഭവിക്കും. വ്യാഴം മകരത്തിങ്കൽ നില്ക്കുമ്പോൾ ജനിച്ചവൻ അധമനായിട്ടും അല്പധനനായിട്ടും ദുഃഖാധിക്യത്തോടുകൂടിയവനായിട്ടും ഭവിക്കും.

പരയുവതിരതസ്തദർത്ഥവാദൈർ-
ഹൃതവിഭവഃ കുലപാംസനഃ കുജർക്ഷേ
സുബലമതിധനോ നരേന്ദ്രപൂജ്യഃ
സ്വജനവിഭുഃ പ്രഥിതോഽഭയസ്സിതേ സ്വേ. ൫

അ—സിതേ കുജർക്ഷേ വർത്തമാനേ ജാതഃ പരയുവതിരതഃ തദർത്ഥവാദൈഃ ഹൃതവിഭവഃ കുലപാംസനഃ ച ഭവതി. സിതേ സ്വേ ഋക്ഷേ വർത്തമാനേ ജാതഃ സുബലമതിധനഃ നരേന്ദ്രപൂജ്യഃ സ്വജനവിഭുഃ പ്രഥിതഃ അഭയഃ ച ഭവതി.

അന്വ—സിതൻ കുജർക്ഷത്തിങ്കൽ വർത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ പരയുവതിരതനായിട്ടും തദർത്ഥവാദങ്ങളാൽ ഹൃതവിഭവനായിട്ടും കുലപാംസനനായിട്ടും ഭവിക്കുന്നു. സിതൻ സ്വമായിരിക്കുന്ന ഋക്ഷത്തിങ്കൽ വർത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ സുബലമതിധനനായിട്ടും നരേന്ദ്രപൂജ്യനായിട്ടും സ്വജനവിഭുവായിട്ടും പ്രഥിതനായിട്ടും അഭയനായിട്ടും ഭവിക്കുന്നു.

പരി—സിതൻ=ശുക്രൻ, കുജർക്ഷം=കുജന്റെ ഋക്ഷം, കുജൻ=ചൊവ്വ, ഋക്ഷം=രാശി, വൎത്തമാനൻ=വൎത്തിച്ചിരിക്കുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, പരയുവതിരതൻ=പരയുവതികളിൽ രതൻ, പരയുവതികൾ=പരസ്ത്രീകൾ, രതൻ=സക്തൻ, തദൎത്ഥവാദങ്ങൾ=തദൎത്ഥങ്ങളായിരിക്കുന്ന വാദങ്ങൾ, തദൎത്ഥങ്ങൾ=അവരാകുന്ന അൎത്ഥത്തോടുകൂടിയവ, അവർ=പരയുവതികൾ, അൎത്ഥം=നിമിത്തം, വാദങ്ങൾ=വ്യവഹാരങ്ങൾ (അല്ലാ എങ്കിൽ) തദൎത്ഥവാദങ്ങൾ=അവരുടെ അൎത്ഥവാദങ്ങൾ, അവർ=പരയുവതികൾ, അൎത്ഥവാദങ്ങൾ=അൎത്ഥത്തിനായിക്കൊണ്ടുള്ള വാദങ്ങൾ, അൎത്ഥം=ധനം, വാദങ്ങൾ=വാക്കുകൾ, ഹൃതവിഭവൻ=ഹൃതമായിരിക്കുന്ന വിഭവത്തോടുകൂടിയവൻ, ഹൃതം=ഹരിക്കപ്പെട്ടതു്, വിഭവം=ധനം, കുലപാംസനൻ=കുലത്തെ മലിനമാക്കുന്നവൻ, കുലം=വംശം, മലിനം=ദുഷ്ടം, സ്വം=തന്നെ സംബന്ധിച്ചതു്, ഋക്ഷം=രാശി, സുബലമതിധനൻ=ശോഭനങ്ങളായിരിക്കുന്ന ബലമതിധനങ്ങളോടുകൂടിയവൻ, ബലമതിധനങ്ങൾ=ബലവും മതിയും ധനവും, ബലം=വീൎയ്യം, മതി=ബുദ്ധി, നരേന്ദ്രപൂജ്യൻ=നരേന്ദ്രനാൽ പൂജ്യൻ, നരേന്ദ്രൻ=രാജാവു്, പൂജ്യൻ=പൂജിക്കപ്പെടുവാൻ യോഗ്യൻ, പൂജിക്ക=സല്ക്കരിക്ക, സ്വജനവിഭു=സ്വജനങ്ങൾക്കു വിഭു, സ്വജനങ്ങൾ=ബന്ധുക്കൾ, വിഭു=സ്വാമി, പ്രഥിതൻ=പ്രസിദ്ധൻ.

സാ—ശുക്രൻ മേടത്തിലോ വൃശ്ചികത്തിലോ നില്ക്കുമ്പോൾ ജനിച്ചവൻ പരസ്ത്രീകളിൽ സക്തനായിട്ടും പരസ്ത്രീകൾ നിമിത്തമായി ഉണ്ടായ ധനനാശത്തോടുകൂടിയവനായിട്ടും കുലദോഷകൎത്താവായിട്ടും ഭവിക്കും. ശുക്രൻ ഇടവത്തിലോ തുലാത്തിലോ നില്ക്കുമ്പോൾ ജനിച്ചവൻ ശോഭനമായ വീൎയ്യത്തോടും ബുദ്ധിയോടും ധനത്തോടും കൂടിയവനായിട്ടും രാജപൂജ്യനായിട്ടും ബന്ധുപ്രധാനിയായിട്ടും പ്രസിദ്ധനായിട്ടും ഭവിക്കും.

നൃപകൃത്യകരോऽൎത്ഥവാൻ കലാവി-
ന്മിഥുനേ ഷഷ്ഠഗതേതിനീചകൎമ്മാ
രവിജൎക്ഷഗതേऽമരാരിപൂജ്യേ
സുഭഗഃ സ്ത്രീവിജിതോ രതഃ കുനാൎയ്യാം.     ൨൫

അ—അമരാരിപൂജ്യേ മിഥുനേ വൎത്തമാനേ ജാതഃ നൃപകൃത്യകരഃ അൎത്ഥവാൻ കലാവിൽ ച ഭവതി. അമരാരിപൂജ്യേ ഷഷ്ഠഗതേ ജാതഃ

അതിനീചകൎമ്മാ ഭവതി. അമരാരിപൂജ്യേ രവിജൎക്ഷഗതേ ജാതഃ സുഭഗഃ സ്ത്രീവിജിതഃ കുനാൎയ്യാം രതഃ ച ഭവതി.

അന്വ—അമരാരിപൂജ്യൻ മിഥുനത്തിങ്കൽ വൎത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ നൃപകൃത്യകരനായിട്ടും അൎത്ഥവാനായിട്ടും കലാവിത്തായിട്ടും ഭവിക്കുന്നു. അമരാരിപൂജ്യൻ ഷഷ്ഠഗതനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ അതിനീചകൎമ്മാവായി ഭവിക്കുന്നു. അമരാരിപൂജ്യൻ രവിജൎക്ഷഗതനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ സുഭഗനായിട്ടും സ്ത്രീവിജിതനായിട്ടും കുനാരിയിങ്കൽ രതനായിട്ടും ഭവിക്കുന്നു.

പരി—അമരാരിപൂജ്യൻ=ശുക്രൻ, വൎത്തമാനൻ=വൎത്തിച്ചിയരുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, നൃപകൃത്യകരൻ=നൃപകൃത്യത്തെ ചെയ്യുന്നവൻ, നൃപകൃത്യം=നൃപോചിതമായിരിക്കുന്ന കൃത്യം, നൃപോചിതം=നൃപന്നു് ഉചിതം, നൃപൻ=രാജാവു്, ഉചിതം=യോഗ്യം, അൎത്ഥവാൻ=ധനവാൻ, കലാവിത്തു്=കലകളെ അറിയുന്നവൻ, കലകൾ=ഗീതവാദ്യനൃത്താദികളായ കലാവിദ്യകൾ, ഷഷ്ഠഗതൻ=ഷഷ്ഠത്തെ ഗതൻ, ഷഷ്ഠം=ആറാമത്തതു് (കന്നി എന്നു സാരം), ഗതൻ=ഗമിച്ചവൻ, ഗമിക്ക=പ്രാപിക്കുക, അതിനീചകൎമ്മാവു്=അതിനീചമായിരിക്കുന്ന കൎമ്മത്തോടുകൂടിയവൻ, അതിനീചം=ഏററവും നീചം, നീചം=അധമം (ചിലർ അതിനീചകൎമ്മാ എന്നതിന്റെ സ്ഥാനത്തിങ്കൽ അസ്വനീചകൎമ്മാ എന്നു പഠിക്കുന്നു. അപ്രകാരം പഠിക്കുന്നവർ അസ്വനായും നീചകൎമ്മാവായുമിരിക്കുന്നവൻ എന്നും അസ്വൻ=ദരിദ്രൻ എന്നും പരിഭാഷയെ ഗ്രഹിക്കണം), രവിജൎക്ഷഗതൻ=രവിജൎക്ഷത്തെ ഗമിച്ചവൻ, രവിജൎക്ഷം=രവിജന്റെ ഋക്ഷം, രവിജൻ=ശനി, ഋക്ഷം=രാശി, ഗമിക്ക=പ്രാപിക്ക, സുഭഗൻ=സൌഭാഗ്യത്തോടുകൂടിയവൻ, സ്ത്രീവിജിതൻ=സ്ത്രീകളാൽ വിജിതൻ, വിജിതൻ=വിജയിക്കപ്പെട്ടവൻ, വിജയിക്ക=വശീകരിക്കുക, കുനാരീ=കുത്സിതമായിരിക്കുന്ന നാരീ, കുത്സിത=നിന്ദിത, നാരീ=സ്ത്രീ, രതൻ=രതിയോടുകൂടിയവൻ, രതി=താല്പൎയ്യം.

സാ—ശുക്രൻ മിഥുനത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ രാജാവിന്നു് ഉചിതമായ കൎമ്മത്തെ ചെയ്യുന്നവനായിട്ടും ധനവാനായിട്ടും കലാവിദ്യകളെ അറിയുന്നവനായിട്ടും ഭവിക്കും. ശുക്രൻ കന്നിയിൽ നില്ക്കുമ്പോൾ ജനിച്ചവൻ ഏററവും അധമങ്ങളായിരിക്കുന്ന കൎമ്മങ്ങളെ ചെയ്യുന്നവനായി ഭവിക്കും. ശുക്രൻ മകരത്തിലോ കുംഭത്തിലോ നില്ക്കു

മ്പോൾ ജനിച്ചവൻ സൌഭാഗ്യത്തോടുകൂടിയവനായിട്ടും സ്ത്രീജിതനായിട്ടും നിന്ദ്യസ്ത്രീകളിൽ സക്തിയോടുകൂടിയവനായിട്ടും ഭവിക്കും.

ദ്വിഭാര്യോഽർത്ഥീ ഭീരുഃ പ്രബലമദശോകശ്ച ശശിഭേ
ഹരൌ യോഷാപ്താർത്ഥഃ പ്രവരയുവതിർമ്മന്ദതനയഃ
ഗുണൈഃ പൂജ്യഃ സസ്വസ്തുരഗസഹിതേ ദാനവഗുരൌ
ഝഷേ വിദ്വാനാഢ്യോ നൃപജനിതപൂജോഽതിസുഭഗഃ. ൨൯

അ—ദാനവഗുരൌ ശശിഭേ വർത്തമാനേ ജാതഃ ദ്വിഭാര്യഃ അർത്ഥീ ഭീരുഃ പ്രബലമദശോകഃ ച ഭവതി. ദാനവഗുരൌ ഹരൌ വർത്തമാനേ ജാതഃ യോഷാപ്താർത്ഥഃ പ്രവരയുവതിഃ മന്ദതനയഃ ച ഭവതി. ദാനവഗുരൌ തുരഗസഹിതേ ഗുണൈഃ പൂജ്യഃ സസ്വഃ ച ഭവതി. ദാനവഗുരൌ ഝഷേ വർത്തമാനേ ജാതഃ വിദ്വാൻ ആഢ്യഃ നൃപജനിതപൂജഃ അതിസുഭഗഃ ച ഭവതി.

അന്വ—ദാനവഗുരു ശശിഭത്തിങ്കൽ വർത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ദ്വിഭാര്യനായിട്ടും അർത്ഥിയായിട്ടും ഭീരുവായിട്ടും പ്രബലമദശോകനായിട്ടും ഭവിക്കുന്നു. ദാനവഗുരു ഹരിയിങ്കൽ വർത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ യോഷാപ്താർത്ഥനായിട്ടും പ്രവരയുവതിയായിട്ടും മന്ദതനയനായിട്ടും ഭവിക്കുന്നു. ദാനവഗുരു തുരഗസഹിതനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ഗുണങ്ങൾ ഹേതുവായിട്ടു പൂജ്യനായിട്ടും സസ്വനായിട്ടും ഭവിക്കുന്നു. ദാനവഗുരു ഝഷത്തിങ്കൽ വർത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ വിദ്വാനായിട്ടും ആഢ്യനായിട്ടും നൃപജനിതപൂജനായിട്ടും അതിസുഭഗനായിട്ടും ഭവിക്കുന്നു.

പരി—ദാനവഗുരു=ശുക്രൻ, ശശിഭം=ചന്ദ്രരാശി (കർക്കടകം), വർത്തമാനൻ=വർത്തിച്ചിരിക്കുന്നവൻ, വർത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, ദ്വിഭാര്യൻ=രണ്ടു ഭാര്യമാരോടുകൂടിയവൻ, അർത്ഥീ=യാചകൻ, ഭീരു=അധീരൻ, പ്രബലമദശോകൻ=പ്രബലങ്ങളായിരിക്കുന്ന മദശോകങ്ങളോടുകൂടിയവൻ, പ്രബലങ്ങൾ=പ്രകൃഷ്ടങ്ങൾ, മദശോകങ്ങൾ=മദവും ശോകവും, മദം=ഗർവ്വം, ശോകം=ദുഃഖം, ഹരി=സിംഹം, യോഷാപ്താർത്ഥൻ=യോഷാപ്തമായിരിക്കുന്ന അർത്ഥത്തോടുകൂടിയവൻ, യോഷാപ്തം=യോഷയിൽനിന്നു് ആപ്തം, യോഷാ=സ്ത്രീ, ആപ്തം=ആപിക്കപ്പെട്ടതു്, ആപിക്ക=പ്രാപിക്കുക, അർത്ഥം=ധനം, പ്രവരയുവതി=പ്രവരയായിരിക്കുന്ന യുവതിയോടുകൂടിയവൻ, പ്രവരം=ശ്രേഷ്ഠം,

യുവതീ=സ്ത്രീ, മന്ദതനയൻ=മന്ദന്മാരായിരിക്കുന്ന തനയന്മാരോടുകൂടിയവൻ, മന്ദന്മാർ=അല്പന്മാർ, തനയന്മാർ=പുത്രന്മാർ, തുരഗസഹിതൻ=തുരഗത്തോടുകൂടിയവൻ, തുരഗം=ധനുരാശി, പൂജ്യൻ=പൂജിക്കപ്പെടുവാൻ യോഗ്യൻ, സസ്വൻ=സ്വത്തോടു കൂടിയവൻ, സ്വം=ധനം, ഝഷം=മീനം, ആഢ്യൻ=ധനികൻ, നൃപജനിതപൂജൻ=നൃപജനിതയായിരിക്കുന്ന പൂജയോടുകൂടിയവൻ, നൃപജനിതാ=നൃപന്മാരാൽ ജനിതാ, നൃപന്മാർ=രാജാക്കന്മാർ, ജനിതാ=ജനിപ്പിക്കപ്പെട്ടതു്, ജനിപ്പിക്ക=ഉണ്ടാക്കുക, പൂജാ=സല്ക്കാരം, അതിസുഭഗൻ=ഏറ്റവും സുഭഗൻ, സുഭഗൻ=സൗഭാഗ്യത്തോടുകൂടിയവൻ.

സാ—ശുക്രൻ കർക്കടകത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ രണ്ടു ഭാര്യമാരോടുകൂടിയവനായിട്ടും യാചകനായിട്ടും ഭയമേറിയവനായിട്ടും പ്രബലമായ ഗർവ്വത്തോടും ദുഃഖത്തോടും കൂടിയവനായിട്ടും ഭവിക്കും. ശുക്രൻ ചിങ്ങത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ സ്ത്രീകളിൽനിന്നു ലഭിക്കപ്പെട്ട ധനത്തോടുകൂടിയവനായിട്ടും ശ്രേഷ്ഠയായ ഭാര്യയോടുകൂടിയവനായിട്ടും പുത്രന്മാർ കുറഞ്ഞവനായിട്ടും ഭവിക്കും. ശുക്രൻ ധനുവിൽ നില്ക്കുമ്പോൾ ജനിച്ചവൻ ഗുണങ്ങൾഹേതുവായിട്ടു ജനങ്ങളാൽ ആദരിക്കപ്പെടുവാൻ യോഗ്യനായിട്ടും ധനികനായിട്ടും ഭവിക്കും. ശുക്രൻ മീനത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ വിദ്വാനായിട്ടും ധനികനായിട്ടും രാജാക്കന്മാരാൽ മാനിക്കപ്പെടുന്നവനായിട്ടും അതിസൌഭാഗ്യത്തോടുകൂടിയവനായിട്ടും ഭവിക്കും.

മൂർഖോഽടനഃ കപടവാൻ വിസുഹൃദ്യമേഽജേ
കീടേ തു ബന്ധവധഭാക് ചപലോഽഘൃണശ്ച
നിർഹ്രീസുഖാർത്ഥതനയഃ സ്ഖലിതശ്ച ലേഖ്യേ
രക്ഷാപതിർഭവതി മുഖ്യഭൃതശ്ച പൌഷ്ണേ. ൩൭

അ—യമേ അജേ വർത്തമാനേ ജാതഃ മൂർഖഃ അടനഃ കപടവാൻ വിസുഹൃത് ച ഭവതി. യമേ കീടേ വർത്തമാനേ ജാതഃ തു ബന്ധവധഭാക് ചപലഃ അഘൃണഃ ച ഭവതി. യമേ പൌഷ്ണേ വർത്തമാനേ ജാതഃ നിർഹ്രീസുഖാർത്ഥതനയഃ ലേഖ്യേ സ്ഖലിതഃ രക്ഷാപതിഃ മുഖ്യഭൃതഃ ച ഭവതി.

അന്വ—യമൻ അജത്തിങ്കൽ വർത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ മൂർഖനായിട്ടും അടനനായിട്ടും കപടനായിട്ടും വിസുഹൃത്തായിട്ടും ഭവിക്കുന്നു. യമൻ കീടത്തിങ്കൽ വർത്തമാന

നായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവനാകട്ടെ ബന്ധവധ ഭാക്കായിട്ടും ചപലനായിട്ടും അഘൃണനായിട്ടും ഭവിക്കുന്നു. യമൻ ബൌധത്തിങ്കൽ വൎത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരി ക്കുന്നവൻ നിൎഹ്രീസുഖാൎത്ഥതനയനായിട്ടും ലേഖ്യത്തിങ്കൽ സ്ഖലി തനായിട്ടും രക്ഷാപതിയായിട്ടും മുഖ്യഭൃതനായിട്ടും ഭവിക്കുന്നു.

പരി__യമൻ=ശനി, അജം=മേടം, വൎത്തമാനൻ=വൎത്തിച്ചിയരുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, മൂർഖൻ മൂഢൻ, അടനൻ=സഞ്ചാരശീലൻ, കപടവാൻ=കപടമുള്ളവൻ, കപടം=വ്യാജം, വിസുഹൃത്തു്=സുഹൃത്തോടുകൂടാത്തവൻ, സുഹൃത്തു്=ബന്ധു, കീടം=വൃശ്ചികം, ബന്ധവധഭാക്കു്=ബന്ധവധങ്ങളെ ഭജിക്കുന്നവൻ, ബന്ധവധങ്ങൾ=ബന്ധവും വധവും, ബന്ധം=ബന്ധനം, വധം=താഡനം, ഭജിക്ക=ലഭിക്കുക, ചപലൻ=അസ്ഥിരൻ, അഘൃണൻ=ഘൃണയോടുകൂടാത്തവൻ, ഘൃണാ=ദയാ, ബൌധം=ബുധക്ഷേത്രം, നിൎഹ്രീസുഖാൎത്ഥതനയൻ=ഹ്രീസുഖാൎത്ഥതനയന്മാരോടുകൂടാത്തവൻ, ഹ്രീസുഖാൎത്ഥതനയന്മാർ=ഹ്രീയും സുഖവും അൎത്ഥവും തനയനും, ഹ്രീ=ലജ്ജ, അൎത്ഥം=ധനം, തനയൻ=പുത്രൻ, ലേഖ്യം=ആലേഖ്യകൎമ്മം (ചിത്രപ്പണി), സ്ഖലിതൻ=അസമൎത്ഥൻ, രക്ഷാപതി=രക്ഷയുടെ പതി, രക്ഷ=കാരാഗൃഹം, പതി=അദ്ധ്യക്ഷൻ, മുഖ്യഭൃതൻ=മുഖ്യന്മാരുടെ ഭൃതൻ, മുഖ്യന്മാർ=ഉത്തമന്മാർ, ഭൃതൻ=ഭൃത്യൻ.

സാ__ശനി മേടത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ അറിവു കുറഞ്ഞവനായിട്ടും സഞ്ചാരശീലനായിട്ടും വ്യാജമുള്ളവനായിട്ടും ബന്ധുവോടുകൂടാത്തവനായിട്ടും ഭവിക്കും. ശനി വൃശ്ചികത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ ബന്ധനത്തേയും വധത്തേയും ലഭിക്കും. ഒരു കൎമ്മത്തിങ്കലും സ്ഥൈൎയ്യവും ദയയും അവന്നുണ്ടാകയുമില്ല. ശനി മിഥുനത്തിലോ കന്നിയിലോ നില്ക്കുമ്പോൾ ജനിച്ചവൻ ലജ്ജയോടും സുഖത്തോടും ധനത്തോടും പുത്രനോടും കൂടാത്തവനായി ഭവിക്കും. അവന്നു ചിത്രപ്പണിയിൽ സാമൎത്ഥ്യമുണ്ടാകയില്ല. കാരാഗൃഹത്തിങ്കൽ അധികൃതനായിട്ടും ഉത്തമന്മാരായവരുടെ ഭൃത്യനായിട്ടും ഭവിക്കും.

വജ്ജ്യസ്ത്രീഷ്ടോ നബഹുവിഭവോ
ഭൂരിഭാൎയ്യോ വൃഷസ്ഥ
ഖ്യാതഃ സ്വോച്ചേ ഗണപുരബല-
ഗ്രാമപൂജ്യോൎത്ഥവാംശ്ച

കൎക്കിണ്യസ്വോ വിരളദശനോ-
മാതൃഹീനോഽസുതോജ്ഞഃ
സിംഹേനായ്യോ വിസുഖതനയോ
വിഷ്ടികൃൽ സൂൎയ്യപുത്രേ ൩൧

അ—സൂൎയ്യപുത്രേ വൃഷസ്ഥേ ജാതഃ വൎജ്ജ്യസ്ത്രീഷ്ടഃ നബഹുവിഭവഃ ഭൂരിഭാൎയ്യഃ ച ഭവതി. സൂൎയ്യപുത്രേ സ്വോച്ചേ വൎത്തമാനേ ജാതഃ ഖ്യാതഃ ഗണപുരബലഗ്രാമപൂജ്യഃ അൎത്ഥവാൻ ച ഭവതി. സൂൎയ്യപുത്രേ കൎക്കിണി വൎത്തമാനേ ജാതഃ അസ്വഃ വിരളദശനഃ മാതൃഹീനഃ അസുതഃ അജ്ഞഃ ച ഭവതി. സൂൎയ്യപുത്രേ സിംഹേ വൎത്തമാനേ ജാതഃ അനായ്യഃ വിസുഖതനയഃ വിഷ്ടികൃൽ ച ഭവതി.

അന്വ—സൂൎയ്യപുത്രൻ വൃഷസ്ഥനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ വൎജ്ജ്യസ്ത്രീഷ്ടനായിട്ടും നബഹുവിഭവനായിട്ടും ഭൂരിഭാൎയ്യനായിട്ടും ഭവിക്കുന്നു. സൂൎയ്യപുത്രൻ സ്വോച്ചത്തിങ്കൽ വൎത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ഖ്യാതനായിട്ടും ഗണപുരബലഗ്രാമപൂജ്യനായിട്ടും അൎത്ഥവാനായിട്ടും ഭവിക്കുന്നു. സൂൎയ്യപുത്രൻ കൎക്കിയിങ്കൽ വൎത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ അസ്വനായിട്ടും വിരളദശനനായിട്ടും മാതൃഹീനനായിട്ടും അസുതനായിട്ടും അജ്ഞനായിട്ടും ഭവിക്കുന്നു. സൂൎയ്യപുത്രൻ സിംഹത്തിങ്കൽ വൎത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ അനായ്യനായിട്ടും വിസുഖതനയനായിട്ടും വിഷ്ടികൃത്തായിട്ടും ഭവിക്കുന്നു.

പരി—സൂൎയ്യപുത്രൻ=ശനി, വൃഷസ്ഥൻ=വൃഷത്തിങ്കൽ സ്ഥിതിചെയ്യുന്നവൻ, വൃഷം=ഇടവം, സ്ഥിതിചെയ്ക=നില്ക്കുക, ജാതൻ=ജനിച്ചവൻ, വൎജ്ജ്യസ്ത്രീഷ്ടൻ=വൎജ്ജ്യസ്ത്രീകൾക്കു് ഇഷ്ടൻ, വൎജ്ജ്യസ്ത്രീകൾ=വൎജ്ജ്യകളായിരിക്കുന്ന സ്ത്രീകൾ, വൎജ്ജ്യകൾ=വൎജ്ജിക്കപ്പെടുവാൻ യോഗ്യകൾ, വൎജ്ജിക്ക=ഉപേക്ഷിക്കുക, നബഹുവിഭവൻ=നബഹുവായിരിക്കുന്ന വിഭവത്തോടുകൂടിയവൻ, നബഹു=ബഹുവല്ലാത്തതു് (അല്പമെന്നു സാരം), വിഭവം=ഐശ്വൎയ്യം, ഭൂരിഭാൎയ്യൻ=ഭൂരികളായിരിക്കുന്ന ഭാൎയ്യമാരോടുകൂടിയവൻ, ഭൂരികൾ=ബഹുക്കൾ, സ്വോച്ചം=തന്റെ ഉച്ചം (തുലാമെന്നു സാരം), വൎത്തമാനൻ=വൎത്തിച്ചിയങ്ങുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, ഖ്യാതൻ=പ്രസിദ്ധൻ, ഗണപുരബലഗ്രാമപൂജ്യൻ=ഗണപുരബലഗ്രാമങ്ങളാൽ പൂജ്യൻ, ഗണപുരബലഗ്രാമങ്ങൾ=ഗണവും പുരവും ബലവും ഗ്രാമവും, ഗണം=സമുദായം,

പുരം=നഗരം, ബലം=സൈന്യം, പൂജ്യൻ=പൂജിക്കപ്പെട്ടവാൻ യോഗ്യൻ, അൎത്ഥവാൻ=ധനികൻ, കൎക്കി=കൎക്കടകം, അസ്വൻ=ദരിദ്രൻ, വിരളദശനൻ=വിരളങ്ങളായിരിക്കുന്ന ദശനങ്ങളോടുകൂടിയവൻ, വിരളങ്ങൾ=അകൽച്ചയോടുകൂടിയവ, ദശനങ്ങൾ=പല്ലുകൾ, മാതൃഹീനൻ =മാതാവോടു വേർപെട്ടവൻ, മാതാവു്=അമ്മ, അസുതൻ=സുതനോടു കൂടാത്തവൻ, സുതൻ=പുത്രൻ, അജ്ഞൻ=മൂൎഖൻ, സിംഹം=ചിങ്ങം, അനാൎയ്യൻ=ആൎയ്യനല്ലാത്തവൻ, ആൎയ്യൻ=പൂജ്യൻ, വിസുഖതനയൻ= സുഖത്തോടും തനയനോടും കൂടാത്തവൻ, തനയൻ=പുത്രൻ, വിഷ്ടികൃത്തു്=ഭാരവാഹി.

സാ — ശനി ഇടവത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ അഗമ്യകളായ സ്ത്രീകൾക്കു് ഇഷ്ടനായിട്ടും അല്പമായ ഐശ്വൎയ്യത്തോടും വളരെ ഭാൎയ്യമാരോടും കൂടിയവനായിട്ടും ഭവിക്കും. ശനി തുലാത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ ജനസമുദായത്താലും പുരവാസികളാലും സേനയിൽ ചേൎന്നവരാലും ഗ്രാമവാസികളാലും പൂജ്യനായിട്ടും ധനികനായിട്ടും ഭവിക്കും. ശനി കൎക്കടത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ അകൽച്ചയുള്ള പല്ലുകളോടുകൂടിയവനായിട്ടും ബാല്യത്തിങ്കൽ മാതാവോടു വേർപെട്ടവനായിട്ടും പുത്രനോടുകൂടാത്തവനായിട്ടും മൂൎഖനായിട്ടും ഭവിക്കും. ശനി ചിങ്ങത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ അപൂജ്യനായിട്ടും സുഖഹീനനായിട്ടും പുത്രനോടുകൂടാത്തവനായിട്ടും ഭാരവാഹിയായിട്ടും ഭവിക്കും.

സ്വന്തഃ പ്രത്യയിതോ നരേന്ദ്രഭവനേ
സൽപുത്രജായാധനോ
ജീവക്ഷേത്രഗതേऽൎക്കജേ പുരബല-
ഗ്രാമാഗ്രനേതാഥവാ
അന്യസ്ത്രീധനസംവൃതഃ പുരബല-
ഗ്രാമാഗ്രണീൎമ്മന്ദദൃക്
സ്വക്ഷേത്രേ മലിനസ്ഥിരാൎത്ഥവിഭവോ
ഭോക്താ ച ജാതഃ പുമാൻ. ൩൧

അ — അൎക്കജേ ജീവക്ഷേത്രഗതേ ജാതഃ പുമാൻ സ്വന്തഃ നരേന്ദ്രഭവനേ പ്രത്യയിതഃ സൽപുത്രജായാധനഃ ച ഭവതി. അഥവാ പുരബലഗ്രാമാഗ്രനേതാ ഭവതി. അൎക്കജേ സ്വക്ഷേത്രേ വൎത്തമാനേ ജാതഃ പു

മാൻ അന്യസ്ത്രീധനസംഭൃതഃ പുരബലഗ്രാമാഗ്രണീഃ മന്ദദൃക് മലിനഃ സ്ഥിരാത്മവിഭവഃ ഭോക്താ ച ഭവതി.

അന്വ—അക്കജൻ ജീവക്ഷേത്രഗതനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്ന പുമാൻ സ്വന്തനായിട്ടും നരേന്ദ്രഭവനത്തിങ്കൽ പ്രത്യയിതനായിട്ടും സൽപുത്രജായാധനനായിട്ടും ഭവിക്കുന്നു. അല്ലാ എങ്കിൽ പുരബലഗ്രാമാഗ്രനേതാവായി ഭവിക്കുന്നു. അക്കജൻ സ്വക്ഷേത്രത്തിങ്കൽ വർത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്ന പുമാൻ അന്യസ്ത്രീധനസംഭൃതനായിട്ടും പുരബലഗ്രാമാഗ്രണിയായിട്ടും മന്ദദൃക്കായിട്ടും മലിനനായിട്ടും സ്ഥിരാത്മവിഭവനായിട്ടും ഭോക്താവായിട്ടും ഭവിക്കുന്നു.

പരി—അക്കജൻ=ശനി, ജീവക്ഷേത്രഗതൻ = ജീവക്ഷേത്രത്തെ ഗമിച്ചവൻ, ജീവക്ഷേത്രം=ജീവന്റെ ക്ഷേത്രം, ജീവൻ=ബൃഹസ്പതി, ക്ഷേത്രം=രാശി, ഗമിക്ക=പ്രാപിക്ക, ജാതൻ=ജനിച്ചവൻ, പുമാൻ=പുരുഷൻ, സ്വന്തൻ=ശോഭനമായിരിക്കുന്ന അന്തത്തോടുകൂടിയവൻ, അന്തം=അവസാനം (മരണമെന്നു സാരം), നരേന്ദ്രഭവനം=രാജഗൃഹം, പ്രത്യയിതൻ=സംജാതമായിരിക്കുന്ന പ്രത്യയത്തോടുകൂടിയവൻ, സംജാതം=വഴിപോലെ ജാതം, ജാതം=ഉണ്ടായതു്, പ്രത്യയം=വിശ്വാസം സൽപുത്രജായാധനൻ=സത്തുകളായിരിക്കുന്ന പുത്രജായാധനങ്ങളോടുകൂടിയവൻ, സത്തുകൾ=ശോഭനങ്ങൾ, പുത്രജായാധനങ്ങൾ=പുത്രനം ജായയും ധനവും, ജായ=ഭാൎയ്യ, പുരബലഗ്രാമാഗ്രനേതാവു്=പുരബലഗ്രാമങ്ങളുടെ അഗ്രനേതാവു്, പുരബലഗ്രാമങ്ങൾ=പുരവും ബലവും ഗ്രാമവും, പുരം=നഗരം, ബലം=സൈന്യം അഗ്രനേതാവു്=മുഖ്യനായകൻ, സ്വൎക്ഷം=തന്റെ ഋക്ഷം, വൎത്തമാനൻ=വൎത്തിച്ചിരിക്കുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, അന്യസ്ത്രീധനസംഭൃതൻ=അന്യസ്ത്രീധനങ്ങളാൽ സംഭൃതൻ, അന്യസ്ത്രീധനങ്ങൾ=അന്യന്റെ സ്ത്രീധനങ്ങൾ, അന്യൻ=മറ്റൊരുവൻ, സ്ത്രീധനങ്ങൾ=സ്ത്രീയും ധനവും, സംഭൃതൻ=സംഭരിക്കപ്പെട്ടവൻ, സംഭരിക്ക=സുഖപുഷ്ടിയെ പ്രാപിക്ക (അന്യസ്ത്രീ ധനസംവൃതഃ, എന്നും പാഠം കാണ്മാനുണ്ടു്. അങ്ങിനെ പഠിക്കുന്നവർ അന്യസ്ത്രീധനസംവൃതൻ എന്നതിന്നു് അന്യസ്ത്രീയോടും അന്യധനത്തോടും യോജിച്ചവനെന്ന സാരത്തെ ഗ്രഹിച്ചുകൊൾക), പുരബലഗ്രാമാഗ്രണീ=പുരബലഗ്രാമങ്ങളുടെ അഗ്രണീ, പുരബലഗ്രാമങ്ങൾ=പുരവും ബലവും ഗ്രാമവും, പുരം=നഗരം, ബലം=സൈന്യം

അഗ്രണീ=മുഖ്യനായകൻ, മന്ദദൃക്=മന്ദയായിരിക്കുന്ന ദൃക്കോടുകൂടിയവൻ, മന്ദാ=അലസാ, ദൃക്=ദൃഷ്ടി, മലിനൻ=അശുദ്ധൻ, സ്ഥിരാൎത്ഥവിഭവൻ=സ്ഥിരങ്ങളായിരിക്കുന്ന അൎത്ഥവിഭവങ്ങളോടുകൂടിയവൻ, സ്ഥിരങ്ങൾ=ഇളക്കത്തോടുകൂടാത്തവ, അൎത്ഥവിഭവങ്ങൾ=അൎത്ഥവും വിഭവവും, അൎത്ഥം=ധനം, വിഭവം=ഐശ്വൎയ്യം, ഭോക്താവു്=ഭുജിക്കുന്നവൻ, ഭുജിക്ക=അനുഭവിക്കുക.

സാ—ശനി ധനുവിലോ മീനത്തിലോ നില്ക്കുമ്പോൾ ജനിച്ചവൻ ശോഭനമായ മരണത്തോടുകൂടിയവനായിട്ടും രാജഗൃഹത്തിങ്കൽ വിശ്വസ്തനായിട്ടും നല്ല പുത്രനോടും നല്ല ഭാൎയ്യയോടും നല്ല ധനത്തോടും കൂടിയവനായിട്ടും ഭവിക്കും. നഗരം, സൈന്യം, ഗ്രാമം ഇതുകളിൽവെച്ചു് ഒന്നിന്റെ മുഖ്യനായകനായിട്ടുതന്നെ ഭവിക്കുകയുമാം. ശനി മകരത്തിലോ കുംഭത്തിലോ നില്ക്കുമ്പോൾ ജനിച്ചവൻ പരസ്ത്രീകളോടും പരധനത്തോടും യോജിച്ചവനായിട്ടും പുരബലഗ്രാമങ്ങളിൽ വെച്ചു് ഒന്നിന്റെ മുഖ്യനായകനായിട്ടും വിഷയഗ്രഹണത്തിങ്കൽ മാന്ദ്യമുള്ള ദൃഷ്ടിയോടുകൂടിയവനായിട്ടും സ്നാനം മുതലായ ശുദ്ധിയോടു കൂടാത്തവനായിട്ടും സ്ഥിരമായ ധനത്തോടും സ്ഥിരമായ ഐശ്വൎയ്യത്തോടും കൂടിയവനായിട്ടും സുഖാനുഭവത്തിനായിക്കൊണ്ടു ധനവ്യയത്തെ ചെയ്യുന്നവനായിട്ടും ഭവിക്കും.

മേൽപ്പറഞ്ഞ ഫലങ്ങൾ ഒക്കെയും രാശിക്കും രാശ്യധിപനും രാശിയെ ആശ്രയിച്ചുനില്ക്കുന്ന ഗ്രഹത്തിനും ബലമുണ്ടു് എങ്കിൽ സാകല്യേന അനുഭവിക്കപ്പെടുമെന്നും, ബലഹാനി ഭവിക്കിൽ അതിന്നു് അനുരൂപങ്ങളായി ഭവിക്കുമെന്നും, രാശിക്കും രാശ്യധിപനും ആശ്രിതഗ്രഹത്തിന്നും ബലമില്ല എങ്കിൽ ഒന്നുംതന്നെ അനുഭവിക്കപ്പെടില്ലാ എന്നും ഗ്രാഹ്യമാകുന്നു.

**ശിശിരകരസമാഗമേക്ഷണാനാം**
**സദൃശഫലം പ്രവദന്തി ലഗ്നജാതം**
**ഫലമധികമിദം യദത്ര ഭാവാ**
**ഭവനഭനാഥഗുണൈൎവ്വിചിന്തനീയാഃ** ൩.൩

**അ—ലഗ്നജാതം ശിശിരകരസമാഗമേക്ഷണാനാം സദൃശഫലം പ്രവദന്തി. അത്ര ഭാവാഃ ഭവനഭനാഥഗുണൈഃ വിചിന്തനീയാഃ ഇതി യൽ തൽ ഇദം ഫലം അധികം ഭവതി.**

അന്വ—ലഗ്നജാതത്തെ ശിശിരകരസമാഗമേക്ഷണങ്ങൾക്കു സദൃശഫലമെന്നു പ്രവദിക്കുന്നു. ഇതിങ്കൽ ഭാവങ്ങൾ ഭവനഭനാഥഗുണങ്ങൾകൊണ്ടു വിചിന്തനീയങ്ങളായി ഭവിക്കുന്നു എന്നതു യാതൊന്നോ അതുഹേതുവായിട്ടുള്ള ഈ ഫലം അധികമായി ഭവിക്കുന്നു.

പരി—ലഗ്നജാതം=ലഗ്നസാമാന്യം (മേഷാദിരാശികളിൽവെച്ച് ഏതേതു രാശി ലഗ്നമായി ഭവിക്കുന്നുവോ അതൊക്കെയും എന്നു സാരം), ശിശിരകരസമാഗമേക്ഷണങ്ങൾ=ശിശിരകരസംബന്ധികളായിരിക്കുന്ന സമാഗമേക്ഷണങ്ങൾ, ശിശിരകരസംബന്ധികൾ=ശിശിരകരനെ സംബന്ധിച്ചവ, ശിശിരകരൻ=ചന്ദ്രൻ, സമാഗമേക്ഷണങ്ങൾ=സമാഗമങ്ങളും ഈക്ഷണങ്ങളും, സമാഗങ്ങൾ=സമാശ്രയങ്ങൾ, ഈക്ഷണങ്ങൾ=ദൃഷ്ടികൾ, സദൃശഫലം=സദൃശമായിരിക്കുന്ന ഫലത്തോടു കൂടിയതു്, സദൃശം=തുല്യം, പ്രവദിക്ക=പറയുക, ഇതു്=ലഗ്നജാതം, ഭാവങ്ങൾ=ലഗ്നം മുതലായവ, ഭവനഭനാഥഗുണങ്ങൾ=ഭവനഭനാഥന്മാരുടെ ഗുണങ്ങൾ, ഭവനഭനാഥന്മാർ=ഭവനങ്ങളും ഭനാഥന്മാരും, ഭവനങ്ങൾ=രാശികൾ, ഭനാഥന്മാർ=രാശ്യധിപന്മാർ, ഗുണം=പ്രാബല്യാദി, വിചിന്തനീയങ്ങൾ=വിചിന്തിക്കപ്പെടുവാൻ യോഗ്യങ്ങൾ, വിചിന്തിക്ക=വിവിധമായി വിചാരിക്കുക, വിവിധം=ബഹുവിധം.

സാ—മേഷാദിരാശികളിൽവെച്ച് ഏതൊരു രാശി ലഗ്നമായാലും ചന്ദ്രൻ മേഷാദിരാശിവളിൽ നിന്നാൽ വൃത്താതാമ്രദൃഗിത്യാദിപ്രകരണംകൊണ്ടു് ഏതെല്ലാം ഫലം പറയപ്പെട്ടുവോ അതൊക്കെയും ലഗ്നംകൊണ്ടു പറകയുമാം. ഇപ്രകാരം ചന്ദ്രനു് ഇതരഗ്രഹദൃഷ്ടി ഭവിച്ചാൽ പറയേണ്ടതായി അനന്തരം പറയപ്പെടുവാൻ പോകുന്നതായ ഫലത്തെ അങ്ങിനെ ഉള്ള ഗ്രഹദൃഷ്ടി ലഗ്നത്തിന്നു ഭവിച്ചാലും പറയാം. എല്ലാ ഭാവങ്ങൾക്കും ഭാവതപത്തെ പ്രാപിച്ചിരിക്കുന്ന രാശിക്കും അതിന്റെ അധിപന്നും ബലം ഭവിക്കിൽ പുഷ്ടി ഭവിക്കുമെന്നും ഒന്നിന്നുമാത്രം ബലമുണ്ടാകിൽ പുഷ്ടിയുണ്ടാകയില്ലാ എന്നും രണ്ടിന്നും ബലമില്ലാ എങ്കിൽ നാശം ഭവിക്കുമെന്നും തുടങ്ങിയുള്ള ശാസ്ത്രവശാൽ ഭാവഭാവാധിപന്മാരുടെ അവസ്ഥാവിശേഷംകൊണ്ടു പറയേണ്ടതായി പ്രാപ്തങ്ങളായിട്ടുള്ള ഫലങ്ങളിൽവെച്ചു ലഗ്നത്തെക്കുറിച്ചു യാതൊരു ഫലം നേരിടുന്നുവോ അതു ലഗ്നത്തിന്നുള്ളൊരു വിശേഷമാകുന്നു.

മേഷാദിരാശികൾ ലഗ്നങ്ങളായി ഭവിച്ചാൽ പറവാൻ യോഗ്യങ്ങളായ ഫലങ്ങളെ ആപ്തന്മാരായ ചിലർ പറഞ്ഞിട്ടുണ്ടു്. അതിന്റെ

ഏകദേശത്തെ ഉപയോഗവശാൽ ഇതിന്നു താഴെ കാണിച്ച സംക്ഷേപേണ വിവരിക്കുന്നു.

മേഷവിലഗ്നേ കുനഖസ്സുരോഷണോ ഭേദകൃൽ സ്ഖലിതവാക്യഃ
പിത്താനിലപ്രായിഷ്ഠഃ കൃപണോതിബഹുവ്യഥശ്ചൈവ.
രഹിതോ ബാല്യേ ഗുരുഭിർമ്മന്ദസുതഃ സ്വജനസഹജഹിതകർത്താ
ധർമ്മസ്ഥിതോ വിദേശോപഗശ്ച കർമ്മാരതത്യഫലം.
നീചാം വാ പിശുനാം വാ വികലാം ലഭതേന്യപൂർവ്വികാം ഭാര്യാം.
സഹജസമാന്യപി മിത്രാണി ചാസ്യ ബന്ധുതാമുപയാന്തി.
ശസ്ത്രേണ വാ വിഷൈർവ്വാ മരണം പിത്തോദ്ഭവൈർവ്വികാരൈർവ്വാ
സ്വാൽ പക്ഷാൽജ്വലനാദപാ വഷാൽ ദുർഗ്ഗാൽ പ്രപതനാദപാ.

മേൽ എഴുതിയ ശ്ലോകങ്ങളുടെ അർത്ഥം

മേടം രാശികൊണ്ടു ജനിച്ചവൻ കുത്സിതമായ നഖത്തോടും അതികോപത്തോടുംകൂടിയവനായിട്ടും അന്യോന്യം സ്നിഗ്ദ്ധന്മാരായിരിക്കുന്നവരെ പറഞ്ഞു ഭേദിപ്പിക്കുന്നവനായിട്ടും പറയുമ്പോൾ വേണ്ടുംവണ്ണം അക്ഷരങ്ങൾ പുറപ്പെടാത്തവനാട്ടും വാതപിത്തങ്ങളുടെ ആധിക്യത്തോടുകൂടിയവനായിട്ടും ധനവ്യയത്തെ സഹിക്കാത്തവനായിട്ടും വളരെ മനോദുഃഖങ്ങളോടുകൂടിയവനായിട്ടും ബാല്യത്തിങ്കൽ അച്ഛനമ്മ മുതലായ ഗുരുജനങ്ങളോടു വേർപെട്ടവനായിട്ടും അല്പസന്തതിയായിട്ടും സ്വജനങ്ങൾക്കും സഹോദരന്മാൎക്കും ഹിതത്തെ ചെയ്യുന്നവനായിട്ടും ധർമ്മനിഷ്ഠയോടുകൂടിയവനായിട്ടും ജന്മഭൂമിയെ വിട്ട് അന്യദേശത്തിങ്കൽ ഇരിക്കുന്നവനായിട്ടും നിഷ്ഫലമായ കർമ്മത്തെ ആചരിക്കുന്നവനായിട്ടും ഭവിക്കും. അത്രതന്നെയല്ല, അധമയായിട്ടോ ഏഷണിപറയുന്നവളായിട്ടോ അംഗവൈകല്യത്തോടുകൂടിയവളായിട്ടോ അന്യനാൽ മുമ്പേ അനുഭൂതയായവളായിട്ടോ ഇരിക്കുന്ന ഭാൎയ്യയെ ലഭിക്കും. സഹോദരന്മാരോടു സദൃശമാകുംവണ്ണം അന്യനിൽ സ്നേഹത്തോടുകൂടിയിരുന്നവരും തനിക്കു ബന്ധുക്കളായി ഭവിക്കും. ആയുധംഹേതുവായിട്ടോ വിഷംഹേതുവായിട്ടോ പിത്തോദ്ഭവമായിരിക്കുന്ന രോഗംഹേതുവായിട്ടോ സ്വസഹായങ്ങളായിരിക്കുന്ന ജനങ്ങളിൽവെച്ച് ഒരുത്തൻഹേതുവായിട്ടോ അഗ്നിഹേതുവായിട്ടോ വഷംഹേതുവായിട്ടോ ദുർഗ്ഗമമായ പ്രദേശത്തിങ്കൽനിന്നുള്ള വീഴ്ചഹേതുവായിട്ടോ മരിക്കുകയും ചെയ്യും.

വൃഷഭവിലഗ്നേ സ്ഥൂലോഷ്ഠഗണ്ഡനാസോമഹാലലാടശ്ച
ശ്ലേഷ്മാനിലപ്രായിഷ്ഠസ്ത്യാഗീ ബഹുശോ വ്യയരതശ്ച

കന്യാപ്രജോല്പപുത്രഃ പിതുൎജ്ജനന്യാശ്ച ദോഷകൃദ്ബഹുശഃ
കൎമ്മണി സതതാ സക്തോ വിധൎമ്മയുക്തോൎത്ഥഭാക് ചൈവ
നിത്യം കളത്രകാംക്ഷീ ശസ്ത്രവിഘാതീ സദാ സ്വജനഹൎത്താ
മൃത്യും ശസ്ത്രൈഃ പാശൈഃ മൃഗൈശ്ച ലഭതേന്യദേശേഷു.
ദേഹശ്രമൈൎജ്ജലൈൎവ്വാ ശൂലൈൎവ്വാപ്യടനനിരസനൈശ്ചൈവ
പുരുഷാച്ചതുഷ്പദൈൎവ്വാ ബലാന്വിതാൽ മൃത്യുമുപയാതി.

അൎത്ഥം — ഇടവംരാശികൊണ്ടു ജനിച്ചവൻ തടിച്ച ചുണ്ടോടും കവിളോടും മൂക്കോടും വലിയ നെററിയോടും കഫവാതങ്ങളുടെ ആധിക്യത്തോടും ദാനശീലതയോടും വളരെ ധനവ്യയത്തോടും കൂടിയവനായി ഭവിക്കും. അത്രതന്നെയല്ല, സ്ത്രീപ്രജകൾക്ക് ആധിക്യവും പുരുഷപ്രജകൾക്കു കുറവും മേൽപ്രകാരമുള്ളവനു ഭവിക്കും. അച്ഛനും അമ്മയ്ക്കും അവൻ വളരെ ഉപദ്രവകാരിയായിട്ടും എല്ലാ സമയത്തിങ്കലും ഓരോ തരമായ കൎമ്മത്തിങ്കൽ താല്പൎയ്യത്തോടുകൂടിയവനായിട്ടും വിരുദ്ധമായ ധൎമ്മത്തോടുകൂടിയവനായിട്ടും ധനവാനായിട്ടും എല്ലായ്പോഴും സ്ത്രീകാമനായിട്ടും ആയുധംകൊണ്ടു ഹിംസിക്കുന്നവനായിട്ടും സ്വജനങ്ങളെ പ്രഹരിക്കുന്നവനായിട്ടും ഭവിക്കും. ആയുധംനിമിത്തമായിട്ടോ കയറുനിമിത്തമായിട്ടോ മൃഗംനിമിത്തമായിട്ടോ ദേഹായാസകരമായ കൎമ്മംനിമിത്തമായിട്ടോ ജലംനിമിത്തമായിട്ടോ ശൂലംനിമിത്തമായിട്ടോ സഞ്ചാരംനിമിത്തമായിട്ടോ നിരസനംനിമിത്തമായിട്ടോ പുരുഷനെ ഭക്ഷിക്കുന്നതായും ബലമേറുന്നതായുമിരിക്കുന്ന ദുഷ്ടമൃഗംഹേതുവായിട്ടോ അന്യദേശത്തിങ്കൽ വീണുമരിക്കുകയും ചെയ്യും.

പൂൎവ്വവിലഗ്നേ മിഥുനേ ഹീനാംഗഃ സൂയതേധികാംഗോ വാ
പ്രിയവാഗ്വിശിഷ്ടകൎമ്മാ മിശ്രപ്രകൃതിൎദ്വിജനനീകഃ
അല്പമതിരല്പകായഃ സതാം ച മഹിതോ ഗുരൂണാഞ്ച
അല്പസഹജോല്പചേഷ്ടഃ പരാവമൎദ്ദീ ഗുണയുതശ്ച
കൎമ്മസു ബഹുഷ്വഭിരതോ ധൎമ്മം സാധയതി ചാഥ ധൎമ്മേണ
പ്രാപ്താൻലാഭാൻവിവിധാൻ ദോഷൈസ്തൈസ്തൈശ്ചനാശയതി.
ബഹ്വീഃ പത്നീൎല്ലഭതേ രോഗാംസ്താംസ്താംശ്ച ദാരുണാൻജയതി
വ്യാളാദ്വിഷാൽ മൃഗാദ്വാപ്യുദകാദ്വാ മൃത്യുമുപയാതി.

അൎത്ഥം — മിഥുനം ലഗ്നമാകിൽ ജനിക്കുന്ന സമയത്തിങ്കൽത്തന്നെ അംഗഹാനിയോടോ അംഗാധിക്യത്തോടോ കൂടിയവനായിട്ടും പ്രിയവാക്കായിട്ടും വിശിഷ്ടമായ കൎമ്മത്തോടുകൂടിയവനായിട്ടും മിശ്രപ്ര

കൃതിയായിട്ടും രണ്ടു് അമ്മമാരോടുകൂടിയവനായിട്ടും അല്പബുദ്ധിയായിട്ടും അല്പശരീരനായിട്ടും സജ്ജനങ്ങളേയും ഗുരുജനങ്ങളേയും പൂജിക്കുന്ന വനായിട്ടും സഹോദരന്മാർ വളരെ ഇല്ലാത്തവനായിട്ടും അല്പവ്യാപാര നായിട്ടും ശത്രുവിനെ മർദ്ദിക്കുന്നവനായിട്ടും ഗുണവാനായിട്ടും വളരെ കർമ്മങ്ങളിൽ താല്പര്യമുള്ളവനായിട്ടും ഒരു ധർമ്മംകൊണ്ടു മറെറാരു ധർമ്മത്തെ സാധിക്കുന്നവനായിട്ടും പലപ്രകാരേണ കിട്ടിയ ലാഭങ്ങളെ അതാതു ദോഷങ്ങളെക്കൊണ്ടു നശിപ്പിക്കുന്നവനായിട്ടും വളരെ ഭാര്യമാരെ ലഭിക്കുന്നവനായിട്ടും കഠിനങ്ങളായ അതാതു രോഗങ്ങളെ ഔഷധംകൊണ്ടോ ദൈവാശ്രയംകൊണ്ടോ ജയിക്കുന്നവനായിട്ടും ഭവിക്കും. സർപ്പവിഷമോ ക്ഷുദ്രവിഷമോ മൃഗമോ ജലമോ നിമിത്തമായി മരിക്കുകയും ചെയ്യും.

കർക്കിണി പൂർവ്വവിലഗ്നേ നൈകാഗ്രോ ഗുഹ്യരോഗവാൻ ഭീരുഃ
ഉരസി കൃതാഭിജ്ഞാനഃ കഫാനിലാത്മാ ദൃഢഗ്രാഹീ
പാപാനഹിതാൻ ഭജതേ പരസ്വമപി നിക്ഷിപേദ്വ്യയേന സക്തൻ
സ്വജനാൽ ദുഷ്ടഃ സ്വജനൈർവ്വിഭത്സിതോഹ്യസ്ഥിരപ്രഭവഃ

തീക്ഷ്ണം കർമ്മ വിദേശേ നിത്യം ഹ്യത്സാഹ്ജിതഃ പരസ്വാമീ
അസദൃശദാരോ രിപുനിർജ്ജിതശ്ച പൂജ്യസ്സമൂഹാനാം
കണ്ഠാപീഡാദ്രജസാ കഫോദയാദസ്ഥിഭഞ്ജനാദ് ഭേദാൽ
ദേഹച്ഛേദാദഥവാ ജലോദരാന്മൃത്യുമാപ്നോതി

അ — കർക്കടകം ലഗ്നമാകിൽ അസ്ഥിരമനസ്സായിട്ടും ഗുഹ്യരോഗിയായിട്ടും ഭയമേറിയവനായിട്ടും മാറിടത്തിൽ ഒരു അടയാളത്തോടുകൂടിയവനായിട്ടും കഫവാതാധിക്യത്തോടുകൂടിയവനായിട്ടും ദൃഢമായിരിക്കുന്ന ഗ്രഹണത്തോടുകൂടിയവനായിട്ടും ദുഷ്ടന്മാരായും തനിക്കു് അഹിതന്മാരായുമിരിക്കുന്നവരെ സേവിക്കുന്നവനായിട്ടും തന്റെ ദ്രവ്യത്തേയും അന്യദ്രവ്യത്തേയും പല പ്രാവശ്യം തനിക്കുവേണ്ടിയുള്ള വ്യയത്തിൽ പെടുത്തുന്നവനായിട്ടും സ്വജനാനിമിത്തമായി ഗർവ്വത്തെ പ്രാപിച്ചവനായിട്ടും സ്വജനങ്ങളാൽ അപവദിക്കപ്പെട്ടവനായിട്ടും അസ്ഥിരമായ ഐശ്വര്യത്തോടുകൂടിയവനായിട്ടും തീക്ഷ്ണമായിരിക്കുന്ന കർമ്മത്തോടുകൂടിയവനായിട്ടും അന്യദേശത്തിങ്കൽ ഇരുന്നു ധനസമ്പാദനത്തിനായിക്കൊണ്ടു് ഉത്സാഹിക്കുന്നവനായി അന്യന്റെ സ്വാമിയായിട്ടും തനിക്കു് അനുരൂപയല്ലാതെയുള്ള ഭാര്യയോടുകൂടിയവനായിട്ടും ശത്രുക്കളാൽ ജയിക്കപ്പെട്ടവനായി നാനാജനസമൂഹത്താൽ പൂജ്യ

നായിട്ടും ഭവിക്കും. ശത്രുക്കൾ കഴുത്തിൽ പിടിച്ചു ഞെക്കുകയോ കയ റിട്ടു തൂങ്ങുകയോ കഫവർദ്ധനമോ അസ്ഥികൾ നുറുങ്ങുകയോ പിളരുക യോ ദേഹത്തിൽ മുറി പററുകയോ ജലോദരമെന്ന രോഗമോ നിമിത്ത മായി മരിക്കുകയും ചെയ്യും.

സിംഹവിലഗ്നേ കഠിനഃ പ്രിയാമിഷഃ പൈത്തികോവിതതനാശഃ
ബഹുപാരംഭകുടുംബഃ കൃപണസ്സ്വപഥ സമ്മതഃ ഖ്യാതഃ
സഹജവിഷാദീ സ്വജനസ്യ ഘാതകോവിക്രമൈസ്സ്വകൈർയ്യുക്തഃ
അവിഷാദീ കർമ്മകരോ വിവിധോപായൈസ്സ്വധർമ്മിഷ്ഠഃ

ഭാര്യാ ബഹ്വീർല്ലഭതേ വിദ്യോപേതഃ കുലൈരുപേതാശ്ച
കട്യാരുജശ്ച ബഹുശോ ജാനോപാർദ്ദശനേഷു ചാപ്നോതി
മൃത്യുശ്ശസ്ത്രൈഃ പാപൈർവ്വിഷൈശ്ച കാഷ്ഠൈരഥാമയൈശ്ചാപി
അംബുചരൈർവ്വാ സത്വൈർബുഭുക്ഷയാഹ്രാസമുപയാതി

അ — ചിങ്ങം ലഗ്നമാകിൽ കഠിനമനസ്സായിട്ടും മാംസഭക്ഷണത്തി ങ്കൽ പ്രീതിയുള്ളവനായിട്ടും പിത്തപ്രകൃതിയായിട്ടും എല്ലാ സമയത്തി ങ്കലും ഓരോ പ്രകാരേണ പലതിന്റേയും നാശത്തെ അനുഭവിക്കുന്ന വനായിട്ടും അനേകകർമ്മങ്ങളെ ആരംഭിക്കുന്നവനായിട്ടും ബഹുവായി രിക്കുന്ന കുടുംബത്തോടുകൂടിയവനായിട്ടും പിശുക്കനായിട്ടും ജനസമ്മ തനായിട്ടും പ്രസിദ്ധനായിട്ടും സഹോദരന്മാരെ വിഷാദിപ്പിക്കുന്നവ നായിട്ടും സ്വജനങ്ങളെ ഹിംസിക്കുന്നവനായിട്ടും വിക്രമിയായിട്ടും വി ഷാദത്തോടുകൂടാത്തവനായിട്ടും പല ഉപായങ്ങൾകൊണ്ടു പല കർമ്മ ങ്ങളെ ചെയ്യുന്നവനായിട്ടും ഭവിക്കും. കുലഗുണങ്ങളോടുകൂടിയവരായ വളരെ ഭാര്യമാരെ ലഭിക്കും. വിദ്യയോടുകൂടിയവനായി ഭവിക്കുകയും ചെയ്യും. അത്രതന്നെയുമല്ല, അരക്കെട്ടിലും മുട്ടുകളിലും പല്ലിന്മേലും അ നേകരോഗങ്ങൾ അവനുണ്ടാകും. ശസ്ത്രംനിമിത്തമായിട്ടോ പാപം നിമിത്തമായിട്ടോ വിഷംനിമിത്തമായിട്ടോ മരംനിമിത്തമായിട്ടോ രോഗംനിമിത്തമായിട്ടോ ജലജന്തുക്കളുടെ ബുഭുക്ഷഹേതുവായിട്ടുള്ള ഹ്രാസംനിമിത്തമായിട്ടോ മരിക്കുകയും ചെയ്യും.

ഷഷ്ഠവിലഗ്നേ പ്രിയവാക് തനുച്ഛവിർദ്ദീർഘലകംചരണഃ
മിശ്രപ്രകൃതിശ്ചാർവ്വാകൃതിർവ്രണീ ചാത്ഥവാൻ കൃപണഃ
സ്വജനസ്യേഷ്ടഃ കന്യാബഹുപ്രജോഭ്രാതൃഭിർവ്വിരുദ്ധശ്ച
ധർമ്മപ്രിയോല്പലാഭഃ കർമ്മണി നിപുണസ്സമാചരതി

വിവിധാച്ചതുഷ്പദഗണാച്ഛസ്ത്രാൽ പിത്തോത്ഭവാദ്രോഗാൽ
ശോകാൽ സന്താപാദപാ മൃത്യും ചാപ്നോതി പാശാദപാ

അ — കന്നി ലഗ്നമായാൽ പ്രിയവാക്കായിട്ടും നേരിയ തേജസ്സോടുകൂടിയവനായിട്ടും ദീർഘങ്ങളായ കരചരണങ്ങളോടുകൂടിയവനായിട്ടും മിശ്രപ്രകൃതിയായിട്ടും നല്ല ആകൃതിയോടുകൂടിയവനായിട്ടും ശരീരത്തിങ്കൽ പ്രായേണ ഏന്നും വ്രണമുള്ളവനായിട്ടും ധനവാനായിട്ടും ലുബ്ധനായിട്ടും സ്വജനങ്ങൾക്കു് ഇഷ്ടനായിട്ടും സ്ത്രീസന്താനങ്ങൾ ഏറിയവനായിട്ടും സഹോദരവിരോധിയായിട്ടും ധർമ്മപ്രിയനായിട്ടും അല്പമായ ലാഭത്തോടുകൂടിയവനായിട്ടും എല്ലാ പ്രവൃത്തിയിലും സാമർത്ഥ്യത്തോടുകൂടിയവനായിട്ടും അതാതു കർമ്മത്തെ വേണ്ടുംപ്രകാരം ചെയ്യുന്നവനായിട്ടും ഭവിക്കും. നാനാവിധമായ നാല്ക്കാലികളുടെ കൂട്ടമോ ആയുധമോ പിത്തോത്ഭവമായ രോഗമോ ദുഃഖമോ സന്താപമോ ഉദ്ബന്ധമോ നിമിത്തമായി മരിക്കുകയും ചെയ്യും.

സപ്തമരാശൌ ലഗ്നേ വിഷമാംഗസ്സ്യാദ്യതേ വിഷമശീലഃ
കഫവാതികസ്സചപലോ ഹ്രസ്വഗ്രീവഃ കൃതജ്ഞശ്ച
അർത്ഥാൻ വിപുലാൻ ലഭതേ വ്യയേന സംപൂജ്യതേ യശഃ പ്രായഃ
ഗുരുസേവായാം നിരതഃ പ്രിയവക്താനുജനസ്വജപൂജ്യഃ

അബ്ധചരചിദ്ധർമ്മിഷ്ഠോവിനാശമുപയാതിപീഡനൈസ്സ്വൈഃ
മൃതഭാര്യഃ കലഹരുചിർബ്ബഹുശശ്ശോകാദിഭിഃ ക്ലിഷ്ടഃ
മൃത്യുഃ ഖ്യാതാൽ പുരുഷാൽ സ്വജനാൽ സൌമ്യാച്ചതുഷ്പദാദപാപീ
ഖേദാച്ച വിപ്രയോഗാദ്ദ്വിപവാസാന്മാർഗ്ഗയോഗാദപാ

അ — തുലാം ലഗ്നമാകിൽ പ്രസവത്തിങ്കൽത്തന്നെ അംഗവൈഷമ്യത്തോടുകൂടിയവനായിട്ടും വിഷമശീലതയോടും കഫവാതാധിക്യത്തോടും കൂടിയവനായിട്ടും ചപലനായിട്ടും നീളം കുറഞ്ഞ കഴുത്തോടുകൂടിയവനായിട്ടും ഉപകാരസ്മൃതിയോടുകൂടിയവനായിട്ടും വളരെ ധനവാനായിട്ടും ധനവ്യയംകൊണ്ടു യശസ്സിനെ പ്രസാദിപ്പിക്കുന്നവനായിട്ടും ഗുരുസേവയിൽ താല്പര്യത്തോടുകൂടിയവനായിട്ടും പ്രിയത്തെ പറയുന്നവനായിട്ടും അനുജനങ്ങളാലും സ്വജനങ്ങളായ സഹോദരാദികളാലും പൂജ്യനായിട്ടും സഞ്ചാരപ്രിയനായിട്ടും ധർമ്മിഷ്ഠനായിട്ടും പലപ്രകാരേണ തന്റെ സംബന്ധികളായ ജനങ്ങൾ ഏവ ചിലരോ അവർ എല്ലാവരും നിമിത്തമായി ധനനാശത്തെ അനുഭവിക്കുന്നവനായിട്ടും ഭാര്യാമരണദുഃഖത്തെ പ്രാപിക്കുന്നവനായിട്ടും കലഹത്തിങ്കൽ

താല്പര്യത്തോടുകൂടിയവനായിട്ടും ശോകാദിക്ലേശങ്ങളെ പിന്നെയും പിന്നെയും അനുഭവിക്കുന്നവനായിട്ടും ഭവിക്കും. അവന്റെ മരണം പ്രസിദ്ധനായ പുരുഷനോ ഹിതകാരി എന്ന അഭിജനത്തോടുകൂടിയ സ്വജനമോ നാല്ക്കാലിയോ ഇഷ്ടജനങ്ങളുടെ വിരഹംഹേതുവായിട്ടുള്ള ഖേദമോ ഉപവാസമോ വഴിനടപ്പോ ഹേതുവായിട്ടു ഭവിക്കുകയും ചെയ്യും.

അഷ്ടമരാശൌ ലഗ്നേ വിശാലരജ്ജ്വാനനോദരഃ ക്രൂരഃ
പിത്തപ്രകൃതിഃ പിംഗേക്ഷണോ മൃദുദ്രുതഗതിഃ പരസ്വാമീ
സ്ഥിതകുടുംബസ്വജനാന്തകോ ബഹുവ്യയോ ബഹുപ്രസവഃ
സുഖരഹിതോ ഭ്രാതൃദ്വേഷ്യാ വൃഷസേവീ ധർമ്മഹീനശ്ച
ഭാര്യാനിമിത്തവിമുഖീ ശത്രോന്നാത്മാൻ ദദാതി ബഹുശശ്ച
സ്വകുലോൽഭൂതാൻ ശത്രൂൻ ലഭതേ രോഗാംശ്ച നൈകവിധാൻ
ഗാത്രച്ഛേദൈർദ്ദുർഭ്രാവ്യശംഗതോ ബന്ധനൈഃ പ്രഹാരൈശ്ച
രോഗൈർവ്വാ പാപകൃതൈർജ്ജ്വലനാദ്വാ മൃത്യുമുപയാതി

അർത്ഥം—വൃശ്ചികം ലഗ്നമാകിൽ വിസ്തീർണ്ണമായും ദീർഘമായുമിരിക്കുന്ന മുഖത്തോടും ഉദരത്തോടും കൂടിയവനായിട്ടും ക്രൂരനായിട്ടും പിത്തപ്രകൃതിയായിട്ടും പിംഗവർണ്ണങ്ങളായ കണ്ണുകളോടു കൂടിയവനായിട്ടും മൃദുശരീരനായിട്ടും വേഗത്തിൽ നടക്കുന്നവനായിട്ടും അന്യന്മാൎക്കു അധിപതിയായിട്ടും വർദ്ധിച്ചിരിക്കുന്ന കുടുംബത്തോടുകൂടിയവനായിട്ടും സ്വജനോപദ്രവത്തെ ചെയ്യുന്നവനായിട്ടും വളരെ വ്യയത്തോടും വളരെ സന്താനങ്ങളോടും കൂടിയവനായിട്ടും സുഖത്തോടു കൂടാത്തവനായിട്ടും പലൎക്കും ശത്രുവായിട്ടുള്ളവനായിട്ടും ധർമ്മത്തെ സേവിക്കുന്നവനായിട്ടും ധർമ്മഭ്രഷ്ടനായുമിരിക്കുന്നവനായിട്ടും ഭവിക്കും. അത്രതന്നെ അല്ല, ഭാര്യനിമിത്തം ശത്രു വന്നെതിൎക്കുമ്പോൾ അവനോടു നേരിടാതെ വൈമുഖ്യത്തെ പ്രാപിക്കും. അധികമായിട്ടൊന്നും കൊടുക്കുകയും ഇല്ല. അവനു തന്റെ കുലത്തിൽത്തന്നെ ശത്രുക്കളായിട്ടും ചിലർ ഉണ്ടാകും. അനേകവിധങ്ങളായ രോഗങ്ങളും ഉണ്ടാകും. ദേഹത്തിങ്കൽ മുറിപറ്റുകയോ ശത്രുവിന്റെ അധീനതയെ പ്രാപിക്കുകകൊണ്ടുണ്ടായ ബന്ധനമോ അടിയോ പാപജന്യമായ രോഗമോ അഗ്നിയോ നിമിത്തമായി മരിക്കുകയും ചെയ്യും.

സ്ഥൂലോഷ്ഠദശനനാസോ നവമേ ലഗ്നേ കഫാനിലപ്രകൃതിഃ
മാംസളഗുഹ്യോരുജഃ കുനഖീ കർമ്മോദ്യതശ്ശൂരഃ

ക്ഷുദ്രാൻ നീചാൻ ഭജതേ ചൌൎയ്യാദനലാന്യപാച്ച നഷ്ടധനഃ
വിജ്ഞാനാനാം പ്രസവോ ബഹുപൂജോ ഭ്രാതൃഘാതരുചിഃ
കൎമ്മ വിദേശേഷ്ടീഷ്ടഃ കുരുതേ വിത്താനി ചാഹ്നതി നൃപേഭ്യഃ
ധൎമ്മേ തു മദ്ധ്യമമതിൎദ്ദാരൈശ്ച വിരോധമുപയാതി
രോഗാൻ വദനേ ലഭതേ ചതുഷ്പദാച്ചാത്മനസ്സമാപ്നോതി
മൃത്യും ബിലേശയാദ്വാ നൃപാച്ചബന്ധാജ്ജനാദ്വാപി

അൎത്ഥം — ധനു ലഗ്നമാകിൽ ചുണ്ടിന്നും പല്ലിന്നും മൂക്കിന്നും പുഷ്ടിയുണ്ടാകും. കഫവാതപ്രകൃതിയായിരിക്കും. ഗുഹ്യപ്രദേശവും തുടകളും കൈകളും തടിച്ചുരുകളായിരിക്കും. രോഗംനിമിത്തമായി നഖം ദുഷ്ടമായി ഭവിക്കും. കൎമ്മങ്ങളിൽ ഉത്സാഹവും ശൌൎയ്യവും ഉണ്ടാവും. അല്പന്മാരായും അധമന്മാരായുമിരിക്കുന്നവരെ സേവിക്കും. കളവോ തീയ്യോ രാജാവോ നിമിത്തമായി ധനം നശിക്കും. അന്യന്മാൎക്ക് ഓരോരോ അറിവുകളെ ഉണ്ടാക്കിക്കൊടുക്കും. അനേകജനങ്ങളാൽ പൂജ്യനായിരിക്കും. സഹോദരന്മാരെ ദ്രോഹിപ്പാൻ താല്പൎയ്യമുണ്ടാകും. അന്യദേശത്തിങ്കൽവെച്ച് ഇഷ്ടകൎമ്മത്തെ ചെയ്യും. രാജാവിങ്കൽനിന്നു ധനത്തെ ലഭിക്കും. ധൎമ്മങ്ങളിൽ മദ്ധ്യമമനസ്സായിരിക്കും. ഭാൎയ്യമാരോടു വൈരമുണ്ടാകും. മുഖത്തിങ്കൽ പല രോഗങ്ങളുമുണ്ടാകും. നാല്ക്കാലിയോ മടയിൽ വസിക്കുന്ന ജന്തുവോ രാജാവോ ബന്ധനമോ വല്ലോരു ജനമോ നിമിത്തമായി മരണത്തെ പ്രാപിക്കും.

ദശമവിലഗ്നേ തനുനാസികാപുടോ ദീൎഘവക്ത്രകരചരണഃ
വായപാത്മകോ മൃഗാസ്യോ ഭീരുശ്ചപലോഥ ബന്ധനഭാക്
ക്ഷുദ്രകുടുംബോല്പധനഃ കൃപണഃ കന്യാപ്രജോ മൃതസ്വജനഃ
സഹജസമൂഹൈശ്വൎയ്യാൽ നൃപാദരണ്യാച്ച ലബ്ധധനഃ
ഉപവാസവ്രതശീലോ നീചാമിഷ്ടാമവാപ്നുയാത്ഭാൎയ്യാം
ബഹുവിഗ്രഹോല്പകേശോ ദുൎബ്ബലജാനുശ്ച രോഗാൎത്തഃ
ബാലാദനിലാച്ഛസ്ത്രാൽ നൃപാദപിഷാൽ പ്രപതനാദ്ഗജാദ്വാ
പിത്തോദരയാദജീൎണ്ണാൽ മ്രിയതേ വാ മാൎഗ്ഗവിഭ്രഷ്ടഃ (പി

അൎത്ഥം — മകരം ലഗ്നമാകിൽ കൃശമായ മൂക്കിന്റെ പുടത്തോടും ദീൎഘമായ മുഖത്തോടും ദീൎഘങ്ങളായ കൈകളോടും ദീൎഘങ്ങളായ കാലുകളോടുംകൂടിയവനായിട്ടും വാതപ്രകൃതിയായിട്ടും മാനിന്റെ മുഖം പോലെ ഇരിക്കുന്ന മുഖത്തോടുകൂടിയവനായിട്ടും ഭയമേറിയവനായിട്ടും ചപലനായിട്ടും ബന്ധനത്തെ പ്രാപിക്കുന്നവനായിട്ടും കുടുംബവു

ദ്ധിയോടും ധനവൃദ്ധിയോടും കൂടാത്തവനായിട്ടും പിശുക്കനായിട്ടും സ്ത്രീസന്താനങ്ങളോടുകൂടിയവനായിട്ടും അകാലത്തിങ്കൽ സ്വജനങ്ങൾ മരിച്ചുപോകയാൽ വ്യസനിക്കേണ്ടവനായിട്ടും സഹോദരസമൃദ്ധിയുള്ളവനായിട്ടും ശൌൎയ്യംഹേതുവായിട്ടോ രാജാവിൽനിന്നോ കാട്ടിൽനിന്നോ ലഭിക്കപ്പെട്ട ധനത്തോടുകൂടിയവനായിട്ടും ഉപവാസങ്ങളോടും വ്രതങ്ങളോടും കൂടിയവനായിട്ടും അധമയായും ഇഷ്ടയായും ഇരിക്കുന്ന ഭാൎയ്യയോടുകൂടിയവനായിട്ടും വളരെ കലഹത്തോടുകൂടിയവനായിട്ടും തലമുടി വളരെ ഇല്ലാത്തവനായിട്ടും മുട്ടുകൾക്കു ബലംകുറഞ്ഞവനായിട്ടും രോഗംഹേതുവായിട്ട് ആകുലനായിട്ടും ബാലനോ കാറ്റോ ആയുധമോ രാജാവോ വിഷമോ വീഴ്ചയോ ഗജമോ പിത്തവൎദ്ധനവോ അജീൎണ്ണമോ ഹേതുവായിട്ടു വഴിയിൽക്കിടന്നുമരിക്കുകയും ചെയ്യും

ഏകാദശേ വിലഗ്നേ സ്തബ്ധഃ ക്രൂരഃ കുലാഗ്രജഃ പുരുഷഃ
പിത്താനിലഭ്രയിഷ്ഠഃ തിലപുഷ്പസമാനനാസശ്ച
പ്രാപ്തൻ നാശയതേൎത്ഥാൻ ബഹുഭൃത്യസ്സാദ്ധ്യുതേവ യൈശ്ചാപി
ക്ഷീണസ്സ്വഗോത്രഗുരുജനപരപക്ഷസുഹൃൽസ്വജനശത്രുഃ

കൎമ്മണി പാപേ സക്തസ്തന്ത്രംശ്ച കാന്താനവാപ്നുയാല്ലാഭാൻ
ധൎമ്മദ്ധ്വജഃ പ്രവൃത്തൌ ദൈവതപൂജാശ്ച കാരയതി ഭാൎയ്യാം
വിഗ്രഹശീലാംലഭതേ വിവിധാൻ രോഗാൻകഫോത്ഥവാനുരസി
മ്രിയതേ ച ജഠരരോഗാദ്വമനാൽ സ്ത്രീണാം പ്രയോഗാദ്വാ

അൎത്ഥം—കുംഭം ലഗ്നമാകിൽ സ്തംഭിച്ചും ക്രൂരനായിട്ടും കുലജ്യേഷ്ഠനായിട്ടും പിത്തവാതങ്ങളുടെ ആധിക്യത്തോടുകൂടിയവനായിട്ടും എള്ളിൻപൂപോലെ ഇരിക്കുന്ന മൂക്കോടുകൂടിയവനായിട്ടും ഉണ്ടായ ധനത്തെ നശിപ്പിക്കുന്നവനായിട്ടും വളരെ ഭൃത്യന്മാരോടുകൂടിയവനായിട്ടും വളരെ വ്യയത്തോടുകൂടിയവനായിട്ടും ക്ഷീണനായിട്ടും തന്റെ ഗോത്രക്കാൎക്കും ഗുരുജനങ്ങൾക്കും ശത്രുവായിട്ടുള്ളവൻ യാതൊരുത്തനോ അവന്റെ സഹായജനങ്ങൾക്കു സുഹൃത്തായിട്ടും സ്വജനങ്ങൾക്കു ശത്രുവായിട്ടും പാപകൎമ്മത്തിങ്കൽ താല്പൎയ്യത്തോടുകൂടിയവനായിട്ടും ദാംഭികപ്രവൃത്തിയിലുള്ള താല്പൎയ്യവശാൽ ദേവപൂജകളെ ചെയ്യിക്കുന്നവനായിട്ടും ഭവിക്കും. അത്രതന്നെയുമല്ല, കലഹശീലയായിരിക്കുന്ന ഭാൎയ്യയെ ലഭിക്കും. കഫംഹേതുവായിട്ട് അനേകരോഗങ്ങൾ ഉരസ്സിലുണ്ടാകയും ചെയ്യും. മഹോദരംഹേതുവായിട്ടോ ഛൎദ്ദിഹേതുവായിട്ടോ സ്ത്രീസേവയുടെ ആധിക്യംഹേതുവായിട്ടോ മരിക്കുകയും ചെയ്യും.

ദ്വാദശഗേ പ്രാഗ്ലഗ്നേ സ്ഥൂലോഷ്ഠോ മീനദൃങ്മഹാനാസഃ
കഫവാതികോ മഹാത്മാ ത്വഗ്ദോഷീ നൈകമതിചേഷ്ടഃ
ശിഷ്ടായവ്യയഭൃത്യൈഃ സ്വജനസ്ത്രീപൂജിതസ്സഹജനാഥഃ
കർമ്മണി ധർമ്മേ യുക്തഃ പിത്രോപചിതസ്സുദാരശ്ച

നീചാചാരാം ഭാര്യ്യാം ലഭതേ ച രിപൂൻ സുദാരുണാൻ ക്രൂരാൻ
രോഗാംശ്ച ശോണിതോത്ഥാൻ യാതി ഭയം വ്യാളസിംഹേഭ്യഃ
മൃത്യും പുരുഷൈർഗ്ഗുണപൂജിതൈസ്സ്ഥാഗുഹ്യജൈർവ്വികാരൈർവ്വാ
വിദ്യൗഷധപ്രയോഗാദ്ദുപവാസാൽ മാർഗ്ഗദോഷാദ്വാ

അർത്ഥം — മീനം ലഗ്നമാകിൽ ചുണ്ട തടിച്ചിരിക്കും. കണ്ണുകൾ മത്സ്യത്തിന്റെ കണ്ണുകളോട തുല്യങ്ങളായിരിക്കും. മൂക്കിന്നു പുഷ്ടിയുണ്ടാകും. കഫവാതപ്രകൃതിയായിട്ടും വലുതായ ശരീരത്തോടുകൂടിയവനായിട്ടും ത്വഗ്ദോഷമുള്ളവനായിട്ടും അനേകചേഷ്ടകളോടുകൂടിയവനായിട്ടും ശ്ലാഘ്യമായ ആയത്തോടും വ്യയത്തോടും ശ്ലാഘ്യന്മാരായ ഭൃത്യന്മാരോടും കൂടിയവനായിട്ടും സ്വജനങ്ങളാലും സ്ത്രീകളാലും പൂജിക്കപ്പെടുന്നവനായിട്ടും സഹോദരന്മാർക്ക നാഥനായിട്ടും സർവ്വംകൊണ്ടും സമൃദ്ധനായിട്ടും നല്ല ഭാര്യ്യയോടുകൂടിയവനായിട്ടും ഭവിക്കും. അത്രതന്നെയുമല്ല, ഒരു കാലത്തിങ്കൽ ദുരാചാരയായിരിക്കുന്ന ഭാര്യ്യയെ ലഭിച്ചു എന്നു വരികയുമാം. ആകൃതികൊണ്ട ഭയപ്രദന്മാരായും ദയാശൂന്യന്മാരായുമിരിക്കുന്ന ശത്രുക്കളും രക്തദോഷോത്ഭവങ്ങളായ രോഗങ്ങളും വ്യാളസിംഹങ്ങളിൽനിന്നു ഭയവും ഉണ്ടാവും. ഗുണസമൂഹംഹേതുവായിട്ട മാന്യന്മാരായിരിക്കുന്ന പുരുഷന്മാർനിമിത്തമായിട്ടോ ഗുഹ്യരോഗംനിമിത്തമായിട്ടോ മന്ത്രൗഷധപ്രയോഗംഹേതുവായിട്ടോ ശത്രുകൃതമായ കീലസ്ഥാപനം മുതലായ മാർഗ്ഗദോഷംഹേതുവായിട്ടോ മരിക്കുകയും ചെയ്യും.

മേൽവിവരിക്കപ്പെട്ട ശ്ലോകങ്ങൾ ഒക്കെയും സത്യാചാര്യ്യഹോരയിൽ അന്തർഭ്ഭൂതങ്ങളാകുന്നു എന്ന് ഒരുവക ഭട്ടോല്പലപുസ്തകങ്ങളിൽ കാണ്മാനുണ്ട്. വളരെ ഗ്രന്ഥങ്ങളിൽ ആ ശ്ലോകങ്ങൾതന്നെ കാണപ്പെടുന്നതും ഇല്ല. എങ്കിലും പ്രമാണമല്ലെന്നു ഞാൻ വിചാരിക്കുന്നില്ല. അതുകൾ സത്യാചാര്യ്യഗ്രന്ഥത്തിൽ അന്തർഭ്ഭൂതങ്ങളാകുന്നു എന്നു വരുന്നപക്ഷം വൃത്താതാമ്രദൃഗിത്യാദിപ്രകരണത്തിങ്കൽ അതാതു രാശിയുടെ ആശ്രയവശാൽ ചന്ദ്രന്നു പറയപ്പെട്ട ഫലങ്ങളേതോ അതുകളിൽനിന്നു ബഹിർഭ്ഭൂതങ്ങളായ ഫലങ്ങൾക്കൂടെ സത്യാചാര്യ്യർ പറ

ഞ്ഞിട്ടുണ്ടു് എന്നു വരുന്നതുകൊണ്ടുള്ള കുറവിനെ പരിഹരിപ്പാനായി ക്കൊണ്ടു് ഈ ആചാൎയ്യോക്തി ദിങ്മാത്രബോധനതാല്പൎയ്യവശാൽ ഉണ്ടായതാകുന്നു എന്നും സത്യാചാൎയ്യോക്തിയിലും വൃത്താതാമ്രദൃഗിത്യാദികളായ പദാൎത്ഥങ്ങളിൽവെച്ചു വളരെ വിട്ടുപോകയാൽ അതും മേൽപ്രകാരമാകുന്നു എന്നും കല്പിച്ചു് ഇരുവക്കും ഐകകണ്ഠ്യത്തെ കഥഞ്ചന സാധിക്കുന്നതു് ഈ ആചാൎയ്യന്നു സത്യോക്തിയെക്കുറിച്ചുള്ള വിശ്വാസം സൎവ്വത്ര സമാനമായിരിക്കിൽ അതിന്നു് അനുരൂപംതന്നെ എന്നു കരുതി എല്ലാവരും അതിനെ സഹിക്കുമായിരിക്കും. എങ്കിലും,

അജേ വിലഗ്നേ തത്രന്ദൌ സ്ഥിതിം ഭജതി വാ പുമാൻ
പ്രജായതേ സഹജ്യേഷ്ഠഃ ശിരസ്യങ്കാ വ്രണം വഹൻ
പാണിഗർഭേ തഥാ ശക്തിമദ്ധൈഷ ചപലോ ഭവേൽ
ഭീരുരംബുനി മാനീ ച സേവായാം പരിനിഷ്ഠിതഃ
സ്ത്രീണാം സുപ്രഷ്ഠതാം യാതി കൌനഖ്യഞ്ചാസ്യ ജായതേ
കാമുകഃ സ്യാച്ച ശൂരശ്ച തഥാ സ്ഥിരധനോഽടനഃ
ശാകമത്തി ലഘ്വൃന്നഞ്ച ക്ഷിപ്രം യാതി പ്രസന്നതാം
പ്രാപ്നോതി ജാനുദൌൎബ്ബല്യം നിസ്തുലാതാമ്രദൃഗ്ഭവേൽ

ഇത്യാദിയായ സ്കന്ദഹോരയിലും

മേഷേ വിലഗ്നേ തത്രസ്ഥ ഇന്ദൌ വാ ജായതേ നരഃ
സഹാഗ്രജേനശിരസി വ്രണവാനഥ ദോസ്തലേ
രേഖയാ ശക്തിസാദൃശ്യഭാജാ ലക്ഷ്മ വഹന്നിവ
ചപലോംബുനി ഭീരുശ്ച മാനീ സേവാവിചക്ഷണഃ
അംഗനാവല്ലഭശ്ചാസ്യ കൌനഖ്യഞ്ചാനുപക്രമം
ജായതേ കാമുകഃ സ്യാച്ച ശൌൎയ്യവാൻ വിഭവാന്വിതഃ
സഞ്ചാരീ ശാകമശ്നാതി ലഘ്വുച്ചാന്നമനായതം
രോഷം വഹതിദൌൎബ്ബല്യം ജാനുനോരസ്യ ജായതേ
നിസൎഗ്ഗാദപത്തുളേ നേത്രേ തഥാ താമ്രേ ബിഭൎത്തി ച
ഫലം വിലഗ്ന എതാവദജേ തത്രന്ദുഭേപി വാ

ഇത്യാദിയായ ബൃഹച്ഛൌനകഹോരയിലും ഈ രണ്ടു ഹോരകളുടേയും മദ്ധ്യത്തിൽ പ്രാജാപത്യം ബൃഹൽപ്രാജാപത്യം ഇത്യാദികളായ ആൎഷഹോരകളിലും ഈ അംശത്തിന്നു സാമ്യം കാണുകയാൽ മേഷാദിലഗ്നങ്ങൾകൊണ്ടു ജനിച്ചാൽ പറയേണ്ടതായ ഫലം മേഷാദിരാശികളിൽ ചന്ദ്രൻ നിന്നാൽ പറയേണ്ടതു യാതൊന്നോ അതുമാത്രമാകുന്നു എന്നുതന്നെ ആചാൎയ്യാഭിപ്രായത്തെ ഞാൻ ഊഹിക്കുന്നു. മേല്പ

റഞ്ഞ വചനങ്ങൾ സത്യാചാൎയ്യഹോരയിൽ സ്ഥിതങ്ങളാകുന്നു എന്നതു് എപ്പോൾ സ്ഥിരപ്പെടുന്നുവോ അപ്പോൾ അതുകളെ മതാന്തരപരമായി വ്യാഖ്യാനിച്ചുകൊൾകയും വേണം.

പാഠഭേദം

ഫലമിദമധികം യദത്ര ഭാവാൽ
ഭവനഭനാഥഗുണൈൎവ്വിചിന്തനീയം

മേൽവിവരിക്കപ്പെട്ട ശ്ലോകത്തിന്റെ ഉത്തരാൎദ്ധത്തെ ചിലർ മേൽപ്രകാരം പഠിക്കുന്നു. അപ്രകാരം പാഠമാകിൽ ഭാവാൽ എന്നതിന്നു ഭാവമാവു എന്നുള്ള അവസ്ഥഹേതുവായിട്ടെന്നാകുന്നു അൎത്ഥമെന്നും അതുഹേതുവായിട്ടു് ഇവിടെ ഭാവംഹേതുവായിട്ടു് അധികമായിരിക്കുന്ന ഫലം യാതൊന്നോ അതു ഭവനഭനാഥഗുണങ്ങളെക്കൊണ്ടു വിചാരണീയമാകുന്നു എന്നു മേലെഴുതിയ അൎദ്ധത്തിന്റെ അൎത്ഥമെന്നും ഗ്രഹിച്ചുകൊൾക.

ഇതി ഷോഡശോഽദ്ധ്യായഃ



## സപ്തദശാദ്ധ്യായപ്രാരംഭഃ

ചന്ദ്രേ ഭൂപബുധൌ നൃപോ നൃപഗുണ-
സ്തേനോഽധനശ്ചാജഗേ
നിസ്വസ്തേനനൃമാന്യഭൂപധനിനഃ
പ്രേഷ്യഃ കുജാദ്യൈൎദ്ദൃശി
നൄസ്ഥേഽയോവ്യവഹാരിപാൎത്ഥിവബുധാ
ഭീതന്തുവായാധനാ-
സ്സ്വൎക്ഷേയോധകവിജ്ഞഭൂമിപതയോ
യോജീവ ദൃഗ്രോഗിണൌ. ൧

അ—അജഗേ ചന്ദ്രേ കുജാദ്യൈഃ ദൃഷ്ടേഃ ഭൂപബുധൌ നൃപഃ നൃപഗുണഃ സ്തേനഃ അധനഃ ച ഗവി ചന്ദ്രേ കുജാദ്യൈഃ ദൃഷ്ടേ നിസ്വസ്തേനനൃമാന്യഭൂപധനിനഃ പ്രേഷ്യഃ ച നൃസ്ഥേ ചന്ദ്രേ കുജാദ്യൈഃ ദൃഷ്ടേ അയോവ്യവഹാരിപാൎത്ഥിവബുധാഭീതന്തുവായാധനാഃ ഭവന്തി.

സപർക്ഷേ ചന്ദ്രേ കുജാദ്യൈഃ ദൃഷ്ടേ യോധകവിജ്ഞഭൂമിപതയഃ അയോ ജീവിദ്രുഗ്രോഗിണൌ ച.

അന്വ__അജഗനായിരിക്കുന്ന ചന്ദ്രൻ കുജാദ്യന്മാരാൽ ദൃഷ്ടനായിരിക്കുംസമയത്തിങ്കൽ ഭൂപബുധന്മാരും നൃപനും നൃപഗുണനും സ്തേനനും അധനനും ഭവിക്കുന്നു. ഗോവിങ്കൽ വർത്തമാനനായിരിക്കുന്ന ചന്ദ്രൻ കുജാദ്യന്മാരാൽ ദൃഷ്ടനായിരിക്കുംസമയത്തിങ്കൽ നിസ്വസ്തേനനൃമാന്യഭൂപധനികളും പ്രേഷ്യനും ഭവിക്കുന്നു. നൃസ്ഥനായിരിക്കുന്ന ചന്ദ്രൻ കുജാദ്യന്മാരാൽ ദൃഷ്ടനായിരിക്കുംസമയത്തിങ്കൽ അയോവ്യവഹാരിപാർത്ഥിവബുധാഭീതന്തുവായാധനന്മാർ ഭവിക്കുന്നു. സ്വപർക്ഷത്തിങ്കൽ വർത്തമാനനായിരിക്കുന്ന ചന്ദ്രൻ കുജാദികളാൽ ദൃഷ്ടനായിരിക്കുംസമയത്തിങ്കൽ യോധകവിജ്ഞഭൂമിപതികളും അയോജീവിദ്രുഗ്രോഗികളും ഭവിക്കുന്നു.

പരി__അജഗൻ=അജത്തെ ഗമിച്ചവൻ, അജം=മേടം, ഗമിക്ക=പ്രാപിക്ക, കുജാദ്യന്മാർ=കുജൻതുടങ്ങിയുള്ളവർ (കുജൻ, ബുധൻ, ബൃഹസ്പതി, ശുക്രൻ, ശനി, ആദിത്യൻ, ഇവരെന്നു സാരം), കുജൻ=ചൊവ്വ, ദൃഷ്ടൻ=ദർശിക്കപ്പെട്ടവൻ, ദർശിക്ക=കാണുക, ഭൂപബുധന്മാർ=ഭൂപനും ബുധനും, ഭൂപൻ=രാജാവു്, ബുധൻ=വിദ്വാൻ, നൃപൻ=രാജാവു്, നൃപഗുണൻ=നൃപന്റെ ഗുണങ്ങൾ എന്നപോലെ ഉള്ള ഗുണങ്ങളോടുകൂടിയവൻ, നൃപൻ=രാജാവു്, ഗുണങ്ങൾ=ശൌര്യൌദാര്യാദികൾ, സ്തേനൻ=കള്ളൻ. അധനൻ=ദരിദ്രൻ, ഗോവു്=ഇടവം, വർത്തമാനൻ=വർത്തിച്ചിരിക്കുന്നവൻ, വർത്തിക്ക=സ്ഥിതിചെയ്ക, നിസ്വസ്തേനനൃമാന്യഭൂപധനികൾ=നിസ്വനും സ്തേനനും നൃമാന്യനും ഭൂപനും ധനിയും, നിസ്വൻ=ദരിദ്രൻ, സ്തേനൻ=കള്ളൻ, നൃമാന്യൻ=നരന്മാരാൽ മാന്യൻ, നരന്മാർ=മനുഷ്യർ. മാന്യൻ=മാനിക്കപ്പെടുവാൻ യോഗ്യൻ, മാനിക്ക=ബഹുമാനിക്ക, ഭൂപൻ=രാജാവു്, ധനി=ധനവാൻ, പ്രേഷ്യൻ=ഭൃത്യൻ, നൃസ്ഥൻ=നൃയുഗ്മത്തിങ്കൽ സ്ഥിതിചെയ്യുന്നവൻ, നൃയുഗ്മം=മിഥുനം, സ്ഥിതിചെയ്ക=നില്ക്കുക, അയോവ്യവഹാരിപാർത്ഥിവബുധാഭീതന്തുവായാധനന്മാർ=അയോവ്യവഹാരിയും പാർത്ഥിവനും ബുധനും അഭിയും തന്തുവായനും അധനനും, അയോവ്യവഹാരി=ഇരിമ്പുകച്ചവടക്കാരൻ, പാർത്ഥിവൻ=രാജാവു്, ബുധൻ=വിദ്വാൻ, അഭി=ഭീയോടുകൂടാത്തവൻ, ഭീ=ഭയം, തന്തുവായൻ=നെയ്ത്തുകാരൻ, അധനൻ=ദരിദ്രൻ, സ്വപർക്ഷം=തന്റെ ഋക്ഷം, ഋക്ഷം=രാശി, യോധകവിജ്ഞഭൂമിപതികൾ=യോധനും കവിയും ജ്ഞനും ഭൂമിപതിയും, യോ

ധൻ=യോദ്ധാവു്(യുദ്ധംചെയ്യുന്നവൻ), കവി=കാവ്യകർത്താവു്, ജ്ഞൻ=ബുധൻ, ഭൂപതി=രാജാവു്, അയോജീവിദൃഗ്രോഗികൾ=അയോജീവയും ദൃഗ്രോഗിയും, അയോജീവി=അയസ്സുകൊണ്ടു ജീവിക്കുന്നവൻ, അയസ്സു്=ഇരിമ്പു്, ദൃഗ്രോഗി = ദൃഗ്രോഗമുള്ളവൻ, ദൃഗ്രോഗം = നേത്രരോഗം.

സാ—മേടത്തിൽ നില്ക്കുന്ന ചന്ദ്രനു കുജദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ രാജാവായിട്ടും ബുധദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ വിദ്വാനായിട്ടും ഗുരുദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ രാജാവായിട്ടും ശുക്രദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ രാജതുല്യങ്ങളായിരിക്കുന്ന ഗുണങ്ങളുള്ളവനായിട്ടും ശനിദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ കള്ളനായിട്ടും സൂൎയ്യദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ദരിദ്രനായിട്ടും ഭവിക്കും.

ഇടവത്തിൽ നില്ക്കുന്ന ചന്ദ്രനു കുജദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ദരിദ്രനായിട്ടും ബുധദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ കള്ളനായിട്ടും ഗുരുദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ മനുഷ്യരാൽ മാന്യനായിട്ടും ശുക്രദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ രാജാവായിട്ടും ശനിദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ധനവാനായിട്ടും സൂൎയ്യദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ഭൃത്യനായിട്ടും ഭവിക്കും.

മിഥുനത്തിൽ നില്ക്കുന്ന ചന്ദ്രനു കുജദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ഇരിമ്പുകച്ചവടക്കാരനായിട്ടും ബുധദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ രാജാവായിട്ടും ഗുരുദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ വിദ്വാനായിട്ടും ശുക്രദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ഭയത്തോടുകൂടാത്തവനായിട്ടും ശനിദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ നൂൽകൊണ്ടു നെയ്യുന്നവനായിട്ടും സൂൎയ്യദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ദരിദ്രനായിട്ടും ഭവിക്കും.

കൎക്കടകത്തിൽ നില്ക്കുന്ന ചന്ദ്രനു കുജദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ യുദ്ധംചെയ്യുന്നവനായിട്ടും ബുധദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ കവിയായിട്ടും ഗുരുദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ വിദ്വാനായിട്ടും ശുക്രദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ രാജാവായിട്ടും ശനിദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ഇരിമ്പുകച്ചവടംകൊണ്ടു ജീവിക്കുന്നവനായിട്ടും സൂൎയ്യദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ നേത്രരോഗിയായിട്ടും ഭവിക്കും.

പൂൎവ്വാദ്ധ്യായത്തിന്റെ അവസാനത്തിൽ ചന്ദ്രനു പറവാൻപോകുന്ന ദൃഷ്ടിഫലം ലഗ്നത്തിന്നും തുല്യമാകുന്നു എന്നു പറഞ്ഞിരിക്കകൊണ്ടു മേഷാദികളായ നാലു രാശികളിൽ ഏതെങ്കിലും ഒന്നു ലഗ്നഭാവത്തെ പ്രാപിച്ചിരിക്കുമ്പോൾ അതിന്നു കുജാദികളുടെ ദൃഷ്ടി ഭവിച്ചാലും

മേൽപ്പറഞ്ഞപ്രകാരം ദൃഷ്ടിഫലം ഗ്രാഹ്യമാകുന്നു. ഇങ്ങിനെതന്നെ ചിങ്ങം മുതലായ രാശികൾക്കുമെന്നറിഞ്ഞുകൊള്ളുക.

ജ്യോതിർജ്ഞാഢ്യനരേന്ദ്രനാപിതനൃപ-
ക്ഷ്മേശാ ബുധാദ്യൈർഹരൌ
തദ്വദ് ഭൂപചമൂപനൈപുണയുതാഃ
ഷഷ്ഠേ ƒശുഭൈസ്സ്ത്യാശ്രയാഃ
ജൂകേ ഭൂപസുവർണ്ണകാരവണിജ-
ശ്ശേഷേക്ഷിതേ നൈകൃതിഃ
കീടേ യുഗ്മപിതാ നതശ്ച രജകോ
വ്യംഗോƒധനോ ഭൂപതിഃ. ൧

അ—ഹരൌ ചന്ദ്രേ ബുധാദ്യൈഃ ദൃഷ്ടേ ജ്യോതിർജ്ഞാഢ്യനരേന്ദ്രനാപിതനൃപക്ഷ്മേശാഃ ഭവന്തി. ഷഷ്ഠേ ചന്ദ്രേ തദ്വൽ ദൃഷ്ടേ ഭൂപചമൂപനൈപുണയുതാഃ അശുഭൈഃ ദൃഷ്ടേ സ്ത്യാശ്രയാഃ ച ഭവന്തി. ജൂകേ ചന്ദ്രേ ബുധാദ്യൈഃ ദൃഷ്ടേ ഭൂപസുവർണ്ണകാരവണിജഃ ഭവന്തി. ശേഷേക്ഷിതേ നൈകൃതിഃ ഭവന്തി. കീടേ ചന്ദ്രേ ബുധാദ്യൈഃ ദൃഷ്ടേ യുഗ്മപിതാ നതഃ രജകഃ വ്യംഗഃ അധനഃ ഭൂപതിഃ ച.

അന്വ—ഹരിയിങ്കൽ വർത്തമാനനായിരിക്കുന്ന ചന്ദ്രൻ ബുധാദ്യന്മാരാൽ ദൃഷ്ടനായിരിക്കുംസമയത്തിങ്കൽ ജ്യോതിർജ്ഞാഢ്യനരേന്ദ്രനാപിതനൃപക്ഷ്മേശന്മാർ ഭവിക്കുന്നു. ഷഷ്ഠത്തിങ്കൽ വർത്തമാനനായിരിക്കുന്ന ചന്ദ്രൻ അപ്രകാരം ദൃഷ്ടനായിരിക്കുംസമയത്തിങ്കൽ ഭൂപചമൂപനൈപുണയുതന്മാരും അശുഭന്മാരാൽ ദൃഷ്ടനായിരിക്കും സമയത്തിങ്കൽ സ്ത്യാശ്രയന്മാരും ഭവിക്കുന്നു. ജൂകത്തിങ്കൽ വർത്തമാനനായിരിക്കുന്ന ചന്ദ്രൻ ബുധാദ്യന്മാരായിരിക്കുന്ന ശുഭന്മാരാൽ ദൃഷ്ടനായിരിക്കും സമയത്തിങ്കൽ ഭൂപസുവർണ്ണകാരവണിക്കുകളും ശേഷേക്ഷിതനായിരിക്കും സമയത്തിങ്കൽ നൈകൃതിയും ഭവിക്കുന്നു. കീടത്തിങ്കൻ വർത്തമാനനായിരിക്കുന്ന ചന്ദ്രൻ ബുധാദ്യന്മാരാൽ ദൃഷ്ടനായിരിക്കും സമയത്തിങ്കൽ യുഗ്മപിതാവും നതനും രജകനും വ്യംഗനും അധനനും ഭൂപതിയും ഭവിക്കുന്നു.

പരി—ഹരി=ചിങ്ങം, വർത്തമാനൻ=വർത്തിച്ചിയരുന്നവൻ, വർത്തിക്ക=സ്ഥിതിചെയ്ക, ബുധാദ്യന്മാർ=ബുധൻ തുടങ്ങിയുള്ളവർ (ബുധനും ഗുരുവും ശുക്രവും ശനിയും സൂര്യനും ഭൌമനുമെന്നു സാരം), ദൃഷ്ടൻ=

ദർശിക്കപ്പെട്ടവൻ, ജ്യോതിർജ്ഞാഢ്യനരേന്ദ്രനാപിതനൃപക്ഷ്മേശന്മാർ= ജോതിർജ്ഞനും ആഢ്യനും നരേന്ദ്രനും നാപിതനും നൃപനും ക്ഷ്മേശനും, ജ്യോതിർജ്ഞൻ=ജ്യോതിസ്സിനെ അറിയുന്നവൻ, ജ്യോതിസ്സ്=ജ്യോതിശ്ശാസ്ത്രം, ആഢ്യൻ=ധനവാൻ, നരേന്ദ്രൻ=രാജാവു്, നാപിതൻ= ക്ഷൌരക്കാരൻ, നൃപൻ=രാജാവു്, ക്ഷ്മേശൻ=രാജാവു്, ഷഷ്ഠം=ആറാം രാശി, ഭൂപചമൂപനൈപുണയുതന്മാർ=ഭൂപനും ചമൂപനും നൈപുണയുതനും, ഭൂപൻ=രാജാവു്, ചമൂപൻ=സേനാനായകൻ, നൈപുണയുതൻ=നൈപുണത്തോടുകൂടിയവൻ, നൈപുണം=സാമത്ഥ്യം, അശുഭന്മാർ=പാപഗ്രഹങ്ങൾ, സ്ത്ര്യാശ്രയന്മാർ=സ്ത്രീകളാകുന്ന ആശ്രയത്തോടുകൂടിയവർ (സ്ത്രീകളെ ആശ്രയിച്ചു ജീവിക്കുന്നവർ എന്നു സാരം), ജൂകം=തുലാം, ഭൂപസുവർണ്ണകാരവണിക്കുകൾ=ഭൂപനും സുവർണ്ണകാരനും വണിക്കും, ഭൂപൻ=രാജാവു്, സുവർണ്ണകാരൻ=സ്വർണ്ണകാരൻ, വണിക്= കച്ചവടക്കാരൻ, ശേഷേക്ഷിതൻ=ശേഷന്മാരാൽ ഈക്ഷിതൻ, ശേഷീന്മാർ=പാപഗ്രഹങ്ങൾ, ഈക്ഷിതൻ=ഈക്ഷിക്കപ്പെട്ടവൻ, ഈക്ഷിക്കു=ദർശിക്കുക, നൈകൃതി=നൈകൃതമുള്ളവൻ, നൈകൃതം=ശാഠ്യം, കീടം=വൃശ്ചികം, യുഗ്മപിതാവു്=യുഗ്മത്തിൻെറ പിതാവു് (ഇരട്ടയായി പെററ കുട്ടികളുടെ അച്ഛനെന്നു സാരം. ചിലർ രണ്ടു പിതാക്കന്മാരോടുകൂടിയവൻ എന്നു മേൽപറഞ്ഞ പദത്തിൻെറ അത്ഥത്തെ പറയുന്നു.) നതൻ=താഴ്മയോടുകൂടിയവൻ (വണക്കമുള്ളവനെന്നു സാരം), രജകൻ= വസ്ത്രമാലിന്യത്തെ കളയുന്നവൻ, വ്യംഗൻ=അംഗഹീനൻ, അധനൻ=ദരിദ്രൻ, ഭൂപതി=രാജാവു്.

സാ—ചിങ്ങത്തിൽ നില്ക്കുന്ന ചന്ദ്രനു ബുധദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ജ്യൌതിഷികനായിട്ടും ഗുരുദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ധനവാനായിട്ടും ശുക്രദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ രാജാവായിട്ടും ശശിദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ക്ഷൌരക്കാരനായിട്ടും സൂൎയ്യദൃഷ്ടിയുള്ളപ്പോഴും കുജദൃഷ്ടിയുള്ളപ്പോഴും ജനിച്ചവൻ രാജാവായിട്ടും ഭവിക്കും.

കന്നിയിൽ നില്ക്കുന്ന ചന്ദ്രനു ബുധദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ രാജാവായിട്ടും ഗുരുദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ സേനാപതിയായിട്ടും ശുക്രദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ സമത്ഥനായിട്ടും ശനിയുടേയോ സൂൎയ്യൻേറയോ ചൊവ്വയുടേയോ ദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ സ്ത്രീകളെ ആശ്രയിച്ചു ജീവിക്കുന്നവനായിട്ടും ഭവിക്കും.

തുലാത്തിൽ നില്ക്കുന്ന ചന്ദ്രനു ബുധദൃഷ്ടിയുള്ളപ്പോൾ ജനിച്ചാൽ രാജാവായിട്ടും ഗുരുദൃഷ്ടിയുള്ളപ്പോൾ ജനിച്ചാൽ സ്വർണ്ണകാരകനായിട്ടും

ശുക്രദൃഷ്ടിയുള്ളപ്പോൾ ജനിച്ചാൽ ക്രയവിക്രയങ്ങളിൽ സമൎത്ഥനായി ട്ടും ശനിയുടേയോ സൂൎയ്യന്റേയോ ചൊവ്വയുടേയോ ദൃഷ്ടിയുള്ളപ്പോൾ ജ നിച്ചാൽ കുസൃതിയുള്ളവനായിട്ടും ഭവിക്കും.

വൃശ്ചികത്തിൽ നില്ക്കുന്ന ചന്ദ്രനു ബുധദൃഷ്ടിയുള്ളപ്പോൾ ജനിച്ച വൻ ഏകപ്രസവംകൊണ്ടു ലഭിക്കപ്പെട്ട രണ്ടു സന്താനങ്ങളോടുകൂടി യവനായിട്ടും ഗുരുദൃഷ്ടിയുള്ളപ്പോൾ ജനിച്ചാൽ വിനയത്തോടുകൂടിയവ നായിട്ടും ശുക്രദൃഷ്ടിയുള്ളപ്പോൾ ജനിച്ചാൽ വസ്ത്രമാലിന്യത്തെ അപ ഹരിപ്പാൻ സാമൎത്ഥ്യമുള്ളവനായിട്ടും ശനിദൃഷ്ടിയുള്ളപ്പോൾ ജനിച്ചാൽ അംഗഹീനനായിട്ടും സൂൎയ്യദൃഷ്ടിയുള്ളപ്പോൾ ജനിച്ചാൽ ദരിദ്രനായിട്ടും കുജദൃഷ്ടിയുള്ളപ്പോൾ ജനിച്ചാൽ രാജാവായിട്ടും ഭവിക്കും. ശേഷം മുൻ പറഞ്ഞപ്രകാരം ഗ്രാഹ്യമാകുന്നു.

ജ്ഞാത്യൎവ്വീശജനാശ്രയാശ്ച തുരഗേ
പാപൈസ്സദംഭശ്ശഠാ-
ശ്ചാത്യൎവ്വീശനരേന്ദ്രപണ്ഡിതധനി-
ദ്രവ്യോനഭൃപാ മൃഗേ
ഭൃപോ ഭൃപസമാഃ പരന്ത്യദാരനിരത-
ശ്ശേഷൈശ്ച കുംഭസ്ഥിതേ
ഹാസ്യജ്ഞോ നൃപതിർബ്ബുധശ്ച ഝഷഗേ
പാപശ്ച പാപേക്ഷിതേ. ൩

അ—തുരഗേ ചന്ദ്രേ ബുധാദ്യൈഃ ശുഭൈഃ ദൃഷ്ടേ ജ്ഞാത്യൎവ്വീശ ജനാശ്രയാഃ ച പാപൈഃ ദൃഷ്ടേ സദംഭഃ ശഠഃ ച മൃഗേ ചന്ദ്രേ ബുധാ ദ്യൈഃ ദൃഷ്ടേ അത്യൎവ്വീശനരേന്ദ്രപണ്ഡിതധനിദ്രവ്യോനഭൃപാഃ ഭവന്തി. കുംഭസ്ഥിതേ ചന്ദ്രേ ബുധാദ്യൈഃ ശുഭൈഃ ദൃഷ്ടേ ഭൃപഃ ഭൃപസമഃ അ ന്യദാരനിരതഃ ച ശേഷൈഃ ദൃഷ്ടേ ച അന്യദാരനിരതഃ ഭവതി. ഝ ഷഗേ ചന്ദ്രേ ബുധാദ്യൈഃ ശുഭൈഃ ദൃഷ്ടേ ഹാസ്യജ്ഞഃ നൃപതിഃ ബുധഃ ച ഭവതി. പാപേക്ഷിതേ പാപഃ ച ഭവതി.

ഭാഷ—തുരഗത്തിങ്കൽ വൎത്തമാനനായിരിക്കുന്ന ചന്ദ്രൻ ബുധാ ദ്യന്മാരായിരിക്കുന്ന ശുഭന്മാരാൽ ദൃഷ്ടനായിരിക്കും സമയത്തിങ്കൽ ജ്ഞാ ത്യൎവ്വീശജനാശ്രയന്മാരും പാപന്മാരാൽ ദൃഷ്ടനായിരിക്കും സമയത്തി ങ്കൽ സദംഭനായും ശഠനായുമിരിക്കുന്നവനും ഭവിക്കുന്നു. മൃഗത്തി ങ്കൽ വൎത്തമാനനായിരിക്കുന്ന ചന്ദ്രൻ ബുധാദ്യന്മാരാൽ ദൃഷ്ടനായി രിക്കും സമയത്തിങ്കൽ അത്യൎവ്വീശനരേന്ദ്രപണ്ഡിതധനിദ്രവ്യോനഭൃപ

ന്മാർ ഭവിക്കുന്നു. കുംഭസ്ഥിതനായിരിക്കുന്ന ചന്ദ്രൻ ബുധാദ്യന്മാരായിരിക്കുന്ന ശുഭന്മാരാൽ ദൃഷ്ടനായിരിക്കും സമയത്തിങ്കൽ ഭൂപനും ഭൂപസമനും അന്യദാരനിരതനും ഭവിക്കുന്നു. ശേഷന്മാരാൽ ദൃഷ്ടനായിരിക്കും സമയത്തിങ്കലും അന്യദാരനിരതൻ ഭവിക്കുന്നു. ഝഷഗനായിരിക്കുന്ന ചന്ദ്രൻ ബുധാദ്യന്മാരായിരിക്കുന്ന ശുഭന്മാരാൽ ദൃഷ്ടനായിരിക്കും സമയത്തിങ്കൽ ഹാസ്യജ്ഞനും നൃപതിയും ബുധനും ഭവിക്കുന്നു. പാപേക്ഷിതനായിരിക്കും സമയത്തിങ്കൽ പാപനും ഭവിക്കുന്നു.

പരി—തുരഗം=ധനു, വർത്തമാനൻ=വർത്തിച്ചിയങ്ങുന്നവൻ, വർത്തിക്ക=സ്ഥിതിചെയ്ക, ബുധാദ്യന്മാർ=ബുധൻ തുടങ്ങിയുള്ളവർ, ശുഭന്മാർ=ശുഭഗ്രഹങ്ങൾ, ദൃഷ്ടൻ=ദർശിക്കപ്പെട്ടവൻ, ജ്ഞാത്യൂർവ്വീശജനാശ്രയന്മാർ=ജ്ഞാത്യൂർവ്വീശന്മാരും ജനാശ്രയനും, ജ്ഞാത്യൂർവ്വീശന്മാർ=ജ്ഞാത്യുർവ്വികളുടെ ഈശന്മാർ (ജ്ഞാതീശനും ഉർവ്വീശനുമെന്നു സാരം), ജ്ഞാതീശൻ=സ്വജനഭർത്താവു്, ഉർവ്വീശൻ=രാജാവു്, ജനാശ്രയൻ=ജനങ്ങൾക്കു് ആശ്രയമായിട്ടുള്ളവൻ, പാപന്മാർ=പാപഗ്രഹങ്ങൾ, സദംഭൻ=ദംഭത്തോടുകൂടിയവൻ, ദംഭം=വൃത്തിക്കായിക്കൊണ്ടുള്ള ധാർമ്മികചിഹ്നങ്ങളുടെ ധാരണം, ശഠൻ=സ്വകാര്യൈകപരൻ, മൃഗം=മകരം, അത്യൂർവ്വീശനരേന്ദ്രപണ്ഡിതധനിദ്രവ്യോനഭൂപന്മാർ = അത്യൂർവ്വീശനും നരേന്ദ്രനും പണ്ഡിതനും ധനിയും ദ്രവ്യോനനും ഭൂപനും എന്നിവർ, അത്യൂർവ്വീശൻ=ശക്തിയേറിയ രാജാവു്, നരേന്ദ്രൻ=രാജാവു്, പണ്ഡിതൻ=വിദ്വാൻ, ധനി=ധനവാൻ, ദ്രവ്യോനൻ=ദരിദ്രൻ, ഭൂപൻ=രാജാവു്, കുംഭസ്ഥിതൻ=കുംഭത്തിൽ സ്ഥിതിചെയ്യുന്നവൻ, സ്ഥിതിചെയ്ക=നില്ക്കുക, ഭൂപൻ=രാജാവു്, ഭൂപസമൻ=രാജതുല്യൻ, ശേഷന്മാർ=സൌരാദികളായ പാപന്മാർ, അന്യദാരനിരതൻ=പരസ്ത്രീസക്തൻ, ഝഷഗൻ=ഝഷത്തെ ഗമിച്ചവൻ, ഝഷം=മീനം, ഗമിക്ക=പ്രാപിക്ക, ഹാസ്യജ്ഞൻ=ഹാസ്യത്തെ അറിയുന്നവൻ (ഹാസ്യരസത്തെ ജനിപ്പിപ്പാനുള്ള ഉപായങ്ങളെ അറിയുന്നവൻ എന്നു സാരം), നൃപതി=രാജാവു്, ബുധൻ=വിദ്വാൻ, പാപന്മാർ=പാപഗ്രഹങ്ങൾ, പാപൻ=പാപകർമ്മത്തെ ചെയ്യുന്നവൻ.

സാ—ധനുവിൽ നില്ക്കുന്ന ചന്ദ്രനു ബുധൻെറ ദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ സ്വജനങ്ങൾക്കു് അധിപതിയായിട്ടും ഗുരുദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ രാജാവായിട്ടും ശുക്രദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ജനങ്ങൾക്കു് ആശ്രയമായിരിക്കുന്നവനായിട്ടും പാപന്മാരുടെ ദൃഷ്ടിയു

ള്ളപ്പോൾ ജനിച്ചവൻ ദംഭത്തോടും ശഠതയോടുംകൂടിയവനായിട്ടും ഭവിക്കും.

മകരത്തിൽ നില്ക്കുന്ന ചന്ദ്രന്നു ബുധദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ പ്രധാനരാജാവായിട്ടും ഗുരുദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ രാജാവായിട്ടും ശുക്രദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ വിദ്വാനായിട്ടും ശനിദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ധനികനായിട്ടും സൂര്യദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ദരിദ്രനായിട്ടും കുജദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ രാജാവായിട്ടും ഭവിക്കും.

കുംഭത്തിൽ നില്ക്കുന്ന ചന്ദ്രന്നു ബുധദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ രാജാവായിട്ടും ഗുരുദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ രാജതുല്യനായിട്ടും ഭവിക്കും. ശനി, ആദിത്യൻ, ചൊവ്വ ഇവരുടെ ദൃഷ്ടിയുള്ളപ്പോൾ ജനിച്ചവനും പരസ്ത്രീസക്തനായി ഭവിക്കും.

ചിലർ ജ്ഞാത്യൃർവീശജനാശ്രയൻ എന്നതിന്നു ജ്ഞാതികൾക്കും രാജാവിന്നും ജനങ്ങൾക്കും ആശ്രയമായിരിക്കുന്നവൻ എന്ന അർത്ഥത്തെ പറഞ്ഞിരിക്കുന്നു. അതുപോലെ 'ശേഷൈശ്ച' എന്നുള്ള അംശത്തിന്നു ശനിദൃഷ്ടിയുള്ളപ്പോൾ ജനിച്ചാൽ രാജാവായിട്ടും ആദിത്യദൃഷ്ടിയുള്ളപ്പോൾ ജനിച്ചാൽ രാജസമനായിട്ടും കുജദൃഷ്ടിയുള്ളപ്പോൾ ജനിച്ചാൽ പരസ്ത്രീസക്തനായിട്ടും ഭവിക്കുമെന്നർത്ഥത്തെ പറഞ്ഞിരിക്കുന്നു. അതിന്നു സംഭവമുണ്ടു് എങ്കിലും,

> സൌമ്യേന ദൃഷ്ടേ ചാപസ്ഥ ഇന്ദൌ സ്യാൽ സ്വജനാധിപഃ
> ഗുരുണാ ഭൂപതിഃ ശുക്രേണേക്ഷിതേ തു ജനാശ്രയഃ

എന്ന ബൃഹൽപ്രാജാപത്യത്തിന്നും,

> കുംഭസ്ഥ ഇന്ദൌ സൌമ്യേന ദൃഷ്ടേ സ്യാൽ പൃഥിവീപതിഃ
> തത്തുല്യോ ഗുരുണാന്യസ്ത്രീരതഃ ശുക്രനിരീക്ഷിതേ
> ശുക്രതുല്യാൻ ഫലേ പ്രാഹുരക്കജാദീനതഃ പരാൻ.

എന്നുള്ള ബൃഹൽപ്രാജാപത്യത്തിന്നും വിരുദ്ധമാകുന്നു എന്നറിഞ്ഞുകൊൾകയുംവേണം. മീനത്തിൽ നില്ക്കുന്ന ചന്ദ്രന്നു ബുധദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ഹാസ്യത്തിങ്കൽ സമർത്ഥനായിട്ടും ഗുരുദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ രാജാവായിട്ടും ശുക്രദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ വിദ്വാനായിട്ടും പാപദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ പാപകർമ്മത്തെ ചെയ്യുന്നവനായിട്ടും ഭവിക്കും.

ഹോരേശൎക്ഷദളാശ്രിതൈഃ ശുഭകരോ
ദൃഷ്ടശ്ശശീ തദ്ഗത-
സ്ത്ര്യംശേ തൽപതിഭിസ്സുഹൃദ്ഭവനഗൈ-
ൎവ്വാ വീക്ഷിതശ്ശസ്യതേ
യൽ പ്രോക്തം പ്രതിരാശി വീക്ഷണഫലം
തദ്ദ്വാദശാംശേ സ്മൃതം
സൂൎയ്യാദ്യൈരവലോകിതേ ശശിനി വി-
ജ്ഞേയം നവാംശേഷ്വതഃ. ൪

അ—ഹോരേശൎക്ഷദളാശ്രിതൈഃ ദൃഷ്ടഃ തൽഗതഃ ശശീ ശുഭകരഃ ഭവതി. ത്ര്യംശേ സ്ഥിതഃ ശശീ തൽപതിഭിഃ സുഹൃദ്ഭവനഗൈഃ വാ വീക്ഷിതഃ ശസ്യതേ. പ്രതിരാശി യൽ വീക്ഷണഫലം പ്രോക്തം തൽ ദ്വാദശാംശേ അപി സ്മൃതം. അതഃ പരം നവാംശേഷു ശശിനി സൂൎയ്യാദ്യൈഃ അവലോകിതേ വിജ്ഞേയം ഫലം ഉച്യതേ.

അന്വ—ഹോരേശൎക്ഷദളാശ്രിതന്മാരായിരിക്കുന്ന ഗ്രഹങ്ങളാൽ ഈക്ഷിതനായാൽ തൽഗതനായിരിക്കുന്ന ശശി ശുഭകരനായി ഭവിക്കുന്നു. ത്ര്യംശത്തിങ്കൽ വൎത്തമാനനായിരിക്കുന്ന ശശി തൽപതികളാലോ സുഹൃൽഭവനഗന്മാരായിരിക്കുന്നവരാലോ വീക്ഷിതനായാൽ ശംസിക്കപ്പെടുന്നു. രാശിയിൽ യാതൊരു വീക്ഷണഫലം പ്രോക്തമായി ഭവിക്കുന്നുവോ അതു ദ്വാദശാംശത്തിങ്കലും സ്മൃതമായി ഭവിക്കുന്നു. ഇതിങ്കൽനിന്നു് അനന്തരം നവാംശകങ്ങളിൽ സ്ഥിതനായിരിക്കുന്ന ശശി സൂൎയ്യാദ്യന്മാരാൽ അവലോകിതനായിരിക്കും സമയത്തിങ്കൽ വിജ്ഞേയമായിരിക്കുന്ന ഫലം വചിക്കപ്പെടുന്നു.

പരി—ഹോരേശൎക്ഷദളാശ്രിതന്മാർ=ഹോരേശൎക്ഷദളത്തെ ആശ്രയിച്ചവർ, ഹോരേശൎക്ഷദളം=ഹോരേശന്റെ ഋക്ഷദളം, ഹോരേശൻ=ഹോരാധിപതി, ഋക്ഷദളം=രാശ്യൎദ്ധം, ദൃഷ്ടൻ=ദശിക്കപ്പെട്ടവൻ, തൽഗതൻ=അതിനെ ഗതൻ, അതു=രാശ്യൎദ്ധം, ഗതൻ=ഗമിച്ചവൻ, ഗമിക്കു=ആശ്രയിക്കു, ശശി=ചന്ദ്രൻ, ശുഭകരൻ=ശുഭത്തെ ഉണ്ടാക്കുന്നവൻ, ത്ര്യംശം=ദ്രേക്കാണം, വൎത്തമാനൻ=വൎത്തിച്ചിയങ്ങുന്നവൻ, വൎത്തിക്കു=സ്ഥിതിചെയ്യു, തൽപതികൾ=അതിന്റെ പതികൾ, അതു്=ദ്രേക്കാണം, പതികൾ=അധിപന്മാർ, ദൃഷ്ടൻ=ദശിക്കപ്പെട്ടവൻ, ദശിക്കു=കാണുക, ശംസിക്കു=സ്തുതിക്കു, വീക്ഷണഫലം=ദൃഷ്ടിഫലം, പ്രോക്തം=പ്രവചിക്കപ്പെട്ടതു്, പ്രവചിക്കു=പറയുക, സ്മൃതം=സ്മരിക്കപ്പെട്ട

ഉ്, ശശി=ചന്ദ്രൻ, സൂര്യാദ്യന്മാർ=സൂര്യൻ തുടങ്ങിയുള്ളവർ, അവലോകിതൻ=അവലോകിക്കപ്പെട്ടവൻ, അവലോകിക്ക=ദർശിക്കുക, വിജ്ഞേയം=അറിയപ്പെടുവാൻ യോഗ്യം, വചിക്ക=പറയുക.

സാ—സൌരഹോരയിലും ചാന്ദ്രഹോരയിലും നില്ക്കുന്ന ഗ്രഹങ്ങളാൽ ദർശിക്കപ്പെട്ടകിൽ സൌരഹോരയിലും ചാന്ദ്രഹോരയിലും നില്ക്കുന്ന ചന്ദ്രൻ ശുഭനായി ഭവിക്കം. ഇവിടെ ക്രമമുണ്ടാകയാൽ സൌരഹോരയിൽ നില്ക്കുന്ന ഗ്രഹങ്ങളുടെ ദൃഷ്ടി സൌരഹോരയിൽ നില്ക്കുന്ന ചന്ദ്രനും ചാന്ദ്രഹോരയിൽ നില്ക്കുന്ന ഗ്രഹങ്ങളുടെ ദൃഷ്ടി ചാന്ദ്രഹോരയിൽ നില്ക്കുന്ന ചന്ദ്രനും ഭവിക്കകിൽ മേൽപ്രകാരമെന്നു ധരിച്ചുകൊൾക. ചന്ദ്രൻ യാതൊരു ദ്രേക്കാണത്തിങ്കൽ നില്ക്കുന്നുവോ അതിൻെറ അധിപതിയായ ഗ്രഹത്താലോ ബന്ധുക്ഷേത്രഗതനായിരിക്കുന്ന ഗ്രഹത്താലോ ദർശിക്കപ്പെട്ടിരിക്കുന്ന ആ ചന്ദ്രനും ശുഭദനാകുന്നു. മേല്പറഞ്ഞ പ്രകാരം അല്ലാതെ ദൃശ്യനായിരിക്കുന്ന ചന്ദ്രനും ദ്രഷ്ടാവായിരിക്കുന്ന ഗ്രഹത്തിനും ഹോരാഭേദമോ ദ്രേക്കാണാധിപതിയുടെ ദൃഷ്ടി ചന്ദ്രനു് ഇല്ലായ്കയോ ശത്രുക്ഷേത്രഗതനായിരിക്കുന്ന ഒരു ഗ്രഹത്തിൻെറ ദൃഷ്ടിയോ ചന്ദ്രദ്രഷ്ടാവായിരിക്കുന്ന ദ്രേക്കാണാധിപനു ശത്രുക്ഷേത്രസ്ഥിതിയോ ഉണ്ടായാൽ അങ്ങിനെ ഉള്ള ചന്ദ്രൻ അശുഭനാകുന്നു എന്നുകൂടെ ഗ്രഹിച്ചുകൊൾകയും വേണം. അത്രതന്നെയുമല്ല, 'ത്ര്യംശേ തൽപതിഭിഃ'എന്നു പറഞ്ഞതു യഥാശ്രുതമായി വിചാരിച്ചാൽ സാമാന്യപര്യവസായിയായിട്ടുതന്നെ തോന്നുമെങ്കിലും തദധിപന്മാരായിരിക്കുന്ന ഗ്രഹങ്ങൾ ശുഭന്മാരായിരിക്കണമെന്നുകൂടെ ധരിക്കണം. ഇതു ഭട്ടോല്പലവ്യാഖ്യാനത്തിൽ സ്പഷ്ടമാകുന്നു. മേഷാദികളായ എല്ലാ രാശികളേയും കുറിച്ചു പറയപ്പെട്ട ഈ ദൃഷ്ടിഫലം ചന്ദ്രലഗ്നങ്ങൾക്കു മേഷാദിരാശികൾ ദ്വാദശാംശങ്ങളായി വരികിലും യോജ്യമാകുന്നു.

ഇനി അതാതു നവാംശകങ്ങളിൽ നില്ക്കുന്ന ചന്ദ്രനു സൂര്യാദികളുടെ ദൃഷ്ടികൊണ്ടു ഗ്രഹിക്കേണ്ടതായ ഫലത്തെ പറയുന്നു:—

ആരക്ഷകോ വധരുചിഃ കുശലോ നിയുദ്ധേ
ഭൂപോƒർത്ഥവാൻ കലഹകൃൽ ക്ഷിതിജാംശസംസ്ഥേ
മൂർഖോƒന്യദാരനിരതസ്സുകവിസ്സിതാംശേ
സൽകാവ്യകൃൽ സുഖപരോƒന്യകളത്രഗശ്ച. ൭

അ—ക്ഷിതിജാംശസംസ്ഥേ ചന്ദ്രേ സൂര്യാദ്യൈഃ അവലോകിതേ ജാതഃ ആരക്ഷകഃ വധരുചിഃ നിയുദ്ധേ കുശലഃ ഭൂപഃ അർത്ഥവാൻ കല

ഹകൃൽ ച ഭവതി. സിതാംശേ വൎത്തമാനേ ചന്ദ്രേ സൂൎയ്യാദ്യൈഃ ദൃഷ്ടേ ജാതഃ മൂർഖഃ അന്യദാരനിരതഃ സുകവിഃ സൽകാവ്യകൃൽ സുഖപരഃ അന്യകളത്രഗഃ ച ഭവതി.

അന്വ—ക്ഷിതിജാംശസംസ്ഥനായിരിക്കുന്ന ചന്ദ്രൻ സൂൎയ്യാദ്യന്മാരാൽ അവലോകിതനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ആരക്ഷകനായിട്ടും വധരുചിയായിട്ടും നിയുദ്ധത്തിങ്കൽ കുശലനായിട്ടും ഭൂപനായിട്ടും അൎത്ഥവാനായിട്ടും കലഹകൃത്തായിട്ടും ഭവിക്കുന്നു. സിതാംശത്തിങ്കൽ വൎത്തമാനനായിരിക്കുന്ന ചന്ദ്രൻ സൂൎയ്യാദ്യന്മാരാൽ അവലോകിതനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ മൂർഖനായിട്ടും അന്യദാരനിരതനായിട്ടും സുകവിയായിട്ടും സൽകാവ്യകൃത്തായിട്ടും സുഖപരനായിട്ടും ഭവിക്കുന്നു.

പരി—ക്ഷിതിജാംശസംസ്ഥൻ=ക്ഷിതിജാംശത്തിങ്കൽ സംസ്ഥിതിചെയ്യുന്നവൻ, ക്ഷിതിജാംശം=ക്ഷിതിജന്റെ അംശം, ക്ഷിതിജൻ=ചൊവ്വ, അംശം=നവാംശകം, സംസ്ഥിതിചെയ്ക=നില്ക്കുക, സൂൎയ്യാദ്യന്മാർ=സൂൎയ്യൻതുടങ്ങിയുള്ളവർ, അവലോകിതൻ=അവലോകിക്കപ്പെട്ടവൻ, അവലോകിക്ക=ദശിക്ക, ജാതൻ=ജനിച്ചവൻ, ആരക്ഷകൻ=രക്ഷയിങ്കൽ അധികരിക്കപ്പെട്ടവൻ (രാജാവിന്റെ ആജ്ഞഹേതുവായിട്ട നഗരാദികളെ രക്ഷിക്കുന്നവൻ എന്നു സാരം), വധരുചി=വധത്തിങ്കൽ രുചിയോടുകൂടിയവൻ, വധം=ഹിംസ, രുചി=താല്പൎയ്യം, നിയുദ്ധം=ബാഹുയുദ്ധം, കുശലൻ=സമൎത്ഥൻ, ഭൂപൻ=രാജാവു്, അൎത്ഥവാൻ=ധനവാൻ, കലഹകൃത്തു്=കലഹത്തെ ഉണ്ടാക്കുന്നവൻ, സിതാംശം=സിതന്റെ അംശം, സിതൻ=ശുക്രൻ, അംശം=നവാംശകം, വൎത്തമാനൻ=വൎത്തിച്ചിരിക്കുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, മൂർഖൻ=അജ്ഞൻ, അന്യദാരനിരതൻ=പരഭാൎയ്യാസക്തൻ, സുകവി=നല്ലകവി, സൽകാവ്യകൃത്തു്=നല്ല കാവ്യത്തെ ഉണ്ടാക്കുന്നവൻ, സുഖപരൻ=സുഖാസക്തൻ, അന്യകളത്രഗൻ=അന്യകളത്രത്തെ ഗമിക്കുന്നവൻ, അന്യകളത്രം=അന്യഭാൎയ്യ.

സാ—മേടക്കാലംശകത്തിലോ വൃശ്ചികക്കാലംശകത്തിലോ നില്ക്കുന്ന ചന്ദ്രനു സൂൎയ്യന്റെ ദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ നഗരാദിരക്ഷയിൽ അധികൃതനായിട്ടും ചൊവ്വയുടെ ദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ഹിംസാതല്പരനായിട്ടും ബുധദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ബാഹുയുദ്ധത്തിങ്കൽ നിപുണനായിട്ടും ഗുരുദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ രാജാവായിട്ടും ശുക്രദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ധനവാനായിട്ടും ശനിദൃഷ്ടി

യുള്ളപ്പോൾ ജനിച്ചവൻ കലഹകരനായിട്ടും ഭവിക്കും. ഇടവക്കാലംശകത്തിലോ തുലാക്കാലംശകത്തിലോ നിൽക്കുന്ന ചന്ദ്രന്നു് ആദിത്യദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ മൂർഖനായിട്ടും ചൊവ്വയുടെ ദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ പരഭാര്യാസക്തനായിട്ടും ബുധദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ നല്ല കവിയായിട്ടും ഗുരുദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ നല്ല കാവ്യത്തെ ഉണ്ടാക്കിയവനായിട്ടും ശുക്രദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ സുഖാസക്തനായിട്ടും ശനിദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ പരഭാര്യയെ ഗമിക്കുന്നവനായിട്ടും ഭവിക്കും.

മേൽവിവരിക്കപ്പെട്ട ശ്ലോകത്തിൻെറ തൃതീയപാദത്തെ ചിലർ 'മൂർഖാന്യദാരരതകാവ്യവിദഃ' എന്നു പഠിക്കുന്നു. ചിലർ 'കാവ്യവിദഃ' എന്നതിൻെറ സ്ഥാനത്തിങ്കൽ 'വാദ്യവിദഃ' എന്നു പഠിക്കുന്നു. കാവ്യവിത്ത്=കാവ്യത്തെ അറിയുന്നവൻ, വാദ്യവിത്തു്=വാദ്യത്തെ അറിയുന്നവൻ. ചതുർത്ഥപാദത്തിങ്കൽ സൽകാവ്യകൃൽ എന്നതിൻെറ സ്ഥാനത്തിങ്കൽ സൽകാര്യകൃൽ എന്നു ചിലർ പഠിക്കുന്നു. സൽകാര്യകൃത്തു്=സൽകാര്യത്തെ ചെയ്യുന്നവൻ, സൽകാര്യം=നല്ല കാര്യം.

> ബൌധേ ഹി രംഗചരചോരകവീന്ദ്രമന്ത്രി-
> ഗേയജ്ഞശില്പനിപുണാശ്ശശിനി സ്ഥിതേംശേ
> സ്വാംശേऽല്പഗാത്രധനലുബ്ധതപസ്വിമുഖ്യ-
> സ്ത്രീപോഷ്യകൃത്യനിരതാശ്ച നിരീക്ഷ്യമാണേ ൩൩

അ—ബൌധേ അംശേ സ്ഥിതേ ശശിനി സൂര്യാദ്യൈഃ നിരീക്ഷ്യമാണേ ഹി രംഗചരചോരകവീന്ദ്രമന്ത്രിഗേയജ്ഞശില്പനിപുണാഃ സ്യുഃ. സ്വാംശേ സ്ഥിതേ ശശിനി സൂര്യാദ്യൈഃ നിരീക്ഷ്യമാണേ അല്പഗാത്രധനലുബ്ധതപസ്വിമുഖ്യസ്ത്രീപോഷ്യകൃത്യനിരതാഃ ച സ്യുഃ.

അന്വ—ബൌധമായിരിക്കുന്ന അംശത്തിങ്കൽ സ്ഥിതനായിരിക്കുന്ന ശശി സൂര്യാദ്യന്മാരാൽ നിരീക്ഷ്യമാണനായിരിക്കും സമയത്തിങ്കൽ രംഗചരചോരകവീന്ദ്രമന്ത്രിഗേയജ്ഞശില്പനിപുണന്മാർ ഭവിക്കും. സ്വാംശത്തിങ്കൽ സ്ഥിതനായിരിക്കുന്ന ശശി സൂര്യാദ്യന്മാരാൽ നിരീക്ഷ്യമാണനായിരിക്കും സമയത്തിങ്കൽ അല്പഗാത്രധനലുബ്ധതപസ്വിമുഖ്യസ്ത്രീപോഷ്യകൃത്യനിരതന്മാരും ഭവിക്കും.

പരി—ബൌധം=ബുധനെ സംബന്ധിച്ചിരിക്കുന്നതു്, അംശം=നവാംശകം, സ്ഥിതൻ=സ്ഥിതിചെയ്യുവൻ, സ്ഥിതിചെയ്ക=നില്ക്കുക, ശശി=ചന്ദ്രൻ, സൂര്യാദ്യന്മാർ=സൂര്യൻതുടങ്ങിയുള്ളവർ, സൂര്യൻ=ആ

ദിത്യൻ, നിരീക്ഷ്യമാണൻ=നിരീക്ഷിക്കപ്പെട്ടിരിക്കുന്നവൻ, നിരീക്ഷിക്ക=ദർശിക്ക, രംഗചരചോരകവീന്ദ്രമന്ത്രിഗേയജ്ഞശില്പനിപുണന്മാർ=രംഗചരനും ചോരനും കവീന്ദ്രനും മന്ത്രിയും ഗേയജ്ഞനും ശില്പനിപുണനും, രംഗചരൻ=രംഗത്തിങ്കൽ ചരിക്കുന്നവൻ (വേഷധാരി എന്നു സാരം), ചോരൻ=കള്ളൻ, കവീന്ദ്രൻ=കവിശ്രേഷ്ഠൻ, മന്ത്രി=സചിവൻ, ഗേയജ്ഞൻ=ഗേയത്തെ അറിയുന്നവൻ (സംഗീതനിപുണനെന്നു സാരം), ശില്പനിപുണൻ=ശില്പങ്ങളിൽ നിപുണൻ, ശില്പങ്ങൾ=ആശാരിപ്പണി മുതലായവ, നിപുണൻ=സമർത്ഥൻ, സ്വാംശം=തന്റെ അംശം, അംശം=നവാംശകം, അല്പഗാത്രധനലുബ്ധതപസ്വിമുഖ്യസ്ത്രീപോഷ്യകൃത്യനിരതന്മാർ=അല്പഗാത്രനും ധനലുബ്ധനും തപസ്വിയും മുഖ്യനും സ്ത്രീപോഷ്യനും കൃത്യനിരതനും, അല്പഗാത്രൻ=അല്പമായിരിക്കുന്ന ഗാത്രത്തോടുകൂടിയവൻ, അല്പം=കൃശം, ഗാത്രം=ശരീരം, ധനലുബ്ധൻ=ധനത്തിങ്കൽ ലോഭമുള്ളവൻ, ലോഭം=അത്യാഗ്രഹം, തപസ്വി=തപസ്സുള്ളവൻ, മുഖ്യൻ=പ്രാധാന്യമുള്ളവൻ, സ്ത്രീപോഷ്യൻ=സ്ത്രീകളാൽ പോഷ്യൻ, പോഷ്യൻ=പോഷിക്കപ്പെടുവാൻ യോഗ്യൻ, പോഷിക്ക=ഭരിക്കുക, കൃത്യനിരതൻ=കൃത്യങ്ങളിൽ നിരതൻ, കൃത്യങ്ങൾ=കാൎയ്യങ്ങൾ, നിരതൻ=താല്പൎയ്യത്തോടുകൂടിയവൻ.

സാ—മിഥുനക്കാലംശകത്തിലോ കന്നിക്കാലംശകത്തിലോ നില്ക്കുന്ന ചന്ദ്രനു സൂൎയ്യദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ വേഷധാരിയായിട്ടും, കുജദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ കള്ളനായിട്ടും, ബുധദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ കവിശ്രേഷ്ഠനായിട്ടും, ഗുരുദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ രാജമന്ത്രിയായിട്ടും, ശുക്രദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ സംഗീതനിപുണനായിട്ടും, ശനിദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ശില്പങ്ങളിൽ സമർത്ഥനായിട്ടും ഭവിക്കും.

കൎക്കടകക്കാലംശകത്തിങ്കൽ നില്ക്കുന്ന ചന്ദ്രനു് ആദിത്യന്റെ ദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ കൃശശരീരനായിട്ടും, ചൊവ്വയുടെ ദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ധനലോഭത്തോടുകൂടിയവനായിട്ടും, ബുധദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ തപസ്വിയായിട്ടും, ഗുരുദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ മുഖ്യനായിട്ടും ശുക്രദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ സ്ത്രീകളാൽ ഭരിക്കപ്പെടുവാൻ യോഗ്യനായിട്ടും, ശനിദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ കാൎയ്യങ്ങളിൽ താല്പൎയ്യത്തോടുകൂടിയവനായിട്ടും ഭവിക്കും.

സക്രോധോ നരപതിസമ്മതോ നിധീശ-
സ്സിംഹാംശേ പ്രഭുരസുതോഽതിഹിംസ്രകർമ്മാ

ജൈവാംശേ പ്രഥിതബലാ രണോപദേഷ്ടാ
ഹാസ്യജ്ഞസ്സചിവവികാമവൃദ്ധശീലാഃ. ൭

അ—സിംഹാംശേ ചന്ദ്രേ സൂൎയ്യാദ്യൈഃ നിരീക്ഷ്യമാണേ സക്രോധഃ നരപതിസമ്മതഃ നിധീശഃ പ്രഭുഃ അസുതഃ അതിഹിംസ്രകൎമ്മാ ച ഭവതി. ജൈവാംശേ ചന്ദ്രേ സൂൎയ്യാദ്യൈഃ നിരീക്ഷ്യമാണേ പ്രഥിതബലഃ രണോപദേഷ്ടാ ഹാസ്യജ്ഞഃ സചിവവികാമവൃദ്ധശീലാഃ ച ഭവന്തി.

അന്വ—സിംഹാംശത്തിങ്കൽ വൎത്തമാനനായിരിക്കുന്ന ചന്ദ്രൻ സൂൎയ്യാദ്യന്മാരാൽ നിരീക്ഷ്യമാണനായിരിക്കും സമയത്തിങ്കൽ സക്രോധനും നരപതിസമ്മതനും നിധീശനും പ്രഭുവും അസുതനും അതിഹിംസ്രകൎമ്മാവും ഭവിക്കുന്നു. ജൈവാംശത്തിങ്കൽ വൎത്തമാനനായിരിക്കുന്ന ചന്ദ്രൻ സൂൎയ്യാദ്യന്മാരാൽ നിരീക്ഷ്യമാണനായിരിക്കും സമയത്തിങ്കൽ പ്രഥിതബലനും രണോപദേഷ്ടാവും ഹാസ്യജ്ഞനും സചിവവികാമവൃദ്ധശീലന്മാരും ഭവിക്കുന്നു.

പരി—സിംഹാംശം=സിംഹമാകുന്ന അംശം, സിംഹം=ചിങ്ങം, അംശം=നവാംശകം, വൎത്തമാനൻ=വൎത്തിച്ചിയരുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, സൂൎയ്യാദ്യന്മാർ=സൂൎയ്യൻ തുടങ്ങിയുള്ളവർ, നിരീക്ഷ്യമാണൻ=നിരീക്ഷിക്കപ്പെട്ടിയരുന്നവൻ, നിരീക്ഷിക്ക=ദൎശിക്കുക, സക്രോധൻ=ക്രോധത്തോടുകൂടിയവൻ, ക്രോധം=കോപം, നരപതിസമ്മതൻ=രാജസമ്മതൻ, നിധീശൻ=നിധിസ്വാമി, പ്രഭു=ഐശ്വൎയ്യമുള്ളവൻ, അസുതൻ=സുതനോടു കൂടാത്തവൻ, സുതൻ=പുത്രൻ, അതിഹിംസ്രകൎമ്മാവു്=അതിഹിംസ്രമായിരിക്കുന്ന കൎമ്മത്തോടുകൂടിയവൻ, അതിഹിംസ്രം=ഏററവും ഹിംസ്രം, ഹിംസ്രം=ക്രൂരം, കൎമ്മം=പ്രവൃത്തി, ജൈവാംശം=ജൈവമായിരിക്കുന്ന അംശം, ജൈവം=ജീവനെ സംബന്ധിച്ചതു്, ജീവൻ=ബൃഹസ്പതി, പ്രഥിതബലൻ=പ്രഥിതമായിരിക്കുന്ന ബലത്തോടുകൂടിയവൻ, പ്രഥിതം=പ്രസിദ്ധം, ബലം=വീൎയ്യം, രണോപദേഷ്ടാവു്=രണത്തെ ഉപദേശിക്കുന്നവൻ, രണം=യുദ്ധം, ഹാസ്യജ്ഞൻ=ഹാസ്യത്തെ അറിയുന്നവൻ, ഹാസ്യം=ഹാസത്തിനായിക്കൊണ്ടു ഹിതം, സചിവവികാമവൃദ്ധശീലന്മാർ=സചിവനും വികാമനും വൃദ്ധശീലനും, സചിവൻ=മന്ത്രി, വികാമൻ=കാമത്തോടുകൂടാത്തവൻ, വൃദ്ധശീലൻ=വൃദ്ധന്മാരുടെ ശീലംപോലെ ഇരിക്കുന്ന ശീലത്തോടുകൂടിയവൻ, വൃദ്ധന്മാർ=ജ്ഞാനവൃദ്ധന്മാർ.

സാ—ചിങ്ങക്കാലംശകത്തിൽ നില്ക്കുന്ന ചന്ദ്രനു സൂൎയ്യദൃഷ്ടിയുള്ള

പ്പോൾ ജനിച്ചവൻ അതികോപിയായിട്ടും, കുജദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ രാജസമ്മതനായിട്ടും, ബുധദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ നിധിസ്വാമിയായിട്ടും, ഗുരുദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ പ്രഭുവായിട്ടും, ശുക്രദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ പുത്രനോടു കൂടാത്തവനായിട്ടും, ശനിദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ അതിക്രൂരങ്ങളായ കർമ്മങ്ങളോടുകൂടിയവനായിട്ടും ഭവിക്കും.

ധനുക്കാലംശകത്തിങ്കലോ മീനക്കാലംശകത്തിങ്കലോ നില്ക്കുന്ന ചന്ദ്രന്നു സൂര്യദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ പ്രസിദ്ധമായ വീര്യത്തോടുകൂടിയവനായിട്ടും, കുജദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ യുദ്ധോചിതങ്ങളായ ദേശകാലങ്ങളുടേയും വ്യൂഹവിശേഷങ്ങളുടേയും അറിവിനെ അന്യന്മാക്ക് ഉണ്ടാക്കിക്കൊടുക്കുന്നവനായിട്ടും, ബുധദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ഹാസരസോപായങ്ങളിൽ നൈപുണ്യത്തോടുകൂടിയവനായിട്ടും, ഗുരുദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ മന്ത്രിയായിട്ടും, ശുക്രദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ കാമത്തോടുകൂടാത്തവനായിട്ടും, ശനിദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ സദാചാരത്തെ അനുഭവിക്കുന്നവനായിട്ടും ഭവിക്കും.

അല്പാപത്യോ ദുഃഖിതസ്സത്യപി സ്വേ
മാനാസക്തഃ കർമ്മണി സ്വേƒനുരക്തഃ
ദുഷ്ടസ്ത്രീഷ്ടഃ കൃപണശ്ചാർക്കിഭാഗേ
ചന്ദ്രേ ഭാനൌ തദ്വദിന്ദ്വാദിദൃഷ്ടേ. ൮

അ—ആർക്കിഭാഗേ വർത്തമാനേ ചന്ദ്രേ സൂര്യാദ്യൈഃ നിരീക്ഷ്യമാണേ അല്പാപത്യഃ സ്വേ സതി അപി ദുഃഖിതഃ മാനാസക്തഃ സ്വേ കർമ്മണി അനുരക്തഃ ദുഷ്ടസ്ത്രീഷ്ടഃ കൃപണഃ ച ഭവതി. ഭാനൌ ഇന്ദ്വാദിദൃഷ്ടേ തദ്വൽ ഫലം വാച്യം.

അന്വ—ആർക്കിഭാഗത്തിങ്കൽ വർത്തമാനനായിരിക്കുന്ന ചന്ദ്രൻ സൂര്യാദ്യന്മാരാൽ നിരീക്ഷ്യമാണനായിരിക്കും സമയത്തിങ്കൽ അല്പാപത്യനും സ്വം സത്തായിരിക്കും സമയത്തിങ്കലും ദുഃഖിതനും മാനാസക്തനും സ്വമായിരിക്കുന്ന കർമ്മത്തിങ്കൽ അനുരക്തനും ദുഷ്ടസ്ത്രീഷ്ടനും കൃപണനും ഭവിക്കുന്നു. ഭാനു ഇന്ദ്വാദിദൃഷ്ടനായിരിക്കും സമയത്തിങ്കലും അപ്രകാരം ഫലം വാച്യമായി ഭവിക്കുന്നു.

പരി—ആർക്കിഭാഗം=ആർക്കിയുടെ ഭാഗം, ആർക്കി=ശനി, ഭാഗം=നവാംശകം, വർത്തമാനൻ=വർത്തിച്ചിയങ്ങുന്നവൻ, വർത്തിക്ക=സ്ഥിതി

ചെയ്ക, സൂർയ്യാദ്യന്മാർ=സൂർയ്യൻ തുടങ്ങിയുള്ളവർ, നിരീക്ഷ്യമാണൻ=നിരീക്ഷിക്കപ്പെട്ടിരിക്കുന്നവൻ, നിരീക്ഷിക്ക=ദശിക്ക, അല്പാപത്യൻ=അല്പമായ അപത്യത്തോടുകൂടിയവൻ, അല്പം=കുറഞ്ഞതു്, അപത്യം=സന്താനം, സ്വം=ധനം, സത്തു്=ഭവിച്ചിരിക്കുന്നതു്, ദുഃഖിതൻ=സംജാതങ്ങളായ ദുഃഖങ്ങളോടുകൂടിയവൻ, സംജാതങ്ങൾ=വഴിപോലെ ഉണ്ടായവ, മാനാസക്തൻ=മാനത്തിങ്കൽ ആസക്തൻ, മാനം=ഗർവ്വം, ആസക്തൻ=താല്പർയ്യത്തോടുകൂടിയവൻ, സ്വം=തന്നെ സംബന്ധിച്ചതു്, കർമ്മം=പ്രവൃത്തി, അനുരക്തൻ=അനുരാഗത്തോടുകൂടിയവൻ, അനുരാഗം=താല്പർയ്യം, ദുഷ്ടസ്ത്രീഷ്ടൻ=ദുഷ്ടസ്ത്രീകൾക്കു് ഇഷ്ടൻ, ദുഷ്ടസ്ത്രീകൾ=ദുഷ്ടകളായിരിക്കുന്ന സ്ത്രീകൾ, കൃപണൻ=ലുബ്ധൻ, ഭാനു=ആദിത്യൻ, ഇന്ദ്വാദിദൃഷ്ടൻ=ഇന്ദ്വാദികളാൽ ദൃഷ്ടൻ, ഇന്ദ്വാദികൾ=ഇന്ദു തുടങ്ങിയുള്ളവർ, ഇന്ദു=ചന്ദ്രൻ.

സാ—മകരക്കാലംശകത്തിലോ കുംഭക്കാലംശകത്തിലോ നില്ക്കുന്ന ചന്ദ്രനു സൂർയ്യദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ അല്പസന്തതിയായിട്ടും, കുജദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ധനവാനായിരുന്നാലും ദുഃഖിതനായിട്ടും, ബുധദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ഗർവ്വത്തോടുകൂടിയവനായിട്ടും, ഗുരുദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ തനിക്കു യോഗ്യങ്ങളായ കർമ്മങ്ങളിൽ താല്പർയ്യത്തോടുകൂടിയവനായിട്ടും, ശുക്രദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ദുഷ്ടസ്ത്രീകൾക്കു് ഇഷ്ടനായിട്ടും, ശനിദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ലുബ്ധനായിട്ടും ഭവിക്കും.

മേൽപ്പറഞ്ഞപ്രകാരം ചന്ദ്രനു നവാംശകവശാൽ ഉള്ള സൂർയ്യാദിദൃഷ്ടിഫലം യാതൊന്നോ അതു ലഗ്നത്തിൽ സമാനമാകുന്നു. മേഷാദികളായ നവാംശകങ്ങളിൽ ഉള്ള സ്ഥിതിവശാൽ ചന്ദ്രനു പറഞ്ഞിരിക്കുന്ന ഫലം അതാതു നവാംശകത്തെ അനുസരിച്ചു സൂർയ്യനു യോജ്യമാകുന്നു. എങ്ങിനെ എന്നാൽ, മേഷാംശകത്തിങ്കലോ കീടാംശകത്തിങ്കലോ നില്ക്കുന്ന ആദിത്യനു ചന്ദ്രദൃഷ്ടിയുള്ളപ്പോൾ ജനിച്ചവൻ ആരക്ഷകനായി ഭവിക്കും. ഇത്യാദി ക്രമേണ ശേഷത്തെയും യോജിപ്പിക്കേണമെന്നറിഞ്ഞുകൊൾക. സർവ്വത്ര സൂർയ്യസ്ഥാനത്തിങ്കൽ ചന്ദ്രനെ വെച്ചു വിചാരിച്ചാൽ സൂർയ്യനുള്ള ഫലനിർദ്ദേശക്രമത്തെ ഗ്രഹിക്കുകയുമാം.

വർഗ്ഗോത്തമസ്വപരഗേഷു ശുഭം യദുക്തം
തൽപുഷ്ടമദ്ധ്യലഘുതാശുഭമുൽക്രമേണ
വീർയ്യാന്വിതോംശകപതിർന്നിരുണദ്ധി പൂർവ്വം
രാശീക്ഷണസ്യ ഫലമംശഫലം ദദാതി. ൯

അ—വർഗ്ഗോത്തമസ്വപരഗേഷു ശുഭം യൽ ഫലം ഉക്തം തൽ പുഷ്ടമദ്ധ്യലഘുതാ ഭവതി. അശുഭം ഉൽക്രമേണ ഭവതി. വീര്യാന്വിതഃ അംശകപതിഃ പൂർവ്വം രാശീക്ഷണസ്യ ഫലം നിരുണദ്ധി അംശഫലം ദദാതി.

അന്വ—വർഗ്ഗോത്തമസ്വപരഗന്മാരിൽ ശുഭമായിരിക്കുന്ന യാതൊരു ഫലം ഉക്തമായി ഭവിക്കുന്നുവോ തൽപുഷ്ടമദ്ധ്യലഘുതാ ഭവിക്കുന്നു. അശുഭം ഉൽക്രമേണ ഭവിക്കുന്നു. വീര്യാന്വിതനായിരിക്കുന്ന അംശകപതി മുമ്പെ രാശീക്ഷണത്തിന്റെ ഫലത്തെ നിരോധിക്കുന്നു. പിന്നെ അംശഫലത്തെ ദാനം ചെയ്യുന്നു.

പരി—വർഗ്ഗോത്തമസ്വപരഗന്മാർ=വർഗ്ഗോത്തമസ്വപരങ്ങളെ ഗമിച്ചവർ, വർഗ്ഗോത്തമസ്വപരങ്ങൾ=വർഗ്ഗോത്തമവും സ്വവും പരവും, വർഗ്ഗോത്തമം=വർഗ്ഗോത്തമമെന്ന പേരോടുകൂടിയ അംശകം, സ്വം=സ്വാംശകം, പരം=പരാംശകം, ഗമിക്ക=പ്രാപിക്കുക, ശുഭം=ശോഭനം, ഉക്തം=വചിക്കപ്പെട്ടതു്, വചിക്ക=പറയുക, തൽപുഷ്ടമദ്ധ്യലഘുതാ=അതിന്റെ പുഷ്ടമദ്ധ്യലഘുതാ, അതു്=ശുഭഫലം, പുഷ്ടമദ്ധ്യലഘുതാ=പുഷ്ടതയും മദ്ധ്യതയും ലഘുതയും, പുഷ്ടതാ=പുഷ്ടമാവു എന്നുള്ളതു്, പുഷ്ടം=പുഷ്ടിയോടുകൂടിയതു്, മദ്ധ്യതാ=മദ്ധ്യമാവു എന്നുള്ളതു്, മദ്ധ്യം=വളരെ പുഷ്ടിയോടും ലഘുത്വത്തോടും കൂടാത്തതു്, ലഘുതാ=ലഘുത്വം (അല്പമാവു എന്നുള്ള അവസ്ഥ എന്നു സാരം), അശുഭം=അശോഭനം, ഉൽക്രമം=ക്രമവിപര്യയം, വീര്യാന്വിതൻ=വീര്യത്തോടുകൂടിയവൻ, അംശകപതി=അംശകാധിപൻ, രാശീക്ഷണം=രാശിദൃഷ്ടി, നിരോധിക്ക=തടുക്കുക, അംശഫലം=അംശത്തിന്റെ ഫലം, അംശം=അംശകദൃഷ്ടി, ദാനംചെയ്ക=കൊടുക്കുക.

സാ—വർഗ്ഗോത്തമാംശകത്തിൽ നില്ക്കുന്ന ഗ്രഹത്തിന്റെ ഇഷ്ടഫലം പുഷ്ടിയോടുകൂടിയതായി ഭവിക്കും. സ്വാംശകത്തിങ്കൽ നില്ക്കുന്ന ഗ്രഹത്തിന്റെ ഇഷ്ടഫലം മദ്ധ്യമായി ഭവിക്കും. പരാംശകത്തിങ്കൽ നില്ക്കുന്ന ഗ്രഹത്തിന്റെ ഇഷ്ടഫലം അല്പമായി ഭവിക്കും. കഷ്ടഫലം മേൽപറഞ്ഞതിങ്കൽനിന്നു വിപരീതമാകുന്നു. എങ്ങിനെ എന്നാൽ, വർഗ്ഗോത്തമാംശകഗതനാകിൽ അല്പമെന്നും സ്വാംശകഗതനാകിൽ മദ്ധ്യമെന്നും പരാംശകഗതനാകിൽ പുഷ്ടിയോടുകൂടിയതെന്നും ഗ്രഹിച്ചുകൊൾക. അംശകാധിപതി വീര്യവാനാകുന്നു എങ്കിൽ രാശിദൃഷ്ടിഫലത്തെ തടുക്കുകയും അംശകദൃഷ്ടിഫലത്തെ കൊടുക്കുകയും ചെയ്യുന്നു.

ഇതി സപ്തദശോദ്ധ്യായഃ



# അഷ്ടാദശാദ്ധ്യായപ്രാരംഭഃ

ക്രൂരസ്തബ്ധോ വികലനയനോ നിർഘൃണോഽർക്കേ തനുസ്ഥേ
മേഷേ സസ്വസ്തിമിരനയനസ്സിംഹസംസ്ഥേ നിശാന്ധഃ
നീചേഽന്ധോഽസ്വശ്ശശിഗൃഹഗതേ ബുദ്ബുദാക്ഷഃ പതംഗേ
ഭൂരിദ്രവ്യോ നൃപഹൃതധനോ വക്ത്രരോഗീ ദ്വിതീയേ. ൧

അ— അർക്കേ തനുസ്ഥേ ക്രൂരഃ സ്തബ്ധഃ വികലനയനഃ നിർഘൃണഃ ച ഭവതി. മേഷേ സസ്വഃ തിമിരനയനഃ ച ഭവതി. സിംഹസംസ്ഥേ നിശാന്ധഃ ഭവതി. നീചേ അന്ധഃ അസ്വഃ ച ഭവതി. ശശിഗൃഹഗതേ ബുദ്ബുദാക്ഷഃ ഭവതി. പതംഗേ ദ്വിതീയേ വർത്തമാനേ ജാതഃ ഭൂരിദ്രവ്യഃ നൃപഹൃതധനഃ വക്ത്രരോഗീ ച ഭവതി.

അന്വ— അർക്കൻ തനുസ്ഥനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ക്രൂരനായിട്ടും സ്തബ്ധനായിട്ടും വികലനയനനായിട്ടും ഭവിക്കുന്നു. മേഷത്തിങ്കൽ തനുസ്ഥനായിരിക്കുംസമയത്തിങ്കൽ സസ്വനായിട്ടും തിമിരനയനനായിട്ടും ഭവിക്കുന്നു. സിംഹസംസ്ഥനായി തനുസ്ഥനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ നിശാന്ധനായി ഭവിക്കുന്നു. നീചത്തിങ്കൽ വർത്തമാനനായി തനുസ്ഥനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ അന്ധനായിട്ടും അസ്വനായിട്ടും ഭവിക്കുന്നു. ശശിഗൃഹഗതനായി തനുസ്ഥനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ബുദ്ബുദാക്ഷനായി ഭവിക്കുന്നു. പതംഗൻ ദ്വിതീയത്തിങ്കൽ വർത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ഭൂരിദ്രവ്യനായിട്ടും നൃപഹൃതധനനായിട്ടും വക്ത്രരോഗിയായിട്ടും ഭവിക്കുന്നു.

പരി— അർക്കൻ=ആദിത്യൻ, തനുസ്ഥൻ=തനുവിങ്കൽ സ്ഥിതിചെയ്യുന്നവൻ, തനു=ലഗ്നം, സ്ഥിതിചെയ്ക=നില്ക്കുക, ജാതൻ=ജനിച്ചവൻ, ക്രൂരൻ=ശൌര്യത്തോടുകൂടിയവൻ, സ്തബ്ധൻ=സ്തംഭിച്ചവൻ (വളരെ കാലംകൊണ്ടു് ഒരു കാൎയ്യത്തെ ചെയ്യുന്നവൻ എന്നു സാരം), വികലനയനൻ=വികലങ്ങളായിരിക്കുന്ന നയനങ്ങളോടുകൂടിയവൻ, വികലങ്ങൾ=രോഗോപഹതങ്ങൾ, നയനങ്ങൾ=കണ്ണുകൾ, നിർഘൃണൻ=ഘൃണയോടുകൂടാത്തവൻ, ഘൃണ=ദയ, മേഷം=മേടം, സസ്വൻ=സ്വത്തോടുകൂടിയവൻ, സ്വം=ധനം, തിമിരനയനൻ=തിമിരയുക്തങ്ങളായിരിക്കുന്ന നയനങ്ങളോടുകൂടിയവൻ, തിമിരയുക്തങ്ങൾ=തിമിരത്തോ

ടുകൂടിയവ, തിമിരം=തിമിരമെന്ന രോഗം, നയനങ്ങൾ=കണ്ണുകൾ, സിംഹസംസ്ഥൻ=സിംഹത്തിങ്കൽ സംസ്ഥിതിചെയ്യുന്നവൻ, സിംഹം=ചിങ്ങം, സംസ്ഥിതിചെയ്ക=നില്ക്കുക, നിശാന്ധൻ=രാത്രിയിൽ കണ്ണുകാണാത്തവൻ, നീചം=നീചരാശി(തുലാമെന്നു സാരം), വർത്തമാനൻ=വർത്തിച്ചിരിക്കുന്നവൻ, വർത്തിക്ക=സ്ഥിതിചെയ്ക, അന്ധൻ=കണ്ണുകാണാത്തവൻ, അസ്വൻ=ദരിദ്രൻ, ശശിഗൃഹഗതൻ=ശശിഗൃഹത്തെ ഗമിച്ചവൻ, ശശിഗൃഹം=ചന്ദ്രക്ഷേത്രം, ഗമിക്ക=പ്രാപിക്കുക, ബുദ്ബുദാക്ഷൻ=ബുദ്ബുദങ്ങളായിരിക്കുന്ന അക്ഷികളോടുകൂടിയവൻ, ബുദ്ബുദങ്ങൾ=ബുദ്ബുദമെന്ന രോഗത്തോടുകൂടിയവ, അക്ഷികൾ=കണ്ണുകൾ, പതംഗൻ=ആദിത്യൻ, ദ്വിതീയം=രണ്ടാമേടം, ഭൂരിദ്രവ്യൻ=ഭൂരിയായിരിക്കുന്ന ദ്രവ്യത്തോടുകൂടിയവൻ, ഭൂരി=ബഹു, നൃപഹൃതധനൻ=നൃപഹൃതമായിരിക്കുന്ന ധനത്തോടുകൂടിയവൻ, നൃപഹൃതം=നൃപനാൽ ഹൃതം, നൃപൻ=രാജാവു്, ഹൃതം=ഹരിക്കപ്പെട്ടതു്, ഹരിക്ക=അപഹരിക്ക, വക്ത്രരോഗി=വക്ത്രരോഗമുള്ളവൻ, വക്ത്രരോഗം=മുഖരോഗം.

സാ—ആദിത്യൻ ലഗ്നത്തിൽ നിന്നാൽ യുദ്ധപ്രിയനായിട്ടും വളരെക്കാലംകൊണ്ടു് ഒരു കാര്യത്തെ ചെയ്യുന്നവനായിട്ടും നേത്രരോഗിയായിട്ടും നിർദ്ദയനായിട്ടും ഭവിക്കും. ആദിത്യാധിഷ്ഠിതമായ ലഗ്നം മേടമാകുന്നുവെങ്കിൽ ധനവാനായിട്ടും തിമിരരോഗിയായിട്ടും ഭവിക്കും. ചിങ്ങമാകുന്നു എങ്കിൽ രാത്രിയിൽ കണ്ണുകാണാത്തവനായി ഭവിക്കും. തുലാം ആകുന്നു എങ്കിൽ അന്ധനായിട്ടും ദരിദ്രനായിട്ടും ഭവിക്കും. കർക്കടകമാകുന്നു എങ്കിൽ ബുദ്ബുദമെന്ന നേത്രരോഗമുണ്ടാകും. രണ്ടാമേടത്തു സൂര്യൻ നിന്നാൽ വളരെ ദ്രവ്യത്തോടുകൂടിയവനായിട്ടും രാജാവിനാൽ അപഹരിക്കപ്പെട്ട ധനത്തോടുകൂടിയവനായിട്ടും മുഖരോഗിയായിട്ടും ഭവിക്കും.

മതിവിക്രമവാംസ്തൃതീയഗേർക്കേ
വിസുഖഃ പീഡിതമാനസശ്ചതുർത്ഥേ
അസുതോ ധനവർജ്ജിതസ്ത്രികോണേ
ബലവാൻ ശത്രുജിതശ്ച ശത്രുയാതേ ൨

അ—അർക്കേ തൃതീയഗേ ജാതഃ മതിവിക്രമവാൻ ഭവതി. അർക്കേ ചതുർത്ഥേ വർത്തമാനേ ജാതഃ വിസുഖഃ പീഡിതമാനസഃ ച ഭവതി. അർക്കേ ത്രികോണേ വർത്തമാനേ ജാതഃ അസുതഃ ധനവർജ്ജിതഃ ച ഭവതി. അർക്കേ ശത്രുയാതേ ജാതഃ ബലവാൻ ശത്രുജിതഃ ച ഭവതി.

അന്വ__അർക്കൻ തൃതീയഗനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ മതിവിക്രമവാനായി ഭവിക്കും. അർക്കൻ ചതുൎത്ഥത്തിങ്കൽ വൎത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ വിസുഖനായിട്ടും പീഡിതമാനസനായിട്ടും ഭവിക്കും. അർക്കൻ ത്രികോണത്തിങ്കൽ വൎത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ അസുതനായിട്ടും ധനവൎജ്ജിതനായിട്ടും ഭവിക്കും. അർക്കൻ ശത്രുയാതനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ബലവാനായിട്ടും ശത്രുജിതനായിട്ടും ഭവിക്കും.

പരി__അർക്കൻ=ആദിത്യൻ, തൃതീയഗൻ=തൃതീയത്തെ ഗമിച്ചവൻ, തൃതീയം=മൂന്നാമേടം, ഗമിക്ക=പ്രാപിക്ക, ജാതൻ=ജനിച്ചവൻ, മതിവിക്രമവാൻ=മതിവിക്രമങ്ങൾ ഉള്ളവൻ, മതിവിക്രമങ്ങൾ=മതിയും വിക്രമവും, മതി=ജ്ഞാനം, വിക്രമം=പരാക്രമം, ചതുൎത്ഥം=നാലാമേടം, വൎത്തമാനൻ=വൎത്തിച്ചിയങ്ങുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, വിസുഖൻ=സുഖത്തോടുകൂടാത്തവൻ, പീഡിതമാനസൻ=പീഡിതമായിരിക്കുന്ന മനസ്സോടുകൂടിയവൻ, പീഡിതം=പീഡയോടുകൂടിയതു്, പീഡ=ദുഃഖം, ത്രികോണം=അഞ്ചാമേടം, അസുതൻ=സുതനോടുകൂടാത്തവൻ, സുതൻ=പുത്രൻ, ധനവൎജ്ജിതൻ=ധനത്തോടുകൂടാത്തവൻ, ശത്രുയാതൻ=ശത്രുവിനെ യാനം ചെയ്തവൻ, ശത്രു=ആറാമേടം, യാനംചെയ്ക=പ്രാപിക്കുക, ബലവാൻ=ബലമുള്ളവൻ, ശത്രുജിതൻ=ജിതന്മാരായിരിക്കുന്ന ശത്രുക്കളോടുകൂടിയവൻ, ജിതന്മാർ ജയിക്കപ്പെട്ടവർ.

സാ__മൂന്നാമെടത്തു് ആദിത്യൻ നിന്നാൽ അറിവും പരാക്രമവുമുള്ളവനായി ഭവിക്കും. നാലാമേടത്തു് ആദിത്യൻ നിന്നാൽ സുഖത്തോടുകൂടാത്തവനായിട്ടും ദുഃഖത്തോടുകൂടിയവനായിട്ടും ഭവിക്കും. അഞ്ചാമേടത്തു് ആദിത്യൻ നിന്നാൽ പുത്രനോടും ധനത്തോടും കൂടാത്തവനായി ഭവിക്കും. ആറാമേടത്തു് ആദിത്യൻ നിന്നാൽ ബലവാനായിട്ടും ശത്രുക്കളെ ജയിച്ചവനായിട്ടും ഭവിക്കും.

ജിതാഃ ശത്രവോ യേന എന്നുള്ള വിഗ്രഹത്തിങ്കൽ സമാസം ഭവിച്ചാൽ ജിതശത്രുഃ എന്നല്ലാതെ ശത്രുജിതഃ എന്നാകുന്നതു് എങ്ങിനെ എന്നാൽ ആഹിതാഗ്നിഃ എന്നതിന്റെ സ്ഥാനത്തിങ്കൽ ആഹിതാഗ്നിഃ എന്നും അഗ്ന്യാഹിതഃ എന്നും പ്രയോഗിക്കാമെന്നുള്ളതു യാതൊരുപ്രകാരമോ അപ്രകാരം ജിതശത്രുഃ എന്നതിന്റെ സ്ഥാനത്തിങ്കൽ ജിതശത്രുഃ എന്നും ശത്രുജിതഃ എന്നുമാം എന്നും അറിഞ്ഞുകൊൾക. "ഷഷ്ഠാശ്രിതോർക്കോ വിഷശസ്ത്രദാഹക്ഷുദ്രോഗശത്രുവ്യസനോപതപ്തഃ" ഇ

ത്യാദി ശ്രുചിദ്ധ്വജവചനാനുരോധേന ശത്രുക്കളാൽ ജയിക്കപ്പെട്ടവൻ എന്നുള്ള അർത്ഥംതന്നെ അരുതു് എന്നുണ്ടോ എന്നു ശങ്കിക്കരുതു്. എന്തുഹേതുവായിട്ടെന്നാൽ, ശ്രുചിദ്ധ്വജനാൽ പറയപ്പെട്ട ഷഷ്ഠാശ്രിതനായ ആദിത്യന്റെ ഫലങ്ങളിൽ ബലവത്വം ചേൎന്നതല്ലായ്കയാൽ ശ്രുചിദ്ധ്വജമതത്തിന്റെ അത്യന്താനുരോധം ദുൎഘടമാകുന്നു. ശത്രുക്കളാൽ ജയിക്കപ്പെട്ടവൻ എന്നുള്ള ഫലത്തെക്കുറിച്ചു ബലവത്വം അനുകൂലമായിട്ടുള്ളതുമല്ല. ശത്രുക്കളെ ജയിച്ചവനെന്നുള്ള അർത്ഥത്തെ സ്വീകരിച്ചാൽ സൂൎയ്യേ ഷഷ്ഠേതിരോഗശോകഘ്നഃ എന്നുള്ള സത്യാചാൎയ്യവചനത്തിന്റെ അനുരോധം ജിതശത്രുഃ എന്നുള്ള അർത്ഥത്തെ സ്വീകരിച്ചാൽ സിദ്ധിക്കുകയും ചെയ്യും. ശത്രുശബ്ദത്തിന്നു ശത്രുവെന്നും ശത്രുവെന്നപോലെ ദേഹോപദ്രവകരങ്ങളായ രോഗശോകങ്ങൾ എന്നും അർത്ഥത്തെ സ്വീകരിക്കാം. എന്നാൽ സത്യാചാൎയ്യരാൽ പറയപ്പെട്ടതിനെ നിശ്ശേഷമായിട്ടുതന്നെ അനുവദിച്ചു എന്നുള്ളതും വരുന്നതാകുന്നു. ഇതുതന്നെ മേൽപ്രകാരം പറഞ്ഞതിന്നു് ഹേതു എന്നു് അറിഞ്ഞുകൊൾക. ചിലർ ജിതശത്രുർബ്ബലവാംശ്ച ശത്രുയാതേ എന്നുള്ള രചനയ്ക്കു വിരോധമില്ലാതെ ഇരിക്കുംസമയത്തിങ്കൽ ബലവാൻ ശത്രുജിതശ്ച എന്നു നിർബ്ബന്ധിച്ചതുകൊണ്ടു് ഒരു ഫലം വിശേഷിച്ചുതന്നെ പറയണമെന്നു കരുതി ആറാമേടത്തു് ആദിത്യൻ നില്ക്കിലും ആ ആദിത്യൻ ബലവാനായി ഭവിച്ചില്ലാ എങ്കിൽ ശത്രുക്കളാൽ പരിഭവിക്കപ്പെട്ടമെന്നുള്ള അർത്ഥത്തിന്റെ സൂചനത്തിനായിട്ടാണു ശത്രുജിതഃ എന്നുതന്നെ നിർബ്ബന്ധിച്ചു എന്നുകൂടെ പറയുന്നു.

> സ്ത്രീഭിൎഗ്ഗതഃ പരിഭവം മദഗേ പതംഗേ
> സ്വല്പാത്മജോ നിധനഗേ വികലേക്ഷണശ്ച
> ധൎമ്മേ സുതാൎത്ഥസുഖഭാക് ശ്രുതശൌൎയ്യഭാക് ഖേ
> ലാഭേ പ്രഭൂതധനവാൻ പതിതസ്തു രിഃഫേ. ൩൧

അ—പതംഗേ മദഗേ ജാതഃ സ്ത്രീഭിഃ പരിഭവം ഗതഃ ഭവതി. പതംഗേ നിധനഗേ ജാതഃ സ്വല്പാത്മജഃ വികലേക്ഷണഃ ച. പതംഗേ ധൎമ്മേ വൎത്തമാനേ ജാതഃ സുതാൎത്ഥസുഖഭാക് ഭവതി. പതംഗേ ഖേ വൎത്തമാനേ ജാതഃ ശ്രുതശൌൎയ്യഭാക് ഭവതി. പതംഗേ ലാഭേ വൎത്തമാനേ ജാതഃ പ്രഭൂതധനവാൻ ഭവതി. പതംഗേ രിഃഫേ വൎത്തമാനേ ജാതഃ തു പതിതഃ ഭവതി.

അനു—പതംഗൻ മദഗനായിരിക്കുംസമയത്തിങ്കൽ ജാതനായി

രിക്കുന്നവൻ സ്ത്രീകളാൽ പരിഭവത്തെ ഗതനായി ഭവിക്കുന്നു. പതംഗൻ നിധനഗനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ സ്വല്പാത്മജനായിട്ടും വികലേക്ഷണനായിട്ടും ഭവിക്കുന്നു. പതംഗൻ ധർമ്മത്തിങ്കൽ വർത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ സുതാർത്ഥസുഖഭാക്കായി ഭവിക്കുന്നു. പതംഗൻ ഖത്തിങ്കൽ വർത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ശ്രുതശൌര്യഭാക്കായി ഭവിക്കുന്നു. പതംഗൻ ലാഭത്തിങ്കൽ വർത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ പ്രഭൂതധനവാനായി ഭവിക്കുന്നു. പതംഗൻ രിഃഫത്തിങ്കൽ വർത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ പതിതനായി ഭവിക്കുന്നു.

പരി—പതംഗൻ=ആദിത്യൻ, മദഗൻ=മദത്തെ ഗമിച്ചവൻ, മദം=ഏഴാമേടം, ഗമിക്ക=പ്രാപിക്ക, പരിഭവം=അനാദരം, ഗതൻ=ഗമിച്ചവൻ, ഗമിക്ക=പ്രാപിക്ക, നിധനഗൻ=നിധനത്തെ ഗമിച്ചവൻ, നിധനം=അഷ്ടമം, സ്വല്പാത്മജൻ=സ്വല്പന്മാരായിരിക്കുന്ന ആത്മജന്മാരോടുകൂടിയവൻ, സ്വല്പന്മാർ=കുറഞ്ഞവർ, ആത്മജന്മാർ=പുത്രന്മാർ, വികലേക്ഷണൻ=വികലങ്ങളായിരിക്കുന്ന ഈക്ഷണങ്ങളോടുകൂടിയവൻ, വികലങ്ങൾ=അസ്വസ്ഥങ്ങൾ (രോഗപീഡിതങ്ങളെന്നു സാരം), ഈക്ഷണങ്ങൾ=കണ്ണുകൾ, ധർമ്മം=ഒമ്പതാമേടം, വർത്തമാനൻ=വർത്തിച്ചിരിക്കുന്നവൻ, വർത്തിക്ക=സ്ഥിതിചെയ്ക, സുതാർത്ഥസുഖങ്ങൾ=സുതന്മാരും അർത്ഥവും സുഖവും, സുതന്മാർ=പുത്രന്മാർ, അർത്ഥം=ധനം, ഭജിക്ക=ലഭിക്കുക, ഖം=പത്താമേടം, ശ്രുതശൌര്യഭാക്ക്=ശ്രുതശൌര്യങ്ങളെ ഭജിക്കുന്നവൻ, ശ്രുതശൌര്യങ്ങൾ=ശ്രുതവും ശൌര്യവും, ശ്രുതം=ശാസ്ത്രം, ലാഭം=പതിനൊന്നാമേടം, പ്രഭൂതധനവാൻ=പ്രഭൂതമായിരിക്കുന്ന ധനമുള്ളവൻ, പ്രഭൂതം=ബഹു, രിഃഫം=പന്ത്രണ്ടാമേടം, പതിതൻ=ഭ്രഷ്ടൻ.

സാ—ഏഴാമേടത്തു് ആദിത്യൻ നിന്നാൽ സ്ത്രീകളിൽനിന്നു് അപമാനത്തെ ലഭിക്കും. അഷ്ടമത്തിൽ ആദിത്യൻ നിന്നാൽ സന്തതിക്കുറവും നേത്രരോഗവുമുണ്ടാകും. ഒമ്പതാമേടത്തു് ആദിത്യൻ നിന്നാൽ പുത്രന്മാരും ധനവും സുഖവുമുണ്ടാകും. പത്താമേടത്തു് ആദിത്യൻ നിന്നാൽ ശാസ്ത്രഗ്രഹണവും ശൌര്യവുമുണ്ടാകും. പതിനൊന്നാമേടത്തു് ആദിത്യൻ നിന്നാൽ വളരെ ധനമുള്ളവനായി ഭവിക്കും. പന്ത്രണ്ടാമേടത്തു് ആദിത്യൻ നിന്നാൽ ഭ്രഷ്ടനായി ഭവിക്കും.

മേൽവിവരിക്കപ്പെട്ട ശ്ലോകത്തിന്റെ മൂന്നാംപാദത്തെ ചിലർ "ധർമ്മേ സുതാർത്ഥരഹിതഃ" എന്നു പഠിക്കുന്നു. അവരുടെ പക്ഷത്തിങ്കൽ

ഒമ്പതാമേടത്തു് ആദിത്യൻ നിന്നാൽ പുത്രനോടും ധനത്തോടും കൂടാത്തവനായി ഭവിക്കുമെന്നിപ്രകാരം ഫലഭേദം ഭവിക്കുന്നതാകുന്നു.

സത്യാചാര്യർ "സാധുപാചാരവിരോധപ്രദോ ദൈന്യകൃന്നവമസംസ്ഥഃ" എന്നു പറഞ്ഞിരിക്കുന്നു. അതിന്റെ അർത്ഥം ഒമ്പതാമേടത്തു നില്ക്കുന്ന ആദിത്യൻ സദാചാരവിരോധത്തേയും രോഗത്തേയും ദൈന്യത്തേയുമുണ്ടാക്കുമെന്നാകുന്നു. ഇതുകൊണ്ടു് ഒമ്പതാമേടത്തു നില്ക്കുന്ന ആദിത്യൻ ഇഷ്ടഫലത്തെ കൊടുക്കുന്നവനല്ല. അനിഷ്ടഫലദാതാവാകുന്നു എന്നുള്ള അംശത്തെ ഉപലക്ഷിച്ചാലും അനിഷ്ടഫലങ്ങളുടെ സ്വരൂപം മേൽപ്രകാരമാകുന്നു എന്നതിന്നു് അവലംബമില്ലായ്കയാൽ അങ്ങിനെയുള്ള പാഠത്തിന്നു സത്യാചാര്യവചനം മൂലമാകുന്നു എന്നു ചിലർ അംഗീകരിച്ചതു സാഹസമാകുന്നു. അതിന്നു മൂലമുണ്ടു് എങ്കിൽ വേറെത്തന്നെ ഉണ്ടായിരിക്കും. ഉണ്ടായിരുന്നാലും—

"കർയ്യാന്നവമഗോ ഭാനുരപത്യാനി ധനം സുഖം"

എന്ന സ്കന്ദഹോരയ്ക്കും,

"കർയ്യാദ്ധർമ്മഗതസ്സൂര്യഃ പുത്രാനർത്ഥാ സുഖം തഥാ"

ഇത്യാദി പ്രാജാപത്യത്തിന്നും വിരോധം ഭവിക്കുന്നതാകയാൽ അപ്രകാരമുള്ള പാഠം ഉപേക്ഷ്യമാകുന്നു. നടയത്തെ സ്കന്ദഹോരയുടെ ശേഷം—

"അഥവാരേ സദാചാരവിരോധവ്യാധിതം വിദുഃ"

എന്നാകകൊണ്ടും ബൃഹൽപ്രാജാപത്യത്തിങ്കൽ—

"അപരേ തു സദാചാരവിരോധവ്യാധിദൈന്യദം
പ്രാഹുഃ സ്കാന്ദന്തു പൂർവ്വോക്തമന്യഥാ മാസ്മ മന്യഥാഃ"

എന്ന വചനത്തിൽ ദൈന്യപദമുണ്ടാകകൊണ്ടും സത്യാചാര്യവചനം മതാന്തരാനുരോധേന വ്യാഖ്യാനിപ്പാൻ യോഗ്യമാകുന്നു. ശ്രുതശൌര്യഭാക് എന്ന പദത്തിങ്കലെ ശ്രുതശബ്ദത്തിന്നു പകരം ചിലർ ധനശബ്ദത്തെ ചേർത്തു പഠിക്കുന്നു. സ്കന്ദഹോരയിൽ—

"അഥൈഷ ദശമം പ്രാപ്തഃ കർയ്യാദർത്ഥാഭിയോഗിനം"

എന്നാകയാലും പ്രാജാപത്യത്തിങ്കൽ മേൽ എഴുതിയ ഹോരയുടെ അനുവാദംമാത്രമല്ലാതെ വേറെ ഒന്നുമില്ല എങ്കിലും ബൃഹൽപ്രാജാപത്യത്തിങ്കൽ—

അൎത്ഥാഭിയോഗം തം വിദ്ധി സമ്യഗ്വ്യാഖ്യാനകാരണാൽ
ആഭിമുഖ്യേന യാ പ്രാപ്തിശ്ശാസ്ത്രാൎത്ഥസ്യ ഗുരോൎമ്മുഖാൽ
ധനഞ്ചാൎത്ഥം വിജാനീഹി ദ്വാവേതാവൎത്ഥസംജ്ഞിതൌ
അഭിയോഗന്തു തദ്വിദ്ധി ശൌൎയ്യമേവാത്ര നാരദഃ

എന്നാകയാൽ ശാസ്ത്രജ്ഞാനവും ധനവും ശൌൎയ്യവും പത്താമേടത്തു നി ല്ക്കുന്ന ആദിത്യന്റെ ഫലമാകുന്നു. ഇങ്ങിനെയാകയാൽ ശ്രുതശൌ ൎയ്യഭാക് എന്ന പാഠവും ധനശൌൎയ്യഭാക് എന്ന പാഠവും സാധുതന്നെ. എന്നാൽ ശ്രുതശൌൎയ്യഭാക് എന്നു പഠിക്കുന്നവർ ശ്രുതശൌൎയ്യഗ്രഹ ണത്തിന്നും പ്രകാരാന്തരേണ പഠിക്കുന്നവർ ധനശൌൎയ്യഗ്രഹണത്തി ന്നും ധനോപലക്ഷണതയേയും ശ്രുതോപലക്ഷണതയേയും സ്വീകരി ച്ച് അൎത്ഥസാമ്യത്തെ സമ്പാദിച്ചുകൊൾകയും വേണം. എന്നാൽ ആ യതു പൂൎവ്വതന്ത്രങ്ങൾക്ക് എത്രയും അനുരൂപമായിരിക്കുകയും ചെയ്യും.

മൂകോന്മത്തജഡാന്ധഹീനബധിര-
പ്രേഷ്യാശ്ശശാങ്കോദയേ
സ്വൎക്ഷാജോച്ചഗതേ ധനീ ബഹുസുത
സ്സസ്വഃ കുടുംബീ ധനേ
ഹിംസ്രോ ഭ്രാതൃഗതേ സുഖേ സതനയേ
തൽപ്രോക്തഭാവാന്വിതോ
നൈകാരിൎമ്മൃദുകായവഹ്നിമദന-
സ്തീക്ഷ്ണോഽലസശ്ചാരിഗേ. ൪

അ—ശശാങ്കോദയേ സതി ജാതഃ മൂകോന്മത്തജഡാന്ധഹീനബധി രപ്രേഷ്യഃ ഭവതി. ഉദിതേ ശശാങ്കേ സ്വൎക്ഷാജോച്ചഗതേ ധനീ ബ ഹുസുതഃ സസ്വഃ ച ഭവതി. ചന്ദ്രേ ധനേ വൎത്തമാനേ ജാതഃ കുടുംബീ ഭവതി. ചന്ദ്രേ ഭ്രാതൃഗതേ ജാതഃ ഹിംസ്രോ ഭവതി. ചന്ദ്രേ സതനയേ സുഖേ വൎത്തമാനേ ജാതഃ തൽപ്രോക്തഭാവാന്വിതഃ ഭവതി. ചന്ദ്രേ അ രിഗേ ജാതഃ നൈകാരിഃ മൃദുകായവഹ്നിമദനഃ തീക്ഷ്ണഃ അലസഃ ച ഭവതി.

അന്വ—ശശാങ്കോദയം സത്തായിരിക്കുംസമയത്തിൽ ജാതനായി രിക്കുന്നവൻ മൂകോന്മത്തജഡാന്ധഹീനബധിരപ്രേഷ്യനായി ഭവിക്കു ന്നു. ഉദിതനായിരിക്കുന്ന ശശാങ്കൻ സ്വൎക്ഷാജോച്ചഗതനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ധനിയായിട്ടും ബഹുസുതനാ യിട്ടും സസ്വനായിട്ടും ഭവിക്കുന്നു. ചന്ദ്രൻ ധനത്തിങ്കൽ വൎത്തമാന

നായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ കുടുംബിയായി ഭവിക്കുന്നു. ചന്ദ്രൻ ഭ്രാതൃഗതനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ഹിംസ്രനായി ഭവിക്കുന്നു. ചന്ദ്രൻ സുതനയമായിരിക്കുന്ന സുഖത്തിങ്കൽ വൎത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ തൽപ്രോക്തഭാവാനപിതനായി ഭവിക്കുന്നു. ചന്ദ്രൻ അരിഗനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ നൈകാരിയായിട്ടും മൃദുകായവഹ്നിമദനനായിട്ടും തീക്ഷ്ണനായിട്ടും അലസനായിട്ടും ഭവിക്കുന്നു.

പരി—ശശാങ്കോദയം=ശശാങ്കന്റെ ഉദയം, ശശാങ്കൻ=ചന്ദ്രൻ, ഉദയം=ലഗ്നസ്ഥിതി, സത്തു്=ഭവിച്ചിരിക്കുന്നതു്, ജാതൻ=ജനിച്ചവൻ, മൂകോന്മത്തജളാന്ധനീചബധിരപ്രേഷ്യൻ=മൂകനായിട്ടും ഉന്മത്തനായിട്ടും ജളനായിട്ടും അന്ധനായിട്ടും നീചനായിട്ടും ബധിരനായിട്ടും പ്രേഷ്യനായിട്ടുമിരിക്കുന്നവൻ, മൂകൻ=മിണ്ടിക്കൂടാത്തവൻ, ഉന്മത്തൻ=ഉന്മാദമുള്ളവൻ, ഉന്മാദം=ചിത്തഭ്രമം, ജളൻ=അജ്ഞൻ, അന്ധൻ=നേത്രഹീനൻ, നീചൻ=അനുചിതകൎമ്മത്തെ ചെയ്യുന്നവൻ, ബധിരൻ=ചെവികേൾക്കാത്തവൻ, പ്രേഷ്യൻ=ദാസൻ, ഉദിതൻ=ഉദിച്ചവൻ, ഉദിക്ക=ലഗ്നസ്ഥിതിയെ പ്രാപിക്കുക, സ്വൎക്ഷാജോച്ചഗതൻ=സ്വൎക്ഷാജോച്ചങ്ങളെ ഗമിച്ചവൻ, സ്വൎക്ഷാജോച്ചങ്ങൾ=സ്വൎക്ഷവും അജവും ഉച്ചവും, സ്വൎക്ഷം=സ്വക്ഷേത്രം (കൎക്കടകം), അജം=മേടം, ഉച്ചം=ഇടവം, ഗമിക്ക=പ്രാപിക്ക, ധനി=ധനവാൻ, ബഹുസുതൻ=ബഹുക്കളായിരിക്കുന്ന സുതന്മാരോടുകൂടിയവൻ, ബഹുക്കൾ=വളരെ ഉള്ളവർ, സുതന്മാർ=പുത്രന്മാർ, സസ്വൻ=സ്വത്തോടുകൂടിയവൻ, സ്വം=ധനം, ധനം=രണ്ടാമേടം, വൎത്തമാനൻ=വൎത്തിച്ചിരിക്കുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, കുടുംബീ=കുടുംബമുള്ളവൻ, ഭ്രാതൃഗതൻ=ഭ്രാതാവിനെ ഗമിച്ചവൻ, ഭ്രാതാവു്=മൂന്നാമേടം, ഗമിക്ക=പ്രാപിക്ക, ഹിംസ്രൻ=ഹിംസാശീലൻ, സുതനയം=തനയനോടുകൂടിയതു്, തനയൻ=അഞ്ചാമേടം, സുഖം=നാലാമേടം, തൽപ്രോക്തഭാവാനപിതൻ=തൽപ്രോക്തഭാവങ്ങളോടു് അനപിതൻ, തൽപ്രോക്തഭാവങ്ങൾ=തൽപ്രോക്തങ്ങളായിരിക്കുന്ന ഭാവങ്ങൾ, തൽപ്രോക്തങ്ങൾ=അതുകൾക്കു പ്രോക്തങ്ങൾ, അതുകൾ=ചതുൎത്ഥപഞ്ചമങ്ങൾ, പ്രോക്തങ്ങൾ=പ്രവചിക്കപ്പെട്ടവ, പ്രവചിക്ക=പറയുക, ഭാവങ്ങൾ=പദാൎത്ഥങ്ങൾ, അനപിതൻ=കൂടിയവൻ, അരിഗൻ=അരിയെ ഗമിച്ചവൻ, അരി=ആറാമേടം, ഗമിക്ക=പ്രാപിക്ക, നൈകാരി=നൈകന്മാരായിരിക്കുന്ന അരികളോടുകൂടിയവൻ, നൈകന്മാർ=ബഹുക്കൾ, അരികൾ=ശത്രുക്കൾ, മൃദുകായവഹ്നിമദനൻ=മൃദുക്ക

ളായിരിക്കുന്ന കായവഹ്നിമദനങ്ങളോടുകൂടിയവൻ, മൃദുക്കൾ=മാർദ്ദവത്തോടുകൂടിയവ, കായവഹ്നിമദനങ്ങൾ=കായവും വഹ്നിയും മദനവും, കായം=ശരീരം, വഹ്നി=അഗ്നി, മദനം=കാമം, തീക്ഷ്ണൻ=ഉഗ്രസ്വഭാവൻ, അലസൻ=മന്ദോത്സാഹൻ.

സാ—ലഗ്നത്തിൽ ചന്ദ്രൻ നിന്നാൽ മിണ്ടിക്കൂടാത്തവനായിട്ടോ ഭ്രാന്തനായിട്ടോ അറിവുകുറഞ്ഞവനായിട്ടോ നേത്രഹീനനായിട്ടോ അനുചിതകർമ്മങ്ങളെ ചെയ്യുന്നവനായിട്ടോ ചെവികേൾക്കാത്തവനായിട്ടോ ദാസനായിട്ടോ ഭവിക്കും. ലഗ്നം കർക്കടകമോ മേടമോ ഇടവമോ ആകിൽ അതിൽ ചന്ദ്രൻ നിന്നാൽ ഫലം മേൽപ്രകാരമല്ല. കർക്കിടകലഗ്നത്തിൽ ചന്ദ്രൻ നിന്നാൽ ധനവാനായി ഭവിക്കും. മേഷലഗ്നത്തിൽ നിന്നാൽ ബഹുപുത്രനായി ഭവിക്കും. വൃഷഭലഗ്നത്തിൽ നിന്നാൽ ധനവാനായി ഭവിക്കും. രണ്ടാമേടത്തു ചന്ദ്രൻ നിന്നാൽ വലുതായ കുടുംബത്തോടുകൂടിയവനായി ഭവിക്കും. മൂന്നാമേടത്തു ചന്ദ്രൻ നിന്നാൽ ഹിംസാശീലനായി ഭവിക്കും. നാലാമേടത്തു ചന്ദ്രൻ നിന്നാൽ നാലാമേടംകൊണ്ടു ചിന്ത്യങ്ങളായ സുഖബന്ധുഗൃഹാദികളോടുകൂടിയവനായി ഭവിക്കും. അഞ്ചാമേടത്തു ചന്ദ്രൻ നിന്നാൽ പ്രജ്ഞാ മേധാ പ്രതിഭാ വിവേകശക്തി പുരാതനപുണ്യം മന്ത്രശക്തി മന്ത്രിയാവൂ എന്നുള്ള അവസ്ഥാ പുത്രസമ്പത്ത് ഇത്യാദികളായ ഭാവങ്ങളോടുകൂടിയവനായി ഭവിക്കും. ആറാമേടത്തു ചന്ദ്രൻ നിന്നാൽ ബഹുക്കളായ ശത്രുക്കളോടും മൃദുവായ ശരീരത്തോടും അതിദീപ്തമല്ലാതെയുള്ള ജഠരാഗ്നിയോടുംകൂടിയവനായിട്ടും അല്പമായ കാമത്തോടുകൂടിയവനായിട്ടും ഉഗ്രസ്വഭാവനായിട്ടും മന്ദോത്സാഹനായിട്ടും ഭവിക്കും.

അവാഗിന്ദൌ വിലഗ്നസ്ഥേ നീചോന്ധോ ബധിരോ ജഡഃ
ഉന്മത്തശ്ച നിയോജ്യശ്ച തദ്വിശേഷോഽഥ കഥ്യതേ.

എന്ന സ്കന്ദഹോരയെ യഥാശ്രുതമായി വിചാരിച്ചാൽ മൂകത്വാദഫലങ്ങളുടെ വിധാനം സമുദിതത്വേനയാകുന്നു എന്നു വിചാരിക്കാം. എങ്കിലും,

അവാഗ്വാ ജഡ ഉന്മത്തോ നീചോന്ധോ ബധിരോപി വാ
നിയോജ്യോ വാ സുധാഭാനൌ സ്യാദ്വിലഗ്നമധിഷ്ഠിതേ.

എന്ന ബൃഹൽപ്രാജാപത്യം വികല്പപരമാകയാൽ മേൽ എഴുതിയ സ്കന്ദഹോരയിലുള്ള ചശബ്ദങ്ങൾ വാശബ്ദത്തോടു സമാനാർത്ഥങ്ങളാകുന്നു എന്ന് അറിഞ്ഞുകൊൾകയും വേണം. ഇതുകൊണ്ടു ലഗ്നത്തിൽ ചന്ദ്രൻ നിന്നാൽ മിണ്ടിക്കൂടാത്തവനായിട്ടോ ഭ്രാന്തനായിട്ടോ ഇത്യാദിയായ

ലേഖനത്തിന്റെ ഉപപത്തി കാണിക്കപ്പെട്ടു. സപാർക്ഷാജോച്ചഗതേ ധനീ എന്ന വിവരണകാരാഭിപ്രായം അയുക്തമല്ല. എന്തുഹേതുവായിട്ടെന്നാൽ മേൽപ്പറഞ്ഞ വചനത്തിന്റെ ശേഷമായി സ്കന്ദഹോരയിൽ,

സപാർക്ഷാജവൃഷഗേ തസ്മിൻ ധനീ ബഹുസുതോത്ഭവാൻ

എന്നും ബൃഹൽപ്രാജാപത്യത്തിൽ,

ഇന്ദൌ കർക്കിണി ലഗ്നസ്ഥേ ധന്യുജേ ബഹുപുത്രകൃൽ
വൃഷേ ധനാഢ്യ ഏതാവാനേഷാന്തു ഫലനിർണ്ണയഃ

എന്നുമാകയാൽ ബഹുസുതഃ എന്ന പദത്തിന്നും സസപഃ എന്ന പദത്തിന്നും ഉത്തരാനപായിതപകല്പനം വിരുദ്ധമാകുന്നു. ഇതുതന്നെ മേൽപ്രകാരം പറഞ്ഞതിന്നു ഹേതു എന്നറിഞ്ഞുകൊൾക.

ഈൎഷ്യുസ്തീവ്രമദോ മദേ ബഹുമതി-
ർവ്യാധ്യുർദ്ദിതശ്ചാഷ്ടമേ
സൌഭാഗ്യാത്മജമിത്രബന്ധുധനഭാ-
ഗ്ധർമ്മസ്ഥിതേ ശീതഗൌ
നിഷ്പത്തിം സമുപൈതി ധർമ്മധനധീ-
ശൌര്യൈർയുതഃ കർമ്മഗേ
ഖ്യാതോ ഭാവഗുണാന്വിതോ ഭവഗതേ
ക്ഷുദ്രോംഗഹീനോ വ്യയേ. ൭

അ—ശീതഗൌ മദേ വർത്തമാനേ ജാതഃ ഈൎഷ്യുഃ തീവ്രമദഃ ച ഭവതി. ശീതഗൌ അഷ്ടമേ വർത്തമാനേ ജാതഃ ബഹുമതിഃ വ്യാധ്യുർദ്ദിതഃ ച ഭവതി. ശീതഗൌ ധർമ്മസ്ഥിതേ ജാതഃ സൌഭാഗ്യാത്മജമിത്രബന്ധുധനഭാക് ഭവതി. ശീതഗൌ കർമ്മഗേ ജാതഃ ധർമ്മധനധീശൌര്യ്യൈഃ യുതഃ നിഷ്പത്തിം സമുപൈതി. ശീതഗൌ ഭവഗതേ ഖ്യാതഃ ഭാവഗുണാന്വിതഃ ച ഭവതി. ശീതഗൌ വ്യയേ വർത്തമാനേ ജാതഃ ക്ഷുദ്രഃ അംഗഹീനഃ ച ഭവതി.

അന്വ—ശീതഗു മദത്തിങ്കൽ വർത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ഈൎഷ്യുവായിട്ടും തീവ്രമദനായിട്ടും ഭവിക്കുന്നു. ശീതഗു അഷ്ടമത്തിങ്കൽ വർത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ബഹുമതിയായിട്ടും വ്യാധ്യുർദ്ദിതനായിട്ടും ഭവിക്കുന്നു. ശീതഗു ധർമ്മസ്ഥിതനായിരിക്കുംസമയത്തിങ്കൽ ജാതനായിരി

ക്കുന്നവൻ സൌഭാഗ്യാത്മജമിത്രബന്ധുധനഭാക്കായി ഭവിക്കുന്നു. ശീതഗു കൎമ്മഗനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ധൎമ്മധനധീശൌൎയ്യങ്ങളോടു യുതനായിട്ടു നിഷ്പത്തിയെ പ്രാപിക്കുന്നു. ശീതഗു ഭവഗതനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ഖ്യാതനായിട്ടും ഭാവഗുണാന്വിതനായിട്ടും ഭവിക്കുന്നു. ശീതഗു വ്യയത്തിങ്കൽ വൎത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ക്ഷുദ്രനായിട്ടും അംഗഹീനനായിട്ടും ഭവിക്കുന്നു.

പരി — ശീതഗു=ചന്ദ്രൻ, മദം=ഏഴാമേടം, വൎത്തമാനൻ=വൎത്തിച്ചിയങ്ങുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, ഈൎഷ്യു=ഈൎഷ്യയോടുകൂടിയവൻ, ഈൎഷ്യാ=അക്ഷമാ, തീവ്രമദൻ=തീവ്രമായിരിക്കുന്ന മദത്തോടുകൂടിയവൻ, തീവ്രം=പെരുകിയതു്, മദം=ഗൎവ്വം, അഷ്ടമാ=എട്ടാമേടം, ബഹുമതി=ബഹുവായിരിക്കുന്ന മതിയോടുകൂടിയവൻ, ബഹു=വലുതായിരിക്കുന്നതു്, മതി=ബുദ്ധി, വ്യാധ്യൎദ്ദിതൻ= വ്യാധികളാൽ അൎദ്ദിതൻ, വ്യാധികൾ=രോഗങ്ങൾ, അൎദ്ദിതൻ=പീഡിതൻ, ധൎമ്മസ്ഥിതൻ=ധൎമ്മത്തിങ്കൽ സ്ഥിതിചെയ്യുവൻ, ധൎമ്മം=ഒമ്പതാമേടം, സ്ഥിതിചെയ്ക=നില്ക്കുക, സൌഭാഗ്യാത്മജമിത്രബന്ധുധനഭാക്=സൌഭാഗ്യാത്മജമിത്രബന്ധുധനങ്ങളെ ഭജിക്കുന്നവൻ, സൌഭാഗ്യാത്മജമിത്രബന്ധുധനങ്ങൾ=സൌഭാഗ്യവും ആത്മജന്മാരും മിത്രങ്ങളും ബന്ധുക്കളും ധനവും, സൌഭാഗ്യം=ജനവല്ലഭതാ (സൎവ്വജനങ്ങൾക്കും പ്രീതിഹേതുവാവു എന്നുള്ള അവസ്ഥാ എന്നു സാരം), ആത്മജന്മാർ=പുത്രന്മാർ, മിത്രങ്ങൾ=സുഹൃത്തുകൾ (സ്നേഹിതന്മാർ), ബന്ധുക്കൾ=സ്വജനങ്ങൾ, ഭജിക്ക=ആശ്രയിക്കുക, കൎമ്മഗൻ=കൎമ്മത്തെ ഗമിച്ചവൻ, കൎമ്മം=പത്താമേടം, ഗമിക്ക=പ്രാപിക്കുക, ധൎമ്മധനധീശൌൎയ്യങ്ങൾ=ധൎമ്മവും ധനവും ധീയും ശൌൎയ്യവും, ധീ=ബുദ്ധി, യുതൻ=കൂടിയവൻ. നിഷ്പത്തി=പരിണാമം, ഭവഗതൻ=ഭവത്തെ ഗമിച്ചവൻ, ഭവം=പതിനൊന്നാമേടം, ഗമിക്ക=പ്രാപിക്കുക, ഖ്യാതൻ=പ്രസിദ്ധൻ, ഭാവഗുണാന്വിതൻ=ഭാവഗുണത്തോടു അന്വിതൻ, ഭാവഗുണം=ലാഭം, അന്വിതൻ=കൂടിയവൻ, വ്യയം=പന്ത്രണ്ടാമേടം, ക്ഷുദ്രൻ=കൃപണൻ, അംഗഹീനൻ=അംഗത്തോടുകൂടാത്തവൻ.

സാ — ഏഴാമേടത്തു ചന്ദ്രൻ നിന്നാൽ ഈൎഷ്യയോടും ബഹുവായ ഗൎവ്വത്തോടും കൂടിയവനായി ഭവിക്കും. അഷ്ടമത്തിൽ ചന്ദ്രൻ നിന്നാൽ വളരെ ബുദ്ധിമാനായിട്ടും വ്യാധിപീഡിതനായിട്ടും ഭവിക്കും.

ഒമ്പതാമേടത്തു ചന്ദ്രൻ നിന്നാൽ സൌഭാഗ്യത്തോടും പുത്രന്മാരോടും സ്നേഹിതന്മാരോടും സ്വജനങ്ങളോടും ധനത്തോടും കൂടിയവനായി ഭവിക്കും. പത്താമേടത്തു ചന്ദ്രൻ നിന്നാൽ ധൎമ്മത്തോടും ധനത്തോടും ബുദ്ധിയോടും ശൌൎയ്യത്തോടും കൂടിയവനായി ഭവിക്കും. പതിനൊന്നാമേടത്തു ചന്ദ്രൻ നിന്നാൽ പ്രസിദ്ധനായിട്ടും ലാഭത്തോടുകൂടിയവനായിട്ടും ഭവിക്കും. പന്ത്രണ്ടാമേടത്തു ചന്ദ്രൻ നിന്നാൽ കൃപണനായിട്ടും അംഗവൈകല്യത്തോടുകൂടിയവനായിട്ടും ഭവിക്കും.

ലഗ്നേ കുജേ ക്ഷതതനുൎദ്ധനഗേ കദന്നോ
ധൎമ്മേƒഘവാൻ ദിനകരപ്രതിമോƒന്യസംസ്ഥഃ
വിദ്വാൻ ധനീ പ്രബലപണ്ഡിതമന്ത്രിശത്രു-
നമ്മജ്ഞവിശ്രുതഗുണാഃ പരതോൎക്കവൽ ജ്ഞേ ൬

അ—കുജേ ലഗ്നേ വൎത്തമാനേ ജാതഃ ക്ഷതതനുഃ ഭവതി. ധനഗേ ജാതഃ കദന്നഃ ഭവതി. ധൎമ്മേ വൎത്തമാനേ ജാതഃ അഘവാൻ ഭവതി. അന്യസംസ്ഥഃ കുജഃ ദിനകരപ്രതിമഃ ഭവതി. ജ്ഞേ ലഗ്നാദിഷു വൎത്തമാനേ വിദ്വാൻ ധനീ പ്രബലപണ്ഡിതമന്ത്രിശത്രുനമ്മജ്ഞവിശ്രുതഗുണാഃ ച ഭവന്തി. ജ്ഞേ പരതഃ വൎത്തമാനേ അൎക്കവൽ ഫലം വാച്യം.

അന്വ—കുജൻ ലഗ്നത്തിങ്കൽ വൎത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ക്ഷതതനുവായി ഭവിക്കുന്നു. ധനഗനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ കദന്നനായി ഭവിക്കുന്നു. ധൎമ്മത്തിങ്കൽ വൎത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ അഘവാനായി ഭവിക്കുന്നു. അന്യസംസ്ഥനായിരിക്കുന്ന കുജൻ ദിനകരപ്രതിമനായി ഭവിക്കുന്നു. ജ്ഞൻ ലഗ്നാദികളിൽ വൎത്തമാനനായിരിക്കും സമയത്തിങ്കൽ വിദ്വാനും ധനിയും പ്രബലപണ്ഡിതമന്ത്രിശത്രുനമ്മജ്ഞവിശ്രുതഗുണന്മാരും ഭവിക്കുന്നു. ജ്ഞൻ പരത്തിങ്കൽ വൎത്തമാനനായിരിക്കുംസമയത്തിങ്കൽ അൎക്കനു് എന്നപോലെ ഫലം വാച്യമായി ഭവിക്കുന്നു.

പരി—കുജൻ=ചൊവ്വ, ലഗ്നം=ജനനരാശി, വൎത്തമാനൻ=വൎത്തിച്ചിരിക്കുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, ക്ഷതതനു=ക്ഷതയായിരിക്കുന്ന തനുവിനോടുകൂടിയവൻ, ക്ഷതം=മുറിഞ്ഞതു്, തനു=ശരീരം, ധനഗൻ=ധനത്തെ ഗമിച്ചവൻ, ധനം=രണ്ടാമേടം, ഗമിക്ക=പ്രാപിക്കുക, കദന്നൻ=കുത്സിതമായിരിക്കുന്ന അന്ന

ത്തോടുകൂടിയവൻ, കുത്സിതം=നിന്ദിതം, അന്നം=ആഹാരസാധനം, അഘവാൻ=അഘത്തോടുകൂടിയവൻ, അഘം=പാപം, അന്യസംസ്ഥൻ=അന്യങ്ങളിൽ സംസ്ഥിതിചെയ്യുന്നവൻ, അന്യങ്ങൾ=അന്യസ്ഥാനങ്ങൾ, സംസ്ഥിതിചെയ്ക=നില്ക്കുക, ഭൌമൻ=ചൊവ്വ, ദിനകരപ്രതിമൻ=ദിനകരനോടു തുല്യൻ, ദിനകരൻ=ആദിത്യൻ, ജ്ഞൻ=ബുധൻ, ലഗ്നാദികൾ=ലഗ്നംതുടങ്ങിയുള്ളവ, വർത്തമാനൻ=വർത്തിച്ചിരിക്കുന്നവൻ, വർത്തിക്ക=സ്ഥിതിചെയ്ക, വിദ്വാൻ=അറിവുള്ളവൻ, ധനീ = ധനവാൻ, പ്രബലപണ്ഡിതമന്ത്ര്യശത്രുനർമ്മജ്ഞവിശ്രുതഗുണന്മാർ=പ്രബലനും പണ്ഡിതനും മന്ത്രിയും അശത്രുവും നർമ്മജ്ഞനും വിശ്രുതഗുണനും, പ്രബലൻ=പ്രകൃഷ്ടമായിരിക്കുന്ന ബലത്തോടുകൂടിയവൻ, പ്രകൃഷ്ടം=ഉൽകൃഷ്ടം, പണ്ഡിതൻ=വിദ്വാൻ, മന്ത്രി=സചിവൻ, അശത്രു=ശത്രുവിനോടുകൂടാത്തവൻ, നർമ്മജ്ഞൻ=നർമ്മത്തെ അറിയുന്നവൻ, നർമ്മം=നേരംപോക്കു്, വിശ്രുതഗുണൻ=വിശ്രുതങ്ങളായിരിക്കുന്ന ഗുണങ്ങളോടുകൂടിയവൻ, വിശ്രുതങ്ങൾ=പ്രസിദ്ധങ്ങൾ, ജ്ഞൻ=ബുധൻ, പരം=അന്യസ്ഥാനം, വർത്തമാനൻ=വർത്തിച്ചിരിക്കുന്നവൻ, വർത്തിക്ക=സ്ഥിതിചെയ്ക, അർക്കൻ=ആദിത്യൻ, വാച്യം=വചിക്കപ്പെടുവാൻ യോഗ്യം, വചിക്ക=പറയുക,

സാ__ലഗ്നത്തിങ്കൽ ചൊവ്വ നിന്നാൽ ശരീരം കൂടക്കൂടെ വ്രണപ്പെട്ടിരിക്കും. രണ്ടാമേടത്തു ചൊവ്വ നിന്നാൽ നിന്ദിതമായ അന്നത്തെ ഭക്ഷിക്കുന്നവനായി ഭവിക്കും. ഒമ്പതാമേടത്തു ചൊവ്വ നിന്നാൽ പാപിയായി ഭവിക്കും. മറ്റുള്ളസ്ഥാനങ്ങളിൽ ചൊവ്വ നിന്നാൽ ആദിത്യന്നു പറഞ്ഞപ്രകാരം ഫലമെന്നറിഞ്ഞുകൊൾക. ലഗ്നത്തിൽ ബുധൻ നിന്നാൽ വിദ്വാനായി ഭവിക്കും. രണ്ടാമേടത്തു ബുധൻ നിന്നാൽ ധനവാനായി ഭവിക്കും. മൂന്നാമേടത്തു നിന്നാൽ പ്രബലനായി ഭവിക്കും. നാലാമേടത്തു നിന്നാൽ വിദ്വാനായി ഭവിക്കും. അഞ്ചാമേടത്തു നിന്നാൽ മന്ത്രിയായി ഭവിക്കും. ആറാമേടത്തുനിന്നാൽ ശത്രുക്കളോടുകൂടാത്തവനായി ഭവിക്കും. ഏഴാമേടത്തുനിന്നാൽ നേരംപോക്കിൽ സാമർത്ഥ്യമുള്ളവനായി ഭവിക്കും. അഷ്ടമത്തിങ്കൽ നിന്നാൽ അതിപ്രസിദ്ധങ്ങളായിരിക്കുന്ന ഗുണങ്ങളോടുകൂടിയവനായി ഭവിക്കും. അന്യസ്ഥാനങ്ങളിൽ ബുധൻ നിന്നാൽ ആദിത്യന്നു പറഞ്ഞപ്രകാരം ഫലത്തെ ഗ്രഹിച്ചുകൊൾകയും വേണം.

വിദ്വാൻ സുവാക്യഃ കൃപണസ്സുഖീ ച
ധീമാനശത്രുഃ പിതൃതോധികശ്ച

നീചസ്തപസ്വീ സധനസ്സലാഭഃ
ഖലശ്ച ജീവേ ക്രമശോ വിലഗ്നാൽ. ൧

അ — ജീവേ വിലഗ്നാൽ പ്രഭൃതി ഭാവേഷു വൎത്തമാനേ ക്രമശഃ വിദ്വാൻ സുവാക്യഃ കൃപണഃ സുഖീ ച ധീമാൻ അശത്രുഃ പിതൃതഃ അധികഃ ച നീചഃ തപസ്വീ സധനഃ സലാഭഃ ഖലഃ ച ഭവതി

അന്വ — ജീവൻ ലഗ്നം തുടങ്ങിയുള്ള ഭാവങ്ങളിൽ വൎത്തമാനനായിരിക്കുംസമയത്തിങ്കൽ ക്രമേണ വിദ്വാനും സുവാക്യനും കൃപണനും സുഖിയും ധീമാനും അശത്രുവും പിതാവിനേക്കാൾ അധികനായിട്ടുള്ളവനും നീചനും തപസ്വിയും സധനനും സലാഭനും ഖലനും ഭവിക്കുന്നു.

പരി — ജീവൻ=ബൃഹസ്പതി (വ്യാഴം), വൎത്തമാനൻ=വൎത്തിച്ചിയന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, വിദ്വാൻ=അറിവുള്ളൻ, സുവാക്യൻ=നല്ല വാക്യത്തോടുകൂടിയവൻ, വാക്യം=വാക്ക്, കൃപണൻ=ലുബ്ധൻ, സുഖി=സുഖമുള്ളവൻ, ധീമാൻ=ബുദ്ധിമാൻ, അശത്രു=ശത്രുവിനോടുകൂടാത്തവൻ, നീചൻ=അധമൻ, തപസ്വീ=തപസ്സുള്ളവൻ, സധനൻ=ധനത്തോടുകൂടിയവൻ, സലാഭൻ=ലാഭത്തോടുകൂടിയവൻ, ഖലൻ=ദുഷ്ടൻ (ആരോടും ചേച്ചയില്ലാത്തവൻ എന്നു സാരം).

സാ — വ്യാഴം ലഗ്നത്തിൽ നിന്നാൽ വിദ്വാനായി ഭവിക്കും. രണ്ടാമേടത്തു നിന്നാൽ നല്ല വാക്കോടുകൂടിയവനായി ഭവിക്കും. മൂന്നാമേടത്തു നിന്നാൽ ലുബ്ധനായി ഭവിക്കും. നാലാമേടത്തുനിന്നാൽ സുഖിയായി ഭവിക്കും. അഞ്ചാമേടത്തുനിന്നാൽ ബുദ്ധിമാനായി ഭവിക്കും. ആറാമേടത്തു നിന്നാൽ ശത്രുക്കളോടുകൂടാത്തവനായി ഭവിക്കും. ഏഴാമേടത്തു നിന്നാൽ അച്ഛനേക്കാൾ ഗുണാധിക്യമുള്ളവനായി ഭവിക്കും. അഷ്ടമത്തിൽ നിന്നാൽ അധമനായി ഭവിക്കും. ഒമ്പതാമേടത്തു നിന്നാൽ തപസ്സുള്ളവനായി ഭവിക്കും. പത്താമേടത്തു നിന്നാൽ ധനവാനായി ഭവിക്കും. പതിനൊന്നാമേടത്തു നിന്നാൽ ലാഭത്തോടുകൂടിയവനായി ഭവിക്കും. പന്ത്രണ്ടാമേടത്തു നിന്നാൽ ആരോടും ചേച്ചയില്ലാത്തവനായി ഭവിക്കും.

സ്മരനിപുണസ്സുഖിതശ്ച വിലഗ്നേ
പ്രിയകലഹോഽസ്തഗതേ സുരതേപ്സുഃ
തനയഗതഃ സുഖിതോ ഭൃഗുപുത്രേ
ഗുരുവദതോന്യഗൃഹേ സധനാന്ത്യേ ൨

അ — ഭൃഗുപുത്രേ വിലഗ്നേ വർത്തമാനേ ജാതഃ സ്മരനിപുണഃ സുഖിതഃ ച ഭവതി. അസ്തഗതേ ജാതഃ പ്രിയകലഹഃ സുരതേപ്സുഃ ച ഭവതി. തനയഗതേ സുഖിതഃ ഭവതി. അതഃ അന്യഗൃഹേ വർത്തമാനേ ഗുരുവൽ ഫലം വാച്യം. അന്ത്യേ വർത്തമാനേ ജാതഃ സധനഃ ഭവതി.

അന്വ — ഭൃഗുപുത്രൻ വിലഗ്നത്തിൽ വർത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ സ്മരനിപുണനായിട്ടും സുഖിതനായിട്ടും ഭവിക്കുന്നു. അസ്തഗതനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ, പ്രിയകലഹനായിട്ടും സുരതേപ്സുവായിട്ടും ഭവിക്കുന്നു. തനയഗതനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ സുഖിതനായി ഭവിക്കുന്നു. ഇതിങ്കൽനിന്നു് അന്യഗൃഹത്തിങ്കൽ വർത്തമാനനായിരിക്കുംസമയത്തിങ്കൽ ഗുരുവിന്നു് എന്നപോലെ ഫലം വാച്യമായി ഭവിക്കുന്നു. അന്ത്യത്തിങ്കൽ വർത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ സധനനായി ഭവിക്കുന്നു.

പരി — ഭൃഗുപുത്രൻ=ശുക്രൻ, വിലഗ്നം=ജനനരാശി, വർത്തമാനൻ=വർത്തിച്ചിരിക്കുന്നവൻ, വർത്തിക്കു=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, സ്മരനിപുണൻ=കാമക്രീഡാസമർത്ഥൻ, സുഖിതൻ=സംജാതമായിരിക്കുന്ന സുഖത്തോടുകൂടിയവൻ, സംജാതം=വഴിപോലെ ഉണ്ടായതു്, അസ്തഗതൻ=അസ്തത്തെ ഗമിച്ചവൻ, അസ്തം=ഏഴാമേടം, പ്രിയകലഹൻ=പ്രിയമായിരിക്കുന്ന കലഹത്തോടുകൂടിയവൻ, പ്രിയം=പ്രീതികരം, സുരതേപ്സു=സുരതത്തെ ലഭിപ്പാനായിക്കൊണ്ടു് ഇച്ഛിക്കുന്നവൻ, സുരതം=സംഭോഗം, തനയഗതൻ=തനയനെ ഗമിച്ചവൻ, തനയൻ=അഞ്ചാമേടം, ഗമിക്കു=പ്രാപിക്കു, സുഖിതൻ=സംജാതമായിരിക്കുന്ന സുഖത്തോടുകൂടിയവൻ, അന്യഗൃഹം=അന്യമായിരിക്കുന്ന ഗൃഹം, അന്യം=അപരം, ഗൃഹം=ഭാവം, ഗുരു=ബൃഹസ്പതി, അന്ത്യം=പന്ത്രണ്ടാമേടം, സധനൻ=ധനത്തോടുകൂടിയവൻ

സാ — ശുക്രൻ ലഗ്നത്തിൽ നിന്നാൽ കാമക്രീഡകളിൽ സാമർത്ഥ്യത്തോടുകൂടിയവനായിട്ടും വേണ്ടുംവണ്ണമുള്ള സുഖത്തോടുകൂടിയവനായിട്ടും ഭവിക്കും. ഏഴാമേടത്തു നിന്നാൽ കലഹത്തിങ്കൽ പ്രീതിയോടുകൂടിയവനായിട്ടും സംഭോഗത്തെ ആഗ്രഹിക്കുന്നവനായിട്ടും ഭവിക്കും. അഞ്ചാമേടത്തു നിന്നാൽ വേണ്ടുംപ്രകാരമുള്ള സുഖത്തോടുകൂടിയവനായി ഭവിക്കും. മററുള്ള ഭാഗങ്ങളിൽ നിന്നാൽ വ്യാഴത്തിനു പറഞ്ഞപ്രകാ

രം ഫലത്തെ പറഞ്ഞുകൊൾക. ശുക്രൻ പന്ത്രണ്ടാമേടത്തു നിന്നാൽ ധനവാനായി ഭവിക്കുമെന്നു പറഞ്ഞുകൊൾകയും വേണം.

അദൃഷ്ടാർത്ഥോ രോഗീ മദനവശഗോത്യന്തമലിനഃ
ശിശുത്വേ പീഡാർത്തസ്സവിതൃസുതലഗ്നേത്യലസവാക്
ഗുരുസ്വർക്ഷോച്ചസ്ഥേ നൃപതിസദൃശോ ഗ്രാമപുരപ-
സ്സുവിദ്വാംശ്ചാർവ്വംഗോ ദിനകരസമോന്യത്ര കഥിതഃ ൯

അ—സവിതൃസുതലഗ്നേ സതി ജാതഃ അദൃഷ്ടാർത്ഥഃ രോഗീ മദനവശഗഃ അത്യന്തമലിനഃ ശിശുത്വേ പീഡാർത്തഃ അത്യലസവാക് ച ഭവതി. ഗുരുസ്വർക്ഷോച്ചസ്ഥേ നൃപതിസദൃശഃ ഗ്രാമപുരപഃ സുവിദ്വാൻ ചാർവ്വംഗഃ ച ഭവതി. അന്യത്ര വർത്തമാനഃ സവിതൃസുതഃ ദിനകരസമഃ കഥിതഃ

അന്വ—സവിതൃസുതലഗ്നം സത്തായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ അദൃഷ്ടാർത്ഥനായിട്ടും രോഗിയായിട്ടും മദനവശഗനായിട്ടും അത്യന്തമലിനനായിട്ടും ശിശുത്വത്തിങ്കൽ പീഡാർത്തനായിട്ടും അത്യലസവാക്കായിട്ടും ഭവിക്കുന്നു. ഗുരുസ്വർക്ഷോച്ചസ്ഥനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ നൃപതിസദൃശനായിട്ടും ഗ്രാമപുരപനായിട്ടും സുവിദ്വാനായിട്ടും ചാർവ്വംഗനായിട്ടും ഭവിക്കുന്നു. മററുള്ള ഭാവങ്ങളിൽ വർത്തമാനനായിരിക്കുന്ന സവിതൃസുതൻ ദിനകരസമൻ എന്നു കഥിതനാകുന്നു.

പരി—സവിതൃസുതലഗ്നം=സവിതൃസുതൻെറ ലഗ്നം, സവിതൃസുതൻ=ശനി, ലഗ്നം=ലഗ്നസ്ഥിതി, സത്തു്=ഭവിച്ചിരിക്കുന്നതു്, ജാതൻ=ജനിച്ചവൻ, അദൃഷ്ടാർത്ഥൻ=അദൃഷ്ടമായിരിക്കുന്ന അർത്ഥത്തോടുകൂടിയവൻ, അദൃഷ്ടം=ദർശിക്കപ്പെടാത്തതു്, ദർശിക്ക=കാണുക, അർത്ഥം=ധനം, രോഗി=രോഗമുള്ളവൻ, മദനവശഗൻ=കാമാധീനൻ, അത്യന്തമലിനൻ=ഏററവും മലിനൻ, മലിനൻ=മലത്തോടുകൂടിയവൻ, മലം=ചളി, ശിശുത്വം=ബാല്യം, പീഡാർത്തൻ=വ്യാധിപീഡിതൻ, അത്യലസവാക്കു്=അത്യലസയായിരിക്കുന്ന വാക്കോടുകൂടിയവൻ, അത്യലസാ=അത്യാലസ്യത്തോടുകൂടിയതു് (അവ്യക്താക്ഷരാ എന്നു സാരം), വാക്കു്=വചനം, ഗുരുസ്വർക്ഷോച്ചസ്ഥൻ=ഗുരുസ്വർക്ഷോച്ചങ്ങളിൽ സ്ഥിതിചെയ്യുന്നവൻ, ഗുരുസ്വർക്ഷോച്ചങ്ങൾ=ഗുരുസ്വർക്ഷങ്ങളും ഉച്ചവും, ഗുരുസ്വർക്ഷങ്ങൾ=ഗുരുവിൻെറയും തൻെറയും ഋക്ഷങ്ങൾ, ഗുരു=ബൃഹസ്പതി, ഋക്ഷങ്ങൾ=രാശികൾ, സ്ഥിതിചെയ്ക=നില്ക്കുക, ജാതൻ=ജനിച്ചവൻ,

നൃപതിസദൃശൻ=രാജതുല്യൻ, ഗ്രാമപുരപൻ=ഗ്രാമപുരങ്ങളെ രക്ഷിക്കു ന്നവൻ, ഗ്രാമപുരങ്ങൾ=ഗ്രാമവും പുരവും, സുവിദ്വാൻ=നല്ല വിദ്വാൻ, ചാൎവ്വംഗൻ=ചാരുവായിരിക്കുന്ന അംഗത്തോടുകൂടിയവൻ, ചാരു=മനോ ഹരം, അംഗം=ശരീരം, ദിനകരസമൻ=സൂൎയ്യതുല്യൻ, കഥിതൻ=പറ യപ്പെട്ടവൻ.

സാ—ശനി ലഗ്നത്തിൽ നിന്നാൽ നിത്യദരിദ്രനായിട്ടും രോഗി യായിട്ടും കാമാധീനനായിട്ടും അതിമലധാരിയായിട്ടും ബാല്യത്തിങ്കൽ രോഗപീഡിതനായിട്ടും അക്ഷരവ്യക്തിയോടുകൂടാത്തവനായിട്ടും ഭവി ക്കും. ലഗ്നമായതു ധനുവോ മീനമോ മകരമോ കുംഭമോ തുലാമോ ആ കിൽ രാജതുല്യനായിട്ടും ഗ്രാമാധിപതിയായിട്ടും പുരാധിപതിയായിട്ടും നല്ല വിദ്വാനായിട്ടും ശോഭനശരീരനായിട്ടും ഭവിക്കും. മററുള്ള സ്ഥാ നങ്ങളിൽ ശനി ആദിത്യനോടു തുല്യനാകുന്നു. സുഹൃൽസ്വർക്ഷോച്ച സ്ഥേ എന്നുള്ള പാഠം,

> സ്വോച്ചേ സ്വജീവഭവനേ ക്ഷിതിപാലതുല്യോ
> ലഗ്നേൎക്കജേ ഭവതി ദേശനരാധിനാഥഃ
> ശേഷേഷു ദുഃഖഗദപീഡിത ഏവ ബാല്യേ
> ദാരിദ്ര്യകാമവശഗോ മലിനോലസശ്ച.

എന്നുള്ള സാരാവലിയുടെ വിരോധംഹേതുവായിട്ട് ഉപേക്ഷ്യമാകുന്നു എന്ന് അറിഞ്ഞുകൊൾകയും വേണം.

> സുഹൃദരിപരകീയസ്വർക്ഷതുംഗസ്ഥിതാനാം
> ഫലമനുപരിചിന്ത്യം ലഗ്നദേഹാദിഭാവൈഃ
> സമുപചയവിപത്തീ സൌമ്യപാപേഷു സത്യഃ
> കഥയതി വിപരീതം രിഃഫഷഷ്ഠാഷ്ടമേഷു. ൨൦

അ—ലഗ്നദേഹാദിഭാവൈഃ സുഹൃദരിപരകീയസ്വർക്ഷതുംഗ സ്ഥിതാനാം ഫലം അനുപരിചിന്ത്യം ഭവതി. സത്യഃ സൌമ്യപാപേ ഷു സമുപചയവിപത്തീ കഥയതി. രിഃഫഷഷ്ഠാഷ്ടമേഷു വിപരീതം ക ഥയതി.

അന്വ—ലഗ്നദേഹാദിഭാവങ്ങൾകൊണ്ടു സുഹൃദരിപരകീയസ്വർ ക്ഷതുംഗസ്ഥിതന്മാരുടെ ഫലം അനുപരിചിന്ത്യമായി ഭവിക്കുന്നു. സ ത്യൻ സൌമ്യപാപന്മാരിൽ സമുപചയവിപത്തികളെ കഥിക്കുന്നു. രിഃ ഫഷഷ്ഠാഷ്ടമങ്ങളിൽ വിപരീതമാകുംവണ്ണം കഥിക്കുന്നു.

പരി—ലഗ്നദേഹാദിഭാവങ്ങൾ=ലഗ്നദേഹാദികളായിരിക്കുന്ന ഭാവങ്ങൾ, ലഗ്നദേഹാദികൾ=ലഗ്നദേഹങ്ങളാകുന്ന ആദികളോടുകൂടിയവ, ലഗ്നദേഹങ്ങൾ=ലഗ്നവും ദേഹവും, സുഹൃദരിപരകീയസ്വർക്ഷതുംഗസ്ഥിതന്മാർ=സുഹൃദരിപരകീയസ്വർക്ഷതുംഗങ്ങളിൽ സ്ഥിതന്മാർ, സുഹൃദരിപരകീയസ്വർക്ഷതുംഗങ്ങൾ = സുഹൃദരിപരകീയസ്വർക്ഷങ്ങളും തുംഗവും, സുഹൃദരിപരകീയസ്വർക്ഷങ്ങൾ=സുഹൃത്തിൻെറയും അരിയുടെയും പരകീയൻെറയും തൻെറയും ഋക്ഷങ്ങൾ, സുഹൃത്തു്=ബന്ധു, അരി=ശത്രു, പരകീയൻ=ഉദാസീനൻ, ഋക്ഷങ്ങൾ=രാശികൾ, തുംഗം=ഉച്ചരാശി, സ്ഥിതന്മാർ=സ്ഥിതിചെയ്യുവർ, സ്ഥിതിചെയ്ക=നില്ക്കുക, അനുപരിചിന്ത്യം=ക്രമേണ പരിചിന്തിക്കപ്പെടുവാൻ യോഗ്യം, പരിചിന്തിക്ക=നല്ലവണ്ണം വിചാരിക്കുക, സത്യൻ=സത്യാചാൎയ്യൻ, സൌമ്യപാപന്മാർ=സൌമ്യന്മാരും പാപന്മാരും, സൌമ്യന്മാർ=ശുഭന്മാർ, പാപന്മാർ=അശുഭന്മാർ, സമുപചയവിപത്തികൾ=സമുപചയവും വിപത്തിയും, സമുപചയം=വൃദ്ധി, വിപത്തി=ക്ഷയം, കഥിക്ക=പറയുക, രിഃഫഷഷ്ഠാഷ്ടമങ്ങൾ=രിഃഫവും ഷഷ്ഠവും അഷ്ടമവും, രിഃഫം=പന്ത്രണ്ടാമേടം, ഷഷ്ഠം=ആറാമേടം, അഷ്ടമം=എട്ടാമേടം.

സാ—ലഗ്നാദികളായും ദേഹാദികളായുമിരിക്കുന്ന ഭാവങ്ങളെക്കൊണ്ടു ബന്ധുക്ഷേത്രത്തിങ്കലും ശത്രുക്ഷേത്രത്തിങ്കലും ഉദാസീനക്ഷേത്രത്തിങ്കലും സ്വക്ഷേത്രത്തിങ്കലും സ്വോച്ചത്തിങ്കലും നില്ക്കുന്ന ഗ്രഹങ്ങളുടെ ഫലത്തെ ക്രമേണ നല്ലവണ്ണം വിചാരിച്ചു നിശ്ചയിച്ചു പറയണം. സത്യാചാൎയ്യർ ശുഭന്മാരെക്കൊണ്ടു ഭാവവൃദ്ധിയേയും അശുഭന്മാരെക്കൊണ്ടു ഭാവക്ഷയത്തേയും പറയുന്നു. അതു സാധാരണമായിട്ടോ അല്ല. ആറാമേടത്തും അഷ്ടമത്തിങ്കലും പന്ത്രണ്ടാമേടത്തും സൌമ്യന്മാർ നിന്നാൽ ഷഷ്ഠാദിഭാവങ്ങൾക്കു ഹാനിയേയും പാപന്മാർ നിന്നാൽ വൃദ്ധിയേയും സത്യാചാൎയ്യർ പറഞ്ഞിരിക്കുന്നു.

സൌമ്യാഃ പുഷ്ടിം പാപാസ്തു ഹാനിംസംശ്രിതാഗ്രഹാഃ കുൎയ്യുഃ
മൃത്യ്വാദിഷുനിധനേന്ത്യേഷഷ്ഠേചവിപൎയ്യയാൽഫലദാഃ

ഇതത്രെ സത്യാചാൎയ്യവചനമാകുന്നതു്. ഇപ്പറഞ്ഞതുകൊണ്ടു വന്നുകൂടിയ താല്പൎയ്യത്തെ സ്പഷ്ടമാക്കി താഴെ കാണിക്കുന്നു. പാപനോ സൌമ്യനോ ബന്ധുക്ഷേത്രത്തിങ്കലോ സ്വക്ഷേത്രത്തിങ്കലോ സ്വോച്ചത്തിങ്കലോ നില്ക്കുന്നവനായിട്ടു യാതൊരു ഭാവത്തിങ്കൽ നിൽക്കുന്നുവോ ആ ഭാവത്തിന്നു വൃദ്ധി ഭവിക്കും. സൌമ്യനോ പാപനോ ശത്രുക്ഷേത്രഗതനാ

യിട്ട യാതൊരു ഭാവത്തെ ആശ്രയിച്ചുവോ ആ ഭാവത്തിന്നു ഹാനി ഭവിക്കും. സൌമ്യനോ പാപനോ ഉദാസീനക്ഷേത്രഗതനായിട്ട യാതൊരു ഭാവത്തെ ആശ്രയിച്ചുവോ ആ ഭാവത്തിന്നു വൃദ്ധിയുമില്ല, ഹാനിയുമില്ല. ഇങ്ങിനെ എല്ലാഭാവങ്ങൾകൊണ്ടും വിചാരിച്ചുകൊൾക. സ്വഹൃദരിപരകീയേത്യാദി ഗണനത്തിങ്കൽ അന്തർഭൂതമായ അരിക്ഷേത്രമെന്നതു് ഉപലക്ഷണമാകയാൽ നീചക്ഷേത്രവും ഗ്രാഹ്യമാകുന്നു. ഇപ്പറഞ്ഞതിന്നു മൂലം,

> നീചർക്ഷരിപുഗേഹസ്ഥോ ഗ്രഹോ ഭാവവിനാശകൃൽ
> ഉദാസീനഗൃഹേ മദ്ധ്യോ മിത്രർക്ഷസ്വത്രികോണഗഃ
> സ്വോച്ചഗശ്ച ഗ്രഹോവശ്യം ഭാവവൃദ്ധികരഃ സ്മൃതഃ

എന്നുള്ള ഗാർഗ്ഗിഹോരയാകുന്നു. സത്യാചാര്യമതം മേൽപ്രകാരമല്ല. ശുഭന്മാർ ലഗ്നാദിഭാവങ്ങളിൽ നിന്നാൽ അതുകൾകൊണ്ടു വിചാരിക്കേണ്ടതുകളായ ദേഹാദികൾക്കു വൃദ്ധിയും പാപന്മാർ നിന്നാൽ ഹാനിയും ഭവിക്കുമെന്നാകുന്നു. ആറാമേടത്തും എട്ടാമേടത്തും പന്ത്രണ്ടാമേടത്തുമാകിൽ സൌമ്യന്മാർ ഭാവഹാനിയേയും പാപന്മാർ ഭാവവൃദ്ധിയേയും ഉണ്ടാക്കുമെന്നതും സത്യാചാര്യമതാന്തർഭൂതമാകുന്നു.

യാതൊരു ഭാവത്തെ ചിന്തിപ്പാൻ പോകുന്നുവോ അതിനെ ലഗ്നമാക്കി ലഗ്നംകൊണ്ടു ദേഹാദികളെ പരികല്പിച്ചു വിചാരിക്കുന്നതുപോലെ ചെയ്തുകൊണ്ടാൽ എല്ലാ ഭാവസ്വരൂപങ്ങളും സ്പഷ്ടങ്ങളായിത്തീരും. അതിൻെറ രീതി രണ്ടാമേടത്തെ ഉദാഹരണമാക്കി പിടിച്ചു് അനന്തരം കാണിക്കപ്പെടുന്നു.

രണ്ടാമേടം ലഗ്നമാകുമ്പോൾ ലഗ്നംകൊണ്ടു ധനസ്വരൂപത്തെയും അതിൻെറ ദ്വിതീയംകൊണ്ടു ധനഭാവത്തിൻെറ ധനത്തെയും തൃതീയംകൊണ്ടു സഹായത്തെയും ചതുർത്ഥംകൊണ്ടു് അധികരണത്തെയും പഞ്ചമംകൊണ്ടു ധനഭാവോൽഭൂതവസ്തുക്കളെയും ഷഷ്ഠംകൊണ്ടു ധനനാശകരന്മാരെയും സപ്തമംകൊണ്ടു ധനസഹചാരികളെയും അഷ്ടമംകൊണ്ടു ധനായുസ്സിനെയും നവമംകൊണ്ടു ധനഭാഗ്യത്തെയും ദശമംകൊണ്ടു ധനവ്യാപാരത്തേയും ഏകാദശംകൊണ്ടു ധനലാഭത്തേയും ദ്വാദശംകൊണ്ടു ധനവ്യയത്തെയും ചിന്തിക്കേണം. അവിടെ ധനരാശിയിൽ സ്വർക്ഷാദിഗതനായ സൌമ്യനോ പാപനോ അഥവാ സൌമ്യൻതന്നെയോ ഉണ്ടായിരുന്നാൽ ധനസ്വരൂപത്തിന്നു പുഷ്ടതയും ശത്രുക്ഷേത്രഗതനായ സൌമ്യനോ പാപനോ അഥവാ പാപൻതന്നെ

യോ ഉണ്ടായിരുന്നാൽ ഹാനിയും ഉദാസീനക്ഷേത്രഗതനായ സൌമ്യനോ പാപനോ ഉണ്ടായിരിക്കുകയോ അഥവാ ശൂന്യമായിരിക്കുകയോ വരികിൽ മദ്ധ്യാവസ്ഥയും പറയേണ്ടതാകുന്നു. ജാതനായിരിക്കുന്നവന്നു ദേഹവൃത്തിക്കു് ഉപയോഗിക്കുന്നതുകളൊക്കെയും ധനമാകുന്നു. അതു പിന്നെ ഉത്തമം, മദ്ധ്യമം, അധമം ഇങ്ങിനെ മൂന്നു പ്രകാരേണ ഭേദിക്കുന്നു. കാള, പോത്തു്, ആന, കുതിര ഇത്യാദികളായ ജീവധനങ്ങൾ ഒക്കെയും അധമധനങ്ങൾ. രത്നകനകാദിവസ്തുക്കൾ ഒക്കെയും മദ്ധ്യധനങ്ങൾ. സുഹൃത്തുകൾ, വിളവുഭൂമി ഇത്യാദികളൊക്കെയും ഉത്തമധനങ്ങൾ. സുഹൃച്ഛബ്ദംകൊണ്ടു പാലോടുചേൎന്നാൽ പാലിന്റെ വൃദ്ധിക്കും താൻ നശിക്കുന്നതുവരെ അഗ്നിയിൽനിന്നു് അതിന്റെ രക്ഷയ്ക്കും ജലം മതിയായിവരുന്നതു യാതൊരുപ്രകാരമോ അപ്രകാരം തന്റെ വൃദ്ധിക്കും രക്ഷയ്ക്കും മതിയായ്വരുന്നവരെ ഗ്രഹിച്ചുകൊൾക. ഇങ്ങിനെ മൂന്നുപ്രകാരം ഉള്ള ധനത്തിന്റെ സ്വരൂപം ഒക്കെയും ജനനരാശിയുടെ രണ്ടാമേടത്തുള്ള സദസൽഗ്രഹയോഗാദിസംബന്ധവശാൽ നിദ്ധാൎയ്യമാകുന്നു. രണ്ടാമേടത്തിന്റെ ദ്വിതീയഭാവം ധനത്തിന്റെ ധനമാകുന്നു. ധനത്തിന്റെ ധനമെന്നതു ധനശരീരത്തിന്നു പുഷ്ടിയെ ഉണ്ടാക്കുന്ന രക്ഷകവൎഗ്ഗംതന്നെ. ഇങ്ങിനെയാകയാൽ ധനാൽ ദ്വിതീയരാശിയിൽ ഉള്ള സദസൽഗ്രഹയോഗാദിസംഗതിവശാൽ ധനരക്ഷകന്മാരായിരിക്കുന്നവരുടെ അവസ്ഥാവിശേഷത്തെ ഗ്രഹിക്കേണമെന്നറിഞ്ഞുകൊൾക. രണ്ടാമേടത്തിന്റെ തൃതീയംകൊണ്ടു ധനസ്വരൂപത്തിന്നു സഹായഭൂതങ്ങളായ എല്ലാ സാധനങ്ങളേയും ചിന്തിക്കേണം. അതിന്റെ നാലാമേടംകൊണ്ടു ധനാധികരണത്തെ വിചാരിക്കേണമെന്നു പറഞ്ഞു. ധനത്തിന്റെ അധികരണം ദായാദന്മാരും പെട്ടി മുതലായവയുമാകുന്നു. അതിന്റെ അഞ്ചാമേടംകൊണ്ടു വിചാരിക്കപ്പെട്ടതുകളായ ധനജനിതവസ്തുക്കൾ ഭണ്ഡാരസൈന്യാദികളാകുന്നു. അതിന്റെ ആറാമേടംകൊണ്ടു ധനനാശഹേതുക്കളായ ഭോഗം, പ്രമാദം, മദം, കളത്രം, രാജാവു്, ചോരൻ ഇത്യാദികളെ വിചാരിക്കണം. ധനാൽസപ്തമസ്ഥാനംകൊണ്ടു ധനസഹചാരികളായ അഭ്യംഗാന്നപാനാദികളെ ചിന്തിക്കേണം. ധനത്തിന്റെ അഷ്ടമഭാവംകൊണ്ടു ധൎമ്മംനിമിത്തമായ ധനത്തിന്റെ സ്ഥിതിയേയും അധൎമ്മംനിമിത്തമായ തദഭാവത്തേയും വിചാരിക്കേണം. ധനനവമംകൊണ്ടു ധനത്തിന്റെ ഭാഗ്യഭൂതങ്ങളായ ആജ്ഞാഭിമാനാദികളെ ചിന്തിക്കേണം. ധനൈകാദശംകൊണ്ടു ധനോൽപത്തിക്കു് ഉപകാരികളായ കൎഷണം, ബീജവാപം, സേച

നം ഇത്യാദികളായ കൎമ്മങ്ങളേയും കൎമ്മകാരന്മാർ മുതലായവരേയും വിചാരിക്കേണം. ധനദ്വാദശഭാവംകൊണ്ടു ഭുക്തിഹേതുവായിട്ടുണ്ടായ ധനവ്യയത്തേയും ആപത്തുഹേതുവായിട്ടുണ്ടായ ധനവ്യയത്തേയും വിചാരിക്കേണം. ഇങ്ങിനെ മററുള്ള ഭാവത്തേയും ലഗ്നമാക്കി വിചാരിച്ചുകൊൾക.

സ്വോച്ചത്രികോണസ്വസുഹൃച്ഛത്രുനീചഗൃഹാൎക്കഗൈഃ
ശുഭം സമ്പൂൎണ്ണപാദോനദളപാദാല്പനിഷ്ഫലം ൧൧

അ—സ്വോച്ചത്രികോണസ്വസുഹൃച്ഛത്രുനീചഗൃഹാൎക്കഗൈഃ ശുഭം സമ്പൂൎണ്ണപാദോനദളപാദാല്പനിഷ്ഫലം ഭവതി.

അന്വ—സ്വോച്ചത്രികോണസ്വസുഹൃച്ഛത്രുനീചഗൃഹാൎക്കഗന്മാരെക്കൊണ്ടു വാച്യമായ ശുഭം സമ്പൂൎണ്ണപാദോനദളപാദാല്പനിഷ്ഫലമായി ഭവിക്കുന്നു.

പരി—സ്വോച്ചത്രികോണസ്വസുഹൃച്ഛത്രുനീചഗൃഹാൎക്കഗന്മാർ= സ്വോച്ചത്രികോണസ്വസുഹൃച്ഛത്രുനീചഗൃഹാൎക്കന്മാരെ ഗമിച്ചവർ, സ്വോച്ചത്രികോണസ്വസുഹൃച്ഛത്രുനീചഗൃഹാൎക്കന്മാർ = സ്വോച്ചത്രികോണസ്വസുഹൃച്ഛത്രുനീചഗൃഹങ്ങളും അൎക്കനും, സ്വോച്ചത്രികോണസ്വസുഹൃച്ഛത്രുനീചഗൃഹങ്ങൾ=സ്വോച്ചത്രികോണങ്ങളും സ്വസുഹൃച്ഛത്രുനീചഗൃഹങ്ങളും, സ്വോച്ചത്രികോണങ്ങൾ=തന്റെ ഉച്ചത്രികോണങ്ങൾ, ഉച്ചത്രികോണങ്ങൾ=ഉച്ചവും ത്രികോണവും, സ്വസുഹൃച്ഛത്രുനീചഗൃഹങ്ങൾ=സ്വഗൃഹവും സുഹൃൽഗൃഹവും ശത്രുഗൃഹവും നീചഗൃഹവും, സ്വഗൃഹം=സ്വക്ഷേത്രം, സുഹൃദ്ഗൃഹം=ബന്ധുക്ഷേത്രം, ശത്രുഗൃഹം=ശത്രുക്ഷേത്രം, അൎക്കൻ=ആദിത്യൻ, ഗമിക്ക=പ്രാപിക്കുക, വാച്യം=വചിക്കപ്പെട്ടുവാൻ യോഗ്യം, വചിക്ക=പറയുക, സമ്പൂൎണ്ണപാദോനദളപാദാല്പനിഷ്ഫലം=സമ്പൂൎണ്ണമായും പാദോനമായും ദളമായും പാദമായും അല്പമായും നിഷ്ഫലമായുമിരിക്കുന്നതു്. സമ്പൂൎണ്ണം=തികവോടുകൂടിയതു്, പാദോനം=പാദംകൊണ്ടു് ഊനം, പാദം=നാലിൽ ഒരു ഭാഗം, ഊനം=കുറവുള്ളതു്, ദളം=അൎദ്ധം, പാദം നാലിൽ ഒരു ഭാഗം.

സാ—സ്വോച്ചസ്ഥനായിരിക്കുന്ന ഗ്രഹത്തിന്റെ ശുഭമായിരിക്കുന്ന ഫലം തികച്ചും അനുഭവിക്കും. സ്വത്രികോണസ്ഥനായിരിക്കുന്ന ഗ്രഹത്തിന്റെ ശുഭഫലം മുക്കാലും അനുഭവിക്കും. സ്വക്ഷേത്രസ്ഥനായിരിക്കുന്ന ഗ്രഹത്തിന്റെ ശുഭഫലം പകുതി അനുഭവിക്കും. ബന്ധുക്ഷേത്രസ്ഥനായിരിക്കുന്ന ഗ്രഹത്തിന്റെ ശുഭഫലത്തിന്റെ നാലിൽ

ഒരു അംശം അനുഭവിക്കും. ശത്രുക്ഷേത്രസ്ഥനായിരിക്കുന്ന ഗ്രഹത്തിന്റെ ശുഭഫലം നാലിൽ ഒരു അംശത്തെക്കാളും കുറഞ്ഞിരിക്കും. നീചസ്ഥനായിരിക്കുന്ന ഗ്രഹത്തിന്റെ ശുഭഫലം ഒട്ടുംതന്നെ അനുഭവിക്കില്ല. ഇപ്പറഞ്ഞതുകൊണ്ടുതന്നെ നീചസ്ഥനായിട്ടോ മൂഢനായിട്ടോ ഇരിക്കുന്ന ഗ്രഹത്തിന്റെ അശുഭഫലം തികച്ചും അനുഭവിക്കുമെന്നും ശത്രുക്ഷേത്രസ്ഥനായിരിക്കുന്ന ഗ്രഹത്തിന്റെ അശുഭഫലം മുക്കാൽ അനുഭവിക്കുമെന്നും, ബന്ധുക്ഷേത്രസ്ഥനായിരിക്കുന്ന ഗ്രഹത്തിന്റെ പകുതി അനുഭവിക്കുമെന്നും, സ്വക്ഷേത്രസ്ഥനായിരിക്കുന്ന ഗ്രഹത്തിന്റെ അശുഭഫലത്തിൽ നാലിൽ ഒരു അംശം അനുഭവിക്കുമെന്നും, ത്രികോണസ്ഥനായിരിക്കുന്ന ഗ്രഹത്തിന്റെ അശുഭഫലം നാലിൽ ഒരു അംശത്തേക്കാൾ കുറഞ്ഞിരിക്കുമെന്നും, ഉച്ചസ്ഥനായിരിക്കുന്ന ഗ്രഹത്തിന്റെ അശുഭഫലം ഒട്ടുംതന്നെ അനുഭവിക്കില്ലാ എന്നും വ്യാഖ്യാതമായി.

ഇത്യഷ്ടാദശോദ്ധ്യായഃ



## ഏകോനവിംശാദ്ധ്യായപ്രാരംഭഃ

കുലസമകുലമുഖ്യബന്ധുപൂജ്യാ
ധനിസുഖിഭോഗിനൃപാഃ സ്വമൈകവൃദ്ധ്യാ
പരിവിഭവസുഹൃൽസ്വബന്ധുപോഷ്യാ
ഗണപബലേശനൃപാശ്ച മിത്രഭേഷു. ൧

അ—സ്വമൈകവൃദ്ധ്യാ കുലസമകുലമുഖ്യബന്ധുപൂജ്യാഃ ധനിസുഖിഭോഗിനൃപാഃ ച ഭവന്തി. മിത്രഭേഷു ഏകവൃദ്ധ്യാ ഗ്രഹേഷു വർത്തമാനേഷു പരിവിഭവസുഹൃൽസ്വബന്ധുപോഷ്യാഃ ഗണപബലേശനൃപാഃ ച ഭവന്തി.

അന്വ—സ്വമൈകവൃദ്ധിയോടുകൂടെ ഗ്രഹങ്ങൾ വർത്തമാനന്മാരായിരിക്കുംസമയത്തിങ്കൽ കുലസമകുലമുഖ്യബന്ധുപൂജ്യന്മാരും ധനിസുഖിഭോഗിനൃപന്മാരും ഭവിക്കുന്നു. മിത്രഭങ്ങളിൽ ഏകവൃദ്ധിയോടുകൂടെ ഗ്രഹങ്ങൾ വർത്തമാനന്മാരായിരിക്കുംസമയത്തിങ്കൽ പരിവിഭവസുഹൃൽസ്വബന്ധുപോഷ്യന്മാരും ഗണപബലേശനൃപന്മാരും ഭവിക്കുന്നു.

പദ്വി—സ്വഭൈകവൃദ്ധി=സ്വഭങ്ങളിൽ ഉള്ള ഏകവൃദ്ധി, സ്വഭങ്ങൾ=സ്വക്ഷേത്രങ്ങൾ, ഏകവൃദ്ധി=ഏകനെക്കൊണ്ടുള്ള വൃദ്ധി, വൃദ്ധി=വദ്ധനം (സംഖ്യാധിക്യപ്രാപ്തി എന്നു സാരം), വത്തമാനന്മാർ=വത്തിച്ചിയരുന്നവർ, വത്തിക്ക=സ്ഥിതിചെയ്ക, കുലസമകുലമുഖ്യബന്ധുപൂജ്യന്മാർ=കുലസമനും കുലമുഖ്യനും ബന്ധുപൂജ്യനും, കുലസമൻ=കുലതുല്യൻ, കുലമുഖ്യൻ=കുലശ്രേഷ്ഠൻ, ബന്ധുപൂജ്യൻ=ബന്ധുക്കളാൽ പൂജ്യൻ, പൂജ്യൻ=പൂജിക്കപ്പെടുവാൻ യോഗ്യൻ, ധനിസുഖിഭോഗിനൃപന്മാർ=ധനിയും സുഖിയും ഭോഗിയും നൃപനും, ധനീ=ധനവാൻ, സുഖീ=സുഖമുള്ളവൻ, ഭോഗീ=ഭോഗമുള്ളവൻ, ഭോഗം=സുഖാനുഭവം, നൃപൻ=രാജാവു്, മിത്രഭങ്ങൾ=ബന്ധുക്കൾ, പരവിഭവസുഹൃൽസ്വബന്ധുപോഷ്യന്മാർ=പരവിഭവത്താലും സുഹൃത്തിനാലും സ്വനാലും ബന്ധുവാലും പോഷ്യന്മാർ, പരവിഭവം=പരന്റെ വിഭവം, പരൻ=അന്യൻ, വിഭവം=ധനം, സുഹൃത്തു്=ബന്ധു (സ്നേഹിതൻ), സ്വൻ=ജ്ഞാതി, ബന്ധു=സഹോദരാദിജനം, പോഷ്യന്മാർ=പോഷിക്കപ്പെടുവാൻ യോഗ്യന്മാർ, പോഷിക്ക=പുഷ്ടിയെ പ്രാപിപ്പിക്ക, ഗണപബലേശനൃപന്മാർ=ഗണപനും ബലേശനും നൃപനും, ഗണപൻ=ഗണസ്വാമി, ബലേശൻ=സേനാപതി, നൃപൻ=രാജാവു്.

സാ—സ്വക്ഷേത്രത്തിങ്കൽ ഒരു ഗ്രഹം താനേ നിന്നാൽ കുലതുല്യനായി ഭവിക്കും. രണ്ടു ഗ്രഹങ്ങൾ സ്വക്ഷേത്രങ്ങളിൽ നിന്നാൽ കുലമുഖ്യനായി ഭവിക്കും. മൂന്നു ഗ്രഹങ്ങൾ സ്വക്ഷേത്രങ്ങളിൽ നിന്നാൽ ബന്ധുപൂജ്യനായി ഭവിക്കും. നാലു ഗ്രഹങ്ങൾ സ്വക്ഷേത്രങ്ങളിൽ നിന്നാൽ ധനവാനായി ഭവിക്കും. അഞ്ചു ഗ്രഹങ്ങൾ സ്വക്ഷേത്രങ്ങളിൽ നിന്നാൽ സുഖിയായി ഭവിക്കും. ആറു ഗ്രഹങ്ങൾ സ്വക്ഷേത്രങ്ങളിൽ നിന്നാൽ സുഖാനുഭവംകൊണ്ടു രാജതുല്യനായി ഭവിക്കും. ഏഴു ഗ്രഹങ്ങൾ സ്വക്ഷേത്രങ്ങളിൽ നിന്നാൽ രാജാവായി ഭവിക്കും. ഇപ്രകാരം തന്നെ ഒരു ഗ്രഹം ബന്ധുക്ഷേത്രത്തിൽ നിന്നാൽ പരധനംകൊണ്ടു പുഷ്ടിയെ ലഭിക്കുന്നവനായിട്ടും രണ്ടു ഗ്രഹങ്ങൾ മേൽപ്രകാരം നിന്നാൽ സ്നേഹിതനായിരിക്കുന്ന ഒരുത്തനാൽ പോഷ്യനായിട്ടും മൂന്നു ഗ്രഹങ്ങൾ മേൽപ്രകാരം നിന്നാൽ ജ്ഞാതിപോഷ്യനായിട്ടും നാലു ഗ്രഹങ്ങൾ മേൽപ്രകാരം നിന്നാൽ ഭ്രാതൃപോഷ്യനായിട്ടും അഞ്ചു ഗ്രഹങ്ങൾ മേൽപ്രകാരം നിന്നാൽ സമുദായാധിപതിയായിട്ടും ആറു ഗ്രഹങ്ങൾ മേൽപ്രകാരം നിന്നാൽ സേനാപതിയായിട്ടും ഏഴു ഗ്രഹങ്ങൾ മേൽപ്രകാരം നിന്നാൽ രാജാവായിട്ടും ഭവിക്കും.

രാജയോഗാദ്ധ്യായത്തിൽ 'സ്വോച്ചസ്വഗൃഹത്രികോണഗൈഃ' ഇത്യാദിശ്ലോകത്തിങ്കൽ അഞ്ചു ഗ്രഹങ്ങളോ ആറു ഗ്രഹങ്ങളോ ഏഴു ഗ്രഹങ്ങളോ സ്വക്ഷേത്രങ്ങളിൽ നിന്നാൽ രാജകുലത്തിങ്കലല്ലാതെ ജനിച്ചവരും രാജാവായി ഭവിക്കുമെന്നതിന്റെ സിദ്ധിക്കായിക്കൊണ്ടു സ്വക്ഷേത്രവാചിയായ സ്വഗൃഹപദത്തിന്റെ ഉപാദാനവും ഇവിടെ ഇപ്രകാരം പറഞ്ഞതും പരസ്പരവിരുദ്ധമായിത്തീരുന്നുവല്ലോ എന്നു തോന്നിപ്പോകും. അതിന്റെ പരിഹാരത്തിനായിക്കൊണ്ടു സിദ്ധാന്തസ്ഥിതിയെ ഇതിന്നു താഴെ വിവരിക്കുന്നു.

പഞ്ചാദിഭിർബ്ബലോപേതൈഃ സ്വഗൃഹസ്ഥൈർന്നഭശ്ചരൈഃ
അസ്തു പൃഥഗ്ഭൂപതിഃ സ്യാച്ചേൽ ബലയുക്തൈതരാബലൈഃ
സപ്തഭിസ്താദൃശൈഃ ഖേടൈഃ നൃപോ ഭവതി നിശ്ചയാൽ

എന്നിപ്രകാരം ബൃഹൽപ്രാജാപത്യമുണ്ടാകയാൽ സ്വക്ഷേത്രഗതന്മാരായിരിക്കുന്ന അഞ്ചു ഗ്രഹങ്ങളെക്കൊണ്ടോ ആറു ഗ്രഹങ്ങളെക്കൊണ്ടോ അന്യവംശത്തിങ്കൽ ജനിച്ചവൻ രാജാവായി ഭവിക്കേണമെങ്കിൽ അവർ ഒക്കെയും ബലവാന്മാരായിരിക്കേണമെന്നും ഇപ്പറഞ്ഞപ്രകാരം സ്വഗൃഹസ്ഥന്മാരായ ഏഴു ഗ്രഹങ്ങളെക്കൊണ്ടു പറയേണ്ടതായ രാജത്വത്തിന്നു മേൽപ്രകാരം നില്ക്കുന്ന ഗ്രഹങ്ങളുടെ ബലാപേക്ഷ ഇല്ലാ എന്നും ഗ്രഹിച്ചുകൊൾക.

ജനയതി നൃപമേകോപ്യുച്ചഗോ മിത്രദൃഷ്ടഃ
പ്രചുരധനസമേതം മിത്രയോഗാച്ച സിദ്ധം
വിധനവിസുഖമൂഢവ്യാധിതാ ബന്ധതപ്താ
വധദുരിതസമേതാശ്ശത്രുനീചർക്ഷഗേഷു. ൨

അ—ഏകഃ അപി ഉച്ചഗഃ ഗ്രഹഃ മിത്രദൃഷ്ടഃ നൃപം ജനയതി. ഏകഃ അപി ഉച്ചഗഃ ഗ്രഹഃ മിത്രയോഗാൽ പ്രചുരധനസമേതം ച. ഏതൽ സിദ്ധം ഭവതി. ഗ്രഹേഷു ഏകവൃദ്ധ്യാ ശത്രുനീചർക്ഷഗേഷു വിധനസുഖമൂഢവ്യാധിതാഃ ബന്ധതപ്താഃ വധദുരിതസമേതാഃ ച ഭവന്തി.

അന്വ—ഏകനായിരുന്നാലും ഉച്ചഗനായിരിക്കുന്ന ഗ്രഹം മിത്രദൃഷ്ടനായിരുന്നാൽ നൃപനെ ജനിപ്പിക്കുന്നു. ഏകനായിരുന്നാലും ഉച്ചഗനായിരിക്കുന്ന ഗ്രഹം മിത്രയോഗം ഹേതുവായിട്ടു പ്രചുരധനസമേതനായിരിക്കുന്നവനേയും ജനിപ്പിക്കുന്നു. ഇതു സിദ്ധമാകുന്നു. ഗ്രഹങ്ങൾ ഏകവൃദ്ധിയോടുകൂടെ ശത്രുനീചർക്ഷഗന്മാരായിരിക്കുംസമയത്തിങ്കൽ വിധനവിസുഖമൂഢവ്യാധിതന്മാരും ബന്ധതപ്തന്മാരും വധദുരിതസമേതന്മാരും ഭവിക്കുന്നു.

പരി__ഏകൻ=ഒരുവൻ, ഉച്ചഗതൻ=ഉച്ചത്തെ ഗമിച്ചവൻ, ഗമിക്ക=പ്രാപിക്കുക, മിത്രദൃഷ്ടൻ=മിത്രത്താൽ ദൃഷ്ടൻ, മിത്രം=ബന്ധു, ദൃഷ്ടൻ=ദർശിക്കപ്പെട്ടവൻ, മിത്രയോഗം=മിത്രത്തിന്റെ യോഗം, മിത്രം=ബന്ധു, പ്രചുരധനസമേതൻ=പ്രചുരമായിരിക്കുന്ന ധനത്തോടുകൂടിയവൻ, പ്രചുരം=ബഹു, ഇതു്=മേൽപ്പറഞ്ഞതു രണ്ടും, സിദ്ധം=പ്രസിദ്ധം, ഏകവൃദ്ധി=ഏകനെക്കൊണ്ടുള്ള വൃദ്ധി, ശത്രുനീചർക്ഷഗന്മാർ=ശത്രുനീചർക്ഷങ്ങളെ ഗമിച്ചവർ, ശത്രുനീചർക്ഷങ്ങൾ=ശത്രുവും നീചർക്ഷവും, ശത്രു=ശത്രുക്ഷേത്രം, നീചർക്ഷം=നീചക്ഷേത്രം, ഗമിക്ക=പ്രാപിക്കുക, വിധനവിസുഖമൂഢവ്യാധിതന്മാർ=വിധനന്മാരും വിസുഖന്മാരും മൂഢന്മാരും വ്യാധിതന്മാരും, വിധനന്മാർ=ധനത്തോടുകൂടാത്തവർ, വിസുഖന്മാർ=സുഖത്തോടുകൂടാത്തവർ, വ്യാധിതന്മാർ=രോഗപീഡിതന്മാർ, ബന്ധതപ്തന്മാർ=ബന്ധം ഹേതുവായിട്ടു തപ്തന്മാർ, ബന്ധം=ബന്ധനം, തപ്തന്മാർ=ദുഃഖിതന്മാർ, വധദുരിതസമേതന്മാർ=വധദുരിതങ്ങളോടു സമേതന്മാർ, വധദുരിതങ്ങൾ=വധവും ദുരിതവും, വധം=ഹിംസാ, ദുരിതം=മഹാപാപം, സമേതന്മാർ=കൂടിയവർ.

സാ__ഉച്ചസ്ഥനായിരിക്കുന്ന ഗ്രഹം ഏകനായിട്ടുതന്നെ നില്ക്കുന്നവനാകിലും ബന്ധുവിന്റെ ദൃഷ്ടിയുണ്ടായാൽ അപ്പോൾ ജാതനായിരിക്കുന്നവനെ രാജാവാക്കി ചെയ്യുമെന്നും മേൽപ്രകാരമുള്ള ഗ്രഹത്തിന്നു ബന്ധുദൃഷ്ടിക്കു പകരം ബന്ധുയോഗം ഭവിച്ചാൽ ആ ഗ്രഹം അപ്പോൾ ജാതനായിരിക്കുന്നവനെ വളരെ ധനത്തോടുകൂടിയവനാക്കി ചെയ്യുമെന്നും പ്രസിദ്ധമാകുന്നു. ശത്രുക്ഷേത്രത്തിങ്കലോ നീചക്ഷേത്രത്തിങ്കലോ ഒരു ഗ്രഹം നിന്നാൽ അപ്പോൾ ജനിച്ചവൻ ദരിദ്രനായി ഭവിക്കും. രണ്ടു ഗ്രഹങ്ങൾ മേൽപ്രകാരം നില്ക്കുമ്പോൾ ജനിച്ചവൻ സുഖഹീനനായി ഭവിക്കും. മൂന്നു ഗ്രഹങ്ങൾ മേൽപ്രകാരം നില്ക്കുമ്പോൾ ജനിച്ചവൻ മൂഢനായി ഭവിക്കും. നാലു ഗ്രഹങ്ങൾ മേൽപ്രകാരം നില്ക്കുമ്പോൾ ജനിച്ചവൻ രോഗപീഡിതനായി ഭവിക്കും. അഞ്ചു ഗ്രഹങ്ങൾ മേൽപ്രകാരം നില്ക്കുമ്പോൾ ജനിച്ചവൻ ബന്ധദുഃഖത്തെ അനുഭവിക്കും. ആറു ഗ്രഹങ്ങൾ മേൽപ്രകാരം നില്ക്കുമ്പോൾ ജനിച്ചവൻ അന്യന്റെ അടിമുതലായ ഹിംസാകർമ്മത്തിന്നു പാത്രമായി ഭവിക്കും. ഏഴു ഗ്രഹങ്ങൾ മേൽപ്രകാരം നില്ക്കുമ്പോൾ ജനിച്ചവൻ മഹാപാപിയായി ഭവിക്കും.

മേൽ വിവരിക്കപ്പെട്ട ശ്ലോകത്തിലുള്ള സിദ്ധമെന്ന പദം പ്രോക്തങ്ങളായ രണ്ടു് അർത്ഥങ്ങൾക്കും,

കുര്യാദേകോപി മിത്രേണ ദൃഷ്ടശ്ചേൽ പൃഥിവീപതിം
അഥ മിത്രേണ യുക്തശ്ചേൽ പ്രചുരദ്രവിണാന്വിതം

എന്നുള്ള ബൃഹൽപ്രാജാപത്യം മുതലായ പൂൎവ്വതന്ത്രങ്ങളിൽ ഉള്ള ത്രുഢിയെ ഉള്ളിൽവെച്ചു നിബന്ധിക്കപ്പെട്ടതാകുന്നു. ഇങ്ങിനെയാകയാൽ മേൽ എഴുതിയ തന്ത്രശ്ലോകത്തിന്നു വിരുദ്ധമായിട്ട് ഇവിടെ എത്രേത്തു വ്യാഖ്യാനം കാണുന്നുവോ അതൊക്കെയും ത്യാജ്യമാകുന്നു എന്നറിഞ്ഞുകൊൾക. ഇവിടെ മിത്രയോഗത്തെക്കാൾ മിത്രദൃഷ്ടിക്ക് ആധിക്യത്തെ തോന്നിപ്പിച്ചതുകൊണ്ടു സൎവ്വത്ര യോഗത്തേക്കാൾ ദൃഷ്ടിക്കു ബലം കൂടുമെന്നും സാമാന്യേന ഗ്രാഹ്യമാകുന്നു. ഇതും ബൃഹൽപ്രാജാപത്യാദികളിൽ സ്പഷ്ടമാകുന്നു. വിധനവിസുഖമൂഢേത്യാദി ഫലോപദേശം നീചസ്ഥന്മാരായിരിക്കുന്ന ഗ്രഹങ്ങളിൽ സാകല്യേന ചരിതാൎത്ഥമായി ഭവിക്കില്ല. നീചസ്ഥന്മാരായിട്ട് ഏകകാലത്തിങ്കൽ ഏഴു ഗ്രഹങ്ങൾ സംഭവിക്കുക ഇല്ലല്ലോ. എങ്കിലും ശത്രുക്ഷേത്രസ്ഥന്മാരായിരിക്കുന്ന ഗ്രഹങ്ങളിൽ മേൽപ്രകാരം ചരിതാൎത്ഥമായി ഭവിക്കുന്നതാകയാൽ അതും നിൎദ്ദോഷമാകുന്നു.

ന കുംഭലഗ്നം ശുഭമാഹ സത്യോ
ന ഭാഗഭേദാദ്യവനാ വദന്തി
കസ്യാംശഭേദോ ന തഥാസ്തി രാശേ-
രതിപ്രസംഗസ്ത്വിതി വിഷ്ണുഗുപ്തഃ ൨൦

അ—സത്യഃ കുംഭലഗ്നം ശുഭം ന ആഹ. യവനാഃ തഥാ ന വദന്തി. അപി തു ഭാഗഭേദാൽ ഭവന്തി. വിഷ്ണുഗുപ്തഃ തു കസ്യ രാശേഃ തഥാ അംശഭേദഃ ന അസ്തി അതഃ അതിപ്രസംഗഃ ഇതി ആഹ.

അന്വ—സത്യൻ കുംഭലഗ്നത്തെ ശുഭമെന്നു പറയുന്നില്ല. യവനന്മാർ അപ്രകാരം വദിക്കുന്നില്ല. വിശേഷമുണ്ട്. ഭാഗഭേദം ഹേതുവായിട്ട് അശുഭമെന്നു വദിക്കുന്നു. വിഷ്ണുഗുപ്തനാകട്ടെ, ഏതൊരു രാശിക്ക് അപ്രകാരമിരിക്കുന്ന ഭാഗഭേദം ഭവിക്കുന്നില്ല, അതു ഹേതുവായിട്ട് അതിപ്രസംഗം ഭവിക്കുന്നു എന്നു പറയുന്നു.

പരി—സത്യൻ=സത്യാചാൎയ്യൻ, കുംഭലഗ്നം=കുംഭമാകുന്ന ലഗ്നം, ശുഭം=ശോഭനം, വദിക്ക=പറയുക, ഭാഗഭേദം=അംശകവിശേഷം.

സാ—സത്യാചാൎയ്യൻ കുംഭലഗ്നം ശുഭമല്ലാ എന്നു പറയുന്നു. സത്യാചാൎയ്യവചനം,

ഹോരാ ച ഭവേദിഷ്ടാ ദ്വിപദേഷ്വപിഥ കുംഭവർജ്ജം ഹി

എന്നും,

കുംഭേ ലഗ്നേ ജാതോ ഭവതി നരോ ദുഃഖശോകസന്തപ്തഃ

എന്നുമാകുന്നു.

ഇപ്രകാരം സത്യാചാർയ്യർ പറവാനുള്ള സംഗതി മേൽപ്പറഞ്ഞ രാശിയുടെ ശ്രൂപം രിക്തമായ കുംഭത്തിന്റെ ധരണത്തോടുകൂടിയതാവൂ എന്നുള്ളതും മൃത്യുകാരകനായിരിക്കുന്ന മന്ദന്റെ മൂലക്ഷേത്രമാവൂ എന്നുള്ളതും മാറുമാകുന്നു എന്ന് ഒരേടത്തു കാണ്മാനുണ്ട്. യവനന്മാർ സത്യാചാർയ്യർ പറയുംപ്രകാരം പറയുന്നില്ല. അവർ പറയുന്നതു കുംഭദ്വാദശാംശകം ലഗ്നഗതമായിവരികിൽ ആ ലഗ്നം അശുഭമാകുന്നു എന്നാകുന്നു. എല്ലാ രാശികൾക്കും കുംഭദ്വാദശാംശകം സാധാരണമായിരിക്കകയാൽ യവനന്മാർ പറയുന്ന ഈ ദോഷം സകലലഗ്നങ്ങളിലും പ്രസംഗിക്കുന്നതാകയാൽ മേൽപ്പറഞ്ഞ സത്യാചാർയ്യമതംതന്നെ ശ്ലാഘ്യമെന്നു വിഷ്ണുഗുപ്താദികൾ പറയുന്നു. അങ്ങിനെയാകയാൽ സത്യാചാർയ്യമതംതന്നെ ഈ വിഷയത്തിങ്കൽ ശ്രേഷ്ഠമെന്ന് അറിഞ്ഞുകൊൾക.

യവനന്മാരുടെ മതം മേൽപ്രകാരമാകുന്നു എന്നുള്ളതിന്ന്,

സർവ്വസ്മിൻ ലഗ്നഗതേ കുംഭദ്വിരസാംശകോ യദാ ഭവതി
രാശൌ ന തദാ സുഖിതഃ പരാന്നഭോജീ ഭവേൽ പുരുഷഃ

എന്നുള്ള ശ്രുതകീർത്തിഗ്രന്ഥവും വിഷ്ണുഗുപ്തവചനം മേൽപ്രകാരമാകുന്നു എന്നതിന്ന്,

കുംഭദ്വാദശഭാഗോ ലഗ്നഗതോ ന പ്രശസ്യതേ യവനൈഃ
യദ്യേവം സർവ്വേഷാം ലഗ്നഗതാനാം ശുഭം ഫലം ന സ്യാൽ
ഘടയോഗാദ്രാശീനാം ന ഹ്യേതൽ സർവ്വശാസ്ത്രകാരാണാം
തസ്മാൽ കുംഭവിലഗ്നം ജന്മന്യശുഭന്ന തദ്ഭാഗഃ

എന്നുള്ള വിഷ്ണുഗുപ്തഗ്രന്ഥവും പ്രമാണമാകുന്നു.

യാതേഷ്വസൽസ്വസമഭേഷു ദിനേശഹോരാം
ഖ്യാതോ മഹോദ്യമബലാർത്ഥയുതോതിതേജാഃ
ചാന്ദ്രീം ശുഭേഷു യുജി മാർദ്ദവകാന്തിസൌഖ്യ-
സൌഭാഗ്യധീമധുരവാക്യയുതഃ പ്രജാതഃ ൪

അ—അസൽസു അസമഭേഷു ദിനേശഹോരാം യാതേഷു പ്രജാതഃ ഖ്യാതഃ മഹോദ്യമബലാർത്ഥയുതഃ അതിതേജാഃ ച ഭവതി. ശുഭേഷു

യുജി ചാന്ദ്രീം ഹോരാം യാതേഷു പ്രജാതഃ മാർദ്ദവകാന്തിസൌഖ്യ സൌഭാഗ്യധീമധുരവാക്യയുതഃ ഭവതി.

അന്വ—അസത്തുകൾ അസമഭങ്ങളിൽ ദിനേശഹോരയെ യാതന്മാരായിരിക്കും സമയത്തിങ്കൽ പ്രജാതനായിരിക്കുന്നവൻ ഖ്യാതനായിട്ടും മഹോദ്യമബലാർത്ഥയുതനായിട്ടും അതിതേജസ്സായിട്ടും ഭവിക്കുന്നു. ശുഭന്മാർ യുക്കിങ്കൽ ചാന്ദ്രിയായിരിക്കുന്ന ഹോരയെ യാതന്മാരായിരിക്കുംസമയത്തിങ്കൽ പ്രജാതനായിരിക്കുന്നവർ മാർദ്ദവകാന്തിസൌഖ്യ സൌഭാഗ്യധീമധുരവാക്യയുതനായി ഭവിക്കുന്നു.

പരി—അസത്തുകൾ=അശുഭഗ്രഹങ്ങൾ, അസമഭങ്ങൾ=ഓജരാശികൾ, ദിനേശഹോര=സൂര്യ്യഹോര, യാതന്മാർ=യാനംചെയ്തവർ, യാനംചെയ്ക=പ്രാപിക്ക, പ്രജാതൻ=പ്രജനിച്ചവൻ, പ്രജനിക്ക=ഉത്ഭവിക്കുക, ഖ്യാതൻ=പ്രസിദ്ധൻ, മഹോദ്യമബലാർത്ഥയുതൻ=മഹത്തുക്കളായിരിക്കുന്ന ഉദ്യമബലാർത്ഥങ്ങളോടു യുതൻ, മഹത്തുകൾ=വലുതായിരിക്കുന്നവ, ഉദ്യമബലാർത്ഥങ്ങൾ=ഉദ്യമവും ബലവും അർത്ഥവും, ഉദ്യമം=ഉത്സാഹം, ബലം=വീര്യ്യം, അർത്ഥം=ധനം, യുതൻ=കൂടിയവൻ, അതിതേജസ്സ്=ഏററവും തേജസ്സോടുകൂടിയവൻ, ശുഭന്മാർ=ശുഭഗ്രഹങ്ങൾ, യുക്ക്=യുഗ്മരാശി, ചാന്ദ്രി=ചന്ദ്രനെ സംബന്ധിച്ചിരിക്കുന്നത്, മാർദ്ദവകാന്തിസൌഖ്യസൌഭാഗ്യധീമധുരവാക്യയുതൻ = മാർദ്ദവകാന്തിസൌഖ്യസൌഭാഗ്യധീമധുരവാക്യങ്ങളോടു യുതൻ, മാർദ്ദവകാന്തിസൌഖ്യസൌഭാഗ്യധീമധുരവാക്യങ്ങൾ=മാർദ്ദവവും കാന്തിയും സൌഖ്യവും സൌഭാഗ്യവും ധീയും മധുരവാക്യവും, മാർദ്ദവം=മൃദുത്വം, കാന്തി=പ്രഭാ, സൌഭാഗ്യം=ജനവല്ലഭതാ, ധീ=ബുദ്ധി, മധുരവാക്യം മധുരമായിരിക്കുന്ന വാക്യം, മധുരം=ശ്രവണസുഖത്തെ ഉണ്ടാക്കുന്നതു്, വാക്യം=വാക്ക്.

സാ—പാപഗ്രഹങ്ങൾ ഓജരാശികളിൽ ആദിത്യന്റെ ഹോരയെ ആശ്രയിച്ചു നിൽക്കുമ്പോൾ ജനിച്ചവൻ പ്രസിദ്ധനായിട്ടും വലുതായ ഉത്സാഹത്തോടും വീര്യ്യത്തോടും ധനത്തോടും കൂടിയവനായിട്ടും അതിതേജസ്വിയായിട്ടും ഭവിക്കും. ശുഭഗ്രഹങ്ങൾ യുഗ്മരാശികളിൽ ചന്ദ്രഹോരയെ ആശ്രയിച്ചു നിൽക്കുമ്പോൾ ജനിച്ചവൻ മാർദ്ദവത്തോടും കാന്തിയോടും സൌഖ്യത്തോടും സൌഭാഗ്യത്തോടും ബുദ്ധിയോടും മാധുര്യ്യമുള്ള വാക്കോടും കൂടിയവനായിട്ടും ഭവിക്കും.

താസ്വേവ ഹോരാസ്വപരർക്ഷഗേഷു
ജ്ഞേയാ നരാഃ പൂർവ്വഗുണേഷു മദ്ധ്യാഃ
വ്യത്യസ്തഹോരാഭവനസ്ഥിതേഷു
മർത്ത്യാ ഭവന്ത്യുക്തഗുണൈർവ്വിഹീനാഃ                                        ൬

അ – സൽസു അസൽസു ച താസു ഹോരാസു ഏവ അപരർക്ഷഗേഷു ജാതാഃ നരാഃ പൂർവ്വഗുണേഷു മദ്ധ്യാഃ ജ്ഞേയാഃ. വ്യത്യസ്തഹോരാഭവനസ്ഥിതേഷു ജാതാഃ മർത്ത്യാഃ പൂർവ്വഗുണൈഃ വിഹീനാഃ ജ്ഞേയാഃ

അന്വ — സത്തുകളും അസത്തുകളും ആ ഹോരകളിൽത്തന്നെ അപരർക്ഷഗതന്മാരായിരിക്കും സമയത്തിങ്കൽ ജാതന്മാരായിരിക്കുന്ന നരന്മാർ പൂർവ്വഗുണങ്ങളിൽ മദ്ധ്യന്മാർ എന്നു ജ്ഞേയന്മാർ ആകുന്നു. വ്യത്യസ്തഹോരാഭവനസ്ഥിതന്മാരായിരിക്കും സമയത്തിങ്കൽ ജാതന്മാരായിരിക്കുന്ന മർത്ത്യന്മാർ പൂർവ്വഗുണങ്ങളോടു വിഹീനന്മാർ എന്നു ജ്ഞേയന്മാർ ആകുന്നു.

പരി — സത്തുക്കൾ=ശുഭന്മാർ, അസത്തുക്കൾ=അശുഭന്മാർ, ഹോരകൾ=രാശ്യർദ്ധങ്ങൾ, അപരർക്ഷഗന്മാർ=അപരർക്ഷത്തെ ഗമിച്ചവർ, അപരർക്ഷം=അപരമായിരിക്കുന്ന ഋക്ഷം, അപരം=അന്യം, ഋക്ഷം=രാശി, ഗമിക്ക=പ്രാപിക്കുക, ജാതന്മാർ=ജനിച്ചവർ, നരന്മാർ=മനുഷ്യർ, പൂർവ്വഗുണങ്ങൾ=പൂർവ്വങ്ങളായിരിക്കുന്ന ഗുണങ്ങൾ, പൂർവ്വങ്ങൾ=മുമ്പിൽ പറഞ്ഞവ, ഗുണങ്ങൾ=മാർദ്ദവപ്രസിദ്ധ്യാദികൾ, മദ്ധ്യന്മാർ=ഉൽക്കർഷത്തോടും അപകർഷത്തോടും കൂടാത്തവർ, വ്യത്യസ്തഹോരാഭവനസ്ഥിതന്മാർ=വ്യത്യസ്തഹോരാഭവനങ്ങളിൽ സ്ഥിതന്മാർ, വ്യത്യസ്തഹോരാഭവനങ്ങൾ=വ്യത്യസ്തങ്ങളായിരിക്കുന്ന ഹോരാഭവനങ്ങൾ, വ്യത്യസ്തങ്ങൾ=വിപരീതങ്ങൾ, ഹോരാഭവനങ്ങൾ=ഹോരകളും ഭവനങ്ങളും, ഹോരകൾ=രാശ്യർദ്ധങ്ങൾ, ഭവനങ്ങൾ=രാശികൾ, സ്ഥിതന്മാർ=സ്ഥിതിചെയ്യുന്നവർ, സ്ഥിതിചെയ്ക=നിൽക്കുക, മർത്ത്യന്മാർ=മനുഷ്യർ, പൂർവ്വഗുണങ്ങൾ=പൂർവ്വങ്ങളായിരിക്കുന്ന ഗുണങ്ങൾ, പൂർവ്വങ്ങൾ=മുൻപറഞ്ഞവ, വിഹീനന്മാർ=വേർപെട്ടവർ.

സാ — സമരാശികളിൽ സൂര്യഹോരയെ ആശ്രയിച്ചു പാപന്മാർ നിൽക്കുമ്പോൾ ജനിച്ചവരും വിഷമരാശികളിൽ ചന്ദ്രഹോരയെ ആശ്രയിച്ചു സൌമ്യഗ്രഹങ്ങൾ നിൽക്കുമ്പോൾ ജനിച്ചവരും മുൻപറഞ്ഞ ഗുണങ്ങൾകൊണ്ടു മദ്ധ്യന്മാരായി ഭവിക്കും. മുൻപറഞ്ഞ ഗുണങ്ങളിൽ ചിലതു് അവർക്കുണ്ടായിരിക്കുമെന്നു് ആശയം. സമരാശികളിൽ

ചന്ദ്രഹോരയെ ആശ്രയിച്ചു പാപന്മാർ നിൽക്കുമ്പോൾ ജനിച്ചവരും വിഷമരാശിയിൽ സൂര്യഹോരയെ ആശ്രയിച്ചു സൌമ്യന്മാർ നിൽക്കുമ്പോൾ ജനിച്ചവരും മുൻപറഞ്ഞ ഗുണങ്ങളോടു ചേർപെട്ടവരായി ഭവിക്കും.

കല്യാണരൂപഗുണമാത്മസുഹൃദ്ദ്രേക്കാണേ
ചന്ദ്രോന്യഗസ്തദധിനാഥഗുണം കരോതി
വ്യാളോദ്യതായുധചതുശ്ചരണാണ്ഡജേഷു
തീക്ഷ്ണാതിഹിംസ്രഗുരുതല്പരതാടനാശ്ച. ൩

അ— ആത്മസുഹൃദ്ദ്രേക്കാണേ സ്ഥിതഃ ചന്ദ്രഃ കല്യാണരൂപഗുണം കരോതി. അന്യഗഃ ചന്ദ്രഃ തദധിനാഥഗുണം കരോതി. ചന്ദ്രേ വ്യാളോദ്യതായുധചതുശ്ചരണാണ്ഡജേഷു വർത്തമാനേ ജാതാഃ തീക്ഷ്ണാതിഹിംസ്രഗുരുതല്പരതാടനാഃ ച ഭവന്തി.

അന്വ— ആത്മസുഹൃദ്ദ്രേക്കാണത്തിങ്കൽ സ്ഥിതനായിരിക്കുന്ന ചന്ദ്രൻ ജാതനായിരിക്കുന്നവനെ കല്യാണരൂപഗുണനാക്കി ചെയ്യുന്നു. അന്യഗനായിരിക്കുന്ന ചന്ദ്രൻ തദധിനാഥഗുണനാക്കി ചെയ്യുന്നു. ചന്ദ്രൻ വ്യാളോദ്യതായുധചതുശ്ചരണാണ്ഡജങ്ങളിൽ വർത്തമാനനായിരിക്കും സമയത്തിങ്കൽ ജാതന്മാരായിരിക്കുന്നവർ തീക്ഷ്ണാതിഹിംസ്രഗുരുതല്പരതാടനന്മാരായിട്ടും ഭവിക്കുന്നു.

പരി— ആത്മസുഹൃദ്ദ്രേക്കാണം=ആത്മസുഹൃത്തുകളുടെ ദ്രേക്കാണം. ആത്മസുഹൃത്തുകൾ=ആത്മാവും സുഹൃത്തും, ആത്മാവ്=താൻ, സുഹൃത്ത്=ബന്ധു, ദ്രേക്കാണം=ദ്രേക്കാണം, വർത്തമാനൻ=വർത്തിച്ചിരിക്കുന്നവൻ, വർത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, കല്യാണരൂപഗുണൻ=കല്യാണങ്ങളായിരിക്കുന്ന രൂപഗുണങ്ങളോടുകൂടിയവൻ, കല്യാണങ്ങൾ=പ്രശസ്തങ്ങൾ, രൂപഗുണങ്ങൾ=രൂപവും ഗുണവും, അന്യഗൻ=അന്യത്തെ ഗമിച്ചവൻ, അന്യം=അന്യദ്രേക്കാണം, ഗമിക്ക=പ്രാപിക്കുക, തദധിനാഥഗുണൻ=തദധിനാഥന്റെ ഗുണംപോലെ ഇരിക്കുന്ന ഗുണത്തോടുകൂടിയവൻ, തദധിനാഥൻ=അതിന്റെ അധിനാഥൻ, അത്=ദ്രേക്കാണം, അധിനാഥൻ=അധിപൻ, വ്യാളോദ്യതായുധചതുശ്ചരണാണ്ഡജങ്ങൾ=വ്യാളവും ഉദ്യതായുധവും ചതുശ്ചരണവും അണ്ഡജവും, വ്യാളം=സർപ്പദ്രേക്കാണം, ഉദ്യതായുധം=ഉദ്യതമായിരിക്കുന്ന ആയുധത്തോടുകൂടിയതു (സായുധദ്രേക്കാണമെന്നു സാരം), ചതുശ്ചരണം=ചതുഷ്പാദ്രേക്കാണം, അണ്ഡജം=പക്ഷിദ്രേക്കാണം, തീക്ഷ്ണാ

തിഹിംസ്രഗുരുതല്പരതാടനന്മാർ=തീക്ഷ്ണന്മാരായിട്ടും അതിഹിംസ്രന്മാരായിട്ടും ഗുരുതല്പരതന്മാരായിട്ടും അടനന്മാരായിട്ടുമിരിക്കുന്നവർ, തീക്ഷ്ണന്മാർ=ഉഗ്രന്മാർ, അതിഹിംസ്രന്മാർ=ഏററവും ഹിംസ്രന്മാർ, ഹിംസ്രന്മാർ=ഹിംസിക്കുന്നവർ, ഗുരുതല്പരന്മാർ=ഗുരുതല്പത്തിങ്കൽ രതിയോടുകൂടിയവർ, ഗുരുതല്പം=ഗുരുഭാര്യ, രതി=താല്പര്യം, അടനന്മാർ=സഞ്ചാരികൾ.

സാ — ചന്ദ്രൻ സ്വദ്രേക്കാണത്തിങ്കൽ നില്ക്കുമ്പോൾ ജനിച്ചവൻ പ്രശസ്തമായിരിക്കുന്ന രൂപത്തോടും പ്രശസ്തമായിരിക്കുന്ന ഗുണത്തോടുംകൂടിയവനായി ഭവിക്കും. അന്യദ്രേക്കാണത്തിങ്കൽ ചന്ദ്രൻ നില്ക്കുമ്പോൾ ജനിച്ചവൻ ദ്രേക്കാണാധിപതിയുടെ ഗുണംപോലെ ഇരിക്കുന്ന ഗുണത്തോടുകൂടിയവനായി ഭവിക്കും. ചന്ദ്രദ്രേക്കാണാധിപതി ചന്ദ്രന്ന് ഉദാസീനനാകുന്നു എങ്കിൽ ഗുണം മദ്ധ്യമമായിട്ടും ശത്രുവായിരുന്നു എങ്കിൽ ഹീനമായിട്ടും ഭവിക്കുമെന്നഭിപ്രായം. ചന്ദ്രൻ സർപ്പദ്രേക്കാണത്തിങ്കൽ നില്ക്കുമ്പോൾ ജനിച്ചവൻ ഉഗ്രനായി ഭവിക്കും. ചന്ദ്രൻ സായുധദ്രേക്കാണത്തിങ്കൽ നില്ക്കുമ്പോൾ ജനിച്ചവൻ അതിയായി ഹിംസിക്കും. ചന്ദ്രൻ ചതുഷ്പാദ്രേക്കാണത്തിങ്കൽ നില്ക്കുമ്പോൾ ജനിച്ചവൻ ഗുരുഭാര്യാസക്തനായി ഭവിക്കും. ചന്ദ്രൻ പക്ഷിദ്രേക്കാണത്തിങ്കൽ നില്ക്കുമ്പോൾ ജനിച്ചവൻ സഞ്ചാരിയായി ഭവിക്കും.

സ്തേനോ ഭോക്താ പണ്ഡിതാഢ്യൌ നരേന്ദ്രഃ
ക്ലീബഃ ശൂരോ വിഷ്ടികൃദ്ദാസവൃത്തിഃ
പാപോ ഹിംസ്രോ ഭീശ്ച വർഗ്ഗോത്തമാംശേ-
ഷ്വേഷാമീശാ രാശിവദ്ദ്വാദശാംശൈഃ. ൧

അ — ചന്ദ്രേ മേഷനവാംശകസ്ഥേ സ്തേനഃ ഭവതി. വൃഷനവാംശകസ്ഥേ ഭോക്താ ഭവതി. മിഥുനനവാംശകസ്ഥേ കർക്കടകനവാംശകസ്ഥേ ച പണ്ഡിതാഢ്യൌ ഭവതഃ. സിംഹാംശകസ്ഥേ നരേന്ദ്രഃ കന്യാംശകസ്ഥേ ക്ലീബഃ തുലാംശകസ്ഥേ ശൂരഃ കീടാംശകസ്ഥേ വിഷ്ടികൃൽ ചാപാംശകസ്ഥേ ദാസവൃത്തിഃ മകരാംശകസ്ഥേ പാപഃ കുംഭാംശകസ്ഥേ ഹിംസ്രഃ മീനാംശകസ്ഥേ അഭീഃ ച. ചന്ദ്രേ വർഗ്ഗോത്തമാംശേഷു വർത്തമാനേ ഏഷാം ഈശാഃ ഭവന്തി. ദ്വാദശാംശൈഃ രാശിവൽ ഫലാനി വാച്യാനി.

അന്വ — ചന്ദ്രൻ മേഷനവാംശകസ്ഥനായിരിക്കുംസമയത്തിങ്കൽ സ്തേനൻ ഭവിക്കും. വൃഷനവാംശകസ്ഥനായിരിക്കുംസമയത്തിങ്കൽ

ഭോക്താവു ഭവിക്കുന്നു. മിഥുനനവാംശകസ്ഥനായിട്ടും കക്കടകനവാംശകസ്ഥനായിട്ടുമിരിക്കുംസമയത്തിങ്കൽ പണ്ഡിതാഢ്യന്മാർ ഭവിക്കുന്നു സിംഹാംശകസ്ഥനായിരിക്കുംസമയത്തിങ്കൽ നരേന്ദ്രനും കന്യാംശകസ്ഥനായിരിക്കുംസമയത്തിങ്കൽ ക്ലീബനും തുലാംശകസ്ഥനായിരിക്കുംസമയത്തിങ്കൽ ശൂരനും കീടാംശകസ്ഥനായിരിക്കുംസമയത്തിങ്കൽ വിഷ്ടികൃത്തും ചാപാംശകസ്ഥനായിരിക്കുംസമയത്തിങ്കൽ ദാസവൃത്തിയും മകരാംശകസ്ഥനായിരിക്കുംസമയത്തിങ്കൽ പാപനും കുംഭാംശകസ്ഥനായിരിക്കുംസമയത്തിങ്കൽ ഹിംസ്രനും മീനാംശകസ്ഥനായിരിക്കുംസമയത്തിങ്കൽ അഭീയും ഭവിക്കുന്നു. ചന്ദ്രൻ വർഗ്ഗോത്തമാംശങ്ങളിൽ വർത്തമാനനായിരിക്കുംസമയത്തിങ്കൽ ഇവരുടെ ഈശന്മാർ ഭവിക്കുന്നു. ദ്വാദശാംശങ്ങൾകൊണ്ടു രാശികൾകൊണ്ടു് എന്നപോലെ ഉള്ള ഫലങ്ങൾ വാച്യങ്ങളാകുന്നു.

പരി—മേഷനവാംശകസ്ഥൻ=മേഷനവാംശകത്തിങ്കൽ സ്ഥിതിചെയ്യുന്നവൻ, സ്തേനൻ=കള്ളൻ, ഭോക്താവു്=ഭുജിക്കുന്നവൻ, ഭുജിക്ക=അനുഭവിക്ക, പണ്ഡിതാഢ്യന്മാർ=പണ്ഡിതനും ആഢ്യനും, പണ്ഡിതൻ=വിദ്വാൻ, ആഢ്യൻ=ധനി, നരേന്ദ്രൻ=രാജാവു്, ക്ലീബൻ=പുംസ്ത്വഹീനൻ, ശൂരൻ=ശൌര്യത്തോടുകൂടിയവൻ, വിഷ്ടികൃത്തു്=ഭാരവാഹി, ദാസവൃത്തി=ദാസന്റെ വൃത്തിപോലെ ഇരിക്കുന്ന വൃത്തിയോടുകൂടിയവൻ, ഹിംസ്രൻ=ക്രൂരൻ, അഭീ=ഭയത്തോടുകൂടാത്തവൻ, വർഗ്ഗോത്തമാംശങ്ങൾ=വർഗ്ഗോത്തമമെന്ന പേരോടുകൂടിയ അംശങ്ങൾ, ഇവർ=സ്തേനാദികൾ, ഈശന്മാർ=സ്വാമികൾ.

സാ—ചന്ദ്രൻ മേടത്തിലല്ലാതെ മേഷാംശകത്തിങ്കൽ നിന്നാൽ അപ്പോൾ ജനിച്ചവൻ ചോരനായി ഭവിക്കും. ഇടവത്തിലല്ലാതെ ഇടവക്കാലംശകത്തിങ്കൽ നിന്നാൽ ഭോഗിയായി ഭവിക്കും. മിഥുനത്തിലല്ലാതെ മിഥുനാംശകത്തിൽ നിന്നാൽ വിദ്വാനായി ഭവിക്കും. കക്കടകത്തിൽ അല്ലാതെ കക്കടാംശകത്തിൽ നിന്നാൽ ആഢ്യനായി ഭവിക്കും. ചിങ്ങത്തിൽ അല്ലാതെ ചിങ്ങക്കാലംശകത്തിൽ നിന്നാൽ രാജാവായി ഭവിക്കും. കന്നിയിൽ അല്ലാതെ കന്നിക്കാലംശകത്തിൽ നിന്നാൽ പുംസ്ത്വമില്ലാത്തവനായി ഭവിക്കും. തുലാത്തിൽ അല്ലാതെ തുലാക്കാലംശകത്തിൽ നിന്നാൽ ശൂരനായി ഭവിക്കും. വൃശ്ചികത്തിൽ അല്ലാതെ വൃശ്ചികക്കാലംശകത്തിൽ നിന്നാൽ ഭാരവാഹിയായി ഭവിക്കും. ധനുവിൽ അല്ലാതെ ധനുക്കാലംശകത്തിൽ നിന്നാൽ സേവാവൃത്തിയായിരിക്കും. മകരത്തിൽ അല്ലാതെ മകരക്കാലംശകത്തിൽ നിന്നാൽ പാ

പിയായിരിക്കും. കുംഭത്തിൽ അല്ലാതെ കുംഭക്കാലംശകത്തിൽ നിന്നാൽ ക്രൂരനായി ഭവിക്കും. മീനത്തിൽ അല്ലാതെ മീനക്കാലംശകത്തിൽ നിന്നാൽ നിർഭയനായി ഭവിക്കും. മേടം മുതലായ രാശികളുടെ മേടം മുതലായ അംശങ്ങൾ വർഗ്ഗോത്തമമെന്നു പേരോടു കൂടിയതുകളാകുന്നു. അതുകളിൽ ചന്ദ്രൻ നിന്നാൽ പറയേണ്ട ഫലങ്ങളെ 'ഏഷാമീശാഃ' എന്നതുകൊണ്ടു് അറിഞ്ഞുകൊൾക. എങ്ങിനെ എന്നാൽ, മേടത്തിൽ മേടക്കാലംശകത്തിൽ ചന്ദ്രൻ നിന്നാൽ അപ്പോൾ ജനിച്ചവൻ ചോരസ്വാമിയായി ഭവിക്കും. ഇടവത്തിൽ ഇടവക്കാലംശകത്തിൽ ചന്ദ്രൻ നിന്നാൽ ഭോഗികളിൽവെച്ചു് ഈശനായി ഭവിക്കും. ഭോഗികൾ=സുഖികൾ, ഈശൻ=മുഖ്യൻ, മിഥുനത്തിൽ മിഥുനക്കാലംശകത്തിൽ നിന്നാൽ വിദ്വാന്മാരിൽ മുഖ്യനായി ഭവിക്കും. ഇങ്ങിനെ അതാതു വക്കാരിൽ ഉള്ള മുഖ്യത്വമാകുന്ന ഫലം ശിഷ്ടങ്ങളിലും യോജിപ്പിച്ചു പറഞ്ഞുകൊൾക. മേഷാദികളായിരിക്കുന്ന രാശികളിൽ ചന്ദ്രൻ നിന്നാൽ ജാതനായിരിക്കുന്നവന്നു വൃത്താതാമ്രദ്രുഗിത്യാദിപ്രകരണംകൊണ്ടു യാതൊരു ഫലം പറയപ്പെട്ടുവോ അതുതന്നെ മേഷാദിദ്വാദശാംശങ്ങളിൽ സ്ഥിതനായാലും പറഞ്ഞുകൊൾക.

ജായാന്വിതോ ബലവിഭൂഷണസത്വയുക്ത-
സ്തേജോതിസാഹസയുതശ്ച കുജേ സ്വഭാഗേ
രോഗീ മൃതസ്വയുവതിർവ്വിഷമോന്യദാരോ
ദുഃഖീ പരിച്ഛദയുതോ മലിനോർക്കപുത്രേ.                    ൯

അ — കുജേ സ്വഭാഗേ വർത്തമാനേ ജാതഃ ജായാന്വിതഃ ബലവിഭൂഷണസത്വയുക്തഃ തേജോതിസാഹസയുതഃ ച ഭവതി. അർക്കപുത്രേ സ്വഭാഗേ വർത്തമാനേ ജാതഃ രോഗീ മൃതസ്വയുവതിഃ വിഷമഃ അന്യദാരഃ ദുഃഖീ പരിച്ഛദയുതഃ മലിനഃ ച ഭവതി.

അന്വ — കുജൻ സ്വഭാഗത്തിങ്കൽ വർത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ജായാന്വിതനായിട്ടും ബലവിഭൂഷണസത്വയുക്തനായിട്ടും തേജോതിസാഹസയുതനായിട്ടും ഭവിക്കുന്നു. അർക്കപുത്രൻ സ്വഭാഗത്തിങ്കൽ വർത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ രോഗിയായിട്ടും ദുഃഖിയായിട്ടും പരിച്ഛദയുതനായിട്ടും മലിനനായിട്ടും ഭവിക്കുന്നു.

പരി — കുജൻ=ചൊവ്വ, സ്വഭാഗം=തന്റെ ഭാഗം, ഭാഗം=ത്രിംശാംശകം, വർത്തമാനൻ=വർത്തിച്ചിരിക്കുന്നവൻ, വർത്തിക്ക=സ്ഥിതി

ചെയ്തു, ജാതൻ=ജനിച്ചവൻ, ജായാന്വിതൻ=ജായയോട്ട് അന്വിതൻ, ജായാ=ഭാര്യ, അന്വിതൻ=കൂടിയവൻ, ബലവിഭൂഷണസത്വയുക്തൻ=ബലവിഭൂഷണസത്വങ്ങളോടു കൂടിയവൻ, ബലവിഭൂഷണസത്വങ്ങൾ=ബലവും വിഭൂഷണവും സത്വവും, ബലം=വീര്യം, വിഭൂഷണം=അലംകാരം, സത്വം=ഔദാര്യം, തേജോതിസാഹസയുതൻ=തേജസ്സോടും അതിസാഹസത്തോടും കൂടിയവൻ, അർക്കപുത്രൻ=ശനി, രോഗീ=രോഗമുള്ളവൻ, രോഗം=വ്യാധി, മൃതസ്വയുവതി=മൃതയായിരിക്കുന്ന സ്വയുവതിയോടു കൂടിയവൻ, മൃതാ=മരിച്ചവൾ, സ്വയുവതി=സ്വസ്ത്രീ, വിഷമൻ=വിഷമശീലൻ, അന്യദാരൻ=അന്യസംബന്ധികളായിരിക്കുന്ന ദാരങ്ങളോടു കൂടിയവൻ, അന്യസംബന്ധികൾ=പരസംബന്ധികൾ, ദാരങ്ങൾ=ഭാര്യമാർ, ദുഃഖീ=ദുഃഖത്തോടു കൂടിയവൻ, പരിച്ഛദയുതൻ=പരിച്ഛദത്തോടു കൂടിയവൻ, പരിച്ഛദം=ഗൃഹവസ്ത്രാദ്യുപകരണം, മലിനൻ=മാലിന്യത്തോടു കൂടിയവൻ.

സാ—കുജൻ കുജത്രിംശാംശകത്തിങ്കൽ നില്ക്കുമ്പോൾ ജനിച്ചവൻ ഭാര്യയോടും വീര്യത്തോടും അലംകാരത്തോടും ഔദാര്യത്തോടും തേജസ്സോടും അതിസാഹസത്തോടും കൂടിയവനായി ഭവിക്കും.

ശനി തന്റെ ത്രിംശാംശകത്തിങ്കൽ നില്ക്കുമ്പോൾ ജനിച്ചവൻ രോഗിയായിട്ടും മൃതഭാര്യനായിട്ടും വിഷമശീലനായിട്ടും പരസ്ത്രീസക്തനായിട്ടും ദുഃഖിതനായിട്ടും ഗൃഹവസ്ത്രാദ്യുപകരണത്തോടു കൂടിയവനായിട്ടും ദേഹാദികളിൽ ഉള്ള മലത്തെ മാർജ്ജനംചെയ്തു കളയാത്തവനായിട്ടും ഭവിക്കും.

**സ്വാംശേ ഗുരൌ ധനയശസ്സുഖബുദ്ധിയുക്താ-**
**സ്തേജസ്വിപൂജ്യനിരുഗുദ്യമഭോഗവന്തഃ**
**മേധാകലാകപടകാവ്യവിവാദശില്പ-**
**ശാസ്ത്രാർത്ഥസാഹസയുതാശ്ശശിജേതിമാന്യാഃ ൻ**

അ—ഗുരൌ സ്വാംശേ വർത്തമാനേ ജാതഃ ധനയശസ്സുഖബുദ്ധിയുക്താഃ തേജസ്വിപൂജ്യനിരുഗുദ്യമഭോഗവന്തഃ ച ഭവന്തി. ശശിജേ സ്വാംശേ വർത്തമാനേ ജാതാഃ മേധാകലാകപടകാവ്യവിവാദശില്പശാസ്ത്രാർത്ഥസാഹസയുതാഃ അതിമാന്യാഃ ച ഭവന്തി.

അന്വ—ഗുരു സ്വാംശത്തിങ്കൽ വർത്തമാനനായിരിക്കും സമയത്തിങ്കൽ ജാതന്മാരായിരിക്കുന്നവർ ധനയശസ്സുഖബുദ്ധിയുക്തന്മാരായിട്ടും തേജസ്വിപൂജ്യനിരുഗുദ്യമഭോഗവത്തുകളായിട്ടും ഭവിക്കുന്നു. ശശി

ജൻ സ്വാംശത്തിങ്കൽ വൎത്തമാനനായിരിക്കും സമയത്തിൽ ജാതന്മാരായിരിക്കുന്നവർ മേധാകലാകപടകാവ്യവിവാദശില്പശാസ്ത്രാൎത്ഥസാഹസയുതന്മാരായിട്ടും ഋതിമാന്യന്മാരായിട്ടും ഭവിക്കുന്നു.

പരി - ഗുരു=ബൃഹസ്പതി (വ്യാഴം), സ്വാംശം=തന്റെ അംശം, അംശം=ത്രിംശാംശകം, വൎത്തമാനൻ=വൎത്തിച്ചിരിക്കുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, ധനയശസ്സുഖബുദ്ധിയുക്തന്മാർ=ധനത്തോടും യശസ്സോടും സുഖത്തോടും ബുദ്ധിയോടും കൂടിയവർ, തേജസ്വിപൂജ്യനിരുഗുദ്യമഭോഗവത്തുകൾ=തേജസ്വികളായും പൂജ്യന്മാരായും നിരുക്കുകളായും ഉദ്യമഭോഗവത്തുകളായുമിരിക്കുന്നവർ, തേജസ്വികൾ=തേജസ്സുള്ളവർ, പൂജ്യന്മാർ=പൂജിക്കപ്പെടുവാൻ യോഗ്യന്മാർ, നിരുക്കുകൾ=സ്വസ്ഥശരീരന്മാർ, ഉദ്യമഭോഗവത്തുകൾ=ഉദ്യമഭോഗങ്ങളുള്ളവർ, ഉദ്യമഭോഗങ്ങൾ=ഉദ്യമവും ഭോഗവും, ഉദ്യമം=ഉത്സാഹം, ഭോഗം=സുഖം, ശശിജൻ=ബുധൻ, മേധാകലാകപടകാവ്യവിവാദശില്പശാസ്ത്രാൎത്ഥസാഹസയുതന്മാർ=മേധയോടും കലയോടും കപടത്തോടും കാവ്യത്തോടും വിവാദത്തോടും ശില്പത്തോടും ശാസ്ത്രാൎത്ഥത്തോടും സാഹസത്തോടും കൂടിയവർ, മേധ=ബുദ്ധി, കലാ=സംഗീതം മുതലായതു്, കപടം=വ്യാജം, കാവ്യം=കവിത, വിവാദം=വാക്സാമൎത്ഥ്യം, ശില്പം=ആശാരിപ്പണി മുതലായതു്, ശാസ്ത്രാൎത്ഥം=ശാസ്ത്രത്തിന്റെ അൎത്ഥം, അതിമാന്യന്മാർ=ഏറ്റവും മാന്യന്മാർ, മാന്യന്മാർ=മാനിക്കപ്പെടുവാൻ യോഗ്യന്മാർ, മാനിക്ക=ബഹുമാനിക്ക.

സാ — വ്യാഴം തന്റെ ത്രിംശാംശകത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ ധനത്തോടും കീൎത്തിയോടും സുഖത്തോടും ബുദ്ധിയോടും തേജസ്സോടും കൂടിയവനായിട്ടും പൂജ്യനായിട്ടും സ്വസ്ഥശരീരനായിട്ടും ഉത്സാഹിയായിട്ടും സുഖിയായിട്ടും ഭവിക്കും. ബുധൻ തന്റെ ത്രിംശാംശകത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ ബുദ്ധിമാനായിട്ടും സംഗീതം മുതലായ കലാവിദ്യകളിൽ സാമൎത്ഥ്യവും കപടവും കവിതയും വാക്സാമൎത്ഥ്യവും ആശാരിപ്പണി മുതലായ ശില്പവും ശാസ്ത്രാൎത്ഥജ്ഞാനവും സാഹസകൎമ്മവും ഉള്ളവനായിട്ടും ഏറ്റവും മാന്യനായിട്ടും ഭവിക്കും.

സ്വേ ത്രിംശാംശേ ബഹുസുതസുഖാരോഗ്യഭാഗ്യാൎത്ഥരൂപഃ
ശുക്രേ തീക്ഷ്ണസ്സുലളിതവപുസ്സുപ്രകീൎണ്ണേന്ദ്രിയശ്ച
ശൂരസ്തബ്ധൌ വിഷമവധകൌ സൽഗുണാഢ്യൌ സുഖിജ്ഞൌ
ചാൎവ്വംഗേഷ്ടൌ രവിശശിയുതേഷ്വാരപൂൎവ്വാംശകേഷു.          ൧൦

അ—ശുക്രേ സ്വേ ത്രിംശാംശേ വൎത്തമാനേ ജാതഃ ബഹുസുതസുഖാരോഗ്യഭാഗ്യാൎത്ഥരൂപഃ തീക്ഷ്ണഃ സുലളിതവപുഃ സുപ്രകീൎണ്ണേന്ദ്രിയഃ ച ഭവതി. ആരപൂൎവ്വാംശകേഷു രവിശശിയുതേഷു ശൂരസ്തബ്ധൌ വിഷമവധകൌ സൽഗുണാഢ്യൌ സുഖിജ്ഞൌ ചാൎവ്വംഗേഷ്ടൌ ച.

അന്വ—ശുക്രൻ സ്വമായിരിക്കുന്ന ത്രിംശാംശകത്തിങ്കൽ വൎത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ബഹുസുതസുഖാരോഗ്യഭാഗ്യാൎത്ഥരൂപനായിട്ടും തീക്ഷ്ണനായിട്ടും സുലളിതവപുസ്സായിട്ടും സുപ്രകീൎണ്ണേന്ദ്രിയനായിട്ടും ഭവിക്കും. ആരപൂൎവ്വാംശകങ്ങൾ രവിശശിയുതങ്ങളായിരിക്കും സമയത്തിങ്കൽ ശൂരസ്തബ്ധന്മാരും വിഷമവധകന്മാരും സൽഗുണാഢ്യന്മാരും സുഖിജ്ഞന്മാരും ചാൎവ്വംഗേഷ്ടന്മാരും ഭവിക്കുന്നു.

പരി—സ്വം=തന്നെ സംബന്ധിച്ചതു്, വൎത്തമാനൻ=വൎത്തിച്ചിരിക്കുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, ബഹുസുതസുഖാരോഗ്യഭാഗ്യാൎത്ഥരൂപൻ = ബഹുക്കളായിരിക്കുന്ന സുതസുഖാരോഗ്യഭാഗ്യാൎത്ഥരൂപങ്ങളോടു കൂടിയവൻ, ബഹുക്കൾ=വൎദ്ധിച്ചവ, സുതസുഖാരോഗ്യഭാഗ്യാൎത്ഥരൂപങ്ങൾ=സുതന്മാരും സുഖവും ആരോഗ്യവും ഭാഗ്യവും അൎത്ഥവും രൂപവും, സുതന്മാർ=പുത്രന്മാർ, അൎത്ഥം=ധനം, രൂപം=സൌന്ദൎയ്യം, തീക്ഷ്ണൻ=ക്രൂരൻ, സുലളിതവപുസ്സ്=സുലളിതമായിരിക്കുന്ന വപുസ്സോടു കൂടിയവൻ, സുലളിതം=ശോഭനം, വപുസ്സ്=ശരീരം, വിപ്രകീൎണ്ണേന്ദ്രിയൻ=വിപ്രകീൎണ്ണമായിരിക്കുന്ന ഇന്ദ്രിയത്തോടുകൂടിയവൻ, വിപ്രകീൎണ്ണം=വിക്ഷിപ്തം, ഇന്ദ്രിയം=ശ്രോത്രാദി (ചെവി മുതലായതു്), ആരപൂൎവ്വാംശകങ്ങൾ=ആരപൂൎവ്വങ്ങളായിരിക്കുന്ന അംശകങ്ങൾ, ആരപൂൎവ്വങ്ങൾ=ആരനാകുന്ന പൂൎവ്വനോടു കൂടിയവ, ആരൻ=ചൊവ്വ, പൂൎവ്വൻ=ഒന്നാമത്തവൻ, അംശകങ്ങൾ=ത്രിംശാംശകങ്ങൾ, രവിശശിയുതങ്ങൾ=രവിശശികളോടു യുതങ്ങൾ, രവിശശികൾ=രവിയും ശശിയും, രവി=ആദിത്യൻ, ശശി=ചന്ദ്രൻ, യുതങ്ങൾ=കൂടിയവ, ശൂരസ്തബ്ധന്മാർ=ശൂരനും സ്തബ്ധനും, ശൂരൻ=ശൌൎയ്യത്തോടുകൂടിയവൻ, സ്തബ്ധൻ=ഇളക്കമില്ലാത്തവൻ, വിഷമവധകന്മാർ=വിഷമനും വധകനും, വിഷമൻ=വിഷമശീലൻ, വധകൻ=ഹിംസിക്കുന്നവൻ, സൽഗുണാഢ്യൻ=നല്ല ഗുണങ്ങളോടു കൂടിയവൻ, ആഢ്യൻ=ധനവാൻ, സുഖിജ്ഞന്മാർ=സുഖിയും ജ്ഞനും, സുഖി=സുഖമുള്ളവൻ, ജ്ഞൻ=വിദ്വാൻ, ചാൎവ്വംഗേഷ്ടന്മാർ=ചാൎവ്വംഗനും ഇഷ്ടനും, ചാൎവ്വംഗൻ=ചാരു

വായിരിക്കുന്ന അംഗത്തോടു കൂടിയവൻ, ചാരു=മനോഹരം, അംഗം=ശരീരം, ഇഷ്ടൻ=സൎവ്വജനപ്രിയൻ.

സാ—ശുക്രൻ തന്റെ ത്രിംശാംശകത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ വളരെ പുത്രന്മാരോടും സുഖത്തോടും ആരോഗ്യത്തോടും ഭാഗ്യത്തോടും ധനത്തോടും സൌന്ദൎയ്യത്തോടും കൂടിയവനായിട്ടും ക്രൂരനായിട്ടും ശോഭനശരീരനായിട്ടും പല വസ്തുക്കളിലും പ്രബലമായ കാമത്തോടുകൂടിയവനായിട്ടും ഭവിക്കും. കുജത്രിംശാംശകത്തിങ്കൽ സൂൎയ്യൻ നിന്നാൽ ക്രൂരനായി ഭവിക്കും. അതിങ്കൽ ചന്ദ്രൻ നിന്നാൽ സ്തബ്ധനായി ഭവിക്കും. ശനിത്രിംശാംശകത്തിങ്കൽ സൂൎയ്യൻ നിന്നാൽ വിഷമശീലനായി ഭവിക്കും. അതിങ്കൽ ചന്ദ്രൻ നിന്നാൽ ഹിംസിക്കുന്നവനായി ഭവിക്കും. ഗുരുത്രിംശാംശകത്തിങ്കൽ സൂൎയ്യൻ നിന്നാൽ നല്ല ഗുണങ്ങളോടു കൂടിയവനായി ഭവിക്കും. അതിങ്കൽ ചന്ദ്രൻ നിന്നാൽ ധനവാനായി ഭവിക്കും. ബുധത്രിംശാംശകത്തിങ്കൽ സൂൎയ്യൻ നിന്നാൽ സുഖത്തോടുകൂടിയവനായി ഭവിക്കും. അതിങ്കൽ ചന്ദ്രൻ നിന്നാൽ വിദ്വാനായി ഭവിക്കും. ശുക്രത്രിംശാംശകത്തിങ്കൽ സൂൎയ്യൻ നിന്നാൽ ശോഭനശരീരനായി ഭവിക്കും. അതിങ്കൽ ചന്ദ്രൻ നിന്നാൽ സൎവ്വജനപ്രിയനായി ഭവിക്കും.

ഇത്യേകോനവിംശോദ്ധ്യായഃ



## വിംശാദ്ധ്യായപ്രാരംഭഃ

സ്വൎക്ഷതുംഗമൂലത്രികോണഗാഃ
കണ്ടകേഷു യാവന്ത ആശ്രിതാഃ
സൎവ്വ ഏവ തേന്യോന്യകാരകാഃ
കൎമ്മഗസ്തു തേഷാം വിശേഷതഃ                    ൧

അ—സ്വൎക്ഷതുംഗമൂലത്രികോണഗാഃ കണ്ടകേഷു യാവന്തഃ ആശ്രിതാഃ തേ സൎവ്വേ ഏവ അന്യോന്യകാരകാഃ ഭവന്തി. തേഷാം കൎമ്മഗഃ വിശേഷതഃ കാരകഃ ഭവതി.

അന്വ—സ്വക്ഷ്ത്തുംഗമൂലത്രികോണഗന്മാരായിട്ടു കണ്ടകങ്ങളിൽ യാവത്തുകളായിരിക്കുന്ന ഗ്രഹങ്ങൾ ആശ്രിതന്മാരായി ഭവിക്കുമ്പോ

താവത്തുകളായിരിക്കുന്ന അവർ സവ്വന്മാരായിട്ടുതന്നെ അന്യോന്യകാരകന്മാരായി ഭവിക്കുന്നു. അവരിൽവെച്ചു കമ്മഗനായിരിക്കുന്ന ഗ്രഹം വിശേഷിച്ചും കാരകനായി ഭവിക്കുന്നു.

പരി—സ്വർക്ഷതുംഗമൂലത്രികോണഗന്മാർ=സ്വക്ഷ്തുംഗമൂലത്രികോണങ്ങളെ ഗമിച്ചവർ, സ്വർക്ഷതുംഗമൂലത്രികോണങ്ങൾ=സ്വക്ഷ്വും തുംഗവും മൂലത്രികോണവും, സ്വർക്ഷം=സ്വക്ഷേത്രം, തുംഗം=ഉച്ചം, മൂലത്രികോണ =മൂലത്രികോണമെന്ന പേരോടുകൂടിയ രാശി (മൂലക്ഷേത്രം), ഗമിക്ക=പ്രാപിക്ക, കണ്ടകങ്ങൾ=കേന്ദ്രസ്ഥാനങ്ങൾ, യാവത്തുകൾ=യാതൊരു പരിമാണത്തോടുകൂടിയവ, ആശ്രിതന്മാർ=ആശ്രയിച്ചവർ, അവർ=ആ ഗ്രഹങ്ങൾ, അന്യോന്യകാരകന്മാർ=പരസ്പരകാരകന്മാർ, കമ്മഗൻ=കമ്മത്തെ ഗമിച്ചവൻ, കമ്മം=പത്താമേടം, ഗമിക്ക=പ്രാപിക്ക.

സാ—സ്വക്ഷേത്രത്തിലോ സ്വോച്ചത്തിലോ മൂലത്രികോണത്തിലോ ആയിട്ട് എത്ര ഗ്രഹങ്ങൾ കേന്ദ്രസ്ഥാനങ്ങളിൽ നില്ക്കുന്നുവോ അവരൊക്കെയും പരസ്പരം കാരകന്മാരായി ഭവിക്കും. അവരിൽവെച്ചു പത്താമേടത്തു നില്ക്കുന്ന ഗ്രഹം വിശേഷിച്ചും മററുള്ളവക്കു കാരകനായി ഭവിക്കും.

കക്കടോദയഗതേ യഥോഡുപേ
സ്വോച്ചഗാഃ കുജയമാക്കസൂരയഃ
കാരകാ നിഗദിതാഃ പരസ്പരം
ലഗ്നഗസ്യ സകലോംബരാംബുഗഃ ൨

അ—ഉഡുപേ കക്കടോദയഗതേ യഥാ ഉച്ചഗാഃ കുജയമാക്കസൂരയഃ പരസ്പരം കാരകാഃ നിഗദിതാഃ അന്യേ തഥാ. കമ്മഗസ്യ അംബരാംബുഗഃ സകലഃ കാരകഃ ഭവതി.

അന്വ—ഉഡുപൻ കക്കടോദയഗതനായിരിക്കും സമയത്തിങ്കൽ യാതൊരുപ്രകാരം ഉച്ചഗന്മാരായിരിക്കുന്ന കുജയമാക്കസൂരികൾ അന്യോന്യം കാരകന്മാരായി നിഗദിതന്മാരായി ഭവിക്കുവോ അന്യന്മാരും പ്രകാരമാകുന്നു. ലഗ്നഗന്നു് അംബരാംബുഗനായിരിക്കുന്ന എല്ലാ ഗ്രഹവും കാരകനാകുന്നു.

പരി—ഉഡുപൻ=ചന്ദ്രൻ, കക്കടോദയഗതം=കക്കടോദയത്തെ ഗമിച്ചവൻ, കക്കടോദയം=കക്കടമാകുന്ന ഉദയം, ഉദയം=ലഗ്നം, ഗമിക്ക=പ്രാപിക്ക, സ്വോച്ചഗന്മാർ=സ്വോച്ചങ്ങളെ ഗമിച്ചവർ, സ്വോ

ച്ചങ്ങൾ=തങ്ങളുടെ ഉച്ചങ്ങൾ, ഉച്ചങ്ങൾ=ഉച്ചരാശികൾ, ഗമിക്ക=പ്രാപിക്കുക, കുജയമാർക്കസൂരികൾ=കുജനും യമനും അർക്കനും സൂരിയും, കുജൻ=ചൊവ്വ, യമൻ=ശനി, അർക്കൻ=ആദിത്യൻ, സൂരി=ബൃഹസ്പതി, നിഗദിതന്മാർ=നിഗദിക്കപ്പെട്ടവർ,നിഗദിക്ക=പറയുക, ലഗ്നഗൻ=ലഗ്നത്തെ ഗമിച്ചവൻ, ഗമിക്ക=പ്രാപിക്ക, അംബരാംബുഗൻ=അംബരാംബുക്കളെ ഗമിച്ചവൻ, അംബരാംബുക്കൾ=അംബരവും അംബുവും, അംബരം=പത്താമേടം, അംബു=നാലാമേടം.

സാ—കർക്കടകം ലഗ്നമായിട്ടും ചന്ദ്രന്റെയും വ്യാഴത്തിന്റെയും സ്ഥിതി കർക്കടകത്തിൽ ആയിട്ടും ചൊവ്വയുടെ സ്ഥിതി മകരത്തിൽ ആയിട്ടും ശനിയുടെ സ്ഥിതി തുലാത്തിൽ ആയിട്ടും ആദിത്യന്റെ സ്ഥിതി മേടത്തിൽ ആയിട്ടും വരുമ്പോൾ സ്വക്ഷേത്രഗതനായിട്ട ചന്ദ്രൻ ഉച്ചസ്ഥനായിട്ട വ്യാഴം ഇവർ ഇരുവരും ലഗ്നത്തിലും നാലാമേടത്തു് ഉച്ചസ്ഥനായിട്ട ശനിയും ഏഴാമേടത്തു് ഉച്ചസ്ഥനായിട്ട ചൊവ്വയും പത്താമേടത്തു് ഉച്ചസ്ഥനായിട്ടു് ആദിത്യനും ഭവിക്കും. ലഗ്നാദിസ്ഥാനങ്ങൾക്ക കണ്ടകമെന്നു പേർ സാധാരണവുമാകുന്നു. അതുകൊണ്ടു് ഈ ഉദാഹരണത്തിങ്കൽ മുൻപറഞ്ഞതു് അറിഞ്ഞുകൊൾക. മേൽപറഞ്ഞ ഗ്രഹങ്ങൾ ഒക്കെയും സ്വർക്ഷത്തിങ്കലും തുംഗങ്ങളിലും ആയി കണ്ടകസ്ഥാനങ്ങളിൽ നില്ക്കുന്നവരാകയാൽ എല്ലാവരും അന്യോന്യകാരകന്മാരാകുന്നു. പരസ്പരകാരകത്വമുള്ള ഒരു ഗ്രഹത്തിന്റെ ദശയിൽ മറ്റൊരു ഗ്രഹംകൂടെ ഫലത്തെ ദാനംചെയ്യും. ഇതുതന്നെ കാരകത്വംകൊണ്ടുള്ള വിശേഷമെന്നറിഞ്ഞുകൊൾക. മേൻപറഞ്ഞ ഗ്രഹങ്ങളിൽവെച്ച പത്താമേടത്തായി വരുന്ന ഗ്രഹം എല്ലാ ഗ്രഹത്തിനും അതിശയേന കാരകനായി ഭവിക്കുന്നു. സ്വക്ഷേത്രത്തിങ്കലും സ്വോച്ചത്തിങ്കലും മൂലത്രികോണത്തിങ്കലുമല്ലാതെ സ്ഥിതി വന്നാലും ചില ഗ്രഹത്തിന്നു ചില ഗ്രഹം കാരകമായി ഭവിക്കും. എങ്ങിനെയെന്നാൽ, ലഗ്നത്തിങ്കൽനില്ക്കുന്ന ഗ്രഹത്തിന്നു നാലാമേടത്തും പത്താമേടത്തും നില്ക്കുന്ന ഗ്രഹങ്ങൾ ഒക്കെയും കാരകത്വത്തോടുകൂടിയവരാകുന്നു.

സ്വത്രികോണോച്ചഗേ ഹേതുരന്യസ്യ യദി കർമ്മഗഃ
സുഹൃത്തദ്ഗുണസമ്പന്നഃ കാരകശ്ചാപി സ സ്മൃതഃ ൩

അ—സ്വത്രികോണോച്ചഗഃ ഹേതുഃ അന്യസ്യ കർമ്മഗഃ സുഹൃൽതൽഗുണസമ്പന്നഃ ച യദി തർഹി സഃ അപി കാരകഃ സ്മൃതഃ.

അന്വ—സ്വത്രികോണോച്ചഗനായിരിക്കുന്ന ഹേതു അന്യന്റെ

കൎമ്മഗനായിട്ടും സുഹൃത്തായിട്ടും തൽഗുണസമ്പന്നനായിട്ടും ഭവിക്കുന്നു എങ്കിൽ അവനും കാരകനായി ഭവിക്കുന്നു.

പരി—സ്വത്രികോണോച്ചഗൻ=സ്വത്രികോണോച്ചങ്ങളെ ഗമിച്ചവൻ, സ്വത്രികോണോച്ചങ്ങൾ=തന്റെ ത്രികോണോച്ചങ്ങൾ, ത്രികോണോച്ചങ്ങൾ=ത്രികോണവും ഉച്ചവും, ത്രികോണം=മൂലക്ഷേത്രം, ഉച്ചം=ഉച്ചരാശി, ഗമിക്ക=പ്രാപിക്കുക, ഹേതു=കാരകത്വത്തെ ഗ്രഹിപ്പാൻ യോഗ്യതയുള്ള ഗ്രഹം, അന്യൻ=മറെറാരുവൻ, സുഹൃത്തു്=ബന്ധു, തൽഗുണസമ്പന്നൻ=തൽഗുണങ്ങൾകൊണ്ടു സമ്പന്നൻ, തൽഗുണങ്ങൾ=സുഹൃൽഗുണങ്ങൾ, സമ്പന്നൻ=സമൃദ്ധൻ, സ്മൃതൻ=സ്മരിക്കപ്പെട്ടവൻ.

സാ—തന്റെ മൂലക്ഷേത്രത്തെയോ ഉച്ചത്തെയോ ആശ്രയിച്ചു നില്ക്കുന്നവനായും കാരകത്വപ്രാപ്തിക്കു യോഗ്യനായുമിരിക്കുന്ന ഗ്രഹം കേന്ദ്രത്തിൽ അല്ലാതെ നില്ക്കുന്ന ഒരു ഗ്രഹത്തിന്റെ പത്താമേടത്തു നില്ക്കുകയും ആ ഗ്രഹത്തിന്റെ അതിമിത്രമായിരിക്കുകയുംകൂടി വരികിൽ അപ്രകാരമിരിക്കുന്ന കൎമ്മഗ്രഹം കാരകമായി ഭവിക്കും.

ശുഭം വൎഗ്ഗോത്തമേ ജന്മ വേസിസ്ഥാനേ ച സൽഗ്രഹേ
അശൂന്യേഷു ച കേന്ദ്രേഷു കാരകാഖ്യഗ്രഹേഷു ച ൪

അ—വൎഗ്ഗോത്തമേ വേസിസ്ഥാനേ സൽഗ്രഹേ ച കേന്ദ്രേഷു അശൂന്യേഷു ച കാരകാഖ്യഗ്രഹേഷു സത്സു ച ജന്മ ശുഭം ഭവതി.

അന്വ—വൎഗ്ഗോത്തമത്തിങ്കലും വേസിസ്ഥാനം സൽഗ്രഹമായിരിക്കും സമയത്തിങ്കലും കേന്ദ്രങ്ങൾ അശൂന്യങ്ങളായിരിക്കും സമയത്തിങ്കലും കാരകാഖ്യഗ്രഹങ്ങൾ സത്തുകളായിരിക്കും സമയത്തിങ്കലും ജന്മം ശുഭമായി ഭവിക്കുന്നു.

പരി—വൎഗ്ഗോത്തമം=വൎഗ്ഗോത്തമമെന്ന അംശകം, വേസിസ്ഥാനം=വേസി എന്ന സ്ഥാനം (സൂൎയ്യൻ നിൽക്കുന്ന രാശിയുടെ രണ്ടാമേടമെന്നു സാരം), സൽഗ്രഹം നല്ല ഗ്രഹത്തോടുകൂടിയതു്, കേന്ദ്രങ്ങൾ=കേന്ദ്രസ്ഥാനങ്ങൾ, അശൂന്യങ്ങൾ=ശൂന്യങ്ങളല്ലാത്തവ, ശൂന്യങ്ങൾ=ഗ്രഹരഹിതങ്ങൾ, കാരകാഖ്യഗ്രഹങ്ങൾ=കാരകാഖ്യന്മാരായിരിക്കുന്ന ഗ്രഹങ്ങൾ, കാരകാഖ്യന്മാർ=കാരകൻ എന്ന ആഖ്യയോടുകൂടിയവ, ആഖ്യ=പേരു്, സത്തുകൾ=ഭവിച്ചിരിക്കുന്നവർ, ജന്മം=ജനനം, ശുഭം=ശുഭകരം.

സാ—ലഗ്നാംശകം വൎഗ്ഗോത്തമമാകിലും ചന്ദ്രാംശകം വൎഗ്ഗോത്തമമാകിലും ആ രണ്ടു കാലങ്ങളിലുള്ള ജനനം ശുഭമാകുന്നു. ആദിത്യൻ

നിൽക്കുന്ന രാശിയുടെ രണ്ടാം രാശിയിൽ ശുഭഗ്രഹം നില്ക്കിലും ലഗ്നം ചതുൎത്ഥം സപ്തമം ദശമം ഈ നാലു സ്ഥാനങ്ങളിലും ഗ്രഹങ്ങൾ ഉണ്ടായിരിക്കകിലും കാരകാഖ്യഗ്രഹങ്ങൾ ഉണ്ടായിരിക്കകിലും ജനനം ശുഭമായി ഭവിക്കും.

**മദ്ധ്യേ വയസസ്സുഖപ്രദാഃ കേന്ദ്രസ്ഥാ ഗുരുജന്മലഗ്നപാഃ**
**പൃഷ്ഠോഭയകോദയൎക്ഷഗാസ്ത്വന്താന്തഃപ്രഥമേഷു പാകദാഃ. ൭**

അ—കേന്ദ്രസ്ഥാഃ ഗുരുജന്മലഗ്നപാഃ വയസഃ മദ്ധ്യേ സുഖപ്രദാഃ സ്യുഃ. പൃഷ്ഠോഭയകോദയൎക്ഷഗാഃ തു അന്താന്തഃപ്രഥമേഷു പാകദാഃ ഭവന്തി.

അന്വ—കേന്ദ്രസ്ഥന്മാരായിരിക്കുന്ന ഗുരുജന്മലഗ്നപന്മാർ വയസ്സിന്റെ മദ്ധ്യത്തിങ്കൽ സുഖപ്രദന്മാരായി ഭവിക്കുന്നു. പൃഷ്ഠോഭയകോദയൎക്ഷഗന്മാരാകട്ടെ അന്താന്തഃപ്രഥമങ്ങളിൽ പാകദന്മാരായി ഭവിക്കുന്നു.

പരി—കേന്ദ്രസ്ഥന്മാർ=കേന്ദ്രത്തിങ്കൽ സ്ഥിതിചെയ്യുന്നവർ, കേന്ദ്രം=കേന്ദ്രസ്ഥാനം, സ്ഥിതിചെയ്ക=നില്ക്കുക, ഗുരുജന്മലഗ്നപന്മാർ=ഗുരുവും ജന്മപനും ലഗ്നപനും, ഗുരു=ബൃഹസ്പതി, ജന്മപൻ=ചന്ദ്രരാശ്യധിപൻ, ലഗ്നപൻ=ലഗ്നരാശ്യധിപൻ, സുഖപ്രദന്മാർ=സുഖത്തെ പ്രദാനം ചെയ്യുന്നവർ, പ്രദാനംചെയ്ക=കൊടുക്കുക, പൃഷ്ഠോഭയകോദയൎക്ഷഗന്മാർ=പൃഷ്ഠോഭയകോദയൎക്ഷങ്ങളെ ഗമിച്ചവർ, പൃഷ്ഠോഭയകോദയൎക്ഷങ്ങൾ=പൃഷ്ഠോഭയകോദയങ്ങളായിരിക്കുന്ന ഋക്ഷങ്ങൾ, പൃഷ്ഠോഭയകോദയങ്ങൾ=പൃഷ്ഠോദയമായും ഉഭയോദയമായും കോദയമായുമിരിക്കുന്നവ, കോദയം=ശീൎഷോദയം, ഋക്ഷങ്ങൾ=രാശികൾ, ഗമിക്ക=പ്രാപിക്കുക, അന്താന്തഃപ്രഥമങ്ങൾ=അന്തവും അന്തൎഭാഗവും പ്രഥമവും, അന്തം=അവസാനം, അന്തൎഭാഗം=ദശാമദ്ധ്യം, പ്രഥമം=പ്രവേശസമയം, പാകദന്മാർ=പാകത്തെ ദാനം ചെയ്യുന്നവർ, പാകം=ഫലം.

സാ—കേന്ദ്രത്തിങ്കൽ നില്ക്കുന്ന ബൃഹസ്പതിയും കേന്ദ്രത്തിങ്കൽ നില്ക്കുന്ന ചന്ദ്രരാശ്യധിപനും കേന്ദ്രത്തിങ്കൽ നില്ക്കുന്ന ലഗ്നാധിപനും യൌവനകാലത്തിങ്കൽ സുഖത്തെ കൊടുക്കുന്നവരാകുന്നു. പൃഷ്ഠോദയരാശിയിൽ നില്ക്കുന്ന ഗ്രഹം ദശയുടെ അവസാനത്തിങ്കൽ ഫലത്തെ ദാനം ചെയ്യും. ഉഭയോദയരാശിയിൽ നില്ക്കുന്ന ഗ്രഹം ദശയുടെ മദ്ധ്യത്തിങ്കൽ ഫലത്തെ ദാനം ചെയ്യും. ശീൎഷോദയരാശിയിൽ നില്ക്കുന്ന ഗ്രഹം ദശാപ്രവേശസമയത്തിങ്കൽ ഫലത്തെ ദാനം ചെയ്യും.

ദിനകരരുധിരൌ പ്രവേശകാലേ
ഗുരുഭൃഗുജൌ ഭവനസ്യ മദ്ധ്യയാതൌ
രവിസുതശശിനൌ വിനിർഗ്ഗമസ്ഥൌ
ശശിതനയഃ ഫലദസ്തു സർവ്വകാലം. ൩

അ—ദിനകരരുധിരൌ പ്രവേശകാലേ ഫലദൌ ഭവതഃ. ഗുരുഭൃഗുജൌ ഭവനസ്യ മദ്ധ്യയാതൌ ഫലദൌ ഭവതഃ. രവിസുതശശിനൌ വിനിർഗ്ഗമസ്ഥൌ ഫലദൌ ഭവതഃ. ശശിതനയഃ തു സർവ്വകാലം ഫലദഃ ഭവതി.

അ൯—ദിനകരരുധിരന്മാർ പ്രവേശകാലത്തിങ്കൽ ഫലദന്മാരായി ഭവിക്കുന്നു. ഗുരുഭൃഗുജന്മാർ ഭവനത്തിന്റെ മദ്ധ്യയാതന്മാരായിട്ടു ഫലദന്മാരായി ഭവിക്കുന്നു. രവിസുതശശികൾ വിനിർഗ്ഗമസ്ഥന്മാരായിട്ടു ഫലദന്മാരായി ഭവിക്കുന്നു. ശശിതനയനാകട്ടെ സർവ്വകാലവും ഫലദനായി ഭവിക്കുന്നു.

പരി—ദിനകരരുധിരന്മാർ=ദിനകരനും രുധിരനും, ദിനകരൻ=ആദിത്യൻ, രുധിരൻ=ചൊവ്വ, പ്രവേശകാലം=പ്രവേശസമയം, ഫലദന്മാർ=ഫലത്തെ ദാനംചെയ്യുന്നവർ, ഗുരുഭൃഗുജന്മാർ=ഗുരുവും ഭൃഗുജനും, ഗുരു=ബൃഹസ്പതി, ഭൃഗുജൻ=ശുക്രൻ, ഭവനം=രാശി, മദ്ധ്യയാതന്മാർ=മദ്ധ്യത്തെ യാനംചെയ്തവർ, യാനംചെയ്ക=പ്രാപിക്കുക, രവിസുതശശികൾ=രവിസുതനും ശശിയും, രവിസുതൻ=ശനി, ശശി=ചന്ദ്രൻ, വിനിർഗ്ഗമസ്ഥന്മാർ=വിനിർഗ്ഗമത്തിങ്കൽ സ്ഥിതിചെയ്യുന്നവർ, വിനിർഗ്ഗമം=അന്ത്യഭാഗം, ശശിതനയൻ=ബുധൻ, സർവ്വകാലം=സർവ്വമായിരിക്കുന്ന കാലം, സർവ്വം=ഒട്ടൊഴിയാതെ ഉള്ളതു്, കാലം=സമയം, ഫലദൻ=ഫലത്തെ ദാനം ചെയ്യുന്നവൻ.

സാ—ആദിത്യനും ചൊവ്വയും ചാരവശാൽ ചെയ്യുന്ന ഫലങ്ങളെ അതാതു രാശിയുടെ ആദ്യദ്രേക്കാണത്തിങ്കൽ നില്ക്കുമ്പോൾത്തന്നെ ചെയ്യും. വ്യാഴവും ശുക്രനും മദ്ധ്യദ്രേക്കാണത്തിങ്കൽ നില്ക്കുമ്പോൾത്തന്നെ ചെയ്യും. ശനിയും ചന്ദ്രനും അന്ത്യദ്രേക്കാണത്തിങ്കൽ നില്ക്കുമ്പോൾ ചെയ്യും. ബുധൻ എല്ലാ കാലത്തിങ്കലും ഫലദാതാവാകുന്നു.

വിംശോദ്ധ്യായഃ

# ഏകവിംശാദ്ധ്യായപ്രാരംഭഃ

ലഗ്നാൽ പുത്രകളത്രഭേ ശുഭപതി-
പ്രാപ്തേഥ വാഽലോകിതേ
ചന്ദ്രാദ്വാ യദി സംപദസ്തി ഹി തയോർ-
ജ്ഞേയോന്യഥാ ऽസംഭവഃ
പാഥോനോദയഗേ രവൌ രവിസുതോ
മീനസ്ഥിതോ ദാരഹാ
പുത്രസ്ഥാനഗതശ്ച പുത്രമരണം
പുത്രോവനേർ യച്ഛതി. ൧

അ—ലഗ്നാൽ ചന്ദ്രാൽ വാ പുത്രകളത്രഭേ ശുഭപതിപ്രാപ്തേ അഥ ആലോകിതേ വാ യദി ഭവതഃ തർഹി തയോഃ സംപൽ അസ്തി ഹി. അന്യഥാ തയോഃ അസംഭവഃ ജ്ഞേയഃ. രവൌ പാഥോനോദയഗേ മീനസ്ഥിതഃ രവിസുതഃ ദാരഹാ ഭവതി. പുത്രസ്ഥാനഗതഃ അവനേഃ പുത്രഃ പുത്രമരണം യച്ഛതി ച.

അന്വ—ലഗ്നത്തിൽനിന്നോ ചന്ദ്രങ്കൽനിന്നോ തുടങ്ങിയുള്ള പുത്രകളത്രഭങ്ങൾ ശുഭപതിപ്രാപ്തങ്ങളായിട്ടോ ആലോകിതങ്ങളായിട്ടോ ഭവിക്കുന്നു എങ്കിൽ അതുകളുടെ സമ്പത്തു ഭവിക്കുന്നു. ഇതു പ്രസിദ്ധമാകുന്നു. പുത്രകളത്രഭങ്ങൾ മറെറാരു പ്രകാരേണ സ്ഥിതങ്ങളാകുന്നു എങ്കിൽ അതുകളുടെ അസംഭവം ജ്ഞേയമാകുന്നു. രവി പാഥോനോദയഗനായിരിക്കുംസമയത്തിങ്കൽ മീനസ്ഥിതനായിരിക്കുന്ന രവിസുതൻ ദാരഹാവായി ഭവിക്കുന്നു. പുത്രസ്ഥാനഗതനായിരിക്കുന്ന അവനിയുടെ പുത്രൻ പുത്രമരണത്തെ ദാനം ചെയ്കയും ചെയ്യുന്നു.

പരി—ലഗ്നം=ജനനരാശി, ചന്ദ്രൻ=ചന്ദ്രാശ്രയരാശി, പുത്രകളത്രഭങ്ങൾ=പുത്രഭവും കളത്രഭവും, പുത്രഭം=അഞ്ചാമേടം, കളത്രഭം=ഏഴാമേടം, ശുഭപതിപ്രാപ്തങ്ങൾ=ശുഭപതികളാൽ പ്രാപ്തങ്ങൾ, ശുഭപതികൾ=ശുഭനും പതിയും, ശുഭൻ=സൌമ്യഗ്രഹം, പതി=അധിപതി, പ്രാപ്തങ്ങൾ=പ്രാപിക്കപ്പെട്ടവ, ആലോകിതങ്ങൾ=ആലോകനംചെയ്യപ്പെട്ടവ, ആലോകനംചെയ്ക=ദർശിക്കുക, അതുകൾ=പുത്രകളത്രങ്ങൾ, സമ്പത്തു്=സമൃദ്ധി, അസംഭവം=ഇല്ലായ്ക. ജ്ഞേയം=അറിയപ്പെടുവാൻ യോഗ്യം, രവി=ആദിത്യൻ, പാഥോനോദയഗൻ=പാഥോനോദയ

ത്തെ ഗമിച്ചവൻ, പാഥോനോദയം=പാഥോനമാകുന്ന ഉദയം, പാഥോനം=കന്നി, ഉദയം=ലഗ്നം, ഗമിക്ക=പ്രാപിക്കുക, മീനസ്ഥിതൻ=മീനത്തിങ്കൽ സ്ഥിതിചെയ്യുവൻ, സ്ഥിതിചെയ്ക=നില്ക്കുക, രവിസുതൻ=ശനി, ദാരഹാവ്=ദാരങ്ങളെ ഹിംസിക്കുന്നവൻ, ദാരങ്ങൾ=ഭാര്യമാർ, ഹിംസിക്ക=നശിപ്പിക്കുക, പുത്രസ്ഥാനഗതൻ=പുത്രസ്ഥാനത്തെ ഗമിച്ചവൻ, പുത്രസ്ഥാനം=അഞ്ചാമേടം, ഗമിക്ക=പ്രാപിക്കുക, അവനിയുടെ പുത്രൻ=ചൊവ്വ പുത്രമരണം=പുത്രനാശം.

സാ—ലഗ്നത്തിന്റെ അഞ്ചാമേടത്തോ ചന്ദ്രാൽ അഞ്ചാമേടത്തോ സൌമ്യഗ്രഹയോഗമുണ്ടാകില്പം ഭാവാധിപയോഗമുണ്ടാകില്പം സൌമ്യഗ്രഹത്തിന്റെയോ ഭാവാധിപന്റെയോ ദൃഷ്ടി ഉണ്ടാകില്പം പുത്രസമ്പത്തു ഭവിക്കുന്നു എന്നും, ലഗ്നത്തിങ്കൽനിന്നു് ഏഴാമേടത്തോ ചന്ദ്രങ്കൽനിന്നു് ഏഴാമേടത്തോ സൌമ്യഗ്രഹത്തിന്റെയോ അധിപതിയുടെയോ യോഗമോ ദൃഷ്ടിയോ ഉണ്ടാകിൽ കളത്രസമ്പത്തു ഭവിക്കുന്നു എന്നും പ്രസിദ്ധമാകയാൽ അതിനെക്കുറിച്ചു ചോദന ഇല്ല. മേൽപറഞ്ഞ ഭാവങ്ങൾക്കു സൌമ്യയോഗവും സൌമ്യന്റെ ദൃഷ്ടിയും അധിപതിയോഗവും അധിപതിദൃഷ്ടിയുമില്ലാ എങ്കിൽ പുത്രനും ഭാര്യയുമുണ്ടാകയില്ല. ഇതു് അറിയപ്പെടുവാൻ യോഗ്യമാകുന്നു.

കന്നി ലഗ്നവും കന്നിയിൽ ആദിത്യന്റെ സ്ഥിതിയുംകൂടി വരികിൽ അപ്പോൾ മീനത്തിൽ നില്ക്കുന്ന ചൊവ്വ ഭാര്യാനാശത്തിന്നു് എന്നും ഹേതുവായി ഭവിക്കും. ലഗ്നവും സൂര്യസ്ഥിതിയും മേൽപ്രകാരമായിരിക്കുമ്പോൾ അഞ്ചാമേടത്തു ചൊവ്വ നില്ക്കിൽ പുത്രമരണം ഭവിക്കും.

ഉഗ്രഗ്രഹൈസ്സിതചതുരശ്രസംസ്ഥിതൈ-
ർമ്മദ്ധ്യസ്ഥിതേ ഭൃഗുതനയേഥവോഗ്രയോഃ
സൌമ്യഗ്രഹൈരസഹിതസന്നിരീക്ഷിതേ
ജായാവധോ ദഹനനിപാതപാശജഃ. ൧

അ—സിതചതുരശ്രസംസ്ഥിതൈഃ ഉഗ്രഗ്രഹൈഃ ദഹനനിപാതപാശജഃ ജായാവധഃ വാച്യഃ ഭവതി. അഥവാ ഭൃഗുതനയേ ഉഗ്രയോഃ മദ്ധ്യസ്ഥിതേ സൌമ്യഗ്രഹൈഃ അസഹിതസന്നിരീക്ഷിതേ ച ജാതസ്യ ദഹനനിപാതപാശജഃ ജായാവധഃ വാച്യഃ ഭവതി.

ഭ.നപ—സിതചതുരശ്രസംസ്ഥിതന്മാരായിരിക്കുന്ന ഉഗ്രഗ്രഹങ്ങൾ ഹേതുവായിട്ടു ദഹനനിപാതപാശജമായിരിക്കുന്ന ജായാവധം വാച്യമായി ഭവിക്കുന്നു. അല്ലാ എങ്കിൽ ഭൃഗുതനയൻ ഉഗ്രന്മാരുടെ

മദ്ധ്യസ്ഥിതനായിട്ടും സൌമ്യഗ്രഹങ്ങൾ നിമിത്തമായി അസഹിതസന്നിരീക്ഷിതനായിട്ടും ഇരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവനു ദഹനനിപാതപാശജമായിരിക്കുന്ന ജായാവധം വാച്യമായി ഭവിക്കുന്നു.

പരി—സിതചതുരശ്രസംസ്ഥിതന്മാർ = സിതചതുരശ്രങ്ങളിൽ സംസ്ഥിതന്മാർ, സിതചതുരശ്രങ്ങൾ=സിതന്റെ ചതുരശ്രങ്ങൾ, സിതൻ=ശുക്രൻ, ചതുരശ്രങ്ങൾ=നാലാമേടവും അഷ്ടമവും, സംസ്ഥിതന്മാർ=സംസ്ഥിതിചെയ്യുവർ, സംസ്ഥിതിചെയ്ക=നില്ക്കുക, ഉഗ്രഗ്രഹങ്ങൾ=പാപഗ്രഹങ്ങൾ ദഹനനിപാതപാശജം=ദഹനനിപാതപാശങ്ങളിൽനിന്നു ജനിച്ചതു്, ദഹനനിപാതപാശങ്ങൾ=ദഹനനിപാതവും പാശവും, ദഹനനിപാതം=ദഹനങ്കലുള്ള നിപാതം, ദഹനൻ=അഗ്നി, നിപാതം=നിപതനം, പാശം=കയറു്, ജായാവധം=ഭാര്യാനാശം, വാച്യം=വചിക്കപ്പെടുവാൻ യോഗ്യം, വചിക്ക=പറയുക, ഭൃഗുതനയൻ=ശുക്രൻ, ഉഗ്രന്മാർ=പാപഗ്രഹങ്ങൾ, മദ്ധ്യസ്ഥിതൻ=മദ്ധ്യത്തിങ്കൽ സ്ഥിതിചെയ്യുവൻ, മദ്ധ്യം=നടു, സ്ഥിതിചെയ്ക=നില്ക്കുക, സൌമ്യഗ്രഹങ്ങൾ=ശുഭഗ്രഹങ്ങൾ, അസഹിതസന്നിരീക്ഷിതൻ=സഹിതസന്നിരീക്ഷിതനല്ലാത്തവൻ, സഹിതസന്നിരീക്ഷിതൻ=സഹിതനായിട്ടും സന്നിരീക്ഷിതനായിട്ടുമിരിക്കുന്നവൻ, സഹിതൻ = കൂടിയവൻ, സന്നിരീക്ഷിതൻ=സന്നിരീക്ഷിക്കപ്പെട്ടവൻ, സന്നിരീക്ഷിക്ക=സംദർശിക്കുക, ജാതൻ=ജനിച്ചവൻ.

സാ—ശുക്രൻ നില്ക്കുന്ന രാശിയുടെ നാലാമേടത്തും അഷ്ടമത്തിലും പാപന്മാർ നില്ക്കുകിലും ശുക്രൻ പാപമദ്ധ്യത്തിങ്കൽ ശുഭയോഗത്തോടും ശുഭദൃഷ്ടിയോടും കൂടാതെ നില്ക്കുകിലും ഭാര്യാനാശം ഭവിക്കും. അതിന്നു കാരണം അഗ്നിയോ നിപതനമോ പാശമോ ആയിരിക്കുകയും ചെയ്യും.

ചിലർ ശുക്രന്റെ ചതുർത്ഥാഷ്ടമങ്ങളിൽ പാപന്മാർ നിന്നാൽ അഗ്നിഹേതുവായിട്ടും ശുക്രൻ പാപമദ്ധ്യത്തിങ്കൽ നിന്നാൽ നിപതനം ഹേതുവായിട്ടും ശുക്രനു ശുഭയോഗവും ശുഭദൃഷ്ടിയുമില്ലാതെ വരികിൽ പാശം ഹേതുവായിട്ടും ഭാര്യാനാശം ഭവിക്കുമെന്നു് അഭിപ്രായപ്പെടുകയും,

ചതുർത്ഥാഷ്ടമഗൈഃ ശുക്രാൽ സൌരാരാർക്കൈർഹുതാശനാൽ
തേഷാം മദ്ധ്യേസ്ഥിതേ ശുക്രേ നിപാതജഃ
ശുക്രേ തദ്യോഗദൃഗ്ഹീനേ പാശാദ്ഭാര്യാവധോ ഭവേൽ

എന്നുള്ള വചനത്തെ ഗാൎഗ്ഗിഹോരാതന്ത്രേണ ഉപന്യസിച്ചിട്ട് അതി നെത്തന്നെ സ്ഥിരപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

പാപശ്ചതുൎത്ഥേ മൃത്യൗ ച പാപഃ പാപാവൃതോഽഥയോഃ
ശുക്രാൽ സദ്യോഗദൃഗ്ഭ്യാംഹീനാദ്യോഗൗ ദൈന്യ ഗൃഹനാശകൗ

എന്നുള്ള സ്കന്ദഹോരയിലും,

പാപോ വേശ്മനി പഞ്ചൌ വാ പാപഃ പാപാവൃതാഷ്ടമേ
ഉഭയോരന്തരേ ശുക്രാച്ഛുക്രശ്ചേൽ സൌമ്യനിഗ്ദൃതഃ
ഹന്യാന്നിപതനാദഗ്നൌ ജായാമൃൽബന്ധനാദപി

എന്നുള്ള ബൃഹൽപ്രാജാപത്യത്തിങ്കലും യോഗദ്വയംതന്നെ സ്പഷ്ടമാകുന്നു. മേൽ എഴുതിയ സ്കന്ദഹോരയുടെ ശേഷം,

അഥൈകേ ചതുരശ്രസ്ഥൈഃ പാപൈഃ ശുക്രാൽ തദന്തരേ
ശുക്രസ്ഥിത്യാ തഥാ സൌമ്യയോഗദൎശനഹീനയാ
തൽസ്ഥിത്യാ യത്ര കുത്രാപി യോഗത്രയമിദം വിദുഃ
നാഹം വേദ്മി ദ്വയം വേദ്മി യോഗയോരപവാദവൽ

എന്നാകുന്നു. അതുകളിൽവെച്ചു രണ്ടാംശ്ലോകത്തിന്റെ പൂൎവ്വാൎദ്ധംകൊണ്ടു മേൽപറഞ്ഞപ്രകാരം മൂന്നു യോഗങ്ങൾ ചിലരുടെ പക്ഷത്തിങ്കൽ ഉള്ളപ്രകാരം പറഞ്ഞിട്ടുണ്ട്. എങ്കിലും നാഹം വേദ്മി ഇത്യാദിയായ ഉത്തരാൎദ്ധംകൊണ്ട് അവരെക്കുറിച്ചുള്ള അസമ്മതിയെ നല്ലവണ്ണം പ്രകാശിപ്പിച്ചിരിക്കകൊണ്ടും;

സന്തസ്സ്വതേ സപ്തസ്സിദ്ധാന്തസാദ്ധ്യാസ്തേ തദന്തരൈഃ
മാസ്തു ശുക്രസ്യ സദ്യോഗഃ സദ്ദൃഷ്ടിൎവ്വാത്ര കാ ക്ഷതിഃ

ഇത്യാദി ബൃഹൽപ്രാജാപത്യത്തിങ്കൽ അതിന്റെ നിരസനം എത്രയും സ്ഫുടമായിരിക്കകൊണ്ടും രണ്ടു യോഗങ്ങൾതന്നെ എന്ന് അറിഞ്ഞുകൊൾകയും വേണം. ചതുൎത്ഥാഷ്ടമഗൈരിത്യാദി വചനം ഗാൎഗ്ഗിഹോരയിലുള്ളതാകുന്നു എന്നു വരികിൽ മതാന്തരപ്രദൎശനപരത്വേന ഉപന്യസിക്കപ്പെട്ടതാകുന്നു; എന്നിപ്രകാരം കഥഞ്ചന കൊണ്ടുപോയിക്കൊൾകയും വേണം. സ്കന്ദഹോരയിൽ സൌമ്യദൃഗ്ഭ്യാംഹീനാൽ എന്നതും ബൃഹൽപ്രാജാപത്യത്തിങ്കൽ സൌമ്യനിഗ്ദൃതഃ എന്നതും ഉഭയസാധാരണമാകയാൽ സൌമ്യഗ്രഹൈരസഹിതസന്നിരീക്ഷിത എന്നുള്ളതിന്റെ സംബന്ധം പ്രഥമയോഗത്തിങ്കലും വേണ്ടതാകുന്നു. അതുകൊണ്ടു ചതുരശ്രങ്ങളിൽ പാപന്മാർ നിന്നാലും പാപമദ്ധ്യസ്ഥിതിയുണ്ടായാലും ശുക്രനു ശുഭയോഗമോ ശുഭദൃഷ്ടിയോ ഉണ്ടായി വരികിൽ മേൽ

ല്പറഞ്ഞപ്രകാരം ഭാൎയ്യാനാശം ഭവിക്കയില്ലാ എന്നു് അറിഞ്ഞുകൊൾകയും വേണം.

> ലഗ്നാദ്വ്യയാരിഗതയോശ്ശശിതിഗ്മരശ്മ്യോഃ
> പത്ന്യാ സഹൈകനയനസ്യ വദന്തി ജന്മ
> ദ്യൂനസ്ഥയോൎന്നവമപഞ്ചമസംസ്ഥയോൎവ്വാ
> ശുക്രാൎക്കയോൎവ്വികലദാരമുശന്തി ജാതം.                    ൩.

അ—ശശിതിഗ്മരശ്മ്യോഃ ലഗ്നാൽ വ്യയാരിഗതയോഃ പത്ന്യാ സഹ ഏകനയനസ്യ ജന്മ വദന്തി. ശുക്രാൎക്കയോഃ ദ്യൂനസ്ഥയോഃ നവമപഞ്ചമസംസ്ഥയോഃ വാ ജാതം വികലദാരം ഉശന്തി.

അന്വ—ശശിതിഗ്മരശ്മികൾ വ്യയാരിഗതന്മാരായിരിക്കുംസമയത്തിങ്കൽ പത്നിയോടുകൂടെ ഏകനയനന്റെ ജന്മത്തെ വദിക്കുന്നു. ശുക്രാൎക്കന്മാർ ദ്യൂനസ്ഥന്മാരായിട്ടോ നവമപഞ്ചമസംസ്ഥന്മാരായിട്ടോ ഭവിച്ചിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവനെ വികലദാരൻ എന്നു പറയുന്നു.

പരി—ശശിതിഗ്മരശ്മികൾ=ശശിയും തിഗ്മരശ്മിയും, ശശി=ചന്ദ്രൻ, തിഗ്മരശ്മി=ആദിത്യൻ, വ്യയാരിഗതന്മാർ=വ്യയാരികളെ ഗമിച്ചവർ, വ്യയാരികൾ=വ്യയവും അരിയും, വ്യയം=പന്ത്രണ്ടാമേടം, അരി=ആറാമേടം, ശുക്രാൎക്കന്മാർ=ശുക്രനും അൎക്കനും, അൎക്കൻ=ആദിത്യൻ, ദ്യൂനസ്ഥന്മാർ=ദ്യൂനത്തിങ്കൽ സ്ഥിതിചെയ്യുന്നവർ, ദ്യൂനം=ഏഴാമേടം, സ്ഥിതിചെയ്ക=നില്ക്കുക, നവമപഞ്ചമസംസ്ഥന്മാർ=നവമപഞ്ചമങ്ങളിൽ സംസ്ഥിതി ചെയ്യുന്നവർ, നവമപഞ്ചമങ്ങൾ=നവമവും പഞ്ചമവും, നവമം=ഒമ്പതാമേടം, പഞ്ചമം=അഞ്ചാമേടം, സംസ്ഥിതിചെയ്ക=നില്ക്കുക, ജാതൻ=ജനിച്ചവൻ, വികലദാരൻ=വികലങ്ങളായിരിക്കുന്ന ദാരങ്ങളോടുകൂടിയവൻ, വികലങ്ങൾ=അംഗഹീനങ്ങൾ, ദാരങ്ങൾ=ഭാൎയ്യമാർ.

സാ—ലഗ്നത്തിങ്കൽനിന്നു പന്ത്രണ്ടാമേടത്തു ചന്ദ്രന്റെ സ്ഥിതിയും ലഗ്നാൽ ആറാമേടത്തു് ആദിത്യന്റെ സ്ഥിതിയും അല്ലായെങ്കിൽ ലഗ്നാൽ പന്ത്രണ്ടാമേടത്തു് ആദിത്യന്റെ സ്ഥിതിയും ലഗ്നാലാറാമേടത്തു ചന്ദ്രന്റെ സ്ഥിതിയുംകൂടി വരികിൽ അപ്പോൾ ജാതനായിരിക്കുന്നവൻ ഏകാക്ഷനായി ഭവിക്കുമെന്നുതന്നെ അല്ല അവന്റെ ഭാൎയ്യ ഏകാക്ഷിയായിട്ടും ഭവിക്കും. ശുക്രൻ ആദിത്യനോടുകൂടെ ഏഴാമേടത്തു നില്ക്കുമ്പോൾ ജനിച്ചവനും ശുക്രൻ മേൽപ്രകാരം ഒമ്പതാമേടത്തു നി

ക്കുമ്പോൾ ജനിച്ചവനും ശുക്രൻ മേൽപ്രകാരം അഞ്ചാമേടത്തു നില്ക്കു മ്പോൾ ജനിച്ചവനും അംഗവൈകല്യമുള്ള ഭാൎയ്യയോടുകൂടിയവനായി ഭവിക്കും.

കോണോദയേ ഭൃഗുതനയേഽസ്തചക്രസന്ധൗ
വന്ധ്യാപതിൎയ്യദി ന സുതൎക്ഷമിഷ്ടയുക്തം
പാപഗ്രഹൈൎവ്യയമദലഗ്നരാശിസംസ്ഥൈഃ
ക്ഷീണേ ശശിന്യസുതകളത്രജന്മ ധീസ്ഥേ ൪

അ—കോണോദയേ സതി ഭൃഗുതനയേ അസ്തചക്രസന്ധൗ വ ൎത്തമാനേ ച ജാതഃ സുതൎക്ഷം ഇഷ്ടയുക്തം ന യദി തൎഹി വന്ധ്യാപ തിഃ ഭവതി. വ്യയമദലഗ്നരാശിസംസ്ഥൈഃ പാപഗ്രഹൈഃ ക്ഷീണേ ശശിനി ധീസ്ഥേ അസുതകളത്രജന്മ ഭവതി.

അന്വ—കോണോദയം സത്തായിട്ടും ഭൃഗുതനയൻ അസ്തചക്ര സന്ധിയിങ്കൽ വൎത്തമാനനായിട്ടും ഭവിച്ചിരിക്കും സമയത്തിങ്കൽ ജാത നായിരിക്കുന്നവൻ സുതൎക്ഷം ഇഷ്ടയുക്തമായി ഭവിക്കുന്നില്ല എങ്കിൽ വന്ധ്യാപതിയായി ഭവിക്കുന്നു. വ്യയമദലഗ്നരാശിസംസ്ഥന്മാരായി രിക്കുന്ന പാപഗ്രഹങ്ങൾ ഹേതുവായിട്ടു ക്ഷീണനായിരിക്കുന്ന ചന്ദ്രൻ ധീസ്ഥനായിരിക്കും സമയത്തിങ്കൽ അസുതകളത്രജന്മം ഭവിക്കുന്നു.

പരി—കോണോദയം=കോണന്റെ ഉദയം, കോണൻ=ശനി ഉദയം=ലഗ്നസ്ഥിതി, സത്ത്=ഭവിച്ചിരിക്കുന്നതു്, ഭൃഗുതനയൻ=ശു ക്രൻ, അസ്തചക്രസന്ധി=അസ്തമായും ചക്രസന്ധിയായുമിരിക്കുന്ന സ്ഥാ നം, അസ്തം=ഏഴാമേടം, ചക്രസന്ധി=കൎക്കിടവൃശ്ചികമീനങ്ങളുടെ അവസാനം, ജാതൻ=ജനിച്ചവൻ, വൎത്തമാനൻ=വൎത്തിച്ചിരിക്കുന്ന വൻ, വൎത്തിക്ക=സ്ഥിതിചെയ്ക, സുതൎക്ഷം=അഞ്ചാമേടം, ഇഷ്ടയുക്തം= ഇഷ്ടനോടുകൂടിയതു്, ഇഷ്ടൻ=ശുഭൻ (അല്ലായെങ്കിൽ അധിപൻ), വന്ധ്യാപതി=വന്ധ്യാഭൎത്താവു്, വ്യയമദലഗ്നരാശിസംസ്ഥന്മാർ=വ്യയ മദലഗ്നരാശികളിൽ സംസ്ഥിതിചെയ്യുന്നവർ, വ്യയമദലഗ്നരാശികൾ= വ്യയമദലഗ്നങ്ങളായിരിക്കുന്ന രാശികൾ, വ്യയമദലഗ്നങ്ങൾ=വ്യയവും മദവും ലഗ്നവും, വ്യയം=പന്ത്രണ്ടാമേടം, മദം=ഏഴാമേടം, സംസ്ഥിതി ചെയ്ക=നില്ക്കുക, ക്ഷീണൻ=ക്ഷയിച്ചവൻ, ധീസ്ഥൻ=ധീയിങ്കൽ സ്ഥി തിചെയ്യുന്നവൻ, ധീ=ബുദ്ധി (അഞ്ചാമേടം), സ്ഥിതിചെയ്ക=നില്ക്കുക, അസുതകളത്രജന്മം=അസുതകളത്രന്മാരുടെ ജന്മം, അസുതകളത്രന്മാർ= സുതകളത്രങ്ങളോടുകൂടാത്തവർ, സുതകളത്രങ്ങൾ=സുതനും കളത്രവും, സുതൻ=പുത്രൻ, കളത്രം=ഭാൎയ്യ, ജന്മം=ജനനം.

സാ— ലഗ്നത്തിൽ ശനിയും ഏഴാമേടത്തു ഋക്ഷസന്ധിയിൽ ശുക്രന്റെ സ്ഥിതിയുംകൂടി ഭവിച്ചിരിക്കും സമയത്തിങ്കൽ അഞ്ചാമേടത്തു ശുഭനോ സ്വാമിയോ സ്ഥിതിചെയ്യുന്നില്ല എന്നു വരികിൽ അപ്പോൾ ജനിച്ചവൻ പ്രസവിക്കാത്തവളെ ഭരിക്കും. അവന്നു തന്റെ ഭാൎയ്യയിൽ പുത്രനുണ്ടാകയില്ലാ എന്നു് അറിഞ്ഞുകൊൾക. ക്ഷീണചന്ദ്രന്റെ അഞ്ചാമേടത്തുള്ള സ്ഥിതിയും പന്ത്രണ്ടാമേടത്തും ഏഴാമേടത്തും ലഗ്നത്തിങ്കലും സൎവ്വത്ര പാപസ്ഥിതിയുംകൂടി വരികിൽ അപ്പോൾ ജനിച്ചവന്നു ഭാൎയ്യയും പുത്രനും ഉണ്ടാകയില്ല.

അസിതകുജയോൎവ്വൎഗ്ഗേഽസ്തസ്ഥേ സിതേ തദവേക്ഷിതേ
പരയുവതിഗസ്തൌ ചേൽ സേന്ദൂ സ്ത്രിയാ സഹ പുംശ്ചലഃ
ഭൃഗുജശശിനോരസ്തേഽഭാൎയ്യോ നരോ വിസുതോഽപി വാ
പരിണതതനൂ നൃസ്ത്ര്യോൎദ്ദൃഷ്ടൌ ശുഭൈഃ പ്രമദാപതീ. ൩

അ— സിതേ അസിതകുജയോഃ വൎഗ്ഗേ അസ്തസ്ഥേ തദവേക്ഷിതേ ച ജാതഃ പരയുവതിഗഃ ഭവതി. തൌ സേന്ദൂ ചേൽ സ്ത്രിയാ സഹ പുംശ്ചലഃ ഭവതി. തൌ ഭൃഗുജശശിനോഃ അസ്തേ വൎത്തമാനൌ ചേൽ തദാ ജാതഃ നരഃ അഭാൎയ്യഃ വിസുതഃ അപി വാ ഭവതി. തൌ നൃസ്ത്ര്യോഃ അസ്തേ ശുഭൈഃ ദൃഷ്ടൌ ചേൽ പ്രമദാപതീ പരിണതതനൂ ഭവതഃ.

അന്വ— സിതൻ അസിതകുജന്മാരുടെ വൎഗ്ഗത്തിങ്കൽ അസ്തസ്ഥനായിട്ടും തദവേക്ഷിതനായിട്ടുമിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ പരയുവതിഗനായി ഭവിക്കുന്നു. അവർ സേന്ദുക്കളാകുന്നു എങ്കിൽ സ്ത്രീയോടുകൂടെ പുംശ്ചലനായി ഭവിക്കും. അവർ ഭൃഗുജശശികളുടെ അസ്തത്തിങ്കൽ വൎത്തമാനന്മാരാകുന്നു എങ്കിൽ അപ്പോൾ ജാതനായിരിക്കുന്നവൻ അഭാൎയ്യനായിട്ടോ വിസുതനായിട്ടോ ഭവിക്കുന്നു. അവർ നൃസ്ത്രീകളുടെ അസ്തത്തിങ്കൽ ശുഭന്മാരാൽ ദൃഷ്ടന്മാരാകുന്നു എങ്കിൽ പ്രമദാപതികൾ പരിണതതനുക്കളായി ഭവിക്കുന്നു.

പരി— സിതൻ=ശുക്രൻ, അസിതകുജന്മാർ=അസിതനും കുജനും, അസിതൻ=ശനി, കുജൻ=ചൊവ്വ, അസ്തസ്ഥൻ=അസ്തത്തിങ്കൽ സ്ഥിതിചെയ്യുന്നവൻ, അസ്തം=ഏഴാമേടം, സ്ഥിതിചെയ്ക=നില്ക്കുക, തദവേക്ഷിതൻ=അവരാൽ അവേക്ഷിതൻ, അവർ=അസിതകുജന്മാർ, അവേക്ഷിതൻ=അവേക്ഷിക്കപ്പെട്ടവൻ, അവേക്ഷിക്ക=ദൎശിക്കുക, ജാതൻ=ജനിച്ചവൻ, പരയുവതിഗൻ=പരയുവതികളെ ഗമിക്കുന്നവൻ, പരയുവതികൾ=പരസ്ത്രീകൾ, ഗമിക്ക=പ്രാപിക്കുക, അവർ=മേൽപ്രകാരം

മിരിക്കുന്ന ശുക്രന്റെ ദ്രഷ്ടാക്കന്മാരായിരിക്കുന്ന അസിതകുജന്മാർ, സേന്ദുകൾ=ഇന്ദുവിനോടുകൂടിയവർ, ഇന്ദു=ചന്ദ്രൻ, പുംശ്ചലൻ=വ്യഭിചാരി, അവർ=അസിതകുജന്മാർ, ഭൃഗുജശശികൾ=ഭൃഗുജനും ശശിയും, ഭൃഗുജൻ=ശുക്രൻ, ശശി=ചന്ദ്രൻ, അസ്തം=ഏഴാമേടം, അഭാര്യൻ=ഭാര്യയോടുകൂടാത്തവൻ, വിസുതൻ=സുതനോടു കൂടാത്തവൻ, സുതൻ=പുത്രൻ, അവർ=അസിതകുജന്മാർ, നൃസ്ത്രീകൾ=നരഗ്രഹവും സ്ത്രീഗ്രഹവും, അസ്താ=ഏഴാമേടം, ശുഭന്മാർ=ശുഭഗ്രഹങ്ങൾ, ദൃഷ്ടന്മാർ=ദർശിക്കപ്പെട്ടവർ, പ്രമദാപതികൾ=ഭാര്യാഭർത്താക്കന്മാർ, പരിണതതനുകൾ=പരിണതയായിരിക്കുന്ന തനുവോടുകൂടിയവർ, പരിണതാ=വൃദ്ധാ, തനു=ശരീരം.

സാ—ശുക്രൻ ശനിഭൗമന്മാരുടെ വർഗ്ഗത്തോടും അവരുടെ ദൃഷ്ടിയോടും കൂടിയവനായിട്ട് ഏഴാമേടത്തു നില്ക്കുന്നു എങ്കിൽ അപ്പോൾ ജനിച്ചവൻ പരസ്ത്രീസക്തനായി ഭവിക്കും. ഈ യോഗത്തിങ്കൽ തന്നെ ശുക്രദ്രഷ്ടാക്കന്മാരായിരിക്കുന്ന ശനിഭൗമന്മാർ ചന്ദ്രനോടുകൂടെ നില്ക്കുന്നവരാകുന്നു എങ്കിൽ അപ്പോൾ ജനിച്ചവനും അവന്റെ ഭാര്യയും വ്യഭിചാരത്തോടു കൂടിയവരായി ഭവിക്കും. ശനിഭൗമന്മാർ ചന്ദ്രശുക്രന്മാരുടെ ഏഴാമേടത്തു നിൽക്കുന്നവരാകുന്നു എങ്കിൽ അപ്പോൾ ജനിച്ചവൻ ഭാര്യയോടോ പുത്രനോടോ കൂടാത്തവനായി ഭവിക്കും. ശനിഭൗമന്മാർ സ്ത്രീഗ്രഹത്തിന്റെയും നരഗ്രഹത്തിന്റെയും ഏഴാമേടത്തു ശുഭദൃഷ്ടിയോടു കൂടിയവരായി നിന്നാൽ അപ്പോൾ ജനിച്ചവൻ വൃദ്ധനായിരിക്കുമ്പോൾ അവനു വൃദ്ധയായ ഒരു ഭാര്യയുണ്ടാകുമെന്നറിഞ്ഞുകൊൾക. ശനിഭൗമന്മാരിൽവെച്ച് ഏകവർഗ്ഗത്തിങ്കൽ സ്ഥിതനായിരിക്കുന്ന ശുക്രനു സപ്തമസ്ഥിതിയും അവരിൽവെച്ച് ഒരുവന്റെ ദൃഷ്ടിയുമുണ്ടായാൽ പരസ്ത്രീസക്തനായി ഭവിക്കുമെന്നുള്ള ഫലം പറഞ്ഞുകൂടാ. ഇരുവരുടേയും വർഗ്ഗത്തിങ്കൽ ഏഴാമേടത്തു നിൽക്കുന്ന ശുക്രന്റെ സ്ഥിതിയും അങ്ങിനെയുള്ള ശുക്രനു് ഇരുവരുടെ ദൃഷ്ടിയുമുണ്ടെങ്കിൽ മാത്രമേ പറയാവൂ. ഇതിന്നു മൂലം,

> യസ്യ വർഗ്ഗകൃതൌ ഭൌമൌ മന്ദശ്ചേതി ഗ്രഹാവുഭൌ
> താഭ്യാമുഭാഭ്യാം ദൃഷ്ടസ്യ സ്ഥിതിഃ ശുക്രസ്യ ചേന്മദേ
> പരദാരരതസ്തത്ര ജാതോ ഭവതി നിശ്ചയാൽ

എന്നുള്ള ബൃഹൽപ്രാജാപത്യമാകുന്നു. ഇതുകൊണ്ടു് 'അസ്തരാശൌ മന്ദസ്യ ഭൌമസ്യ വാ വർഗ്ഗഗതേ' എന്നിപ്രകാരം ചിലരാൽ സ്വീകരിക്കപ്പെട്ട വികല്പവും തദവേക്ഷിതേ എന്നുള്ള വിഷയത്തിങ്കൽ 'തയോരേ

വ സൌരാരയോരന്യതമേന' എന്നു ചിലരാൽ ചെയ്യപ്പെട്ട വ്യാഖ്യാനവും നിർമ്മൂലമാകുന്നു എന്നതും പറയപ്പെട്ടു. മേൽ എഴുതിയ ബൃഹൽപ്രാജാപത്യത്തിങ്കൽ ഉഭൌ ഉഭാഭ്യാം എന്നുള്ള പദങ്ങൾകൊണ്ടു വിശേഷിപ്പിച്ചതിന്റെ അർത്ഥം ഏകൈകവർഗ്ഗത്തിങ്കൽ സ്ഥിതിയും ഏകൈകഗ്രഹദൃഷ്ടിയുമുണ്ടായാൽ പോരാ എന്നുള്ളതു യാതൊന്നോ അതു മാകുന്നു. അതു തൽഭാഷ്യത്തിങ്കിൽ സ്പഷ്ടമാകുന്നു. തൌ ചേൽ എന്നുള്ള തൌ ശബ്ദംകൊണ്ടു ശുക്രദൃഷ്ടാക്കന്മാരായിരിക്കുന്ന ശനിഭൌമന്മാരെത്തന്നെ ഗ്രഹിക്കേണമെന്നുള്ളതിനു മൂലം മേൽ എഴുതിയ ബൃഹൽപ്രാജാപത്യവാക്യത്തിന്റെ അനന്തരവാക്യമാകുന്നു. ആയതു് എന്തെന്നാൽ,

> തൌ ചേദുരിതി തൽസ്ഥം ചേത്ത്രയഃ പശ്യേയുരഭ്രഗാഃ
> തദാജാതസ്ത്രിയാ സാകം വ്യഭിചാരമവാപ്നുയാൽ

എന്നുള്ളതാകുന്നു എന്നറിഞ്ഞുകൊൾക. ശനിഭൌമന്മാർ ഇരുവരുംകൂടെ ഏകരാശിഗതന്മാരായിരിക്കുന്ന ചന്ദ്രശുക്രന്മാരുടെ സപ്തമത്തിങ്കൽ നില്ക്കിൽ അല്ലാതെ ശനിഭൌമന്മാരിൽവെച്ചു് ഒരുത്തൻ ചന്ദ്രശുക്രന്മാരിൽവെച്ചൊരുത്തന്റെ ഏഴാമേടത്തു നിന്നതിനെക്കൊണ്ടുതന്നെ ഭാര്യാഹീനനായിട്ടോ പുത്രഹീനനായിട്ടോ ഭവിക്കുമെന്നതു് അഗ്രാഹ്യമാകുന്നു. അതിന്റെ മൂലമെന്തെന്നാൽ,

> കേവലൌ മന്ദഭൌമൌ തൌ ദ്വാവപ്യേകഗ്രഹസ്ഥയോഃ
> ചന്ദ്രഭാർഗ്ഗവയോരസ്തേ ഭാര്യാസംഭവരോധിനൌ
> സ്യാതാം വാ പുത്രജനനമാത്രേ പ്രത്യൂഹകാരിണൌ

എന്നുള്ള ബൃഹൽപ്രാജാപത്യമാകുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം. ഇതുകൊണ്ടു വാശബ്ദം സമുച്ചയാർത്ഥമാകുന്നു എന്നുള്ള മന്ദഭ്രമം നിരസ്തമായി എന്നു് അറിഞ്ഞുകൊൾക.

> വംശച്ഛേത്താ ഖമദസുഖഗൈശ്ചന്ദ്രദൈത്യേഡ്യപാപൈഃ
> ശില്പീ ത്ര്യംശേ ശശിസുതയുതേ കേന്ദ്രസംസ്ഥാർക്കിദൃഷ്ടേ
> ദാസ്യാം ജാതോ ദിതിസുതഗുരൌ രിഃഫഗേ സൌരഭാഗേ
> നീചോഽർക്കേന്ദ്വോർമ്മദനഗതയോർദൃഷ്ടയോഃ സൂര്യ്യജേന. ൩

അ—ഖമദസുഖഗൈഃ ചന്ദ്രദൈത്യേഡ്യപാപൈഃ വംശച്ഛേത്താ ഭവതി. ശശിസുതയുതേ ത്ര്യംശേ കേന്ദ്രസംസ്ഥാർക്കിദൃഷ്ടേ ശില്പീ ഭവതി. ദിതിസുതഗുരൌ സൌരഭാഗേ രിഃഫഗേ ജാതഃ ദാസ്യാം ജാതഃ ഭവതി. മദനഗതയോഃ അർക്കേന്ദ്വോഃ സൂര്യ്യജേന ദൃഷ്ടയോഃ ജാതഃ നീചഃ ഭവതി.

അന്വ—ഖമദസുഖഗന്മാരായിരിക്കുന്ന ചന്ദ്രദൈത്യേഡ്യപാപന്മാർ ഹേതുവായിട്ടു വംശച്ഛേത്താവായി ഭവിക്കുന്നു. ശശിസുതയുതമായിരിക്കുന്ന ത്ര്യംശം കേന്ദ്രസംസ്ഥാർക്കിദൃഷ്ടമായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ശില്പിയായി ഭവിക്കുന്നു. ദിതിസുതഗുരു സൌരഭാഗത്തിങ്കൽ രിഃഫഗനായിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ദാസിയിങ്കൽ ജാതനായി ഭവിക്കുന്നു. മദനഗതന്മാരായിരിക്കുന്ന അർക്കേന്ദുക്കൾ സൂര്യജനാൽ ദൃഷ്ടന്മാരായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ നീചനായി ഭവിക്കുന്നു.

പരി—ഖമദസുഖന്മാർ=ഖമദസുഖങ്ങളെ ഗമിച്ചവർ, ഖമദസുഖങ്ങൾ=ഖവും മദവും സുഖവും, ഖം=പത്താമേടം, മദം=ഏഴാമേടം, സുഖം=നാലാമേടം, ചന്ദ്രദൈത്യേഡ്യപാപന്മാർ=ചന്ദ്രനും ദൈത്യേഡ്യപാപനും, ദൈത്യേഡ്യൻ=ശുക്രൻ, പാപൻ=അശുഭൻ, ശശിസുതയുതം=ശശിസുതനോടുകൂടിയതു്, ശശിസുതൻ=ബുധൻ, ത്ര്യംശം=ദ്രേക്കാണം, കേന്ദ്രസംസ്ഥാർക്കിദൃഷ്ടം=കേന്ദ്രസംസ്ഥാർക്കിയാൽ ദൃഷ്ടം, കേന്ദ്രസംസ്ഥാർക്കി=കേന്ദ്രസംസ്ഥനായിരിക്കുന്ന ആർക്കി, കേന്ദ്രസംസ്ഥൻ=കേന്ദ്രത്തിങ്കൽ സംസ്ഥിതിചെയ്യുന്നവൻ, കേന്ദ്രം=കേന്ദ്രമെന്ന സ്ഥാനം (ലഗ്നംമുതലായതു്), സംസ്ഥിതിചെയ്ക=നില്ക്കുക, ആർക്കി=ശനി, ദൃഷ്ടൻ=ദർശിക്കപ്പെട്ടവൻ, ജാതൻ=ജനിച്ചവൻ, ശില്പി=ശില്പോപജീവി, ദിതിസുതഗുരു=ശുക്രൻ, സൌരഭാഗം=ശനിനവാംശകം, രിഃഫഗൻ=രിഃഫത്തെ ഗമിച്ചവൻ, രിഃഫം=പന്ത്രണ്ടാമേടം, ഗമിക്ക=പ്രാപിക്കുക, മദനഗതന്മാർ=മദനത്തെ ഗമിച്ചവർ, മദനം=ഏഴാമേടം, ഗമിക്ക=പ്രാപിക്കുക, അർക്കേന്ദുക്കൾ=അർക്കനും ഇന്ദുവും, അർക്കൻ=ആദിത്യൻ, ഇന്ദു=ചന്ദ്രൻ, സൂര്യജൻ=ശനി, ദൃഷ്ടന്മാർ=ദർശിക്കപ്പെട്ടവർ, നീചൻ=അനുചിതകർമ്മത്തെ ചെയ്യുന്നവൻ.

സാ—പത്താമേടത്തു ചന്ദ്രന്റെ സ്ഥിതിയും ഏഴാമേടത്തു ശുക്രന്റെ സ്ഥിതിയും നാലാമേടത്തു പാപസ്ഥിതിയുംകൂടി വരികിൽ അപ്പോൾ ജനിച്ചവൻ വംശാവസാനത്തിന്നു ഹേതുവായി ഭവിക്കും. ബുധനാൽ ആശ്രിതമായ രാശിത്ര്യംശത്തിന്നു കേന്ദ്രത്തിങ്കൽ നില്ക്കുന്ന ശനിയുടെ ദൃഷ്ടിയുള്ളപ്പോൾ ഒരുത്തൻ ജനിച്ചാൽ അവന്നു പൂർവ്വമായിട്ടു് ഉള്ളതൊക്കെയും നശിച്ചുപോകയാൽ മരപ്പണി മുതലായ ശില്പംകൊണ്ടു് ഉപജീവിക്കും. ശുക്രൻ മന്ദാംശകത്തിൽ പന്ത്രണ്ടാമേടത്തു നില്ക്കുമ്പോൾ ജനിച്ചവൻ ദാസിയിൽനിന്നു ജനിച്ചവനാകുന്നു എന്നറിയണം. ആദിത്യചന്ദ്രന്മാർ ഏഴാമേടത്തു ശനിദൃഷ്ടിയോടുകൂടിയവരായി നില്ക്കുമ്പോൾ ജനിച്ചവൻ നീചനായി ഭവിക്കും.

പാപാലോകിതയോസ്സിതാവനിജയോ-
രസ്തസ്ഥയോർവ്വാതരുക്
ചന്ദ്രേ കക്കടവൃശ്ചികാംശകഗതേ
പാപൈർയ്യുതേ ഗുഹ്യരുക്
ശ്വിത്രീ രിഃഫധനസ്ഥയോരശുഭയോ-
ശ്ചന്ദ്രോദയേസ്തേ രവൌ
ചന്ദ്രേ ഖേടവനിജസ്തഗേ ച വികലോ
യദ്യർക്കജോ വേസിഗഃ. ൧

അ—പാപാലോകിതയോഃ സിതാവനിജയോഃ അസ്തസ്ഥയോഃ ജാതസ്യ വാതരുക് ഭവതി. ചന്ദ്രേ പാപൈഃ യുതേ കക്കടവൃശ്ചികാംശകഗതേ ജാതസ്യ ഗുഹ്യരുക് ഭവതി. അശുഭയോഃ രിഃഫധനസ്ഥയോഃ ചന്ദ്രോദയേ സതി രവൌ അസ്തേ വത്തമാനേ ച ജാതഃ ശ്വിത്രീ ഭവതി. ചന്ദ്രേ ഖേ വത്തമാനേ അവനിജേ അസ്തഗേ ച ജാതഃ അക്കജഃ വേസിഗഃ യദി വികലഃ ഭവതി.

അന്വ—പാപാലോകിതന്മാരായിരിക്കുന്ന സിതാവനിജന്മാർ അസ്തസ്ഥന്മാരായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവന്നു വാതരുക് ഭവിക്കുന്നു. ചന്ദ്രൻ പാപന്മാരോടു യുതനായിട്ടു കക്കടവൃശ്ചികാംശകഗതനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവന്നു ഗുഹ്യരുക് ഭവിക്കുന്നു. അശുഭന്മാർ രിഃഫധനസ്ഥന്മാരായിട്ടും ചന്ദ്രോദയം സത്തായിട്ടും രവി അസ്തത്തിങ്കൽ വത്തമാനനായിട്ടുമിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ശ്വിത്രിയായി ഭവിക്കുന്നു. ചന്ദ്രൻ ഖത്തിങ്കൽ വത്തമാനനായിട്ടും അവനിജൻ അസ്തഗനായിട്ടുമിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ അക്കജൻ വേസിഗനാകുന്നു എങ്കിൽ വികലനായി ഭവിക്കുന്നു.

പരി—പാപാലോകിതന്മാർ=പാപന്മാരാൽ ആലോകിതന്മാർ, പാപന്മാർ=അശുഭന്മാർ, സിതാവനിജന്മാർ=സിതനും അവനിജനും, സിതൻ=ശുക്രൻ, അവനിജൻ=ചൊവ്വ, അസ്തസ്ഥന്മാർ=അസ്തത്തിങ്കൽ സ്ഥിതിചെയ്യുന്നവർ, അസ്തം=ഏഴാമേടം, വാതരുക്=വാതരോഗം, പാപന്മാർ=അശുഭന്മാർ, യുതൻ=കൂടിയവൻ, കക്കടവൃശ്ചികാംശകഗതൻ=കക്കടവൃശ്ചികാംശകങ്ങളെ ഗമിച്ചവൻ, കക്കടവൃശ്ചികാംശകങ്ങൾ=കക്കടവൃശ്ചികങ്ങളാകുന്ന അംശകങ്ങൾ, കക്കടവൃശ്ചികങ്ങൾ=കക്കടവും വൃശ്ചികവും, അംശകങ്ങൾ=നവാംശകങ്ങൾ, ഗമിക്ക=പ്രാപിക്ക, ഗു

ഹൃദ്രുക്=ഗുഹ്യരോഗം, അശുഭന്മാർ=പാപഗ്രഹങ്ങൾ, രിഃഫധനസ്ഥന്മാർ=രിഃഫധനങ്ങളിൽ സ്ഥിതിചെയ്യുന്നവർ, രിഃഫധനങ്ങൾ=രിഃഫവും ധനവും, രിഃഫം=പന്ത്രണ്ടാമേടം, ധനം=രണ്ടാമേടം, സ്ഥിതിചെയ്ക=നിൽക്കുക, ചന്ദ്രോദയം=ചന്ദ്രന്റെ ഉദയം, ഉദയം=ലഗ്നസ്ഥിതി, സത്തു്=ഭവിച്ചിരിക്കുന്നതു്, രവി=ആദിത്യൻ, അസ്തം=ഏഴാമേടം, വൎത്തമാനൻ=വൎത്തിച്ചിരിക്കുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, ശ്വിത്രി=ശ്വിത്രമുള്ളവൻ, ശ്വിത്രം=ശ്വേതകുഷ്ഠം, ഖം=പത്താമേടം, അവനിജൻ=ചൊവ്വ, അസ്തഗൻ=അസ്തത്തെ ഗമിച്ചവൻ, അസ്തം=ഏഴാമേടം, ഗമിക്ക=പ്രാപിക്ക, അൎക്കജൻ=ശനി, വേസിഗൻ=വേസിയെ ഗമിച്ചവൻ, വേസി=സൂൎയ്യൻ നില്ക്കുന്ന രാശിയുടെ രണ്ടാമേടം, വികലൻ=വൈകല്യത്തോടുകൂടിയവൻ, വൈകല്യം=അംഗഹാനി.

സാ — പാപദൃഷ്ടിയോടുകൂടിയ ശുക്രന്റെയും ചൊവ്വയുടേയും സ്ഥിതി ഏഴാമേടത്തായിരിക്കുമ്പോൾ ജനിച്ചവൻ വാതരോഗിയായി ഭവിക്കും. ചന്ദ്രൻ പാപഗ്രഹസഹിതനായി വല്ലൊരുരാശിയിൽ കൎക്കടകക്കാലംശകത്തിലോ വൃശ്ചികക്കാലംശകത്തിലോ നില്ക്കുമ്പോൾ ജനിച്ചവൻ ഗുഹ്യരോഗിയായി ഭവിക്കും. പന്ത്രണ്ടാമേടത്തും രണ്ടാമേടത്തും അശുഭഗ്രഹങ്ങൾ നില്ക്കുകയും ചന്ദ്രൻ ലഗ്നത്തിൽ നില്ക്കുകയും ആദിത്യൻ ഏഴാമേടത്തു നില്ക്കുകയുംകൂടി ഭവിക്കിൽ അപ്പോൾ ജനിച്ചവൻ ശ്വേതകുഷ്ഠമെന്ന രോഗത്തോടുകൂടിയവനായി ഭവിക്കും. പത്താമേടത്തു ചന്ദ്രനും ഏഴാമേടത്തു ചൊവ്വയും നില്ക്കുമ്പോൾ ആദിത്യൻ നില്ക്കുന്ന രാശിയുടെ രണ്ടാംരാശിയിൽ ശനികൂടെ ഉണ്ടായിവരികിൽ അപ്പോൾ ജനിച്ചവൻ അംഗഹീനനായി ഭവിക്കും.

വിവരണകാരൻ മുതലായവർ ഈ ശ്ലോകത്തിങ്കലെ ആദ്യപാദത്തിങ്കലുള്ള പാപശബ്ദംകൊണ്ടു തമോഗ്രഹങ്ങളുടെ ഗ്രഹണംകൂടെ വേണമെന്നിച്ഛിക്കുന്നു. അതു വേണ്ടാ എങ്കിൽ ആലോകനകൎത്താവായിട്ടു് ഒരു പാപഗ്രഹംമാത്രമുണ്ടാകും. അതു ശനിതന്നെ. ഇങ്ങിനെയാകയാൽ 'മന്ദാലോകിതയോഃ' എന്നുതന്നെ പറയാമായിരുന്നു. അപ്രകാരം പറയാതെ ഇങ്ങിനെ ആ ആചാൎയ്യർ പറഞ്ഞതുകൊണ്ടു മേൽപ്പറഞ്ഞതു സിദ്ധമാകുന്നു എന്നത്രേ അവർ കണ്ട കാൎയ്യ എന്നു് അറിഞ്ഞുകൊൾക. അന്യന്മാർ വിവരണകാരാദികൾ പറഞ്ഞതിനെ സഹിക്കുന്നില്ല. എന്തു ഹേതുവായിട്ടെന്നാൽ 'പാപാലോകിതയോഃ എന്ന പദത്തിങ്കൽ ചേൎന്നതായ പാപശബ്ദം മറുള്ളതെന്നപോലെ സകലപാപന്മാരേ

യും സാമാന്യേന ബോധിപ്പിക്കേണമെങ്കിൽ അതിന്നു വിരോധികളായ സംയോഗവിപ്രയോഗാദികളിൽവെച്ച് ഒന്നുമില്ലാതെയിരിക്കണം. ഇവിടെ അങ്ങിനെയല്ല. ചൊവ്വയ്ക്കു ദൃശ്യകോടിപ്രവിഷ്ടത്വം സ്പഷ്ടമാകുന്നു. അതു ശുക്രന്നും തുല്യമാകുന്നു. ഈ അവസ്ഥയിൽ ശുക്രാൽ സപ്തമത്തിങ്കൽ സൂര്യന്റെ സ്ഥിതി സംഭവിക്കാത്തതാകയാൽ ശനിതന്നെ പാപശബ്ദത്തിങ്കൽനിന്ന് ഉപസ്ഥിതനായി ഭവിക്കുന്നു. 'മന്ദാലോകിതയോഃ' എന്നു പറഞ്ഞാലും ഇതു തുല്യമാകുന്നു. ഈ അവസ്ഥയിൽ അന്യഥാകല്പനയ്ക്കുള്ള യുക്ത്യുപന്യാസത്തിന്റെ വിശ്രാന്തി എവിടെയെന്ന് ആലോചിക്കുമ്പോൾ ശബ്ദാർത്ഥവിശേഷസ്തുതിക്കു കാരണാന്തരേണ പരിഗണിതങ്ങളായ വസ്തുക്കളുടെ സാഹായ്യത്തെ അപേക്ഷിക്കാതെ തന്നെ മന്ദപദത്തിങ്കൽനിന്നു ശന്യർത്ഥോപസ്ഥിതി ഉണ്ടാകുമെന്നുള്ള ലാഘവമാത്രത്തിങ്കലാകുന്നു. അതും വിദ്വാന്മാർക്ക് ആദരണീയമായിട്ടുള്ളതല്ല. എങ്കിലും 'പാപാലോകിതയോഃ' എന്നുള്ള പാപശബ്ദോപാദാനത്തിന്റെ ഫലം വേറെ ഒരു പ്രകാരത്തിലുമാം. എങ്ങിനെയെന്നാൽ, എപ്പോൾ മന്ദപദത്തെ പ്രയോഗിച്ചുവോ അപ്പോൾ ദ്രഷ്ടാവിങ്കൽ മന്ദത്വമുണ്ടോ ഇല്ലയോ, ഇതുമാത്രം നോക്കേണ്ടതായിവരും. ദ്രഷ്ടാവു മന്ദനോ അല്ലയോ എന്നുമാത്രം നോക്കിയാൽ മതിയാവുന്നതല്ല. ദ്രഷ്ടാവായിരിക്കുന്ന മന്ദന്നു പാപത്വം വിവക്ഷിതമാകയാൽ അതുതന്നെ പരീക്ഷായോഗ്യമാകുന്നു. പാപത്വേന ഗണിക്കപ്പെട്ടവരുടെ പാപത്വം പ്രാബല്യം മുതലായ ഗുണങ്ങൾകൊണ്ടു വിപരീതമായി ഭവിക്കും. അതു വിപരീതമായാലും മന്ദന്റെ മന്ദത്വമെന്നതു പോകുന്നതല്ല. ഇങ്ങിനെയാകയാൽ 'മന്ദാലോകിതയോഃ' എന്നു പാഠകിൽ ബലവത്ത്വം മുതലായ ഗുണങ്ങൾ ഹേതുവായിട്ടു സൌമ്യതുല്യതയെ പ്രാപിച്ചിരിക്കുന്ന ശനിയുടെ ദൃഷ്ടിയും യോഗോപയോഗിയായിട്ടുതന്നെ ഗ്രഹിക്കപ്പെട്ടും. അതു വന്നുകൂടാ. ഇതുതന്നെ അപ്രകാരം പ്രയോഗിച്ചതിന്റെ ഫലമാകുന്നതു്. അങ്ങിനെയല്ലായെങ്കിൽ ഒരു ഋഷിവാക്യംകൂടെ വിവരണോക്തമായ അർത്ഥത്തിന്നു സാഹായ്യകരമായി ഉണ്ടായിരിക്കേണം. അങ്ങിനെ ഒരു വാക്യം ഈ വിഷയത്തിങ്കൽ ഒരേടത്തും കാണ്മാനില്ല. ഇതുകൂടാതെ,

ഉഗ്രഗ്രഹൈഃ സ്ഥിതചതുരശ്രസംസ്ഥിതൈഃ

എന്നുള്ള ബഹുവചനത്തിന്നു കൂടെ ഉപപത്തിഗ്രാഹകമായ മൂലം കാണ്മാനുണ്ട്. അതു് എന്തെന്നാൽ,

പാപചതുർത്ഥേ മൂർത്യൌ ച പാപഃ പാപാവുദേ ഭയോഃ

ഇത്യാദി പ്രകരണാവസാനത്തിങ്കൽ,

ഗ്രഹനാംശകരേ യോഗേ യേ യേ ശുക്രസ്യ ദൂഷകാഃ
പാപാംസ്താംസ്ത്രീൻ വിജാനീഹി തൃതീയോ ഹിന്നചേച്ഛിവീ

എന്നുള്ള വചനം സ്കന്ദഹോരയിലുണ്ടാകയാൽ അതുതന്നെ എന്നറിഞ്ഞുകൊൾക. അവിടെ ഈ ബഹുവചനം ചേരേണമെങ്കിൽ ഉഗ്രഗ്രഹപദംകൊണ്ടു തമോഗ്രഹങ്ങളിൽ ഒന്നിനെക്കൂടെ ഗ്രഹിക്കണമെന്നു നിസ്സംശയമാകുന്നു. തമോഗ്രഹങ്ങളിൽ വെച്ച് ഇന്നതിനെ ഗ്രഹിക്കേണമെന്നുള്ള വിശേഷബോധന ഇല്ലായ്കയാൽ രാഹുകേതുക്കളിൽവെച്ച് ഒരു ഗ്രഹത്തിനെ ഇഷ്ടാനുരോധേന ഗ്രഹിക്കാം. ഇതിന്നും പ്രമാണാപേക്ഷ ഇല്ല. എങ്കിലും മേൽപറഞ്ഞ ശ്ലോകംകൊണ്ട് ഈ അൎത്ഥം ഭഗവാനാൽ വ്യക്തീകരിക്കപ്പെട്ടിരിക്കുന്നു. ഈ അവസ്ഥ നോക്കുമ്പോൾ അഭിപ്രായവിശേഷം സ്വല്പമായിട്ടെങ്കിലുമുണ്ടായിരുന്നാൽ അതു് ഏതു വിഷയത്തിൽ ആയിരുന്നാലും വ്യക്തീകരിക്കപ്പെട്ടുമെന്ന് ഊഹിക്കാം. പാപാലോകിതയോഃ എന്നേടത്തുള്ള പാപശബ്ദഗ്രഹണത്തിന്റെ ഫലം വേറെത്തന്നെ ഞങ്ങൾ പറഞ്ഞു. വിവരണകാരാദികൾ പറഞ്ഞപ്രകാരംതന്നെയാകുന്നു എങ്കിൽ അതിന്റെ മൂലം കണ്ടുകിട്ടട്ടെ. പിന്നെ യുക്തതഃപാലെ ആവാമല്ലോ; എന്നു് അവരും പറഞ്ഞിരിക്കുന്നു. ഇതുകൊണ്ടു വന്നുകൂടിയ സാരം മിതാക്ഷരയിൽ സ്പഷ്ടമാകുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം.

അന്തശ്ശശിന്യശുഭയോൎമ്മദഗേ പതംഗേ
ശ്വാസക്ഷയപ്ലീഹകവിദ്രധിഗുല്മഭാജഃ
ശോഷീ പരസ്പരഗൃഹാംശകയോ രവീന്ദ്വാഃ
ക്ഷേത്രേƒഥവാ യുഗപദേകഗയോഃ കൃശോ വാ. ൭

അ — ശശിനി അശുഭയോഃ അന്തഃ വൎത്തമാനേ പതംഗേ മദഗേ ച ജാതഃ ശ്വാസക്ഷയപ്ലീഹകവിദ്രധിഗുല്മഭാജഃ സ്യുഃ. രവീന്ദ്വാഃ പരസ്പരഗൃഹാംശയോഃ ജാതഃ ശോഷീ ഭവതി. അഥവാ തയോഃ യുഗപൽ ക്ഷേത്രേ ഏകഗയോഃ ജാതഃ ശോഷീ സ്യാൽ കൃശഃ വാ.

അന്വ — ശശി അശുഭന്മാരുടെ മദ്ധ്യത്തിങ്കൽ വൎത്തമാനനായിട്ടും പതംഗൻ മദഗനായിട്ടുമിരിക്കും സമയത്തിങ്കൽ ജാതന്മാരായിരിക്കുന്നവർ ശ്വാസക്ഷയപ്ലീഹകവിദ്രധിഗുല്മഭാക്കുകളായി ഭവിക്കും. രവീന്ദുക്കൾ പരസ്പരഗൃഹാംശകന്മാരായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ശോഷിയായി ഭവിക്കും. അല്ലാ എങ്കിൽ അവർ ഏ

കകാലത്തിങ്കൽ ക്ഷേത്രത്തിങ്കൽവെച്ച് ഏകഗന്മാരായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ശോഷിയായി ഭവിക്കും. കൃശനായി ഭവിക്കുകയുമാം.

പരി—ശശി=ചന്ദ്രൻ, അശുഭന്മാർ=പാപന്മാർ, വത്തമാനൻ=വത്തിച്ചിയങ്ങുന്നവൻ, വത്തിക്ക=സ്ഥിതിചെയ്ക, പതംഗൻ=ആദിത്യൻ, മദഗൻ=മദത്തെ ഗമിച്ചവൻ, മദം=ഏഴാമേടം, ജാതന്മാർ=ജനിച്ചവർ, ശ്വാസക്ഷയപ്ലീഹകവിദ്രധിഗുല്മഭാക്കുകൾ = ശ്വാസക്ഷയപ്ലീഹകവിദ്രധിഗുല്മങ്ങളെ ഭജിക്കുന്നവർ, ശ്വാസക്ഷയപ്ലീഹകവിദ്രധിഗുല്മങ്ങൾ=ശ്വാസവും ക്ഷയവും പ്ലീഹകവും വിദ്രധിയും ഗുല്മവും, ശ്വാസം=ശ്വാസരോഗം, ക്ഷയം=ക്ഷയരോഗം (രാജയക്ഷ്മാവെന്നു സാരം), പ്ലീഹകം=പ്ലീഹവ്യാധി, വിദ്രധി =വിദ്രധി എന്ന രോഗം, ഗുല്മം=ഗുല്മരോഗം, രവീന്ദുക്കൾ=രവിയും ഇന്ദുവും, രവി=ആദിത്യൻ, ഇന്ദു=ചന്ദ്രൻ, പരസ്പരഗൃഹാംശകന്മാർ=പരസ്പരഗൃഹമാകുന്ന അംശകത്തോടുകൂടിയവർ, പരസ്പരഗൃഹം=അന്യന്റെയും അന്യന്റെയും ഗൃഹം, ഗൃഹം=രാശി, അംശകം നവാംശകം, ശോഷി=ശോഷമുള്ളവൻ, ശോഷം=രസാദിധാതുക്ഷയം, കൃശൻ=കൃശശരീരൻ.

സാ—ചന്ദ്രൻ പാപമദ്ധ്യത്തിങ്കലും സൂൎയ്യൻ ഏഴാമേടത്തും നില്ക്കുമ്പോൾ ജനിച്ചവർ ശ്വാസം ക്ഷയം പ്ലീഹകം വിദ്രധി ഗുല്മം ഇങ്ങിനെയുള്ള രോഗങ്ങളോടുകൂടിയവരായി ഭവിക്കും.

സൂൎയ്യൻ ചന്ദ്രക്ഷേത്രാംശകത്തിങ്കലും ചന്ദ്രൻ സൂൎയ്യക്ഷേത്രാംശകത്തിങ്കലും നില്ക്കുമ്പോൾ ജനിച്ചവൻ രസാദിധാതുക്ഷയത്തോടുകൂടിയവനായി ഭവിക്കും. അല്ലായെങ്കിൽ സൂൎയ്യചന്ദ്രന്മാർ ഒരുമിച്ച ചിങ്ങത്തിലോ കക്കടകത്തിലോ നില്ക്കുമ്പോൾ ജനിച്ചവൻ മേൽപ്രകാരം ഭവിക്കും. കൃശനായി ഭവിക്കുകയുമാം.

ചന്ദ്രേऽശ്വിമദ്ധ്യേ ഝഷകൎക്കിമൃഗാജഭാഗേ
കുഷ്ഠീ സമന്ദരുധിരേ തദവേക്ഷിതേ വാ
യാതൈസ്ത്രികോണമളികൎക്കിവൃഷൈർമ്മൃഗേ ച
കുഷ്ഠ്യേവ പാപസഹിതൈരവലോകിതൈർവ്വാ. ൯

അ—ചന്ദ്രേ അശ്വിമദ്ധ്യഝഷകൎക്കിമൃഗാജഭാഗേ സമന്ദരുധിരേ തദവേക്ഷിതേ വാ വത്തമാനേ ജാതഃ കുഷ്ഠീ ഭവതി. ചന്ദ്രേ മൃഗേ വത്തമാനേ ച ത്രികോണം യാതൈഃ പാപസഹിതൈഃ അവലോകിതൈഃ വാ അളികൎക്കിവൃഷൈഃ കുഷ്ഠീ ഏവ ഭവതി.

അനു—ചന്ദ്രൻ അശപിമദ്ധ്യഝഷകൎക്കിമൃഗാജഭാഗത്തിങ്കൽ സമന്ദരുധിരനായിട്ടോ തദവേക്ഷിതനായിട്ടോ വൎത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ കുഷ്ഠിയായി ഭവിക്കുന്നു. ചന്ദ്രൻ മൃഗത്തിങ്കൽ വൎത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവനും ത്രികോണത്തെ യാതങ്ങളായിട്ടും പാപസഹിതങ്ങളായിട്ടോ അവലോകിതങ്ങളായിട്ടോ ഉള്ളതുകളായിട്ടുമിരിക്കുന്ന അളികൎക്കിവൃഷങ്ങൾ ഹേതുവായിട്ട കുഷ്ഠിയായിട്ടുതന്നെ ഭവിക്കുന്നു.

പരി—അശപിമദ്ധ്യഝഷകൎക്കിമൃഗാജഭാഗം=അശപിമദ്ധ്യഝഷകൎക്കിമൃഗാജമാകുന്ന ഭാഗം, അശപിമദ്ധ്യഝഷകൎക്കിമൃഗാജം=അശപിമദ്ധ്യവും ഝഷവും കൎക്കിയും മൃഗവും അജവും, അശപിമദ്ധ്യം=അശപിയുടെ മദ്ധ്യം, അശപി=ധനു, മദ്ധ്യം=നടു, ഝഷം=മീനം, കൎക്കി=കൎക്കടകം, മൃഗം=മകരം, അജം=മേടം, ഭാഗം നവാംശകം (അല്ലാ എങ്കിൽ അശപിമദ്ധ്യഝഷകൎക്കിമൃഗാജഭാഗം=അശപിമദ്ധ്യവും ഝഷകൎക്കിമൃഗാജഭാഗവും, അശപിമദ്ധ്യം=അശപിയുടെ മദ്ധ്യം, അശപി=ധനു, മദ്ധ്യം=മദ്ധ്യദ്രേക്കാണം, ഝഷകൎക്കിമൃഗാജഭാഗം=ഝഷകൎക്കിമൃഗാജമാകുന്ന ഭാഗം, ഝഷകൎക്കിമൃഗാജം=ഝഷവും കൎക്കിയും മൃഗവും അജവും, ഝഷം=മീനം, കൎക്കി=കൎക്കടകം, മൃഗം=മകരം, അജം=മേടം ഭാഗം=നവാംശകം), സമന്ദരുധിരൻ=മന്ദരുധിരന്മാരോടുകൂടിയവൻ, മന്ദരുധിരന്മാർ=മന്ദനും രുധിരനും, മന്ദൻ=ശനി, രുധിരൻ=ചൊവ്വ, തദവേക്ഷിതൻ=അവരാൽ അവേക്ഷിതൻ, അവർ=മന്ദരുധിരന്മാർ, അവേക്ഷിതൻ=അവേക്ഷിക്കപ്പെട്ടവൻ, അവേക്ഷിക്ക=ദൎശിക്കുക, വൎത്തമാനൻ=വൎത്തിച്ചിരിക്കുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, കുഷ്ഠി=കുഷ്ഠമുള്ളവൻ, മൃഗം=മകരം, ത്രികോണം=ലഗ്നപഞ്ചമനവമസ്ഥാനം, യാതങ്ങൾ=യാനംചെയ്തവ, യാനംചെയ്ക=പ്രാപിക്കുക, പാപസഹിതങ്ങൾ=പാപനോടു സഹിതങ്ങൾ, പാപൻ=അശുഭൻ, സഹിതങ്ങൾ=കൂടിയവ, അവലോകിതങ്ങൾ=അവലോകനം ചെയ്യപ്പെട്ടവ, അവലോകനംചെയ്ക=ദൎശിക്കുക.

സാ—ചന്ദ്രൻ സിംഹനവാംശകത്തിങ്കലോ ധനുരാശിയുടെ മദ്ധ്യദ്രേക്കാണത്തിങ്കലോ മീനാംശകത്തിങ്കലോ കൎക്കടാംശകത്തിങ്കലോ മകരാംശകത്തിങ്കലോ മേഷാംശകത്തിങ്കലോ മന്ദഭൌമന്മാരോടുകൂടിയോ അവരുടെ ദൃഷ്ടിയോടുകൂടിയോ നില്ക്കുമ്പോൾ ജനിച്ചവന്നു കുഷ്ഠരോഗമുണ്ടാകും. ചന്ദ്രൻ മകരത്തിൽ നില്ക്കുമ്പോൾ ജനിച്ചവന്നു വൃശ്ചികമോ കൎക്കടമോ ഇടവമോ ലഗ്നാദിസ്ഥാനത്തെ പ്രാപിക്കുകയും

അവിടെ അശുഭൻ നില്ക്കുകയോ അശുഭദൃഷ്ടിയോ രണ്ടിൽ ഒന്നും കൂടിയുണ്ടാകിൽ അവൻ കുഷ്ഠരോഗിയായി ഭവിക്കും. ഇതിന്നു നീക്കമില്ല.

മേൽപ്പറഞ്ഞതിന്നു മൂലം എന്തെന്നാൽ,

അശ്വിമദ്ധ്യം ഗതേ ചന്ദ്രേ സമന്ദേ സകുജേപി വാ
ധ്വഷകർക്കിമൃഗാജാംശം ഗതേ വാ കുഷ്ഠമശ്നുതേ
അനുക്തമന്യൽ പശ്യന്തു മനീഷയാ ƒതിയമോത്ഥയാ
അന്തർദൃഷ്ട്യാപവാദസ്യ ഭൂയിഷ്ഠസ്യാത്ര സംഭവാൽ
തസ്മിൻ മൃഗാം ഗതേ ലഗ്നേ പഞ്ചമേ നവമേപി വാ
വൃഷകർക്കടകീടാനാമേകസ്മിൻ പാപസംയുതേ
പാപാവലോകിതേ യദ്വാ സതി ജാതസ്തഥാ ഭവേൽ
അയം മേ നിശ്ചിതോ ഹ്യർത്ഥോ നാവിശ്വാസോത്ര പൂർവ്വവൽ

എന്നുള്ള സ്കന്ദഹോരയാകുന്നു എന്നും,

അശ്വിമദ്ധ്യം വിജാനീഹി ധനുഷഃ പഞ്ചമാംശകം
തസ്യ മദ്ധ്യം ദൃഗാണം വാ യോഗദൃഷ്ടിസ്തു കേനചിൽ

എന്നു ബൃഹൽപ്രാജാപത്യമുണ്ടാകയാൽ മേൽ എഴുതിയ ഹോരയിലുള്ള അശ്വിമദ്ധ്യപദത്തിന്നു സിംഹാംശകമെന്നും ധനുരാശിയുടെ മദ്ധ്യദ്രേക്കാണമെന്നും രണ്ടു പ്രകാരേണ ഉള്ള അർത്ഥങ്ങൾ രണ്ടും ഗ്രാഹ്യങ്ങളാകുന്നു എന്നും മറ്റും ഗ്രഹിച്ചുകൊൾക. 'അനുക്തമന്യൽ പശ്യന്തു' ഇത്യാദിവചനംകൊണ്ടു പൂർവ്വോക്തയോഗത്തിന്നു ബഹുലങ്ങളായ അപവാദങ്ങളുണ്ടാകകൊണ്ടു് അതിനെ വിശ്വസിച്ചുകൂടാ എന്നുള്ള സിദ്ധാന്തം സ്കന്ദഹോരയിൽ സ്പഷ്ടമാകുന്നു. ഇവിടെ ദ്വിതീയയോഗത്തിങ്കൽ ഏവശബ്ദഗ്രഹണമുണ്ടാകയാൽ അതു സൂചിതമാകുന്നു. അപവാദങ്ങളിൽവെച്ചു് ഒന്നിനെ പറയാം. മീനാംശകത്തിങ്കലോ മേഷാംശകത്തിങ്കലോ മകരാംശകത്തിങ്കലോ നില്ക്കുന്ന ചന്ദ്രൻ പാപയോഗത്തോടോ പാപദൃഷ്ടിയോടോ കൂടിയവനായിരുന്നാലും അങ്ങിനെയുള്ള ചന്ദ്രന്നു ശുഭയോഗമോ ശുഭദൃഷ്ടിയോ ഉണ്ടായിരുന്നാൽ അവന്നു ചൊറിയുണ്ടാകും, കുഷ്ഠമുണ്ടാകയില്ല. ഇങ്ങിനെ ഒരു അപവാദയോഗം മേൽപ്പറഞ്ഞ യോഗത്തിന്നു ഭവിക്കുന്നു. ഇതിന്നു മൂലം,

മീനാംശകേ മേഷമൃഗാംശകേ വാ
ചന്ദ്രസ്ഥിതോത്രൈവ ഹി പാപദൃഷ്ടഃ
കിലാസകുഷ്ഠാദിവിനിഷ്ടദേഹ-
മിഷ്ടേക്ഷിതഃ കണ്ഡുവികാരിണീം ച.

എന്നുള്ള യവനേശ്വരഹോരയാകുന്നു. അത്രൈവ ഹി എന്നുണ്ടാകകൊണ്ടു ചന്ദ്രൻ യാതൊരു രാശിത്രിംശത്തിങ്കൽ നില്ക്കുന്നുവോ അവിടേയ്ക്കു പൂൎണ്ണദൃഷ്ടി ഭവിപ്പാൻ തക്കവണ്ണം നിന്നു പാപന്മാർ നോക്കകിലല്ലാതെ യോഗമില്ലാ എന്നും, ശുഭന്മാർ അപ്രകാരം നിന്നു നോക്കകിലല്ലാതെ യോഗഭംഗമില്ലാ എന്നും ഗ്രാഹ്യമാകുന്നു.

> നിധനാരിധനവ്യയസ്ഥിതാ
> രവിചന്ദ്രാരയമാ യഥാ തഥാ
> ബലവദ്ഗ്രഹദോഷകാരണാ-
> ന്മനുജാനാം ജനയന്ത്യനേത്രതാം. ൧൦

അ—രവിചന്ദ്രാരയമാഃ നിധനാരിധനവ്യയസ്ഥിതാഃ യഥാ തഥാ ബലവദ്ഗ്രഹദോഷകാരണാൽ മനുജാനാം അനേത്രതാം ജനയന്തി.

അന്വ—രവിചന്ദ്രാരയമന്മാർ നിധനാരിധനവ്യയസ്ഥിതന്മാരാകിൽ യാതൊരു പ്രകാരമോ അപ്രകാരം ബലവദ്ഗ്രഹദോഷത്തെ ഹേതുവാക്കി മനുജന്മാൎക്കു അനേത്രതയെ ജനിപ്പിക്കുന്നു.

പരി—രവിചന്ദ്രാരയമന്മാർ=രവിചന്ദ്രന്മാരും ആരയമന്മാരും, രവിചന്ദ്രന്മാർ=രവിയും ചന്ദ്രനും, രവി=ആദിത്യൻ, ആരയമന്മാർ=ആരനും യമനും, ആരൻ=ചൊവ്വ, യമൻ=ശനി, നിധനാരിധനവ്യയസ്ഥിതന്മാർ=നിധനാരിധനവ്യയങ്ങളിൽ സ്ഥിതിചെയ്യുവർ, നിധനാരിധനവ്യയങ്ങൾ=നിധനാരികളും ധനവ്യയങ്ങളും, നിധനാരികൾ=നിധനവും അരിയും, നിധനം=അഷ്ടമം, അരി=ആറാമേടം, ധനം=രണ്ടാമേടം, വ്യയം=പന്ത്രണ്ടാമേടം, സ്ഥിതിചെയ്യു=നില്ക്കുക, ബലവദ്ഗ്രഹദോഷം=ബലവദ്ഗ്രഹത്തിന്റെ ദോഷം, ബലവദ്ഗ്രഹം=ബലവാനായിരിക്കുന്ന ഗ്രഹം, ദോഷം=വാതപിത്തകഫങ്ങളിൽവെച്ചു ഒന്നു, മനുജന്മാർ=മനുഷ്യർ, അനേത്രതാ=അനേത്രന്മാരാവു എന്നുള്ളതു, അനേത്രന്മാർ=നേത്രത്തോടുകൂടാത്തവർ, നേത്രം=കണ്ണു.

സാ—ആദിത്യൻ, ചന്ദ്രൻ, ചൊവ്വ, ശനി ഈ ഗ്രഹങ്ങൾ അഷ്ടമം, ഷഷ്ഠം, രണ്ടാമേടം, പന്ത്രണ്ടാമേടം ഈ സ്ഥാനങ്ങളിൽ നിന്നാൽ ഏതുപ്രകാരമോ യോഗ്യതാം അപ്രകാരം ബലവാനായിരിക്കുന്ന ഗ്രഹത്തിനു ചേരുന്ന ദോഷത്തെ കാരണമാക്കി ഗ്രഹിച്ചിട്ടു മനുഷ്യൎക്കു നേത്രഹാനിയെ ഉണ്ടാക്കും. മേൽപ്പറഞ്ഞഗ്രഹങ്ങൾ അഷ്ടമാദിസ്ഥാനങ്ങളിൽ ക്രമേണ നിന്നാൽ രണ്ടു കണ്ണിന്നും ബലവദ്ഗ്രഹത്തിനു പറഞ്ഞ ദോഷം കാരണമായി നാശം ഭവിക്കുമെന്നു ധരിക്കേണം. രണ്ടാമേ

ടത്തു ചൊവ്വയുടെ സ്ഥിതിയും അഷ്ടമത്തിൽ ആദിത്യന്റെ സ്ഥിതിയും കേവലമായി കൂടിവരികിൽ വലത്തെ കണ്ണു നശിക്കും. പന്ത്രണ്ടാമേടത്തു ശനിയുടെ സ്ഥിതിയും ആറാമേടത്തു ചന്ദ്രന്റെ സ്ഥിതിയും കേവലമായി കൂടിവരികിൽ ഇടത്തെ കണ്ണു നശിക്കും. മേൽപ്പറഞ്ഞ ലക്ഷണങ്ങൾ രണ്ടുമുണ്ടായാൽ രണ്ടു കണ്ണും നശിക്കും. ഇങ്ങിനെയാകയാൽ മേൽപ്പറഞ്ഞ സ്ഥാനങ്ങളിൽ മേൽപ്പറഞ്ഞ ഗ്രഹങ്ങൾ നിന്നവരായപ്പോൾ സ്ഥിതിഭേദത്തെ അനുസരിച്ച് അവക്കുള്ള യോഗ്യതപമെങ്ങിനെയോ അങ്ങിനെത്തന്നെ നേത്രനാശത്തെ ഉണ്ടാക്കുമെന്നുള്ള അത്ഥം ഫലിതമായി. യഥാ തഥാഗ്രഹണത്തിന്റെ ഫലം ഇതുതന്നെ എന്നറിഞ്ഞുകൊൾക. യഥാ തഥാ എന്നതിന്റെ സ്ഥാനത്തിങ്കൽ യഥാക്രമമെന്നുതന്നെ ചിലർ പഠിക്കുന്നു.

> നവമായതൃതീയധീയുതാ
> ന ച സൌമ്യൈരശുഭാ നിരീക്ഷിതാഃ
> നിയമാച്ഛ്രവണോപഘാതദാ
> രദവൈകൃത്യകരാശ്ച സപ്തമേ. ൧൧

അ—നവമായതൃതീയധീയുതാഃ അശുഭാഃ സൌമ്യൈഃ നിരീക്ഷിതാഃ ന ച ഭവന്തി യദി തഹി നിയമാൽ ശ്രവണോപഘാതദാഃ ഭവന്തി. സപ്തമേ വത്തമാനാഃ രദവൈകൃത്യകരാഃ ച ഭവന്തി.

അന്വ—നവമായതൃതീയധീയുതന്മാരായിരിക്കുന്ന അശുഭന്മാർ സൌമ്യന്മാരാൽ നിരീക്ഷിതന്മാരായി ഭവിക്കുന്നില്ലാ എങ്കിൽ അപ്പോൾ നിയമത്തെ ആശ്രയിച്ചിട്ടു ശ്രവണോപഘാതദന്മാരായി ഭവിക്കുന്നു. സപ്തമത്തിങ്കൽ സ്ഥിതന്മാരാകിൽ രദവൈകൃത്യകരന്മാരായിട്ടും ഭവിക്കുന്നു.

പരി—നവമായതൃതീയധീയുതന്മാർ=നവമായതൃതീയധീകളോടു കൂടിയവർ, നവമായതൃതീയധീകൾ=നവമവും ആയവും തൃതീയവും ധീയും, നവമം=ഒമ്പതാമേടം, ആയം=പതിനൊന്നാമേടം, തൃതീയം=മൂന്നാമേടം, ധീ=അഞ്ചാമേടം, അശുഭന്മാർ=പാപഗ്രഹങ്ങൾ, സൌമ്യന്മാർ=ശുഭഗ്രഹങ്ങൾ, നിരീക്ഷിതന്മാർ=നിരീക്ഷിക്കപ്പെട്ടവർ, നിരീക്ഷിക്ക=ദശിക്കുക, നിയമം=നീക്കമില്ലായ്ക, ശ്രവണോപഘാതദന്മാർ=ശ്രവണോപഘാതത്തെ ദാനംചെയ്യുന്നവർ, ശ്രവണോപഘാതം=ശ്രവണങ്ങളുടെ ഉപഘാതം, ശ്രവണങ്ങൾ=ശ്രോത്രങ്ങൾ (ചെവികൾ), ഉപഘാതം=നാശം, സപ്തമം=ഏഴാമേടം, രദവൈകൃത്യകരന്മാർ=രദവൈകൃ

ത്യത്തെ ഉണ്ടാക്കുന്നവർ, രദവൈകൃത്യം=രദങ്ങളുടെ വൈകൃത്യം, രദങ്ങൾ=ദന്തങ്ങൾ, വൈകൃത്യം=വികൃതത്വം.

സാ _ ൯-ാമേടം, ൧൧-ാമേടം, ൩-ാമേടം, ൫-ാമേടം ഈ സ്ഥാനങ്ങളിൽ പാപഗ്രഹങ്ങൾ ശുഭദൃഷ്ടിയോടുകൂടാത്തവരായി നിന്നാൽ നിയമേന കർണ്ണനാശത്തെ ജനിപ്പിക്കും.

മേൽപ്രകാരമുള്ള നില്പ് ഏകാദശപഞ്ചമങ്ങളിലാകിൽ ഇടത്തെ ചെവിയുടേയും തൃതീയനവമങ്ങളിലാകിൽ വലത്തെ ചെവിയുടേയും സർവ്വത്ര നില്പിൽ രണ്ടിൻേറയും ശബ്ദഗ്രഹണശക്തിയെ നശിപ്പിക്കുമെന്നറിക.

ഏഴാമേടത്തു പാപഗ്രഹങ്ങൾ മേൽപ്രകാരം നിന്നാൽ അവർ ദന്തദോഷത്തെ ജനിപ്പിക്കും. ദന്തഗ്രഹണം മുഖാവയവങ്ങളിൽ താല്പര്യത്തോടുകൂടിയതാകയാൽ ദന്തങ്ങൾക്കും നാവ്, ചുണ്ടു മുതലായ മുഖാവയവങ്ങൾക്കും ദോഷത്തെ ജനിപ്പിക്കുമെന്നറിക.

ഉദയത്യുഡുപേടസുരാസ്യഗേ
സപിശാചോടശുഭയോസ്ത്രികോണയോഃ
സോപപ്ലവമണ്ഡലേ രവാ-
വുദയസ്ഥേ നയനാപവർജ്ജിതഃ ൧൨

അ — അസുരാസ്യഗേ ഉഡുപേ ഉദയതി അശുഭയോഃ ത്രികോണയോഃ വർത്തമാനയോഃ ച ജാതഃ സപിശാചഃ ഭവതി. സോപപ്ലവമണ്ഡലേ രവൌ ഉദയസ്ഥേ അശുഭയോഃ ത്രികോണയോഃ വർത്തമാനയോഃ ച ജാതഃ നയനാപവർജ്ജിതഃ ഭവതി.

അന്വ — അസുരാസ്യഗനായിരിക്കുന്ന ഉഡുപൻ ഉദയനായിട്ടും അശുഭന്മാർ ത്രികോണങ്ങളിൽ വർത്തമാനന്മാരായിട്ടുമിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ സപിശാചനായി ഭവിക്കുന്നു. സോപപ്ലവമണ്ഡലനായിരിക്കുന്ന രവി ഉദയസ്ഥനായിട്ടും അശുഭന്മാർ ത്രികോണങ്ങളിൽ വർത്തമാനന്മാരായിട്ടുമിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ നയനാപവർജ്ജിതനായി ഭവിക്കുന്നു.

പരി — അസുരാസ്യഗൻ=അസുരാസ്യത്തെ ഗമിച്ചവൻ, അസുരാസ്യം=അസുരൻെറ ആസ്യം, അസുരൻ=രാഹു, ആസ്യം=മുഖം, ഗമിക്ക=പ്രാപിക്കുക, ഉഡുപൻ=ചന്ദ്രൻ, ഉദയൻ=ഉദിച്ചിരിക്കുന്നവൻ, ഉദിക്ക=ലഗ്നത്തിൽ സ്ഥിതിചെയ്ക, അശുഭന്മാർ=പാപഗ്രഹങ്ങൾ, ത്രികോണങ്ങൾ=പഞ്ചമനവമങ്ങൾ, വർത്തമാനൻ=വർത്തിച്ചിരിക്കുന്നവൻ, വർത്തി

ക=നില്ക്കുക. ജാതൻ=ജനിച്ചവൻ, സപിശാചൻ=പിശാചസഹിതൻ (പിശാചബാധയുള്ളവനെന്നു സാരം), സോപപ്ലവമണ്ഡലൻ=സോപപ്ലവമായിരിക്കുന്ന മണ്ഡലത്തോടുകൂടിയവൻ, സോപപ്ലവം=ഉപപ്ലവത്തോടു കൂടിയതു്, ഉപപ്ലവം=ഗ്രഹണം, രവി=ആദിത്യൻ, ഉദയസ്ഥൻ=ഉദയത്തിൽ സ്ഥിതിചെയ്യുന്നവൻ, ഉദയം=ലഗ്നം, സ്ഥിതിചെയ്ക=നില്ക്കുക, നയനാപവർജ്ജിതൻ=നേത്രശൂന്യൻ.

സാ—രാഹുഗ്രസ്തനായിരിക്കുന്ന ചന്ദ്രൻ ലഗ്നത്തിങ്കൽ നില്ക്കുകയും പഞ്ചമനവമങ്ങളിൽ അശുഭന്മാർ നിൽക്കുകയും കൂടി വരികിൽ പിശാചബാധ കൂടിയവനായി ഭവിക്കും. രാഹുഗ്രസ്തനായിരിക്കുന്ന ആദിത്യൻ ലഗ്നത്തിൽ നില്ക്കുകയും പാപന്മാർ പഞ്ചമനവമങ്ങളിൽ നില്ക്കുകയുംകൂടി വരികിൽ അപ്പോൾ ജനിച്ചവൻ അന്ധനായി ഭവിക്കും.

സംസൃഷ്ടഃ പവനേന മന്ദഗയുതേ
 ദ്യൂനേ വിലഗ്നേ ഗുരൌ
സോന്മാദോഽവനിജേ സ്ഥിതേസ്തഭവനേ
 ജീവേ വിലഗ്നാശ്രിതേ
തദ്വൽ സൂര്യസുതോദയേഽവനിസുതേ
 ധർമ്മാത്മജദ്യൂനഗേ
ജാതോ വാ സസഹസ്രരശ്മിതനയേ
 ക്ഷീണേ വ്യയേ ശീതഗൌ ൧൩

അ—ദ്യൂനേ മന്ദഗയുതേ ഗുരൌ വിലഗ്നേ വർത്തമാനേ ച ജാതഃ പവനേന സംസൃഷ്ടഃ ഭവതി. അവനിജേ അസ്തഭവനേ സ്ഥിതേ ജീവേ വിലഗ്നാശ്രിതേ ച ജാതഃ സോന്മാദഃ ഭവതി. തദ്വൽ സൂര്യസുതോദയേ സതി അവനിസുതേ ധർമ്മാത്മജദ്യൂനഗേ ച സോന്മാദഃ ഭവതി. ക്ഷീണേ ശീതഗൌ സസഹസ്രരശ്മിതനയേ വ്യയേ വർത്തമാനേ ജാതഃ ച.

അന്വ—ദ്യൂനം മന്ദഗയുതമായിട്ടു ഗുരു വിലഗ്നത്തിങ്കൽ വർത്തമാനനായിട്ടുമിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ പവനനാൽ സംസൃഷ്ടനായി ഭവിക്കുന്നു. അവനിജൻ അസ്തഭവനത്തിങ്കൽ സ്ഥിതനായിട്ടും ജീവൻ വിലഗ്നാശ്രിതനായിട്ടുമിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവൻ സോന്മാദനായി ഭവിക്കുന്നു. അപ്രകാരം സൂര്യസുതോദയം സത്തായിട്ടും അവനിസുതൻ ധർമ്മാത്മജദ്യൂനഗനായിട്ടു

ടിമിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവനും സോന്മാദനായി ഭ വിക്കുന്നു. ക്ഷീണനായിരിക്കുന്ന ശീതഗു സസഹസ്രരശ്മിതനയനായി ട്ടു വ്യയത്തിങ്കൽ വൎത്തമാനനായിരിക്കും സമയത്തിങ്കൽ ജാതനായിരി ക്കുന്നവനും സോന്മാദനായി ഭവിക്കുന്നു.

പരി—ദ്യൂനം=എഴാമേടം, മന്ദഗയുതം=മന്ദഗനോടു യുതം, മ ന്ദഗൻ=ശനി, യുതം=കൂടിയതു്, ഗുരു=ബൃഹസ്പതി, വിലഗ്നം=ജനന രാശി, വൎത്തമാനൻ=വൎത്തിച്ചിയരുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്യുക, ജാതൻ=ജനിച്ചവൻ, പവനൻ=വായു, സംസ്പൃഷ്ടൻ=സംസ്പൎശിക്ക പ്പെട്ടവൻ, സംസ്പൎശിക്ക=നല്ലവണ്ണം സ്പൎശിക്ക (പീഡിക്കുക എന്നു സാ രം) അവനിജൻ=ചൊവ്വ, അസ്തഭവനം=എഴാമേടം, സ്ഥിതൻ=സ്ഥി തിചെയ്യുവൻ, സ്ഥിതിചെയ്യുക=നില്ക്കുക, ജീവൻ=ബൃഹസ്പതി, വിലഗ്നാ ശ്രിതൻ=വിലഗ്നത്തെ ആശ്രിതൻ, വിലഗ്നം=ജനനരാശി, ആശ്രി തൻ=ആശ്രയിച്ചവൻ, സോന്മാദൻ=ഉന്മാദത്തോടുകൂടിയവൻ, ഉന്മാ ദം=ചിത്തഭ്രമം, സൂൎയ്യസുതോദയം=സൂൎയ്യസുതന്റെ ഉദയം, സൂൎയ്യസുതൻ= ശനി, ഉദയം=ലഗ്നസ്ഥിതി, സത്തു്=ഭവിച്ചിയരുന്നതു്, അവനിസു തൻ=ചൊവ്വ, ധൎമ്മാത്മജദ്യൂനഗൻ=ധൎമ്മാത്മജദ്യൂനങ്ങളെ ഗമിച്ച വൻ, ധൎമ്മാത്മജദ്യൂനങ്ങൾ=ധൎമ്മവും ആത്മജനും ദ്യൂനവും, ധൎമ്മം=ഒ മ്പതാമേടം, ആത്മജൻ=അഞ്ചാമേടം, ദ്യൂനം=എഴാമേടം, ഗമിക്ക= പ്രാപിക്ക, ക്ഷീണൻ=ക്ഷയിച്ചവൻ, ശീതഗു=ചന്ദ്രൻ, സസഹസ്ര രശ്മിതനയൻ=സഹസ്രരശ്മിതനയനോടു കൂടിയവൻ, സഹസ്രരശ്മിതന യൻ=ശനി, വ്യയം=പന്ത്രണ്ടാമേടം, വൎത്തമാനൻ=വൎത്തിച്ചിയരുന്ന വൻ, വൎത്തിക്ക=സ്ഥിതിചെയ്യുക, ജാതൻ=ജനിച്ചവൻ.

സാ—എഴാമേടത്തു ശനിയും ലഗ്നത്തിങ്കൽ വ്യാഴവും ഒരുമിച്ചു നി ല്ക്കുമ്പോൾ ജനിച്ചവൻ വാതരോഗിയായി ഭവിക്കും. എഴാമേടത്തു ശ നിയും ലഗ്നത്തിൽ വ്യാഴവും ഒരുമിച്ചു നില്ക്കുമ്പോൾ ജനിച്ചവനും ല ഗ്നത്തിൽ ശനിയുടെ സ്ഥിതിയും ഒമ്പതാമേടത്തോ അഞ്ചാമേടത്തോ എഴാമേടത്തോ ചൊവ്വയുടെ സ്ഥിതിയുംകൂടി വരികിൽ അപ്പോൾ ജനി ച്ചവനും ക്ഷീണചന്ദ്രൻ ശനിയോടുകൂടെ പന്ത്രണ്ടാമേടത്തു നില്ക്കു മ്പോൾ ജനിച്ചവനും ഭ്രാന്തനായി ഭവിക്കും.

> രാശ്യംശപോഷ്ണകരശീതകരാമരേഡ്യൈ-
> ൎന്നീചാധിപാംശകഗതൈരരിഭാഗഗൈൎവ്വാ
> ഏഭ്യോല്പശല്യ്യവഹൃതൈഃ ക്രമശഃ പ്രസൂതാ
> ഃ ളളത്രോഃ ന്യൂനപ്രേഷ്യപഗശകൃദ്ദശദാസഃ  ൧൭

അ—നീചാധിപാംശകഗതൈഃ അരിഭാഗഗൈഃ വാ അല്പമദ്ധ്യബഹുഭിഃ. രാശ്യംശപോഷ്ണകരശീതകരാമരേഡ്യൈഃ ഉപലക്ഷിതാഃ പ്രസൂതാഃ ഏഭിഃ ക്രമശഃ അഭ്യുപഗമക്രയഗർഭദാസാഃ ജ്ഞേയാഃ സ്യുഃ.

അന്വ—നീചാധിപാംശകഗതന്മാരായിട്ടോ അരിഭാഗഗന്മാരായിട്ടോ ഇരിക്കുന്നവരായും അല്പമദ്ധ്യബഹുക്കളായുമിരിക്കുന്ന രാശ്യംശപോഷ്ണകരശീതകരാമരേഡ്യന്മാരോട് ഉപലക്ഷിതന്മാരായും പ്രസൂതന്മാരായുമിരിക്കുന്നവർ ഇവർ ഹേതുവായിട്ട ക്രമേണ അഭ്യുപഗമക്രയഗർഭദാസന്മാരായി ജ്ഞേയന്മാരായി ഭവിക്കും.

പരി—നീചാധിപാംശകഗതന്മാർ=നീചാധിപാംശകത്തെ ഗതന്മാർ, നീചാധിപാംശകം=നീചാധിപന്റെ അംശകം, നീചാധിപൻ=നീചത്തിന്റെ അധിപൻ, നീചം=നീചരാശി, അധിപൻ=നാഥൻ, അരിഭാഗഗന്മാർ=അരിഭാഗത്തെ ഗമിച്ചവർ, അരിഭാഗം=അരിയുടെ ഭാഗം, അരി=ശത്രു, ഭാഗം=നവാംശകം, ഗമിക്ക=പ്രാപിക്കുക, അല്പമദ്ധ്യബഹുക്കൾ=അല്പന്മാരായും മദ്ധ്യന്മാരായും ബഹുക്കളായുമിരിക്കുന്നവർ, അല്പന്മാർ=കുറഞ്ഞവർ, മദ്ധ്യന്മാർ=ഏറ്റാത്തോട്ടം കുറവോട്ടം കൂടാത്തവർ, ബഹുക്കൾ=ഏറ്റമുള്ളവർ, രാശ്യംശപോഷ്ണകരശീതകരാമരേഡ്യന്മാർ=രാശ്യംശപന്മാരും ഉഷ്ണകരനും ശീതകരനും അമരേഡ്യനും, രാശ്യംശപന്മാർ=രാശ്യംശങ്ങളെ പാനംചെയ്യുന്നവർ, രാശ്യംശങ്ങൾ=രാശിയും അംശവും, പാനംചെയ്ക=രക്ഷിക്ക, ഉഷ്ണകരൻ=ആദിത്യൻ ശീതകരൻ=ചന്ദ്രൻ, അമരേഡ്യൻ=ബൃഹസ്പതി ഉപലക്ഷിതന്മാർ=കൂടിയവർ, പ്രസൂതന്മാർ=പ്രസവിക്കപ്പെട്ടവർ, അഭ്യുപഗമക്രയഗർഭദാസന്മാർ=അഭ്യുപഗമക്രയഗർഭങ്ങൾ ഹേതുവായിട്ട ദാസന്മാർ, അഭ്യുപഗമക്രയഗർഭങ്ങൾ=അഭ്യുപഗമവും ക്രയവും ഗർഭവും, അഭ്യുപഗമം=സ്വീകാരം, ക്രയം=കൊള്ളൽ, ഗർഭം=ഗർഭപ്രാപ്തി.

സാ—ആദിത്യൻ, ചന്ദ്രൻ, വ്യാഴം ഇങ്ങിനെ ഗ്രഹങ്ങൾ മൂന്ന്. ഇവർ നില്ക്കുന്ന രാശിയുടെ അധിപന്മാർ മൂന്ന്. ഇവരുടെ നവാംശകാധിപന്മാർ മൂന്ന്. ഇങ്ങിനെ ഏഴു ഗ്രഹങ്ങൾതന്നെ അവസ്ഥാഭേദം ഹേതുവായിട്ട് ഒമ്പതു് എന്നു പറയത്തക്കവിധത്തിൽ ആയി ഭവിക്കും. എന്നാൽ അവർ ബഹുക്കളാകുന്നു എന്നും ഏഴിൽ കുറഞ്ഞാൽ മദ്ധ്യമന്മാരാകുന്നു എന്നും നാലിൽ കുറഞ്ഞാൽ അല്പന്മാരാകുന്നു എന്നും ഗ്രഹിക്കേണമെന്നത്രേ ആശയമാകുന്നതു്. അതു ഹേതുവായിട്ട മേൽ പറഞ്ഞ രാശ്യധിപൻ മുതലായവരിൽവെച്ചു മൂവ്വർക്ക നീചാംശകമോ

ശത്രുക്ഷേത്രാംശകമോ വരികിൽ അപ്പോൾ ജനിച്ചവൻ ദാസവൃത്തിയെ സ്വേച്ഛയാ സ്വീകരിക്കകൊണ്ടു ദാസനായി ഭവിക്കുമെന്നും അവരോട്ടുകൂടെ ഏഴുവരെ ഉള്ളവക്കു നീചാംശകമോ ശത്രുക്ഷേത്രാംശകമോ വരികിൽ അപ്പോൾ ജനിച്ചവൻ അന്യനാൽ കൊടുക്കപ്പെട്ട വില മാതാപിതാക്കന്മാർ വാങ്ങി അവനായിക്കൊണ്ടു കൊടുക്കുകയാൽ അവൻെറ ദാസനായി ഭവിക്കുമെന്നും അവരോടുകൂടെ ഏഴു മുതൽ ഒമ്പതുവരെ ഉള്ളവക്കു നീചാംശകമോ ശത്രുക്ഷേത്രാംശകമോ വരികിൽ അവൻ ദാസീഗർഭപ്രാപ്തി ഹേതുവായിട്ടു ദാസനാകുന്നു എന്നും ഗ്രഹിക്കേണമെന്നറിഞ്ഞുകൊൾക.

രാശ്യംശപദം ചന്ദ്രനവാംശകമാത്രത്തെ പറയുന്നതാകുന്നു എന്നു ഭട്ടോൽപലവ്യാഖ്യാനത്തിലും അതിങ്കലുള്ള രാശിപദം ചന്ദ്രാധിഷ്ഠിത രാശിയേയും അംശപദം ചന്ദ്രനവാംശകത്തെയും പറയുന്നതാകുന്നു എന്നു വിവരണവ്യാഖ്യാനത്തിലും സ്പഷ്ടമാകുന്നു. വിവരണവ്യാഖ്യാനത്തിൽ രാശിപദംകൊണ്ടു് ആരുടെ അംശകത്തെ ഗ്രഹിക്കേണമെന്നും മറ്റുമുള്ള വിശേഷം വ്യക്തമായിട്ടില്ല. ഭട്ടോൽപലവ്യാഖ്യാനത്തെ അനുസരിച്ചു പറയുന്നു എങ്കിൽ, രാശ്യംശേശോഷ്ണകരശീതകരാമരേഡ്യന്മാർ എന്നവർ ചന്ദ്രനവാംശകാധിപതിയും ആദിത്യനും ചന്ദ്രനും ബൃഹസ്പതിയുമാകയാൽ നാലുപേർ ആകുന്നു. വിവരണത്തെ അനുസരിച്ചു പറയുമ്പോൾ അഞ്ചുപേർ ആകുന്നു. എങ്ങിനെ എന്നാൽ, രാശിനാഥശ്ച അംശനാഥശ്ച ഉഷ്ണകരശ്ച ശീതകരശ്ച അമരേഡ്യശ്ച ഏതൈഃ പഞ്ചഭിഃ ഇത്യാദി വാക്യദർശനം ഹേതുവായിട്ടു് എന്നറിഞ്ഞുകൊൾക. സ്കന്ദഹോരയിൽ,

> രാശീശാംശകനാഥാക്കശശിഗീഷ്പതിഭിസ്സമൈഃ
> നീചാംശകസ്ഥൈരഥവാ ശത്രുക്ഷേത്രാംശകാംഗതൈഃ
> ഗൃഹദാസാസ്തതഃ കെശ്ചിൽ ക്രയദാസാശ്ച കൈശ്ചന
> സ്വയം ദാസാശ്ച വിജ്ഞേയാ ഏതാവാൻ ദാസസംഗ്രഹഃ

ഇത്രമാത്രമുള്ള വചനമേ കാണുന്നുള്ളു. എങ്കിലും,

> ഇഹ രാശിം വിജാനീഹി സൂര്യേന്ദുഗുരുഭിഃ ശ്രിതം
> തദംശമംശകം വിദ്ധി ന ചൈതൌ യസ്യ കസ്യചിൽ.

എന്നുണ്ടാകകൊണ്ടു രാശിപദവും അംശകപദവും ക്രമേണ സൂര്യൻ, ചന്ദ്രൻ, ബൃഹസ്പതി ഇവരാൽ ആശ്രയിക്കപ്പെട്ട രാശികളേയും അവരാൽ ആശ്രയിക്കപ്പെട്ട നവാംശകങ്ങളേയും ബോധിപ്പിക്കുന്നതുകളാകുന്നു എന്നുതന്നെ എല്ലാവരും ഗ്രഹിക്കേണം. ഇതു മേൽപ്പറഞ്ഞ വചന

മൂലമായിട്ടുതന്നെ സാധിക്കേണ്ടതുമല്ല. ഉച്ചകരാദി പ്രത്യാസത്തിലഭ്യമായ അത്ഥമാകുന്നു. ഇങ്ങിനെയാകയാൽ മേൽപ്പറഞ്ഞതൊക്കെയും യുക്തംതന്നെ എന്നു വിശേഷദശികൾ വിചാരിക്കുമെന്നു കരുതി ഇത്രമാത്രം പ്രസംഗിച്ചു ഞാൻ പ്രകൃതത്തെ അനുസരിക്കുന്നു.

വികൃതദശനഃ പാപൈർദ്ദൃഷ്ടേ വൃഷാജഹയോദയേ
ഖലതിരശുഭക്ഷേത്രേ ലഗ്നേ ഹയേ വൃഷഭേഽപി വാ
നവമസുതഗേ പാപൈർദ്ദൃഷ്ടേ രവാവുദ്ധവീക്ഷണോ
ദിനകരസുതേ നൈകവ്യാധിഃ കുജേ വികലഃ പുമാൻ. ൧൭

അ—വൃഷാജഹയോദയേ പാപൈഃ ദൃഷ്ടേ ജാതഃ വികൃതദശനഃ ഭവതി. അശുഭക്ഷേത്രേ ഹയേ വൃഷഭേ അപി വാ ലഗ്നേ പാപൈഃ ദൃഷ്ടേ ജാതഃ ഖലതിഃ ഭവതി. രവൌ നവമസുതഗേ പാപൈഃ ദൃഷ്ടേ ച ജാതഃ അദ്ധവീക്ഷണഃ ഭവതി. ദിനകരസുതേ നവമസുതഗേ പാപൈഃ ദൃഷ്ടേ ച ജാതഃ നൈകവ്യാധിഃ ഭവതി. കുജേ നവമസുതഗേ പാപൈഃ ദൃഷ്ടേ ച ജാതഃ പുമാൻ വികലഃ ഭവതി.

അന്വ—വൃഷാജഹയോദയം പാപന്മാരാൽ ദൃഷ്ടമായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ വികൃതദശനനായി ഭവിക്കുന്നു. അശുഭക്ഷേത്രമോ ഹയമോ വൃഷഭമോ ആകുന്ന ലഗ്നം പാപന്മാരാൽ ദൃഷ്ടമായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ഖലതിയായി ഭവിക്കുന്നു. രവി നവമസുതഗനായിട്ടും പാപന്മാരാൽ ദൃഷ്ടനായിട്ടുമിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ അദ്ധവീക്ഷണനായി ഭവിക്കുന്നു. ദിനകരസുതൻ നവമസുതഗനായിട്ടും പാപന്മാരാൽ ദൃഷ്ടനായിട്ടുമിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ നൈകവ്യാധിയായി ഭവിക്കുന്നു. കുജൻ നവമസുതഗനായിട്ടും പാപന്മാരാൽ ദൃഷ്ടനായിട്ടുമിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്ന പുമാൻ വികലനായി ഭവിക്കുന്നു.

പരി—വൃഷാജഹയോദയം=വൃഷാജഹയമാകുന്ന ഉദയം, വൃഷാജഹയം=വൃഷവും അജവും ഹയവും, വൃഷം=ഇടവം, അജം=മേടം, ഹയം=ധനു, ഉദയം=ലഗ്നം, പാപന്മാർ=പാപഗ്രഹങ്ങൾ, ദൃഷ്ടൻ=ദശിക്കപ്പെട്ടവൻ, ജാതൻ=ജനിച്ചവൻ, വികൃതദശനൻ=വികൃതങ്ങളായിരിക്കുന്ന ദശനങ്ങളോടുകൂടിയവൻ, വികൃതങ്ങൾ=വേണ്ടുംപ്രകാരമല്ലാത്തവ, ദശനങ്ങൾ=പല്ലുകൾ, അശുഭക്ഷേത്രം=അശുഭന്മാരുടെ ക്ഷേത്രം, അശുഭന്മാർ=പാപന്മാർ, ക്ഷേത്രം=രാശി, ഹയം=ധനു, വൃഷഭം=ഇടവം,

ഖലതി=കഷണ്ടിയുള്ളവൻ, രവി=ആദിത്യൻ, നവമസുതഗൻ=നവമസുതന്മാരെ ഗമിച്ചവൻ, നവമസുതന്മാർ=നവമവും സുതനും, നവമം=ഒമ്പതാമേടം, സുതൻ=അഞ്ചാമേടം, അഗ്ദ്ധേക്ഷണൻ=അദ്ദ്ധങ്ങളായിരിക്കുന്ന ഈക്ഷണങ്ങളോടുകൂടിയവൻ, അദ്ദ്ധങ്ങൾ=ബലഹീനങ്ങൾ, ഈക്ഷണങ്ങൾ=കണ്ണുകൾ, ദിനകരസുതൻ=ശനി, നൈകവ്യാധി=നൈകങ്ങളായിരിക്കുന്ന വ്യാധികളോടുകൂടിയവൻ, നൈകങ്ങൾ=ബഹുക്കൾ, കുജൻ=ചൊവ്വ, വികലൻ=അംഗഹീനൻ.

സാ—ഇടവമോ മേടമോ ധനുവോ ലഗ്നമാകയും അതിന്നു പാപദൃഷ്ടിയും കൂടിവരികിൽ പല്ലുകൾ വേണ്ടുംപ്രകാരമല്ലാതെ വിഷമങ്ങളായിട്ടോ വിരളങ്ങളായിട്ടോ വർണ്ണദോഷസഹിതങ്ങളായിട്ടോ ഭവിക്കും. മേടം, ചിങ്ങം, വൃശ്ചികം, മകരം, കുംഭം ഇതുകളിൽവെച്ചാന്നോ ധനുവോ ഇടവമോ ലഗ്നമാകയും അതിന്നു പാപദൃഷ്ടിയുണ്ടാകയുംകൂടി വരികിൽ ഇന്ദ്രലുപ്തമെന്ന രോഗം ഉണ്ടാകും. (ഇന്ദ്രലുപ്തം=കഷണ്ടി) ആദിത്യൻ ഒമ്പതാമേടത്തോ അഞ്ചാമേടത്തോ നില്ക്കുകയും അങ്ങിനെയുള്ള ആദിത്യന്നു പാപദൃഷ്ടിയുണ്ടാകയുംകൂടി വരികിൽ കണ്ണുകൾ ദശ്നശക്തിയോടു കൂടാത്തതുകളായി ഭവിക്കും. ഒമ്പതാമേടത്തോ അഞ്ചാമേടത്തോ ശനി നില്ക്കുകയും അങ്ങിനെയുള്ള ശനിക്കു പാപദൃഷ്ടിയുണ്ടാകയുംകൂടി വരികിൽ അപ്പോൾ ജനിച്ചവൻ പല രോഗങ്ങളോടുകൂടിയവനായി ഭവിക്കും. ഒമ്പതാമേടത്തോ അഞ്ചാമേടത്തോ ചൊവ്വ നില്ക്കുകയും അങ്ങിനെയുള്ള ചൊവ്വയ്ക്കു പാപദൃഷ്ടിയുണ്ടാകയുംകൂടി വരികിൽ അംഗഹീനനായി ഭവിക്കുകയും ചെയ്യും.

> വ്യയസുതധനധമ്മഗൈരസൌമ്യൈ-
> ർഭവനസമാനനിബന്ധനം വികല്പ്യം
> ഭുജഗനിഗളപാശഭൃദ്ദൃഗാണൈ-
> ർബ്ബലവദസൌമ്യനിരീക്ഷിതൈശ്ച തദ്വൽ. ൧൩

അ—വ്യയസുതധനധമ്മഗൈഃ അസൌമ്യൈഃ ഭവനസമാനനിബന്ധനം വികല്പ്യം ഭവതി. ബലവദസൌമ്യനിരീക്ഷിതൈഃ ഭുജഗനിഗളപാശഭൃദ്ദൃഗാണൈഃ ച തദ്വൽ വികല്പ്യം ഭവതി.

അന്വ—വ്യയസുതധനധമ്മഗന്മാരായിരിക്കുന്ന അസൌമ്യന്മാരെക്കൊണ്ടു ഭവനസമാനനിബന്ധനം വികല്പ്യമായി ഭവിക്കുന്നു. ബലവദസൌമ്യനിരീക്ഷിതങ്ങളായിരിക്കുന്ന ഭുജഗനിഗളപാശഭൃദ്ദൃഗാണങ്ങൾകൊണ്ടു് അപ്രകാരം വികല്പ്യമാകുന്നു.

പരി—വ്യയസുതധനധർമ്മഗന്മാർ=വ്യയസുതധനധർമ്മങ്ങളെ ഗമിച്ചവർ, വ്യയസുതധനധർമ്മങ്ങൾ=വ്യയവും സുതനും ധനവും ധർമ്മവും, വ്യയം=പന്ത്രണ്ടാമേടം, സുതൻ=അഞ്ചാമേടം, ധനം=രണ്ടാമേടം, ധർമ്മം=ഒമ്പതാമേടം, ഗമിക്ക=പ്രാപിക്കുക, അസൌമ്യന്മാർ=പാപഗ്രഹങ്ങൾ, ഭവനസമാനനിബന്ധനം=ഭവനസമാനമായിരിക്കുന്ന നിബന്ധനം, ഭവനസമാനം=ഭവനത്തിന്നു സമാനം, ഭവനം=രാശി, സമാനം=അനുരൂപം, നിബന്ധനം=ബന്ധനം, വികല്പ്യം=വികല്പിക്കപ്പെടുവാൻ യോഗ്യം, വികല്പിക്ക=വിചാരപൂർവ്വമായി നിശ്ചയിക്കുക, ബലവദസൌമ്യനിരീക്ഷിതങ്ങൾ=ബലവദസൌമ്യന്മാരാൽ നിരീക്ഷിതങ്ങൾ, ബലവദസൌമ്യന്മാർ=ബലവത്തുകളായിരിക്കുന്ന അസൌമ്യന്മാർ, ബലവത്തുകൾ=ബലത്തോടുകൂടിയവർ, അസൌമ്യന്മാർ=പാപഗ്രഹങ്ങൾ, നിരീക്ഷിതങ്ങൾ=നിരീക്ഷിക്കപ്പെട്ടവ, നിരീക്ഷിക്ക=ദർശിക്കുക, ഭുജഗനിഗളപാശഭൃദ്ദൃഗാണങ്ങൾ = ഭുജഗനിഗളപാശഭൃത്തുകളായിരിക്കുന്ന ദൃഗാണങ്ങൾ, ഭുജഗനിഗളപാശഭൃത്തുകൾ=ഭുജഗനിഗളപാശങ്ങളെ ഭരിക്കുന്നവ, ഭുജഗനിഗളപാശങ്ങൾ=പാശങ്ങൾപോലെ ഇരിക്കുന്ന ഭുജഗനിഗളങ്ങൾ, പാശങ്ങൾ=കയറുകൾ, ഭുജഗനിഗളങ്ങൾ=ഭുജഗവും നിഗളവും, ഭുജഗം=സർപ്പം, നിഗളം=ചങ്ങല, ഭരിക്ക=ധരിക്കുക, ദൃഗാണങ്ങൾ=ദ്രേക്കാണങ്ങൾ (അഥവാ ഭുജഗനിഗളപാശഭൃദ്ദൃഗാണങ്ങൾ=ഭുജഗനിഗളപാശഭൃത്തുകളായിരിക്കുന്ന ദൃഗാണങ്ങൾ, ഭുജഗനിഗളപാശഭൃത്തുകൾ=ഭുജഗനിഗളങ്ങൾ ഹേതുവായിട്ടു പാശങ്ങളെ ധരിക്കുന്നവ, ഭുജഗസ്വരൂപമായും നിഗളസ്വരൂപമായുമിരിക്കുന്ന ബന്ധനസാധനങ്ങളെ ധരിക്കുന്നവ എന്നു സാരം), ദൃഗാണങ്ങൾ=ദ്രേക്കാണങ്ങൾ, വികല്പ്യം=വികല്പിക്കപ്പെടുവാൻ യോഗ്യം.

സാ—പന്ത്രണ്ടാമേടം അഞ്ചാമേടം രണ്ടാമേടം ഒമ്പതാമേടം ഈ സ്ഥാനങ്ങളിൽ പാപന്മാർ നില്ക്കിൽ ലഗ്നരാശിക്കു് അനുരൂപമായ ബന്ധനം അപ്പോൾ ജനിച്ചവന്നു ഭവിക്കും. എങ്ങിനെ എന്നാൽ മേടം, ഇടവം, ധനു ഈ രാശികളിൽവെച്ചു് ഒന്നു ലഗ്നമാകിൽ കയർകൊണ്ടും മിഥുനം, കന്നി, തുലാം, കുംഭം ഇതുകളിൽവെച്ചു് ഒന്നു ലഗ്നമാകിൽ നിഗളംകൊണ്ടും, കർക്കടകം, മകരം, മീനം ഈ രാശികളിൽവെച്ചു് ഒന്നു ലഗ്നമാകിൽ കൊട്ടയിൽ ഇട്ടടച്ചും വൃശ്ചികം ലഗ്നമാകിൽ നിലയറയിൽ ഇട്ടു് അടച്ചും ചിങ്ങം ലഗ്നമാകിൽ ഗുഹയിലിട്ടടച്ചുമുള്ള ബന്ധനത്തെ അനുഭവിക്കുമെന്നറിക. ഇതു ഭട്ടോല്പലഗ്രന്ഥത്തിൽ സ്പഷ്ടമാകുന്നു. ലഗ്നത്തിന്റെ സ്ഥിതി സർപ്പദ്രേക്കാണത്തിലോ നിഗളദ്രേ

ക്കാണത്തിലോ ഉണ്ടായിവരികയും ബലവാന്മാരായിരിക്കുന്ന പാപന്മാരുടെ ദൃഷ്ടി ലഗ്നദ്രേക്കാണത്തിന്നു ഭവിക്കുകയുംകൂടിയുണ്ടാകിലും മേൽപ്പറഞ്ഞപ്രകാരം ബന്ധനം ഭവിക്കുമെന്നറിക.

പരുഷവചനോപസ്മാരാർത്തഃ ക്ഷയീ ച നിശാപതൌ
സരവിതനയേ വക്രാലോകം ഗതേ പരിവേഷഗേ
രവിയമകുജൈസ്സൌമ്യാദൃഷ്ടൈർന്നഭഃസ്ഥലമാശ്രിതൈർ-
ഭൃതകമനുജാഃ പൂർവ്വാദ്രിഷ്ടൈർവ്വരാധമമദ്ധ്യമാഃ ൧൨

അ—നിശാപതൌ സരവിതനയേ വക്രാലോകം ഗതേ പരിവേഷഗേ ച ജാതഃ പുമാൻ പരുഷവചനഃ അപസ്മാരാർത്തഃ ക്ഷയീ ച ഭവതി. സൌമ്യാദൃഷ്ടൈഃ നഭസ്ഥലം ആശ്രിതൈഃ രവിയമകുജൈഃ ഭൃതകമനുജാഃ ഭവന്തി. തേ പൂർവ്വാദ്രിഷ്ടൈഃ വരാധമമദ്ധ്യമാഃ ച.

അന്വ—നിശാപതി സരവിതയനായിട്ടും വക്രാലോകത്തെ ഗതനായിട്ടും പരിവേഷഗനായിട്ടുമിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്ന പുമാൻ പരുഷവചനനായിട്ടും അപസ്മാരാർത്തനായിട്ടും ക്ഷയിയായിട്ടും ഭവിക്കുന്നു. സൌമ്യദൃഷ്ടന്മാരായും നഭസ്ഥലത്തെ ആശ്രിതന്മാരായുമിരിക്കുന്ന രവിയമകുജന്മാർഹേതുവായിട്ടു ഭൃതകമനുജന്മാർ ഭവിക്കുന്നു. അവർ പൂർവ്വാദ്രിഷ്ടന്മാർഹേതുവായിട്ടു വരാധമമദ്ധ്യമന്മാരായിട്ടും ഭവിക്കുന്നു.

പരി—നിശാപതി=ചന്ദ്രൻ, സരവിതനയൻ=രവിതനയനോടുകൂടിയവൻ, രവിതനയൻ=ശനി, വക്രാലോകം=വക്രന്റെ ആലോകം, വക്രൻ=ചൊവ്വ, ആലോകം=ദർശനം, ഗതൻ=ഗമിച്ചവൻ, ഗമിക്ക=പ്രാപിക്കുക, പരിവേഷഗൻ=പരിവേഷത്തെ ഗമിച്ചവൻ, പരിവേഷം=പരിധി (ഇതു ധൂമാദിപഞ്ചമാന്തർഭൂതമാകുന്നു), ഗമിക്ക=പ്രാപിക്കുക, ജാതൻ=ജനിച്ചവൻ, പുമാൻ=പുരുഷൻ, പരുഷവചനൻ=പരുഷങ്ങളായിരിക്കുന്ന വചനങ്ങളോടുകൂടിയവൻ, പരുഷങ്ങൾ=നിഷ്ഠുരങ്ങൾ, വചനങ്ങൾ=വാക്കുകൾ, അപസ്മാരാർത്തൻ=അപസ്മാരംഹേതുവായിട്ട് ആർത്തൻ, അപസ്മാരം=അപസ്മാരമെന്ന രോഗം, ആർത്തൻ=അസ്വസ്ഥൻ, ക്ഷയീ=ക്ഷയമുള്ളവൻ, സൌമ്യാദൃഷ്ടന്മാർ=സൌമ്യന്മാരാൽ അദൃഷ്ടന്മാർ, സൌമ്യന്മാർ=ശുഭഗ്രഹങ്ങൾ, അദൃഷ്ടന്മാർ=ദൃഷ്ടന്മാരല്ലാത്തവർ, ദൃഷ്ടന്മാർ=ദർശിക്കപ്പെട്ടവർ, നഭസ്ഥലം=ദശമരാശി (പത്താമേടം), ആശ്രിതന്മാർ=ആശ്രയിച്ചവർ, രവിയമകുജന്മാർ=രവിയും യമനും കുജനും, രവി=ആദിത്യൻ, യമൻ=ശനി, കുജൻ=ചൊവ്വ,

ഭൃതകമനുജന്മാർ=ഭൃതകന്മാരായിരിക്കുന്ന മനുജന്മാർ, ഭൃതകന്മാർ=ദാസന്മാർ, മനുജന്മാർ=മനുഷ്യർ, അവർ=ഭൃതകമനുജന്മാർ, പൂർവ്വോദ്ദിഷ്ടന്മാർ=മുമ്പെ ഉദ്ദേശിക്കപ്പെട്ടവർ, ഉദ്ദേശിക്ക=പറയുക, വരാധമമദ്ധ്യമന്മാർ=വരന്മാരായും അധമന്മാരായും മദ്ധ്യമന്മാരായുമിരിക്കുന്നവർ, വരന്മാർ=ഉത്തമന്മാർ.

സാ—ചന്ദ്രൻ ശനിയോടും ചൊവ്വയുടെ ദൃഷ്ടിയോടും പരിവേഷത്തോടുംകൂടി നില്ക്കുമ്പോൾ ജനിച്ചവൻ നിഷ്ഠുരവാക്കായിട്ടും അപസ്മാരത്തോടു കൂടിയവനായിട്ടും ക്ഷയരോഗത്തോടു കൂടിയവനായിട്ടും ഭവിക്കും. പരിവേഷമെന്നതു് എന്തെന്നാൽ അതു പറയാം. സൂര്യസ്ഫുടത്തിൽ നാലു രാശിയും പതിമൂന്നു തിയ്യതിയും കൂടിയാൽ അതു ധൂമസ്ഫുടമായി ഭവിക്കും. ധൂമസ്ഫുടത്തെ രാശിസ്ഥാനത്തിങ്കൽ പന്ത്രണ്ടു വെച്ചു് അതിൽനിന്നു വാങ്ങിയാൽ ശിഷ്ടമായി വരുന്നതു വ്യതീപാതസ്ഫുടമായി ഭവിക്കും. വ്യതീപാതസ്ഫുടത്തിൽ ആറു രാശി കൂട്ടിയാൽ അതു പരിവേഷസ്ഫുടമായി ഭവിക്കും. ഇതുതന്നെ ഇവിടെ പരിവേഷമാകുന്നതു്. പരിവേഷസ്ഫുടത്തെ രാശിസ്ഥാനത്തിങ്കൽ പന്ത്രണ്ടുവെച്ചു് അതിൽനിന്നു വാങ്ങിയാൽ ശേഷിക്കുന്നതു് ഇന്ദ്രചാപസ്ഫുടമായി ഭവിക്കും. ഇന്ദ്രചാപസ്ഫുടത്തിൽ പതിനേഴു തിയ്യതി കൂട്ടിയാൽ കേതുസ്ഫുടമായി ഭവിക്കും. ഇങ്ങിനെ ധൂമാദിപഞ്ചകമെന്നും ഗ്രഹിച്ചുകൊൾക. ഇപ്പറഞ്ഞതിനു മൂലം.

> നാനാലോകവിദനപിതോ ദിനകരോ ധൂമാഹ്വയോ മണ്ഡലാ-
> ച്ഛേസ്മിൻ വ്യതിപാതകോത്ര ഭഗണാർദ്ധാഢ്യേ പരിവേഷകഃ
> തസ്മിൻ മണ്ഡലശോധിതേ ഖലു ഭവേദൈന്ദ്രം ധനുസ്തത്ര ഗ-
> ജ്ഞാനൌൽസുകൃയുതേ തു കേതുരുദിതസ്തൈകഭാഢ്യേ രവിഃ.

എന്നുള്ള വചനമാകുന്നു. ഇതിന്റെ അർത്ഥം—നാനാലോകവിൽ എന്നതിനോടുകൂടിയ ആദിത്യൻ ധൂമമാകുന്നു എന്നും, ഈ ധൂമത്തെ രാശിമണ്ഡലത്തിങ്കൽനിന്നു ശോധിച്ചാൽ ശിഷ്ടം വ്യതിപാതമാകുന്നു എന്നും വ്യതിപാതകം രാശിസംഖ്യയുടെ അർദ്ധമായ ആറോടു ചേർന്നാൽ പരിവേഷമാകുന്നു എന്നും, പരിവേഷത്തെ രാശിമണ്ഡലത്തിങ്കൽനിന്നു ശോധിച്ചാൽ ശിഷ്ടം ഇന്ദ്രധനുസ്സാകുന്നു എന്നും, ഇന്ദ്രധനുസ്സിൽ ജ്ഞാനൌൽസുകൃ എന്ന സംഖ്യയെ കൂട്ടിയാൽ വരുന്നതു കേതുവാകുന്നു എന്നും, കേതുസ്ഫുടത്തിൽ ഒരു രാശികൂടെ കൂട്ടിയാൽ അതു് ആദിത്യസ്ഫുടമാകുന്നു എന്നുമാകുന്നു.

നാനാലോകവിൽ എന്നതുകൊണ്ടു് അതിങ്കലുള്ള അക്ഷരസംഖ്യമാത്രം ഇലി തിയ്യതി രാശി ഈ ക്രമേണ ഗ്രാഹ്യമാകുന്നു. ഇങ്ങിനെയാകയാൽ ഇലിസ്ഥാനം ശൂന്യമായിട്ടും തിയ്യതിസ്ഥാനത്തിങ്കൽ പതിമൂന്നു സാംഖ്യയുണ്ടായിട്ടും രാശിസ്ഥാനത്തിങ്കൽ നാലു സംഖ്യയുണ്ടായിട്ടും വരും. മണ്ഡലമെന്നതു രാശിസമൂഹത്തിന്റെ സംഖ്യയെ പറയുന്നതാകുന്നു. അതുഹേതുവായിട്ടു മണ്ഡലാൽ എന്ന പദംകൊണ്ടു രാശിസ്ഥാനത്തിങ്കൽ വെയ്ക്കപ്പെട്ട പന്ത്രണ്ടു സംഖ്യയെ ഗ്രഹിക്കേണം. ഭഗണശബ്ദവും രാശിസമൂഹത്തെ പറയുന്നതാകയാൽ ഭഗണാൎദ്ധമെന്ന പദംകൊണ്ടു രാശ്യൎദ്ധസംഖ്യയായ ആറിനെ ഗ്രഹിച്ചുകൊൾക. ജ്ഞാനൈരേക്യ എന്നതുകൊണ്ടു മേൽപറഞ്ഞപ്രകാരം പതിനേഴു തിയ്യതിമാത്രം ഗ്രാഹ്യമാകുന്നു. ഏകഭശബ്ദത്തിന്നു് ഏകരാശി എന്നൎത്ഥം. അതുകൊണ്ടു രാശിസ്ഥാനത്തിങ്കൽ ചേരുവാൻ യോഗ്യതയുള്ള ഒരു സംഖ്യയെ ഗ്രഹിക്കേണം. ഇങ്ങിനെ ഗ്രഹിച്ചിട്ടു മേൽപ്പറഞ്ഞ ഭാഷയെ അനുസന്ധാനം ചെയ്താൽ മേൽപ്പറഞ്ഞ ശ്ലോകത്തിന്റെ അൎത്ഥം മേൽപറഞ്ഞപ്രകാരംതന്നെയെന്നു നിശ്ചയം സുലഭമായി ഭവിക്കുകയും ചെയ്യും. ശ്ലോകം ജാതകാദേശമെന്ന ശാസ്ത്രത്തിലുള്ളതാകുന്നു എന്നറിഞ്ഞുകൊൾകയും വേണം.

ആദിത്യനും ശനിയും ചൊവ്വയും ശുഭദൃഷ്ടിയോൾക്കൂടാതെ പത്താമേടത്തു നില്ക്കുമ്പോൾ ജനിച്ചവൻ ദാസനായി ഭവിക്കും. മേൽപ്പറഞ്ഞ ഗ്രഹങ്ങൾതന്നെ അവന്റെ ഉൽകൃഷ്ടതെക്കും അധമതെക്കും മദ്ധ്യമതെക്കും കാരണമായി ഭവിക്കുകയും ചെയ്യും. എങ്ങിനെയെന്നാൽ, മേല്പറഞ്ഞവരിൽവെച്ചു് ആദിത്യനോ ശനിയോ ചൊവ്വയോ മേൽപ്രകാരം നിന്നാൽ ഉത്തമനായിരിക്കുന്ന ദാസനായി ഭവിക്കും. രണ്ടു ഗ്രഹങ്ങൾ മേൽപ്രകാരം നിന്നാൽ മദ്ധ്യമദാസനായി ഭവിക്കും. മൂവ്വരും മേൽപ്രകാരം നിന്നാൽ അധമദാസനായി ഭവിക്കും. ഇങ്ങിനെ ദാസോത്തമത്വത്തിന്നും ദാസാധമത്വത്തിന്നും ദാസമദ്ധ്യമത്വത്തിന്നും അവർതന്നെ കാരണമായി ഭവിക്കുമെന്നറിഞ്ഞുകൊൾകയും വേണം. ദാസന്റെ വൃത്തി നന്നായിരുന്നാൽ അവൻ ഉത്തമനെന്നും വൃത്തി നിന്ദ്യമായിരുന്നാൽ അവൻ അധമനെന്നും വൃത്തിക്കു മദ്ധ്യതയുണ്ടാകിൽ അവൻ മദ്ധ്യമനാകുന്നു എന്നും മേൽപ്പറഞ്ഞതിന്നു പുറമെ ധരിച്ചുകൊൾകയും വേണം.

ഇത്യേകവിംശോദ്ധ്യായഃ

# ദ്വാവിംശാദ്ധ്യായപ്രാരംഭഃ

യദ്യൽ ഫലം നരഭവേ ക്ഷമമംഗനാനാം
തത്തദ്വദേൽ പതിഷു വാ സകലം വിധേയം
താസാന്തു ഭർത്തൃമരണം നിധനേ വപുസ്തു
ലഗ്നേന്ദുഗം സുഭഗതാസ്തമയേ പതിശ്ച. ൧

അ—നരഭവേ ഉക്തേഷു ഫലേഷു യൽ യൽ ഫലം അംഗനാനാം ക്ഷമം ഭവതി തൽ തൽ ഏവ താസാം വദേൽ വാ സകലം പതിഷു വിധേയം ഭവതി. താസാം തു നിധനേ ഭർത്തൃമരണം വക്തവ്യം. വപുഃ തു ലഗ്നേന്ദുഗം ഭവതി. സുഭഗതാ അസ്തമയേ ഭവതി. പതിഃ ച.

അന്വ—നരഭവത്തിങ്കൽ ഉക്തങ്ങളായിരിക്കുന്ന ഫലങ്ങളിൽവെച്ചു യാവചിലതു് അംഗനന്മാക്കു ക്ഷമമായി ഭവിക്കുന്നുവോ അതിനെത്തന്നെ അവക്കു വദിക്കേണം. അഥവാ സകലമായിരിക്കുന്ന ഫലം പതികളിൽ വിധേയമായി ഭവിക്കുന്നു. അവക്കാകട്ടെ നിധനത്തിങ്കൽ വൎത്തമാനന്മാരായിരിക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു ഭർത്തൃമരണം വക്തവ്യമാകുന്നു. വപുസ്സാകട്ടെ ലഗ്നേന്ദുഗമായി ഭവിക്കുന്നു. സുഭഗതാ അസ്തമയത്തിങ്കൽ വൎത്തമാനന്മാരായിരിക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു വക്തവ്യയായി ഭവിക്കുന്നു. പതിയും അസ്തമയത്തിങ്കൽ വൎത്തമാനന്മാരായിരിക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു വക്തവ്യനായി ഭവിക്കുന്നു.

പരി—നരഭവം=പുരുഷജനനം, ഉക്തങ്ങൾ=വചിക്കപ്പെട്ടവ, വചിക്ക=പറയുക, അംഗനമാർ=സ്ത്രീകൾ, ക്ഷമം=യോഗ്യം, അവർ=അംഗനമാർ, വദിക്ക=പറയുക, സകലം=ഒട്ടൊഴിയാതെ ഉള്ളതു്, പതികൾ=ഭൎത്താക്കന്മാർ, വിധേയം=വിധിക്കപ്പെടുവാൻ യോഗ്യം, വിധിക്ക=പറയുക, അവർ=അംഗനമാർ, ഭർത്തൃമരണം=ഭൎത്താവിന്റെ മരണം, നിധനം=അഷ്ടമം, വൎത്തമാനന്മാർ=വൎത്തിച്ചിരിക്കുന്നവർ, വൎത്തിക്ക=സ്ഥിതിചെയ്ക, വക്തവ്യം=വചിക്കപ്പെടുവാൻ യോഗ്യം, വചിക്ക=പറയുക, വപുസ്സ്=ശരീരം, ലഗ്നേന്ദുഗം=ലഗ്നേന്ദുക്കളെ ഗമിക്കുന്നതു്, ലഗ്നേന്ദുക്കൾ=ലഗ്നവും ഇന്ദുവും, ലഗ്നം=ജനനരാശി, ഇന്ദു=ചന്ദ്രൻ, ഗമിക്ക=ആശ്രയിക്കുക, സുഭഗതാ=സൌഭാഗ്യം, അസ്തമയം=ഏഴാമേടം, പതി=ഭൎത്താവു്.

സാ—പുരുഷജാതകത്തെക്കുറിച്ചു് ഇതുവരെ പറയപ്പെട്ട ഫലങ്ങളിൽവെച്ചു് ഏതേതു ഫലം സ്ത്രീകൾക്കു് അനുഭവയോഗ്യമായി ഭ

വിക്കുന്നുവോ അതിനെത്തന്നെ സ്ത്രീജാതകവിചാരത്തിങ്കൽ ദൈവജ്ഞൻ പറയണം. ഏതേതു ഫലം സ്ത്രീകൾക്കു് അനുഭവയോഗ്യതയെ പ്രാപിക്കാത്തതായിട്ടുണ്ടോ അതിനെ പറയരുതു്. (സദ്യോമരണാദി ഫലങ്ങൾ പുരുഷന്മാൎക്കെന്നപോലെ സ്ത്രീകൾക്കും സംഭവിക്കുന്നതുകളാകുന്നു. ഇങ്ങിനെയാകയാൽ അതുകൾക്കു ലക്ഷണമുണ്ടായിരുന്നാൽ അതുകളെ സ്ത്രീകൾക്കും പറയേണമെന്നും രാജ്യപ്രാപ്ത്യാദികൾ പുരുഷന്മാൎക്കെന്നപോലെ സ്ത്രീകൾക്കു ഭവിക്കുന്നതു സാധാരണമല്ലായ്കയാൽ അതുകൾക്കു ലക്ഷണമുണ്ടായിരുന്നാലും അതുകളെ പറയരുതു് എന്നുമത്രേ മേൽപ്പറഞ്ഞതിന്റെ ആശയമെന്നും ഗ്രാഹ്യമാകുന്നു.)

സ്ത്രീജാതകത്തിങ്കൽ പുരുഷന്നുതന്നെ യോഗ്യമായ ഏതേതു ഫലത്തിന്നു ലക്ഷണം കാണുന്നുവോ അതൊക്കെയും അവരുടെ ഭൎത്താക്കന്മാൎക്കു് അനുഭവയോഗ്യമാകയാൽ അങ്ങിനെ ഉള്ള ഫലത്തെ സ്ത്രീകൾക്കു പറയരുതു് എന്നല്ലാതെ അതു് അത്യന്താവാച്യമാകുന്നു എന്നതിന്നു യാതൊരവലംബവുമില്ല. അതു ഹേതുവായിട്ടു സ്ത്രീകൾക്കു് അസംഭവമായ സകല ഫലത്തേയും അവരുടെ ഭൎത്താക്കന്മാരിൽ വിധിക്കേണം എന്നും ഒരു മതമുണ്ടു്. അതിനെ അനുസരിക്കുകയുമാം. സ്ത്രീകൾക്കു വിശേഷിച്ചു് അഷ്ടമംകൊണ്ടു ഭൎത്തൃമരണത്തേയും ലഗ്നചന്ദ്രവശാൽ ദേഹാവസ്ഥകളേയും സപ്തമഭാവംകൊണ്ടു സൌഭാഗ്യത്തേയും അതുകൊണ്ടുതന്നെ ഭൎത്തൃസ്വരൂപത്തേയും പറയേണം.

യുഗ്മേഷു ലഗ്നശശിനോഃ പ്രകൃതിസ്ഥിതാ സ്ത്രീ
സച്ഛീലഭൂഷണയുതാ ശുഭദൃഷ്ടയോശ്ച
ഓജസ്ഥയോശ്ച പുരുഷാകൃതിശീലയുക്താ
പാപാ ച പാപയുതവീക്ഷിതയോൎഗ്ഗുണോനാ. ൨

അ—ലഗ്നശശിനോഃ യുഗ്മേഷു വൎത്തമാനയോഃ ജാതാ സ്ത്രീ പ്രകൃതിസ്ഥിതാ സ്യാൽ. ശുഭദൃഷ്ടയോഃ സ്ത്രീ സച്ഛീലഭൂഷണയുതാ ച സ്യാൽ. ഓജസ്ഥയോഃ ച ജാതാ സ്ത്രീ പുരുഷാകൃതിശീലയുക്താ സ്യാൽ. പാപയുതവീക്ഷിതയോഃ ജാതാ സ്ത്രീ പാപാ ഗുണോനാ ച സ്യാൽ.

അന്വ—ലഗ്നശശികൾ=യുഗ്മങ്ങളിൽ വൎത്തമാനങ്ങളായിരിക്കും സമയത്തിങ്കൽ ജാതയായിരിക്കുന്ന സ്ത്രീ പ്രകൃതിസ്ഥിതയായി ഭവിക്കും. അതുകൾ ശുഭദൃഷ്ടങ്ങളായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്ന സ്ത്രീ സച്ഛീലഭൂഷണയുതയായിട്ടും ഭവിക്കും. ലഗ്നശശികൾ ഓജസ്ഥാനങ്ങളായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്ന സ്ത്രീ പുരുഷാകൃതി

ശീലയുക്തയായി ഭവിക്കും. പാപയുതവീക്ഷിതങ്ങളായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്ന സ്ത്രീ പാപയായിട്ടും ഗുണോനയായിട്ടും ഭവിക്കും.

പരി—ലഗ്നശശികൾ=ലഗ്നവും ശശിയും, ലഗ്നം=ലഗ്നഭാവം, ശശി=ചന്ദ്രൻ, യുഗ്മങ്ങൾ=യുഗ്മരാശികൾ, വർത്തമാനങ്ങൾ=വർത്തിച്ചിരിക്കുന്നവ, വർത്തിക്ക=സ്ഥിതിചെയ്ക, ജാതാ=ജനിച്ചവൾ, പ്രകൃതിസ്ഥിതാ=പ്രകൃതിയിങ്കൽ സ്ഥിതാ, പ്രകൃതി=സ്വഭാവം, സ്ഥിതാ=സ്ഥിതിചെയ്യുവൾ, ശുഭദൃഷ്ടന്മാർ=ശുഭനാൽ ദൃഷ്ടന്മാർ, ശുഭൻ=സൌമ്യൻ, ദൃഷ്ടന്മാർ=ദർശിക്കപ്പെടുന്നവർ, സച്ഛീലഭൂഷണയുതാ=സച്ഛീലഭൂഷണത്തോടുകൂടിയവൾ, സച്ഛീലഭൂഷണം=സച്ഛീലമാകുന്ന ഭൂഷണം, സച്ഛീലം=സദാചാരം, ഭൂഷണം=അലങ്കാരം, ഓജസ്ഥങ്ങൾ=ഓജങ്ങളിൽ സ്ഥിതിചെയ്യുന്നവ, ഓജങ്ങൾ=ഓജരാശികൾ, പുരുഷാകൃതിശീലയുക്താ=പുരുഷാകൃതിശീലങ്ങളോടുകൂടിയവൾ, പുരുഷാകൃതിശീലങ്ങൾ=പുരുഷന്റെ ആകൃതിശീലങ്ങൾ, ആകൃതിശീലങ്ങൾ=ആകൃതിയും ശീലവും, ശീലം=സ്വഭാവം, പാപയുതവീക്ഷിതങ്ങൾ=പാപയുതങ്ങളായിട്ടും പാപവീക്ഷിതങ്ങളായിട്ടുമുള്ളവ, പാപയുതങ്ങൾ=പാപനോടുകൂടിയവ, പാപവീക്ഷിതങ്ങൾ=പാപനാൽ വീക്ഷിതങ്ങൾ, പാപൻ=അശുഭൻ, വീക്ഷിതങ്ങൾ=വീക്ഷിക്കപ്പെട്ടവ, വീക്ഷിക്ക=ദർശിക്കുക, പാപാ=ദുശ്ശീലാ, ഗുണോനാ=ഗുണത്തോടുകൂടാത്തവൾ.

സാ—ചന്ദ്രൻ യുഗ്മരാശിയിൽ നില്ക്കുമ്പോൾ യുഗ്മരാശികൊണ്ടു ജനിച്ചവൾ സ്ത്രീസ്വഭാവത്തോടുകൂടിയവളായി ഭവിക്കും. ലഗ്നത്തിന്നും ചന്ദ്രന്നും ശുഭദൃഷ്ടികൂടെ ഉണ്ടു് എങ്കിൽ സദാചാരമാകുന്ന അലങ്കാരത്തോടുകൂടിയവളായിട്ടും ഭവിക്കും. ചന്ദ്രൻ ഓജരാശിയിൽ നില്ക്കുമ്പോൾ ഓജരാശികൊണ്ടു ജനിച്ചവൾ പുരുഷാകൃതിയായിട്ടും പുരുഷന്റെ സ്വഭാവത്തോടുകൂടിയവളായിട്ടും ഭവിക്കും. ലഗ്നത്തിന്നും ചന്ദ്രന്നും പാപയോഗമോ പാപദൃഷ്ടിയോ രണ്ടിൽവെച്ചു് ഒന്നുകൂടെ ഉണ്ടെങ്കിൽ ദുശ്ശീലയായിട്ടും ഗുണഹീനയായിട്ടും ഭവിക്കും.

അനിഷ്ടയോഗത്തെ പറഞ്ഞേടത്തുള്ള യുതഗ്രഹണത്തിന്റെ ശക്തികൊണ്ടു് ഇഷ്ടയോഗത്തിങ്കൽ ശുഭദൃഷ്ടികൊണ്ടു പറഞ്ഞ ഫലം ശുഭയോഗംകൊണ്ടും പറയപ്പെട്ടുവാൻ യോഗ്യമാകുന്നു എന്നറിഞ്ഞുകൊൾകയും വേണം.

കന്യൈവ ദുഷ്ടാ വ്രജതീഹ ദാസ്യം
സാധ്വീ സമായാ കുചരിത്രയുക്താ
ഭൂമ്യാത്മജർക്ഷേ ക്രമശോംശകേഷു
വക്രാർക്കിജീവേന്ദുജഭാർഗ്ഗവാണാം. ൩

അ—ഭൂമ്യാത്മജർക്ഷേ വക്രാർക്കിജീവേന്ദുജഭാർഗ്ഗവാണാം അംശകേഷു ലഗ്നശശിനോഃ വർത്തമാനയോഃ ജാതാസു സ്ത്രീഷു ഏകൈകക്രമേണ കന്യാ ഏവ ദുഷ്ടാ ഭവതി. ഇഹ ദാസ്യം വ്രജതി സാധ്വീ ഭവതി. സമായാ ഭവതി. കുചരിത്രയുക്താ ഭവതി ച.

അന്വ—ഭൂമ്യാത്മജക്ഷേത്രത്തിങ്കൽ വക്രാർക്കിജീവേന്ദുജഭാർഗ്ഗവന്മാരുടെ അംശകങ്ങളിൽ ലഗ്നശശികൾ വർത്തമാനന്മാരായിരിക്കുംസമയത്തിങ്കൽ ജാതകളായിരിക്കുന്ന സ്ത്രീകളിൽവെച്ച് ഓരോരുത്തർ ക്രമേണ കന്യയായിട്ടുതന്നെ ദുഷ്ടയായി ഭവിക്കകയും ഇവിടെ ദാസ്യത്തെ വ്രജിക്കുകയും സാദ്ധ്വിയായി ഭവിക്കകയും സമായയായി ഭവിക്കകയും കുചരിത്രയുക്തയായി ഭവിക്കകയും ചെയ്യുന്നു.

പരി—ഭൂമ്യാത്മജക്ഷേത്രം=ഭൂമ്യാത്മജന്റെ ഋക്ഷം, ഭൂമ്യാത്മജൻ=ചൊവ്വ, വക്രാർക്കിജീവേന്ദുജഭാർഗ്ഗവന്മാർ=വക്രനും ആർക്കിയും ജീവനും ഇന്ദുജനും ഭാർഗ്ഗവനും, വക്രൻ=ചൊവ്വ, ആർക്കി=ശനി, ജീവൻ=ബൃഹസ്പതി, ഇന്ദുജൻ=ബുധൻ, ഭാർഗ്ഗവൻ=ശുക്രൻ, അംശകങ്ങൾ=ത്രിംശാംശകങ്ങൾ, ലഗ്നശശികൾ=ലഗ്നവും ശശിയും, ലഗ്നം=ലഗ്നഭാവം, ശശി=ചന്ദ്രൻ, വർത്തമാനന്മാർ=വർത്തിച്ചിരിക്കുന്നവർ, വർത്തിക്ക=സ്ഥിതിചെയ്ക, ജാതകൾ=ജനിച്ചവർ, കന്യാ=അനൂഢാ (വേൾക്കപ്പെടാത്തവൾ), ദുഷ്ടാ=ദോഷത്തോടുകൂടിയവൾ, ദാസ്യം=ദാസിയാവു എന്നുള്ളതു്, സാധ്വീ=സച്ഛീല (നല്ല ശീലത്തോടുകൂടിയവൾ), സമായാ=മായയോടുകൂടിയവൾ, മായ=ഇന്ദ്രജാലം, കുചരിത്രയുക്താ=കുചരിത്രത്തോടുകൂടിയവൾ, കുചരിത്രം=കുത്സിതമായിരിക്കുന്ന ചരിത്രം, കുത്സിതം=നിന്ദിതം, ചരിത്രം=ചരിതം.

സാ—മേടമോ വൃശ്ചികമോ ലഗ്നമാകയും ലഗ്നത്രിംശാംശകം ഭൌമസംബന്ധിയാകയുംകൂടി വരികിൽ അപ്പോൾ ജനിച്ചവൾ വിവാഹം കഴിയുന്നതിനു മുമ്പേതന്നെ കുലദോഷഹേതുവായ പുരുഷസംസർഗ്ഗത്തെ പ്രാപിക്കും. മേൽപ്പറഞ്ഞ രാശികളിൽവെച്ച് ഒന്നു ലഗ്നമാകയും ലഗ്നത്രിംശാംശകം ശനിസംബന്ധിയാകയുംകൂടി വരികിൽ അപ്പോൾ ജനിച്ചവൾ ദാസിയായി ഭവിക്കും. മേടമോ വൃശ്ചികമോ ലഗ്ന

മാകയും ലഗ്നത്രിംശാംശകം ഗുരുസംബന്ധിയാകയുംകൂടി വരികിൽ പതിവ്രതയായി ഭവിക്കും. മേടമോ വൃശ്ചികമോ ലഗ്നമാകയും ലഗ്നത്രിംശാംശകം ബുധസംബന്ധിയാകയുംകൂടി വരികിൽ മായയോടുകൂടിയവളായി ഭവിക്കും. മേടമോ വൃശ്ചികമോ ലഗ്നമാകയും ലഗ്നത്രിംശാംശകം ശുക്രസംബന്ധിയാകയുംകൂടി വരികിൽ നിന്ദ്യമായ ചരിത്രത്തോടുകൂടിയവളായി ഭവിക്കും. ചന്ദ്രന്റെ സ്ഥിതി മേടത്തിലോ വൃശ്ചികത്തിലോ ആയിരിക്കുമ്പോൾ ചന്ദ്രത്രിംശാംശകം വക്രാദിസംബന്ധിയായാലും ക്രമേണ മേൽപ്രകാരം ഫലത്തെ പറഞ്ഞുകൊൾകയും വേണം.

ദുഷ്ടാ പുനർഭ്രസ്സുഗുണാ കലാജ്ഞാ
ഖ്യാതാ ഗുണൈശ്ചാസുരപൂജിതർക്ഷേ
സ്യാൽ കാപടീ ക്ലീബസമാ സതീ ച
ബൌധേ ഗുണാഢ്യാ പ്രവികീർണ്ണകാമാ. ൪

അ—ലഗ്നശശിനോഃ അസുരപൂജിതർക്ഷേ വക്രാർക്കിജീവേന്ദുജഭാർഗ്ഗവാണാം അംശകേഷു വത്തമാനയോഃ ജാതാ ദുഷ്ടാ പുനർഭൂഃ സുഗുണാ കലാജ്ഞാ ഗുണൈഃ ഖ്യാതാ ച സ്യാൽ. ബൌധേ ഋക്ഷേ വക്രാർക്കിജീവേന്ദുജഭാർഗ്ഗവാണാം അംശകേഷു വത്തമാനയോഃ ജാതാ കാപടീ ക്ലീബസമാ സതീ ഗുണാഢ്യാ പ്രവികീർണ്ണകാമാ ച സ്യാൽ.

അന്വ—ലഗ്നശശികൾ അസുരപൂജിതർക്ഷത്തിങ്കൽ വക്രാർക്കിജീവേന്ദുജഭാർഗ്ഗവന്മാരുടെ അംശകങ്ങളിൽ വത്തമാനന്മാരായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്നവൾ ദുഷ്ടയായിട്ടും പുനർഭൂവായിട്ടും സുഗുണയായിട്ടും കലാജ്ഞയായിട്ടും ഗുണങ്ങൾ ഹേതുവായിട്ട ഖ്യാതയായിട്ടും ഭവിക്കും. ബൌധമായിരിക്കുന്ന ഋക്ഷത്തിങ്കൽ വത്തമാനന്മാരായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്നവൾ കാപടിയായിട്ടും ക്ലീബസമയായിട്ടും സതിയായിട്ടും ഗുണാഢ്യയായിട്ടും പ്രവികീർണ്ണകാമയായിട്ടും ഭവിക്കും.

പരി—ലഗ്നശശികൾ=ലഗ്നവും ശശിയും, ലഗ്നം=ലഗ്നഭാവം, ശശി=ചന്ദ്രൻ, അസുരപൂജിതർക്ഷം=അസുരപൂജിതന്റെ ഋക്ഷം, അസുരപൂജിതൻ=ശുക്രൻ, ഋക്ഷം=രാശി, വക്രാർക്കിജീവേന്ദുജഭാർഗ്ഗവന്മാർ=വക്രനും ആർക്കിയും ജീവനും ഇന്ദുജനും ഭാർഗ്ഗവനും, വക്രൻ=ചൊവ്വ, ആർക്കി=ശനി, ജീവൻ=ബൃഹസ്പതി, ഇന്ദുജൻ=ബുധൻ, ഭാർഗ്ഗവൻ=ശുക്രൻ, അംശകങ്ങൾ=ത്രിംശാംശകങ്ങൾ, വത്തമാനന്മാർ=വത്തിച്ചിരിയന്നവർ, വത്തിക്ക=സ്ഥിതിചെയ്ക, ജാതാ=ജനിച്ചവൾ, ദുഷ്ട=ദുശ്ശീല,

പുനർഭൂ=പിന്നെയും വേൾക്കപ്പെട്ടവൾ, സുഗുണാ=ശോഭനങ്ങളായിരിക്കുന്ന ഗുണങ്ങളോടുകൂടിയവൾ, കലാജ്ഞാ=കലകളെ അറിയുന്നവൾ, കലകൾ=സംഗീതാദികൾ, ഖ്യാത=പ്രസിദ്ധ, ബൌധം=ബുധനെ സംബന്ധിച്ചതു്, ഋക്ഷം=രാശി, വൎത്തമാനൻ=വൎത്തിച്ചിരിക്കുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, കാപടീ=കപടത്തോടുകൂടിയവൾ, കപടം=വ്യാജം, ക്ലീബസമാ=നപുംസകതുല്യാ, സതീ=പതിവ്രതാ, ഗുണാഢ്യാ=വളരെ ഗുണങ്ങളോടുകൂടിയവൾ, പ്രവികീൎണ്ണകാമാ=പ്രവികീൎണ്ണമായിരിക്കുന്ന കാമത്തോടുകൂടിയവൾ, പ്രവികീൎണ്ണം=പ്രകൎഷേണ വികീൎണ്ണം, പ്രകൎഷം=അതിശയം, വികീൎണ്ണം=വിക്ഷിപ്തം.

സാ—ഏടവം തുലാം ഈ രാശികളിൽവെച്ചു് ഒന്നിന്റെ കുജത്രിംശാംശകം ലഗ്നത്തിങ്കലോ ചന്ദ്രസ്ഫുടത്തിങ്കലോ ഉദിതമായിരിക്കുമ്പോൾ ജനിച്ചവൾ ദുശ്ശീലയായി ഭവിക്കും. ശനിത്രിംശാംശകം മേൽപ്രകാരമായിരിക്കുമ്പോൾ ജനിച്ചവൾ രണ്ടു പ്രാവശ്യം വേൾക്കപ്പെടും. ജീവത്രിംശാംശകം മേൽപ്രകാരമായിരിക്കുമ്പോൾ ജനിച്ചവൾ ഗുണവതിയായി ഭവിക്കും. ബുധത്രിംശാംശകം മേൽപ്രകാരമായിരിക്കുമ്പോൾ ജനിച്ചവൾ ഗീതവാദ്യാദികളിൽ സാമൎത്ഥ്യത്തോടുകൂടിയവളായി ഭവിക്കും. ശുക്രത്രിംശാംശകം മേൽപ്രകാരമായിരിക്കുമ്പോൾ ജനിച്ചവൾ സൌശീല്യാദിഗുണങ്ങൾകൊണ്ടു ലോകത്തിങ്കൽ പ്രസിദ്ധയായി ഭവിക്കും. ശനിത്രിംശാംശകാദികൾ ഒക്കെയും ലഗ്നസംബന്ധികളായിട്ടോ ചന്ദ്രസംബന്ധികളായിട്ടോ ഇരിക്കണമെന്നതിനെ ഓൎത്തുകൊൾകയും വേണം.

മിഥുനമോ കന്നിയോ രണ്ടിൽവെച്ചു് ഒന്നിന്റെ ഭൌമത്രിംശാംശകം ലഗ്നസ്ഫുടത്തിങ്കലോ ചന്ദ്രസ്ഫുടത്തിങ്കലോ ഉദിതമായിവരികിൽ കപടത്തോടുകൂടിയവളായി ഭവിക്കും. ശനിത്രിംശാംശകം മേൽപ്രകാരം ഉദിതമായിവരികിൽ നപുംസകതുല്യയായി ഭവിക്കും. ഗുരുത്രിംശാംശകം മേൽപ്രകാരം ഉദിതമായിവരികിൽ പതിവ്രതയായി ഭവിക്കും. ബുധത്രിംശാംശകം മേൽപ്രകാരം ഉദിതമായിവരികിൽ വളരെ ഗുണങ്ങളോടുകൂടിയവളായി ഭവിക്കും. ശുക്രത്രിംശാംശകം മേൽപ്രകാരം ഉദിതമായിവരികിൽ വ്യഭിചാരദോഷത്തോടുകൂടിയവളായി ഭവിക്കും.

സച്ഛന്ദാ പതിഘാതിനീ ബഹുഗുണാ
    ശില്പിന്യസാധ്വീന്ദുഭേ-
ന്നാചാരാ കുലടാऽൎക്കഭേ നൃപവധൂഃ
    പുംശ്ചേഷ്ടിതാऽഗമ്യഗാ

ജൈവേ നൈകഗുണാഽല്പരത്യതിഗുണാ
വിജ്ഞാനയുക്താ സതീ
ദാസീ നീചരതാഽർക്കിഭേ പതിരതാ
ദുഷ്ടാഽപ്രജാ ചാംശകൈഃ ൭

അ — ലഗ്നശശിനോഃ ഇന്ദുഭേ വക്രാർക്കീ ജീവേന്ദുജഭാർഗ്ഗവാണാം അംശകൈഃ യുതയോഃ ജാതാ സ്വച്ഛന്ദാ പതിഘാതിനീ ബഹുഗുണാ ശില്പിനീ അസാധ്വീ ച ഭവതി. സിംഹേ തൈഃ യുതയോഃ ജാതാ ന്ദ്രാചാരാ കുലടാ നൃപവധൂഃ പുംശ്ചേഷ്ടിതാ അഗമ്യഗാ ച ഭവതി. ജൈവേ ഭേ തൈഃ യുതയോഃ ജാതാ നൈകഗുണാ അല്പരത്യതിഗുണാ വിജ്ഞാനയുക്താ സതീ ച ഭവതി. ആർക്കിഭേ തൈഃ യുതയോഃ ദാസീ നീചരതാ പതിരതാ ദുഷ്ടാ അപ്രജാ ച ഭവതി.

അന്വ — ലഗ്നരാശികൾ ഇന്ദുഭത്തിങ്കൽ വക്രാർക്കിജീവേന്ദുജഭാർഗ്ഗവന്മാരുടെ അംശകങ്ങളോടു യുതന്മാരായിരിക്കും സമയത്തിങ്കൽ ജാതയായിരിക്കുന്നവൾ സ്വച്ഛന്ദയായിട്ടും പതിഘാതിനിയായിട്ടും ബഹുഗുണയായിട്ടും ശില്പിനിയായിട്ടും അസാധ്വിയായിട്ടും ഭവിക്കുന്നു. ഇന്ദുഭത്തിങ്കൽ അതുകളോടു യുതന്മാരായിരിക്കും സമയത്തിങ്കൽ ജാതയായിരിക്കുന്നവൾ ന്ദ്രാചാരയായിട്ടും കുലടയായിട്ടും നൃപവധുവായിട്ടും പുംശ്ചേഷ്ടിതയായിട്ടും അഗമ്യഗയായിട്ടും ഭവിക്കുന്നു. ജൈവമായിരിക്കുന്ന ഭത്തിങ്കൽ അതുകളോടു യുതന്മാരായിരിക്കും സമയത്തിങ്കൽ ജാതയായിരിക്കുന്നവൾ നൈകഗുണയായിട്ടും അല്പരത്യതിഗുണയായിട്ടും വിജ്ഞാനയുക്തയായിട്ടും സതിയായിട്ടും ഭവിക്കുന്നു. ആർക്കിഭത്തിങ്കൽ അതുകളോടു യുതന്മാരായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്നവൾ ദാസിയായിട്ടും നീചരതയായിട്ടും പതിരതയായിട്ടും ദുഷ്ടയായിട്ടും അപ്രജയായിട്ടും ഭവിക്കുന്നു.

പരി — ലഗ്നശശികൾ=ലഗ്നവും ശശിയും, ലഗ്നം=ലഗ്നഭാവം, ശശി=ചന്ദ്രൻ, ഇന്ദുഭം=കർക്കടകം, ഭൌമാർക്കിജീവേന്ദുജഭാർഗ്ഗവന്മാർ=ഭൌമനും ആർക്കിയും ജീവനും ഇന്ദുജനും ഭാർഗ്ഗവനും, ഭൌമൻ=ചൊവ്വ, ആർക്കി=ശനി, ജീവൻ=ബൃഹസ്പതി, ഇന്ദുജൻ=ബുധൻ, ഭാർഗ്ഗവൻ=ശുക്രൻ, അംശകങ്ങൾ=ത്രിംശാംശകങ്ങൾ, യുതന്മാർ=കൂടിയവർ, ജാത=ജനിച്ചവൾ, സ്വച്ഛന്ദ=സ്വതന്ത്ര പതിഘാതിനീ=പതിയെ ഹനിക്കുന്നവൾ, പതി=ഭർത്താവു്, ഹനിക്ക=ഹിംസിക്കുക, ബഹുഗുണ=ബഹുക്കളായിരിക്കുന്ന ഗുണങ്ങളോടുകൂടിയവൾ, ബഹുക്കൾ=പെരുകിയ

വ, ശില്പിനീ=ശില്പമുള്ളവൾ, ശില്പം=ചിത്രപ്പണി മുതലായതു്, അസാധ്വീ=സാധ്വിയല്ലാത്തവൾ, സാധ്വീ=സച്ഛീല (പതിവ്രതാ എന്നു സാരം), അർക്കഭം=അർക്കരാശി (ചിങ്ങം), നൃാചാരാ=നരൻെറ ആചാരംപോലെ ഇരിക്കുന്ന ആചാരത്തോടുകൂടിയവൾ, കുലട=വ്യഭിചാരദോഷത്തോടുകൂടിയവൾ, നൃപവധൂ=രാജഭാൎയ്യ, പുംശ്ചേഷ്ടിത=പുമാൻെറ ചേഷ്ടിതംപോലെ ഇരിക്കുന്ന ചേഷ്ടിതത്തോടുകൂടിയവൾ, പുമാൻ=പുരുഷൻ, ചേഷ്ടിതം=വ്യാപാരം, അഗമ്യഗാ=അഗമ്യനെ ഗമിക്കുന്നവൾ, അഗമ്യൻ=ഗമ്യനല്ലാത്തവൻ, ഗമ്യൻ=ഗമിക്കപ്പെടുവാൻ യോഗ്യൻ, ഗമിക്ക=പ്രാപിക്കുക, ജൈവം=ജീവസംബന്ധി, ഭം=രാശി നൈകഗുണ=നൈകങ്ങളായിരിക്കുന്ന ഗുണങ്ങളോടുകൂടിയവൾ, നൈകങ്ങൾ=അനേകങ്ങൾ, അല്പരത്യതിഗുണാ=അല്പരതിയായും അതിഗുണയായുമിരിക്കുന്നവൾ, അല്പരതി=അല്പയായിരിക്കുന്ന രതിയോടുകൂടിയവൾ, രതി=സംഭോഗശ്രദ്ധ, അതിഗുണ=അതിശയിതങ്ങളായിരിക്കുന്ന ഗുണങ്ങളോടുകൂടിയവൾ, അതിശയിതങ്ങൾ=അതിശയിച്ചവ, അതിശയിക്ക=ഉൽകർഷത്തെ പ്രാപിക്ക, വിജ്ഞാനയുക്ത=വിജ്ഞാനത്തോടുകൂടിയവൾ, വിജ്ഞാനം=ശാസ്ത്രാദികളുടെ അറിവു്. സതീ=സാധ്വി (പതിവ്രതാ എന്നു സാരം), ആർക്കിഭം=ആർക്കിയുടെ ഭം, ആർക്കി=ശനി, ഭം=രാശി, അത്രുകൾ=വക്രാദിത്രിംശാംശകങ്ങൾ, ദാസീ=ഭൃത്യ, നീചരത=നീചങ്കൽ രത, നീചൻ=അധമൻ, രത=രതിയോടുകൂടിയവൾ, രതി=താല്പൎയ്യം, പതിരത=പതിയിങ്കൽ രത, പതി=ഭൎത്താവു്, രത=രതിയോടുകൂടിയവൾ, രതി=താല്പൎയ്യം; ദുഷ്ട=ദുശ്ശീല, അപ്രജ=പ്രജയോടുകൂടാത്തവൾ, പ്രജ=സന്തതി.

സാ—ലഗ്നമോ ചന്ദ്രാശ്രിതരാശിയോ കൎക്കടകമാകയും ത്രിംശാംശകം ഭൌമസംബന്ധിയാവുകയുംകൂടി വരികിൽ അപ്പോൾ ജനിച്ചവൾ സ്വാതന്ത്ര്യത്തോടുകൂടിയവളായി ഭവിക്കും. മേൽപ്രകാരമുള്ള ലഗ്നത്തിൻെറയോ ചന്ദ്രാശ്രിതരാശിയുടേയോ മേൽപ്പറഞ്ഞ അംശകം ശനിസംബന്ധിയായി വരികിൽ ഭൎത്താവിനെ ഹിംസിക്കുന്നവളായി ഭവിക്കും. ഗുരുസംബന്ധിയായി വരികിൽ വളരെ ഗുണങ്ങളോടുകൂടിയവളായി ഭവിക്കും. ബുധസംബന്ധിയായി വരികിൽ ചിത്രപ്പണി മുതലായ ശില്പങ്ങളിൽ സാമൎത്ഥ്യത്തോടുകൂടിയവളായി ഭവിക്കും. ശുക്രസംബന്ധിയായി വരികിൽ പാതിവ്രത്യത്തോടുകൂടിയവളായി ഭവിക്കും. ലഗ്നമോ ചന്ദ്രാശ്രിതരാശിയോ രണ്ടിൽവെച്ചൊന്നു ചിങ്ങമായിരിക്ക

മ്പോൾ അതിന്റെ ത്രിംശാംശകം ഭൌമസംബന്ധിയായി വരികിൽ പുരുഷന്റെ ആചാരംപോലെ ഇരിക്കുന്ന ആചാരത്തോടുകൂടിയവളായി ഭവിക്കും. ശനിസംബന്ധിയായി വരികിൽ കുലടയായി ഭവിക്കും. ജീവസംബന്ധിയായി വരികിൽ രാജഭാൎയ്യയായി ഭവിക്കും. ബുധസംബന്ധിയായി വരികിൽ പുരുഷന്റെ ചേഷ്ടപോലെ ഉള്ള ചേഷ്ടയോടുകൂടിയവളായി ഭവിക്കും. ശുക്രസംബന്ധിയായി വരികിൽ അംഗീകരിപ്പാൻ യോഗ്യനല്ലാത്തവനെ അംഗീകരിക്കുന്നവളായി ഭവിക്കും. ലഗ്നമോ ചന്ദ്രാശ്രിതരാശിയോ രണ്ടിൽവെച്ചൊന്നു ധനുവോ മീനമോ ആയിരിക്കുമ്പോൾ ത്രിംശാംശകം ഭൌമസംബന്ധിയായി വരികിൽ അനേകങ്ങളായ ഗുണങ്ങളോടുകൂടിയവളായി ഭവിക്കും. ശനിസംബന്ധിയായി വരികിൽ അല്പമായ കാമത്തോടുകൂടിയവളായി ഭവിക്കും. ഗുരുസംബന്ധിയായി വരികിൽ ഉൽകൃഷ്ടങ്ങളായിരിക്കുന്ന ഗുണങ്ങളോടുകൂടിയവളായി ഭവിക്കും. ബുധസംബന്ധിയായി വരികിൽ ശാസ്ത്രാദികളുടെ അറിവോടുകൂടിയവളായി ഭവിക്കും. ശുക്രസംബന്ധിയായി വരികിൽ പതിവ്രതയായി ഭവിക്കും. ലഗ്നമോ ചന്ദ്രാശ്രിതരാശിയോ രണ്ടിൽ വെച്ചൊന്നു മകരമോ കുംഭമോ ആയിരിക്കുമ്പോൾ ത്രിംശാംശകം ഭൌമസംബന്ധിയായി വരികിൽ ദാസിയായി ഭവിക്കും. ശനിസംബന്ധിയായി വരികിൽ നീചനായിരിക്കുന്ന ഒരുത്തനെ സ്നേഹിക്കുന്നവളായി ഭവിക്കും. ഗുരുസംബന്ധിയായി വരികിൽ ഭൎത്തൃതാല്പൎയ്യത്തോടുകൂടിയവളായി ഭവിക്കും. ബുധസംബന്ധിയായി വരികിൽ ദുശ്ശീലയായി ഭവിക്കും. ശുക്രസംബന്ധിയായി വരികിൽ പ്രജയോടുകൂടാത്തവളായി ഭവിക്കും. ചിലർ തൃതീയപാദത്തിങ്കൽ അസതീ എന്ന പാഠച്ഛേദത്തെ ചെയ്യുന്നു. അതിന്നു മൂലമെന്തു് എന്നറിയുന്നില്ല. അത്രതന്നെയല്ല,

> അംഗതാം ധനുഷി പ്രാപ്തേ മീനേ വാ ബഹുഭിൎഗ്ഗുണൈഃ
> അനപിതാംശേന ഭൌമസ്യ ചന്ദ്രേ വാ തത്ര തസ്ഥുഷി
> ശന്യംശേനാല്പകാമാ സ്യാജ്ജീവാംശേന ഗുണോന്നതാ
> വിജ്ഞാനാഢ്യാ ബുധാംശേന ശുക്രാംശേന സതീ ഭവേൽ.

എന്നു സ്കന്ദഹോര മുതലായ അനേകതന്ത്രവിരുദ്ധമായിട്ടുള്ളതുമാകുന്നു.

> ശശിലഗ്നസമായുക്തൈഃ ഫലം ത്രിംശാംശകൈരിദം
> ബലാബലവികല്പേന തയോരുക്തം വിചിന്തയേൽ. ൩൩

അ—ശശിലഗ്നസമായുക്തൈഃ ത്രിംശാംശകൈഃ ഉക്തം ഇദം ഫലം തയോഃ ബലാബലവികല്പേന വിചിന്തയേൽ.

അന്വ — ശശിലഗ്നസമായുക്തങ്ങളായിരിക്കുന്ന ത്രിംശാംശകങ്ങൾകൊണ്ടു് ഉക്തമായിരിക്കുന്ന ഈ ഫലത്തെ അതുകളുടെ ബലാബലവികല്പത്തോടുകൂടെ വിചിന്തിക്കേണം.

പരി — ശശിലഗ്നസമായുക്തങ്ങൾ=ശശിലഗ്നങ്ങളിൽ സമായുക്തങ്ങൾ, ശശിലഗ്നങ്ങൾ=ശശിയും ലഗ്നവും, ശശി=ചന്ദ്രസ്ഫുടം, ലഗ്നം=ലഗ്നസ്ഫുടം, സമായുക്തങ്ങൾ=ചേൎന്നവ, ഉക്തം=വചിക്കപ്പെട്ടതു്, വചിക്ക=പറയുക, അതുകൾ=ശശിലഗ്നങ്ങൾ, ബലാബലവികല്പ=ബലാബലങ്ങൾഹേതുവായിട്ടുള്ള വികല്പം, ബലാബലങ്ങൾ=ബലവും അബലവും, ബലം=വീൎയ്യം, അബലം=ബലമില്ലായ്ക, വികല്പം=വിശേഷകല്പന, വിചിന്തിക്ക=വിചാരിക്കുക.

സാ — കന്യൈവദുഷ്ടാ ഇത്യാദി ശ്ലോകം തുടങ്ങി സച്ഛന്ദാ പതിഘാതിനീത്യാദി ശ്ലോകംവരെ ഉള്ള ഭാഗംകൊണ്ടു ചന്ദ്രത്രിംശാംശകത്തിന്നും ലഗ്നത്രിംശാംശകത്തിന്നും പറയപ്പെട്ട ഫലത്തെ ചന്ദ്രന്റെയും ലഗ്നത്തിന്റെയും ബലാബലങ്ങളെ അനുസരിച്ചു നിശ്ചയിക്കേണം. എങ്ങിനെ എന്നാൽ, ലഗ്നവും ചന്ദ്രാശ്രിതരാശിയും സ്വാമിഭേദത്തെ പ്രാപിച്ചാൽ ലഗ്നത്തിന്നു ബലമേറുകിൽ ലഗ്നത്രിംശാംശകഫലത്തെ പറയേണം, ചന്ദ്രത്രിംശാംകഫലത്തെ പറയരുതു്. ചന്ദ്രന്നു ബലമേറുകിൽ ചന്ദ്രത്രിംശാംശകത്തെ പറയേണം, ലഗ്നത്രിംശാംശകഫലത്തെ പറയരുതു്. ഇങ്ങിനെ ബലാബലവിചാരപൂൎവ്വകമാകുംവണ്ണം ഫലാനുഭവത്തെ നിശ്ചയിക്കേണമെന്നു് അറിഞ്ഞുകൊൾക.

> ദൃക്സംസ്ഥാവസിതസിതൌ പരസ്പരാംശേ
> ശൌക്രേ വാ യദി ഘടരാശിസംഭവാംശഃ
> സ്ത്രീഭിഃ സ്ത്രീമദനവിഷാനലം പ്രദീപ്തം
> സംശാന്തിം നയതി നരാകൃതിസ്ഥിതാഭിഃ ൧

അ — അസിതസിതൌ ദൃക്സംസ്ഥൌ പരസ്പരാംശേ വൎത്തമാനൌ അംശഃ ഘടരാശിസംഭവഃ യദി ശൌക്രേ വൎത്തമാനൌ വാ യദി ഭവതഃ തൎഹി തദാ ജാതാ സ്ത്രീ നരാകൃതിസ്ഥിതാഭിഃ സ്ത്രീഭിഃ പ്രദീപ്തം മദനവിഷാനലം സംശാന്തിം നയതി.

അന്വ — അസിതസിതന്മാർ ദൃക്സംസ്ഥന്മാരായിട്ടോ പരസ്പരാംശത്തിങ്കൽ വൎത്തമാനന്മാരായിട്ടോ അംശം ഘടരാശിസംഭവമാകുന്നു എങ്കിൽ ശൌക്രത്തിങ്കൽ വൎത്തമാനന്മാരായിട്ടോ ഭവിക്കുന്നു എങ്കിൽ അപ്പോൾ ജാതയായിരിക്കുന്ന സ്ത്രീ നരാകൃതിസ്ഥിതകളായിരിക്കുന്ന

സ്ത്രീകളെകൊണ്ടു പ്രദീപ്തമായിരിക്കുന്ന മദനവിഷാനലനെ സംശാന്തിയെ നയിക്കുന്നു.

പരി—അസിതസിതന്മാർ=അസിതനും സിതനും, അസിതൻ=ശനി, സിതൻ=ശുക്രൻ, ദൃക്സംസ്ഥന്മാർ=ദൃക്കിങ്കൽ സംസ്ഥിതിചെയ്യുന്നവർ, ദൃക്ക്=സപ്തമസ്ഥാനം, സംസ്ഥിതിചെയ്ക=നില്ക്കുക, പരസ്പരാംശഃ=അന്യോന്യാംശകം, വർത്തമാനന്മാർ=വർത്തിച്ചിയങ്ങുന്നവർ, വർത്തിക്ക=സ്ഥിതിചെയ്ക, അംശം=നവാംശകം, ഘടരാശിസംഭവം=ഘടരാശിയിൽ സംഭവിച്ചതു്, ഘടരാശി=ഘടമാകുന്ന രാശി, ഘടം=കുംഭം, ശൌക്രം=ശുക്രക്ഷേത്രം, ജാതാ=ജനിച്ചവൾ, നരാകൃതിസ്ഥിതകൾ=നരാകൃതികളായി സ്ഥിതിചെയ്യുവർ, നരാകൃതികൾ=പുരുഷാകൃതികൾ, പ്രദീപ്തം=പ്രദീപിച്ചതു്, പ്രദീപിക്ക=ജ്വലിക്കുക, മദനവിഷാനലൻ=മദനവിഷമാകുന്ന അനലൻ, മദനവിഷം=കാമവിഷം, അനലൻ=അഗ്നി, സംശാന്തി=സംശമനം, നയിക്ക=പ്രാപിപ്പിക്കുക.

സാ—ശനിശുക്രന്മാർ അന്യോന്യസപ്തമരാശികളിലോ അന്യോന്യാംശകങ്ങളിലോ ഇരുവരുടേയും അംശകം കുംഭക്കാലാകുന്നു എങ്കിൽ എടവം തുലാം ഈ രാശികളിൽ വെച്ചൊന്നിലോ നില്ക്കുമ്പോൾ ജനിച്ചവൾ പുരുഷാകൃതിയെ ധരിച്ചിരിക്കുന്ന സ്ത്രീകളെക്കൊണ്ടു മനസ്സിന്നു വ്യാമോഹത്തെ ജനിപ്പിക്കുന്നതാകയാൽ വിഷതുല്യമായും അന്തർദ്ദാനത്തിന്നു കാരണമാകയാൽ അഗ്നിതുല്യമായും പ്രബുദ്ധമായുമിരിക്കുന്ന കാമത്തെ ശമിപ്പിക്കുന്നു.

ഭട്ടോല്പലാദികൾ ശനിശുക്രന്മാർ അന്യോന്യാംശകങ്ങളിൽ അന്യോന്യം ദൃഷ്ടിയോടുകൂടിയവരായി നില്ക്കിൽ ഒരു യോഗമെന്നും ശുക്രക്ഷേത്രം ലഗ്നമായിരിക്കുമ്പോൾ അതിന്റെ അംശകം കുംഭക്കാലാകിൽ ഒരു യോഗമെന്നും പറഞ്ഞിരിക്കുന്നു.

ലഗ്നേ എന്ന സപ്തമ്യന്തമായ ഒരു പദത്തെയോ ജന്മ എന്നിപ്രകാരം പ്രഥമാന്തമായ ഒരു പദത്തെയോ അദ്ധ്യാഹരിക്കാതെ അവർ പറഞ്ഞതിന്റെ ഉപപാദനത്തിന്നു സൌകര്യം ദുർല്ലഭമാകുന്നു. മേൽ പറഞ്ഞപ്രകാരം വാക്യാർത്ഥത്തിന്നു ചേർച്ചയുള്ളപ്പോൾ അദ്ധ്യാഹരണത്തെ സഹിക്കേണമെങ്കിൽ അദ്ധ്യാഹരിച്ചില്ലാ എങ്കിൽ പൂർവ്വതന്ത്രവിരോധമുണ്ടായിരിക്കേണം. അവർ ഏതൊരു തന്ത്രവിരോധത്തെ പരിഹരിപ്പാനായിക്കൊണ്ടാകുന്നു ഈ അദ്ധ്യാഹാരക്ലേശത്തെ സഹിച്ചതെന്നു ഞാൻ അറിയുന്നില്ല. അത്രതന്നെയുമല്ല, അസിതസിതന്മാർ അന്യോന്യദൃഷ്ടിയോടുകൂടെ നിന്നാൽത്തന്നെയും കാമോൽക്കടതചത്തെ

പറയാമെന്നുണ്ടു്. അവർ പരസ്പരാംശകങ്ങളിൽ നിന്നാലും മേൽപ്രകാരം പറയാമെന്നുണ്ടു്. അത്രതന്നെയുമല്ല, എടത്തിലോ തുലാത്തിലോ അവർ ഇരുവരുംകൂടി നില്ക്കുമ്പോൾ അവരുടെ അംശകാം കംഭക്കാലാകിലുമാമെന്നുണ്ടു്. ഈ മൂന്നു യോഗങ്ങളും ദൃക്സംസ്ഥാദിത്യാദിശ്ലോകംകൊണ്ടു് എന്റെ മതത്തിങ്കൽ സംഗ്രഹീതങ്ങളായിട്ടും ഭട്ടോല്പലാദിമതത്തിങ്കൽ വിപരീതങ്ങളായിട്ടുമിരിക്കുന്നു. അവർ ആചാൎയ്യവിവക്ഷയുടെ ആനുകൂല്യമാത്രത്തെ നോക്കി പുറപ്പെട്ടവരാകുന്നു എന്നു പറയുന്നു എങ്കിൽ ആചാൎയ്യന്റെ വിവക്ഷ അവർ ഊഹിച്ചപ്രകാരം തന്നെ ആകുന്നു എന്നതിന്നു ഗമകമുണ്ടായിരുന്നാൽ അതു സമ്മതിക്കേണ്ടതുതന്നെ. ഗമകമില്ലാതെ എവനും ഇങ്ങിനെ ഉള്ള അൎത്ഥത്തെ സമ്മതിക്കുക ഇല്ലല്ലോ. എന്തിനായിക്കൊണ്ടു വളരെ പറയുന്നു. ആചാൎയ്യാഭിപ്രായം അവർ ഊഹിച്ച പ്രകാരമായിരുന്നാൽ,

> സിതമന്ദൌ മിഥോ ദൃക്സ്ഥാവന്യോന്യാംശഗതാവുത
> ശുക്രക്ഷേ വാ ഘടാംശസ്ഥൌ മന്ദക്ഷേ വാ വൃഷാംശഗൌ
> യദി തത്ര പ്രസൂതാ സ്ത്രീ കാമവ്യാകുലതാം ഗതാ
> പുംസസ്തൃപ്തിമവിന്ദന്തീ സ്ത്രീയഞ്ചേച്ഛതി താദൃശീം

എന്നുള്ള സ്കന്ദഹോരയ്ക്കും,

> അന്യോന്യം സിതമന്ദൌ ചേൽ പശ്യതസ്താവുത സ്ഥിതൌ
> അന്യോന്യാംശകയോൎയ്യദാ ശുക്രൎക്ഷേ ഘടഭാഗഗൌ
> മന്ദൎക്ഷേ വാ വൃഷാംശസ്ഥൌ യദി തൌ തത്ര യോഷിതഃ
> ജാതാഃ കാമോൽകടാഃ പുംഭ്യോ ഭാവസ്യാന്തമവിന്ദതീഃ
> പുരുഷാകൃതിഭി സ്ത്രീഭിൎന്നിയന്തേ രതിതൃപ്തതാം
> വനിതാകൃതിഭിഃ പുംഭിഃ പുരുഷാശ്ച തഥാവിധാഃ

എന്ന ബൃഹൽപ്രാജാപത്യത്തിന്നും അതുപോലെ മറ്റും പല തന്ത്രങ്ങൾക്കും വിരുദ്ധമായി ഭവിക്കുന്നതാകയാൽ ഈ ശ്ലോകത്തിങ്കൽ അവർ പറഞ്ഞതൊക്കയും ത്യാജ്യമാകുന്നു എന്നു് എല്ലാവരും അറിഞ്ഞുകൊൾകയും വേണം. മേൽ എഴുതിയ സ്കന്ദഹോരയിലും ബൃഹൽപ്രാജാപത്യത്തിങ്കലും ശനിശുക്രന്മാർ എടവക്കാലംശകത്തോടുകൂടിയവരായി ശനിക്ഷേത്രത്തിൽ നില്ക്കിലുമെന്നുകൂടെ ഉണ്ടു്. അതു് ഇവിടെ പറയപ്പെട്ടിട്ടുമില്ല. എങ്കിലും ശൌക്രേ വാ യദി ഘടരാശിസംഭവോംശഃ എന്ന ഭാഗംകൊണ്ടു സൂചിതമാകയാൽ അതിന്റെ അനുക്തികൊണ്ടുള്ള ന്യൂനതയെ ആപാദിപ്പാൻ മതിയായ സംഗതിയില്ലാ എന്നു വി

ചാരിച്ച ഞാൻ സന്തോഷിക്കുന്നു. യുക്തിസാമ്യംകൊണ്ടും മന്ദേ വാ യദി വൃഷരാശിസംഭവോംശഃ എന്നതിനെ ഊഹിക്കാമല്ലോ. ശൌക്രേ വാ ഇത്യാദിയായ അഭിഹിതാംശത്തിൽ ശനിയുടെ മൂലക്ഷേത്രത്തിൽ ഇരുവരുടേയും അംശകങ്ങൾ ഭവിക്കേണമെന്നുള്ള വിശേഷംകൂടെ സ്പഷ്ടമല്ലാ എന്നില്ല. എങ്കിലും ശനിക്ഷേത്രമായ മകരത്തിൽ തുലാക്കാലംശകത്തിന്നു സംഭവമില്ലായ്കയാൽ ഊഹ്യമായ അംശത്തിൽ അതിനെ വിട്ടു മേൽപ്പറഞ്ഞപ്രകാരം ഊഹിപ്പാൻ വളരെ വിരോധമില്ലാ എന്നു തോന്നുന്നു.

മേൽ എഴുതിയ ബൃഹൽപ്രാജാപത്യത്തിങ്കൽ ഈ യോഗങ്ങൾ പുരുഷസാധാരണങ്ങളാക്കി പറഞ്ഞിരിക്കയാൽ പുരുഷജാതകങ്ങളിൽ ഇങ്ങിനെ ഉള്ള യോഗങ്ങൾ കണ്ടാൽ അങ്ങിനെയുള്ള പുരുഷന്മാർ സ്ത്രീവേഷത്തെ ധരിച്ചിരിക്കുന്ന പുരുഷന്മാരോടു ചേൎന്നു രമിക്കുമെന്നു പറയുകയുമാം. ഇതൊക്കെയും മിതാക്ഷരയിൽ സ്പഷ്ടമാകുന്നു.

ശൂന്യേ കാപുരുഷോഽബലേസ്തഭവനേ
സൌമ്യഗ്രഹാവീക്ഷിതേ
ക്ലീബോഽസ്തേ ബുധമന്ദയോശ്ചരഗൃഹേ
നിത്യം പ്രവാസാന്വിതഃ
ഉൽസൃഷ്ടാ തരണൌ കുജേ തു വിധവാ
ബാല്യേസ്തരാശിസ്ഥിതേ
കന്യൈവാശുഭവീക്ഷിതേഽർക്കതനയേ
ദ്യൂനേ ജരാം ഗച്ഛതി                വൃ

അ — അസ്തഭവനേ ശൂന്യേ അബലേ സൌമ്യഗ്രഹാവീക്ഷിതേ ച കാപുരുഷഃ പതിഃ സ്യാൽ. അസ്തേ ചരഗൃഹേ സതി പതിഃ നിത്യം പ്രവാസാന്വിതഃ സ്യാൽ. അസ്തേ ബുധമന്ദയോഃ വൎത്തമാനയോഃ ക്ലീബഃ പതിഃ സ്യാൽ. അസ്തേ തരണൌ വൎത്തമാനേ ഉൽസൃഷ്ടാ സ്യാൽ. കുജേ അസ്തരാശൌ സ്ഥിതേ തു ബാല്യേ വിധവാ സ്യാൽ. അൎക്കതനയേ അശുഭവീക്ഷിതേ ദ്യൂനേ വൎത്തമാനേ കന്യാ ഏവ ജരാം ഗച്ഛതി.

അന്വ — അസ്തഭവനം ശൂന്യമായിട്ടും അബലമായിട്ടും സൌമ്യഗ്രഹാവീക്ഷിതമായിട്ടുമിരിക്കുമ്പോൾ ജാതയായിരിക്കുന്നവൾക്കു കാപുരുഷൻ പതിയായി ഭവിക്കും. അസ്തത്തിങ്കൽ ബുധമന്ദന്മാർ വൎത്തമാനന്മാരായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്നവൾക്കു ക്ലീബൻ പതിവായി ഭവിക്കും. അസ്തം ചരഗൃഹമായി സത്തായിരിക്കുംസമയത്തി

ങ്കൽ ജാതയായിരിക്കുന്നവളുടെ പതി എന്നും പ്രവാസാന്വിതനായി ഭവിക്കും. അസ്തത്തിങ്കൽ തരണി വൎത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്നവൾ ഉൽസൃഷ്ടയായി ഭവിക്കും. കുജൻ അസ്തരാശിയിങ്കൽ സ്ഥിതനായിരിക്കും സമയത്തിങ്കൽ ജാതയായിരിക്കുന്നവളാകട്ടെ ബാല്യത്തിങ്കൽ വിധവയായി ഭവിക്കും. അൎക്കതനയൻ അശുഭവീക്ഷിതനായിട്ടു ദ്യൂനത്തിങ്കൽ വൎത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്നവൾ കന്യകയായിട്ടുതന്നെ ജരയെ ഗമിക്കുന്നു.

പരി.— അസ്തഭവനം=ഏഴാമേടം, ശൂന്യം=സകലഗ്രഹങ്ങളോടും വേർപെട്ടതു്, അബലം=ബലത്തോടുകൂടാത്തതു്, സൌമ്യഗ്രഹാവീക്ഷിതം=സൌമ്യഗ്രഹത്താൽ അവീക്ഷിതം, സൌമ്യഗ്രഹം=ശുഭഗ്രഹം, അവീക്ഷിതം=വീക്ഷിതമല്ലാത്തതു്, വീക്ഷിതം=വീക്ഷിക്കപ്പെട്ടതു്, വീക്ഷിക്ക=ദൎശിക്കുക, ജാതാ=ജനിച്ചവൾ, കാപുരുഷൻ=കുത്സിതനായിരിക്കുന്ന പുരുഷൻ, കുത്സിതൻ=നിന്ദിതൻ, പതി=ഭൎത്താവു്, അസ്തം=ഏഴാമേടം, ബുധമന്ദന്മാർ ബുധനും മന്ദനും, മന്ദൻ=ശനി, വൎത്തമാനന്മാർ=വൎത്തിച്ചിയങ്ങുന്നവർ, വൎത്തിക്ക=സ്ഥിതിചെയ്ക, ക്ലീബൻ=പുംസ്ത്വത്തോടുകൂടാത്തവൻ, ചരഗ്രഹം=ചരരാശി, പ്രവാസാന്വിതൻ=പ്രവാസത്തോടുകൂടിയവൻ, പ്രവാസം=ദേശാന്തരസഞ്ചാരം, തരണി=ആദിത്യൻ, ഉൽസൃഷ്ടാ=ഉത്സൎജ്ജിക്കപ്പെട്ടവൾ, കുജൻ=ചൊവ്വ, അസ്തരാശി=ഏഴാമേടം, ബാല്യം=ചെറുപ്പം, വിധവാ=വിഗതനായിരിക്കുന്ന ധവനോടുകൂടിയവൾ, വിഗതൻ=വിഗമിച്ചവൻ, വിഗമിക്ക=മരണംനിമിത്തമായി വേർപെടുക, ധവൻ=ഭൎത്താവു്, അൎക്കതനയൻ=ശനി, അശുഭവീക്ഷിതൻ=അശുഭനാൽ വീക്ഷിതൻ, അശുഭൻ=പാപൻ, വീക്ഷിതൻ=വീക്ഷിക്കപ്പെട്ടവൻ, വീക്ഷിക്ക=ദൎശിക്കുക, ദ്യൂനം=ഏഴാമേടം, കന്യാ=അനൂഢാ (വിവാഹം കഴിയാത്തവൾ), ജരാ=വയോഹാനി (വൃദ്ധത്വമെന്നു സാരം), ഗമിക്ക=പ്രാപിക്കുക.

സാ.— ഏഴാമേടം ശൂന്യമായും ബലഹീനമായും സൌമ്യദൃഷ്ടിയോടുകൂടാത്തതായുമിരിക്കുമ്പോൾ ജനിച്ചവൾക്കു നിന്ദിതനായിരിക്കുന്ന ഒരു പുരുഷൻ ഭൎത്താവായി ഭവിക്കും. ബുധമന്ദന്മാർ ഏഴാമേടത്തു നില്ക്കുമ്പോൾ ജനിച്ചാൽ അവൾക്കു പുരുഷാകൃതിയാകിലും പുംസ്ത്വമില്ലാത്തവനായ ഒരുവൻ ഭൎത്താവായി ഭവിക്കും. ഏഴാമേടം ചരരാശിയാകിൽ അവളുടെ ഭൎത്താവു് എന്നും ദേശാന്തരസഞ്ചാരിയായി ഭവിക്കും. ഏഴാമേടത്തു് ആദിത്യൻ നില്ക്കുമ്പോളാകുന്നു ജനനമെങ്കിൽ അവളെ ഭൎത്താവു് ഉപേക്ഷിക്കും. ഏഴാമേടത്തു ചൊവ്വ നില്ക്കുമ്പോൾ ജ

നിച്ചവൾ ചെറുപ്പത്തിൽത്തന്നെ വൈധവ്യത്തെ പ്രാപിക്കും. ഏഴാമേടത്തു ശനി പാപദൃഷ്ടിയോടുകൂടിയവനായി നില്ക്കുമ്പോൾ ജനിച്ചവൾ വിവാഹം കഴിയാതെതന്നെ വൃദ്ധയായി ഭവിക്കും.

"അസ്യേ ചരഗ്രഹേ സതി നിത്യം പ്രവാസാനപിതഃ" എന്നു പറഞ്ഞതുകൊണ്ടുതന്നെ ഏഴാമേടം സ്ഥിരരാശിയായിരുന്നാൽ ഭർത്താവു് എന്നും ഒരുമിച്ചു വസിക്കുമെന്നും ഉഭയരാശിയായിരുന്നാൽ ചില സമയം ഗൃഹത്തിലും ചില സമയം ദേശാന്തരങ്ങളിലും ഇങ്ങിനെ രണ്ടു പ്രകാരേണ വസിക്കുമെന്നും ഊഹ്യമാകുന്നു. മേൽപ്പറഞ്ഞ ഫലങ്ങൾ ലഗ്നാൽ സപ്തമരാശികൊണ്ടും ചന്ദ്രാൽ സപ്തമരാശികൊണ്ടും ചിന്ത്യങ്ങളാകുന്നു. ഫലഭേദം വരുമ്പോൾ ബലാബലങ്ങളെ അനുസരിച്ചു തീർച്ചപ്പെടുത്തിക്കൊൾകയും വേണം.

ആഗ്നേയൈർവ്വിധവാസ്തരാശിസഹിതൈ-
    ർമ്മിശ്രൈഃ പുനർഭ്രൂർഭവേൽ
ക്രൂരേ ഹീനബലേസ്തഗേ സ്വപതിനാ
    സൌമ്യേക്ഷിതേ പ്രോജ്ഝിതാ
അന്യോന്യാംശഗയോസ്സിതാവനിജയോ-
    രന്യപ്രസക്താംഗനാ
ദ്യൂനേ വാ യദി ശീതരശ്മിസഹിതേ
    ഭർത്തുസ്തദാനുജ്ഞയാ.                                          ൧൦

അ—അസ്തരാശിസഹിതൈഃ ആഗ്നേയൈഃ അംഗനാ വിധവാ ഭവേൽ. മിശ്രൈഃ ഗ്രഹൈഃ പുനർഭ്രൂഃ ഭവേൽ. ഹീനബലേ സൌമ്യേക്ഷിതേ ക്രൂരേ അസ്തഗേ ജാതാ അംഗനാ സ്വപതിനാ പ്രോജ്ഝിതാ ഭവേൽ. സിതാവനിജയോഃ അന്യോന്യാംശഗയോഃ ജാതാ അംഗനാ അന്യപ്രസക്താ ഭവേൽ. സിതാവനിജയോഃ ദ്യൂനേ വർത്തമാനയോഃ ജാതാ വാ ശീതരശ്മിസഹിതേ യദി തദാ ഭർത്തുഃ അനുജ്ഞയാ അന്യപ്രസക്താ ഭവേൽ.

അനു—അസ്തരാശിസഹിതന്മാരായിരിക്കുന്ന ആഗ്നേയന്മാർ ഹേതുവായിട്ടു് അംഗനാ വിധവയായി ഭവിക്കും. അസ്തരാശിസഹിതന്മാരായും മിശ്രന്മാരായുമിരിക്കുന്ന ഗ്രഹങ്ങൾ ഹേതുവായിട്ടു പുനർഭ്രൂവായി ഭവിക്കും. ഹീനബലനായും സൌമ്യേക്ഷിതനായുമിരിക്കുന്ന ക്രൂരൻ അസ്തഗനായിരിക്കുംസമയത്തിൽ ജാതയായിരിക്കുന്ന അംഗനാ

സപത്നിയാൽ പ്രോജ്ഝിതയായി ഭവിക്കും. സിതാവനിജന്മാർ അന്യോന്യാംശഗന്മാരായിരിക്കും സമയത്തിങ്കൽ ജാതയായിരിക്കുന്ന അംഗനാ അന്യപ്രസക്തയായി ഭവിക്കും. സിതാവനിജന്മാർ ദ്യൂനത്തിങ്കൽ വൎത്തമാനന്മാരായിരിക്കും സമയത്തിങ്കൽ ജാതയായിരിക്കുന്ന അംഗനയും അന്യപ്രസക്തയായി ഭവിക്കും. അവർ ശീതരശ്മിസഹിതമായിരിക്കുന്ന ദ്യൂനത്തിങ്കൽ ആകുന്നു എങ്കിൽ ഭൎത്താവിന്റെ അനുജ്ഞഹേതുവായിട്ടു് അന്യപ്രസക്തയായി ഭവിക്കും.

പരി—അസൂരാശിസഹിതന്മാർ=അസൂരാശിയോടു സഹിതന്മാർ, അസൂരാശി=ഏഴാമേടം, സഹിതന്മാർ=കൂടിയവർ, ആഗ്നേയന്മാർ=പാപന്മാർ, അംഗനാ=സ്ത്രീ, വിധവാ=വിഗതനായിരിക്കുന്ന ധവനോടു കൂടിയവൾ, വിഗതൻ=വിഗമിച്ചവൻ, വിഗമിക്ക=മരണം ഹേതുവായിട്ടു വേർപെടുക, ധവൻ=ഭൎത്താവു്, മിശ്രന്മാർ=ചിലർ പാപന്മാരായിട്ടും ചിലർ ശുഭന്മാരായിട്ടുമിരിക്കുന്നവർ, പുനൎഭൂ=രണ്ടു പ്രാവശ്യം വേൾക്കപ്പെട്ടവൾ, ഹീനബലൻ=ഹീനമായിരിക്കുന്ന ബലത്തോടു കൂടിയവൻ, ഹീനം=അല്പം, സൌമ്യേക്ഷിതൻ=സൌമ്യനാൽ ഈക്ഷിതൻ, സൌമ്യൻ=ശുഭൻ, ഈക്ഷിതൻ=ഈക്ഷിക്കപ്പെട്ടവൻ, ഈക്ഷിക്ക=ദൎശിക്കുക, സപത്നി=തന്റെ പതി, പതി=ഭൎത്താവു്, പ്രോജ്ഝിതാ=പ്രോജ്ഝിക്കപ്പെട്ടവൾ, പ്രോജ്ഝിക്ക=ഉപേക്ഷിക്കുക, സിതാവനിജന്മാർ=സിതനും അവനിജനും. സിതൻ=ശുക്രൻ, അവനിജൻ=ചൊവ്വ, അന്യോന്യാംശഗന്മാർ=അന്യോന്യാംശങ്ങളെ ഗമിച്ചവർ, അന്യോന്യാംശങ്ങൾ=പരസ്പരനവാംശങ്ങൾ, ഗമിക്ക=പ്രാപിക്കുക, ജാതാ=ജനിച്ചവൾ, അംഗനാ=സ്ത്രീ, അന്യപ്രസക്താ=അന്യങ്കൽ പ്രസക്താ, അന്യൻ=പരപുരുഷൻ, പ്രസക്താ=താല്പൎയ്യത്തോടുകൂടിയവൾ, ദ്യൂനം=ഏഴാമേടം, വൎത്തമാനന്മാർ=വൎത്തിച്ചിരിക്കുന്നവർ, വൎത്തിക്ക=സ്ഥിതിചെയ്ക, ജാതാ=ജനിച്ചവൾ, അവർ=സിതാവനിജന്മാർ, ശീതരശ്മിസഹിതം=ശീതരശ്മിയോടുകൂടിയതു്, ശീതരശ്മി=ചന്ദ്രൻ, ദ്യൂനം=ഏഴാമേടം, അനുജ്ഞാ=അനുവാദം.

സാ—ഏഴാമേടത്തു പാപഗ്രഹങ്ങൾ താനേ നിന്നാൽ വിധവയായി ഭവിക്കും. പാപനും ശുഭനുംകൂടി നിന്നാൽ മണ്ടാമതു വേൾക്കപ്പെടും. ബലഹീനനായും സൌമ്യദൃഷ്ടിയോടുകൂടിയവനായുമിരിക്കുന്ന ഒരു പാപഗ്രഹം ഏഴാമേടത്തു നിന്നാൽ ഭൎത്താവിനാൽ ഉപേക്ഷിക്കപ്പെടും. ചൊവ്വയുടെ അംശകത്തിൽ ശുക്രനും ശുക്രന്റെ അംശകത്തിങ്കൽ ചൊവ്വയും വല്ലൊരു രാശിയിൽ ഏകകാലത്തിൽ നില്ക്കു

മ്പോൾ ജനിച്ചവൾ പരപുരുഷന്മാരിൽ താല്പൎയ്യത്തോടുകൂടിയവളായി ഭ
വിക്കും. ശുക്രനും ചൊവ്വയും കൂടി ഏഴാമേടത്തു നില്ക്കുകിലും പരപു
രുഷതൽപരയായി ഭവിക്കും. അവിടെ ചന്ദ്രൻകൂടെ ഉണ്ടായിരുന്നാൽ
ഭൎത്താവിന്റെ അനുവാദത്തോടുകൂടെ മേൽപ്രകാരം ഭവിക്കും. ആഗ്നേ
യശബ്ദംകൊണ്ടു് ആദിത്യൻ, ചൊവ്വ, കേതു ഈ മൂന്നു ഗ്രഹങ്ങളെ ഗ്ര
ഹിക്കുന്നു എന്നു വിവരണകാരൻ പറഞ്ഞിരിക്കുന്നു. അതിന്റെ അഭി
പ്രായം ആഗ്നേയഗ്രഹങ്ങൾ എന്നു പാപഗ്രഹങ്ങളെ എല്ലാവരേയും
പറഞ്ഞുകൂടാ. പാപഗ്രഹങ്ങളിൽവെച്ചു് ആഗ്നേയന്മാർ ആദിത്യനും
ചൊവ്വയും കേതുവുംതന്നെയാകുന്നു എന്നും രാഹുകേതുക്കളെ പ്രായേ
ണ ഗ്രഹിച്ചുവരുമാറില്ലാ എങ്കിലും ഇവിടെ ബഹുവചനമുണ്ടാകയാൽ
അതിന്റെ ഉപപത്തിക്കായിക്കൊണ്ടു കേതുവിനെക്കൂടെ ഗ്രഹിക്കേണ്ട
മെന്നുമാകുന്നു. ഇതിന്നു ബാധമുണ്ടു്. ആയതു് എന്തെന്നാൽ, സൌ
മ്യൻ എന്നുള്ള വ്യവഹാരം ചന്ദ്രൻ, ബുധൻ, വ്യാഴം, ശുക്രൻ ഇവൎക്കു
സാധാരണമാകുന്നു എങ്കിൽ ആഗ്നേയനെന്നുള്ള വ്യവഹാരം സൂൎയ്യൻ,
ചൊവ്വ, ശനി, രാഹു, കേതു ഇവൎക്കും സാധാരണമായിരിക്കേണം. ചി
ലരെ ഉദ്ദേശിച്ചു്ഇവർ സോമസംബന്ധികളാകുന്നു എന്നു പറഞ്ഞാൽ
മറ്റുള്ളവർ ആഗ്നേയന്മാരാകുന്നു എന്നു പറയാതെതന്നെ സിദ്ധിക്കും.
ലോകത്തിങ്കൽ ആഗ്നേയം സൌമ്യം ഇങ്ങിനെ രണ്ടുവകയല്ലാതെ പ
ദാൎത്ഥങ്ങൾ ഇല്ല. വിശേഷിച്ചു്,

ആഗ്നേയാഃ കേചിദേതേഷാം സൌമ്യാഃ കേചിദതോ ദ്വിധാ
താനേതാനവബുദ്ധ്യസ്വ സൂൎയ്യാദീൻ ഗദതോ മമ
സൂൎയ്യോ ഭൌമശ്ച മന്ദശ്ച രാഹുഃ കേതുശ്ച പഞ്ചമഃ
ആഗ്നേയാൻ പഞ്ച വിദ്ധി ത്വം സൌമ്യാനേഭ്യസ്തഥാപരാൻ

എന്ന ബൃഹൽപ്രാജാപത്യമുണ്ടാകയാൽ നവഗ്രഹങ്ങളിൽവെച്ചു ചി
ലർ ആഗ്നേയന്മാർ മറ്റുള്ളവർ സൌമ്യന്മാർ ഇങ്ങിനെ രണ്ടു പ്രകാര
ത്തിലല്ലാതെ വേറെ ഒരു പ്രകാരത്തിലുള്ളവർ ആരുംതന്നെ ഇല്ലാ എ
ന്നതു സ്പഷ്ടമാകുന്നു. ക്ഷീണചന്ദ്രനും പാപനോടുകൂടിയ ബുധനും
പാപത്വത്തെ പറഞ്ഞതു ഫലനിൎദ്ദേശത്തിനായിക്കൊണ്ടു് അവരിൽ
അധ്യസ്തമായ പാപത്വത്തെ ഉള്ളിൽ വെച്ചിട്ടാകുന്നു. അതുകൊണ്ടു
മേൽപറഞ്ഞതുപോലെ ചിലർ പാപന്മാരാകുന്നു എങ്കിൽ മറ്റുള്ളവർ
ശുഭന്മാരാകുന്നു എന്നു വരുന്നതും ഇഷ്ടംതന്നെ. ഈ അവസ്ഥയിൽ ആ
ഗ്നേയന്മാർ ആദിത്യൻ, ചൊവ്വ, കേതു ഇവർ മാത്രമാകുന്നു എന്നു പറ
വാൻ ഗതിയില്ല. അത്രതന്നെയുമല്ല, ആദിത്യൻ ഏഴാമേടത്തു നി

ന്നാൽ ഭൎത്താവിനാൽ ഉപേക്ഷിക്കപ്പെടുമെന്നു മുമ്പേ പറഞ്ഞിട്ടുണ്ടു്. ചൊവ്വ ഏഴാമേടത്തു നിന്നാൽ ബാല്യത്തിങ്കൽ വിധവയായി ഭവിക്കുമെന്നും പറഞ്ഞിട്ടുണ്ടു്. അതിന്നു വേറെ അവകാശം ദുർല്ലഭമാകയാൽ ഈ വിധി അതിന്റെ ബാധകമായി ഭവിക്കുന്നതല്ല. കേതു ഏഴാമേടത്തു നിന്നാൽ വിധവയായി ഭവിക്കുമെന്നതു മാത്രം ബോദ്ധ്യമാകുന്നു എങ്കിൽ ആഗ്നേയൈഃ എന്നുള്ള ബഹുവചനാന്തനിൎദ്ദേശം ഒട്ടുംതന്നെ ചേൎച്ചയില്ലാത്തതായി ഭവിക്കുകയും ചെയ്യും. ഇതുതന്നെ ബാധകമാകുന്നതു് എന്നറിഞ്ഞുകൊൾകയും വേണം. ഭട്ടോൽപലാചാൎയ്യർ ആഗ്നേയൈഃ എന്ന പദത്തിന്നു പാപൈഃ എന്നുള്ള വിവരണത്തിങ്കൽത്തന്നെ സ്വപക്ഷമതിയെ കാണിച്ചു എങ്കിലും ഓരോ പാപഗ്രഹം സപ്തമത്തിങ്കൽ നിന്നാൽ അതുഹേതുവായിട്ടു വാച്യമായ ഫലം മുമ്പേ പറഞ്ഞ പ്രകാരംതന്നെ എന്നും പാപഗ്രഹങ്ങൾ ബഹുക്കളായിട്ടു് ഏഴാമേടത്തു നിന്നാൽ വൈധവ്യംതന്നെ വാച്യമാകുന്നു എന്നും പറഞ്ഞതു് അനുചിതമാകുന്നു. എന്തു ഹേതുവായിട്ടെന്നാൽ, ഉൽസൃഷ്ടാ തരണൌ എന്നതുകൊണ്ടു് ഏഴാമേടത്തു നില്ക്കുന്ന ആദിത്യന്റെയും, കുജേ തു വിധവാ ബാല്യേ എന്നതുകൊണ്ടു ചൊവ്വയുടേയും, കന്യൈവാശുഭവീക്ഷിതാൎക്കതനയേ എന്നതുകൊണ്ടു പാപേക്ഷണത്തോടുകൂടാതെ ഉള്ള മന്ദൻ ഏഴാമേടത്തു നിന്നാൽ ഇന്നതു ഫലമെന്നു പറഞ്ഞിട്ടില്ല. ക്ലീബോഽസ്തേ ബുധമന്ദയോഃ എന്നുള്ളതു ബുധനൊ മന്ദനോ ഏഴാമേടത്തു നിന്നാൽ പുംസ്ത്വഹീനനായ ഒരുവൻ ഭൎത്താവായി ഭവിക്കുമെന്ന അൎത്ഥത്തോടു കൂടിയതാകുന്നു എങ്കിൽ, യദ്യസ്തേ ബുധമന്ദൌ ദ്വൌ ക്ലീബസ്തസ്യാഃ പതിർഭവേൽ എന്ന സ്കന്ദഹോരക്കും, "ന കേവലോ വിന്മന്ദോ വാ താവേതൌ യുഗപന്മുനേ യദ്യസ്തേ ത്വം വിജാനീഹി തസ്യാഃ പതിമപൌരുഷം" എന്ന ബൃഹൽപ്രാജാപത്യത്തിന്നും വിരുദ്ധമായി ഭവിക്കും. അതു ഹേതുവായിട്ടു മേൽപ്രകാരം പറഞ്ഞ ആചാൎയ്യന്റെ അഭിസന്ധി ബുധമന്ദന്മാർ ഇരുവരുംകൂടെ ഏഴാമേടത്തു നിന്നാൽ ക്ലീബൻ ഭൎത്താവായി ഭവിക്കും എന്നുതന്നെയാകുന്നു എന്നു പറവാൻ മതിയായ സംഗതി കാണുന്നു. ഇതുതന്നെ മേൽപറഞ്ഞതിന്നു ഹേതു എന്നറിഞ്ഞുകൊൾക. ഇങ്ങിനെയാകയാൽ ആഗ്നേയന്മാർ പാപഗ്രഹങ്ങൾതന്നെ എന്നിരിക്കിലും ആദിത്യന്റേയും ചൊവ്വയുടേയും ഫലം മുമ്പേ പറയപ്പെട്ടു പോകയാൽ അവരിൽവെച്ചു ശിഷ്ടനായ ശനിയും, രാഹുവും, കേതുവും ഇങ്ങിനെ മൂവ്വർ മാത്രം പ്രഥമവാക്യത്തിങ്കൽ ഗ്രാഹ്യന്മാരാകുന്നു. ശനിയോ രാഹുവോ കേതുവോ ഏഴാമേടത്തു നിന്നാൽ വിധവയായി ഭവി

ക്കമെന്നു വാക്യത്തിന്റെ നിഷ്കൃഷ്ടാർത്ഥം. ആദിത്യനോടുകൂടെ ശനി യോ രാഹുവോ കേതുവോ നിന്നാലും വൈധവ്യത്തെ പറയണം. ഉൽസൃഷ്ടാ തരണൌ എന്നുള്ളതു താനേ നിൽക്കുന്ന ആദിത്യന്റെ ഫലമാകുന്നു എന്നറിഞ്ഞുകൊൾക. ഏഴാമേടത്തു ചൊവ്വയും ശനിയുംകൂടി നിന്നാൽ ബാല്യേ വിധവാ എന്ന ഫലത്തേയും ശനിയെക്കൊണ്ടു് അകഥിതകാലവിശേഷമായ വൈധവ്യത്തേയും പറയാമെന്നറിഞ്ഞിരിക്കുന്നു. അതുകളിൽവെച്ചു് അഗ്രാഹ്യമായിട്ടുള്ളതു് *ഏതു് എന്നു ചോദി*ക്കുന്നു എങ്കിൽ പറയാം. ഉൽസൃഷ്ടാ തരണൌ എന്നതു കേവലാദിത്യങ്കൽ ചരിതാർത്ഥമാകുന്നതുപോലെ കുജേ തു വിധവാ ബാല്യേ എന്നതു കേവലകുജങ്കൽ ചരിതാർത്ഥമായി ഭവിക്കുന്നതാകയാൽ ബാല്യത്തിങ്കലുള്ള വൈധവ്യം അഗ്രാഹ്യമാകുന്നു. അതുകൊണ്ടു് ഏഴാമേടത്തു ശനി താനേ നിന്നാലും സൂൎയ്യനോടോ കുജനോടോകൂടി നിന്നാലും വൈധവ്യത്തെ പറയേണം. ഇങ്ങിനെതന്നെ രാഹുകേതുക്കൾ നിന്നാലുമെന്നറിഞ്ഞുകൊൾക.

ആദിത്യൻ ചൊവ്വ ശനി രാഹു കേതു ഇങ്ങിനെ അഞ്ചുപേർ ആയുള്ള ആഗ്നേയഗ്രഹങ്ങളിൽവെച്ചു് ആരെങ്കിലും ഒരു സൌമ്യഗ്രഹത്തോടുകൂടെ ഏഴാമേടത്തു നിന്നാൽ അവൾ വേറെ ഒരുത്തനാൽ വേൾക്കപ്പെടുമെന്നു് അസ്തരാശിസഹിതൈർമ്മിശ്രൈഃ പുനർഭൂർഭവേൽ എന്നതിന്റെ നിഷ്കൃഷ്ടാർത്ഥം. ആദിത്യൻ ചന്ദ്രൻ ഇവരും ആദിത്യൻ ബുധൻ ഇവരും ആദിത്യൻ ബൃഹസ്പതി ഇവരും ആദിത്യൻ ശുക്രൻ ഇവരും ഇങ്ങിനെ ആദിത്യനോടുകൂടെ മിശ്രഗ്രഹങ്ങൾ നാലുപ്രകാരം ഭവിക്കും. ഇങ്ങിനെതന്നെ ഭൌമാദികളായ നാലുപേരോടു ചന്ദ്രാദികൾ കൂടിയാലും മിശ്രഗ്രഹങ്ങൾ ഭവിക്കും. അതു ഹേതുവായിട്ടു് ഒരു പാപനും ഒരു ശുഭനുമായിട്ടുള്ള മിശ്രഗ്രഹങ്ങളുടെ സംഖ്യ ഇരുപതു് എന്നറിയേണം. ശേഷം സംഖ്യയും ഇതിനെ അനുസരിച്ചു് ഊഹ്യയാകുന്നു. മേൽപ്രകാരമുള്ള മിശ്രഗ്രഹങ്ങളിൽവെച്ചു സൂൎയ്യചന്ദ്രന്മാർ ഏഴാമേടത്തു നിന്നാൽ പുനർഭൂവായി ഭവിക്കും. ഉൽസൃഷ്ടാ തരണൌ എന്നുള്ളതു് ഏഴാമേടത്തു താനേ നിൽക്കുന്ന ആദിത്യന്റെ ഫലമാകുന്നു എന്നു മുമ്പേ പറഞ്ഞിട്ടുണ്ടല്ലോ. ഇങ്ങിനെതന്നെ സൂൎയ്യബുധന്മാർ നിന്നാലും സൂൎയ്യബൃഹസ്പതികൾ നിന്നാലും സൂൎയ്യശുക്രന്മാർ നിന്നാലും ഫലത്തെ ഗ്രഹിച്ചുകൊൾക. കുജചന്ദ്രന്മാർ ഏഴാമേടത്തു നിന്നാൽ പുനർഭൂവായിട്ടുതന്നെ ഭവിക്കുമെന്നു് അറിയേണം. കുജേ തു വിധവാ ബാല്യേ എന്നതു കുജൻ താനേ നിന്നാൽ പറയേണ്ടതായ ഫലമാകുന്നു എന്നു പറ

ഞ്ഞിട്ടുണ്ടല്ലോ. ആയതു് ഓൎത്തുകൊൾക. അത്രതന്നെയുമല്ല. സൂൎയ്യച ന്ദ്രന്മാർ ഏഴാമേടത്തു നിന്നാൽ വൈധവ്യം ഭവിക്കുമെന്നതു മുമ്പേ അപ്രാപ്തമായിട്ടുള്ളതാകുന്നു. അതു ഹേതുവായിട്ടു് ആ അംശത്തിങ്കൽ ദ്വിതീയവാക്യാൎത്ഥം വിധിരൂപമാകുന്നു എന്നും കുജചന്ദ്രന്മാർ ഏഴാമേടത്തു നിന്നാൽ ബാല്യത്തിങ്കൽത്തന്നെ ഉള്ള വൈധവ്യം വചനാന്ത രപ്രാപ്തമായാൽ ആ അംശത്തിങ്കൽ ദ്വിതീയവാക്യാൎത്ഥം ന തു വിധവാ എന്നിപ്രകാരം നിയമഗൎഭമാകുന്നു എന്നുംകൂടെ ഗ്രാഹ്യമാകുന്നു. ഇപ്ര കാരം കുജബുധന്മാർ ഏഴാമേടത്തു നില്ക്കിലും ഫലം വാച്യമാകുന്നു' ആഗ്നേയന്മാരെന്നതിന്നു പാപന്മാരെന്നു പരിഭാഷയെ കാണിച്ചിട്ടു ണ്ടല്ലോ. ആ അവസ്ഥയ്ക്കു് ആദിത്യനോടു കൂടെ ബുധൻ ഏഴാമേടത്തു നിന്നാലും കുജനോടുകൂടെ ബുധൻ ഏഴാമേടത്തു നിന്നാലും പുനൎഭ്ഭുവായി ഭവിക്കുമെന്നഭിപ്രായപ്പെട്ടതിന്നു സംഗതി ഇല്ല. ബുധൻ പാപനോടു കൂടിയാൽ പാപത്വത്തെ പ്രാപിക്കും. അതുകൊണ്ടു വൈ ധവ്യംതന്നെ ഫലമെന്നു പറയേണ്ടതായിരുന്നു. പാപന്മാരോടുകൂടിയ ബുധൻെറ പാപത്വം അന്യാദൃശമാകുന്നു എങ്കിലും അങ്ങിനെയുള്ള ബുധന്നു ശുഭത്വമില്ലാ എന്നതു തീൎച്ചയായിരിക്കുമ്പോൾ മിശ്രശബ്ദം കൊണ്ടു് അവരെ ഗ്രഹിപ്പാൻ വഴി ഇല്ലല്ലോ എന്നുള്ള ആക്ഷേപം ശരിയല്ല. എന്തു ഹേതുവായിട്ടെന്നാൽ, ഇവിടെ ആഗ്നേയപദംകൊ ണ്ടു നിസൎഗ്ഗപാപന്മാർ മാത്രം ഗ്രാഹ്യന്മാരാകുന്നു. ആഗ്നേയപദപ്ര യോഗത്തിൻെറ ഫലം ഇതുകൂടെ ഉണ്ടു്. ഈ ഒരു വിശേഷം ആചാൎയ്യാ ഭിപ്രായത്തിന്നു് അവിഷയമായിരുന്നാൽ പാപൈഃ സ്യാദ്വിധവാ എ ന്നുതന്നെ പറയുമായിരുന്നു. അപ്രകാരം പറഞ്ഞില്ലല്ലോ. അതു ഹേതു വായിട്ടു മേൽപറഞ്ഞതു യുക്തംതന്നെ എന്നു ധരിക്കേണം. ആഗ്നേയ പദാൎത്ഥം മേൽപ്രകാരമാകയാൽ മിശ്രപദാൎത്ഥം ചിലർ ആഗ്നേയന്മാ രായിട്ടും ചിലർ സൌമ്യന്മാരായിട്ടും ഇങ്ങിനെ ദ്വിവിധന്മാരായ ഗ്രഹ ങ്ങൾ എന്നുതന്നെ ആയിത്തീരുകയും ചെയ്യും. ഈ അവസ്ഥയ്ക്കു സൂൎയ്യകു ജന്മാർ ആഗ്നേയന്മാരും ബുധൻ സൌമ്യനുമാകയാൽ മിശ്രപദംകൊ ണ്ടു് അവരെ ഗ്രഹിപ്പാൻ വിരോധമില്ല. ഇതുതന്നെ മേൽപറഞ്ഞതി ന്നു ഹേതു എന്നറിഞ്ഞുകൊൾക. ഇവിടേയും ദ്വിതീയവാക്യാൎത്ഥം നി യമഗൎഭമാകുന്നു. ഇങ്ങിനെതന്നെ കുജനും ബൃഹസ്പതിയുംകൂടി ഏഴിൽ നിന്നാലും ഗ്രഹിച്ചുകൊൾക.

കുജഭാൎഗ്ഗവന്മാർ ഏഴിൽ നിന്നാൽ പുനൎഭ്ഭുഃ എന്നുള്ള ഫലം പറ ഞ്ഞുകൂടാ. അവരും മിശ്രന്മാർതന്നെ എങ്കിലും ഫലാന്തരം വാച്യമാ

കുന്നു. അതു് എന്തെന്നാൽ, കുജശുക്രന്മാർ ഇരുവരുംകൂടെ ഏഴാമേടത്തു നിന്നാൽ അന്യപ്രസക്താ എന്നിപ്രകാരം വേറെതന്നെ ഒരു ഫലത്തെ ഈ ശ്ലോകത്തിങ്കൽ ദ്യൂനേ വാ എന്ന അംശംകൊണ്ടു പറഞ്ഞിട്ടുണ്ടല്ലോ. അതു് അബോദ്ധ്യമാകയാൽ അതുതന്നെ വാച്യമാകുന്നു എന്നു് അറിഞ്ഞുകൊൾക. (ശുക്രനും കുജനും അന്യോന്യാംശകങ്ങളിൽ നിന്നാൽ എന്നപോലെ അവർ ശീതരശ്മിസഹിതന്മാരായിട്ടു് ഏഴാമേടത്തു നിന്നാലും അന്യപ്രസക്തയായി ഭവിക്കും. അവിടെ ഒരു വിശേഷംകൂടെ ഉണ്ടു്. അന്യപ്രസക്തയായി ഭവിക്കുന്നതിനു ഭർത്താവിന്റെ അനുജ്ഞകൂടെ ഹേതുവായി ഭവിക്കും. ഇതുതന്നെ വിശേഷം) എന്നിപ്രകാരം അന്യോന്യാംശഗയോഃ ഇത്യാദിയായ ഉത്തരാർദ്ധത്തിൽ ദ്യൂനേ വാ എന്നതിനെ ഉത്തരാന്വയിയാക്കി തദാദിയായ ഭാഗത്തെ ഏകയോഗത്തിങ്കൽ വിശ്രമിപ്പിച്ചതു ഭട്ടോല്പലാദികളുടെ സാഹസമാത്രമാകുന്നു. എന്തു ഹേതുവായിട്ടെന്നാൽ, ശബ്ദസാരസ്യഭംഗം സ്പഷ്ടമാകയാൽ. അതിനെക്കുറിച്ചു ഞാൻ വേണ്ടതൊന്നുമില്ലല്ലോ. അതുകൊണ്ടു വേറെതന്നെ ഒരു കാരണത്തെ പറയാം.

സിതഭൌമൌ യദി ക്വാപി പരസ്പരനവാംശഗൌ
ദ്യൂനേ വാപ്യുതഥാഭ്രതാവന്യം ഗച്ഛതി കാമതഃ
തദ്യൂനം യദി ചന്ദ്രേണ സഹിതം പരസംഗമേ
അനുജ്ഞാതാ ച സാ പത്യാ പരം പുരുഷമൃച്ഛതി

എന്ന സ്കന്ദഹോരസ്ഥം അതിനെ അനുസരിച്ചുള്ള ബൃഹൽപ്രാജാപത്യാദികൾക്കും വിരുദ്ധമായി വരുമെന്നതു് അവർ ആലോചിച്ചിട്ടില്ല. ഇതുതന്നെ മേൽപറഞ്ഞതിനു ഹേതുവാകുന്നതു് എന്നു് അറിഞ്ഞുകൊൾക. പുനർഭൂഃ എന്നുള്ള ഫലത്തിനും അന്യപ്രസക്താ എന്നുള്ള ഫലത്തിനും തമ്മിലുള്ള വിശേഷത്തെ ഇതിനു താഴെ വിവരിക്കുന്നു.

സ്വൈരിണീ യാ പതിം ഹിത്വാ സവർണ്ണം കാമതഃ ശ്രയേൽ
അക്ഷതാ ച ക്ഷതാ ചൈവ പുനർഭൂസ്സംസ്കൃതാ പുനഃ

എന്നു സ്മൃതിയുണ്ടാകയാലും യാവളൊരുത്തി സ്വേച്ഛയെ അനുസരിച്ചു നടക്കുന്നവളാകയാൽ തന്റെ പാണിഗ്രഹണത്തെ വിധിക്കു തക്കവണ്ണം ചെയ്തിരിക്കുന്ന പുരുഷനെ ഉപേക്ഷിച്ചിട്ടു തനിക്കു സവർണ്ണനായിരിക്കുന്ന അന്യനെ കാമഹേതുവായിട്ടു് ആശ്രയിക്കുന്നുവോ അവൾ അക്ഷതയോനിയായിരുന്നാലും ക്ഷതയോനിയായിരുന്നാലും അവനാൽ വേൾക്കപ്പെട്ടുകിൽ പുനർഭൂവായി ഭവിക്കുമെന്നു് അതിന്റെ

അത്ഥമാകയാലും രണ്ടു പ്രാവശ്യം വേൾക്കപ്പെട്ടവളത്രേ പുനർഭ്രൂവായി ഭവിക്കുന്നതു്. അന്യപ്രസക്തയായി ഭവിപ്പാൻ ദ്വിതീയസംസ്കാരത്തെ അപേക്ഷിക്കേണമെന്നില്ല. ഇതൊരു വിശേഷമാകുന്നു. അത്രതന്നെ അല്ല, പുനർഭ്രൂവായി ഭവിക്കണമെങ്കിൽ ഭത്തൃപരിത്യാഗം ആവശ്യമാകുന്നു. അന്യപ്രസക്തിക്കു് അതു വേണമെന്നില്ല. ഭത്താവു ഭത്താവിന്റെ നിലയിൽ ഇരിക്കുമ്പോൾത്തന്നെ ഗൂഢമായിട്ടോ ഭത്താവിന്റെ അനുവാദപൂവ്വകമായിട്ടോ ആജ്ഞാപൂവ്വകമായിട്ടോ അന്യപ്രസക്തി സംഭവിക്കുന്നതാകുന്നു. ഇങ്ങിനേയും ഒരു വിശേഷം ഉണ്ടു്. ഏഴാമേടത്തു ശുക്രനോടും കുജനോടുംകൂടെ നില്ക്കുന്ന ചന്ദ്രൻ കുജശുക്രന്മാരോടു സമാനബലനായിരുന്നാൽ പരപുരുഷപ്രസക്തിയെക്കുറിച്ചുള്ള ഭത്താവിന്റെ അനുവാദം വാസ്തവമായിരിക്കും. ബലഹീനനായിരുന്നാൽ പുറമേ നടിക്കപ്പെടുന്നതായിരിക്കും. ഇങ്ങിനെ രണ്ടുപ്രകാരം ഉള്ള അനുവാദത്തേയും അനുജ്ഞാശബ്ദംകൊണ്ടു ഗ്രഹിക്കുന്നതിനു പുറമേ ആജ്ഞയേയും അതുകൊണ്ടുതന്നെ ഉപലക്ഷണവിധയാ ഗ്രഹിച്ചുകൊൾകയും വേണം. ഇതിനു മൂലം മേൽപറഞ്ഞ ഹോരയിലുള്ള ശബ്ദപ്രയോഗമാകുന്നു. ഇങ്ങിനെയാകയാൽ അഭിനീതമായ അനുവാദം, വാസ്തവമായ അനുവാദം, നിയോഗം ഇവ മൂന്നും അന്യപ്രസക്തിക്കു ഹേതുവായി ഭവിക്കും. പുനർഭ്രൂത്വം പ്രതി ഇതുകളിൽ വെച്ചു് ഒന്നും ഹേതുവായി ഭവിക്കുകയില്ല. ഇതും ഒരു വിശേഷമാകുന്നു. ഭത്താവിന്റെ അനുജ്ഞയെ പുരസ്കരിച്ചിട്ടുള്ള പരപ്രസക്തിയെ ഏഴാമേടത്തു കുജശുക്രന്മാരോടുകൂടെ നില്ക്കുന്ന ചന്ദ്രന്റെ ബലാധിക്യംകൊണ്ടു് അറിഞ്ഞുകൊൾകയും വേണം. മേൽപറഞ്ഞപ്രകാരമല്ലാതേയും പുനർഭ്രൂത്വം ഭവിക്കുമെന്നതു് ഇനി ഒരേടത്തു സ്പഷ്ടമായി ഭവിക്കുന്നതാകുന്നു.

ശനിയും ചന്ദ്രനുംകൂടെ ഏഴാമേടത്തു നിന്നാലും പുനർഭ്രൂവായി ഭവിക്കുമെന്നു പറയേണം. അവിടേയും ദ്വിതീയവാക്യാത്ഥം നിയമഗഭമാകുന്നു. ശനിയും ബുധനുംകൂടി ഏഴിൽ നിന്നാൽ പുനർഭ്രൂവായി ഭവിക്കുമെന്നു പറയരുതു്. ക്ലീബോസ്തേ ബുധമന്ദയോഃ എന്നതുകൊണ്ടു പറയപ്പെട്ട ഫലം അബാദ്ധ്യമാകുന്നു എന്നറിഞ്ഞുകൊൾക. ശനിയും ബൃഹസ്പതിയുംകൂടി ഏഴാമേടത്തു നിന്നാൽ പുനർഭ്രൂവായിട്ടുതന്നെ ഭവിക്കും. ശനിയും ശുക്രനുംകൂടി ഏഴാമേടത്തു നിന്നാൽ അവർ അന്യോന്യം ശത്രുക്കളാകിലും അവരാൽ ആശ്രിതമായ ഏഴാമേടം ശുക്രക്ഷേത്രമായിട്ടും അതോടുകൂടെ അംശകം കുംഭത്തിലായിട്ടും വരികിലും ഏഴാ

മേടം മന്ദക്ഷേത്രമാകയും അവിടെ അവർ ഇടവക്കാലംശകത്തോടുകൂടി യവരായി നില്ക്കിലും പുനർഭ്രുവായി ഭവിക്കുമെന്നു പറയരുതു്. അവർ മേൽപ്രകാരം നിന്നാൽ ദൃക്സംസ്ഥാവിത്യാദി വചനംകൊണ്ടു യാതൊരു ഫലം പ്രാപ്തമാകുന്നുവോ അതുതന്നെ വാച്യമാകുന്നു. അവർ ഏഴാമേടത്തു നില്ക്കുന്നതു വേറെ ഒരു വിധമാകിൽ പുനർഭ്രുവായിട്ടുതന്നെ ഭവിക്കുമെന്നു പറകയുമാം. രാഹുകേതുക്കൾ ചന്ദ്രാദികളോടുകൂടെ ഏഴാമേടത്തു നിന്നാലും പുനർഭ്രുവായിട്ടുതന്നെ ഭവിക്കും. ഇപ്രകാരമുള്ള പുനർഭൂയോഗങ്ങളെ സാകല്യേന സംഭവിപ്പാൻ ആഗ്നേയത്വേന നിസർഗ്ഗപാപന്മാരെ പറയുന്നതായ ആഗ്നേയശബ്ദംതന്നെ അനുകൂലമായി ഭവിക്കുമെന്നു കരുതുകയാലത്രേ ആഗ്നേയൈഃ എന്ന പദത്തെ പ്രയോഗിച്ചതെന്നും ഇങ്ങിനെയാകയാൽ പാപന്മാരിൽ ചിലൎക്കു് ആഗ്നേയത്വമെന്നൊരു വൈജാത്യകല്പനം വ്യൎത്ഥമാകുന്നു എന്നും വിചാരനിപുണന്മാരാൽ മന്തവ്യമാകുന്നു. യാവ ചിലർ വക്തൃസംജ്ഞാമാത്രത്തെ ഗ്രഹിച്ചിട്ടു് ഒന്നിനെ വിശ്വസിക്കുകയോ നിരസിക്കുകയോ ചെയ്വാൻ ഒരുങ്ങിയിരിക്കുന്നുവോ അവരെക്കുറിച്ചു വാചംയമത്വം ഏവൎക്കും ശ്ലാഘ്യമായിട്ടുള്ളതാകയാൽ ഈ വിഷയത്തിൽ ഇനി ഞാൻ നിർഭയമായിട്ടുതന്നെ വിരമിക്കുന്നു.

ഏഴാമേടത്തു നില്ക്കുന്ന ആഗ്നേയഗ്രഹം ബലഹീനനായിരിക്കിൽ പ്രധാനമായ വൈധവ്യത്തേയും ഏഴാമേടത്തു ബലമായി നില്ക്കുന്ന സൌമ്യഗ്രഹത്തോടൊരുമിച്ചു നില്ക്കുന്ന ആഗ്നേയഗ്രഹം ബലഹീനനായിരിക്കിൽ പ്രധാനമായ പുനർഭ്രുത്വത്തേയും പറയരുതു്. അപ്രധാനമായ വൈധവ്യത്തേയും അപ്രധാനമായ പുനർഭ്രുത്വത്തേയും മേൽപ്രകാരം പറയാം. ഭർത്തൃപരിത്യാഗം വൈധവ്യത്തോടു സമാനമാകയാൽ അതു വൈധവ്യമാകുന്നു എങ്കിലും അതു വൈധവ്യത്തിന്റെ മുഖ്യാൎത്ഥമല്ല. അപ്രധാനമായ വൈധവ്യമെന്നു് അതിനെ പറയുന്നു. അപ്രധാനമായ പുനർഭ്രുത്വമെന്നതു് എന്തെന്നാൽ, വിവാഹസംസ്കാരത്തിന്റെ അസകൃൽകരണം പുനർഭ്രു എന്നുള്ള ശബ്ദപ്രവൃത്തിക്കു കാരണമാകുന്നു. അതിന്റെ അംഗങ്ങളായ കൎമ്മങ്ങളിൽ ചിലതിന്നു് ആവൎത്തനം വരികിലും പുനർഭ്രു എന്നു ഗൌണമായി പറയാം. ഇങ്ങിനെയാകയാൽ ഇന്നവന്നു കൊടുക്കേണമെന്നുള്ള സങ്കല്പമോ കൊടുക്കാമെന്നുള്ള സമയോക്തിയോ കൊടുപ്പാനായിക്കൊണ്ടുള്ള സങ്കല്പത്തിന്റേയും സമയോക്തിയുടേയും ശേഷമോ കൌതുകമംഗലക്രിയയോ കഴിഞ്ഞതിന്റെ ശേഷമോ നിശ്ചിതനായ വരന്നു കൊടുക്കാതെ അന്യന്നു

കൊടുക്കേണ്ടിവരികിൽ അവൎക്കു മേൽപ്പറഞ്ഞ അംഗക്രിയകൾ ത ന്ദാമത്തും വേണ്ടിവരുന്നതുകളാകയാൽ അപ്രകാരം കൊടുക്കപ്പെട്ടവളും പുനൎഭൂവായി ഭവിക്കും. അവളിൽ ഉള്ള പുനൎഭൂത്വം അപ്രധാന മാകുന്നു എന്നു് അറിഞ്ഞുകൊൾക. ഇങ്ങിനെ അപ്രധാനമായ വൈ ധവ്യത്തേയും അപ്രധാനമായ പുനൎഭൂത്വത്തേയുമല്ലാതെ ബലഹീന ഗ്രഹത്തെക്കൊണ്ടു പറയരുതു് എന്നതു ഫലനിൎദ്ദേശത്തിന്റെ സ്വഭാ വംകൊണ്ടുതന്നെ സിദ്ധമായിരിക്കുന്നു. ഈ അവസ്ഥയിൽ ക്രൂരേ ഹീന ബലേ ഇത്യാദി ദ്വിതീയപാദത്തിങ്കൽ സൌമ്യഗ്രഹാവീക്ഷിതേ എ ന്നുള്ള വിശേഷണോപാദാനത്തിന്നു ഫലമില്ലാ എന്നു ശങ്കിക്കാം. അ ങ്ങിനെ ശങ്കിക്കരുതു്. എന്തു ഹേതുവായിട്ടെന്നാൽ, എഴാമേടത്തു നി ല്ക്കുന്ന ആഗ്നേയഗ്രഹം ബലഹീനനായിരിക്കുമ്പോൾ ആ ഗ്രഹത്തെ ക്കൊണ്ടു മുഖ്യമായ വൈധവ്യത്തെ പറഞ്ഞുകൂടാ എങ്കിലും അവിടെ ബലവാനായിരിക്കുന്ന ഒരു ആഗ്നേയഗ്രഹം വേറെ നിന്നാൽ മുഖ്യ വൈധവ്യത്തെ പറയാമെന്നും വന്നിരിക്കുന്നു. അതിന്റെ അപവാദ ത്തിനായിക്കൊണ്ടു് ആരംഭിച്ചതാകുന്നു ഈ ദ്വിതീയപാദം. ഇങ്ങി നെയാകയാൽ ബലവാനായിരിക്കുന്ന ഒരു ആഗ്നേയഗ്രഹം സപ്തമ ത്തിങ്കൽ നിന്നാലും അവിടെ ബലഹീനനായി വേറെ ഒരു ആഗ്നേയ ഗ്രഹവും സപ്തമം പ്രതി സൌമ്യദൃഷ്ടിയുമുണ്ടായാൽ വൈധവ്യത്തെ പ റഞ്ഞുകൂടാ എന്നും ഭൎത്തൃത്യാഗമാത്രത്തെ പറയേണമെന്നും ഉള്ള അഭി പ്രായത്തിന്റെ സ്ഫുടീകരണം സൌമ്യേക്ഷിതേ എന്ന പദോപാദാന ത്തിന്റെ ഫലമാകുന്നു.

ബലവാനായിട്ടു് ഒരു ആഗ്നേയഗ്രഹം നില്ക്കുന്നു എങ്കിൽ നില്ക്ക ട്ടെ. ബലഹീനനായിട്ടും സൌമ്യദൃഷ്ടനായിട്ടും വേറെ ഒരു ആഗ്നേയഗ്ര ഹംകൂടെ ഉണ്ടായിരുന്നാൽ ഭൎത്തൃത്യാഗത്തെത്തന്നെ പറയുന്നതല്ലാതെ വൈധവ്യത്തെ പറഞ്ഞുകൂടാ എന്നത്രേ സിദ്ധാന്തമാകുന്നതു്. ഇപ്പറ ഞ്ഞതു മിതാക്ഷരയിൽ,

> സൎവ്വം ബലവതാ വാച്യമത്രാപ്യ ബലവത്യപി
> ഏകസ്മിൻ ബലഹീനോന്യോ യദി സ്യാച്ശുഭവീക്ഷിതഃ
> തദാ ഭൎത്തൃപരിത്യാഗം വിജാനീയാന്ന തുദിതം

എന്നുള്ള ബൃഹൽപ്രാജാപത്യത്തേയും മററു് അനേകതന്ത്രവാക്യങ്ങളേ യും കാണിച്ചു തീൎച്ചപ്പെടുത്തിയതാകുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം.

സൌരാരക്ഷേ ലഗ്നഗേ സേന്ദുശുക്രേ
മാത്രാ സാർദ്ധം ബന്ധകീ പാപദൃഷ്ടേ
കൌജേംശേഽസ്തേ സൌരിണാ വ്യാധിയോനി-
ശ്ചാരുശ്രോണീവല്ലഭാ സദ്ഗ്രഹാംശേ. ൧൦

അ—സേന്ദുശുക്രേ സൌരാരക്ഷേ ലഗ്നഗേ പാപദൃഷ്ടേ ച സതി ജാതാ മാത്രാ സാർദ്ധം ബന്ധകീ ഭവതി. അസ്തേ കൌജേ അംശേ സൌരിണാ ദൃഷ്ടേ ജാതാ വ്യാധിയോനിഃ ഭവതി. അസ്തേ സദ്ഗ്രഹാംശേ സതി ജാതാ ചാരുശ്രോണീവല്ലഭാ ഭവതി.

അന്വ—സേന്ദുശുക്രമായിരിക്കുന്ന സൌരാരക്ഷം ലഗ്നഗമായിട്ടും പാപദൃഷ്ടമായിട്ടുമിരിക്കും സമയത്തിങ്കൽ ജാതയായിരിക്കുന്നവൾ മാതാവിനോടുകൂടെ ബന്ധകിയായി ഭവിക്കുന്നു. അസ്തത്തിങ്കൽ കൌജമായിരിക്കുന്ന അംശം സൌരിയാൽ ദൃഷ്ടമായിരിക്കും സമയത്തിങ്കൽ ജാതയായിരിക്കുന്നവൾ വ്യാധിയോനിയായി ഭവിക്കുന്നു. അസ്തത്തിങ്കൽ സദ്ഗ്രഹാംശം സത്തായിരിക്കും സമയത്തിങ്കൽ ജാതയായിരിക്കുന്നവൾ ചാരുശ്രോണീവല്ലഭയായി ഭവിക്കുന്നു.

പരി—സേന്ദുശുക്രം=ഇന്ദുശുക്രന്മാരോടു കൂടിയതു്, ഇന്ദുശുക്രന്മാർ=ഇന്ദുവും ശുക്രനും, ഇന്ദു=ചന്ദ്രൻ, സൌരാരർക്ഷം=സൌരാരന്മാരുടെ ഋക്ഷം, സൌരാരന്മാർ=സൌരനും ആരനും, സൌരൻ=ശനി, ആരൻ=ചൊവ്വ, ഋക്ഷം=രാശി, ലഗ്നഗം=ലഗ്നത്തെ ഗമിച്ചതു്, ലഗ്നം=ലഗ്നഭാവം (ജനനരാശിയാവു എന്നുള്ള അവസ്ഥ എന്നു സാരം), ഗമിക്ക=പ്രാപിക്കുക, പാപദൃഷ്ടം പാപനാൽ ദൃഷ്ടം, ദൃഷ്ടം ദർശിക്കപ്പെട്ടതു്, ജാതാ=ജനിച്ചവൾ, മാതാവു്=അമ്മ, ബന്ധകീ=അസതീ, അസ്തം=ഏഴാമേടം, കൌജം=കുജനെ സംബന്ധിച്ചതു്, കുജൻ=ചൊവ്വ, അംശം=നവാംശകം, സൌരി=സൂര്യപുത്രൻ (ശനി എന്നു സാരം), ദൃഷ്ടം=ദർശിക്കപ്പെട്ടതു്, ദർശിക്ക=കാണുക, വ്യാധിയോനി=വ്യാധിയുക്തയായിരിക്കുന്ന യോനിയോടു കൂടിയവൾ, വ്യാധിയുക്താ=വ്യാധിയോടു കൂടിയതു്, സദ്ഗ്രഹാംശം=സദ്ഗ്രഹത്തിന്റെ അംശം, സദ്ഗ്രഹം=ശുഭഗ്രഹം, അംശം=നവാംശകം, സത്തു്=ഭവിച്ചിരിക്കുന്നതു്, ചാരുശ്രോണീവല്ലഭാ=ചാരുശ്രോണിദേഹത്തുവായിട്ടു വല്ലഭാ, ചാരുശ്രോണി=ചാരുവായിരിക്കുന്ന ശ്രോണി, ചാരു=സാധു, ശ്രോണി=കടിപ്രദേശം (കുറകു്), വല്ലഭാ=ഭർത്തൃപ്രിയാ.

സാ—ചന്ദ്രശുക്രന്മാരോട് സഹിതമായ മകരമോ കുംഭമോ മേട മോ വൃശ്ചികമോ ജനനരാശിയാകയും ആ രാശി പാപഗ്രഹദൃഷ്ടിയോട് കൂടിയതാകയുംകൂടി വരികിൽ അപ്പോൾ ജനിച്ചവൾ തന്റെ മാതാ വോട് കൂടെ അസതിയാകുന്നു എന്നു ദൈവജ്ഞനാൽ അറിയപ്പെട്ടവാൻ യോഗ്യമാകുന്നു. ഏഴാമേടത്തു ചൊവ്വയുടെ അംശകം ശനിയുടെ ദൃഷ്ടി യോടുകൂടിയതായി വരികിൽ അപ്പോൾ ജനിച്ചവൾ യോനിരോഗ ത്തോടുകൂടിയവളായി ഭവിക്കും. ഏഴാമേടത്തു ശുഭഗ്രഹത്തിന്റെ അം ശകം ഭവിക്കിൽ അരക്കെട്ടിന്റെ മനോഹരതഹേതുവായിട്ട ഭർത്തൃപ്രീ തിയെ ഉണ്ടാക്കുന്നവളായി ഭവിക്കും.

ചന്ദ്രശുക്രന്മാർ ഇരുവരുംകൂടെ ലഗ്നത്തിൽ നില്ക്കുകിലും ചന്ദ്ര നോ ശുക്രനോ ലഗ്നത്തിൽ നില്ക്കുകിലും ലഗ്നം മേൽപ്രകാരമായിരു ന്നാൽ മാതാവിനോടുകൂടെ ഉള്ള അസതീത്വം ബോദ്ധ്യമാകുന്നു. എങ്കി ലും ഒരു വിശേഷമുണ്ട്. ജനനം പകലാകിലും രാത്രിയിലാകിലും ച ന്ദ്രശുക്രന്മാർ ഇരുവരും നില്ക്കിൽ മേല്പറഞ്ഞ ഫലം ബോദ്ധ്യമാകുന്നു. അവർ വേറെ വേറെ നില്ക്കിൽ അങ്ങിനെയല്ല. ചന്ദ്രൻ നിന്നാൽ രാ ത്രിയിൽ ജനനമാകുന്നു എങ്കിൽ മേൽപ്രകാരമെന്നും ശുക്രൻ നിന്നാൽ പകൽ ജനനമാകുന്നു എങ്കിൽ മേൽപ്രകാരമാകുന്നു എന്നും വ്യവസ്ഥ യുണ്ട്. ഇതുതന്നെ വിശേഷമാകുന്നതു്. ഈ വിശേഷം

> മന്ദർക്ഷേ ശശിശുക്രാഭ്യാം ഭൌമർക്ഷേ വാ സമന്വിതേ
> ലഗ്നഭാവം ഗതേ പാപൈർദൃശ്യമാനേ ച യാ വധൂഃ
> ജാതാ സാ കുലടാ ജ്ഞേയാ മാത്രാ സഹ മനീഷിഭിഃ

എന്നു സ്കന്ദഹോരയിൽ വ്യക്തമാകുന്നു എങ്കിലും,

> മകരേ ലഗ്നതാം പ്രാപ്തേ കുംഭേ വാ മേഷ ഏവ വാ
> കീടേ വാ പാപദൃഗ്യുക്തേ ദിവാ ശുക്രശ്ശശീ നിശി
> അവിശേഷേണ തൌ ദ്വൌ ചേത്തത്ര ജാതാ ന കേവലം
> മാതാ ച തസ്യാ വിജ്ഞേയാ കുലടേതി മനീഷിഭിഃ

എന്നു ബൃഹൽപ്രാജാപത്യത്തിങ്കൽ വ്യക്തമാകുന്നു. മേൽ എഴുതിയ സ്കന്ദഹോരയിൽ പാപൈഃ എന്ന ബഹുവചനപ്രയോഗം പാപന്മാർ വളരെ ഉണ്ടല്ലോ, അവരിൽവെച്ചു് ഏതെങ്കിലുമൊരുവന്റെയോ ഇരുവരുടെ യോ എല്ലാവരുടെയുംകൂടെയോ ഏതുവിധമെങ്കിലും പാപന്മാക്കു ദൃഷ്ടി കർത്തൃത്വമുണ്ടായിരിക്കണമെന്നല്ലാതെ സമുദിതന്മാരായിരിക്കുന്ന അ വരിൽതന്നെ ദൃഷ്ടികർത്തൃത്വമുണ്ടായിരിക്കണമെന്നുള്ള അഭിപ്രായ

ത്താൽ പ്രയുക്തമായിട്ടുള്ളതല്ലാ എന്നുള്ളതു മേൽ എഴുതിയ ബൃഹൽ പ്രാജാപത്യത്തിങ്കൽ പാപദൃഗ്യുക്തേ എന്നുള്ള നിബന്ധനംകൊണ്ടു അഭിഹിതപ്രായമാകയാൽ ആദിത്യന്റെയോ ചൊവ്വയുടെയോ ശനിയുടെയോ ദൃഷ്ടി മാത്രമുണ്ടായാലും മതി എന്നു അറിഞ്ഞുകൊൾകയും വേണം.

ഏഴാമേടത്തു ചൊവ്വയുടെ അംശകവും അവിടെയ്ക്കു ശനിയുടെ ദൃഷ്ടിയുമുണ്ടായാൽ എന്നപോലെ ഏഴാമേടത്തു ചൊവ്വയുടെ അംശകമുള്ളപ്പോൾ ശനിയുടെ യോഗമുണ്ടായാലും ഫലം തുല്യമാകുന്നു. ഇതുകൊണ്ടു ദൃഷ്ടേ എന്ന പദാധ്യാഹാരപൂർവ്വകമായി വ്യാഖ്യാനിച്ചിരിക്കുന്ന ഭട്ടോല്പലാചാര്യർക്കും യുക്തേ എന്ന പദത്തെ അദ്ധ്യാഹരിച്ചു വിവരിക്കുന്ന വിവരണകാരനും ഈ വിഷയത്തിങ്കൽ പരസ്പരവിരോധം ശങ്കനീയമല്ലാ എന്നതും വ്യാഖ്യാതമായി. ഇതിന്നു മൂലമെന്തെന്നാൽ—

അസ്തേ കുജാംശേ മന്ദേന ദൃഷ്ടേ വാ തദ്യുതേഥവാ

ആതങ്കദുർഗ്ഗാം വിദ്ധി ജാതാം നാരദ താം വധൂം

എന്നുള്ള ബൃഹൽപ്രാജാപത്യമാകുന്നു എന്നു അറിഞ്ഞുകൊൾകയും വേണം.

ചാരുശ്രോണീവല്ലഭാ എന്ന അംശത്തിങ്കൽ ചാരുശ്രോണി എന്നും വല്ലഭാ എന്നുമായി പദദ്വയത്തെ കല്പിച്ചിട്ടു ചിലർ ചാരുശ്രോണിയായിട്ടും വല്ലഭയായിട്ടും ഭവിക്കുമെന്നു അതിന്റെ അർത്ഥത്തെ പറഞ്ഞുവരുമാറുണ്ടായിരിക്കും. എങ്കിലും അതു അസാധുവാകുന്നു എന്നു അറിയേണം. എന്തു ഹേതുവായിട്ടെന്നാൽ ശ്രോണിഃ എന്നു ഇകാരാന്തമായിട്ടും ശ്രോണീ എന്നു ഈകാരാന്തമായിട്ടുമുണ്ടു. അതുകളിൽ വെച്ചു ആദ്യമായിട്ടുള്ളതു സമാസഘടകമായാൽ ചാരുശ്രോണിഃ എന്നുതന്നെ പരിനിഷ്ഠിതരൂപം. രണ്ടാമത്തതു സമാസഘടകമാകയാൽ ചാരുശ്രോണിക എന്നു ആകയും ചെയ്യും. സമാസാന്തവിധിക്കു അനിത്യത്വത്തെ സ്വീകരിച്ചാലും ഫലമില്ല. ഗോസ്ത്രിയോരുപസർജ്ജനസ്യ എന്നുള്ള ഹ്രസ്വം ദുർവ്വാരമാകുന്നു. ഇതുതന്നെ മേൽപ്പറഞ്ഞതിന്നു ഹേതു എന്നു അറിഞ്ഞുകൊൾകയും വേണം. 'കൌജേംശേസ്തേ സൌരിണാ വ്യാധിയോനിഃ' എന്നതുകൊണ്ടു പറഞ്ഞിട്ടുള്ള ഫലത്തിന്നു അത്യന്തം വിപരീതമായ ഫലം സുയോനിഃ എന്നതാകുന്നു. അങ്ങിനെയുള്ള ഫലത്തെ അറിവാനുള്ള യോഗം,

അസ്തേ ജീവാംശകേ തത്ര ഭാര്ഗ്ഗവേണ നിരീക്ഷിതേ

യാ ജാതാ താം വിജാനീഹി യോനിമാനോജ്ഞകാന്വിതാം

ഇത്യാദി വചനങ്ങൾകൊണ്ടു ബൃഹൽപ്രാജാപത്യാദികളിൽ സ്ഫുടീകൃതമാകുന്നു. ഇങ്ങിനെയാകയാൽ ചതുൎത്ഥപാദംകൊണ്ടു തൃതീയപാദോക്തഫലത്തിന്റെ വിപരീതഫലത്തെ നിൎദ്ദേശിച്ചിരിക്കുന്നു എന്നുള്ള ഭ്രമമൂലകമായി ചിലർ ചാരുശ്രോണീ എന്നതിന്നു ശോഭനഭഗാ എന്നിപ്രകാരം അൎത്ഥത്തെ പറയുന്നതു് അഗ്രാഹ്യമാകുന്നു. ഏഴാമേടത്തു ശുഭഗ്രഹത്തിന്റെ അംശകമാത്രംകൊണ്ടു ചാരുശ്രോണിത്വവും അതുഹേതുവായിട്ടുള്ള ഭൎത്തൃവാല്ലഭ്യവും പറയാമെന്നതിന്നു വേറെത്തന്നെ ഒരു വചനം ബൃഹൽപ്രാജാപത്യത്തിങ്കൽ സ്പഷ്ടമാകുന്നു. ആയതു് എന്തെന്നാൽ, അസ്തേ ജീവാംശകേത്യാദിയായ വചനത്തിന്റെ ശേഷം,

തസ്മിൻ സദംശമാത്രേണ സുശ്രോണിഃ പ്രിയവല്ലഭാ

എന്നുള്ള അൎദ്ധം യാതൊന്നോ അതുതന്നെ എന്നു് അറിഞ്ഞുകൊൾക. ശ്രോണിശബ്ദം യോനിവാചകമല്ലാ എന്നുള്ളതു അമരസിംഹാദികോശകാരന്മാർ യോനിപൎയ്യായങ്ങളിൽ ശ്രോണിശബ്ദത്തെ പ്രയോഗിക്കാത്തതുകൊണ്ടു നിശ്ചയിക്കകയുമാം. കടികിനെ പറയുന്നതാകുന്നു എന്നതിന്നു പ്രമാണം "കടിഃ ശ്രോണിഃ കകുദ്മതീ" എന്നുള്ള അമരമാകുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം.

വൃദ്ധോ മൂൎഖഃ സൂൎയ്യജൎക്ഷേംശകേ വാ
സ്ത്രീലോലഃ സ്യാൽ ക്രോധനശ്ചാവനേയേ
ശൌക്രേ കാന്തോതീവ സൌഭാഗ്യയുക്തോ
വിദ്വാൻ ഭൎത്താ നൈപുണജ്ഞശ്ച ബൌധേ. ൧൧

അ—സൂൎയ്യജൎക്ഷേ സൂൎയ്യജസ്യ അംശകേ വാ അസ്തമയസ്ഥിതേ ജാതായാഃ വൃദ്ധഃ മൂൎഖഃ ച കശ്ചിൽ ഭൎത്താ സ്യാൽ. ആവനേയേ ഋക്ഷേ അംശകേ വാ അസ്തമയസ്ഥിതേ ജാതായാഃ സ്ത്രീലോലഃ ക്രോധനഃ ച കശ്ചിൽ ഭൎത്താ സ്യാൽ. ശൌക്രേ ഋക്ഷേ അംശകേ വാ അസ്തമയസ്ഥിതേ ജാതായാഃ കാന്തഃ അതീവ സൌഭാഗ്യയുക്തഃ ച കശ്ചിൽ ഭൎത്താ സ്യാൽ. ബൌധേ ഋക്ഷേ അംശകേ വാ അസ്തമയസ്ഥിതേ ജാതായാഃ വിദ്വാൻ നൈപുണജ്ഞഃ ച കശ്ചിൽ ഭൎത്താ സ്യാൽ.

അനു—സൂൎയ്യജൎക്ഷമോ സൂൎയ്യന്റെ അംശകമോ അസ്തമയസ്ഥിതമായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്നവൾക്കു വൃദ്ധനായും മൂൎഖനായുമിരിക്കുന്ന ഒരുത്തൻ ഭൎത്താവായി ഭവിക്കും. ആവനേയമായിരിക്കുന്ന ഋക്ഷമോ അംശകമോ അസ്തമയസ്ഥിതമായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്നവൾക്കു സ്ത്രീലോലനായും ക്രോധനനായുമി

രിക്കുന്ന ഒരുത്തൻ ഭർത്താവായി ഭവിക്കും. ശൌക്രമായിരിക്കുന്ന ഋക്ഷമോ അംശകമോ അസ്തമയസ്ഥിതമായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്നവൾക്കു കാന്തനായും അതിശയേന സൌഭാഗ്യയുക്തനായുമിരിക്കുന്ന ഒരുത്തൻ ഭർത്താവായി ഭവിക്കും. ബൌധമായിരിക്കുന്ന ഋക്ഷമോ അംശകമോ അസ്തമയസ്ഥിതമായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്നവൾക്കു വിദ്വാനായും നൈപുണജ്ഞനായുമിരിക്കുന്ന ഒരുത്തൻ ഭർത്താവായി ഭവിക്കും.

പദ്രി—സൂര്യ്യജർക്ഷം=സൂര്യ്യജൻെറ ഋക്ഷം, സൂര്യ്യജൻ=ശനി, ഋക്ഷം=രാശി, അംശകം=നവാംശകം, അസ്തമയസ്ഥിതം=അസ്തമയത്തിങ്കൽ സ്ഥിതം, അസ്തമയം=ഏഴാമേടം, സ്ഥിതം=സ്ഥിതിചെയ്തതു്, സ്ഥിതിചെയ്ക=വർത്തിക്കുക, ജാത=ജനിച്ചവൾ, വൃദ്ധൻ=വയോധികൻ, മൂർഖൻ=അറിവോടുകൂടാത്തവൻ, ആവനേയം=ആവനേയനെ സംബന്ധിച്ചതു്, ആവനേയൻ=ചൊവ്വ, സ്ത്രീലോലൻ=സ്ത്രീകളിൽ ലോലൻ, ലോലൻ=അത്യാഗ്രഹത്തോടുകൂടിയവൻ, ക്രോധനൻ=കോപശീലൻ, ശൌക്രം=ശുക്രനെ സംബന്ധിച്ചതു്, കാന്തൻ=സുന്ദരൻ, സൌഭാഗ്യയുക്തൻ=സൌഭാഗ്യത്തോടുകൂടിയവൻ, സൌഭാഗ്യം=വല്ലഭത, ബൌധം=ബുധനെ സംബന്ധിച്ചതു്, നൈപുണജ്ഞൻ=നൈപുണത്തെ അറിയുന്നവൻ, നൈപുണം=സാമർത്ഥ്യം.

സാ—ഏഴാമേടം മകരമോ കുംഭമോ ആകിലും ഏഴാമേടത്തു ശനിയുടെ അംശകം വരികിലും വയോധികനായും ജ്ഞാനഹീനനായുമിരിക്കുന്ന ഒരുത്തൻ ഭർത്താവായി ഭവിക്കും. ഏഴാമേടം മേടമോ വൃശ്ചികമോ ആകിലും ഏഴാമേടത്തു ചൊവ്വയുടെ അംശകം വരികിലും സ്ത്രീകളിൽ അത്യാഗ്രഹിയായും കോപശീലനായുമിരിക്കുന്ന ഒരുത്തൻ ഭർത്താവായി ഭവിക്കും. ഏഴാമേടം ഇടവമോ തുലാമോ ആകിലും ഏഴാമേടത്തു ശുക്രൻെറ അംശകം വരികിലും സുന്ദരനായും സകലപ്രിയനായുമിരിക്കുന്ന ഒരുത്തൻ ഭർത്തായി ഭവിക്കും. ഏഴാമേടം മിഥുനമോ കന്നിയോ ആകിലും ഏഴാമേടത്തു ബുധൻെറ അംശകം വരികിലും വിദ്വാനായും അന്യസാമർത്ഥ്യത്തെ അറിയുന്നവനായുമിരിക്കുന്ന ഒരുത്തൻ ഭർത്താവായി ഭവിക്കും.

മദനവശഗതോ മൃദുശ്ച ചാന്ദ്രേ
ത്രിദശഗുരോർഗ്ഗുണവാൻ ജിതേന്ദ്രിയശ്ച
അതിമൃദുരതികർമ്മകൃച്ച സൌരേ
ഭവതി ഗൃഹേസ്തമയസ്ഥിതേംശകേ വാ. ൧൦

അ—ചാന്ദ്രേ ഗൃഹേ അംശകേ വാ അസ്തമയസ്ഥിതേ വാ ജാതായാഃ മദനവശഗതഃ മൃദുഃ ച കശ്ചിൽ ഭർത്താ ഭവതി. ത്രിദശഗുരോഃ ഗൃഹേ അംശകേ വാ അസ്തമയസ്ഥിതേ ജാതായാഃ ഗുണവാൻ ജിതേന്ദ്രിയഃ ച കശ്ചിൽ ഭർത്താ ഭവതി. സൌരേ ഗൃഹേ അംശകേ വാ അസ്തമയസ്ഥിതേ ജാതായാഃ അതിമൃദുഃ അതികർമ്മകൃൽ ച ഭർത്താ ഭവതി.

അന്വ—ചാന്ദ്രമായിരിക്കുന്ന ഗൃഹമോ അംശകമോ അസ്തമയസ്ഥിതമായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്നവൾക്കു മദനവശഗതനായും മൃദുവായുമിരിക്കുന്ന ഒരുത്തൻ ഭർത്താവായി ഭവിക്കുന്നു. ത്രിദശഗുരുവിൻെറ ഗൃഹമോ അംശകമോ അസ്തമയസ്ഥിതമായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്നവൾക്കു ഗുണവാനായും ജിതേന്ദ്രിയനായുമിരിക്കുന്ന ഒരുത്തൻ ഭർത്താവായി ഭവിക്കുന്നു. സൌരമായിരിക്കുന്ന ഗൃഹമോ അംശകമോ അസ്തമയസ്ഥിതമായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്നവൾക്കു് അതിമൃദുവായും അതികർമ്മകൃത്തായുമിരിക്കുന്ന ഒരുത്തൻ ഭർത്താവായി ഭവിക്കുന്നു.

പരി—ചാന്ദ്രം=ചന്ദ്രനെസ്സംബന്ധിച്ചതു്, ഗൃഹം=രാശി, അംശകം=നവാംശകം, അസ്തമയസ്ഥിതം=അസ്തയത്തിങ്കൽ സ്ഥിതം, അസ്തമയം=ഏഴാമേടം, സ്ഥിതം=സ്ഥിതിചെയ്തതു്, ജാതാ=ജനിച്ചവൾ, മദനവശഗതൻ=മദനവശത്തെ ഗതൻ, മദനവശം=മദനൻെറ വശം, മദനൻ=കാമദേവൻ, വശം=അധീനത്വം, ഗതൻ=ഗമിച്ചവൻ, ഗമിക്ക=പ്രാപിക്കുക, മൃദു=മാർദ്ദവത്തോടുകൂടിയവൻ, ത്രിദശഗുരു=ബൃഹസ്പതി, ഗുണവാൻ=ഗുണങ്ങളുള്ളവൻ, ജിതേന്ദ്രിയൻ=ജിതങ്ങളായിരിക്കുന്ന ഇന്ദ്രിയങ്ങളോടുകൂടിയവൻ, ജിതങ്ങൾ=ജയിക്കപ്പെട്ടവ, ഇന്ദ്രിയങ്ങൾ=ശ്രോത്രാദികൾ (ചെവി മുതലായവ എന്നു സാരം), സൌരം=സൂൎയ്യനെ സംബന്ധിച്ചതു്, അതിമൃദു=ഏററവും മൃദു, അതികർമ്മകൃത്തു്=അതിശയേന കർമ്മങ്ങളെ ചെയ്യുന്നവൻ.

സാ—ഏഴാമേടം കർക്കടകമായിട്ടോ ഏഴാമേടത്തു ചന്ദ്രൻെറ അംശകമോ വരികിൽ കാമാതുരനായും മനസ്സുശരീരങ്ങൾക്കു മാർദ്ദവമുള്ളവനായുമിരിക്കുന്ന ഒരുത്തൻ ഭർത്താവായി ഭവിക്കും.

ഏഴാമേടം ധനുവോ മീനമോ ആയിട്ടോ ഏഴാമേടത്തു ബൃഹസ്പതിയുടെ അംശകമോ വരികിൽ ഗുണവാനായിട്ടും വിഷയങ്ങളാൽ അവശീകൃതനായിട്ടുമിരിക്കുന്ന ഒരുത്തൻ ഭർത്താവായി ഭവിക്കും.

ഏഴാമേടം ചിങ്ങമായിട്ടോ ഏഴാമേടത്തു സൂൎയ്യൻെറ അംശകമോ വരികിൽ മനസ്സുശരീരങ്ങൾക്കു് അതിമാർദ്ദവത്തോടുകൂടിയവനായിട്ടും ഇത

രന്മാരെ അതിശയിച്ചു് ഓരോ കൎമ്മങ്ങളെ ചെയ്യുന്നവനായിട്ടുമിരിക്കുന്ന ഒരുത്തൻ ഭൎത്താവായി ഭവിക്കും.

ഈൎഷ്യാന്വിതാ സുഖപരാ ശശിശുക്രലഗ്നേ
ജ്ഞേന്ദ്വോഃ കലാസു നിപുണാ സുഖിതാ ഗുണാഢ്യാ
ശുക്രജ്ഞയോസ്തു രുചിരാ സുഭഗാ കലാജ്ഞാ
ത്രിഷ്വപ്യനേകവസുസൌഖ്യഗുണാ ശുഭേഷു.                    ൧൩

അ— ശശിശുക്രലഗ്നേ ജാതാ ഈൎഷ്യാന്വിതാ സുഖപരാ ച സ്യാൽ. ജ്ഞേന്ദ്വോഃ ലഗ്നഗതയോഃ ജാതാ കലാസു നിപുണാ സുഖിതാ ഗുണാഢ്യാ ച സ്യാൽ. ശുക്രജ്ഞയോഃ ലഗ്നഗതയോഃ ജാതാ രുചിരാ സുഭഗാ കലാജ്ഞാ ച സ്യാൽ. ത്രിഷു ശുഭേഷു അപി ലഗ്നഗതേഷു അനേകവസുസൌഖ്യഗുണാ സ്യാൽ.

അന്വ— ശശിശുക്രലഗ്നത്തിങ്കൽ ജാതയായിരിക്കുന്നവൾ ഈൎഷ്യാന്വിതയായിട്ടും സുഖപരയായിട്ടും ഭവിക്കും. ജ്ഞേന്ദുക്കൾ ലഗ്നഗതന്മാരായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്നവൾ കലകളിൽ നിപുണയായിട്ടും സുഖിതയായിട്ടും ഗുണാഢ്യയായിട്ടും ഭവിക്കും. ശുക്രജ്ഞന്മാർ ലഗ്നഗതന്മാരായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്നവളാകട്ടെ, രുചിരയായിട്ടും സുഭഗയായിട്ടും കലാജ്ഞയായിട്ടും ഭവിക്കും. മൂന്നു ശുഭന്മാരും ലഗ്നഗതന്മാരായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്നവൾ അനേകവസുസൌഖ്യഗുണയായി ഭവിക്കും.

പരി— ശശിശുക്രലഗ്നം=ശശിശുക്രസഹിതമായിരിക്കുന്ന ലഗ്നം, ശശിശുക്രസഹിതം=ശശിശുക്രന്മാരോടു സഹിതം, ശശിശുക്രന്മാർ=ശശിയും ശുക്രനും, ശശി=ചന്ദ്രൻ, സഹിതം=കൂടിയതു്, ജാത=ജനിച്ചവൾ, ഈൎഷ്യാന്വിത=ഈൎഷ്യയോടുകൂടിയവൾ, ഈൎഷ്യ=അക്ഷമ (ക്ഷമ ഇല്ലായ്ക എന്നു സാരം), സുഖപരാ=സുഖാസക്ത, ജ്ഞേന്ദുക്കൾ=ജ്ഞനും ഇന്ദുവും, ജ്ഞൻ=ബുധൻ, ഇന്ദു=ചന്ദ്രൻ, ലഗ്നഗതന്മാർ=ലഗ്നത്തെ ഗമിച്ചവർ, ഗമിക്ക=പ്രാപിക്കുക, കലകൾ=സംഗീതാദികൾ, നിപുണ=സമൎത്ഥ, സുഖിത=സംജാതമായിരിക്കുന്ന സുഖത്തോടുകൂടിയവൾ, സംജാതം=വഴിപോലെ ജനിച്ചതു്, ഗുണാഢ്യാ=വളരെ ഗുണങ്ങളോടുകൂടിയവൾ, ശുക്രജ്ഞന്മാർ=ശുക്രനും ജ്ഞനും, ജ്ഞൻ=ബുധൻ, രുചിര=സുന്ദരി, സുഭഗ=ഭൎത്തൃവല്ലഭ, കലാജ്ഞ=കലകളെ അറിയുന്നവൾ, കലകൾ=സംഗീതാദികൾ, ശുഭന്മാർ=ശുഭഗ്രഹങ്ങൾ, ലഗ്നഗതന്മാർ=ലഗ്നത്തെ പ്രാപിച്ചവർ, അനേകവസുസൌഖ്യഗുണ=അനേകങ്ങളാ

28 *

യിരിക്കുന്ന വസുസൌഖ്യഗുണങ്ങളോടുകൂടിയവൾ, അനേകങ്ങൾ=നാനാപ്രകാരങ്ങൾ, വസുസൌഖ്യഗുണങ്ങൾ=വസുക്കളും സൌഖ്യങ്ങളും ഗുണങ്ങളും, വസുക്കൾ=ധനങ്ങൾ, സൌഖ്യങ്ങൾ=സുഖങ്ങൾ.

സാ—ലഗ്നത്തിൽ ചന്ദ്രശുക്രന്മാർ ഇരുവരും നിൽക്കിൽ ഐശ്വര്യയോടും സുഖതാല്പര്യത്തോടുംകൂടിയവളായി ഭവിക്കും. ലഗ്നത്തിൽ ബുധനും ചന്ദ്രനും ഒരുമിച്ചു നില്ക്കിൽ സംഗീതാദികളിൽ നിപുണയായിട്ടും വേണ്ടുംവണ്ണം സുഖത്തെ അനുഭവിക്കുന്നവളായിട്ടും വളരെ ഗുണങ്ങളോടുകൂടിയവളായിട്ടും ഭവിക്കും. ലഗ്നത്തിൽ ശുക്രനും ബുധനും ഒരുമിച്ചു നില്ക്കിൽ സുന്ദരിയായിട്ടും ഭർത്തൃവല്ലഭയായിട്ടും സംഗീതാദികളെ അറിയുന്നവളായിട്ടും ഭവിക്കും. ലഗ്നത്തിൽ ചന്ദ്രൻ, ബുധൻ, ശുക്രൻ ഇവർ മൂന്നുപേരും നിന്നാൽ നാനാപ്രകാരമായ ധനത്തോടും സുഖത്തോടുംവളരെ ഗുണങ്ങളോടുംകൂടിയവളായി ഭവിക്കും.

> ക്രൂരേഷ്ടമേ വിധവതാ നിധനേശ്വരോംശേ
> യസ്യ സ്ഥിതോ വയസി തസ്യ സമേ പ്രദിഷ്ടാ
> സൽസ്വാത്മഗേഷു മരണം സ്വയമേവ തസ്യാഃ
> കന്യാളിഗോഹരിഷു ചാല്പസുതത്വമിന്ദൌ. ൧൪

അ—ക്രൂരേ അഷ്ടമേ വൎത്തമാനേ ജാതായാഃ വിധവതാ നിധനേശ്വരഃ യസ്യ അംശേ സ്ഥിതഃ തസ്യ സമേ വയസി പ്രദിഷ്ടാ ഭവതി. സൽസു അത്മഗേഷു ജാതായാഃ തസ്യാഃ സ്വന്തം മരണം ഏവ ഭവതി. കന്യാളിഗോഹരിഷു ഇന്ദൌ വൎത്തമാനേ ജാതായാഃ അല്പസുതത്വം ച.

അന്വ—ക്രൂരൻ അഷ്ടമത്തിങ്കൽ വൎത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്നവൾക്കു വിധവത നിധനേശ്വരൻ യാവനൊരുത്തന്റെ അംശത്തിങ്കൽ സ്ഥിതനാകുന്നുവോ അവന്നു സമമായിരിക്കുന്ന വയസ്സിങ്കൽ പ്രദിഷ്ടയായി ഭവിക്കുന്നു. സത്തുകൾ അത്മഗന്മാരായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്നവൾക്കു തന്നാൽ ഉള്ള മരണംതന്നെ ഭവിക്കുന്നു. കന്യാളിഗോഹരികളിൽ ഇന്ദു വൎത്തമാനനായിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്നവൾക്കു് അല്പസുതത്വം ഭവിക്കുന്നു.

പരി—ക്രൂരൻ=പാപൻ, അഷ്ടമം=അഷ്ടമഭാവം, വൎത്തമാനൻ=വൎത്തിച്ചിരിക്കുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, ജാതാ=ജനിച്ചവൾ, വിധവതാ=വൈധവ്യം, അംശം=നവാംശകം, സ്ഥിതൻ=സ്ഥിതിചെയ്യുവൻ, സമം=അനുരൂപം, പ്രദിഷ്ട=പ്രദേശിക്കപ്പെട്ടതു്, പ്രദേശിക്ക=

പറയുക, സത്തുകൾ=ശുഭന്മാർ, അത്ഥഗന്മാർ=അത്ഥത്തെ ഗമിച്ചവർ, അത്ഥം=ധനം (രണ്ടാമേടമെന്നു സാരം), ഗമിക്ക=പ്രാപിക്കുക, അവൾ=അഷ്ടമഭാവത്തിങ്കൽ ക്രൂരവതിയായ സ്ത്രീ, കന്യാളിഗോഹരികൾ=കന്യയും അളിയും ഗോവും ഹരിയും, കന്യാ=കന്നി, അളി=വൃശ്ചികം, ഗോവ്=ഇടവം, ഹരി=ചിങ്ങം, ഇന്ദു=ചന്ദ്രൻ, വത്തമാനൻ=വത്തിച്ചിയങ്ങുന്നവൻ, വത്തിക്ക=സ്ഥിതിചെയ്ക, അല്പസുതത്വം=അല്പപുത്രത്വം (പുത്രസംഖ്യ വളരെ ഇല്ലായ്ക).

സാ — അഷ്ടമഭാവത്തിങ്കൽ പാപഗ്രഹം നില്ക്കിൽ സ്ത്രീക്കു് വൈധവ്യം ഭവിക്കുമെന്നും അതു് അഷ്ടമാധിപനായ ഗ്രഹത്തിന്റെ അംശകാധിപന്നു് അനുരൂപമായ വയസ്സിങ്കൽ എന്നും മഹഷിമാരാൽ അഭിഹിതമാകുന്നു. അഷ്ടമഭാവത്തിങ്കൽ പാപൻ നില്ക്കിലും രണ്ടാമേടത്തു ശുഭഗ്രഹം നില്ക്കിൽ അവൾക്കു ഭത്താവു മരിക്കുന്നതിന്നു മുമ്പേ തന്റെ മരണംതന്നെ ഭവിക്കും. വൈധവ്യം ഭവിക്കില്ല. കന്നി, വൃശ്ചികം, ഇടവം, ചിങ്ങം ഈ രാശികളിൽവെച്ചു് ഒന്നിൽ ചന്ദ്രൻ നില്ക്കുമ്പോൾ ജനിച്ചവൾക്കു പുത്രന്മാർ ചുരുങ്ങിയിരിക്കും. ഇങ്ങിനെ മേൽ വിവരിച്ച ശ്ലോകത്തിന്റെ സാരം.

അഷ്ടമഭാവത്തിങ്കൽ പാപൻ നിന്നാൽ വൈധവ്യം ഭവിക്കുമെന്നു പറഞ്ഞതിന്റെ യുക്തിയെ പറയാം. സ്ത്രീകൾക്കു സപ്തമഭാവം ഭത്തൃലഗ്നമാകയാൽ അതിന്റെ രണ്ടാമേടമായ അഷ്ടമത്തിങ്കൽ പാപൻ നിന്നാൽ ഭത്തൃലഗ്നത്തിന്റെ അഷ്ടമഭാവം പ്രതി പാപദൃഷ്ടി ഭവിക്കും. അതു ഭത്താവിന്റെ ആയുർഭംഗകരമാകുന്നു. ഇതത്രേ യുക്തിയാകുന്നതു്. ഈ ദോഷം പുരുഷന്നു ഭാൎയ്യാമരണംപ്രതി ഹേതുവായി ഭവിക്കില്ലാ എന്നതിന്നു ഋഷീശ്വരമതംതന്നെ ശരണമാകുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം. രണ്ടാമേടത്തു ശുഭൻ നിന്നാൽ അഷ്ടമഭാവത്തിൽ നില്ക്കുന്ന പാപന്നു ശുഭദൃഷ്ടിയുണ്ടാകും. അതു മേൽപറഞ്ഞ ദോഷത്തെ പ്രതിബന്ധിക്കുകയും ചെയ്യും. ഇതുകൊണ്ടു സൽസ്വത്ഥഗേഷു മരണം സ്വയമേവേത്യാദി വാക്യാത്ഥത്തിന്റെ ഉപപത്തി കാണിക്കപ്പെട്ടു. ഇവിടെ ഒരു വിശേഷംകൂടെ ഗ്രാഹ്യമാകുന്നു. അതു് എന്തെന്നാൽ അഷ്ടമഭാവത്തിങ്കൽ നില്ക്കുന്ന പാപൻ സപ്തമാധിപതിയായി വരികിൽ വിധവയായി ഭവിക്കില്ലാ. എന്തുഹേതുവായിട്ടെന്നാൽ ലഗ്നാധിപതിക്കു് അഷ്ടമാധിപസംബന്ധമെന്നപോലെ അഷ്ടമസംബന്ധവും ആയുഷ്കരമാകുന്നു. ഇതുതന്നെ മേൽപറഞ്ഞതിന്നു മൂലമെന്നറിഞ്ഞുകൊൾക. ഇതു യുക്തിസിദ്ധമായിട്ടുള്ളതുതന്നെ അല്ല. 'പാപേഽഷ്ടമസ്ഥേ വൈധ

വ്യം സ്യാന്ന ചേൽ സപ്തമാധിപഃ' എന്ന ബൃഹൽപ്രാജാപത്യമുണ്ടാക യാൽ വചനംകൊണ്ടും സിദ്ധമായിട്ടുള്ളതാകുന്നു. അതുഹേതുവായിട്ട് അ ഷ്ടമഭാവത്തിങ്കൽ പാപസ്ഥിതിമാത്രംകൊണ്ടു വൈധവ്യത്തെ പറയരു ത്. ഇതു വൈധവ്യനിർദ്ദേശത്തിങ്കൽ ഉപയോഗിയായൊരു വിശേഷമാ കുന്നു. സൽസ്വാർത്ഥഗേഷു മരണം സ്വയമേവേത്യാദിവാക്യാർത്ഥത്തെ വിഷയീകരിച്ചും ഒരു വിശേഷത്തെ പറയാം. അർത്ഥഗേഷു എന്ന വ ചനം സപ്തമസ്ഥാനത്തിങ്കൽ എല്ലാവക്കും പൂർണ്ണദൃഷ്ടിയുണ്ടല്ലോ എ ന്നുള്ള ആശയേന പ്രവൃത്തമാകയാൽ സൌമ്യഗ്രഹങ്ങളിൽ ഏവനൊ രുത്തനു രണ്ടാമേടമല്ലാതെ വേറെ ഒരു ഭാവത്തിൽനിന്നാലും അഷ്ടമം പ്രതി ദൃഷ്ടിക്കു പൂർണ്ണത്വം ഭവിക്കുന്നുവോ അവൻ അവിടെ നിന്നാലും മതി എന്നു ധരിച്ചുകൊൾകയും വേണം. ഇതുകൊണ്ടു നാലാമേടത്തു ബൃഹസ്പതി നിന്നാലും വൈധവ്യത്തെ പറഞ്ഞുകൂടാ എന്നതിനെ വ്യ ക്തമാക്കി. ഈ വിശേഷത്തെ ഗ്രഹിക്കാതെ രണ്ടാമേടത്തു ശുഭഗ്രഹ ങ്ങളിൽവെച്ച് ആരുംതന്നെ നില്ക്കുന്നില്ലാ എന്നതിനെ മാത്രം ഗ്രഹി ച്ചിട്ട് അഷ്ടമഭാവത്തിങ്കൽ ഉള്ള പാപസ്ഥിതികൊണ്ടു വൈധവ്യത്തെ പറഞ്ഞുപോകയും അരുത്. ഇതും യുക്തിസിദ്ധമായിട്ടുള്ളതുതന്നെ. എന്ന ല്ല 'അർത്ഥേ ശുഭാശ്ച ന സ്യുശ്ചേദംബുഗോ വാ ബൃഹസ്പതിഃ' എന്നു ബൃ ഹൽപ്രാജാപത്യമുണ്ടാകയാൽ വചനസിദ്ധവുമാകുന്നു. ചന്ദ്രൻ കന്നി മുതലായ രാശികളിൽവെച്ച് ഒന്നിൽ നില്ക്കുമ്പോൾ ജനിച്ചവളാകിലും പഞ്ചമഭാവത്തിന്ന് അത്യന്തദൌർബ്ബല്യത്വം മുതലായ ബലിഷ്ഠദോഷവ ശാൽ ഉണ്ടാകുന്ന നിസ്സന്തതിത്വം മുതലായതിന്ന് ഇതു ബാധകമായി ഭവിക്കില്ല. നിസ്സന്തതിത്വലക്ഷണമുണ്ട് എങ്കിൽ നിസ്സന്തതിത്വത്തേ യും വന്ധ്യാലക്ഷണമുണ്ടെങ്കിൽ വന്ധ്യാത്വത്തേയും അനുഭവിക്കും. ഈ ആശയം ചശബ്ദംകൊണ്ടു സൂചിതമാകുന്നു എന്നു മിതാക്ഷരയിൽ സ്പ ഷ്ടമാകുന്നു. ഇതുകൊണ്ടു സന്താനചിന്തയുടെ മാർഗ്ഗം സാകല്യേന സ്പ ഷ്ടമായിട്ടില്ല. അതുകൊണ്ട് ആ വിഷയത്തിങ്കൽ തന്ത്രാന്തരത്തെ ശര ണമാക്കിക്കൊൾകയും വേണം.

സൌരേ മദ്ധ്യബലേ ബലേന രഹിതൈഃ
സ്ത്രീതാംശുശുക്രേന്ദുജൈഃ
ശേഷൈർവ്വീര്യസമന്വിതൈഃ പുരുഷിണീ
യദ്യോജരാശ്യുദ്ഗമഃ

ജീവാരാസ്ഫുജിദൈന്ദവേഷു ബലിഷു
പ്രാഗ്ലഗ്നരാശൌ സമേ
വിഖ്യാതാ ഭുവി നൈകശാസ്ത്രകുശലാ
സ്ത്രീ ബ്രഹ്മവാദിന്യപി. ൧൧

അ—സൌരേ മദ്ധ്യബലേ ബലേന രഹിതൈഃ ശീതാംശുശുക്രേന്ദുജൈഃ വീര്യസമന്വിതൈഃ ശേഷൈഃ ച ഓജരാശ്യുദ്ഗമഃ യദി ഭവതി തര്ഹി തദാ ജാതാ പുരുഷിണീ സ്യാൽ. ജീവാരാസ്ഫുജിദൈന്ദവേഷു ബലിഷു സൽസു പ്രാഗ്ലഗ്നരാശൌ സമേ ച ജാതാ ഭുവി വിഖ്യാതാ നൈകശാസ്ത്രകുശലാ ബ്രഹ്മവാദിനീ അപി സ്യാൽ.

അന്വ—സൌരൻ മധ്യബലനായിരിക്കുംസമയത്തിങ്കൽ ബലത്തോടു രഹിതന്മാരായിരിക്കുന്ന ശീതാംശുശുക്രേന്ദുജന്മാർ ഹേതുവായിട്ടും വീര്യസമന്വിതന്മാരായിരിക്കുന്ന ശേഷന്മാർ ഹേതുവായിട്ടും ഓജരാശ്യുദ്ഗമം ഭവിക്കുന്നു എങ്കിൽ അപ്പോൾ ജാതയായിരിക്കുന്നവൾ പുരുഷിണിയായി ഭവിക്കും. ജീവാരാസ്ഫുജിദൈന്ദവന്മാർ ബലികളായി സത്തുകളായിട്ടും പ്രാഗ്ലഗ്നം സമമായി സത്തായിട്ടുമിരിക്കുംസമയത്തിങ്കൽ ജാതയായിരിക്കുന്ന സ്ത്രീ ഭുവിങ്കൽ വിഖ്യാതയായിട്ടും നൈകശാസ്ത്രകുശലയായിട്ടും ബ്രഹ്മവാദിനിയായിട്ടും ഭവിക്കും.

പരി—സൌരൻ=ശനി, മധ്യബലൻ=മധ്യമായിരിക്കുന്ന ബലത്തോടുകൂടിയവൻ, മധ്യം=ഏറ്റിയതും കുറഞ്ഞതുമല്ലാത്തതു്, രഹിതന്മാർ=വേർപെട്ടവർ, ശീതാംശുശുക്രേന്ദുജന്മാർ=ശീതാംശുവും ശുക്രനും ഇന്ദുജനും, ശീതാംശു=ചന്ദ്രൻ, ഇന്ദുജൻ=ബുധൻ, വീര്യസമന്വിതന്മാർ=വീര്യത്തോടു സമന്വിതന്മാർ, വീര്യം=ബലം, സമന്വിതന്മാർ=നല്ലവണ്ണംകൂടിയവർ, ഓജരാശ്യുദ്ഗമം=ഓജരാശിയുടെ ഉദ്ഗമം, ഓജരാശി=പുരുഷരാശി, ഉദ്ഗമം=ഉദയം, ജാതാ=ജനിച്ചവൾ, പുരുഷിണീ=പുരുഷസ്വഭാവത്തോടുകൂടിയവൾ (പുരുഷിണീ എന്ന വൃത്തി പ്രവിഷ്ടമായ പുരുഷശബ്ദം ഭാവപ്രധാനമാകുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം), ജീവാരാസ്ഫുജിദൈന്ദവന്മാർ=ജീവനും ആരനും ആസ്ഫുജിത്തും ഐന്ദവനും, ജീവൻ=ബൃഹസ്പതി, ആരൻ=ചൊവ്വ, ആസ്ഫുജിത്തു്=ശുക്രൻ, ഐന്ദവൻ=ബുധൻ, ബലികൾ=ബലവാന്മാർ, സത്തുകൾ=ഭവിച്ചിരിക്കുന്നവർ, പ്രാഗ്ലഗ്നരാശി=ലഗ്നരാശി (ലഗ്നശബ്ദവും പ്രാഗ്ലഗ്നശബ്ദവും സമാനാർത്ഥമാകുന്നു), സമം=യുഗ്മം ഭൂ=ഭൂമി, വിഖ്യാതാ=വിശേഷേണ പ്രസിദ്ധാ, നൈകശാസ്ത്രകുശലാ=നൈ

കശാസ്ത്രങ്ങളിൽ കശലാ, നൈകശാസ്ത്രങ്ങൾ=അനേകശാസ്ത്രങ്ങൾ, കശലാ=സമത്ഥാ, ബ്രഹ്മവാദിനീ=ബ്രഹ്മത്തെ വദിക്കന്നവൾ (വേദാന്തശാസ്ത്രത്തെ അറിയുന്നവൾ എന്നു് അഭിപ്രായം).

സാ=ശനിക്ക ബലം മധ്യമമായിട്ടും ചന്ദ്രൻ ശുക്രൻ ബുധൻ ഇവക്ക ബലം കറഞ്ഞിട്ടും ശിഷ്ടഗ്രഹങ്ങൾക്ക ബലമേറീട്ടും മേടം മിഥുനം ചിങ്ങം തുലാം ധനു കുംഭം ഈ രാശികളിൽവെച്ചു് ഒന്നു ലഗ്നമായിട്ടും വരികിൽ അപ്പോൾ ജനിച്ചവൾ പുരുഷസ്വഭാവത്തോട്ടുകൂടിയവളായി ഭവിക്കം.

വ്യാഴം ചൊവ്വ ശുക്രൻ ബുധൻ ഇവർ ബലമേറിയവരായിട്ടും ഇടവം കക്കടകം കന്നി വൃശ്ചികം മകരം മീനം ഈ രാശികളിൽവെച്ചു് ഒന്നു ലഗ്നമാകയുംകൂടി വരികിൽ അപ്പോൾ ജനിച്ചവൾ ഭൂമിയിൽ പ്രസിദ്ധിയോട്ടുകൂടിയവളായിട്ടും അനേകശാസ്ത്രങ്ങളിൽ സാമത്ഥ്യത്തോട്ടുകൂടിയവളായിട്ടും വേദാന്തശാസ്ത്രത്തെ ഗ്രഹിച്ചവളായിട്ടും ഭവിക്കം.

പാപേƒസ്തേ നവമഗതഗ്രഹസ്യ തുല്യാം
പ്രവ്രജ്യാം യുവതിരുപൈതൃസംശയേന
ഉദ്വാഹേ വരണവിധൌ പ്രദാനകാലേ
ചിന്തായാമപി സകലം വിധേയമേതൽ. എന്ന

അ—പാപേ അസ്തേ വത്തമാനേ ജാതാ യുവതിഃ നവമഗതഗ്രഹസ്യ തുല്യാം പ്രവ്രജ്യാം അസംശയേന ഉപൈതി. സകലം ഏതൽ ഉദ്വാഹേ വരണവിധൌ പ്രദാനകാലേ ചിന്തായാം അപി വിധേയം ഭവതി.

അന്വ—പാപൻ അസ്തത്തിങ്കൽ വത്തമാനനായിരിക്കം സമയത്തിങ്കൽ ജാതയായിരിക്കന്നവൾ യുവതിയായിട്ടു്, നവമഗതഗ്രഹത്തിന്നു തുല്യയായിരിക്കന്ന പ്രവ്രജ്യയെ സംശയത്തോട്ടുകൂടാതെ പ്രാപിക്കന്നു. സകലമായിരിക്കന്ന ഇതു് ഉദ്വാഹത്തിങ്കലും വരണവിധിയിങ്കലും പ്രദാനകാലത്തിങ്കലും ചിന്തയിങ്കലും വിധേയമായി ഭവിക്കന്നു.

പരി—പാപൻ=പാപഗ്രഹം, അസ്തം=ഏഴാമേടം, വത്തമാനൻ=വത്തിച്ചിരിക്കന്നവൻ, വത്തിക്ക=സ്ഥിതിചെയ്യ, ജാത=ജനിച്ചവൾ, യുവതി=യൌവനത്തോട്ടുകൂടിയവൾ, നവമഗതഗ്രഹം=നവമഗതനായിരിക്കന്ന ഗ്രഹം, നവമഗതൻ=നവമത്തെ ഗമിച്ചവൻ, നവമം=ഒമ്പതാമേടം, ഗമിക്ക=പ്രാപിക്കുക, തുല്യ=അനുരൂപ, ഉദ്വാഹം=

വിവാഹമുഹൂർത്തം, ചിന്താ=പ്രശ്നകാലം, വിധേയം=വിധിക്കപ്പെട്ടുവാൻ യോഗ്യം, വിധിക്ക=പറയുക.

സാ—അഷ്ടമഭാവത്തിങ്കൽ പാപൻ നില്ക്കുമ്പോൾ പാപദൃനാ ശുഭനോ ഒരുത്തൻ ഒമ്പതാമേടത്തു നില്ക്കിൽ അപ്പോൾ ജനിച്ചവൾ യുവതിയായാൽ ഒമ്പതാമേടത്തു നില്ക്കുന്ന ഗ്രഹത്തിന്നു മുൻപ്രവ്രജ്യാദ്ധ്യായത്തിങ്കൽ പറഞ്ഞപ്രകാരം പ്രവ്രജ്യ ഏതോ അതിനെ പ്രാപിക്കും. ഇതിന്നു സംശയമില്ല. അതുകൊണ്ടു മേൽപ്രകാരം ഗ്രഹസ്ഥിതി വരികിൽ വൈധവ്യത്തെ പറയരുതു് എന്നും അതിന്റെ ഫലം പ്രവ്രജ്യയാകുന്നു എന്നും ധരിക്കേണം.

ഈ സ്ത്രീജാതകാദ്ധ്യായത്തിൽ പറയപ്പെട്ട യോഗങ്ങൾ വിവാഹകാലത്തിങ്കലോ കന്യാവരണകാലത്തിങ്കലോ കന്യാദാനകാലത്തിങ്കലോ പ്രശ്നകാലത്തിങ്കലോ സംഭവിക്കിൽ അപ്പോഴും തെറ്റൊഴിയാതെ ഉള്ള ഈ ഫലം പറയപ്പെട്ടുവാൻ യോഗ്യമാകുന്നു.

ഇതി ദ്വാവിംശോദ്ധ്യായഃ



## ത്രയോവിംശാദ്ധ്യായപ്രാരംഭഃ

മൃത്യുർമൃത്യുഗൃഹേക്ഷണേന ബലിഭി-
സ്തദ്ധാതുകോപാദ്ഭവേ-
ത്തത്സംയുക്തഭഗാത്രജാദ്ബഹുഭവോ
വീര്യാന്വിതൈർഭൂരിഭിഃ
അഗ്ന്യംബ്വായുധജോ ജ്വരാമയകൃത-
സ്തൃൾക്ഷുൽകൃതശ്ചാഷ്ടമേ
സൂര്യാദ്യൈർന്നിധനേ ചരാദിഷു പര-
സ്വാധ്വപ്രദേശേഷ്വപി ൧

അ—ബലിഭിഃ ഗ്രഹൈഃ മൃത്യുഗൃഹേക്ഷണേന തൽസംയുക്തഭഗാത്രജാൽ തദ്ധാതുകോപാൽ മൃത്യുഃ ഭവേൽ. വീര്യാന്വിതൈഃ ഭൂരിഭിഃ മൃത്യുഗൃഹേക്ഷണേന ബഹുഭവഃ ഭവേൽ. അഷ്ടമേ വർത്തമാനൈഃ സൂര്യാദ്യൈഃ അഗ്ന്യംബ്വായുധജഃ ജ്വരാമയകൃതഃ തൃൾക്ഷുൽകൃതഃ ച. നിധനേ ചരാദിഷു സതി പരസ്വാധ്വപ്രദേശേഷു അപി ഭവേൽ.

അന്വ—ബലികളായിരിക്കുന്ന ഗ്രഹങ്ങളാൽ കൃതമായ മൃത്യുഗ്രഹേക്ഷണം ഹേതുവായിട്ട തൽസംയുക്തഭഗാത്രജമായിരിക്കുന്ന തദ്ധാതുകോപം ഹേതുവായിട്ട മൃത്യു ഭവിക്കും. വീൎയ്യാന്വിതന്മാരായി ഭൂരികളായിരിക്കുന്ന ഗ്രഹങ്ങളാൽ കൃതമായ മൃത്യുഗ്രഹേക്ഷണം ഹേതുവായിട്ട ബഹുഭവമായി ഭവിക്കും. അഷ്ടമത്തിങ്കൽ വൎത്തമാനന്മാരായിരിക്കുന്ന സൂൎയ്യാദ്യന്മാർ ഹേതുവായിട്ട് അഗ്ന്യംബ്വായുധജമായിട്ടും ജ്വരാമയകൃതമായിട്ടും തൃൾക്ഷുൽകൃതമായിട്ടും നിധനം ചരാദികളിൽവെച്ച് ഒന്നായിരിക്കും സമയത്തിങ്കൽ പരസ്വാധ്വപ്രദേശങ്ങളിലായിട്ടും മൃത്യു ഭവിക്കും.

പരി— ബലികൾ=ബലവാന്മാർ, ഗ്രഹങ്ങൾ=സൂൎയ്യാദികൾ, കൃതം=ചെയ്യപ്പെട്ടതു്, മൃത്യുഗ്രഹേക്ഷണം=മൃത്യുഗ്രഹത്തിന്റെ ഈക്ഷണം മൃത്യുഗ്രഹം=അഷ്ടമരാശി, ഈക്ഷണം=ദൎശനം, തൽസംയുക്തഭഗാത്രജം=തൽസംയുക്തഭഗാത്രങ്ങളിൽ ജനിച്ചതു്, തൽസംയുക്തഭഗാത്രങ്ങൾ=തൽസംയുക്തഭങ്ങളുടെ ഗാത്രങ്ങൾ, തൽസംയുക്തഭങ്ങൾ=തൽസംയുക്തങ്ങളായിരിക്കുന്ന ഭങ്ങൾ, തൽസംയുക്തങ്ങൾ=അവരോടു സംയുക്തങ്ങൾ, അവർ=ബലവാന്മാരായും മൃത്യുഗ്രഹേക്ഷകന്മാരായുമിരിക്കുന്ന ഗ്രഹങ്ങൾ, സംയുക്തങ്ങൾ=ചേൎന്നവ, ഭങ്ങൾ=രാശികൾ, ഗാത്രങ്ങൾ=അവയവങ്ങൾ, തദ്ധാതുകോപം=തദ്ധാതുക്കളുടെ കോപം, തദ്ധാതുക്കൾ=അവരുടെ ധാതുക്കൾ, അവർ=മേൽപ്രകാരമുള്ള ഗ്രഹങ്ങൾ, ധാതുക്കൾ=ദോഷങ്ങൾ, കോപം=ഉന്മാൎഗ്ഗഗമനം, മൃത്യു=മരണം, വീൎയ്യാന്വിതന്മാർ=വീൎയ്യത്തോടുകൂടിയവർ, ഭൂരികൾ=അനേകന്മാർ, ബഹുഭവം=ബഹുക്കളിൽ ഭവിക്കുന്നതു് (ബഹുക്കളിൽനിന്നു ഭവിക്കുന്നതു് എന്നും ഗ്രാഹ്യമാകുന്നു), ബഹുക്കൾ=അനേകങ്ങൾ, അഷ്ടമം=അഷ്ടമഭാവം, വൎത്തമാനന്മാർ=വൎത്തിച്ചിയങ്ങുന്നവർ, വൎത്തിക്ക=സ്ഥിതിചെയ്ക, സൂൎയ്യാദ്യന്മാർ=സൂൎയ്യൻ തുടങ്ങിയുള്ളവർ, അഗ്ന്യംബ്വായുധജം=അഗ്ന്യംബ്വായുധങ്ങളിൽനിന്നു ജനിച്ചതു്, അഗ്ന്യംബ്വായുധങ്ങൾ=അഗ്നിയും അംബുവും ആയുധവും, അഗ്നി=തീയ്, അംബു=ജലം, ആയുധം=വാൾ മുതലായതു് ജ്വരാമയകൃതം=ജ്വരാമയങ്ങളാൽ കൃതം, ജ്വരാമയങ്ങൾ=ജ്വരവും ആമയവും, ജ്വരം=പനി. ആമയം=രോഗം, കൃതം=ചെയ്യപ്പെട്ടതു്, തൃൾക്ഷുൽകൃതം=തൃൾക്ഷുത്തുകളാൽ കൃതം, തൃൾക്ഷുത്തുകൾ=തൃട്ടും ക്ഷുത്തും, തൃട്=തണ്ണീർദാഹം, ക്ഷുത്തു്=വിശപ്പു്, ചരാദികൾ=ചരവും സ്ഥിരവും ഉഭയവും, ചരം=ചരരാശി, സ്ഥിരം=സ്ഥിരരാശി, ഉഭയം=ഉഭയരാശി. പരസ്വാധ്വപ്രദേശങ്ങൾ=പരപ്രദേശവും സ്വപ്രദേശവും

അധഃപ്രദേശവും, പരപ്രദേശം=പരദേശം, സ്വപ്രദേശം=സ്വദേശം, അധഃപ്രദേശം=മാൎഗ്ഗഭാഗം.

സാ—ജനിച്ചവർ എല്ലാവരും മരിക്കുമെന്നതിന്നു സംശയമില്ല. അങ്ങിനെയുള്ള മരണത്തെ ഉദ്ദേശിച്ചു വിചാരിക്കേണ്ടതു് അതിന്റെ നിമിത്തവും ദേശഭേദവുമാകുന്നു. അതുകളെ അറിവാനുള്ള ഉപായങ്ങളെ ഈ അദ്ധ്യായംകൊണ്ടു പറവാൻപോകുന്നു. അവിടെ ഒന്നാമത്തതായ ഈ ശ്ലോകംകൊണ്ടു പറയപ്പെട്ടതു് എന്തെന്നാൽ, ബലവാനായിരിക്കുന്ന ഒരു ഗ്രഹം അഷ്ടമഭാവത്തെക്കുറിച്ചു നോക്കുകിൽ ആ ഗ്രഹത്തെക്കൊണ്ടു യാതൊരംഗത്തെ ഗ്രഹിക്കേണമോ ആ അംഗത്തിങ്കലുള്ള ദോഷകോപംഹേതുവായിട്ടു മരണം ഭവിക്കുമെന്നതു് ആദിയിൽ ഗ്രഹിച്ചുകൊൾക യാതൊരു ഗ്രഹം മേൽപറഞ്ഞ ഭാവത്തെ കുറിച്ചു നോക്കുന്നുവോ ആ ഗ്രഹത്തിന്നു് അനുരൂപമായ ദോഷകോപത്തെ തന്നെ മരണകാരകതയാ ഗ്രഹിച്ചുകൊൾകയും വേണം. ഇങ്ങിനെയാകയാൽ ആദിത്യന്നു പിത്തമെന്നും ചന്ദ്രന്നു വാതകഫങ്ങൾ എന്നും ചൊവ്വെക്കു പിത്തമെന്നും ബുധന്നു വാതവും പിത്തവും കഫവുമെന്നും വ്യാഴത്തിന്നു കഫമെന്നും ശുക്രന്നു കഫവാതങ്ങൾ എന്നും ശനിക്കു വാതമെന്നുമുള്ള നിയമത്തെ അനുസരിച്ചു വിചാരിച്ചുകൊൾകയും വേണം.

മേൽപ്രകാരമുള്ള ദോഷങ്ങളുടെ കോപാധിഷ്ഠാനമായ ഭാഗം അഷ്ടമഭാവത്തെക്കുറിച്ചു ദൃഷ്ടിയുള്ള ഗ്രഹത്തിന്നു് ആശ്രയമായ രാശി യാതൊന്നോ അതു കാലപുരുഷന്റെ യാതൊരു അംഗമായി ഭവിക്കുന്നുവോ ആ അംഗത്തിങ്കൽ ഭവിച്ചതായിരിക്കുമെന്നും ഗ്രാഹ്യമാകുന്നു. അഷ്ടമവീക്ഷകന്മാരായിട്ടും ബലവാന്മാരായിട്ടുമുള്ള ഗ്രഹങ്ങൾ അനേകന്മാരായി ഭവിക്കിൽ അനേകാംഗങ്ങളിൽ ഉള്ള ദോഷകോപത്തെയും അനേകദോഷകോപങ്ങൾ ഹേതുവായിട്ടുള്ള മരണത്തെയും പറയേണമെന്നു് അനന്തരം ഗ്രാഹ്യമാകുന്നു. ഇങ്ങിനെ പൂൎവ്വാൎദ്ധാഭിപ്രായം അഷ്ടമത്തിൽ സൂൎയ്യൻ നിന്നാൽ അഗ്നിഹേതുവായിട്ടും ചന്ദ്രൻ നിന്നാൽ ജലം ഹേതുവായിട്ടും ചൊവ്വ നിന്നാൽ ആയുധം ഹേതുവായിട്ടും ബുധൻ നിന്നാൽ ജ്വരം ഹേതുവായിട്ടും വ്യാഴം നിന്നാൽ അനിശ്ചിതമായ ഒരു രോഗം ഹേതുവായിട്ടും ശുക്രൻ നിന്നാൽ തൃഷ്ണീർദാഹം ഹേതുവായിട്ടും ശനി നിന്നാൽ വിശപ്പു ഹേതുവായിട്ടും മരിക്കുമെന്നും അഷ്ടമം ചരരാശിയാകിൽ മരണം പരദേശത്തിങ്കലാകുന്നു എന്നും സ്ഥിരരാശിയാകിൽ സ്വദേശത്തിങ്കലാകുന്നു എന്നും ഉഭയരാശിയാകിൽ മാൎഗ്ഗത്തിങ്കലാകുന്നു എന്നും ഉത്തരാൎദ്ധംകൊണ്ടു ഗ്രാഹ്യമാകുന്നു.

ശൈലാഗ്രാഭിഹതസ്യ സൂൎയ്യകുജയോർ-
മൃത്യുഃ ഖബന്ധുസ്ഥയോഃ
കൂപേ മന്ദശശാംകഭ്രമിതനയൈ-
ൎബ്ബന്ധ്വസ്തകൎമ്മസ്ഥിതൈഃ
കന്യായാം സ്വജനാദ്ധിമോഷ്ണകരയോഃ
പാപഗ്രഹൈർദൃഷ്ടയോഃ
സ്യാതാം യദ്യുഭയോദയേƨൎക്കശശിനൌ
തോയേ തദാ മജ്ജതഃ ൧

അ—സൂൎയ്യകുജയോഃ ഖബന്ധുസ്ഥയോഃ ജാതസ്യ ശൈലാഗ്രാഭിഹതസ്യ മൃത്യുഃ സ്യാൽ. ബന്ധ്വസ്തകൎമ്മസ്ഥിതൈഃ മന്ദശശാംകഭ്രമിതനയൈഃ കൂപേ മൃത്യുഃ സ്യാൽ. ഹിമോഷ്ണകരയോഃ കന്യായാം വൎത്തമാനയോഃ പാപഗ്രഹൈഃ ദൃഷ്ടയോഃ ച ജാതസ്യ സ്വജനാൽ മൃത്യുഃ സ്യാൽ. അൎക്കശശിനൌ ഉഭയോദയേ സ്യാതാം യദി തദാ തോയേ മജ്ജതഃ മൃത്യുഃ സ്യാൽ.

അന്വ—സൂൎയ്യകുജന്മാർ ഖബന്ധുസ്ഥന്മാരായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവന്നു ശൈലാഗ്രാഭിഹതനാവുകനിമിത്തമായിട്ടു മൃത്യു ഭവിക്കും. ബന്ധ്വസ്തകൎമ്മസ്ഥിതന്മാരായിരിക്കുന്ന മന്ദശശാംകഭ്രമിതനയന്മാർഹേതുവായിട്ടു കൂപത്തിങ്കൽ മൃത്യു ഭവിക്കും. ഹിമോഷ്ണകരന്മാർ കന്യയിങ്കൽ വൎത്തമാനന്മാരായിട്ടും പാപഗ്രഹങ്ങളാൽ ദൃഷ്ടന്മാരായിട്ടുമിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവന്നു സ്വജനംഹേതുവായിട്ടു മൃത്യു ഭവിക്കും. അൎക്കശശികൾ ഉഭയോദയത്തിങ്കൽ വൎത്തമാനന്മാരായിഭവിക്കുമെങ്കിൽ അപ്പോൾ തോയത്തിങ്കൽ മജ്ജനനായിരിക്കുന്നവന്നു മൃത്യു ഭവിക്കും.

പരി—സൂൎയ്യകുജന്മാർ=സൂൎയ്യനും കുജനും, സൂൎയ്യൻ=ആദിത്യൻ, കുജൻ=ചൊവ്വ, ഖബന്ധുസ്ഥന്മാർ=ഖബന്ധുക്കളിൽ സ്ഥിതിചെയ്യുന്നവർ, ഖബന്ധുക്കൾ=ഖവും ബന്ധുവും, ഖം=പത്താമേടം, ബന്ധു=നാലാമേടം, സ്ഥിതിചെയ്ക=നില്ക്കുക, ജാതൻ=ജനിച്ചവൻ, ശൈലാഗ്രാഭിഹതൻ=ശൈലാഗ്രത്താൽ അഭിഹതൻ, ശൈലാഗ്രം=ശൈലത്തിന്റെ അഗ്രം, ശൈലം=പൎവ്വതം, അഗ്രം=ശിഖരം, അഭിഹതൻ=അഭിഹനിക്കപ്പെട്ടവൻ, അഭിഹനിക്ക=താഡിക്കുക, മൃത്യു=മരണം, ബന്ധ്വസ്തകൎമ്മസ്ഥിതന്മാർ=ബന്ധ്വസ്തകൎമ്മങ്ങളിൽ സ്ഥിതിചെയ്തവർ, ബന്ധ്വസ്തകൎമ്മങ്ങൾ=ബന്ധുവും അസ്തവും കൎമ്മവും, ബന്ധു=നാലാമേടം, അസ്തം=ഏഴ

ഴാമേടം, കമ്മം=പത്താമേടം, സ്ഥിതിചെയ്ക=നില്ക്കുക, മന്ദശശാംകഭൂമി തനയന്മാർ=മന്ദനും ശശാംകനും ഭൂമിതനയനും, മന്ദൻ=ശനി, ശശാംകൻ=ചന്ദ്രൻ, ഭൂമിതനയൻ=ചൊവ്വ, കൂപം=കിണറു്, ഹിമോഷ്ണകരന്മാർ=ഹിമകരനും ഉഷ്ണകരനും, ഹിമകരൻ=ചന്ദ്രൻ, ഉഷ്ണകരൻ=ആദിത്യൻ, കന്യാ=കന്നി, വത്തമാനന്മാർ=വത്തിച്ചിരിക്കുന്നവർ, വത്തിക്ക=സ്ഥിതിചെയ്ക, ദൃഷ്ടന്മാർ=ദശിക്കപ്പെട്ടവർ, ദശിക്ക=കാണുക, അക്കശശികൾ=അക്കനും ശശിയും, അക്കൻ=ആദിത്യൻ, ശശി=ചന്ദ്രൻ, ഉഭയോദയം=മീനം, തോയം=ജലം, മജ്ജൻ=മജ്ജിച്ചിരിക്കുന്നവൻ, മജ്ജിക്ക=മുങ്ങുക.

സാ— ആദിത്യനും ചൊവ്വയുംകൂടി പത്താമേടത്തോ നാലാമേടത്തോ നില്ക്കുമ്പോൾ ജനിച്ചവൻ പവ്വതശിഖരം ശരീരത്തിങ്കൽ വീഴുക നിമിത്തമായി മരിക്കും. പത്താമേടത്തു് ആദിത്യൻതന്നെ നിന്നാലും നാലാമേടത്തു ചൊവ്വതന്നെ നിന്നാലും ഈ ഫലം പറഞ്ഞുകൂടാ എന്നും മേൽപ്പറഞ്ഞ സ്ഥാനങ്ങളിൽ അവർ ഇരുവരുംകൂടെ നില്ക്കിലേ പറയാവൂ എന്നും ഇരുവരുംകൂടെ നില്ക്കുന്നതു മേൽപ്പറഞ്ഞപ്രകാരംതന്നെ ആകുന്നതല്ലാതെ അതിന്നു വിപരീതമായിട്ടോ ആദിത്യനും ചൊവ്വയുംകൂടെ പത്താമേടത്തു്, അല്ലായെങ്കിൽ നാലാമേടത്തു് ഇങ്ങിനേയോ നിന്നാലും മേൽപ്പറഞ്ഞ ഫലം പറഞ്ഞുകൂടാ എന്നും സാഹിത്യവിവക്ഷകൊണ്ടും യഥാസംഖ്യമായ സംബന്ധത്തിന്നുള്ള യോഗ്യതകൊണ്ടും ഗ്രഹിക്കേണം. ശൈലാഗ്രപാദം ഉപലക്ഷണമാകുന്നു. അതുകൊണ്ടു് ഉപലക്ഷിക്കേണ്ടതു് എന്തെല്ലാം പദാത്ഥമാകുന്നു എന്നു ചോദിക്കുന്നു എങ്കിൽ പറയാം. ചുമരിന്റെ അഗ്രഭാഗം, മരത്തിന്റെ കൊമ്പു്, അട്ടത്തുവെച്ചിരിക്കുന്ന വിറകു്, മൺപാത്രം ഇത്യാദികളായ പദാത്ഥങ്ങൾ ഒക്കെയും ശൈലാഗ്രപദംകൊണ്ടു് ഉപലക്ഷ്യങ്ങളാകുന്നു. ഇതിന്നു മൂലമെന്തെന്നാൽ,

> അഭിഘാതേന ശൈലസ്യ ശിഖരേണാഥ വേശ്മനഃ
> കുഡ്യസ്യ പ്രാന്തഭാഗേന വൃക്ഷസ്യ വിടപേന വാ
> പാകസ്ഥാനോപരിഷ്ടാദപാ പാകകാഷ്ഠേന കുത്രചിൽ
> സ്ഥാപിതേന തഥാഭൂതൈഃ പാത്രൈവ്വാ മൃണ്മയൈർമൃതിഃ

ഇത്യാദിയായ ബൃഹൽപ്രാജാപത്യമാകുന്നു.

നാലാമേടത്തു ശനിയും ഏഴാമേടത്തു ചന്ദ്രനും പത്താമേടത്തു ചൊവ്വയും സമാനകാലത്തിൽ നിന്നാൽ അപ്പോൾ ജനിച്ചവൻ കിണററിൽ വീണു മരിക്കും. മേൽപ്പറഞ്ഞ വിശേഷങ്ങൾ ഒക്കെയും ഇവിടെയുണ്ടു്.

അത്രതന്നെയുമല്ലാ; നാലാമേടത്തു ശനിയും ഏഴാമേടത്തു ചന്ദ്രനും മാത്രമായി നില്ക്കിൽ കിണററിൽ വീഴും, മരിക്കുകയില്ല. ഏഴാമേടത്തു ചന്ദ്രനും പത്താമേടത്തു കുജനും മാത്രമായി നില്ക്കിലും നാലാമേടത്തു ശനിയും പത്താമേടത്തു കുജനും മാത്രമായി നില്ക്കിലും നാലാമേടത്തു ശനി താനേ നില്ക്കിലും ഏഴാമേടത്തു ചന്ദ്രൻ താനേ നില്ക്കിലും പത്താമേടത്തു കുജൻ താനേ നില്ക്കിലും ഫലം മേൽപ്രകാരമാകുന്നു. മേൽപ്പറഞ്ഞ ഗ്രഹങ്ങൾക്കു ബലമുണ്ടു് എങ്കിൽ കിണററിൽ ജലം പൂൎണ്ണമായിരിക്കും. ബലമില്ലായെങ്കിൽ അല്പമായിരിക്കും. അവരിൽവെച്ചു ചന്ദ്രൻ ബലഹീനനായിരുന്നാലും ജലത്തിന്നു ഹാനിയെ പറയരുതു്. ചൊവ്വയ്ക്കു ബലമില്ലായെങ്കിൽ കിണററിൻെറ വക്കത്തോ അടിയിലോ ശിലാസംബന്ധമുണ്ടാകും. ശനിക്കു ബലമില്ലായെങ്കിൽ അല്പമായ പാറയോടുകൂടിയതായിരിക്കും. ഇങ്ങിനെയുള്ള വിശേഷങ്ങളുടെ ഗ്രാഹ്യമാകുന്നു. ഇതു മിതാക്ഷരയിൽ സ്പഷ്ടമാകുന്നു എന്നു് അറിഞ്ഞുകൊൾക.

ആദിത്യൻ ചന്ദ്രൻ ഇവർ ഇരുവരുംകൂടെ കന്നിയിൽ പാപദൃഷ്ടിസഹിതന്മാരായി നില്ക്കുമ്പോൾ ജനിച്ചവന്നു സ്വജനങ്ങളിൽ ഒരുത്തൻ നിമിത്തമായി മരണം ഭവിക്കും. ആദിത്യൻ ചന്ദ്രൻ ഇവർ ഇരുവരുംകൂടെ മീനത്തിൽ നില്ക്കുമ്പോൾ ജനിച്ചൻ വെള്ളത്തിൽ മുങ്ങിമരിക്കും.

മന്ദേ കൎക്കടഗേ ജലോദരകൃതോ
മൃത്യുൎമ്മൃഗാംകേ മൃഗേ
ശസ്ത്രാഗ്നിപ്രഭവശ്ശശിന്യശുഭയോ-
ൎമ്മദ്ധ്യേ കുജൎക്ഷേ സ്ഥിതേ
കന്യായാം ധിരശോഷജനിത-
സ്തദ്വൽ സ്ഥിതേ ശീതഗൌ
സൌരൎക്ഷേ യദി തദ്വദേവ ഹിമഗൌ
രജ്ജ്വഗ്നിപാതൈഃ കൃതഃ. ൩൨

അ—മന്ദേ കൎക്കടഗേ മൃഗാംകേ മൃഗേ വൎത്തമാനേ ച ജാതസ്യ ജലോദരകൃതഃ മൃത്യുഃ സ്യാൽ. ശശിനി അശുഭയോഃ മദ്ധ്യേ കുജൎക്ഷസ്ഥിതേ ജാതസ്യ ശസ്ത്രാഗ്നിപ്രഭവഃ മൃത്യുഃ സ്യാൽ. ശീതഗൌ കന്യായാം തദ്വൽ സ്ഥിതേ ജാതസ്യ രുധിരശോഷജനിതഃ മൃത്യുഃ സ്യാൽ. ഹിമഗൌ സൌരൎക്ഷേ തദ്വൽ ഏവ സ്ഥിതേ സതി യദി തൎഹി തസ്യ രജ്ജ്വഗ്നിപാതൈഃ കൃതഃ മൃത്യുഃ സ്യാൽ.

അന്വ—മന്ദൻ കക്കടഗനായിട്ടും മൃഗാംകൻ മൃഗത്തിങ്കൽ വത്തമാനനായിട്ടുമിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവന്നു ജലോദരകൃതമായിരിക്കുന്ന മൃത്യു ഭവിക്കും. ശശി അശുഭന്മാരുടെ മദ്ധ്യത്തിങ്കൽ കുജർക്ഷസ്ഥിതനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവന്നു ശസ്ത്രാഗ്നിപ്രഭവമായിരിക്കുന്ന മൃത്യു ഭവിക്കും. ശീതഗു കന്യയിങ്കൽ അപ്രകാരം സ്ഥിതനായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവന്നു രുധിരോത്ഥശോഷജനിതമായിരിക്കുന്ന മൃത്യു ഭവിക്കും. ഹിമഗു സൌരർക്ഷത്തിങ്കൽ അപ്രകാരംതന്നെ സ്ഥിതനായിരിക്കുംസമയത്തിങ്കൽ ജാതനാകുന്നു എങ്കിൽ അവന്നു രജ്ജ്വഗ്നിപാതങ്ങളാൽ കൃതമായിരിക്കുന്ന മൃത്യു ഭവിക്കും.

പരി—മന്ദൻ=ശനി, കക്കടഗൻ=കക്കടകത്തെ ഗമിച്ചവൻ, ഗമിക്ക=പ്രാപിക്കുക, മൃഗാംകൻ=ചന്ദ്രൻ, മൃഗം=മകരം, വത്തമാനൻ=വത്തിച്ചിയങ്ങുന്നവൻ, വത്തിക്ക=സ്ഥിതിചെയ്ക, ജാതൻ=ജനിച്ചവൻ, ജലോദരകൃതം=ജലോദരത്താൽ കൃതം, ജലോദരം=ജലോദരമെന്ന രോഗം, കൃതം=ഉണ്ടാക്കപ്പെട്ടതു്, മൃത്യു=മരണം, ശശി=ചന്ദ്രൻ, അശുഭന്മാർ=പാപന്മാർ, മദ്ധ്യം=നടു, കുജർക്ഷസ്ഥിതൻ=കുജർക്ഷത്തിങ്കൽ സ്ഥിതൻ, കുജർക്ഷം=കുജന്റെ ഋക്ഷം, കുജൻ=ചൊവ്വ, ഋക്ഷം=രാശി, സ്ഥിതൻ=സ്ഥിതിചെയ്തവൻ, സ്ഥിതിചെയ്ക=നില്ക്കുക, ശസ്ത്രാഗ്നിപ്രഭവം=ശസ്ത്രാഗ്നികളിൽനിന്നു പ്രഭവിച്ചതു്, ശസ്ത്രാഗ്നികൾ=ശസ്ത്രവും അഗ്നിയും, ശസ്ത്രം=ആയുധം, അഗ്നി=തീയ്യ്, പ്രഭവിക്ക=ഉത്ഭവിക്കുക, ശീതഗു=ചന്ദ്രൻ, കന്യ=കന്നി, സ്ഥിതൻ=സ്ഥിതിചെയ്തവൻ, സ്ഥിതിചെയ്ക=നില്ക്കുക, രുധിരോത്ഥശോഷജനിതം=രുധിരോത്ഥമായും ശോഷജനിതമായുമിരിക്കുന്നതു്, രുധിരോത്ഥം=രുധിരത്തിങ്കൽനിന്നു് ഉത്ഥാനംചെയ്തതു്, രുധിരം=രക്തം, ഉത്ഥാനംചെയ്ക=ഉത്ഭവിക്കുക, ശോഷജനിതം=ശോഷത്താൽ ജനിതം, ശോഷം=ക്ഷയരോഗം, ജനിതം=ജനിപ്പിക്കപ്പെട്ടതു്, ഹിമഗു=ചന്ദ്രൻ, സൌരർക്ഷം=സൌരന്റെ ഋക്ഷം, സൌരൻ=ശനി, ഋക്ഷം=രാശി, സ്ഥിതൻ=സ്ഥിതിചെയ്തവൻ, സ്ഥിതിചെയ്ക=നില്ക്കുക, ജാതൻ=ജനിച്ചവൻ, രജ്ജ്വഗ്നിപാതങ്ങൾ=രജ്ജുവും അഗ്നിയും പാതവും, രജ്ജു=കയറു്, അഗ്നി=തീയ്യ്, പാതം=പതനം, കൃതം=ഉണ്ടാക്കപ്പെട്ടതു്.

സാ—കക്കടകത്തിൽ ശനിയും മകരത്തിൽ ചന്ദ്രനും ഒരുമിച്ചു നില്ക്കുമ്പോൾ ജനിച്ചവൻ ജലോദരമെന്ന രോഗം ഹേതുവായിട്ടു മരിക്കും. ചന്ദ്രൻ പാപമദ്ധ്യത്തിങ്കൽ മേടത്തിലോ വൃശ്ചികത്തിലോ നില്ക്കു

മ്പോൾ ജനിച്ചവൻ ആയുധംകൊണ്ടു മുറിഞ്ഞിട്ടോ തീയ്യിൽ വീണിട്ടോ മരിക്കും. ചന്ദ്രൻ പാപമദ്ധ്യത്തിങ്കൽ കന്നിരാശിയിൽ നില്ക്കുമ്പോൾ ജനിച്ചവൻ രക്തദോഷം ഹേതുവായിട്ടോ ക്ഷയരോഗം ഹേതുവായിട്ടോ മരിക്കും. ചന്ദ്രൻ പാപമദ്ധ്യത്തിങ്കൽ മകരത്തിലോ കുംഭത്തിലോ നില്ക്കുമ്പോൾ ജനിച്ചവൻ കയർ കെട്ടി തൂങ്ങിയോ അഗ്നി നിമിത്തമായിട്ടോ വീഴ്ച ഹേതുവായിട്ടോ മരിക്കും.

ബന്ധാദ്ധീനവമസ്ഥയോരശുഭയോ-
സ്സൌമ്യഗ്രഹാദൃഷ്ടയോർ-
ദ്രേക്കാണൈശ്ച സസർപ്പപാശനിഗളൈഃ
ഛിദ്രസ്ഥിതൈർബ്ബന്ധതഃ
കന്യായാമശുഭാന്വിതേऽസ്തമയഗേ
ചന്ദ്രേ സിതേ മേഷഗേ
സൂര്യ്യേ ലഗ്നഗതേ ച വിദ്ധി മരണം
സ്ത്രീഹേതുകം മന്ദിരേ. ൮

അ—സൌമ്യഗ്രഹാദൃഷ്ടയോഃ അശുഭയോഃ ധീനവമസ്ഥയോഃ ജാതസ്യ ബന്ധാൽ മൃത്യുഃ സ്യാൽ. ഛിദ്രസ്ഥിതൈഃ സസർപ്പപാശനിഗളൈഃ ദ്രേക്കാണൈഃ ച ബന്ധതഃ മൃത്യുഃ സ്യാൽ. അശുഭാന്വിതേ ചന്ദ്രേ കന്യായാം അസ്തമയഗേ സിതേ മേഷഗേ സൂര്യ്യേ ലഗ്നഗതേ ച ജാതസ്യ മന്ദിരേ സ്ത്രീഹേതുകം മരണം വിദ്ധി.

അന്വ—സൌമ്യഗ്രഹാദൃഷ്ടന്മാരായിരിക്കുന്ന അശുഭന്മാർ ധീനവമസ്ഥന്മാരായിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവന്നു ബന്ധം ഹേതുവായിട്ടു മൃത്യു ഭവിക്കും. ഛിദ്രസ്ഥിതങ്ങളായി സസർപ്പപാശനിഗളങ്ങളായിരിക്കുന്ന ദ്രേക്കാണങ്ങൾ ഹേതുവായിട്ടും ബന്ധം ഹേതുവായിട്ടും മൃത്യു ഭവിക്കും. അശുഭാന്വിതനായിരിക്കുന്ന ചന്ദ്രൻ കന്യയിങ്കൽ അസ്തമയഗനായിട്ടും സിതൻ മേഷഗനായിട്ടും സൂര്യ്യൻ ലഗ്നഗതനായിട്ടുമിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവന്നു മന്ദിരത്തിങ്കൽ സ്ത്രീഹേതുകമായിരിക്കുന്ന മരണത്തെ അറിഞ്ഞാലും.

പരി—സൌമ്യഗ്രഹാദൃഷ്ടന്മാർ=സൌമ്യഗ്രഹത്താൽ അദൃഷ്ടന്മാർ, സൌമ്യഗ്രഹം=ശുഭഗ്രഹം, അദൃഷ്ടന്മാർ=ദൃഷ്ടന്മാർ അല്ലാത്തവർ, ദൃഷ്ടന്മാർ=ദർശിക്കപ്പെട്ടവർ, അശുഭന്മാർ=പാപന്മാർ, ധീനവമസ്ഥന്മാർ=ധീനവമങ്ങളിൽ സ്ഥിതിചെയ്യുന്നവർ, ധീനവമങ്ങൾ=ധീയും നവമവും, ധീ=അഞ്ചാമേടം, നവമം=ഒമ്പതാമേടം, സ്ഥിതിചെയ്ക=നില്ക്കുക,

ബന്ധം=ബന്ധനം, മൃത്യു=മരണം, ഛിദ്രസ്ഥിതങ്ങൾ=ഛിദ്രത്തിങ്കൽ സ്ഥിതങ്ങൾ, ഛിദ്രം=അഷ്ടമം, സ്ഥിതങ്ങൾ=സ്ഥിതിചെയ്തവ, സ്ഥിതി ചെയ്ക=നില്ക്കുക, സസൎപ്പപാശനിഗളങ്ങൾ=സൎപ്പപാശനിഗളങ്ങളോടുകൂടിയവ, സൎപ്പപാശനിഗളങ്ങൾ=സൎപ്പപാശവും നിഗളവും, സൎപ്പപാശം=സൎപ്പമാകുന്ന പാശം, പാശം=കയറു്, നിഗളം=ചങ്ങല, ദ്രേക്കാണങ്ങൾ=രാശിത്രിഭാഗങ്ങൾ, ബന്ധം=ബന്ധനം, മൃത്യു=മരണം, അശുഭാന്വിതൻ=അശുഭനോടുകൂടിയവൻ, അശുഭൻ=പാപൻ, കന്യാ=കന്നി, അസ്തമയഗൻ=അസ്തമയത്തെ ഗമിച്ചവൻ, അസ്തമയം=ഏഴാമേടം, ഗമിക്ക=പ്രാപിക്കുക, സിതൻ=ശുക്രൻ, മേഷഗൻ=മേഷത്തെ ഗമിച്ചവൻ, മേഷം=മേടം, ഗമിക്ക=പ്രാപിക്കുക, സൂൎയ്യൻ=ആദിത്യൻ, ലഗ്നഗതൻ=ലഗ്നത്തെ ഗമിച്ചവൻ, ഗമിക്ക=പ്രാപിക്കുക, ജാതൻ=ജനിച്ചവൻ, മന്ദിരം=ഗൃഹം, സ്ത്രീഹേതുകം=സ്ത്രീയാകുന്ന ഹേതുവിനോടുകൂടിയതു്.

സാ—അഞ്ചാമേടത്തും ഒമ്പതാമേടത്തും പാപന്മാർ ശുഭദൃഷ്ടിയോടുകൂടാതെ നില്ക്കുമ്പോൾ ജനിച്ചവന്നു ബന്ധനം നിമിത്തമായി മരണം ഭവിക്കും. അഷ്ടമരാശിക്കു സൎപ്പദ്രേക്കാണമോ നിഗളദ്രേക്കാണമോ ഉണ്ടാകിലും ബന്ധനംഹേതുവായിട്ടു മരിക്കും. പാപനോടുകൂടിയ ചന്ദ്രൻ കന്നിരാശിയിൽ ഏഴാമേടത്തും ശുക്രൻ മേടത്തിലും ആദിത്യൻ ലഗ്നത്തിലുമായി നില്ക്കിൽ സ്വഗൃഹത്തിൽത്തന്നെ സ്ത്രീനിമിത്തമായി മരണത്തെ പ്രാപിക്കുമെന്നു ഗ്രഹിച്ചുകൊൾകയും വേണം.

ശൂലോദ്ഭിന്നതനുസ്സുഖേവനിസുതേ
സൂൎയ്യേപി വാ ഖേ യമേ
സപ്രക്ഷീണഹിമാംശുഭിശ്ച യുഗപൽ
പാപൈസ്ത്രികോണാദ്യഗൈഃ
ബന്ധുസ്ഥേ ച രവൗ വിയത്യവനിജേ
ക്ഷീണേന്ദുസംവീക്ഷിതേ
കാഷ്ഠനാഭിഹതഃ പ്രയാതി മരണം
സൂൎയ്യാത്മജേനേക്ഷിതേ. ൭

അ—അവനിസുതേ സൂൎയ്യേ അപി വാ സുഖേ വൎത്തമാനേ യമേ ഖേ വൎത്തമാനേ ച ജാതഃ ശൂലോദ്ഭിന്നതനുഃ മരണം പ്രയാതി. സപ്രക്ഷീണഹിമാംശുഭിഃ യുഗപൽ ത്രികോണാദ്യഗൈഃ പാപൈഃ ച ക്ഷീണേന്ദുസംവീക്ഷിതേ അവനിജേ വിയതി വൎത്തമാനേ രവൗ ബ

സുബന്ധേ ച ജാതഃ ച ശൂലോദ്ഭിന്നതനുഃ മരണം പ്രയാതി. സൂൎയ്യാത്മജേന ഈക്ഷിതേ അവനിജേ വിയതി വൎത്തമാനേ രവൌ ബന്ധുസ്ഥേ ച ജാതഃ കാഷ്ഠേന അഭിഹതഃ മരണം പ്രയാതി.

അന്വ—അവനിസുതനോ സൂൎയ്യനോ സുഖത്തിങ്കൽ വൎത്തമാനനായിട്ടും യമൻ ഖത്തിങ്കൽ വൎത്തമാനനായിട്ടുമിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ ശൂലോദ്ഭിന്നതനുവായിട്ടു മരണത്തെ പ്രയാണംചെയ്യുന്നു. സപ്രക്ഷീണഹിമാംശുക്കളായി ഏറ്റകാലത്തിങ്കൽ ത്രികോണാദ്യഗന്മാരായിരിക്കുന്ന പാപന്മാർഹേതുവായിട്ടും ശൂലോദ്ഭിന്നതനുവായിട്ടു മരണത്തെ പ്രയാണംചെയ്യുന്നു. ക്ഷീണേന്ദുസംവീക്ഷിതനായിരിക്കുന്ന അവനിജൻ വിയത്തിങ്കൽ വൎത്തമാനനായിട്ടും രവി ബന്ധുസ്ഥനായിട്ടുമിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവനും ശൂലോദ്ഭിന്നതനുവായിട്ടു മരണത്തെ പ്രയാണംചെയ്യുന്നു. സൂൎയ്യാത്മജനാൽ ഈക്ഷിതനായിരിക്കുന്ന അവനിജൻ വിയത്തിങ്കൽ വൎത്തമാനനായിട്ടും രവി ബന്ധുസ്ഥനായിട്ടുമിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവൻ കാഷ്ഠത്താൽ അഭിഹതനായിട്ടു മരണത്തെ പ്രയാണംചെയ്യുന്നു.

പരി—അവനിസുതൻ=ചൊവ്വ, സൂൎയ്യൻ=ആദിത്യൻ, സുഖം=നാലാമേടം, വൎത്തമാനൻ=വൎത്തിച്ചുകൊണ്ടിരിക്കുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, യമൻ=ശനി, ഖം=പത്താമേടം, ജാതൻ=ജനിച്ചവൻ, ശൂലോദ്ഭിന്നതനു=ശൂലോദ്ഭിന്നയായിരിക്കുന്ന തനുവിനോടുകൂടിയവൻ, ശൂലോദ്ഭിന്ന=ശൂലത്താൽ ഉദ്ഭിന്ന, ഉദ്ഭിന്ന=ഉദ്ഭേദിക്കപ്പെട്ടതു്, ഉദ്ഭേദിക്ക=പിളൎക്കുക, തനു=ശരീരം, പ്രയാണംചെയ്ക=പ്രാപിക്കുക, സപ്രക്ഷീണഹിമാംശുക്കൾ = പ്രക്ഷീണഹിമാംശുവിനോടുകൂടിയവർ, പ്രക്ഷീണഹിമാംശു=പ്രക്ഷീണനായിരിക്കുന്ന ഹിമാംശു, പ്രക്ഷീണൻ=ക്ഷയിച്ചവൻ, ഹിമാംശു=ചന്ദ്രൻ, ത്രികോണാദ്യഗന്മാർ=ത്രികോണാദ്യങ്ങളെ ഗമിച്ചവർ, ത്രികോണാദ്യങ്ങൾ=ത്രികോണങ്ങളും ആദ്യവും, ത്രികോണങ്ങൾ=പഞ്ചമനവമങ്ങൾ (അഞ്ചാമേടവും ഒമ്പതാമേടവും എന്നു സാരം), ഗമിക്ക=പ്രാപിക്കുക, പാപന്മാർ=പാപഗ്രഹങ്ങൾ, ക്ഷീണേന്ദുസംവീക്ഷിതൻ=ക്ഷീണേന്ദുവിനാൽ സംവീക്ഷിതൻ, ക്ഷീണേന്ദു=ക്ഷീണനായിരിക്കുന്ന ഇന്ദു. ക്ഷീണൻ=ക്ഷയിച്ചവൻ, ഇന്ദു=ചന്ദ്രൻ, സംവീക്ഷിതൻ=സംവീക്ഷിക്കപ്പെട്ടവൻ, സംവീക്ഷിക്ക=ദൎശിക്കുക, അവനിജൻ=ചൊവ്വ, വിയത്തു്=പത്താമേടം, വൎത്തമാനൻ=വൎത്തിച്ചുകൊണ്ടിരിക്കുന്നവൻ, വൎത്തിക്ക=സ്ഥിതിചെയ്ക, രവി=ആദിത്യൻ, ബന്ധുസ്ഥൻ=ബന്ധുവിങ്കൽ സ്ഥിതിചെയ്യുന്നവൻ, ബന്ധു=നാ

ലാമേടം, സ്ഥിതിചെയ്ക=നില്ക്കുക, സൂൎയ്യാത്മജൻ=ശനി, ഈക്ഷിതൻ= ഈക്ഷിക്കപ്പെട്ടവൻ, ഈക്ഷിക്ക=ദൎശിക്കുക, കാഷ്ഠം=ദാരു, അഭിഹതൻ=അഭിഹനിക്കപ്പെട്ടവൻ, അഭിഹനിക്ക=താഡിക്കുക.

സാ—നാലാമേടത്തു ചൊവ്വയോ ആദിത്യനോ നില്ക്കുമ്പോൾ ശനി പത്താമേടത്തു നില്ക്കിൽ ശൂലംകൊണ്ടു ദേഹം പിളരുകനിമിത്തമായി മരണത്തെ പ്രാപിക്കും.

ക്ഷീണചന്ദ്രൻ, സൂൎയ്യൻ, ചൊവ്വ, ശനി ഇവർ എല്ലാവരും ലഗ്നം, പഞ്ചമം, നവമം ഈ മൂന്നു സ്ഥാനങ്ങളിൽ അടങ്ങിനില്ക്കുകിലും ഫലം മേൽപ്രകാരമാകുന്നു. ക്ഷീണചന്ദ്രന്റെ ദൃഷ്ടിയോടുകൂടിയ ചൊവ്വ പത്താമേടത്തു നില്ക്കുമ്പോൾ ആദിത്യൻ നാലാമേടത്തു നില്ക്കുകിലും ഫലം മേൽപ്രകാരമാകുന്നു. ശനിദൃഷ്ടിയോടുകൂടിയ ചൊവ്വ പത്താമേടത്തു നില്ക്കുമ്പോൾ ആദിത്യൻ നാലാമേടത്തു നില്ക്കിൽ ദേഹത്തിങ്കൽ മരം വീഴുകനിമിത്തമായി മരണം ഭവിക്കും.

> രന്ധ്രാസ്പദാംഗഹിബുകൈർല്ലകുടാഹതാംഗഃ
> പ്രക്ഷീണചന്ദ്രരുധിരാൎക്കിദിനേശയുക്തൈഃ
> തൈരേവ കൎമ്മനവമോദയപുത്രസംസ്ഥൈർ-
> ധൂമാഗ്നിബന്ധനശരീരനികുട്ടനാന്തഃ ൬

അ—പ്രക്ഷീണചന്ദ്രരുധിരാൎക്കിദിനേശയുക്തൈഃ രന്ധ്രാസ്പദാംഗഹിബുകൈഃ ലകുടാഹതാംഗഃ മരണം പ്രയാതി. കൎമ്മനവമോദയപുത്രസംസ്ഥൈഃ തൈഃ ഏവ ധൂമാഗ്നിബന്ധനശരീരനികുട്ടനാന്തഃ ഭവതി.

അന്വ—പ്രക്ഷീണചന്ദ്രരുധിരാൎക്കിദിനേശയുക്തങ്ങളായിരിക്കുന്ന രന്ധ്രാസ്പദാംഗഹിബുകങ്ങൾഹേതുവായിട്ടു ലകുടാഹതാംഗനായിട്ടു മരണത്തെ പ്രാപിക്കുന്നു. കൎമ്മനവമോദയപുത്രസംസ്ഥന്മാരായിരിക്കുന്ന അവർ ഹേതുവായിട്ടുതന്നെ ധൂമാഗ്നിബന്ധനശരീരനികുട്ടനാന്തം ഭവിക്കുന്നു.

പരി—പ്രക്ഷീണചന്ദ്രരുധിരാൎക്കിദിനേശയുക്തങ്ങൾ=പ്രക്ഷീണചന്ദ്രരുധിരാൎക്കിദിനേശന്മാരോടു യുക്തങ്ങൾ. പ്രക്ഷീണചന്ദ്രരുധിരാൎക്കിദിനേശന്മാർ=പ്രക്ഷീണചന്ദ്രനും രുധിരനും ആൎക്കിയും ദിനേശനും, പ്രക്ഷീണചന്ദ്രൻ=പ്രക്ഷീണനായിരിക്കുന്ന ചന്ദ്രൻ, പ്രക്ഷീണൻ=ക്ഷയിച്ചവൻ, രുധിരൻ=ചൊവ്വ, ആൎക്കി=ശനി, ദിനേശൻ=ആദിത്യൻ, യുക്തങ്ങൾ=കൂടിയവ, രന്ധ്രാസ്പദാംഗഹിബുകങ്ങൾ=രന്ധ്രവും ആസ്പദ

വും അംഗവും ഹിബുകവും, രന്ധ്രം=അഷ്ടമം, ആസ്പദം=പത്താമേടം, അംഗം=ലഗ്നം, ഹിബുകം=നാലാമേടം, ലകുടാഹതാംഗൻ=ലകുടാഹതമായിരിക്കുന്ന അംഗത്തോടുകൂടിയവൻ, ലകുടാഹതം=ലകുടംകൊണ്ടു് ആഹതം, ലകുടം=കുറുവടി, ആഹതം=ആഹനിക്കപ്പെട്ടതു്, ആഹനിക്ക=താഡിക്ക, അംഗം=ശരീരം, പ്രയാണംചെയ്ക=പ്രാപിക്കുക, കർമ്മനവമോദയപുത്രസംസ്ഥന്മാർ=കർമ്മനവമോദയപുത്രന്മാരിൽ സംസ്ഥിതി ചെയ്യുന്നവർ, കർമ്മനവമോദയപുത്രന്മാർ=കർമ്മവും നവമവും ഉദയവും പുത്രനും, കർമ്മം=പത്താമേടം, നവമം=ഒമ്പതാമേടം, ഉദയം=ലഗ്നം, പുത്രൻ=അഞ്ചാമേടം, സംസ്ഥിതിചെയ്ക=നില്ക്കുക, അവർ=പ്രക്ഷീണചന്ദ്രരുധിരാർക്കിദിനേശന്മാർ, ധൂമാഗ്നിബന്ധനശരീരനികുട്ടനാന്തം=ധൂമാഗ്നിബന്ധനശരീരനികുട്ടനങ്ങൾ ഹേതുവായിട്ടുള്ള അന്തം, ധൂമാഗ്നിബന്ധനശരീരനികുട്ടനങ്ങൾ=ധൂമവും അഗ്നിയും ബന്ധനവും ശരീരനികുട്ടനവും, ധൂമം=പുക, അഗ്നി=തീയ്യ്, ബന്ധനം=കെട്ടൽ, ശരീരനികുട്ടനം=ശരീരത്തിൽ ഉള്ള നികുട്ടനം, നികുട്ടനം=താഡനം, അന്തം=മരണം.

സാ — അഷ്ടമത്തിങ്കൽ ക്ഷീണചന്ദ്രനും പത്താമേടത്തു ചൊവ്വയും ലഗ്നത്തിൽ ശനിയും നാലാമേടത്തു് ആദിത്യനും തുല്യകാലമായി നില്ക്കിൽ കുറുവടികൊണ്ടുള്ള അടിഹേതുവായിട്ടു മരിക്കും. പത്താമേടത്തു ക്ഷീണചന്ദ്രനും ഒമ്പതാമേടത്തു ചൊവ്വയും ലഗ്നത്തിൽ ശനിയും അഞ്ചാമേടത്തു് ആദിത്യനും തുല്യകാലമായി നില്ക്കിൽ പുക ഹേതുവായിട്ടോ അഗ്നിഹേതുവായിട്ടോ ബന്ധനംഹേതുവായിട്ടോ മരം മുതലായതു ദേഹത്തിങ്കൽ വീഴുക ഹേതുവായിട്ടോ മരിക്കും.

> ബന്ധ്വസ്തകർമ്മസഹിതൈഃ കുജസൂര്യമന്ദൈ-
> ർന്നിര്യാണമായുധശിഖിക്ഷിതിപാലകോപാൽ
> സൌരേന്ദുഭൂമിതനയൈസ്സ്വസുഖാസ്പദസ്ഥൈർ-
> ജ്ഞേയഃ ക്ഷതക്രിമികൃതശ്ച ശരീരപാതഃ ൧

അ — ബന്ധ്വസ്തകർമ്മസഹിതൈഃ കുജസൂര്യമന്ദൈഃ ആയുധശിഖിക്ഷിതിപാലകോപാൽ നിര്യാണം ഭവതി. സ്വസുഖാസ്പദസ്ഥൈഃ സൌരേന്ദുഭൂമിതനയൈഃ ക്ഷതക്രിമികൃതഃ ശരീരപാതഃ ച ജ്ഞേയഃ ഭവതി.

അന്വ — ബന്ധ്വസ്തകർമ്മസഹിതന്മാരായിരിക്കുന്ന കുജസൂര്യമന്ദന്മാരെക്കൊണ്ടു് ആയുധശിഖിക്ഷിതിപാലകോപം ഹേതുവായിട്ടുള്ള നിര്യാണം ജ്ഞേയമായി ഭവിക്കുന്നു. സ്വസുഖാസ്പദസ്ഥന്മാരായിരിക്കുന്ന

സൌരേന്ദുഭൂമിതനയന്മാരെക്കൊണ്ടു ക്ഷതക്രിമികൃതമായിരിക്കുന്ന ശരീരപാതവും ജ്ഞേയമായി ഭവിക്കുന്നു.

പരി—ബന്ധ്വാസ്തകർമ്മസഹിതന്മാർ=ബന്ധ്വാസ്തകർമ്മങ്ങളോടു സഹിതന്മാർ, ബന്ധ്വാസ്തകർമ്മങ്ങൾ=ബന്ധുവും അസ്തവും കർമ്മവും, ബന്ധു=നാലാമേടം, അസ്തം=ഏഴാമേടം, കർമ്മം=പത്താമേടം, സഹിതന്മാർ=കൂടിയവർ, കുജസൂര്യമന്ദന്മാർ=കുജനും സൂര്യനും മന്ദനും, കുജൻ=ചൊവ്വ, സൂര്യൻ=ആദിത്യൻ, മന്ദൻ=ശനി, ആയുധശിഖിക്ഷിതിപാലകോപം=ആയുധവും ശിഖിയും ക്ഷിതിപാലകോപവും, ശിഖി=അഗ്നി ക്ഷിതിപാലകോപം=രാജകോപം, നിര്യാണം=മരണം, ജ്ഞേയം=അറിയപ്പെടുവാൻ യോഗ്യം, സ്വസുഖാസ്പദസ്ഥന്മാർ=സ്വസുഖാസ്പദങ്ങളിൽ സ്ഥിതിചെയ്യുന്നവർ, സ്വസുഖാസ്പദങ്ങൾ=സ്വവും സുഖവും ആസ്പദവും, സ്വം=രണ്ടാമേടം, സുഖം=നാലാമേടം, ആസ്പദം=പത്താമേടം, സ്ഥിതിചെയ്ക=നില്ക്കുക, സൌരേന്ദുഭൂമിതനയന്മാർ=സൌരനും ഇന്ദുവും ഭൂമിതനയനും, സൌരൻ=ശനി, ഇന്ദു=ചന്ദ്രൻ, ഭൂമിതനയൻ=ചൊവ്വ, ക്ഷതക്രിമികൃതം=ക്ഷതക്രിമികളാൽ കൃതം, ക്ഷതക്രിമികൾ=ക്ഷതവും ക്രിമിയും, ക്ഷതം=വ്രണം, കൃതം=ചെയ്യപ്പെട്ടതു്, ശരീരപാതം=ദേഹനാശം, ജ്ഞേയം=അറിയപ്പെടുവാൻ യോഗ്യം.

സാ—നാലാമേടത്തു ചൊവ്വയും ഏഴാമേടത്തു് ആദിത്യനും പത്താമേടത്തു ശനിയും, സമകാലമായി നില്ക്കിൽ ആയുധം ഹേതുവായിട്ടോ അഗ്നിഹേതുവായിട്ടോ രാജകോപം ഹേതുവായിട്ടോ മരണം ഭവിക്കും. രണ്ടാമേടത്തു ശനിയും നാലാമേടത്തു ചന്ദ്രനും പത്താമേടത്തു ചൊവ്വയും സമകാലമായി നില്ക്കിൽ ദേഹത്തിങ്കൽ വ്രണപ്പെടുകയും അതു പുഴുക്കുകയാൽ മരിക്കുകയും ചെയ്യും.

ഖസ്ഥക്ഷേ്ടവനിജേ രസാതലഗതേ
യാനപ്രപാതാദ്വധോ
യന്ത്രോൽപീഡനജഃ കുജേടസ്തമയഗേ
സൌരേന്ദ്വിനാഭൃദ്ഗമേ
വിണ്മദ്ധ്യേ രുധിരാക്കിശീതകിരണൈ-
ർജ്ഞകാജസൌരർക്ഷഗൈ-
ര്യാതൈർവ്വാ ഗളിതേന്ദുസൂര്യരുധിരൈ-
ർവ്യോമാസ്തബന്ധ്വാഹ്വയാൻ. വൃ

അ—അൎക്കേ ഖസ്ഥേ അവനിജേ രസാതലഗതേ ച ജാതസ്യ യാനപ്രപാതാൽ വധഃ സ്യാൽ. കുജേ അസ്തമയഗേ സൌരേന്ദുചിനാഭ്യുദ്ഗമേ സതി ച ജാതസ്യ യന്ത്രോൽപീഡനജഃ വധഃ സ്യാൽ. ജൂകാജസൌരൎക്ഷഗൈഃ രുധിരാൎക്കിശീതകിരണൈഃ വ്യോമാസ്തബന്ധുപാഥപയാൻ യാതൈഃ ഗളിതേന്ദുസൂൎയ്യരുധിരൈഃ വാ വിണ്മദ്ധ്യേ മ്രിയേത.

അന്വ—അൎക്കൻ ഖസ്ഥനായിട്ടും അവനിജൻ രസാതലഗതനായിട്ടുമിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവന്നു യാനപ്രപാതം ഹേതുവായിട്ടു വധം ഭവിക്കും. കുജൻ അസ്തമയഗനായിട്ടും സൌരേന്ദുചിനാഭ്യുദ്ഗമം സത്തായിട്ടുമിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവന്നു യന്ത്രോൽപീഡനജമായിരിക്കുന്ന വധം ഭവിക്കും. ജൂകാജസൌരൎക്ഷഗന്മാരായിരിക്കുന്ന രുധിരാൎക്കിശീതകിരണന്മാർ ഹേതുവായിട്ടും വ്യോമാസ്തബന്ധുപാഥപയങ്ങളെ യാതന്മാരായിരിക്കുന്ന ഗളിതേന്ദുസൂൎയ്യരുധിരന്മാർ ഹേതുവായിട്ടും വിണ്മദ്ധ്യത്തിങ്കൽ മരിക്കും.

പരി—അൎക്കൻ=ആദിത്യൻ, ഖസ്ഥൻ=ഖത്തിങ്കൽ സ്ഥിതിചെയ്യുന്നവൻ, ഖം=പത്താമേടം, സ്ഥിതിചെയ്ക=നില്ക്കുക, അവനിജൻ=ചൊവ്വ, രസാതലഗതൻ=രസാതലത്തെ ഗമിച്ചവൻ, രസാതലം=നാലാമേടം, ജാതൻ=ജനിച്ചവൻ, യാനപ്രപാതം=യാനത്തിങ്കൽനിന്നുള്ള പ്രപാതം, യാനം=വാഹനം, പ്രപാതം=പതനം, വധം=മരണം, കുജൻ=ചൊവ്വ, അസ്തമയഗൻ=അസ്തമയത്തെ ഗമിച്ചവൻ, അസ്തമയം=ഏഴാമേടം, ഗമിക്ക=പ്രാപിക്കുക, സൌരേന്ദുചിനാഭ്യുദ്ഗമം=സൌരേന്ദുചിനന്മാരുടെ അഭ്യുദ്ഗമം, സൌരേന്ദുചിനന്മാർ=സൌരനും ഇന്ദുവും ഇനനും, സൌരൻ=ശനി, ഇന്ദു=ചന്ദ്രൻ, ഇനൻ=ആദിത്യൻ (ഇവിടെ ഇന്ദുപദം പൂൎവ്വോത്തരസാഹചൎയ്യബലാൽ ക്ഷീണചന്ദ്രപരമാകുന്നു എന്ന് അറിഞ്ഞുകൊൾകയും വേണം), അഭ്യുദ്ഗമം=ലഗ്നസ്ഥിതി, സത്ത്=ഭവിച്ചിരിക്കുന്നത്. യന്ത്രോൽപീഡനജം യന്ത്രോൽപീഡനത്തിൽനിന്നു ജനിച്ചത്, യന്ത്രോൽപീഡനം=യന്ത്രംകൊണ്ടുള്ള ഉൽപീഡനം, ഉൽപീഡനം=ഞെക്കൽ, ജൂകാജസൌരൎക്ഷഗന്മാർ=ജൂകാജസൌരൎക്ഷങ്ങളെ ഗമിച്ചവർ, ജൂകാജസൌരൎക്ഷങ്ങൾ=ജൂകവും അജവും സൌരൎക്ഷവും, ജൂകം=തുലാം, അജം=മേടം, സൌരൎക്ഷം=സൌരന്റെ ഋക്ഷം, സൌരൻ=ശനി, ഋക്ഷം=രാശി, ഗമിക്ക=പ്രാപിക്കുക, രുധിരാൎക്കിശീതകിരണന്മാർ=രുധിരനും ആൎക്കിയും ശീതകിരണനും, രുധിരൻ=ചൊവ്വ, ആൎക്കി=ശനി, ശീതകിരണൻ=ചന്ദ്രൻ, വ്യോമാസ്തബന്ധുപാഥപയങ്ങൾ=വ്യോമവും അസ്തവും ബന്ധുപാഥപയവും,

വ്യോമം=പത്താമേടം, അസ്തം=ഏഴാമേടം, ബന്ധുഭാഹയം=നാലാമേടം, യാതന്മാർ=ഗതന്മാർ, ഗളിതേന്ദുസൂർയ്യരുധിരന്മാർ=ഗളിതേന്ദുവും സൂർയ്യനും രുധിരനും, ഗളിതേന്ദു=ഗളിതനായിരിക്കുന്ന ഇന്ദു (ബാലചന്ദ്രൻ എന്നു സാരം), സൂർയ്യൻ=ആദിത്യൻ, രുധിരൻ=ചൊവ്വ വിണ്മദ്ധ്യം=മലമദ്ധ്യം.

സാ— പത്താമേടത്തു് ആദിത്യനും നാലാമേടത്തു ചൊവ്വയും സമകാലമായി നില്ക്കുമ്പോൾ ജനിച്ചവൻ വാഹനത്തിങ്കൽനിന്നു വീഴുകനിമിത്തമായി മരിക്കും.

ഏഴാമേടത്തു ചൊവ്വയും ലഗ്നത്തിങ്കൽ ശനിയും ക്ഷീണചന്ദ്രനും സൂർയ്യനും സമകാലമായി നില്ക്കിൽ യന്ത്രോൽപീഡനം ഹേതുവായിട്ടു മരിക്കും.

തുലാത്തിൽ ചൊവ്വയും മേടത്തിൽ ശനിയും മകരത്തിലോ കുംഭത്തിലോ ചന്ദ്രനും സമകാലമായി നില്ക്കുമ്പോൾ ജനിച്ചവൻ മലമദ്ധ്യത്തിൽ കിടന്നു മരിക്കും.

പത്താമേടത്തു ബാലചന്ദ്രനും ഏഴാമേടത്തു് ആദിത്യനും നാലാമേടത്തു ചൊവ്വയും സമകാലമായി നില്ക്കുമ്പോൾ ജനിച്ചവനും മേൽപ്രകാരം മരിക്കും.

ഗളിതേന്ദുശബ്ദത്തിനു ഭട്ടോൽപലഗ്രന്ഥത്തിൽ ക്ഷീണചന്ദ്രൻ എന്നും വിവരണത്തിൽ ബലഹീനനായിരിക്കുന്ന ചന്ദ്രൻ എന്നും താൽപര്യം പറഞ്ഞിരിക്കുന്നു. മിതാക്ഷരയിൽ പൂർവ്വപക്ഷത്തിൽ പഞ്ചമിവരെ ഉള്ള ചന്ദ്രൻ എന്നാകുന്നു. അത്രതന്നെയുമല്ല,

ഖസ്ഥേऽർക്കേऽവനിജേ രസാതലഗതേ യാനപ്രപാതാന്മൃതി-
ര്യന്ത്രോത്പീഡനതഃ കുജേऽസ്തമയഗേ ക്ഷീണേന്ദുഭിനാർക്കഭൃദ്ഗമേ

എന്നിപ്രകാരം പാഠഭേദമുണ്ടു്. ചിലർ,

'യന്ത്രോത്പീഡനജഃ കുജേऽസ്തമയഗേ ക്ഷീണേന്ദുസംവീക്ഷിതേ'

എന്നും പഠിക്കുന്നു. ബഹുശാസ്ത്രസംവാദം ഹേതുവായിട്ടു മിതാക്ഷരോക്തമായിട്ടുള്ള പക്ഷംതന്നെ നല്ലതെന്നു തോന്നുന്നു.

വീർയ്യാന്വിതവക്രവീക്ഷിതേ
ക്ഷീണേന്ദൗ നിധനസ്ഥിതേऽർക്കജേ
ഗുഹ്യോദ്ഭവരോഗപീഡയാ
മൃത്യുഃ സ്യാൽ ക്രിമിശസ്ത്രദാഹജഃ. ൧൦

അ — ക്ഷീണേന്ദൌ വീൎയ്യാന്വിതവക്രവീക്ഷിതേ അൎക്കജേ നിധനസ്ഥിതേ ച ജാതസ്യ ഗുഹ്യോദ്ഭവരോഗപീഡയാ ക്രിമിശസ്ത്രദാഹജഃ മൃത്യുഃ സ്യാൽ.

അന്വ — ക്ഷീണേന്ദു വീൎയ്യാന്വിതവക്രവീക്ഷിതനായിട്ടും അൎക്കജൻ നിധനസ്ഥിതനായിട്ടുമിരിക്കുംസമയത്തിങ്കൽ ജാതനായിരിക്കുന്നവന്നു ഗുഹ്യോദ്ഭവരോഗപീഡ ഹേതുവായിട്ടു ക്രിമിശസ്ത്രദാഹജമായിരിക്കുന്ന മൃത്യു ഭവിക്കും.

പരി — ക്ഷീണേന്ദു=ക്ഷീണനായിരിക്കുന്ന ഇന്ദു, ക്ഷീണൻ=ക്ഷയിച്ചവൻ, ഇന്ദു=ചന്ദ്രൻ, വീൎയ്യാന്വിതവക്രവീക്ഷിതൻ=വീൎയ്യാന്വിതവക്രനാൽ വീക്ഷിതൻ, വീൎയ്യാന്വിതവിക്രൻ=വീൎയ്യാന്വിതനായിരിക്കുന്ന വക്രൻ, വീൎയ്യാന്വിതൻ=വീൎയ്യത്തോടുകൂടിയവൻ, വീൎയ്യം=ബലം, വക്രൻ=ചൊവ്വ, വീക്ഷിതൻ=വീക്ഷിക്കപ്പെട്ടവൻ, വീക്ഷിക്ക=ദൎശിക്കുക, അൎക്കജൻ=ശനി, നിധനസ്ഥിതൻ=നിധനത്തിങ്കൽ സ്ഥിതിചെയ്യുവൻ, നിധനം=അഷ്ടമം, സ്ഥിതിചെയ്ക=നില്ക്കുക, ജാതൻ=ജനിച്ചവൻ, ഗുഹ്യോദ്ഭവരോഗപീഡ=ഗുഹ്യോദ്ഭവരോഗത്താൽ ഉണ്ടാവുന്ന പീഡ, ഗുഹ്യോദ്ഭവരോഗം=ഗുഹ്യോദ്ഭവമായിരിക്കുന്ന രോഗം, ഗുഹ്യോദ്ഭവം=ഗുഹ്യത്തിങ്കൽ ഉദ്ഭവിച്ചതു്, ഗുഹ്യം=ഗുഹ്യപ്രദേശം, ഉദ്ഭവിക്ക=ഉണ്ടാവുക, രോഗം=വ്യാധി, പീഡ=ബാധ, ക്രിമിശസ്ത്രദാഹജം=ക്രിമിശസ്ത്രദാഹങ്ങളിൽനിന്നു ജനിച്ചതു്, ക്രിമിശസ്ത്രദാഹങ്ങൾ=ക്രിമിയും ശസ്ത്രവും ദാഹവും, മൃത്യു=മരണം.

സാ — ബലവാനായിരിക്കുന്ന ചൊവ്വയുടെ ദൎശനം ക്ഷീണചന്ദ്രനും ശനിക്കു് അഷ്ടമത്തിങ്കൽ സ്ഥിതിയും സമകാലമായി ഭവിച്ചിരിക്കുമ്പോൾ ജനിച്ചവൻ ഗുഹ്യരോഗോപദ്രവവശാൽ ക്രിമികൾ നിമിത്തമായിട്ടോ ശസ്ത്രം നിമിത്തമായിട്ടോ ദാഹം നിമിത്തമായിട്ടോ മരണം പ്രാപിക്കും.

> അസ്തേ രവൌ സരുധിരേ നിധനേऽൎക്കപുത്രേ
> ക്ഷീണേ രസാതലഗതേ ഹിമഗൌ ഖഗാന്തഃ
> ലഗ്നാത്മജാഷ്ടമതപസ്സ്വിനഭൌമമന്ദ-
> ചന്ദ്രൈസ്തു ശൈലശിഖരാശനികുഡ്യപാതൈഃ. ൧൦

അ — സരുധിരേ രവൌ അസ്തേ വൎത്തമാനേ അൎക്കപുത്രേ നിധനേ വൎത്തമാനേ ക്ഷീണേ ഹിമഗൌ രസാതലഗതേ ച ജാതസ്യ ഖ

ഗാന്തഃ സ്യാൽ. ലഗ്നാത്മജാഷ്ടമതപസ്സു വർത്തമാനൈഃ ഇനഭൌമമന്ദ ചന്ദ്രൈഃ തു ശൈലശിഖരാശനികുഡ്യപാതൈഃ അന്തഃ സ്യാൽ.

അന്വ—സരുധിരനായിരിക്കുന്ന രവി അസ്തത്തിങ്കൽ വർത്തമാന നായിട്ടും അർക്കപുത്രൻ നിധനത്തിങ്കൽ വർത്തമാനനായിട്ടും ക്ഷീണനാ യിരിക്കുന്ന ഹിമഗു രസാതലഗതനായിട്ടുമിരിക്കും സമയത്തിങ്കൽ ജാത നായിരിക്കുന്നവന്നു ഖഗാന്തം ഭവിക്കും. ലഗ്നാത്മജാഷ്ടമതപസ്സുക ളിൽ വർത്തമാനന്മാരായിരിക്കുന്ന ഇനഭൌമമന്ദചന്ദ്രന്മാർ ഹേതുവായാ ട്ടാകട്ടെ ശൈലശിഖരാശനികുഡ്യപാതങ്ങൾ ഹേതുവായിട്ടുള്ള അന്തം ഭവിക്കും.

പരി—സരുധിരൻ=രുധിരനോടു കൂടിയവൻ, രുധിരൻ=ചൊവ്വ, രവി=ആദിത്യൻ, അസ്തം=ഏഴാമേടം, വർത്തമാനൻ=വർത്തിച്ചിരിക്കുന്ന വൻ, വർത്തിക്ക=സ്ഥിതിചെയ്ക, അർക്കപുത്രൻ=ശനി, നിധനം=അഷ്ട മം, ക്ഷീണൻ=ക്ഷയിച്ചവൻ, ഹിമഗു=ചന്ദ്രൻ, രസാതലഗതൻ=രസാ തലത്തെ ഗമിച്ചവൻ, രസാതലം=നാലാമേടം, ഗമിക്ക=പ്രാപിക്കുക, ജാതൻ=ജനിച്ചവൻ, ഖഗാന്തം=ഖഗങ്ങൾ ഹേതുവായിട്ടുള്ള അന്തം, ഖഗങ്ങൾ=പക്ഷികൾ, അന്തം=മരണം, ലഗ്നാത്മജാഷ്ടമതപസ്സുകൾ= ലഗ്നവും ആത്മജനും അഷ്ടമവും തപസ്സും, ലഗ്നം=ലഗ്നരാശി, ആത്മ ജൻ=അഞ്ചാമേടം, തപസ്സ്=ഒമ്പതാമേടം, ഇനഭൌമമന്ദചന്ദ്രന്മാർ= ഇനനും ഭൌമനും മന്ദനും ചന്ദ്രനും, ഇനൻ=ആദിത്യൻ, ഭൌമൻ= ചൊവ്വ, മന്ദൻ=ശനി, ശൈലശിഖരാശനികുഡ്യപാതങ്ങൾ=ശൈല ശിഖരാശനികുഡ്യങ്ങളുടെ പാതങ്ങൾ, ശൈലശിഖരാശനികുഡ്യ ങ്ങൾ=ശൈലശിഖരവും അശനിയും കുഡ്യവും, ശൈലശിഖരം=ശൈ ലത്തിന്റെ ശിഖരം, ശൈലം=പർവ്വതം, ശിഖരം=ശൃംഗം, അശനി= വജ്രം, കുഡ്യം=ഭിത്തി, പാതങ്ങൾ=പതനങ്ങൾ, അന്തം=മരണം.

സാ—സൂര്യൻ കുജനോടുകൂടെ ഏഴാമേടത്തും ശനി അഷ്ടമത്തി ങ്കലും ക്ഷീണനായിരിക്കുന്ന ചന്ദ്രൻ നാലാമേടത്തും സമകാലമായി നില്ക്കുമ്പോൾ ജനിച്ചവൻ തന്റെ ദേഹത്തിങ്കൽ ഉള്ള മാംസത്തെ പ ക്ഷികൾ ഭക്ഷിക്കുക നിമിത്തമായി മരണത്തെ പ്രാപിക്കും. ലഗ്ന ത്തിൽ ആദിത്യനും അഞ്ചാമേടത്തു ചൊവ്വയും അഷ്ടമത്തിൽ ശനിയും ഒമ്പതാമേടത്തു ചന്ദ്രനും സമകാലമായി നില്ക്കിൽ പർവ്വതത്തിൻകൊടു മുടിയോ വജ്രായുധമോ ഭിത്തിയോ ദേഹത്തിൽവീഴുക നിമിത്തമായി മരണത്തെ പ്രാപിക്കും.

ദ്വാവിംശഃ കഥിതസ്തു കാരണം
ദ്രേക്കാണോ നിധനസ്യ സൂരിഭിഃ
തസ്യാധിപതിർഭവോപി വാ
നിർയ്യാണം സ്വഗുണൈഃ പ്രയച്ഛതി. ൧൧

അ—ദ്വാവിംശഃ ദ്രേക്കാണഃ തു നിധനസ്യ കാരണം സൂരിഭിഃ കഥിതഃ. തസ്യ അധിപതിഃ ഭവഃ അപി വാ സ്വഗുണൈഃ നിർയ്യാണം പ്രയച്ഛതി.

അന്വ—ദ്വാവിംശമായിരിക്കുന്ന ദ്രേക്കാണം നിധനത്തിന്നു കാരണമെന്നു സൂരികളാൽ കഥിതമാകുന്നു. അതിന്റെ അധിപതിയോ ഭവനോ സ്വഗുണങ്ങൾകൊണ്ടു നിർയ്യാണത്തെ ദാനം ചെയ്യുന്നു.

പരി—ദ്വാവിംശം=ഇരുപത്തുരണ്ടാമത്തേതു്, നിധനം=മരണം, സൂരികൾ=വിദ്വാന്മാർ, കഥിതം=കഥിക്കപ്പെട്ടതു്, കഥിക്ക=പറയുക, അതു്=മേൽപ്രകാരമുള്ള ദ്രേക്കാണം, അധിപതി=സ്വാമി, ഭവൻ=രാശ്യധിപൻ, സ്വഗുണങ്ങൾ=തങ്ങളുടെ ഗുണങ്ങൾ, ഗുണങ്ങൾ=ഹേതുക്കൾ, നിർയ്യാണം=മരണം.

സാ—ഇരുപത്തിരണ്ടാം ദ്രേക്കാണം മരണത്തിന്നു കാരണമാകുന്നു എന്നു വിദ്വാന്മാർ പറയുന്നു. അതു ഹേതുവായിട്ടു് ഇരുപത്തിരണ്ടാം ദ്രേക്കാണത്തിന്റെ അധിപതിയായ ഗ്രഹം മരണഹേതുക്കളിൽ വെച്ചു തനിക്കു ചേർച്ചയുള്ളതു് ഏതോ അതുകൊണ്ടു് മരണത്തെ ഉണ്ടാക്കും. അഷ്ടമവും മരണകാരണമാകയാൽ അഷ്ടമാധിപതിയും മേൽപ്രകാരം മരണത്തെ ഉണ്ടാക്കുമെന്നറിക.

ഹോരാനവാംശകപയുക്തസമാനഭൂമൌ
യോഗേക്ഷണാദിഭിരതഃ പരികല്പ്യമന്യൽ
മോഹസ്തു മൃത്യുസമയേനുദിതാംശതുല്യ-
സ്സ്വേശേക്ഷിതേ ദ്വിഗുണിതസ്ത്രിഗുണഃ ശുഭൈശ്ച. ൧൨

അ—ഹോരാനവാംശകപയുക്തസമാനഭൂമൌ മരണം സ്യാൽ. അതഃ അന്യൽ യോഗേക്ഷണാദിഭിഃ പരികല്പ്യം ഭവതി മൃത്യുസമയേ മോഹഃ തു അനുദിതാംശതുല്യഃ സ്യാൽ. സ്വേശേക്ഷിതേ ദ്വിഗുണിതഃ ശുഭൈഃ ഈക്ഷിതേ ത്രിഗുണഃ ച സ്യാൽ.

അന്വ—ഹോരാനവാംശകപയുക്തസമാനഭൂമിയിങ്കൽ മരണം ഭവിക്കും. ഇതിങ്കൽനിന്നു് അന്യമായിട്ടുള്ളതു യോഗേക്ഷണാദി

കൾകൊണ്ടു പരികല്പ്യമായി ഭവിക്കും. മൃത്യുസമയത്തിങ്കലെ മോഹമാകട്ടെ അനുദിതാംശതുല്യമായി ഭവിക്കും. സ്വസ്വാമീക്ഷിതമായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവന്നു ദ്വിഗുണിതമായിട്ടും ശുഭന്മാരാൽ ഈക്ഷിതമായിരിക്കും സമയത്തിങ്കൽ ജാതനായിരിക്കുന്നവന്നു ത്രിഗുണമായിട്ടും ഭവിക്കും.

പരി—ഹോരാനവാംശകപയുക്തസമാനഭ്രമി=ഹോരാനവാംശകപയുക്തസമാനയായിരിക്കുന്ന ഭ്രമി, ഹോരാനവാംശപയുക്തസമാന=ഹോരാനവാംശകപയുക്തത്തോടു സമാന, ഹോരാനവാംശകപയുക്തം=ഹോരാനവാംശകപനോടു യുക്തം, ഹോരാനവാംശകപൻ=ഹോരയുടെ നവാംശകപൻ, ഹോരാ=ലഗ്നം, നവാംശകപൻ=നവാംശകാധിപതി, സമാന=തുല്യം, അന്യം=അപരം, യോഗേക്ഷണാദികൾ=യോഗേക്ഷണങ്ങൾ തുടങ്ങിയുള്ളവ, യോഗേക്ഷണങ്ങൾ=യോഗവും, ഈക്ഷണവും, യോഗം=ഒരുമിച്ചുള്ള നില്പു്, ഈക്ഷണം=ദൃഷ്ടി, പരികല്പ്യം=പരികല്പിക്കപ്പെടുവാൻ യോഗ്യം, പരികല്പിക്ക=നിശ്ചയിക്കുക, മൃത്യുസമയം=മരണകാലം, മോഹം=അജ്ഞാനം, അനുദിതാംശതുല്യം=അനുദിതാംശത്തോടു തുല്യം, അനുദിതാംശം=അനുദിതമായിരിക്കുന്ന അംശം, അനുദിതം=ഉദിതമല്ലാത്തതു്, ഉദിതം=ഉദിച്ചതു്, സ്വസ്വാമീക്ഷിതം=സ്വസ്വാമിയാൽ ഈക്ഷിതം, സ്വസ്വാമി=സ്വസ്വാമി. ഈക്ഷിതം=ഈക്ഷിക്കപ്പെട്ടതു്, ഈക്ഷിക്ക=ദർശിക്ക. ദ്വിഗുണിതം=ഇരട്ടിച്ചിരിക്കുന്നതു്, ത്രിഗുണം=മൂന്നുകൊണ്ടു ഗുണിക്കപ്പെട്ടതു്.

സാ—ലഗ്നനവാംശകത്തിന്റെ അധിപതി മേഷാദികളിൽവെച്ചു യാതൊരു രാശിയിൽ നില്ക്കുന്നുവോ അതിന്നു് അനുരൂപമായ സ്ഥലത്തിങ്കൽ കിടന്നു മരിക്കും. മേൽപ്പറഞ്ഞ രാശി മേഷമാകുന്നു എങ്കിൽ പകലുള്ള മരണം വനത്തിങ്കലും രാത്രിയിലുള്ള മരണം ഗ്രാമത്തിങ്കലുമെന്നിപ്രകാരം സ്വസ്വഗോചരവശാൽ സർവ്വവും വ്യക്തമാകുന്നു. മരണഭ്രമിഗതങ്ങളായ വിശേഷങ്ങൾ ഗ്രഹയോഗംകൊണ്ടും ഗ്രഹേക്ഷണം മുതലായതുകൾകൊണ്ടു നിശ്ചയിക്കപ്പെടുവാൻ യോഗ്യങ്ങളാകുന്നു. ലഗ്നത്തിൽ ചേൎന്ന നവാംശകങ്ങൾ കഴിച്ചു ശിഷ്ടാംശകസംഖ്യ എത്രയോ അത്ര കാലത്തിങ്കൽ മോഹത്തെ പ്രാപിക്കും. ലഗ്നത്തിന്നു് അധിപതിദൃഷ്ടി ഉണ്ടാകുമെങ്കിൽ മേൽപ്രകാരം കണ്ട മോഹവൃത്തിസംഖ്യയെ ഇരട്ടിക്കുകയും ലഗ്നത്തിന്നു ശുഭദൃഷ്ടിയുണ്ടാകുമെങ്കിൽ മൂന്നിൽ പെരുക്കുകയും ചെയ്താൽ വരുന്ന സംഖ്യയെ മോഹവൃത്തിസംഖ്യയാക്കി ഗ്രഹിച്ചുകൊൾകയും വേണം.

ഈ അദ്ധ്യായത്തിൽ പറയപ്പെട്ട കാരണവശാൽ ഉണ്ടാകുന്ന മരണത്തിന്റെ കാലം മുമ്പെ ആയുർദ്ദായാദ്ധ്യായത്തിങ്കൽ പറഞ്ഞപ്രകാരം നോക്കിയാൽ വരുന്ന ആയുസ്സിന്റെ അവസാനംതന്നെ എന്നു വന്നിരിക്കുന്നു. ഇതു തന്ത്രാന്തരവിരുദ്ധമാകയാൽ വിചാൎയ്യമായിട്ടുള്ളതാകുന്നു. എങ്ങിനെയെന്നാൽ—

മരണം പ്രാണിനാം ദൃഷ്ടമായുഃ പുണ്യോഭയക്ഷയാൽ
തയോരപ്യക്ഷയേ ദൃഷ്ടം വിഷമാപരിഹാരിണാം

എന്നുണ്ടു്. ഇതിന്റെ അൎത്ഥം എന്തെന്നാൽ—പ്രാണികൾക്കു് ആയുഃക്ഷയത്തിങ്കലും പുണ്യക്ഷയത്തിങ്കലും ആയുസ്സു്, പുണ്യം ഇവ രണ്ടിന്റേയും ക്ഷയത്തിങ്കിലും മരണം കാണപ്പെടുന്നു എന്നും ആയുസ്സും പുണ്യവും ക്ഷയിക്കാതെ നില്ക്കുന്ന സമയത്തിങ്കലും വിഷമാശനവിഷമചേഷ്ടാദികളെ പരിഹരിക്കാത്തവൎക്കു മരണം കാണപ്പെടുന്നു എന്നുമാകുന്നു. ഇങ്ങിനെയാകയാൽ ഹോരാശാസ്ത്രത്തിന്നു് ആയുൎവ്വേദശാസ്ത്രത്തോടു വിരോധം സംഭവിച്ചിരിക്കുന്നു എന്നു് അറിഞ്ഞുകൊൾക. രണ്ടിന്നും പരസ്പരവിരോധംകൂടാതെ ഉഭയസിദ്ധാന്തനിൎണ്ണയം കാൎയ്യവുമാകുന്നു. ആത്യന്തികമായ വിരോധം ഭവിച്ചിരിക്കുമ്പോൾ വിചാരംകൊണ്ടു സാദ്ധ്യമെന്തു് എന്നു ചോദിക്കുന്നു എങ്കിൽ ശരിതന്നെ. എങ്കിലും അതിസംക്ഷേപതാല്പൎയ്യവശാൽ ഈ വിരോധശങ്കയ്ക്കു് അവസരം സിദ്ധിച്ചതു കൂടാതെ അപരിഹാൎയ്യമായ വിരോധം സംഭവിച്ചിട്ടില്ലാ എന്നറിയേണം. എങ്ങിനെ എന്നാൽ അവാന്തരങ്ങളായ ദശാന്തൎദ്ദശാസന്ധികളിലും നിൎയ്യാണചിന്തയെ ചെയ്യേണമെന്നുണ്ടു്. അതിനേയും അതിന്നുള്ള മാൎഗ്ഗത്തേയും വിചാരിച്ചാൽ അതിവിസ്തരമായിത്തീരുമെന്നു കരുതി ആചാൎയ്യൻ ഇത്രമാത്രം പറഞ്ഞു സമൎപ്പിച്ചിരിക്കുന്നു. ഇങ്ങിനെയാകയാൽ മേൽപ്പറഞ്ഞ തന്ത്രാന്തരവിരോധശങ്കയ്ക്കു വാസ്തവമായ അവസരം വിചാരദശയിൽ കാണുന്നില്ല. അവാന്തരദശാന്തൎദ്ദശാവസാനസന്ധികളിൽ മരണം ഭവിക്കുമെന്നുള്ളതിന്നു മൂലം—

കഷ്ടഖണ്ഡേ കഷ്ടരാശിത്രികോണേ മന്ദജീവയോഃ
ചാരേ കഷ്ടദശാന്യേഷാം കഷ്ടകാലേ മൃതിപ്രദാ

എന്നുള്ള തന്ത്രാന്തരവചനമാകുന്നു. മേൽ എഴുതിയ വചനത്തിന്റെ അൎത്ഥം — കഷ്ടഖണ്ഡത്തിങ്കൽ കഷ്ടരാശി യാതൊന്നോ അതുതന്നെ അതിന്റെ അഞ്ചൊമ്പതാമേടങ്ങളിൽ ശനിയും വ്യാഴവും സഞ്ചരിക്കുന്ന കാലത്തിങ്കൽ ഇതരഗ്രഹങ്ങളിൽവെച്ചു് ഒന്നിന്റെ കഷ്ടദശയും ചാരവശാൽ കഷ്ടമായ കാലവുംകൂടി വരികിൽ അക്കാലത്തിങ്കൽ ആ ദശ

മരണത്തെ കൊടുക്കുമെന്നാകുന്നു. കഷ്ടവഷ്ഠേ ഇത്യാദിയായ വചനവും അതിനെ അനുസരിച്ചുള്ള വചനാന്തരങ്ങളും ജാതകാദേശത്തിങ്കൽ സ്പഷ്ടങ്ങളാകുന്നു. അത്രതന്നെയുമല്ല, ചില യോഗായുസ്സുകൾക്കും പ്രമാണം കാണ്മാനുണ്ട്. യോഗായുസ്സ് ഒന്നിനാലും ബാദ്ധ്യമായിട്ടുള്ളതുമല്ല. അതുകൊണ്ട് ആയുർദ്ദായമാത്രത്തെ പ്രമാണിച്ച് ഇന്നപ്പോൾ മരിക്കുമെന്നു പറഞ്ഞുപോകയുമരുത്. അത്രതന്നെയുമല്ല, പുണ്യപാപങ്ങളുടെ അത്യുൽക്കഷവശാൽ അതുകളുടെ ഫലത്തെ ഇവിടെത്തന്നെ അനുഭവിക്കുമെന്നിരിക്കുന്നു. അതുകൊണ്ട് ആത്യുൽകടപുണ്യവശാൽ മാസമെന്നു കണ്ടതു വഷമായി തീരുകയും അത്യുൽകടപാപവശാൽ വഷമെന്നു കണ്ടതു മാസമായി തീരുകയുമാം. അതുകൊണ്ട് ആയുർദ്ദായപ്രകാരമുള്ള ആയുസ്സിനേയോ വേറെ ഒരു പ്രകാരമുള്ള ആയുസ്സിനേയോ നിശ്ചയിക്കുമ്പോൾ യാവനൊരുത്തന്റെ ജാതകത്തെ പിടിച്ചു വിചാരം പ്രവൃത്തമായോ അവൻ ധാമ്മികനോ അല്ലയോ എന്നുകൂടെ പരീക്ഷിച്ച് അറിയേണം. ഇങ്ങിനെ പല മാഗ്ഗങ്ങൾകൊണ്ടും സാവാദം വരുന്നതു് ഏതൊരു സമയത്തിങ്കലോ അന്നു മേൽപ്പറഞ്ഞപ്രകാരം മരിക്കുമെന്നത്രേ സിദ്ധാന്തമാകുന്നതു്.

> ദഹനജലവിമിശ്രൈർഭസ്മസംക്ലേദശോഷൈ-
> ർന്നിധനഭവനസംസ്ഥൈർവ്യാളവഗ്ഗൈർവ്വിധന്തഃ
> ഇതി ശവപരിണാമശ്ചിന്തനീയോ യഥോക്തം
> പൃഥുവിരചിതശാസ്ത്രാൽ ഗത്യനൂകാദി ചിന്ത്യം. ൧൩

അ—നിധനഭവനസംസ്ഥൈഃ ദഹനജലവിമിശ്രൈഃ വ്യാളവഗ്ഗൈഃ ച ഭസ്മസംക്ലേദശോഷൈഃ വിധന്തഃ സ്യാൽ ഇതി ശവപരിണാമഃ ചിന്തനീയഃ ഭവതി. പൃഥുവിരചിതശാസ്ത്രാൽ ഗത്യനൂകാദി ച യഥോക്തം ചിന്ത്യം.

അന—നിധനഭവനസംസ്ഥങ്ങളായിരിക്കുന്ന ദഹനജലവിമിശ്രങ്ങൾ ഹേതുവായിട്ടും വ്യാളവഗ്ഗങ്ങൾ ഹേതുവായിട്ടും ഭസ്മസംക്ലേദശോഷങ്ങളോടുകൂടെ വിധന്തം ഭവിക്കും. ഇപ്രകാരം ശവപരിണാമം ചിന്തനീയമായി ഭവിക്കുന്നു. പൃഥുവിരചിതശാസ്ത്രത്തെ അപേക്ഷിച്ചിട്ടു ഗത്യനൂകാദിയും യഥോക്തമാകുംവണ്ണം ചിന്ത്യമാകുന്നു.

പരി—നിധനഭവനസംസ്ഥങ്ങൾ = നിധനഭവനത്തിങ്കൽ സംസ്ഥിതി ചെയ്യുന്നവ, നിധനഭവനം=അഷ്ടമരാശി, സംസ്ഥിതിചെയ്ക= നില്ക്കുക, ദഹനജലവിമിശ്രങ്ങൾ=ദഹനനും ജലവും വിമിശ്രവും, ദഹ

നൻ=ദഹനദ്രേക്കാണം (അഗ്നിദ്രേക്കാണമെന്നു സാരം), ജലം=ജലദ്രേക്കാണം, വിമിശ്രം=മിശ്രദ്രേക്കാണം, വ്യാളവർഗ്ഗങ്ങൾ=സർപ്പദ്രേക്കാണങ്ങൾ, ഭസ്മസംക്ലേദശോഷങ്ങൾ=ഭസ്മവും സംക്ലേദവും ശോഷവും വിധന്തം=വിധ്രൂപമായിരിക്കുന്ന അന്തം, വിധ്രൂപം=മലരൂപം, അന്തം=അവസാനം, ശവപരിണാമം=ശവത്തിൻെറ പരിണാമം, പരിണാമം=വികാരപ്രാപ്തി, ചിന്തനീയം=ചിന്തിക്കപ്പെടുവാൻ യോഗ്യം, ചിന്തിക്ക=വിചാരിക്കുക, പൃഥുവിരചിതശാസ്ത്രം=പൃഥുവിരചിതമായിരിക്കുന്ന ശാസ്ത്രം, പൃഥുവിരചിതം=പൃഥുവാകുംവണ്ണം വിരചിതം. പൃഥു=വിസ്തീർണ്ണം, വിരചിതം=വിരചിക്കപ്പെട്ടതു്, വിരചിക്ക=ഉണ്ടാക്കുക, ഗത്യനൂകാദി=ഗത്യനൂകങ്ങൾതുടങ്ങിയുള്ളതു്, ഗത്യനൂകങ്ങൾ=ഗതിയും അനൂകവും, ഗതി=ലോകാന്തരപ്രാപ്തി, അനൂകം=പ്രാഗ്ജന്മം, യഥോക്തം=ഉക്തത്തെ അനുസരിച്ചതു്, ഉക്തം=വചനം, ചിന്ത്യം=ചിന്തിക്കപ്പെടുവാൻ യോഗ്യം, ചിന്തിക്ക=വിചാരിക്കുക.

സാ—ഇരുപത്തിരണ്ടാംദ്രേക്കാണം ആഗ്നേയമാകിൽ മരിച്ചവൻെറ ദേഹം ഭസ്മമായി ഭവിക്കും. ജലദ്രേക്കാണമായി വരികിൽ വെള്ളത്തിൽകിടന്നു ചീഞ്ഞുപോകും. മിശ്രദ്രേക്കാണമായിവരികിൽ കാററും വെയിലുംമേററുണങ്ങും. സർപ്പദ്രേക്കാണമാകിൽ ശ്വാവ്, കുറുക്കൻ മുതലായ ജന്തുക്കൾ ഭക്ഷിക്കുകയാൽ മലമായിപ്പോകും. ഇപ്രകാരം ശവത്തിൻെറ വികാരപ്രാപ്തിയെ ചിന്തിക്കേണം. പരപ്പേറിയ പൂർവ്വശാസ്ത്രങ്ങളെ നോക്കി അതിൽ പറഞ്ഞപ്രകാരം പൂർവ്വജന്മം പരലോകപ്രാപ്തി ഇത്യാദികളേയും ചിന്തിച്ചുകൊൾക.

ദഹനദ്രേക്കാണമെന്നു പാപദ്രേക്കാണമാണെന്നും ജലദ്രേക്കാണമെന്നു സൌമ്യദ്രേക്കാണമാണെന്നും ഗ്രാഹ്യമാകുന്നു. മിശ്രദ്രേക്കാണം ഏതെന്നാൽ, സൌമ്യഗ്രഹത്തിൻെറ ദ്രേക്കാണം പാപസഹിതമായാലും പാപഗ്രഹത്തിൻെറ ദ്രേക്കാണം സൌമ്യസഹിതമായാലും മിശ്രസംജ്ഞയെ പ്രാപിക്കുമെന്നറിക. സർപ്പദ്രേക്കാണമെന്നു കർക്കടകത്തിൻെറ ആദ്യദ്വിതീയങ്ങളും വൃശ്ചികത്തിൻെറ ആദ്യദ്വിതീയങ്ങളും മീനത്തിൻെറ അന്ത്യവുമാകുന്നു. ഇപ്പറഞ്ഞതിന്നും, ഈ ദ്രേക്കാണങ്ങളിൽവെച്ചു് ഒന്നു് ഇരുപത്തിരണ്ടാമത്തതായി വരികിൽ ശവപരിണാമം മേൽപ്രകാരമാകുന്നു എന്നതിന്നും സഹായമായിട്ടു് ഒരു വചനാന്തരംകൂടെ ഉണ്ടു്. അതു് ഏതെന്നാൽ,

ശശഗ്രഹപൂർവ്വാപരഗഃ കീടസ്യ ച മീനപശ്ചിമോപഗതഃ
നിധനേ യസ്യ ഭവതി ദ്രേക്കാണസ്തസ്യ ച മൃതസ്യ

ഭുഞ്ജന്തി വായസാദ്യാഃ പ്രാണിസമൂഹാ ന ചാസ്തി സന്ദേഹഃ
പാപഗ്രഹദൃക്കാണോ യസ്യാഷ്ടമരാശിസംസ്ഥിതോ ഭവതി
ദഹനം പ്രാപ്നോതി നരോ മൃതമാത്രോ നിശ്ചയാൽ പ്രവദേൽ
ഏവം സൌമ്യദൃഗാണോ ജലമദ്ധ്യേ ക്ഷിപ്യതേ നരോത്ര മൃതഃ
സൌമ്യദൃഗാണഃ പാപൈഃ പാപദൃഗാണോപി സൌമ്യ യുതഃ
യസ്യാഷ്ടമഭവനഗതഃ ശോഷം പ്രാപ്നോതി സോപി മൃതഃ.

എന്നുള്ളതു യാതൊന്നോ അതുതന്നെ എന്നറിഞ്ഞുകൊൾക.

ഗുരുരുഡുപതിശുക്രൌ സൂൎയ്യഭൌമൌ യമജ്ഞൌ
വിബുധപിതൃതിരശ്ചോ നാരകീയാംശ്ച കുൎയ്യുഃ
ദിനകരശശിവീൎയ്യാധിഷ്ഠിതത്ര്യംശനാഥാഃ
പ്രവരസമനികൃഷ്ടാംസ്തുംഗഹാനാദനൂകേ. ൧൪

അ — ഗുരുഃ ഉഡുപതിശുക്രൌ സൂൎയ്യഭൌമൌ യമജ്ഞൌ ച ദിനകരശശിവീൎയ്യാധിഷ്ഠിതത്ര്യംശനാഥാഃ തുംഗഹാനാൽ അനൂകേ പ്രവരസമനികൃഷ്ടാൻ വിബുധപിതൃതിരശ്ചഃ നാരകീയാൻ ച കുൎയ്യുഃ.

അന്വ — ഗുരുവും ഉഡുപതിശുക്രന്മാരും സൂൎയ്യഭൌമന്മാരും യമജ്ഞന്മാരും ദിനകരശശിവീൎയ്യാധിഷ്ഠിതത്ര്യംശനാഥന്മാരായിട്ട തുംഗഹാനത്തെ അനുസരിച്ചിട്ട് അനൂകത്തിങ്കൽ പ്രവരസമനികൃഷ്ടന്മാരായിരിക്കുന്ന വിബുധപിതൃതിൎയ്യക്കുകളാക്കിയും നാരകീയന്മാരാക്കിയും ചെയ്യും.

പരി — ഗുരു=ബൃഹസ്പതി (വ്യാഴം), ഉഡുപതിശുക്രന്മാർ=ഉഡുപതിയും ശുക്രനും, ഉഡുപതി=ചന്ദ്രൻ, സൂൎയ്യഭൌമന്മാർ=സൂൎയ്യനും ഭൌമനും, സൂൎയ്യൻ=ആദിത്യൻ, ഭൌമൻ=ചൊവ്വ, യമജ്ഞന്മാർ=യമനും ജ്ഞനും, യമൻ=ശനി, ജ്ഞൻ=ബുധൻ, ദിനകരശശിവീൎയ്യാധിഷ്ഠിതത്ര്യംശനാഥന്മാർ=ദിനകരശശിവീൎയ്യാധിഷ്ഠിതത്ര്യംശത്തിന്റെ നാഥന്മാർ, ദിനകരശശിവീൎയ്യാധിഷ്ഠിതത്ര്യംശം=ദിനകരശശിവീൎയ്യാധിഷ്ഠിതന്റെ ത്ര്യംശം, ദിനകരശശിവീൎയ്യാധിഷ്ഠിതൻ=ദിനകരശശികളിൽവെച്ചു വീൎയ്യാധിഷ്ഠിതൻ, ദിനകരശശികൾ=ദിനകരനും ശശിയും, ദിനകരൻ=ആദിത്യൻ, ശശി=ചന്ദ്രൻ, വീൎയ്യാധിഷ്ഠിതൻ=വീൎയ്യാശ്രിതൻ (ബലവാൻ എന്നു സാരം), ത്ര്യംശം=ദ്രേക്കാണം, നാഥന്മാർ=സ്വാമികൾ, തുംഗഹാനം=തുംഗത്തിങ്കൽനിന്നുള്ള ഹാനം, തുംഗം=ഉച്ചരാശി, ഹാനം=അപായം (അകൽച്ച എന്നു സാരം), അനൂകം=പ്രാഗ്ജന്മം, പ്രവരസമനികൃഷ്ടന്മാർ=പ്രവരന്മാരായും സമന്മാരായും നികൃഷ്ടന്മാരായുമിരിക്കുന്നവർ, പ്രവരന്മാർ=ഉത്തമന്മാർ, സമന്മാർ=മദ്ധ്യമന്മാർ, നികൃഷ്ട

ന്മാർ=അധമന്മാർ, നിബുധപിതൃതിൎയ്യക്കുകൾ=വിബുധന്മാരും പിതൃക്കളും തിൎയ്യക്കുകളും, വിബുധന്മാർ=ദേവന്മാർ, തിൎയ്യക്കുകൾ=പശുപക്ഷ്യാദികൾ, നാരകീയന്മാർ=നാരകത്തെ സംബന്ധിച്ചവർ, നാരകം=നരകലോകം.

സാ—ആദിത്യചന്ദ്രന്മാരിൽവെച്ചു ബലവാനായിരിക്കുന്ന ഗ്രഹം ഏതോ അതിന്റെ ദ്രേക്കാണാധിപൻ വ്യാഴമാകിൽ പ്രാഗ്ജന്മത്തിങ്കൽ ദേവന്മാരിൽ അന്തൎഭവിച്ചവനായിരുന്നു എന്നും മേൽപ്പറഞ്ഞ ഗ്രഹത്തിന്റെ ദ്രേക്കാണാധിപൻ ചന്ദ്രനോ ശുക്രനോ ആകിൽ പിതൃക്കളിൽ അന്തൎഭവിച്ചവനായിരുന്നു എന്നും സൂൎയ്യനോ ചൊവ്വയോ ആകിൽ പശുപക്ഷ്യാദിസംഘാതത്തിങ്കൽ അന്തൎഭവിച്ചവനായിരുന്നു എന്നും ശനിയോ ബുധനോ ആകിൽ നരകത്തിൽ കിടക്കുന്നവരിൽ അന്തൎഭവിച്ചവനായിരുന്നു എന്നും ദ്രേക്കാണനാഥന്മാരായിരിക്കുന്ന ഗുൎവ്വാദിഗ്രഹങ്ങളുടെ ഉച്ചരാശിയിൽനിന്നുള്ള അകല്ച്ചയെ അനുസരിച്ചു് അന്നുള്ള ഉത്തമത്വത്തേയും മദ്ധ്യമത്വത്തേയും അധമത്വത്തേയും പറയേണമെന്നും ഗ്രഹിച്ചുകൊൾക. ഇതിന്നു മൂലം,

ബലവാൻ യദി സൂൎയ്യഃ സ്യാദിന്ദോഃ സൂൎയ്യാൽ സ ഏവ വാ
തത്ത്ര്യംശാധിപമാദായ ബ്രൂയാച്ച പ്രാക്തനീം ദശാം

ഇത്യാദിയായ സ്കന്ദഹോരയാകുന്നു. അവിടെ ഉള്ള ഇന്ദുപദം ചന്ദ്രലഗ്നോദയപരമായിട്ടും ഗ്രഹിക്കാമെന്നിരിക്കുകയാൽ തത്ത്ര്യംശം സൂൎയ്യൻ, ചന്ദ്രൻ, ലഗ്നം ഇവ മൂന്നിന്റേയും നവാംശകമെന്നും ഭഗവദഭിപ്രായം ഗ്രാഹ്യമാകുന്നു. ഇത്യാദികളായ അനേകോപായങ്ങൾകൊണ്ടു് അനൂകസംബന്ധികളായ അനേകവിഷയങ്ങളെക്കുറിച്ചുള്ള വിചാരം പ്രാജാപത്യാദികളായ പൂൎവ്വതന്ത്രങ്ങളിൽ സ്പഷ്ടമാകുന്നു. സംക്ഷേപാഗ്രഹവശാൽ താൻ അത്ര വിസ്തരിപ്പാൻ ഇച്ഛിച്ചിട്ടില്ലാ എങ്കിലും ജ്യൌതിഷശാസ്ത്രത്തിന്നു് അനൂകം, ഗതി ഇങ്ങിനെ രണ്ടു വിഷയങ്ങൾകൂടെ ഉണ്ടല്ലോ എന്നു കരുതി അതുകളിൽവെച്ചു് അനൂകത്തെ ഇതുകൊണ്ടു സംഗ്രഹിച്ചു എന്നും ഗതിയെ ഇപ്രകാരംതന്നെ സംഗ്രഹിപ്പാൻപോകുന്നു എന്നും ഗ്രഹിച്ചുകൊൾക.

ഗതിമപി രിപുരന്ധ്രത്ര്യംശപോऽസ്തസ്ഥിതോ വാ
ഗുരുരഥ രിപുകേന്ദ്രച്ഛിദ്രഗസ്സ്വോച്ചസംസ്ഥഃ
ഉദയതി ഭവനേऽന്ത്യേ സൌമ്യഭാഗേ ച മോക്ഷോ
ഭവതി യദി ബലേന പ്രോജ്ഝിതാസ്തത്ര ശേഷാഃ. ൧൭

അ—രിപുരന്ധ്രത്ര്യംശപഃ അസ്തസ്ഥിതഃ അപി വാ ഗ്രഹഃ ഗതിം കുര്യാൽ. സ്വോച്ചസംസ്ഥഃ രിപുകേന്ദ്രച്ഛിദ്രഗഃ ഗുരുഃ അഥ ഗതിം കുര്യാൽ. അന്ത്യേ ഭവനേ സൌമ്യഭാഗേ ച ഉദയതി തത്ര ശേഷാഃ ബലേന പ്രോജ്ഝിതാഃ യദി തര്ഹി മോക്ഷഃ ഭവതി.

അന്വ—രിപുരന്ധ്രത്ര്യംശപനും അസ്തസ്ഥിതനും ഷഷ്ഠാഷ്ടമസ്ഥിതനും ഗതിയെ ജനിപ്പിക്കും. സ്വോച്ചസംസ്ഥനായി രിപുകേന്ദ്രച്ഛിദ്രഗനായിരിക്കുന്ന ഗുരു മംഗലയായിരിക്കുന്ന ഗതിയെ ജനിപ്പിക്കും. അന്ത്യമായിരിക്കുന്ന ഭവനമോ സൌമ്യഭാഗമോ ഉദയത്തായിരിക്കുംസമയത്തിങ്കൽ അവിടെ ഗുരുവിനെ കഴിച്ചു ശേഷന്മാർ ബലത്താൽ പ്രോജ്ഝിതന്മാരാകുന്നു എങ്കിൽ മോക്ഷം ഭവിക്കുന്നു.

പരി—രിപുരന്ധ്രത്ര്യംശപൻ=രിപുരന്ധ്രത്ര്യംശങ്ങളെ പാനം ചെയ്യുന്നവൻ, രിപുരന്ധ്രത്ര്യംശങ്ങൾ=രിപുരന്ധ്രസംബന്ധികളായിരിക്കുന്ന ത്ര്യംശങ്ങൾ, രിപുരന്ധ്രസംബന്ധികൾ=രിപുരന്ധ്രങ്ങളെ സംബന്ധിച്ചവ, രിപുരന്ധ്രങ്ങൾ=രിപുവും രന്ധ്രവും, രിപു=ആറാമേടം, രന്ധ്രം=അഷ്ടമം, ത്ര്യംശങ്ങൾ=ദ്രേക്കാണങ്ങൾ, പാനംചെയ്ക=രക്ഷിക്കുക, അസ്തസ്ഥിതൻ=അസ്തത്തിങ്കൽ സ്ഥിതിചെയ്യുവൻ, അസ്തം=ഏഴാമേടം, സ്ഥിതിചെയ്ക=നില്ക്കുക, ഷഷ്ഠാഷ്ടമസ്ഥിതൻ=ഷഷ്ഠാഷ്ടമങ്ങളിൽ സ്ഥിതിചെയ്യുവൻ, ഷഷ്ഠാഷ്ടമങ്ങൾ=ഷഷ്ഠവും അഷ്ടമവും, ഷഷ്ഠം=ആറാമേടം, അഷ്ടമം=എട്ടാമേടം, സ്ഥിതിചെയ്ക=നില്ക്കുക, ഗതി=പരലോകപ്രാപ്തി, സ്വോച്ചസംസ്ഥൻ=സ്വോച്ചത്തിങ്കൽ സംസ്ഥിതിചെയ്യുന്നവൻ, സ്വോച്ചം=തന്റെ ഉച്ചം, ഉച്ചം=ഉച്ചരാശി, സംസ്ഥിതിചെയ്ക=നില്ക്കുക, രിപുകേന്ദ്രച്ഛിദ്രഗൻ=രിപുകേന്ദ്രച്ഛിദ്രങ്ങളെ ഗമിച്ചവൻ, രിപുകേന്ദ്രച്ഛിദ്രങ്ങൾ=രിപുവും കേന്ദ്രവും ഛിദ്രവും, രിപു=ആറാമേടം, കേന്ദ്രം=ലഗ്നം മുതലായതു് (ലഗ്നമോ ൪-ാമേടമോ ൭-ാമേടമോ ൧൦-ാമേടമോ എന്നു സാരം), ഗമിക്ക=പ്രാപിക്കുക, ഗുരു=ബൃഹസ്പതി, ശുഭയായിരിക്കുന്ന ഗതി=കാലാന്തരത്തിങ്കലുള്ള മോക്ഷത്തിന്നു് അനുകൂലമായ പരലോകപ്രാപ്തി, അന്ത്യം=ഒടുക്കത്തേതു്, ഭവനം=രാശി, സൌമ്യഭാഗം=സൌമ്യന്റെ ഭാഗം, സൌമ്യൻ=ബുധൻ, ഭാഗം=നവാംശകം, ഉദയത്തു്=ഉദിച്ചിരിക്കുന്നതു്, ഉദിക്ക=ലഗ്നമാവു എന്നുള്ള അവസ്ഥയെ പ്രാപിക്കുക, ഗുരു=ബൃഹസ്പതി, ശേഷന്മാർ=അന്യഗ്രഹങ്ങൾ, പ്രോജ്ഝിതന്മാർ=പ്രകർഷേണ ഉജ്ഝിക്കപ്പെട്ടവർ, പ്രകർഷം=അതിശയം, ഉജ്ഝിക്ക=ഉപേക്ഷിക്കുക, മോക്ഷം=മോക്ഷമെന്ന പുരുഷാർത്ഥം.

സാ—പതിനാറാംദ്രേക്കാണാധിപനോ ഇരുപത്തിരണ്ടാംദ്രേക്കാണാധിപനോ ഏഴാംമേടത്തു നില്ക്കുന്ന ഗ്രഹമോ ആറാംമേടത്തു നില്ക്കുന്ന ഗ്രഹമോ അഷ്ടമത്തിൽ നില്ക്കുന്ന ഗ്രഹമോ മരിച്ചവനെ തനിക്ക് അനുരൂപമായ പരലോകത്തെ പ്രാപിപ്പിക്കും. അതു് എങ്ങിനെ എന്നു മേൽപ്പറഞ്ഞപ്രകാരം ഊഹ്യമാകുന്നു. പതിനാറാംദ്രേക്കാണത്തിന്റെ അധിപതി മുതലായവരിൽവെച്ചു് ഏതൊരു ഗ്രഹത്തെക്കൊണ്ടു പരലോകപ്രാപ്തിയെ കല്പിക്കേണമെന്നുള്ള സംശയം ബലാബലവിചാരത്തിങ്കൽ തീൎന്നുപോകുന്നതുമാകുന്നു. ഇങ്ങിനെയാകയാൽ മേൽപ്രകാരമുള്ള ഗ്രഹം വ്യാഴമാകിൽ ദേവലോകത്തെ പ്രാപിക്കുമെന്നും, ചന്ദ്രനോ ശുക്രനോ ആകിൽ പിതൃലോകത്തെ പ്രാപിക്കുമെന്നും, സൂൎയ്യനോ ചൊവ്വയോ ആകിൽ പശുപക്ഷ്യാദിവാശത്തിൽ ചേരുമെന്നും, ശനിയോ ബുധനോ ആകിൽ നരകത്തെ പ്രാപിക്കുമെന്നും ഗ്രാഹ്യമാകുന്നു.

അസ്തസ്ഥിതോ വാ എന്നുള്ള വാശബ്ദംകൊണ്ടു് ഇവിടെ പറയപ്പെടാത്തവരായ ഷഷ്ഠാഷ്ടമസ്ഥഗ്രഹങ്ങളുടെ സമുച്ചയം ബോദ്ധ്യമാകുന്നു. ഇതിന്നു മൂലമെന്തെന്നാൽ,

സുരപിതൃതിൎയ്യങ്നരകാൻ ഗുരുരുഡുപസിതാവസൃഗ്രവിജ്ഞയമൌ
രിപുരന്ധ്രത്ര്യംശകപാ നയന്തി ചാസ്താരിനിധനസ്ഥാഃ.

എന്നിപ്രകാരം സ്വല്പജാതകത്തിൽ ഉള്ള ആചാൎയ്യവചനംതന്നെ എന്നറിഞ്ഞുകൊൾക. ഇനി ദ്വിതീയപാദം മുതലായതിന്റെ സാരത്തെ പറയുന്നു.

പരമോച്ചസ്ഥനായിരിക്കുന്ന വ്യാഴം ആറാംമേടത്തോ ലഗ്നാദികേന്ദ്രങ്ങളിലോ അഷ്ടമത്തിലോ നില്ക്കിൽ മരിച്ചതിന്റെശേഷം അത്യന്തശുഭയായ പരലോകപ്രാപ്തി ഭവിക്കുമെന്നറിയേണം. ഇതുകൊണ്ടു കാലാന്തരത്തിങ്കലുള്ള മോക്ഷപ്രാപ്തിയെ അറിവാനുള്ള ഉപായം പറയപ്പെട്ടു. കാലാന്തരത്തിങ്കലുള്ള മോക്ഷം ക്രമമുക്തിയാകുന്നു. ഇതു മിതാക്ഷരയിൽ സ്പഷ്ടമാകുന്നു.

മീനലഗ്നമായിട്ടോ ലഗ്നാംശകം ബുധസംബന്ധിയായിട്ടോ ഭവിച്ചിരിക്കുമ്പോൾ വ്യാഴം ബലപൂൎണ്ണനായിട്ടും മറ്റുള്ളവർ അത്യന്തബലഹീനന്മാരായിട്ടും ഭവിക്കിൽ പ്രാരബ്ധകൎമ്മങ്ങളുടെ അവസാനകാലത്തിങ്കൽ മോക്ഷരൂപപുരുഷാൎത്ഥപ്രാപ്തിയെ പറയേണം. ഇതുകൊണ്ടു സദ്യോമുക്തി പറയപ്പെട്ടു. ഇതും മിതാക്ഷരയിൽ സ്പഷ്ടമാകുന്നു. മരണകാലലഗ്നത്തെ പിടിച്ചും ഗതിയെ നിശ്ചയിക്കാം.

ഷഷ്ഠാഷ്ടമകണ്ടകഗോ ജീവശ്ചേൽ ഭവതി മീനലഗ്നേ വാ
ശേഷൈഃ ഖഗൈൎബ്ബലോനൈൎമ്മരണേ വാ മോക്ഷഗതിമാഹുഃ

എന്നുള്ള സപ്തജാതകശ്ലോകത്തിങ്കൽ മരണേ വാ എന്ന അംശംകൊണ്ടു് ഈ അഭിപ്രായത്തെ ഈ ആചാൎയ്യൻ സ്പഷ്ടമാക്കിയിരിക്കുന്നു എന്നറിഞ്ഞുകൊൾക.

ഇതി ത്രയോവിംശോദ്ധ്യായഃ



## ചതുൎവ്വിംശാദ്ധ്യായപ്രാരംഭഃ

ആധാനജന്മാപരിബോധകാലേ
സംപൃച്ഛതോ ജന്മ വദേദ്വിലഗ്നാൽ
പൂൎവ്വാപരാൎദ്ധേ ഭവനസ്യ വിദ്യാ-
ദ്ഭാനാവുദഗ്ദക്ഷിണഗേ പ്രസൂതിം.                    ൧

അ—ആധാനജന്മാപരിബോധകാലേ സംപൃച്ഛതഃ ജന്മ വിലഗ്നാൽ വദേൽ. ഭവനസ്യ പൂൎവ്വാപരാൎദ്ധേ ലഗ്നഗതേ സതി സംപൃച്ഛതഃ പ്രസൂതിം ഭാനൌ ഉദഗ്ദക്ഷിണഗേ വിദ്യാൽ.

അന്വ—ആധാനജന്മാപരിബോധകാലത്തിങ്കൽ സംപൃച്ഛന്നായിരിക്കുന്നവന്റെ ജന്മത്തെ വിലഗ്നത്തെ അറിഞ്ഞിട്ടു വദിക്കേണം. ഭവനത്തിന്റെ പൂൎവ്വാപരാൎദ്ധം ലഗ്നഗതമായിരിക്കും സമയത്തിങ്കൽ സംപൃച്ഛന്നായിരിക്കുന്നവന്റെ പ്രസൂതിയെ ഭാനു ഉദഗ്ദക്ഷിണഗനായിരിക്കുംസമയത്തിങ്കൽ എന്നറിയണം.

പരി—ആധാനജന്മാപരിബോധകാലേ=ആധാനജന്മാപരിബോധവിശിഷ്ടമായിരിക്കുന്ന കാലം, ആധാനജന്മാപരിബോധവിശിഷ്ടം=ആധാനജന്മാപരിബോധത്തോടു കൂടിയതു്, ആധാനജന്മാപരിബോധം=ആധാനജന്മങ്ങളുടെ അപരിബോധം, ആധാനജന്മങ്ങൾ=ആധാനവും ജന്മവും, ആധാനം=തന്റെ ജനനത്തിന്നു കാരണമായ ശുക്ലഭാഗത്തിന്റെ സ്ത്രീയോനിയിലുള്ള നിഷേകം, ജന്മം=ജനനം (മാതാവിന്റെ ഉദരത്തിങ്കൽനിന്നുള്ള നിൎഗ്ഗമനമെന്നു സാരം), അപരിബോധം=അജ്ഞാനം (ഇന്നപ്പോൾ എന്നുള്ള അറിവില്ലായ്ക എന്നു സാരം), സംപൃച്ഛൻ=സംപൃച്ഛിച്ചിരിക്കുന്നവൻ, സംപൃച്ഛിക്ക=വേണ്ടുംപ്രകാരം ചോദിക്കുക, ജന്മം=ജനനകാലം, വിലഗ്നം=പ്രശ്നലഗ്നം, വദിക്ക=പറയുക,

ഭവനം=രാശി, പൂൎവ്വാപരാൎദ്ധം=പൂൎവ്വാപരമായിരിക്കുന്ന അൎദ്ധം, പൂൎവ്വാപരം=പൂൎവ്വമായും അപരമായുമിരിക്കുന്നതു്, പൂൎവ്വം=ഒന്നാമത്തേതു്, അപരം=രണ്ടാമത്തേതു്, ലഗ്നഗതം=ലഗ്നത്തെ ഗമിച്ചതു്, ഗമിക്ക=പ്രാപിക്കുക, പ്രസൂതി=പ്രസവം, ഭാനു=ആദിത്യൻ, ഉദഗ്ദക്ഷിണഗൻ=ഉദഗ്ദക്ഷിണങ്ങളെ ഗമിച്ചവൻ, ഉദഗ്ദക്ഷിണങ്ങൾ=ഉദക്കും ദക്ഷിണവും, ഉദക്ക്=ഉത്തരം (ഉത്തരായണമെന്നു സാരം), ദക്ഷിണം=ദക്ഷിണായനം.

സാ—ആധാനകാലത്തിന്റെയും ജനനകാലത്തിന്റെയും അറിവോട്ടുകൂടാതെയുള്ള സമയത്തിങ്കൽ വേണ്ടുംപ്രകാരം ഒരുത്തൻ വന്നു ചോദിച്ചാൽ അവന്റെ ജനനകാലത്തെ പ്രശ്നലഗ്നംകൊണ്ടു് അറിയണം. പ്രശ്നലഗ്നം പ്രഥമഹോരയാകിൽ ഉത്തരായണത്തിങ്കൽ എന്നും ദ്വിതീയഹോരയാകുന്നു എങ്കിൽ ദക്ഷിണായനത്തിങ്കൽ എന്നും ഗ്രഹിച്ചുകൊൾക.

മകരം മുതലായ ആറു രാശികളിൽ ആദിത്യൻ സഞ്ചരിക്കുന്ന കാലത്തു് ഉത്തരായണമെന്നും കൎക്കടകാമുതൽ ആറു രാശികളിൽ ആദിത്യൻ സഞ്ചരിക്കുന്നകാലത്തു ദക്ഷിണായനമെന്നും ധരിച്ചുകൊൾക.

ലഗ്നത്രികോണേഷു ഗുരുസ്ത്രിഭാഗൈ-
ൎവ്വികല്പ്യ വൎഷാണി വയോനുമാനാൽ
ഗ്രീഷ്മോൎക്കലഗ്നേ കഥിതാസ്തു ശേഷൈ-
രന്യായനത്താവൃതുരൎക്കചാരാൽ ൨

അ—ത്രിഭാഗൈഃ ലഗ്നത്രികോണേഷു ഗുരുഃ ജ്ഞേയഃ. വൎഷാണി വയോനുമാനാൽ വികല്പ്യ ജ്ഞേയാനി അൎക്കലഗ്നേ ഗ്രീഷ്മഃ ഋതുഃ ജ്ഞേയഃ. ശേഷൈഃ തു കഥിതാഃ ഋതവഃ ജ്ഞേയാഃ. അന്യായനത്വേ അൎക്കചാരാൽ ഋതുഃ ജ്ഞേയഃ.

അന്വ—ത്രിഭാഗങ്ങൾകൊണ്ടു ലഗ്നത്രികോണങ്ങളിൽ ഗുരു ജ്ഞേയനായി ഭവിക്കുന്നു. വൎഷങ്ങൾ വയോനുമാനം ഹേതുവായിട്ടു വികല്പിച്ചിട്ടു ജ്ഞേയങ്ങളായി ഭവിക്കുന്നു. ശേഷങ്ങൾഹേതുവായിട്ടാകട്ടെ കഥിതങ്ങളായി ഭവിക്കുന്ന ഋതുക്കൾ ജ്ഞേയങ്ങളായി ഭവിക്കുന്നു. അന്യായനത്തു സത്തായിരിക്കുംസമയത്തിങ്കൽ അൎക്കചാരംഹേതുവായിട്ടു ഋതു ജ്ഞേയമായി ഭവിക്കുന്നു.

പരി—ത്രിഭാഗങ്ങൾ=ദ്രേക്കാണങ്ങൾ, ലഗ്നത്രികോണങ്ങൾ=ലഗ്നവും ത്രികോണങ്ങളും, ലഗ്നം=ജനനരാശി, ത്രികോണങ്ങൾ=അഞ്ചാ

മേടവും ഒമ്പതാമേടവും, ഗുരു=ബൃഹസ്പതി, ജ്ഞേയൻ=അറിയപ്പെടുവാൻ യോഗ്യൻ, വയോനുമാനഃ=വയസ്സുകൊണ്ടുള്ള അനുമാനം, അനുമാനം=ഊഹം, വികല്പിക്കു=പലപ്രകാരം നിശ്ചയിക്കുക, ജ്ഞേയങ്ങൾ=അറിയപ്പെടുവാൻ യോഗ്യങ്ങൾ, അൎക്കലഗ്നഃ=അൎക്കന്റെ ലഗ്നം, അൎക്കൻ=ആദിത്യൻ, ലഗ്നഃ=ജനനരാശി (അതിങ്കലുള്ള സ്ഥിതി എന്നു് ഇവിടെ ഗ്രാഹ്യമാകുന്നു), ജ്ഞേയം=അറിയപ്പെടുവാൻ യോഗ്യം, ശേഷങ്ങൾ=ഇതരഗ്രഹങ്ങളുടെ ലഗ്നസ്ഥിതികൾ, കഥിതങ്ങൾ=കഥിക്കപ്പെട്ടവ, കഥിക്കു=പറയുക, അന്യായനത്തു=അന്യമായിരിക്കുന്ന അയനത്തു, അന്യം=ഭിന്നം, അയനത്തു=അയനവും ഋതുവും, അൎക്കചാരം അൎക്കന്റെ ചാരം, അൎക്കൻ=ആദിത്യൻ, ചാരം=സഞ്ചാരം.

സാ—പ്രശ്നലഗ്നം പ്രഥമദ്രേക്കാണമായി വരികിൽ ആ രാശി യാതൊന്നോ അതിൽത്തന്നെ ജനനകാലത്തിങ്കൽ ബൃഹസ്പതി എന്നറിയേണം. രണ്ടാംദ്രേക്കാണമാകിൽ ആ രാശിയുടെ അഞ്ചാംരാശിയിൽ എന്നറിയേണം. മൂന്നാംദ്രേക്കാണമാകിൽ ആ രാശിയുടെ ഒമ്പതാം രാശിയിൽ എന്നറിയേണം. പരിവൃത്തിസംവത്സരങ്ങളെ വയസ്സുകൊണ്ടു് ഊഹിച്ചു നിശ്ചയിച്ചുകൊൾക. ആദിത്യൻ ലഗ്നത്തിൽ നില്ക്കിൽ ഗ്രീഷ്മൎത്തുവിങ്കൽ ജനനമെന്നറിയേണം. മറ്റുള്ള ഗ്രഹങ്ങൾ ലഗ്നത്തിങ്കൽ നില്ക്കിൽ മുൻപറഞ്ഞപ്രകാരം ഋതുക്കൾ ബോദ്ധ്യങ്ങളാകുന്നു. സൂൎയ്യാദിഗ്രഹങ്ങളുടെ ദ്രേക്കാണം ലഗ്നഗതമായിരുന്നാലും മേൽ പറഞ്ഞ പ്രകാരം ഋതുനിൎണ്ണയത്തെ ചെയ്യേണം. ഇങ്ങിനെയാകയാൽ സൂൎയ്യൻ ലഗ്നഗതനായിട്ടോ സൂൎയ്യദ്രേക്കാണം ലഗ്നഗതമായിട്ടോ വരികിൽ ഗ്രീഷ്മമെന്നും, ശനിയോ ശനിദ്രേക്കാണമോ ലഗ്നത്തിൽ വരികിൽ വസന്തമെന്നും, ചൊവ്വയോ ചൊവ്വയുടെ ദ്രേക്കാണമോ ലഗ്നത്തിൽ വരികിൽ ഗ്രീഷ്മമെന്നും, ചന്ദ്രനോ ചന്ദ്രദ്രേക്കാണമോ ലഗ്നത്തിൽ വരികിൽ വൎഷത്തു എന്നും, ബുധനോ ബുധദ്രേക്കാണമോ ലഗ്നത്തിൽ വരികിൽ ശരത്തു് എന്നും, ഗുരുവോ ഗുരുദ്രേക്കാണമോ ലഗ്നത്തിൽ വരികിൽ ഹേമന്തമെന്നും ഗ്രഹിച്ചുകൊൾക.

ആദിത്യന്റെ ഋതു ഈ ശ്ലോകത്തിങ്കൽ ഗ്രീഷ്മോൎക്കലഗ്നേ എന്നുള്ള അംശംകൊണ്ടു പറയപ്പെട്ടു. അന്യഗ്രഹങ്ങളുടെ ഋതുക്കളെ "ദ്രേക്കാണേ ശിശിരാദയശ്ശുക്രചന്ദ്രജ്ഞഗുൎവ്വാദിഷു മൂൎത്സു വാ" എന്നതുകൊണ്ടു മുമ്പെ പറഞ്ഞിട്ടുമുണ്ടു്. ഇങ്ങിനെ ഋതുനിൎദ്ദേശത്തിങ്കൽ ഉപയോഗികളായ ഗ്രഹങ്ങൾ ഏഴുപേർ ഉള്ളവരിൽ ഇരുവർകൂടിയോ ബഹു

ക്കളായിട്ടോ ലഗ്നത്തിൽ നിന്നാലും അവരുടെ ദ്രേക്കാണങ്ങൾ ലഗ്നഗതങ്ങളായി വരികിലും അവരിൽവെച്ചു ബലവാനായിരിക്കുന്ന ഗ്രഹത്തെക്കൊണ്ടു ഋതുവിനെ നിശ്ചയിച്ചുകൊൾകയും വേണം. അയനവും ഋതുവും ലക്ഷണവശാൽ പ്രാപ്തമായിട്ടുള്ളതു് അന്യോന്യം ചേൎച്ച കൂടാതെയായിരിക്കിൽ അയനത്തെ വിശ്വസിക്കുകയും ഋതുവിനെ മാററിക്കൊൾകയും വേണം.

> ചന്ദ്രജ്ഞജീവാഃ പരിവൎത്തനീയാ-
> ശ്ശുക്രാരമന്ദൈരയനേ വിലോമേ
> ദ്രേക്കാണഭാഗേ പ്രഥമേ തു പൂൎവ്വോ
> മാസോऽനുപാതാച്ച തിഥിൎവ്വികല്പ്യഃ. ൩

അ—അയനേ വിലോമേ സതി ചന്ദ്രജ്ഞജീവാഃ ശുക്രാരമന്ദൈഃ പരിവൎത്തനീയാഃ ഭവന്തി. പ്രഥമേ ദ്രേക്കാണഭാഗേ വൎത്തമാനേ തു പൂൎവ്വോ മാസഃ ജ്ഞേയഃ. തിഥിഃ ച അനുപാതാൽ വികല്പ്യഃ ഭവതി.

അന്വ—അയനം വിലോമമായി സത്തായിരിക്കും സമയത്തിങ്കൽ ചന്ദ്രജ്ഞജീവന്മാർ ശുക്രാരമന്ദന്മാരെക്കൊണ്ടു പരിവൎത്തനീയന്മാരായി ഭവിക്കുന്നു. പ്രഥമമായിരിക്കുന്ന ദ്രേക്കാണഭാഗം വൎത്തമാനമായിരിക്കും സമയത്തിങ്കലാകട്ടെ പൂൎവ്വമായിരിക്കുന്ന മാസം ജ്ഞേയമായി ഭവിക്കുന്നു. തിഥിയും അനുപാതത്തെ ആശ്രയിച്ചു വികല്പ്യമായി ഭവിക്കുന്നു.

പരി—അയനം=ഉത്തരായണവും ദക്ഷിണായനവും, വിലോമം=പ്രതികൂലം, സത്തു്=ഭവിച്ചിരിക്കുന്നതു്, ചന്ദ്രജ്ഞജീവന്മാർ=ചന്ദ്രനും ജ്ഞനും ജീവനും, ജ്ഞൻ=ബുധൻ, ജീവൻ=ബൃഹസ്പതി, ശുക്രാരമന്ദന്മാർ=ശുക്രനും ആരനും മന്ദനും, ആരൻ=ചൊവ്വ, മന്ദൻ=ശനി, പരിവൎത്തനീയന്മാർ=പരിവൎത്തിപ്പിക്കപ്പെടുവാൻ യോഗ്യന്മാർ, പരിവൎത്തിപ്പിക്ക=മാററിസ്ഥാപിക്ക, പ്രഥമം=ഒന്നാമത്തേതു്, ദ്രേക്കാണഭാഗം=ദ്രേക്കാണത്തിന്റെ ഭാഗം, ഭാഗം=അംശം, വൎത്തമാനം=വൎത്തിച്ചിരിക്കുന്നതു്, വൎത്തിക്ക=സ്ഥിതിചെയ്ക, പൂൎവ്വം=ഒന്നാമത്തേതു്, അനുപാതം=ത്രൈരാശികം, തിഥി=പക്കം, വികല്പ്യം=വികല്പിക്കപ്പെടുവാൻ യോഗ്യം, വികല്പിക്ക=വിവിധമായി നിശ്ചയിക്കുക.

സാ—ഉത്തരായണമോ ദക്ഷിണായനമോ ലക്ഷണപ്രാപ്തമായ ഋതുവിന്നു ചേരാതെ വരികിൽ ചന്ദ്രനേയും ബുധനേയും ബൃഹസ്പതിയേയും ശുക്രഭൌമമന്ദന്മാരെക്കൊണ്ടു മാററിവെച്ചു ചേരുന്ന ഋതുവിനെ

യഥാക്രമമായി ഗ്രഹിക്കേണം. എങ്ങിനെയെന്നാൽ, ഉത്തരായണത്തി ങ്കൽ വഷത്തു എന്നു ലക്ഷണവശാൽ പ്രാപ്തമായി വരികിൽ ലഗ്നഗ തനായിരിക്കുന്ന ചന്ദ്രനെ ശുക്രനെന്നു കല്പിച്ച വഷത്തുവിന്നു പകരം വസന്തം ഗ്രാഹ്യമാകുന്നു എന്നും ഉത്തരായണത്തിങ്കൽ ശരത്തു് എന്നു ലക്ഷണവശാൽ പ്രാപ്തമായി വരികിൽ അവിടെ മേൽപ്രകാരം ബുധ നു ചൊവ്വയെക്കൊണ്ടു പരിവൃത്തിയെ കല്പിച്ചിട്ടു ഗ്രീഷ്മം ഗ്രാഹ മാകു ന്നു എന്നും ഉത്തരായണത്തിങ്കൽ ഹേമന്തമെന്നു ലക്ഷണവശാൽ പ്രാ പ്തമായി വരികിൽ മേൽപ്രകാരം ബൃഹസ്പതിയെ മന്ദനെക്കൊണ്ടു പ രിവത്തിപ്പിച്ചിട്ടു ശിശിരം ഗ്രാഹ്യമാകുന്നു എന്നും, ദക്ഷിണായനത്തി ങ്കൽ വസന്തമെന്നു ലക്ഷണവശാൽ പ്രാപ്തമായി വരികിൽ ശുക്രനു ചന്ദ്രനെക്കൊണ്ടു പരിവൃത്തിയെ കല്പിച്ച വഷാകാലം ഗ്രാഹ്യമാകുന്നു എന്നും, ദക്ഷിണായനത്തിങ്കൽ ഗ്രീഷ്മമെന്നു ലക്ഷണവശാൽ പ്രാപ്തമാ യി വരികിൽ അവിടെ കുജനു ബുധനെക്കൊണ്ടു പരിവൃത്തിയെ കല്പി ച്ച ശരൽക്കാലം ഗ്രാഹ്യമാകുന്നു എന്നും, ദക്ഷിണായനത്തിങ്കൽ ശിശി രമെന്നു ലക്ഷണവശാൽ പ്രാപ്തമായി വരികിൽ അവിടെ മന്ദനു ബൃഹ സ്പതിയെക്കൊണ്ടു പരിവൃത്തിയെ കല്പിച്ചിട്ടു ഹേമന്തം ഗ്രാഹ്യമാകുന്നു എ ന്നും ഗ്രഹിച്ചുകൊൾക. ചന്ദ്രനും ബുധനും ബൃഹസ്പതിക്കും ശുക്രാര മന്ദന്മാരെക്കൊണ്ടുള്ള പരിവത്തനം യാതൊരു പ്രകാരമോ അപ്രകാരം ശുക്രനും ചൊവ്വയ്ക്കും ശനിക്കും ചന്ദ്രബുധബൃഹസ്പതികളെക്കൊണ്ടുള്ള പരിവത്തനവും വിവക്ഷിതമാകയാൽ 'ചന്ദ്രജ്ഞജീവാഃ പരിവത്തനീ യാഃ' ഇത്യാദിയായ വാക്യംതന്നെ ഉപലക്ഷണവിധയാ അതിന്നും ഗമ കമായി ഭവിക്കുന്നു. ഇങ്ങിനെയാകയാൽ മേൽപ്പറഞ്ഞതു യുക്തംതന്നെ എന്നു ധരിക്കേണം.

പ്രശ്നലഗ്നത്തിൽ ദ്രേക്കാണത്തിന്റെ ആദ്യഭാഗം വത്തമാനമായി വരികിൽ ഋതപംഗങ്ങളായ മാസങ്ങളിൽവെച്ചു് ആദ്യമാസം ഗ്രാഹ്യ മാകുന്നു. ദ്വിതീയഭാഗം വത്തമാനമായി വരികിൽ ദ്വിതീയമാസം ഗ്രാഹ്യമാകുന്നു എന്നതു് അത്ഥസിദ്ധമാകുന്നു. ഇങ്ങിനെ മാസനി ണ്ണയത്തെ ചെയ്താൽ അനന്തരം ത്രൈരാശികഗണനംകൊണ്ടു തിഥി യേയും നിശ്ചയിച്ചുകൊൾക.

അത്രാപി ഹോരാപടവോ ദ്വിജേന്ദ്രാഃ
സൂര്യാംശതുല്യാം തിഥിമുദ്ദിശന്തി
രാത്രിദ്യുസംജ്ഞേഷു വിലോമജന്മ
ഭാഗൈശ്ച വേലാഃ ക്രമശോ വികല്പ്യാഃ ൪

അ—അത്ര ഹോരാപടവഃ ദ്വിജേന്ദ്രാഃ തിഥിം സൂൎയ്യാംശതുല്യാം അപി ഉദ്ദിശന്തി. രാത്രിദ്യുസംജ്ഞേഷു രാശിഷു ലഗ്നേഷു സൽസു വിലോമജന്മ വക്തവ്യം. ഭാഗൈഃ വേലാഃ ച ക്രമശഃ വികല്പ്യാഃ

അന്വ—ഇവിടെ ഹോരാപടുക്കളായിരിക്കുന്ന ദ്വിജേന്ദ്രന്മാർ തിഥിയെ സൂൎയ്യാംശതുല്യാ എന്നും ഉദ്ദേശിക്കുന്നു. രാത്രിദ്യുസംജ്ഞങ്ങളായിരിക്കുന്ന രാശികൾ ലഗ്നങ്ങളായി സത്തുക്കളായിരിക്കും സമയത്തിങ്കൽ വിലോമജന്മം വ്യക്തമായി ഭവിക്കുന്നു. ഭാഗങ്ങൾകൊണ്ടു വേലകളും ക്രമേണ വികല്പ്യകളായി ഭവിക്കുന്നു.

പരി—ഹോരാപടുക്കൾ=ഹോരയിങ്കൽ പടുക്കൾ, ഹോരാ=ഹോരാശാസ്ത്രം, പടുക്കൾ=സമൎത്ഥന്മാർ, ദ്വിജേന്ദ്രന്മാർ=മഹൎഷിമാർ, തിഥി=പക്കം, സൂൎയ്യാംശതുല്യാ=സൂൎയ്യാംശത്തോടു തുല്യാ, സൂൎയ്യാംശം=സൂൎയ്യന്റെ അംശം, സൂൎയ്യൻ=ആദിത്യൻ, അംശം=തിസ്ഥതി, ഉദ്ദേശിക്ക=പറയുക, രാത്രിദ്യുസംജ്ഞങ്ങൾ=രാത്രിയെന്നും ദിനമെന്നും സംജ്ഞയോടുകൂടിയവ സംജ്ഞ=പേര്, സത്തുക്കൾ=ഭവിച്ചിരിക്കുന്നവ, വിലോമജന്മം=വിലോമമായിരിക്കുന്ന ജന്മം, വിലോമം=വിപരീതം, ജന്മം=ജനനം, വക്തവ്യം=വചിക്കപ്പെടുവാൻ യോഗ്യം, വചിക്ക=പറയുക, ഭാഗങ്ങൾ=അംശങ്ങൾ, വേലകൾ=സമയങ്ങൾ, വികല്പ്യങ്ങൾ=വികല്പിക്കപ്പെടുവാൻ യോഗ്യങ്ങൾ, വികല്പിക്കുക=നിശ്ചയിക്കുക.

സാ—തിഥിനിൎണ്ണയമെന്നുള്ള വിഷയത്തിൽ ഹോരാശാസ്ത്രത്തിങ്കൽ സമൎത്ഥന്മാരായിരിക്കുന്ന മഹൎഷിമാർ തൽക്കാലാദിത്യൻ നിൽക്കുന്നതു് എത്രാമത്തെ തിസ്ഥതിയിലോ അത്രാമത്തെ തിഥി ജന്മതിഥിയായി ഭവിക്കുമെന്നു പറയുന്നു. തിഥിയുടെ ഗണനത്തെ ശുക്ലപ്രതിപദത്തിങ്കൽനിന്നുതുടങ്ങി ചെയ്തുകൊൾക. രാത്രിരാശി ലഗ്നമാകിൽ പകൽ ജനനമെന്നും ദിനരാശി ലഗ്നമാകിൽ രാത്രിയിൽ ജനനമെന്നും പറയേണം. ഉദയലഗ്നഗതങ്ങളായിരിക്കുന്ന ഭാഗങ്ങൾകൊണ്ടു ദിവസത്തിങ്കലും രാത്രിയിലും ഉള്ള ജനനസമയം ക്രമേണ നിശ്ചയിക്കപ്പെടുവാൻ യോഗ്യമാകുന്നു. എങ്ങിനെയെന്നാൽ, ദിനരാശി ലഗ്നമാകിൽ ആ രാശിയിൽ എത്ര നാഴിക ചെന്നുവോ അത്രാമത്തെ നാഴികയ്ക്കു രാത്രിയിൽ ജനനമെന്നും രാത്രിരാശി ലഗ്നമാകിൽ ആ രാശിയിൽ എത്ര നാഴിക ചെന്നുവോ അത്രാമത്തെ നാഴികയ്ക്കു പകൽ ജനനമെന്നും ഗ്രഹിക്കേണമെന്നറിഞ്ഞുകൊൾക.

കേചിച്ഛശാംകാദ്ധ്യുഷിതാന്നവാംശാൽ
ശ്ശുക്ലാന്തസംജ്ഞം കഥയന്തി മാസം
ലഗ്നത്രികോണോത്തമവീര്യയുക്തം
ഭം പ്രോച്യതേംഗാലഭനാദിഭിർവ്വാ. ൫

അ—കേചിൽ ശശാംകാധ്യുഷിതാൽ നവാംശാൽ ശ്ശുക്ലാന്തസം ജ്ഞം മാസം കഥയന്തി. ലഗ്നത്രികോണോത്തമവീര്യയുക്തം ഭം പ്രോച്യതേ. അംഗാലഭനാദിഭിഃ വാ.

അന്വ—ചിലർ ശശാംകാധ്യുഷിതമായിരിക്കുന്ന നവാംശത്തെ ഗ്രഹിച്ചിട്ട ശ്ശുക്ലാന്തസംജ്ഞമായിരിക്കുന്ന മാസത്തെ കഥിക്കുന്നു. ലഗ്നത്രികോണോത്തമവീര്യയുക്തമായിരിക്കുന്നതു ഭം എന്നു പറയപ്പെടുന്നു. അംഗാലഭനാദികൾകൊണ്ടും ഭം പറയപ്പെടുന്നു.

പരി—ശശാംകാധ്യുഷിതം=ശശാംകനാൽ അധ്യുഷിതം, ശശാംകൻ=ചന്ദ്രൻ, അധ്യുഷിതം=അധിവസിക്കപ്പെട്ടതു്, അധിവസിക്ക= ആശ്രയിക്കുക, നവാംശം=നവാംശകം, ശ്ശുക്ലാന്തസംജ്ഞം=ശ്ശുക്ലാന്തമെന്ന സംജ്ഞയോടുകൂടിയതു്, സംജ്ഞ=പേര് (ചാന്ദ്രമാസമെന്നു സാരം), കഥിക്ക=പറയുക, ലഗ്നത്രികോണോത്തമവീര്യയുക്തം=ലഗ്നത്രികോണങ്ങളിൽവെച്ചു് ഉത്തമവീര്യയുക്തം, ലഗ്നത്രികോണങ്ങൾ=ലഗ്നവും ത്രികോണങ്ങളും, ലഗ്നം=പ്രശ്നരാശി, ത്രികോണങ്ങൾ=അഞ്ചാമേടവും ഒമ്പതാമേടവും, ഉത്തമവീര്യയുക്തം=ഉത്തമവീര്യത്തോടുകൂടിയതു്, ഉത്തമവീര്യം=ഉത്തമമായിരിക്കുന്ന വീര്യം, ഉത്തമം=അധികം, വീര്യം= ബലം, ഭം=രാശി, അംഗാലഭനാദികൾ=അംഗാലഭനം തുടങ്ങിയുള്ളവ, അംഗാലഭനം=അംഗങ്ങളുടെ ആലഭനം, അംഗങ്ങൾ=ശരീരാവയവങ്ങൾ, ആലഭനം=സ്പർശം.

സാ—ചിലർ തൽക്കാലചന്ദ്രനാൽ ആശ്രയിക്കപ്പെട്ടിരിക്കുന്ന നവാംശകം യാതൊന്നോ അതുകൊണ്ടു ജനനകാലത്തിങ്കലെ ചാന്ദ്രമാസത്തെ പറയുന്നു. എങ്ങിനെയെന്നാൽ നവാംശകം ഒമ്പതു നക്ഷത്രപാദങ്ങളുടെ സമുദായമാകയാൽ ചന്ദ്രനവാംശകത്തെ ഒമ്പതാക്കി വിഭജിച്ചാൽ കിട്ടുന്ന നക്ഷത്രം യാതൊന്നോ അതിനെ അനുസരിച്ചു ചൈത്രാദിമാസങ്ങളിൽവെച്ചു് ഇന്നതെന്നു നിശ്ചയിച്ചുകൊൾകയും വേണം.

മേൽപ്രകാരം നോക്കുമ്പോൾ ചിത്രയോ ചോതിയോ ആയിവരികിൽ ചൈത്രമാസമെന്നും, വിശാഖമോ അനിഴമോ ആയി വരികിൽ

വൈശാഖമാസമെന്നും, തൃക്കേട്ടയോ മൂലമോ ആകിൽ ജ്യേഷ്ഠമാസമെന്നും പൂരാടമോ ഉത്രാടമോ ആയി വരികിൽ ആഷാഢമാസമെന്നും, തിരുവോണമോ അവിട്ടമോ ആയി വരികിൽ ശ്രാവണമാസമെന്നും, ചതയമോ പൂരോരുട്ടാതിയോ ഉത്രട്ടാതിയോ ആയി വരികിൽ പ്രോഷ്ഠപദമാസമെന്നും, രേവതിയോ അശ്വതിയോ ഭരണിയോ ആയി വരികിൽ ആശ്വിനമാസമെന്നും, കാൎത്തികയോ രോഹിണിയോ ആയി വരികിൽ കാൎത്തികമാസമെന്നും മകയിരമോ തിരുവാതിരയോ ആയി വരികിൽ മാൎഗ്ഗശീൎഷമാസമെന്നും, പുണർതമോ പൂയമോ ആയി വരികിൽ പൌഷമാസമെന്നും, ആയില്യമോ മകമോ ആയി വരികിൽ മാഘമാസമെന്നും, പൂരമോ ഉത്രമോ അത്തമോ ആയി വരികിൽ ഫാൽഗുനമാസമെന്നും പറയേണമെന്നഭിപ്രായം. ചാന്ദ്രമാസകല്പനയ്ക്കു് അനുരൂപമായ നക്ഷത്രവിഭാഗം മേൽപ്രകാരമാകുന്നു എന്നതിന്നു മൂലം,

ചിത്രാദിതാരകാദ്വന്ദ്വം യദാ പൂൎണ്ണേന്ദുസംയുതം
തദാ ചൈത്രാദയോ മാസാസ്ത്രിഭിഃ ഷഷ്ഠാന്ത്യസപ്തമാഃ

എന്നുള്ള ബൌധായനവചനമാകുന്നു. തല്ക്കാലചന്ദ്രസ്ഫുടത്തെ ഒമ്പതിൽ ഗുണിച്ചാൽ അതു തല്ക്കാലചന്ദ്രന്റെ നവാംശകസ്ഫുടമായി ഭവിക്കും. അതിങ്കൽ യാതൊരു നക്ഷത്രം വരുന്നുവോ അതിനെ അനുസരിച്ചു ചാന്ദ്രമാസത്തെ മേൽപ്രകാരം കല്പിച്ചുകൊൾക. തല്ക്കാലലഗ്നം അതിന്റെ അഞ്ചാമേടം ഒമ്പതാമേടം ഈ രാശികളിൽവെച്ചു് ഏതിന്നു ബലാധിക്യം ഭവിക്കുന്നുവോ അതുതന്നെ ജനനകാലത്തിങ്കൽ ചന്ദ്രാധിഷ്ഠിതരാശി എന്നു പറയേണം. അംഗസ്പൎശാദികൾകൊണ്ടും ചന്ദ്രാധിഷ്ഠിതരാശിയെ പറയാം. കാലാംഗാനീത്യാദിശ്ലോകംകൊണ്ടു പറഞ്ഞപ്രകാരം അതിന്റെ മാൎഗ്ഗം ഗ്രാഹ്യമാകുന്നു. ആദിപദംകൊണ്ടു് ആരൂഢരാശ്യാദികളെ ഗ്രഹിച്ചുകൊൾകയും വേണം.

യാവദ്ഗതശ്ശീതകരോ വിലഗ്നാൽ
ചന്ദ്രാദ്വദേത്താവതി ജന്മരാശിം
മീനോദയേ മീനയുഗം പ്രദിഷ്ടം
ഭക്ഷ്യാഹൃതാകാരരുതൈശ്ച ചിന്ത്യം. ൩

അ—ശീതകരഃ വിലഗ്നാൽ യാവദ്ഗതഃ ചന്ദ്രാൽ താവതി ജന്മരാശിം വദേൽ. മീനോദയേ സതി മീനയുഗം പ്രദിഷ്ടം ഭവതി. ഭക്ഷ്യാഹൃതാകാരരുതൈഃ ച ജന്മരാശിഃ ചിന്ത്യഃ.

അന്വ—ശീതകരൻ വിലഗ്നത്തിൽനിന്നു യാവത്തിനെ ഗതനായി ഭവിക്കുന്നുവോ ചന്ദ്രങ്കൽനിന്നു താവത്തിങ്കൽ ജന്മരാശിയെ വഷി

ക്കേണം. മീനോദയം സത്തായിരിക്കുംസമയത്തിങ്കിൽ മീനയുഗം പ്രദിഷ്ടമായി ഭവിക്കുന്നു. ഭക്ഷ്യാഹൃതാകാരരുതങ്ങൾകൊണ്ടും ജന്മരാശി ചിന്ത്യമായി ഭവിക്കുന്നു.

പരി—ശീതകരൻ=ചന്ദ്രൻ, വിലഗ്നം=ലഗ്നരാശി, യാവത്തു്=യാതൊരു പരിമാണത്തോടുകൂടിയതു്, ഗതൻ=ഗമിച്ചവൻ, ഗമിക്ക=പ്രാപിക്കുക, താവത്തു്=അതാകുന്ന പരിമാണത്തോടുകൂടിയതു്, ജന്മരാശി=ചന്ദ്രാശ്രിതരാശി, വദിക്ക=പറയുക, മീനോദയം=മീനത്തിന്റെ ഉദയം, മീനം=മീനരാശി, പ്രദിഷ്ടം=പ്രദേശിക്കപ്പെട്ടതു്, പ്രദേശിക്ക=പറയുക, ഭക്ഷ്യാഹൃതാകാരരുതങ്ങൾ=ഭക്ഷ്യവും ആഹൃതവും ആകാരവും രുതവും, ഭക്ഷ്യം=അന്നം, ആഹൃതം=ആഹരിക്കപ്പെട്ടതു്, ആഹരിക്ക=കൊണ്ടുവരിക, ആകാരം=ആകൃതി, രുതം=ശബ്ദം, ചിന്ത്യം=ചിന്തിക്കപ്പെടുവാൻ യോഗ്യം, ചിന്തിക്ക=വിചാരിക്കുക.

സാ—പ്രശ്നലഗ്നത്തിങ്കൽനിന്നു തൽക്കാലചന്ദ്രന്റെ ഗതി എത്രയോ അത്ര ഗതി തൽക്കാലത്തിങ്കൽനിന്നു ചന്ദ്രനു ഭവിക്കുമ്പോൾ എതൊരു രാശിയായി വരുമോ അതിനെ ജനനകാലത്തിങ്കലെ ചന്ദ്രരാശി എന്നു പറയേണം. എങ്ങിനെ എന്നാൽ പ്രശ്നകാലചന്ദ്രസ്ഫുടത്തെ വെച്ചു് അതിൽനിന്നു ലഗ്നസ്ഫുടത്തെ കളഞ്ഞാൽ ശേഷിക്കുന്നതു യാതൊന്നോ അതു തൽക്കാലചന്ദ്രസ്ഫുടത്തിൽ കൂട്ടിയാൽ വരുന്ന രാശി ഏതോ അതുതന്നെ ജനനകാലത്തിങ്കലെ ചന്ദ്രാധിഷ്ഠിതരാശി എന്നു പറഞ്ഞുകൊൾക. മീനരാശിയുടെ ഉദയസമയത്തിങ്കൽ പ്രഷ്ടാവു ചോദിക്കിൽ മീനരാശിതന്നെ ജനനകാലത്തിങ്കൽ ചന്ദ്രാധിഷ്ഠിതരാശി എന്നു പറയേണം. മേഷാദികളുടെ അന്നമായ കള്ളിയില മുതലായതു തൽക്കാലം കാൺകിൽ അതുകൊണ്ടും മേഷാദിജന്തുക്കളുടെ തൊലി മുതലായതു യദൃച്ഛയാ പ്രാപ്തമായി വരികിൽ അതുകൊണ്ടും മേഷാദിപ്രതിമകൊണ്ടും മേഷാദിശബ്ദശ്രവണംകൊണ്ടും ജന്മരാശിയെ ഊഹിക്കേണം.

> ഹോരാനവാംശപ്രതിമം വിലഗ്നം
> ലഗ്നാദ്രവിര്യാവതി വാ ദ്രഗാണേ
> തസ്മാദപാദേത്താവതിഥം വിലഗ്നം
> പ്രഷ്ടുഃ പ്രസൂതാവിതി ശാസ്ത്രമാഹ. ൨

അ—വിലഗ്നം ഹോരാനവാംശപ്രതിമം സ്യാൽ രവിഃ ലഗ്നാൽ യാവതി ദ്രഗാണേ സ്ഥിതഃ തസ്മാൽ താവതിഥം രാശിം പ്രഷ്ടുഃ പ്രസൂതൌ വിലഗ്നം വദേൽ വാ ഇതി ശാസ്ത്രം ആഹ.

അന്വ__വിലഗ്നം ഹോരാനവാംശപ്രതിമമായി ഭവിക്കും. രവി ലഗ്നത്തിങ്കൽനിന്നു യാവത്തായിരിക്കുന്ന ദ്രേക്കാണത്തിങ്കൽ സ്ഥിതനായി ഭവിക്കുന്നുവോ അതിങ്കൽനിന്നു താവതിഥമായിരിക്കുന്ന രാശിയെ പ്രഷ്ടാവിന്റെ പ്രസൂതിയിങ്കലെ വിലഗ്നമെന്നു വദിക്കുകയുമാം. ഇപ്രകാരം ശാസ്ത്രം പറയുന്നു.

പരി__വിലഗ്നം=ജനനലഗ്നം, ഹോരാനവാംശപ്രതിമം=ഹോരാനവാംശമാകുന്ന പ്രതിമയോടുകൂടിയതു്, ഹോരാനവാംശം=ഹോരയുടെ നവാംശം, ഹോരാ=തല്ക്കാലലഗ്നം, പ്രതിമാ=ഉപമാനം, രവി=ആദിത്യൻ, ലഗ്നം=ദ്രേക്കാണം, യാവത്ത്=യാതൊരു പരിമാണത്തോടുകൂടിയതു്, സ്ഥിതൻ=സ്ഥിതിചെയ്യുന്നവൻ, അതു്=ലഗ്നം, താവതിഥം=അത്രാമത്തേതു്, പ്രഷ്ടാവ്=പൃച്ഛിച്ചവൻ, പൃച്ഛിക്കുക=ചോദിക്കുക, പ്രസൂതി=പ്രസവം, വിലഗ്നം=ലഗ്നരാശി, വദിക്ക=പറയുക.

സാ__തല്ക്കാലലഗ്നത്തിന്റെ നവാംശകരാശി യാതൊന്നോ അതുതന്നെ ജനനലഗ്നമായി ഭവിക്കും. തല്ക്കാലലഗ്നദ്രേക്കാണത്തിങ്കൽനിന്നു് ആദിത്യൻ എത്രാമത്തെ ദ്രേക്കാണത്തിങ്കൽ നിന്നുവോ ലഗ്നത്തിങ്കൽനിന്നു തുടങ്ങി അത്രാമത്തെ രാശി ജനനലഗ്നമെന്നു പറകയുമാം. ഇങ്ങിനെ ശാസ്ത്രങ്ങളിൽ കാണുന്നു.

ജന്മാദിശേല്ലഗ്നഗേ വീര്യഗേ വാ
ഛരായാംഗുലഘ്നേട്ക്ഷുദ്ധേടവശിഷ്ടം
ആസീനസുപ്തോത്ഥിതോത്തിഷ്ഠതാം ഭം
ജായാസുഖാജ്ഞോദയസ്ഥം പ്രദിഷ്ടം. വൃ

അ__ലഗ്നഗേ വീര്യഗേ വാ ഗ്രഹേ ഛരായാംഗുലഘ്നേ അർക്കശുദ്ധേ ച സതി അവശിഷ്ടം ജന്മ ആദിശേൽ. ആസീനസുപ്തോത്ഥിതോത്തിഷ്ഠതാം ഭം ജായാസുഖാജ്ഞോദയസ്ഥം പ്രദിഷ്ടം ഭവതി.

അന്വ__ലഗ്നഗനായിട്ടോ വീര്യഗനായിട്ടോ ഇരിക്കുന്ന ഗ്രഹം ഛരായാംഗുലഘ്നനായിട്ടും അർക്കശുദ്ധനായിട്ടുമിരിക്കുംസമയത്തിങ്കൽ അവശിഷ്ടമായിരിക്കുന്നതിനെ ജന്മമെന്നു് ആദേശിക്കണം. ആസീനസുപ്തോത്ഥിതോത്തിഷ്ഠന്മാരുടെ ഭം ജായാസുഖാജ്ഞോദയസ്ഥമെന്നു് പ്രദിഷ്ടമായി ഭവിക്കുന്നു.

പരി__ലഗ്നഗൻ=ലഗ്നത്തെ ഗമിച്ചവൻ, ലഗ്നം=പ്രശ്നരാശി, ഗമിക്ക=പ്രാപിക്കുക, വീര്യഗൻ=വീര്യത്തെ ഗമിച്ചവൻ, വീര്യം=ബലം, ഗമിക്ക=പ്രാപിക്കുക, ഛരായാംഗുലഘ്നൻ=ഛരായാംഗുലംകൊണ്ടു ഹനി

ക്കപ്പെട്ടവൻ, ഛായാംഗുലം=ഛായയുടെ അംഗുലം, ഛായ=ശങ്കുച്ഛായ, അംഗുലം=വിരല്, ഹനിക്ക=ഗുണിക്കുക, അക്കശുദ്ധൻ=അക്കനെക്കൊണ്ടു ശുദ്ധൻ (ആദിത്യസംഖ്യയായ പന്ത്രണ്ടുകൊണ്ടു ഹരിക്കപ്പെട്ടവനെന്നു സാരം), അവശിഷ്ടം=ശേഷിച്ചതു്, ജന്മം=ജനനലഗ്നം, ആദേശിക്ക=പറയുക, ആസീനസുപ്തോത്ഥിതോത്തിഷ്ഠതുകൾ=ആസീനനും സുപ്തനും ഉത്ഥിതനും ഉത്തിഷ്ഠനും, ആസീനൻ=ആസിച്ചിരിക്കുന്നവൻ, ആസിക്ക=ഇരിക്കുക, സുപ്തൻ=സ്വപിച്ചവൻ, സ്വപിക്ക=കിടക്കുക, ഉത്ഥിതൻ=ഉത്ഥാനംചെയ്തവൻ, ഉത്ഥാനംചെയ്ക=എഴുനീല്ക്കുക, ഉത്തിഷ്ഠൻ=ഉത്ഥാനംചെയ്തിരിക്കുന്നവൻ, ഉത്ഥാനംചെയ്ക=എഴുനീല്ക്ക, ഭം=ജനനലഗ്നം, ജായാസുഖാജ്ഞോദയസ്ഥം=ജായാസുഖാജ്ഞോദയങ്ങളിൽ സ്ഥിതിചെയ്യുന്നതു്, ജായാസുഖാജ്ഞോദയങ്ങൾ=ജായയും സുഖവും ആജ്ഞയും ഉദയവും, ജായ=ഏഴാമേടം, സുഖം=നാലാമേടം, ആജ്ഞ=പത്താമേടം, ഉദയം=പ്രശ്നകാലത്തോടുള്ള ഐക്യപ്രാപ്തി, പ്രദിഷ്ടം=പ്രദേശിക്കപ്പെട്ടതു്, പ്രദേശിക്ക=പറയുക.

സാ—നഷ്ടജാതകത്തെക്കുറിച്ചു ചോദിച്ച സമയത്തിങ്കൽ യാതൊരു രാശി ഉദയത്തെ പ്രാപിച്ചുവോ ആ രാശിയിൽ നില്ക്കുന്ന ഗ്രഹത്തിന്റെ താല്ക്കാലികസ്ഫുടത്തെ ഉണ്ടാക്കി അതിനെ അക്കാലത്തിങ്കൽ പരീക്ഷിച്ചു ഗ്രഹിക്കപ്പെട്ട ശങ്കുച്ഛായയുടെ വിരൽകൊണ്ടു പെരുക്കി അതിനെ പന്ത്രണ്ടുകൊണ്ടു ഹരിച്ചാൽ ശേഷിക്കുന്നതു യാതൊന്നോ അതു ലഗ്നസ്ഫുടമെന്നു് അറിഞ്ഞു് അതിനെ അനുസരിച്ചു ജന്മലഗ്നത്തെ പറയേണം. ഇരുന്നുംകൊണ്ടു ചോദിച്ചവന്റെ ജനനലഗ്നം തല്ക്കാലലഗ്നത്തിന്റെ ഏഴാംരാശി എന്നും കിടന്നുംകൊണ്ടു ചോദിച്ചവന്റെ ജനനലഗ്നം തല്ക്കാലലഗ്നത്തിന്റെ നാലാംരാശി എന്നും പീഠാദികളിൽനിന്നു് എഴുനീററുനിന്നിട്ടു ചോദിച്ചവന്റെ ജനനലഗ്നം തല്ക്കാലലഗ്നത്തിന്റെ പത്താംരാശി എന്നും എഴുനീററിരിക്കുന്നവനായിട്ടു ചോദിച്ചവന്റെ ജനനലഗ്നം തല്ക്കാലലഗ്നംതന്നെ എന്നും മുനിമാർ പറഞ്ഞിരിക്കുകയാൽ പ്രശ്നകാലത്തിങ്കൽ ആസനാദികളായ മേൽപ്പറഞ്ഞ അവസ്ഥകൾ വരികിൽ അതിനെ അനുസരിച്ചും ലഗ്നരാശിയെ ഊഹിക്കേണം.

ഗോസിംഹൌ ജൂകകാഷ്ട്രമൌ ക്രിയതുലേ
കന്യാമൃഗൌ ച ക്രമാൽ
സംവർഗ്ഗ്യാ ദശകാഷ്ടസപ്തവിഷയൈ-
ശ്ശേഷാഃ സ്വസംഖ്യാഗുണാഃ

ജീവാരാസ്ഥജിദൈന്ദവാഃ പ്രഥമവ-
ച്ഛേഷാഃ ഗ്രഹാസ്സൌമ്യവ-
ദ്രാശീനാം നിയതോ വിധിർഗ്രഹയുതൈഃ
കാര്യ്യാ ച തദ്വർഗ്ഗണാ. ൯

അ—ഗോസിംഹൌ ജൂതുമാഷ്ടമൌ ക്രിയതുലേ കന്യാമൃഗൌ ച രാശയഃ ക്രമാൽ ദശകാഷ്ടസപ്തവിഷയൈഃ സംവർഗ്ഗ്യാഃ. ശേഷാഃ രാശയഃ സ്വസംഖ്യാഗുണാഃ സ്യുഃ. ജീവാരാസ്ഥജിദൈന്ദവാഃ പ്രഥമവൽ സംവർഗ്ഗ്യാഃ. ശേഷാഃ ഗ്രഹാഃ സൌമ്യവൽ സംവർഗ്ഗ്യാഃ. രാശീനാം വിധിഃ നിയതഃ ഭവതി. ഗ്രഹയുതേ തദ്വർഗ്ഗണാ ച കാര്യ്യാ.

അന്വ—ഗോസിംഹങ്ങളും ജൂതുമാഷ്ടമങ്ങളും ക്രിയതുലകളും കന്യാമൃഗങ്ങളുമാകുന്ന രാശികൾ ക്രമേണ ദശകാഷ്ടസപ്തവിഷയങ്ങൾകൊണ്ടു സംവർഗ്ഗ്യങ്ങളാകുന്നു. ശേഷങ്ങളായിരിക്കുന്ന രാശികൾ സ്വസംഖ്യാഗുണങ്ങളായി ഭവിക്കും. ജീവാരാസ്ഥജിദൈന്ദവന്മാർ പ്രഥമങ്ങൾ എന്നപോലെ സംവർഗ്ഗ്യന്മാരാകുന്നു. ശേഷങ്ങളായിരിക്കുന്ന ഗ്രഹങ്ങൾ സൌമ്യൻ എന്നപോലെ സംവർഗ്ഗ്യന്മാരാകുന്നു. രാശികളുടെ വിധി നിയതമായി ഭവിക്കുന്നു. ഗ്രഹയുതമായിരിക്കുംസമയത്തിങ്കൽ തദ്വർഗ്ഗണയും കാര്യ്യയായി ഭവിക്കുന്നു.

പരി—ഗോസിംഹങ്ങൾ=ഗോവും സിംഹവും, ഗോവ്=ഋഷഭം (ഇടവം), സിംഹം=ചിങ്ങം, ജൂതുമാഷ്ടമങ്ങൾ=ജൂതുമവും അഷ്ടമവും, ജൂതുമം=മിഥുനം, അഷ്ടമം=വൃശ്ചികം, ക്രിയതുലകൾ=ക്രിയവും തുലയും, ക്രിയം=മേടം, തുലാ=തുലാം, കന്യാമൃഗങ്ങൾ=കന്യയും മൃഗവും, കന്യ=കന്നി, മൃഗം=മകരം, ദശകാഷ്ടസപ്തവിഷയങ്ങൾ=ദശകവും എട്ടും ഏഴും വിഷയങ്ങളും, ദശകം=പത്തു്, വിഷയങ്ങൾ=വിഷയസംഖ്യകൾ (വിഷയസംഖ്യ=അഞ്ചു്), സംവർഗ്ഗ്യങ്ങൾ=സംവർഗ്ഗിക്കപ്പെടുവാൻ യോഗ്യങ്ങൾ, സംവർഗ്ഗിക്ക=ഗുണിക്കുക, ശേഷങ്ങൾ=ശിഷ്ടങ്ങൾ, സ്വസംഖ്യാഗുണങ്ങൾ=സ്വസംഖ്യകളാകുന്ന ഗുണങ്ങളോടുകൂടിയവ, സ്വസംഖ്യകൾ=തങ്ങളുടെ സംഖ്യകൾ. ഗുണങ്ങൾ=ഗുണകാരങ്ങൾ, ജീവാരാസ്ഥജിദൈന്ദവന്മാർ=ജീവനും ആരനും ആസ്ഥജിത്തും ഐന്ദവനും, ജീവൻ=ബൃഹസ്പതി, ആരൻ=ചൊവ്വ, ആസ്ഥജിത്തു്=ശുക്രൻ, ഐന്ദവൻ=ബുധൻ, പ്രഥമങ്ങൾ=പൂർവ്വോക്തങ്ങൾ (ഗോസിംഹൌ ഇത്യാദിയായി മുൻപറയപ്പെട്ട രാശികൾ എന്നു സാരം), സംവർഗ്ഗ്യന്മാർ=സംവർഗ്ഗിക്കപ്പെടുവാൻ യോഗ്യന്മാർ, സംവർഗ്ഗിക്ക=ഗുണിക്കുക, ശേഷ

ങ്ങൾ=ശിഷ്ടങ്ങൾ, സൌമ്യൻ=ബുധൻ, വിധി=ഗുണനവ്യാപാരം, നിയതം=നിയമത്തോടുകൂടിയതു്, ഗ്രഹയുതം=ഗ്രഹത്തോടുകൂടിയതു്, തദ്ഗുണാ=ഗ്രഹവർഗ്ഗണാ, കാര്യ്യ=ചെയ്യപ്പെടുവാൻ യോഗ്യ.

സാ—തൽക്കാലലഗ്നം ഇടവമോ ചിങ്ങമോ ആകിൽ അതിനെ സ്ഫുടീകരിച്ച് ഇലിയാക്കി പത്തുകൊണ്ടു ഗുണിക്കണം. മിഥുനമോ വൃശ്ചികമോ ആകിൽ അതിനെ മേൽപറഞ്ഞപ്രകാരം എട്ടുകൊണ്ടു ഗുണിക്കേണം. മേടമോ തുലാമോ ആകിൽ അതിനെ എഴുകൊണ്ടു ഗുണിക്കേണം. കന്നിയോ മകരമോ ആകിൽ അതിനെ അഞ്ചുകൊണ്ടു ഗുണിക്കേണം. ശേഷാസ്സ്വസംഖ്യാഗുണാഃ എന്നതുകൊണ്ടു കർക്കടകമാകിൽ അതിൻെറ ഗുണകാരസംഖ്യ നാലെന്നും ധനുവാകിൽ അതിൻെറ ഗുണകാരസംഖ്യ ഒമ്പതെന്നും കുംഭമാകിൽ അതിൻെറ ഗുണകാരസംഖ്യ പതിനൊന്നെന്നും മീനമാകിൽ അതിൻെറ ഗുണകാരസംഖ്യ പന്ത്രണ്ടെന്നും പറഞ്ഞിരിക്കകയാൽ കർക്കടകം മുതലായി മേൽപറയപ്പെട്ട രാശികളിൽവെച്ച് ഒന്നു തൽക്കാലലഗ്നമാകിൽ അതിനെ മേൽപ്രകാരം അതിൻെറ ഗുണകാരസംഖ്യകൊണ്ടു ഗുണിക്കേണം. താൽക്കാലികലഗ്നരാശിയെ മേൽപ്രകാരം ഗുണിക്കേണമെന്നുള്ളതു നിയതമാകുന്നു. ഗ്രഹവർഗ്ഗണക്കു നിയമമില്ല ലഗ്നരാശിയിൽ ഗ്രഹം നില്ക്കിൽ ഗ്രഹവർഗ്ഗണയേയും ചെയ്തുകൊൾക. ഗ്രഹവർഗ്ഗണ എന്നതു് എന്തെന്നാൽ മേൽപ്രകാരം കൃതഗുണനമായ ലഗ്നരാശിയുടെ ലിപ്താപിണ്ഡത്തെത്തന്നെ അതാതു ഗ്രഹങ്ങളുടെ ഗുണകാരംകൊണ്ടു ഗുണിക്കുന്നതു യാതൊന്നോ അതുതന്നെ എന്നു് അറിഞ്ഞുകൊൾകയും വേണം. വ്യാഴത്തിനു ഗുണകാരം പത്തു്, ചൊവ്വക്കു ഗുണകാരം എട്ടു്, ശുക്രനു ഗുണകാരം ഏഴു്, ബുധനു ഗുണകാരം അഞ്ചു്, സൂര്യ്യനു ഗുണകാരം അഞ്ചു്, ചന്ദ്രനു ഗുണകാരം അഞ്ചു്, ശനിക്കു ഗുണകാരം അഞ്ചു്. രാഹുകേതുക്കൾക്കു ഗുണകാരം പറഞ്ഞിട്ടില്ല. ഇങ്ങിനെയാകയാൽ സൂര്യ്യൻമുതൽ ശനിവരെ ഉള്ള ഏഴു ഗ്രഹങ്ങളിൽവെച്ച് ഏതൊരു ഗ്രഹം ലഗ്നത്തിങ്കൽ സ്ഥിതനായി ഭവിക്കുന്നുവോ ആ ഗ്രഹത്തിൻെറ ഗുണകാരസംഖ്യകൊണ്ടുകൂടെ ലഗ്നലിപ്താപിണ്ഡത്തെ ഗുണിക്കേണമെന്നഭിപ്രായം.

ഇങ്ങിനെ ലഗ്നസ്ഫുടത്തെ ലിപ്താപിണ്ഡമാക്കി ഗുണിപ്പാനും ഗ്രഹവർഗ്ഗണയെ ചെയ്വാനും വിധിച്ചതുകൊണ്ടുള്ള കാര്യ്യം സപ്താഹതമിത്യാദിയായ അനന്തരശ്ലോകവിചാരത്തിങ്കൽ സ്പഷ്ടമായി ഭവിക്കകയും ചെയ്യും.

സപ്താഹതം ത്രിഘനഭാജിതശേഷമൃക്ഷം
ദത്വാഥവാ നവ വിശോദ്ധ്യ നവാഥവാസ്മാൽ
ഏവം കളത്രസഹജാത്മജശത്രുഭേഭ്യഃ
പ്രഷ്ടുർവ്വദേദുദയരാശിവശേന തേഷാം. ൧൦

അ—സപ്താഹതാം ത്രിഘനഭാജിതശേഷം തൽ പ്രഷ്ടുഃ ഋക്ഷം വദേൽ. അഥവാ നവ ദത്വാ അഥ അസ്മാൽ നവ വിശോദ്ധ്യ വാ പ്രഷ്ടുഃ ഋക്ഷം വദേൽ. ഏവം ഉദയരാശിവശേന കളത്രസഹജാത്മജശത്രുഭേഭ്യഃ പ്രഷ്ടുഃ തേഷാം ഋക്ഷം വദേൽ.

അന്വ—സപ്താഹതമായി ത്രിഘനഭാജിതശേഷമായിരിക്കുന്ന അതിനെ പ്രഷ്ടാവിൻെറ ഋക്ഷമെന്നു വദിക്കേണം. അല്ലാ എങ്കിൽ ഇതിങ്കൽ ഒമ്പതിനെ ദാനംചെയ്തിട്ടോ ഇതിങ്കൽനിന്നു് ഒമ്പതിനെ വിശോധിച്ചിട്ടോ പ്രഷ്ടാവിൻെറ ഋക്ഷത്തെ വദിക്കേണം. ഇപ്രകാരം ഉദയരാശിവശേന കളത്രസഹജാത്മജശത്രുഭങ്ങളെ ആശ്രയിച്ചിട്ടു പ്രഷ്ടാവിൻെറ അവരുടെ ഋക്ഷത്തെ വദിച്ചുകൊൾക.

പരി—സപ്താഹതം=ഏഴുകൊണ്ടു് ആഹനിക്കപ്പെട്ടതു്, ത്രിഘനഭാജിതശേഷം=ത്രിഘനഭാജിതമായും ശേഷമായുമിരിക്കുന്നതു്, ത്രിഘനഭാജിതം=ത്രിഘനംകൊണ്ടു ഹരിക്കപ്പെട്ടതു്, ത്രിഘനം=മൂന്നിൻെറ ഘനം, ഘനം=ഘനസംഖ്യ (ഘനമെന്നതു മൂന്നു സമസംഖ്യയെ ഒരു പ്രകാരേണ ഗുണിച്ചാൽ വരുന്ന സംഖ്യയാകുന്നു. എങ്ങിനെയെന്നാൽ ഒരു സമസംഖ്യയെ വെച്ചു് അതിനെ ആ സംഖ്യകൊണ്ടുതന്നെ ഗുണിച്ചതിൻെറ ശേഷം അതുകൊണ്ടു കിട്ടിയ സംഖ്യയെ ആ സംഖ്യകൊണ്ടുതന്നെ പിന്നേയും ഗുണിച്ചാൽ വരുന്ന സംഖ്യയത്രേ ഘനമാകുന്നതു് എന്നു വിസ്പഷ്ടമായി അറിഞ്ഞുകൊൾക. ഘനസ്വരൂപം ഇങ്ങിനെയാകയാൽ മൂന്നിനെ മൂന്നുകൊണ്ടു ഗുണിച്ചാൽ വരുന്ന സംഖ്യയായ ഒമ്പതിനെ പിന്നേയും മൂന്നുകൊണ്ടു ഗുണിച്ചാൽ വരുന്ന സംഖ്യ ഇരുപത്തേഴു്. ഇതു മൂന്നിൻെറ ഘനമെന്നു് ഗ്രാഹ്യമാകുന്നു), ശേഷം=ശിഷ്ടം, പ്രഷ്ടാവു്=പൃച്ഛിച്ചവൻ, പൃച്ഛിക്ക=ചോദിക്കുക, ഋക്ഷം=നാളു്, വദിക്ക=പറയുക, ഇതു്=മേൽപ്രകാരമുള്ള ഹരണത്തിങ്കൽ ശേഷിച്ചതു്, ദാനംചെയ്ക=കൂട്ടുക, വിശോധിക്ക=കളയുക, ഉദയരാശിവശം=ഉദയരാശിയുടെ വശം, ഉദയരാശി=താല്ക്കാലികലഗ്നം, വശം=അനുരോധം (അനുസരണമെന്നു സാരം), കളത്രസഹജാത്മജശത്രുഭങ്ങൾ=കളത്രഭവും സഹജഭവും ആത്മജഭവും ശത്രുഭവും, കളത്രഭം=ഏഴാമേടം, സ

ഹജഭം=മൂന്നാമേടം, ആത്മജഭം=അഞ്ചാമേടം, ശത്രുഭം=ആറാമേടം, പ്രഷ്ടാവ്=പൃച്ഛകൻ, അവർ=കളത്രാദികൾ, ഋക്ഷം=നക്ഷത്രം, വദിക്ക=പറയുക.

സാ—മേൽപറഞ്ഞ ലിപ്താപിണ്ഡത്തെ ഏഴിൽ ഗുണിച്ച് ഇരുപത്തേഴുകൊണ്ടു ഹരിച്ചാൽ ശേഷിക്കുന്നതു് എത്രയോ അത്രാമത്തെ നക്ഷത്രം പ്രഷ്ടാവിന്റെ ജന്മനക്ഷത്രമാകുന്നു എന്നു പറയേണം. മേൽപ്രകാരമുള്ള ഹരണത്തിങ്കൽ ശേഷിച്ച സംഖ്യയിൽ ഒമ്പതു കൂട്ടുകയോ അതിൽനിന്നു് ഒമ്പതു സംഖ്യയെ കളകയോ ചെയ്താൽ ഉണ്ടാകുന്ന സംഖ്യ എത്രയോ അത്രാമത്തെ നക്ഷത്രം പ്രഷ്ടാവിന്റെ ജന്മനക്ഷത്രമാകുന്നു എന്നു പറയുകയുമാം. ഇപ്പറഞ്ഞതിന്റെ താൽപര്യം ചരരാശി ലഗ്നമാകുന്നു എങ്കിൽ ഒമ്പതു സംഖ്യയെ മേല്പറഞ്ഞ ശേഷത്തിൽ കൂട്ടുകയും ഉഭയരാശി ലഗ്നമാകുന്നു എങ്കിൽ കളകയും ചെയ്താൽ ഉണ്ടാകുന്ന സംഖ്യകൊണ്ടു നക്ഷത്രത്തെ പറയേണമെന്നാകുന്നു എന്നു ചിലർ പറഞ്ഞിരിക്കുന്നു. ഭട്ടോല്പലമതം അങ്ങിനെയല്ല. ലഗ്നദ്രേക്കാണം ഒന്നാമത്തേതാകിൽ ഒമ്പതു സംഖ്യ കൂട്ടിക്കാണേണമെന്നും, ലഗ്നദ്രേക്കാണം മൂന്നാമത്തേതാകിൽ ശേഷത്തിങ്കൽനിന്നു് ഒമ്പതു സംഖ്യയെ കളഞ്ഞു കാണേണമെന്നുമാകുന്നു.

ഉദയരാശിസ്ഫുടത്തിന്റെ രാശിസ്ഥാനത്തിങ്കൽ ആറു കൂട്ടിയാൽ അതു സപ്തമസ്ഫുടമായി ഭവിക്കും. ആ സ്ഫുടത്തെ രാശിഗുണകാരംകൊണ്ടു് ഗുണിച്ചാൽ വരുന്ന ലിപ്താപിണ്ഡസംഖ്യയെ ആ രാശിയിൽ ഗ്രഹമുണ്ടു് എങ്കിൽ ഗ്രഹഗുണകാരംകൊണ്ടും ഗുണിച്ച് അനന്തരം മേൽപ്രകാരം കൃതഗുണനമായ ലിപ്താസമുദായത്തെ ഏഴിൽ പെരുക്കി ഇരുപത്തൊന്നിൽ ഹരിച്ചാൽ ശേഷിക്കുന്ന സംഖ്യ എത്രയോ അത്രാമത്തെ നക്ഷത്രം പൃച്ഛകന്റെ ഭാൎയ്യയുടെ ജന്മനക്ഷത്രമാകുന്നു എന്നും ഉദയലഗ്നസ്ഫുടത്തിന്റെ രാശിസ്ഥാനത്തിങ്കൽ രണ്ടു സംഖ്യ കൂട്ടിയാൽ ഉണ്ടാകുന്ന തൃതീയരാശികൊണ്ടു മേൽപ്രകാരം കിട്ടിയ നക്ഷത്രം പൃച്ഛകസഹജന്റെ ജന്മനക്ഷത്രമാകുന്നു എന്നും ഉദയലഗ്നസ്ഫുടത്തിന്റെ രാശിസ്ഥാനത്തിങ്കൽ നാലു കൂട്ടിയാൽ ഉണ്ടാകുന്ന പഞ്ചമസ്ഫുടംകൊണ്ടു മേൽപ്രകാരം പൃച്ഛകപുത്രന്റെ നക്ഷത്രം ഇന്നതാകുന്നു എന്നും ഉദയലഗ്നസ്ഫുടത്തിന്റെ രാശിസ്ഥാനത്തിങ്കൽ അഞ്ചു കൂട്ടിയാൽ ഉണ്ടാകുന്ന ഷഷ്ഠസ്ഫുടംകൊണ്ടു മേൽപ്രകാരം പൃച്ഛകശത്രുവിന്റെ ജന്മനക്ഷത്രം ഇന്നതാകുന്നു എന്നും പറഞ്ഞുകൊൾക. ദ്രേക്കാണവശാൽ മേല്പറഞ്ഞ നവകദാനവും നവകശോധനവും സൎവ്വത്ര തുല്യമാകുന്നു. സ്ഥിരരാശി

ലഗ്നമാകിൽ ചിലക്കും ലഗ്നദ്രേക്കാണം ദ്വിതീയമാകിൽ അന്യന്മാക്കും നവകദാനവും നവകശോധനവും വേണ്ടാ എന്നുള്ളതു സമാനമാകുന്നു. ലഗ്നസ്ഥിതിയോ ലഗ്നദ്രേക്കാണസ്ഥിതിയോ മേൽപ്രകാരമായി വരികിൽ രണ്ടു വകക്കാക്കും സംഹ്താഹതം ത്രിഗുണഭാജിതശേഷമൃക്ഷം എന്നുള്ളതുതന്നെ ഗതി എന്നറിഞ്ഞുകൊൾകയും വേണം.

വഷർത്തുമാസതിഥയോ ദ്യുനിശേ ഉഡൂനി
വേലോദയർക്ഷനവഭാഗവികല്പനാദ്യാഃ
ഭ്രൂയോ ദശാതിഗുണിതേ സ്വവികല്പഭക്തേ
വർഷാദയോ നവകദാനവിശോധനാഭ്യാം. ൧൧

അ—വഷർത്തുമാസതിഥയഃ ദ്യുനിശേ ഉഡൂനി വേലോദയർക്ഷനവഭാഗവികല്പനാദ്യാഃ ച വർഷാദയഃ ഗുണപിണ്ഡേ ഭൂയഃ ദശാദിഗുണിതേ സ്വവികല്പഭക്തേ സതി ശിഷ്ടാനി സ്യുഃ. നവകദാനവിശോധനാഭ്യാം ച.

അന്വ—വഷർത്തുമാസതിഥികളും ദ്യുനിശകളും ഉഡുക്കളും വേലോദയർക്ഷനവഭാഗവികല്പനാദ്യങ്ങളും ഇപ്രകാരം പ്രോക്തങ്ങളായിരിക്കുന്ന വർഷാദികൾ ഗുണപിണ്ഡം പിന്നെയും ദശാദിഗുണിതമായും സ്വവികല്പഭക്തമായുമിരിക്കും സമയത്തിങ്കൽ ശിഷ്ടങ്ങളായി ഭവിക്കും. നവകദാനവിശോധനങ്ങൾകൊണ്ടും ഭവിക്കും.

പരി—വഷർത്തുമാസതിഥികൾ=വർഷവും ഋതുവും മാസവും തിഥിയും, വർഷം=സംവത്സരം (പ്രഭവാദി), ഋതു=കാലവിശേഷം(ശിശിരാദി), മാസം=ചൈത്രാദി, തിഥി=പക്കം (ശുക്ലപ്രതിപദം മുതലായതു്), ദ്യുനിശകൾ=ദിനവും രാത്രിയും, ഉഡുക്കൾ=നക്ഷത്രങ്ങൾ (അശ്വതി മുതലായവ), വേലോദയർക്ഷനവഭാഗവികല്പനാദ്യങ്ങൾ=വേലോദയർക്ഷനവഭാഗവികല്പനങ്ങൾ തുടങ്ങിയുള്ളവ, വേലോദയർക്ഷനവഭാഗവികല്പനങ്ങൾ=വേലയും ഉദയർക്ഷവും നവഭാഗവികല്പനവും, വേലാ=സമയം (ജനനകാലത്തിങ്കൽ ചെന്ന ദിനനാഡികയും രാത്രിനാഡികയുമെന്നു സാരം), ഉദയർക്ഷം=ജനനരാശി, നവഭാഗവികല്പനം=നവഭാഗമെന്നുള്ള വികല്പനത്തോടു കൂടിയതു് (നവാംശകമെന്നു സാരം. ആദ്യശബ്ദംകൊണ്ടു ഹോരയും ദ്രേക്കാണവും ദ്വാദശാംശകവും ത്രിംശാംശകവും ഗ്രാഹ്യമാകുന്നു), പ്രോക്തങ്ങൾ=പ്രവചിക്കപ്പെട്ടവ, പ്രവചിക്ക=പറയുക, വർഷാദികൾ=വർഷം മുതലായവ, ഗുണപിണ്ഡം=ഉദയലഗ്നത്തെ മേൽപ്രകാരം ഗുണിച്ചുവരുത്തിയ ലിപ്താസമുദായം, ദശാദിഗുണി

തം=ദശാദികൾകൊണ്ടു ഗുണിതം, ദശാദികൾ=പത്തു മുതലായ സംഖ്യ കൾ, ഗുണിതം=ഗുണിക്കപ്പെട്ടതു്, ഗുണിക്ക=പെരുക്കുക, സ്വവികല്പഭ ക്തം=സ്വവികല്പങ്ങൾകൊണ്ടു ഭക്തം, സ്വവികല്പങ്ങൾ=തങ്ങളുടെ വി കല്പങ്ങൾ, തങ്ങൾ=വര്ഷാദികൾ, വികല്പങ്ങൾ=ഹാരകങ്ങൾ, ഭക്തം= ഭജിക്കപ്പെട്ടതു്, ഭജിക്ക=ഹരിക്കുക, നവകദാനവിശോധനങ്ങൾ=ന വകത്തിന്റെ ദാനവിശോധനങ്ങൾ, നവകം=ഒമ്പതു്, ദാനവിശോധ നങ്ങൾ=ദാനവും വിശോധനവും, ദാനം=ക്ഷേപണം (കൂട്ടുക), വിശോ ധനം=ഹരണം (കളയുക).

സാ— ഉദയലഗ്നത്തെ മേൽപ്രകാരം ഗുണിച്ചുണ്ടാക്കിയ ലിപ്താ സമുദായത്തെ പിന്നെയും പത്തു മുതലായ സംഖ്യകൾകൊണ്ടു ഗുണി ച്ചിട്ടു വര്ഷാദികളിൽവെച്ചു് അതാതിന്റെ ഗുണകാരംകൊണ്ടു ഹരി ച്ചാൽ ശേഷിക്കുന്ന സംഖ്യ എത്രയോ അത്രാമത്തെ സംവത്സരമെന്നും ഋതുവെന്നും മാസമെന്നും തിഥി എന്നും പറഞ്ഞുതുടങ്ങി ക്രമേണ വര്ഷാ ദികളെ ഗ്രഹിച്ചുകൊൾക. എങ്ങിനെയെന്നാൽ വര്ഷത്തിന്നും ഋതു വിന്നും മാസത്തിന്നും തിഥിക്കും ഗുണകാരം പത്താകയാൽ വര്ഷാദിക ളായ അതുകളെ നിര്ണ്ണയിക്കേണ്ടിവരികിൽ ഉദയലഗ്നത്തെ ഇലിയാ ക്കി രാശിഗുണകാരംകൊണ്ടും അതിൽ ഗ്രഹമുണ്ടു് എങ്കിൽ ഗ്രഹഗു ണകാരംകൊണ്ടും ഗുണിച്ചുണ്ടാക്കിയ ഗുണപിണ്ഡത്തെ പത്തുകൊണ്ടു ഗുണിച്ചു് അതിനെ വര്ഷഹാരകമായ അറുപതുകൊണ്ടു ഹരിച്ചാൽ ശേഷിക്കുന്നതു് എത്രയോ അത്രാമത്തെ സംവത്സരമെന്നും അതിനെ ത്തന്നെ ഋതുഹാരകമായ ആറുകൊണ്ടു ഹരിച്ചാൽ ശേഷിക്കുന്നതു് എ ത്രയോ അത്രാമത്തെ ഋതുവെന്നും അതിനെ മാസഹാരകമായ പന്ത്രണ്ടു കൊണ്ടു ഹരിച്ചാൽ ശേഷിക്കുന്നതു് എത്രയോ അത്രാമത്തെ മാസമെ ന്നും അതിനെത്തന്നെ തിഥിഹാരകമായ മുപ്പതുകൊണ്ടു ഹരിച്ചാൽ ശേഷിക്കുന്നതു് എത്രയോ അത്രാമത്തെ തിഥി ശുക്ലപ്രതിപദം മുതലാ യി ഗുണിച്ചാൽ വരുന്നതു് ഏതോ അതു ജന്മതിഥി എന്നും ദിനനിശ കൾക്കു ഗുണകാരം എട്ടാകയാൽ മേൽപറഞ്ഞ പ്രകാരമുള്ള ഗുണപി ണ്ഡത്തെ എട്ടിൽ ഗുണിച്ചു ദിനനിശാഹാരകമായ രണ്ടുകൊണ്ടു ഹരി ച്ചാൽ ശേഷിക്കുന്നതു് ഒരു സംഖ്യയായാൽ പകൽ ജനനമെന്നും ര ണ്ടായാൽ രാത്രിയിൽ ജനനമെന്നും നക്ഷത്രഗുണകാരം ഏഴാകയാൽ മേൽപ്രകാരമുള്ള ഗുണപിണ്ഡത്തെ ഏഴിൽ പെരുക്കി ഇരുപത്തേഴ കൊണ്ടു ഹരിച്ചാൽ ശേഷിക്കുന്നതെത്രയോ അത്രാമത്തെ നക്ഷത്രമെ ന്നും വേലാദിഗുണകാരം അഞ്ചാകയാൽ മേൽപ്രകാരമുള്ള ഗുണപി

ണ്ഡത്തെ അഞ്ചിൽ പെരുക്കി ദിനനാഡികാപ്രമാണവും രാത്രിനാഡികാപ്രമാണവുമായ മുപ്പതുകൊണ്ടു ഹരിച്ചാൽ ശേഷിക്കുന്നതു് എത്രയോ അത്രാമത്തെ നാഴിക ജനനവേലയെന്നും അതിനെത്തന്നെ പന്ത്രണ്ടുകൊണ്ടു ഹരിച്ചാൽ ശേഷിക്കുന്നതു് എത്രയോ അത്രാമത്തെ രാശി ഉദയലഗ്നമെന്നും ഒമ്പതുകൊണ്ടു ഹരിച്ചാൽ ശേഷിക്കുന്നതു് എത്രയോ അത്രാമത്തെ നവാംശകമെന്നും രണ്ടുകൊണ്ടു ഹരിച്ചാൽ ശേഷിക്കുന്നതു് എത്രയോ അത്രാമത്തെ ഹോരയെന്നും മൂന്നുകൊണ്ടു ഹരിച്ചാൽ ശേഷിക്കുന്നതു് എത്രയോ അത്രാമത്തെ ദ്രേക്കാണമെന്നും പന്ത്രണ്ടുകൊണ്ടു ഹരിച്ചാൽ ശേഷിക്കുന്നതു് എത്രയോ അത്രാമത്തെ ദ്വാദശാംശകമെന്നും മുപ്പതുകൊണ്ടു ഹരിച്ചാൽ ശേഷിക്കുന്നതു് എത്രയോ അത്രാമത്തെ ത്രിംശാംശകമെന്നും ഗ്രാഹ്യമാകുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം.

മേൽപ്പറഞ്ഞപ്രകാരം ദ്രേക്കാണവശാൽ കൎത്തവ്യമായ നവകദാനവും നവകശോധനവും സപ്തമ്ര തുല്യമാകുന്നു. വൎഷാദികളിൽവെച്ചു നക്ഷത്രത്തിൻെറ നിൎണ്ണയത്തെക്കുറിച്ചു് ഇവിടെ പറഞ്ഞതു മുമ്പേതന്നെ സിദ്ധമാകുന്നു. എങ്കിലും ഗുണകാരനിൎദ്ദേശത്തിന്നുള്ള സൌകൎയ്യത്തെ ആലോചിച്ചു് ഇവിടേയും അതിൻെറ മാൎഗ്ഗം പറയപ്പെട്ടു എന്നു് അറിഞ്ഞുകൊൾകയും വേണം.

സംസ്കാരനാമമാത്രാ
ദ്വിഗുണാഃ ഛായാംഗുലൈസ്സമായുക്താഃ
ത്രിനവകഭക്താഃ ശേഷ-
നക്ഷത്രം തദ്ധനിഷ്ഠാദി. ൧൨

അ—സംസ്കാരനാമമാത്രാഃ ദ്വിഗുണാഃ ഛായാംഗുലൈഃ സമായുക്താഃ ത്രിനവകഭക്താഃ കൎത്തവ്യാഃ. തത്ര ശേഷം ധനിഷ്ഠാദി നക്ഷത്രം സ്യാൽ.

അന്വ—സംസ്കാരനാമമാത്രകൾ ദ്വിഗുണകളാക്കിയും ഛായാംഗുലങ്ങളോടു സമായുക്തകളാക്കിയും ത്രിനവകഭക്തകളാക്കിയും കൎത്തവ്യകളാകുന്നു. അവിടെ ശേഷമായിട്ടുള്ളതു ധനിഷ്ഠാദിയായിരിക്കുന്ന നക്ഷത്രമായി ഭവിക്കും.

പരി—സംസ്കാരനാമമാത്രകൾ=സംസ്കാരനാമത്തിൻെറ മാത്രകൾ, സംസ്കാരനാമം=സംസ്കാരകൃതമായിരിക്കുന്ന നാമം, സംസ്കാരകൃതം=സംസ്കാരത്തിങ്കൽ കൃതം, സംസ്കാരം=നാമകരണം, കൃതം=ചെയ്യപ്പെട്ടതു്,

നാമം=പേര്, മാത്രകൾ=കാലപരിമാണവിശേഷങ്ങൾ, ദ്വിഗുണകൾ= ഇരട്ടിച്ചവ, ഛായാംഗുലങ്ങൾ=ഛായാപ്രമാണങ്ങളായിരിക്കുന്ന അംഗുലങ്ങൾ, ഛായാപ്രമാണങ്ങൾ=ഛായയുടെ പ്രമാണങ്ങൾ, ഛായാ= ശങ്കുച്ഛായാ, അംഗുലങ്ങൾ=വിരലുകൾ, സമായുക്തകൾ=സമായോജിച്ചവ, സമായോജിക്ക=ചേരുക, ത്രിനവകഭക്തകൾ=ത്രിനവകംകൊണ്ടു ഭക്തകൾ, ത്രിനവകം=ഇരുപത്തേഴ്, ഭക്തകൾ=ഭജിക്കപ്പെട്ടവ, ഭജിക്ക=ഹരിക്കുക, കൎത്തവ്യകൾ=ചെയ്യപ്പെടുവാൻ യോഗ്യകൾ, അതു്= മേൽപ്പറഞ്ഞ ഹരണം, ശേഷം=ശേഷിച്ചതു്, ധനിഷ്ഠാദി=ധനിഷ്ഠതുടങ്ങിയുള്ളതു്, ധനിഷ്ഠാ=അവിട്ടം, നക്ഷത്രം=നാളു്.

സാ—പ്രഷ്ടാവിന്നു നാമകരണത്തിങ്കൽ യാതൊരു നാമം നിശ്ചയിക്കപ്പെട്ടിരിക്കുന്നുവോ അതിങ്കലുള്ള അക്ഷരങ്ങളുടെ മാത്രകളെ ഗണിച്ചു് അതുകളുടെ സംഖ്യയെ ഇരട്ടിച്ചു തല്ക്കാലശംകുച്ഛായാപ്രമാണമായ വിരലിൻെറ സംഖ്യയോടുകൂടെ ചേൎത്തു് അതിനെ ഇരുപത്തേഴു കൊണ്ടു ഹരിച്ചാൽ ശേഷിക്കുന്നതു് എത്രയോ അത്രാമത്തെ നക്ഷത്രം അവിട്ടം മുതലായി എണ്ണിയാൽ ഏതോ അതു പൃച്ഛകൻെറ ജന്മനക്ഷത്രമായി ഭവിക്കും.

ഹ്രസ്വാക്ഷരത്തിന്നു മാത്ര ഒന്നു്. ഹ്രസ്വാക്ഷരത്തിന്നു സംയോഗം പരമായാലും അനുസ്വാരവിസൎഗ്ഗങ്ങൾ പരങ്ങളായാലും മാത്ര രണ്ടു്. ദീൎഘത്തിന്നു മാത്ര രണ്ടു്. വ്യഞ്ജനങ്ങൾക്കു മാത്ര അര. ഇങ്ങിനെ അതാതു് അക്ഷരങ്ങളുടെ മാത്രകൾ ഇവിടെ ഗ്രാഹ്യകളാകുന്നു. അ-ഇ-ഉ ഇത്യാദികളായ അക്ഷരങ്ങൾ ഹ്രസ്വങ്ങളാകുന്നു. ആ-ഈ-ഊ ഇത്യാദികൾ ദീൎഘങ്ങളാകുന്നു. ക-ഖ-ഗ-ഇത്യാദികൾ വ്യഞ്ജനങ്ങളാകുന്നു. ककാരം മുതൽ ളകാരംവരെ മുപ്പത്തിനാലു് ആകുന്നു.

ദ്വിത്രിചതുൎദ്ദശ ദശതിഥി-
സപ്തത്രിഗുണാ നവാഷ്ട ചൈന്ദ്ര്യാദ്യാഃ
പഞ്ചദശഘ്നാസ്തദ്ദിങ്-
മുഖാന്വിതാ ഭം ധനിഷ്ഠാദി. ൧൯

അ—ഐന്ദ്ര്യാദ്യാഃ ദിശഃ ദ്വിത്രിചതുൎദ്ദശ ദശതിഥിസപ്തത്രിഗുണാഃ നവ അഷ്ട ച ഭവന്തി. പഞ്ചദശഘ്നാഃ തദ്ദിങ്മുഖാന്വിതാഃ താഃ ധനിഷ്ഠാദി ഭം ഭവന്തി.

അന്വ—ഐന്ദ്ര്യാദികളായിരിക്കുന്ന ദിക്കുകൾ രണ്ടും മൂന്നും പതിന്നാലും പത്തും പതിനഞ്ചും മൂന്നുകൊണ്ടു ഗുണിക്കപ്പെട്ട ഒമ്പതും എട്ടു

മായ സംഖ്യകളായി ഭവിക്കുന്നു. പഞ്ചദശഘ്നകളായി തദ്ദിങ്മുഖാനപി തകളായിരിക്കുന്ന അതുകൾ ധനിഷ്ഠാദിയായിരിക്കുന്ന ഭമായി ഭവിക്കുന്നു.

പരി—ഐന്ദ്ര്യാദികൾ=ഐന്ദ്രി തുടങ്ങിയുള്ളവ, ഐന്ദ്രി=ഇന്ദ്രനെസ്സംബന്ധിച്ചിട്ടുള്ളതു് (കിഴക്കേ ദിക്കെന്നു സാരം), പഞ്ചദശഘ്നകൾ= പതിനഞ്ചുകൊണ്ടു ഹനിക്കപ്പെട്ടവ, ഹനിക്ക=ഗുണിക്കുക, തദ്ദിങ്മുഖാനപിതകൾ=തദ്ദിങ്മുഖന്മാരോടുകൂടിയവ, തദ്ദിങ്മുഖന്മാർ=തദ്ദിക്കിങ്കൽ മുഖത്തോടുകൂടിയവർ, തദ്ദിക്കു്=ആ ദിക്കു് (തദ്ദിങ്മുഖശബ്ദംകൊണ്ടു പൃച്ഛകനാൽ ആരോഹിക്കപ്പെട്ട ദിക്കിനെ കുറിച്ചു തല്ക്കാലം അഭിമുഖന്മാരായി നില്ക്കുന്ന പുരുഷന്മാരുടെ സംഖ്യയെ ഗ്രഹിച്ചുകൊൾക), ധനിഷ്ഠാദി=ധനിഷ്ഠ തുടങ്ങിയുള്ളതു്, ധനിഷ്ഠ=അവിട്ടം.

സാ—പ്രഷ്ടാവിനാൽ ആരോഹിക്കപ്പെട്ട ദിക്കു് കിഴക്കേതാകുന്നു എങ്കിൽ അതിന്റെ സംഖ്യയായ രണ്ടിനെ വെച്ചു പതിനഞ്ചിൽ പെരുക്കി അതിൽ പൃച്ഛാസമയത്തിങ്കൽ ആ ദിക്കിനെ കുറിച്ചു് അഭിമുഖന്മാരായിട്ടു ചിലരുണ്ടായിരിക്കിൽ അവരുടെ സംഖ്യകൂടെ ചേൎത്തു് ഇരുപത്തേഴുകൊണ്ടു ഹരിച്ചാൽ ശേഷിക്കുന്നതു് എത്രയോ അത്രാമത്തെ നക്ഷത്രം അവിട്ടം മുതലായി എണ്ണിയാൽ ഏതോ അതു പൃച്ഛകന്റെ ജന്മനക്ഷത്രമെന്നു പറകയുമാം.

ഇതി നഷ്ടജാതകമിദം
ബഹുപ്രകാരം മയാ വിനിൎദ്ദിഷ്ടം
ഗ്രാഹ്യമദസ്സച്ഛിഷ്യൈഃ
പരീക്ഷ്യ യതാൎത്ഥാ ഭവതി. ൧൮

അ—ഇതി നഷ്ടജാതകം ഇദം മയാ ബഹുപ്രകാരം വിനിൎദ്ദിഷ്ടം. അദഃ സച്ഛിഷ്യൈഃ യത്നാൽ പരീക്ഷ്യ യഥാ ഭവതി തഥാ ഗ്രാഹ്യം.

അന്വ—ഇപ്രകാരം നഷ്ടജാതകമാകുന്ന ഇതു് എന്നാൽ ബഹുപ്രകാരമാകുംവണ്ണം വിനിൎദ്ദിഷ്ടമായി. ഇതു് സച്ഛിഷ്യന്മാരാൽ യത്നത്തെ ആശ്രയിച്ചു പരീക്ഷിച്ചിട്ടു യാതൊരു പ്രകാരം ഭവിക്കുന്നുവോ അപ്രകാരം ഗ്രാഹ്യമാകുന്നു.

പരി—നഷ്ടജാതകം=നഷ്ടജാതകമെന്ന പേരോടുകൂടിയതു് (നഷ്ടജാതകമെന്ന പദത്തിന്റെ അൎത്ഥം നഷ്ടമായിരിക്കുന്ന ജാതകമെന്നാകുന്നു. നഷ്ടമെന്നതിന്നു് അറിയപ്പെടാത്തതു് എന്നു് അൎത്ഥമാകുന്നു. അറിവില്ലായ്ക പൃച്ഛകദൈവജ്ഞന്മാൎക്കും ദൈവജ്ഞന്നുതന്നേയും വരുന്ന

താകയാൽ രണ്ടുവിധമാകുന്നു. പൃച്ഛകന്റെ അറിവില്ലായ്മ തന്റെ ജാതകത്തിന്റെ സ്വരൂപത്തെക്കുറിച്ചുള്ള ഇച്ഛയെ ഉണ്ടാക്കുന്നതാകയാൽ തദ്ദ്വാരേണ പ്രശ്നംപ്രതി കാരണമാകുന്നു. ദൈവജ്ഞന്റെ മാത്രമുള്ള അറിവില്ലായ്മ ദൈവജ്ഞപരീക്ഷയ്ക്കായിക്കൊണ്ടു് ഒരുങ്ങിയവന്റെ പരീക്ഷാപ്രശ്നംപ്രതി ഗ്രാഹ്യമാകുന്നു. ഇങ്ങിനെയാകയാൽ രണ്ടു പ്രകാരേണയുള്ള അറിവില്ലായ്മയും ഇവിടെ ഗ്രാഹ്യമാകുന്നു), ഇതു്=ആശ്ചര്യകരമായും ദുർബ്ബോധമായും ഉള്ളവസ്തു, ബഹുപ്രകാരം=വളരെ പ്രകാരങ്ങളോടുകൂടിയതു് (ബഹുപ്രകാരത്വം എവിടെ സംഭവിക്കുന്നുവോ അവിടെത്തന്നെ ബോദ്ധ്യമാകുന്നു), വിനിർദ്ദിഷ്ടം=വിനിർദ്ദേശിക്കപ്പെട്ടതു്, വിനിർദ്ദേശിക്ക=പുരോവൎത്തിയായ വസ്തുവിനെ ഗ്രഹിപ്പിക്കുന്നതുപോലെ ഗ്രഹിപ്പിക്കുക, സച്ഛിഷ്യന്മാർ=സത്തുകളായിരിക്കുന്ന ശിഷ്യന്മാർ, സത്തുകൾ=ദോഷഹീനന്മാരായും ഗുണവാന്മാരായുമിരിക്കുന്നവർ, യത്നാൽ=പ്രയത്നം, ഗ്രാഹ്യം=ഗ്രഹിക്കപ്പെടുവാൻ യോഗ്യം.

സാ— ഇങ്ങിനെ നഷ്ടജാതകമെന്ന ഈ വസ്തുവിനെ ഞാൻ ബഹുപ്രകാരേണ പുരസ്ഥമായ വസ്തുവിനെ എന്നപോലെ ഗ്രഹിപ്പിച്ചു. ഇതു ദോഷഹീനന്മാരായും ഗുണവാന്മാരായുമിരിക്കുന്ന ശിഷ്യന്മാരാൽ തന്നെ യത്നേന പരീക്ഷിച്ചിട്ടു വാസ്തവമായിട്ടുള്ളതു യാതൊരു പ്രകാരമോ അപ്രകാരം ഗ്രാഹ്യമാകുന്നു. സച്ഛിഷ്യന്മാരല്ലാത്തവർ ഇവിടെ പറഞ്ഞപ്രകാരം ബഹുമാൎഗ്ഗേണ ആനയിക്കപ്പെട്ട നക്ഷത്രങ്ങൾക്കു് ഐക്യം സംഭവിയ്ക്കായ്കിൽ ഇതുകളിൽവെച്ചു വാച്യമായിട്ടുള്ളതു ഇന്നതെന്നു നിശ്ചയിപ്പാൻ കഴിയാത്തവരാകയും അതുഹേതുവായിട്ടു നഷ്ടജാതകശാസ്ത്രം മൂർഖപ്രലാപസദൃശമാകുന്നു ഇത്യാദികളായ ശാസ്ത്രാധിക്ഷേപവാക്കുകളെ പറകയും ചെയ്യും. അങ്ങിനെയുള്ളവർ ഇതിനെ ഗ്രഹിപ്പാൻ യോഗ്യതയുള്ളവരല്ലെന്നും, അവരെ ഗ്രഹിപ്പിക്കരുതെന്നും ഗ്രഹിച്ചുകൊൾകയും വേണം.

ഇതി ചതുൎവ്വിംശോദ്ധ്യായഃ



## പഞ്ചവിംശാദ്ധ്യായപ്രാരംഭഃ

കട്യാം സിതവസ്ത്രേണാവേഷ്ടിതഃ
കൃഷ്ണശ്ശുക്ല ഇവാഭിരക്ഷിതും
രൌദ്രഃ പരശും സമുദ്യതം
ധത്തേരക്തവിലോചനഃ പുമാൻ.

അ—കടൃാംസിതവസ്ത്രവേഷ്ടിതഃ കൃഷ്ണഃ അഭിരക്ഷിതും ശക്തഃ ഇവ രൌദ്രഃ ച ഭവതി. പരശും സമുദ്യതം ധത്തേ. രക്തവിലോചനഃ പുമാൻ ച ഭവതി.

അനു—കടിയിങ്കൽ സിതവസ്ത്രവേഷ്ടിതനായും കൃഷ്ണനായും അഭിരക്ഷിപ്പാനായിക്കൊണ്ടു ശക്തനോ എന്നു തോന്നുമാറായും രൌദ്രനായും ഭവിക്കുന്നു. പരശുവിനെ ഉദൃതമാക്കി ധരിക്കുന്നു. രക്തവിലോചനനായിട്ടും പുമാനായിട്ടും ഭവിക്കുന്നു.

പരി—കടി=അര സിതവസ്ത്രവേഷ്ടിതൻ=വേഷ്ടിതമായിരിക്കുന്ന സിതവസ്ത്രത്തോടുകൂടിയവൻ, വേഷ്ടിതം=വേഷ്ടിക്കപ്പെട്ടതു്, വേഷ്ടിക്ക=ചുററുക, സിതവസ്ത്രം=സിതമായിരിക്കുന്ന വസ്ത്രം, സിതം=വെളുത്തതു്, അഭിരക്ഷിക്ക=ആഭിമുഖ്യത്തോടുകൂടെ പാലിക്കുക, ശക്തൻ=സമൎത്ഥൻ, രൌദ്രൻ=ഭയങ്കരൻ, പരശു=വെണ്മഴു, സമുദ്യതം=സമുദ്യമിക്കപ്പെട്ടതു്, സമുദ്യമിക്ക=ഉയൎത്തുക, ധരിക്ക=വഹിക്കുക, രക്തവിലോചനൻ=രക്തങ്ങളായിരിക്കുന്ന വിലോചനങ്ങളോടുകൂടിയവൻ, രക്തങ്ങൾ=ലോഹിതങ്ങൾ, വിലോചനങ്ങൾ=കണ്ണുകൾ, പുമാൻ=പുരുഷൻ.

സാ—മേടത്തിൻെറ ആദ്യദ്രേക്കാണം അരയിൽ വെളുത്ത വസ്ത്രം ചുററിയും കറുത്ത നിറമായും രക്ഷിപ്പാനായിക്കൊണ്ടു സമൎത്ഥനോ എന്നു തോന്നുമാറായും ഭയങ്കരനായും രക്തങ്ങളായിരിക്കുന്ന കണ്ണുകളോടുകൂടിയവനായും ഉയൎത്തിധരിച്ചിരിക്കുന്ന വെണ്മഴുവോടുകൂടിയവനായുമിരിക്കുന്ന ഒരു പുരുഷൻെറ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിയതാകുന്നു.

> ആദ്യഃ പുമാംസ്തദാദ്യസ്യ കൃഷ്ണോ രൌദ്രഃ കടീതടേ
> വേഷ്ടിതസ്സിതവസ്ത്രേണ ഗോപ്തും ശക്ത ഇവോദ്യതം
> ബിഭൎത്തി പരശും ഹസ്തേ തീക്ഷ്ണധാരമയോമയം
> ചരിന്ദന്നിവ തത്രനഗ്രേ ലോഹിതാക്ഷോനുപശ്യതി.

എന്നു സ്കന്ദഹോരതിലുണ്ടാകയാൽ വെണ്മഴുവിൻെറ വായ്ക്കു തീക്ഷ്ണത ഉണ്ടു് എന്നും ഇരുമ്പുകൊണ്ടാകുന്നു എന്നും അതുകൊണ്ടുള്ള തല്കാലപ്രവൃത്തി വൃക്ഷച്ഛേദനമാകുന്നു എന്നും ദൃഷ്ടി അഗ്രഭാഗത്തിലേയ്ക്കാകുന്നു എന്നുംകൂടെ ഗ്രഹിച്ചുകൊൾക.

> രക്താംബരാ ഭൂഷണസക്തചിത്താ
> കുംഭാകൃതിൎവ്വാജിമുഖീ തൃഷാൎത്താ
> ഏകേന പാദേന ച മേഷമദ്ധ്യേ
> ദ്രേക്കാണരൂപം യവനോപദിഷ്ടം.

അ__രക്താംബരാ ഭൂഷണാസക്തചിത്താ കുംഭാകൃതിഃ വാജിമുഖീ തൃഷാ ആർത്താ ഏകേന പാദേന സഹിതാ സ്ത്രീ ഇതി മേഷമദ്ധ്യേ ദ്രേക്കാണരൂപം യവനോപദിഷ്ടം ഭവതി.

അന്വ__രക്താംബരയായും ഭൂഷണാസക്തചിത്തയായും കുംഭാകൃതിയായും വാജിമുഖിയായും തൃട്ടഹേതുവായിട്ട ആർത്തയായും ഏകമായിരിക്കുന്ന പാദത്തോട സഹിതയായുമിരിക്കുന്ന സ്ത്രീയാകുന്നു എന്നിപ്രകാരം മേഷമദ്ധ്യത്തിങ്കലെ ദ്രേക്കാണരൂപം യവനോപദിഷ്ടമായി ഭവിക്കുന്നു.

പരി__രക്താംബരാ=രക്തമായിരിക്കുന്ന അംബരത്തോടുകൂടിയവൾ, രക്തം=ചുവന്നതു്, അംബരം=വസ്ത്രം, ഭൂഷണാസക്തചിത്താ=ഭൂഷണാസക്തമായിരിക്കുന്ന ചിത്തത്തോടുകൂടിയവൾ, ഭൂഷണാസക്തം=ഭൂഷണങ്ങളിൽ സക്തം, ഭൂഷണങ്ങൾ=അലങ്കാരങ്ങൾ, സക്തം=താല്പൎയ്യത്തോടുകൂടിയതു്, ചിത്തം=മനസ്സു്, കുംഭാകൃതി=കുംഭത്തിൻെറ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടു കൂടിയവൾ, കുംഭം=കുടം, വാജിമുഖീ=വാജിയുടെ മുഖംപോലെ ഇരിക്കുന്ന മുഖത്തോടുകൂടിയവൾ, വാജി=കുതിര, തൃട്ടു്=തണ്ണീർദാഹം, ആർത്താ=പരവശാ, ഏകം=ഒന്നു്, പാദം=കാലു്, സഹിതാ=കൂടിയവൾ, മേഷമദ്ധ്യം=മേഷത്തിൻെറ മദ്ധ്യം, മേഷം=മേടം, മദ്ധ്യം=നടു, ദ്രേക്കാണരൂപം=ദ്രേക്കാണത്തിൻെറ രൂപം, രൂപം=സ്വരൂപം, യവനോപദിഷ്ടം=യവനന്മാരാൽ ഉപദിഷ്ടം, യവനന്മാർ=യവനാചാൎയ്യന്മാർ, ഉപദിഷ്ടം=ഉപദേശിക്കപ്പെട്ടതു്, ഉപദേശിക്ക=പറയുക.

സാ__മേഷമദ്ധ്യദ്രേക്കാണം ചുകന്ന വസ്ത്രത്തോടും അലങ്കാരങ്ങളിൽ മനസ്സോടും വലുതായ വയറോടും കുതിരയുടെ മുഖംപോലെ ഇരിക്കുന്ന മുഖത്തോടും തണ്ണീർദാഹംകൊണ്ടുള്ള പാരവശ്യത്തോടും ഒരു കാലോടും കൂടിയ ഒരു സ്ത്രീയുടെ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിയതാകുന്നു എന്നു യവനാചാൎയ്യന്മാർ പറഞ്ഞിരിക്കുന്നു. വിശേഷിച്ചു്,

അഥ രക്താംബരാലേപാ പരിമണ്ഡനലോലുപാ
കലശാകൃതിരശ്വാസ്യ തൃഡ്ഭിരേകാംഘ്രിരർദ്ദിതാ

എന്നുള്ള സ്കന്ദഹോരയിൽ ആലേപഗ്രഹണംകൂടെ ഉണ്ടാകകൊണ്ടു ചുകന്ന വസ്ത്രത്തോടും ചുകന്ന കുറിക്കൂട്ടോടും കൂടിയവളായിരിക്കുന്ന സ്ത്രീ എന്നു ധരിക്കേണം. കുംഭാകൃതിഃ എന്നതിന്നു ഘടോദരീ എന്നു ഭട്ടോൽപലഗ്രന്ഥത്തിലും മഹോദരി എന്നു വിവരണഗ്രന്ഥത്തിലും വ്യാഖ്യാ

നം ഉണ്ട്. അതുകൊണ്ടത്രേ വലുതായ വയറ് എന്നു പറഞ്ഞതു് എന്നറിഞ്ഞുകൊൾക.

ക്രൂരഃ കലാജ്ഞഃ കപിലഃ ക്രിയാൎത്ഥീ
ഭഗ്നവ്രതോഭ്യുദ്യതദണ്ഡഹസ്തഃ
രക്താനി വസ്ത്രാണി ബിഭൎത്തി ചണ്ഡോ
മേഷേ തൃതീയഃ കഥിതസ്ത്രിഭാഗഃ ൩

അ—മേഷേ തൃതീയഃ കഥിതഃ ത്രിഭാഗഃ ക്രൂരഃ കലാജ്ഞഃ കപിലഃ ക്രിയാൎത്ഥീ ഭഗ്നവ്രതഃ അഭ്യുദ്യതദണ്ഡഹസ്തഃ ചണ്ഡഃ രക്താനി വസ്ത്രാണി ബിഭൎത്തി.

അന്വ—മേഷത്തിങ്കൽ തൃതീയമെന്നു കഥിതമായിരിക്കുന്ന ത്രിഭാഗം ക്രൂരനായും കലാജ്ഞനായും കപിലനായും ക്രിയാൎത്ഥിയായും ഭഗ്നവ്രതനായും അഭ്യുദ്യതദണ്ഡഹസ്തനായും ചണ്ഡനായും ഭവിക്കുന്നു. രക്തങ്ങളായിരിക്കുന്ന വസ്ത്രങ്ങളെ ഭരിക്കുകയും ചെയ്യുന്നു.

പരി—മേഷം=മേടം, തൃതീയം=മൂന്നാമത്തേതു്, കഥിതം=കഥിക്കപ്പെട്ടതു്; കഥിക്ക=പറയുക, ത്രിഭാഗം=ദ്രേക്കാണം. ക്രൂരൻ=ഹിംസാശീലൻ, കലാജ്ഞൻ=കലകളെ അറിയുന്നവൻ, കലകൾ=സംഗീതാദികൾ, കപിലൻ=കപിലവൎണ്ണൻ, ക്രിയാൎത്ഥി=ക്രിയയെ അൎത്ഥിക്കുന്നവൻ, ക്രിയാ=അഗ്നിഹോത്രാദികൎമ്മം, അൎത്ഥിക്ക=ആഗ്രഹിക്കുക, ഭഗ്നവ്രതൻ=ഭഗ്നമായിരിക്കുന്ന വ്രതത്തോടുകൂടിയവൻ, ഭഗ്നം=ഭംഗത്തെ പ്രാപിച്ചതു്, വ്രതം=നിയമം, അഭ്യുദ്യതദണ്ഡഹസ്തൻ=ഹസ്തത്തിങ്കൽ അഭ്യുദ്യതമായിരിക്കുന്ന ദണ്ഡത്തോടു കൂടിയവൻ, ഹസ്തം=കയ്യ്, അഭ്യുദ്യതം=അഭ്യുദ്യമിക്കപ്പെട്ടതു്, അഭ്യുദ്യമിക്ക=ഉയൎത്തി പിടിക്കുക, ദണ്ഡം=വടി, ചണ്ഡൻ=അതികോപി, രക്തങ്ങൾ=ചുകന്നവ, ഭരിക്ക=ധരിക്കുക.

സാ—മേടത്തിന്റെ മൂന്നാംദ്രേക്കാണം ഹിംസാശീലതയോടും സംഗീതാദി കലാജ്ഞാനത്തോടും കപിലമായ നിറത്തോടും ഹോമാദി കൎമ്മങ്ങളിൽ താല്പൎയ്യത്തോടും വ്രതഭംഗത്തോടും കയ്യിൽ ഉയൎത്തിദ്ധരിച്ച വടിയോടും കൂടിയവനായി രക്തവസ്ത്രങ്ങളെ ധരിച്ചിരിക്കുന്ന ഒരു പുമാന്റെ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടു കൂടിയതാകുന്നു.

കലാവിൽ കപിലഃ ക്രൂരഃ ക്രിയാൎത്ഥീ വിഹതവ്രതഃ
ദണ്ഡഹസ്തശ്ച ചണ്ഡോഽന്ത്യാ രക്തവസ്ത്രം വഹത്യസൌ

എന്നുള്ള സ്കാന്ദഹോരയിൽ ദണ്ഡത്തിന്റെ അഭ്യുദ്യതത്വം ചണ്ഡദണ്ഡ

വഹനത്തിങ്കൽ സംഭവിക്കുന്നതാകയാൽ ആത്ഥികമാകുന്നു. ഇവിടെ അതു ശബ്ദംകൊണ്ടുതന്നെ പറയപ്പെട്ടു. മററുള്ള അംശം തുല്യംതന്നെ എന്നറിഞ്ഞുകൊൾകയും വേണം.

കുഞ്ചിതലൂനകചാ ഘടദേഹാ
ദഗ്ധപടാ തൃഷിതാശനചിത്താ
ആഭരണാന്യഭിവാഞ്ഛതി നാരീ
രൂപമിദം വൃഷഭേ പ്രഥമസ്യ. ൪

അ—കുഞ്ചിതലൂനകചാ ഘടദേഹാ ദഗ്ധപടാ തൃഷിതാ അശനചിത്താ നാരീ ഭവതി. ആഭരണാനി അഭിവാഞ്ഛതി ച. ഇദം വൃഷഭേ പ്രഥമസ്യ രൂപം.

അന്വ—കുഞ്ചിതലൂനകചയായും ഘടദേഹയായും ദഗ്ധപടയായും തൃഷിതയായും അശനചിത്തയായും ഇരിക്കുന്ന നാരിയാകുന്നു. ആഭരണങ്ങളെ അഭിവാഞ്ഛിക്കുകയും ചെയ്യുന്നു. ഇതു് വൃഷഭത്തിങ്കലെ പ്രഥമത്തിൻെറ രൂപമാകുന്നു.

പരി—കുഞ്ചിതലൂനകചാ=കുഞ്ചിതമായും ലൂനമായുമിരിക്കുന്ന കചത്തോടുകൂടിയവൾ, കുഞ്ചിതം=വളഞ്ഞതു്, ലൂനം=മുറിന്നം, കചം=തലമുടി, ഘടദേഹാ=ഘടംപോലെയിരിക്കുന്ന ദേഹത്തോടുകൂടിയവൾ, ഘടം=കുടം, ദേഹം=ശരീരം, ദഗ്ധപടാ=ദഗ്ധമായിരിക്കുന്ന പടത്തോടുകൂടിയവൾ, ദഗ്ധം=ദഹിക്കപ്പെട്ടതു്, ദഹിക്ക=ഭസ്മമാക്കുക, തൃഷിതാ=സംജാതമായിരിക്കുന്ന തൃട്ടോടുകൂടിയവൾ സംജാതാ=വഴിപോലെ ജാതാ, ജാതാ=ഉണ്ടായതു്, തൃട്ടു്=തണ്ണീർദാഹം, അശനചിത്താ=അശനത്തിങ്കൽ ചിത്തത്തോടു കൂടിയവൾ, അശനം=ഭക്ഷണം, ചിത്തം=മനസ്സു്, നാരി=സ്ത്രീ, ആഭരണങ്ങൾ=അലങ്കാരങ്ങൾ, അഭിവാഞ്ഛിക്ക=ഇച്ഛിക്കുക, വൃഷഭം=ഇടവം, പ്രഥമം=ആദ്യദ്രേക്കാണം, രൂപം=സ്വരൂപം.

സാ—ഇടവത്തിൻെറ ആദ്യദ്രേക്കാണം വളഞ്ഞും മുറിക്കപ്പെട്ടുമിരിക്കുന്ന തലമുടിയോടും വലുതായിരിക്കുന്ന വയറോടും തീപിടിച്ച വസ്ത്രത്തോടും വിശപ്പു്, ദാഹം, ആഭരണത്തിങ്കലുള്ള ആഗ്രഹം ഇവയോടും കൂടിയ ഒരു സ്ത്രീയുടെ ആകൃതിപോലെ ഉള്ള ആകൃതിയോടു കൂടിയതാകുന്നു.

ക്ഷേത്രധാന്യഗൃഹധേനുകലാജ്ഞോ
ലാംഗലേ സശകടേ കുശലശ്ച
സ്കന്ധമുദ്വഹതി ഗോപതിതുല്യം
ക്ഷുൽപരോऽജവദനോ വൃഷമധ്യഃ. ൩

അ—വൃഷമധ്യഃ ക്ഷേത്രധാന്യഗൃഹധേനുകലാജ്ഞഃ സശകടേ ലാംഗലേ കുശലഃ ച ഗോപതിതുല്യം സ്കന്ധം ഉദ്വഹതി ക്ഷുൽപരഃ അജവദനഃ ച ഭവതി.

അന്വ—വൃഷമധ്യം ക്ഷേത്രധാന്യഗൃഹധേനുകലാജ്ഞനായിട്ടും സശകടമായിരിക്കുന്ന ലാംഗലത്തിങ്കൽ കുശലനായിട്ടും ഭവിക്കുന്നു. ഗോപതിതുല്യമായിരിക്കുന്ന സ്കന്ധത്തെ ഉദ്വഹിക്കുന്നു. ക്ഷുല്പരനായിട്ടും അജവദനനായിട്ടും ഭവിക്കുന്നു.

പരി—വൃഷമധ്യം=വൃഷത്തിന്റെ മധ്യം, വൃഷം=ഇടവം, മധ്യം=മധ്യദ്രേക്കാണം, ക്ഷേത്രധാന്യഗൃഹധേനുകലാജ്ഞൻ=ക്ഷേത്രധാന്യഗൃഹധേനുകലകളിൽ ജ്ഞൻ, ക്ഷേത്രധാന്യഗൃഹധേനുകലകൾ=ക്ഷേത്രവും ധാന്യവും ഗൃഹവും ധേനുവും കലയും, ക്ഷേത്രം=വിളഭൂമി, ധാന്യം=നെല്ല്, ഗൃഹം=ഭവനം, ധേനു=പശു, കല=സംഗീതം മുതലായതു്, ജ്ഞൻ=നിപുണൻ, സശകടം=ശകടത്തോടുകൂടിയതു്, ശകടം=വണ്ടി, ലാംഗലം=കരി, കുശലൻ=സമൎത്ഥൻ, ഗോപതിതുല്യം=ഗോപതിയോടു തുല്യം, ഗോപതി=വൃഷം (കാള), തുല്യം=സദൃശം, സ്കന്ധം=പുമല്ല്, ഉദ്വഹിക്ക=ധരിക്കുക, ക്ഷുല്പരൻ=ക്ഷുത്താകുന്ന പരത്തോടുകൂടിയവൻ, ക്ഷുത്തു്=വിശപ്പു്, പരം=പ്രധാനം, അജവദനൻ=അജത്തിന്റെ വദനംപോലെ ഇരിക്കുന്ന വദനത്തോടുകൂടിയവൻ, അജം=ആടു്, വദനം=മുഖം.

സാ—ഇടവത്തിന്റെ രണ്ടാംദ്രേക്കാണം വിളവുഭൂമി, നെല്ലു്, ഗൃഹം, പശുക്കൾ ഇവയോടും സംഗീതം മുതലായ കലാവിദ്യകളോടും വണ്ടികൊണ്ടും കരികൊണ്ടുമുള്ള വ്യാപാരത്തിങ്കൽ സാമൎത്ഥ്യത്തോടും കാളയുടെ പുമല്ലുപോലെ ഇരിക്കുന്ന പുമലോടും വളരെ വിശപ്പോടും ആടിന്റെ മുഖംപോലെ ഇരിക്കുന്ന മുഖത്തോടുംകൂടിയ ഒരു പുരുഷന്റെ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിയതാകുന്നു. (ചിലർ വൃഷമധ്യഃ എന്നതിന്റെ സ്ഥാനത്തിങ്കൽ മലവാസാഃ എന്നു പഠിക്കുന്നു. മലവാസാഃ എന്നതിന്നു മലിനമായ വസ്ത്രത്തെ ധരിക്കുന്നവൻ എന്നൎത്ഥം.)

ഗോഗ്രഹക്ഷേത്രധാന്യാഢ്യഃ കലാജ്ഞോ ലാംഗലേ പടുഃ
ശകടേ ച വൃഷസ്കന്ധഃ ക്ഷുദ്രോനജമുഖസ്തുതഃ.

എന്നുള്ള സ്കന്ദഹോരയിൽ മലിനവസ്ത്രത്തെ പറഞ്ഞിട്ടില്ലാ എന്നു് അറിഞ്ഞുകൊൾകയും വേണം.

ദ്വിപസമകായഃ പാണ്ഡുരദംഷ്ട്രഃ
ശരഭസമാംഘ്രിഃ പിംഗലമൂർത്തിഃ
അവിമൃഗലോമാ വ്യാകുലചിത്തോ
വൃഷഭവനസ്യ പ്രാന്തഗതോയം. ൩

അ—വൃഷഭവനസ്യ പ്രാന്തഗതഃ അയം ദ്വിപസമകായഃ പാണ്ഡുരദംഷ്ട്രഃ ശരഭസമാംഘ്രിഃ പിംഗലമൂർത്തിഃ അവിമൃഗലോമാ വ്യാകുലചിത്തഃ ച ഭവതി.

അന്വ—വൃഷഭവനത്തിന്റെ പ്രാന്തഗതമായിരിക്കുന്ന ഇതു ദ്വിപസമകായനായും പാണ്ഡുരദംഷ്ട്രനായും ശരഭസമാംഘ്രിയായും പിംഗലമൂർത്തിയായും അവിമൃഗലോമാവായും വ്യാകുലചിത്തനായും ഭവിക്കുന്നു.

പരി—വൃഷഭവനം=ഇടവം, പ്രാന്തഗതം=പ്രാന്തത്തെ ഗമിച്ചതു്, പ്രാന്തം=അവസാനം, ഗമിക്ക=പ്രാപിക്കുക, ഇതു്=ദ്രേക്കാണം, ദ്വിപസമകായൻ=ദ്വിപസമമായിരിക്കുന്ന കായത്തോടുകൂടിയവൻ, ദ്വിപസമം=ദ്വിപത്തോടു സമം, ദ്വിപം=ഗജം, സമം=തുല്യം, കായം=ശരീരം, പാണ്ഡുരദംഷ്ട്രൻ=പാണ്ഡുരകളായിരിക്കുന്ന ദംഷ്ട്രകളോടുകൂടിയവൻ, പാണ്ഡുരകൾ=വെളുത്തിരിക്കുന്നവ, ശരഭസമാംഘ്രി=ശരഭസമമായിരിക്കുന്ന അംഘ്രിയോടുകൂടിയവൻ, ശരഭസമം=ശരഭത്തോടു സമം, ശരഭം=ശരഭമെന്ന മൃഗം, അംഘ്രി=കാലു്, പിംഗലമൂർത്തി=പിംഗലയായിരിക്കുന്ന മൂർത്തിയോടുകൂടിയവൻ, പിംഗല=പിംഗലവൎണ്ണ, മൂർത്തി=ശരീരം, അവിമൃഗലോമാവു്=അവിമൃഗങ്ങളുടെ ലോമങ്ങൾപോലെ ഇരിക്കുന്ന ലോമങ്ങളോടുകൂടിയവൻ, അവിമൃഗങ്ങൾ=അവിയും മൃഗവും, അവി=കുറിയാടു്, മൃഗം=മാൻ, ലോമങ്ങൾ=രോമങ്ങൾ, വ്യാകുലചിത്തൻ=വ്യാകുലമായിരിക്കുന്ന ചിത്തത്തോടുകൂടിയവൻ, വ്യാകുലം=അസ്വസ്ഥം, ചിത്തം=മനസ്സു്.

സാ—ഇടവത്തിന്റെ അന്ത്യദ്രേക്കാണം ഗജം എന്നപോലെ വലുതായിരിക്കുന്ന ദേഹത്തോടും വെളുത്ത ദംഷ്ട്രകളോടും ശരഭമെന്ന മൃഗത്തിന്റെ കാലുപോലെയുള്ള കാലോടും പിംഗലവൎണ്ണമായ ശരീരത്തോടും കുറിയാടിന്റെയും മാനിന്റെയും രോമങ്ങൾപോലെയുള്ള രോമങ്ങ

ളോടും അസ്വസ്ഥമായ മനസ്സോടുംകൂടിയ പുരുഷന്റെ ആകൃതിപോലെയിരിക്കുന്ന ആകൃതിയോടുകൂടിയതാകുന്നു.

ചിലർ അവിമൃഗലോഭവ്യാകുലചിത്തഃ എന്നു പഠിക്കുകയും അവിമൃഗലോഭംഹേതുവായിട്ട് അതുകളുടെ ലാഭത്തിങ്കൽ താല്പൎയ്യമുള്ള മനസ്സോടുകൂടിയവൻ എന്നൎത്ഥത്തെ പറകയും ചെയ്തിരിക്കുന്നു. എങ്കിലും,

ശരഭാംഘ്രിസ്തതഃ പാണ്ഡുദംഷ്ട്രോ ഭപിപവപുഃ പുമാൻ
പിംഗലോ വ്യാകുലാത്മാ ച തന്വൌ മേഷേണ ലോമവാൻ

എന്ന സ്കന്ദഹോരയുടെ സംവാദംഹേതുവായിട്ട് അവിമൃഗലോമാ എന്നുള്ള പാഠംതന്നെ യുക്തതരമെന്നു തോന്നുന്നു.

> സൂച്യാശ്രയം സമഭിവാഞ്ഛതി കൎമ്മ നാരീ
> രൂപാന്വിതാഭരണകാൎയ്യകൃതാദരാ ച
> ഹീനപ്രജോച്ഛ്രിതഭുജൎത്തുമതീ ത്രിഭാഗ-
> മാദ്യം തൃതീയഭവനസ്യ വദന്തി തജ്ഞാഃ ൧

അ — തൃതീയഭവനസ്യ ആദ്യം ത്രിഭാഗം തജ്ഞാഃ നാരീ സൂച്യാശ്രയം സമഭിവാഞ്ഛതി രൂപാന്വിതാ ആഭരണകാൎയ്യകൃതാദരാ ഹീനപ്രജാ ഉച്ഛ്രിതഭുജാ ഋതുമതീ ച ഇതി വദന്തി.

അന്വ — തൃതീയഭവനത്തിന്റെ ആദ്യമായിരിക്കുന്ന ത്രിഭാഗത്തെ തജ്ഞന്മാർ നാരീ എന്നും സൂച്യാശ്രയമായിരിക്കുന്ന കൎമ്മത്തെ സമഭിവാഞ്ഛിക്കുന്നു എന്നും രൂപാന്വിതയാകുന്നു എന്നും ആഭരണകാൎയ്യകൃതാദരയാകുന്നു എന്നും ഹീനപ്രജയാകുന്നു എന്നും ഉച്ഛ്രിതഭുജയാകുന്നു എന്നും ഋതുമതിയാകുന്നു എന്നും വദിക്കുന്നു.

പരി — തൃതീയഭവനം=മൂന്നാംരാശി(മിഥുനം), ആദ്യം=ഒന്നാമത്തേതു്, ത്രിഭാഗം=ദ്രേക്കാണം, തജ്ഞന്മാർ=അതിനെ അറിയുന്നവർ, നാരീ=സ്ത്രീ, സൂച്യാശ്രയം=സൂചിയാകുന്ന ആശ്രയത്തോടുകൂടിയതു്, കൎമ്മം=പ്രവൃത്തി (തുന്നൽ), സമഭിവാഞ്ഛിക്ക=നല്ലവണ്ണം ഇച്ഛിക്കുക, രൂപാന്വിതാ=രൂപത്തോടുകൂടിയവൾ, രൂപം=സൌന്ദൎയ്യം, ആഭരണകാൎയ്യകൃതാദര=ആഭരണകാൎയ്യത്തിൽ കൃതമായിരിക്കുന്ന ആദരത്തോടുകൂടിയവൾ, ആഭരണകാൎയ്യം=അലങ്കാരകൎമ്മം, കൃതം=ചെയ്യപ്പെട്ടതു്, ആദരം=ശ്രദ്ധ, ഹീനപ്രജ=നിരപത്യ (പുത്രന്മാരോടുകൂടാത്തവൾ എന്നു സാരം), ഉച്ഛ്രിതഭുജ=ഉച്ഛ്രിതമായിരിക്കുന്ന ഭുജത്തോടുകൂടിയവൾ, ഉച്ഛ്രിതം=ഉയൎത്തപ്പെട്ടതു്, ഭുജം=കയ്യ്, ഋതുമതി=രജസ്വല, വദിക്ക=പറയുക.

സാ—മിഥുനത്തിൻെറ ആദ്യദ്രേക്കാണം സൂചീകർമ്മത്തിങ്കൽ ആഗ്രഹത്തോടുകൂടിയും ഉയൎത്തപ്പെട്ട കൈകളോടുകൂടിയും രജസ്വലയായും പുത്രരഹിതയായും അലങ്കാരത്തിങ്കൽ അഭിലാഷത്തോടുകൂടിയവളായുമിരിക്കുന്ന സ്ത്രീയുടെ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിയതാകുന്നു.

ഉദ്യാനസംസ്ഥഃ കവചീ ധനുഷ്മാൻ
ശൂരോऽസ്ത്രധാരീ ഗരുഡാനനശ്ച
ക്രീഡാത്മജാലങ്കരണാൎത്ഥചിന്താം
കരോതി മദ്ധ്യേ മിഥുനസ്യ ചായം. ൮

അ—മിഥുനസ്യ മദ്ധ്യേ അയം ച ഉദ്യാനസംസ്ഥഃ കവചീ ധനുഷ്മാൻ ശൂരഃ അസ്ത്രധാരീ ഗരുഡാനനഃ ച ക്രീഡാത്മജാലങ്കരണാൎത്ഥചിന്താം കരോതി ച.

അന്വ—മിഥുനത്തിൻെറ മദ്ധ്യത്തിങ്കലെ ഇതു് ഉദ്യാനസംസ്ഥമായിട്ടും കവചിയായിട്ടും ധനുഷ്മാനായിട്ടും ശൂരനായിട്ടും അസ്ത്രധാരിയായിട്ടും ഗരുഡാനനനായിട്ടും ഭവിക്കുന്നു. ക്രീഡാത്മജാലങ്കരണാൎത്ഥചിന്തയെ ചെയ്കയും ചെയ്യുന്നു.

പരി—മദ്ധ്യം=നടു, ഇതു്=ദ്രേക്കാണം, ഉദ്യാനസംസ്ഥൻ=ഉദ്യാനത്തിങ്കൽ സംസ്ഥിതിചെയ്യുന്നവൻ, ഉദ്യാനം=പൂങ്കാവു്, സംസ്ഥിതിചെയ്ക=നില്ക്കുക, കവചി=കവചമുള്ളവൻ, കവചം=ചട്ട, ധനുഷ്മാൻ=ധനുസ്സുള്ളവൻ, ധനുസ്സ്=വില്ലു്, ശൂരൻ=ശൌൎയ്യത്തോടുകൂടിയവൻ, അസ്ത്രധാരി=അസ്ത്രത്തെ ധരിച്ചവൻ, ഗരുഡാനനൻ=ഗരുഡൻെറ ആനനംപോലെ ഇരിക്കുന്ന ആനനത്തോടുകൂടിയവൻ, ആനനം=മുഖം, ക്രീഡാത്മജാലങ്കരണാൎത്ഥചിന്ത=ക്രീഡാത്മജാലങ്കരണാൎത്ഥങ്ങളുടെ ചിന്ത, ക്രീഡാത്മജാലങ്കരണാൎത്ഥങ്ങൾ=ക്രീഡയും ആത്മജന്മാരും അലങ്കരണവും അൎത്ഥവും, ക്രീഡ=രതി, ആത്മജന്മാർ=പുത്രന്മാർ, അലങ്കരണം=ആഭരണം, അൎത്ഥം=ധനം, ചിന്ത=വിചാരം.

സാ—മിഥുനത്തിൻെറ മദ്ധ്യദ്രേക്കാണം പൂങ്കാവിൽ ചട്ടയിട്ടു് കൈകളിൽ വില്ലിനേയും ശരത്തേയും ധരിച്ചു ശൌൎയ്യത്തോടുകൂടെ നില്ക്കുന്നവനായും ഗരുഡമുഖനായും ക്രീഡയേയും പുത്രന്മാരേയും ആഭരണത്തേയും ധനത്തേയുംകുറിച്ചുള്ള ചിന്തയോടുകൂടിയവനായുമിരിക്കുന്ന പുരുഷൻെറ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിയതാകുന്നു.

ഭൂഷിതോ വരുണവൽ ബഹുരത്നൈ-
ർബ്ബദ്ധതൂണകവചസ്സധനുഷ്കഃ
നൃത്തവാദിതകലാസു ച വിദ്വാൻ
കാവ്യകൃന്മിഥുനരാശ്യവസാനേ. ൻ

അ—മിഥുനരാശ്യവസാനേ ദ്രേക്കാണഃ വരുണവൽ ബഹുരത്നൈഃ ഭൂഷിതഃ ബദ്ധതൂണകവചഃ സധനുഷ്കഃ നൃത്തവാദിതകലാസു വിദ്വാൻ വ്യകൃൽ ച ഭവതി.

അന്വ—മിഥുനരാശ്യാവസാനത്തിങ്കലെ ദ്രേക്കാണം വരുണൻ എന്നപോലെ ബഹുരത്നങ്ങൾകൊണ്ടു ഭൂഷിതനായിട്ടും ബദ്ധതൂണകവചനായിട്ടും സധനുഷ്കനായിട്ടും നൃത്തവാദിതകലകളിൽ വിദ്വാനായിട്ടും കാവ്യകൃത്തായിട്ടും ഭവിക്കുന്നു.

പരി—മിഥുനരാശ്യവസാനം=മിഥുനരാശിയുടെ അവസാനം, ബഹുരത്നങ്ങൾ=ബഹുക്കളായിരിക്കുന്ന രത്നങ്ങൾ, ബഹുക്കൾ=വളരെയുള്ളവ, ഭൂഷിതൻ=ഭൂഷിക്കപ്പെട്ടവൻ, ഭൂഷിക്ക=അലങ്കരിക്കുക, ബദ്ധതൂണകവചൻ = ബദ്ധങ്ങളായിരിക്കുന്ന തൂണകവചങ്ങളോടുകൂടിയവൻ, ബദ്ധങ്ങൾ=ബന്ധിക്കപ്പെട്ടവ, ബന്ധിക്ക=കെട്ടുക, തൂണകവചങ്ങൾ=തൂണവും കവചവും, തൂണം=ആവനാഴി, കവചം=ചട്ട, സധനുഷ്കൻ=ധനുസ്സോടുകൂടിയവൻ, ധനുസ്സ്=വില്ല്, നൃത്തവാദിതകലകൾ=നൃത്തവും വാദിതവും കലയും, നൃത്തം=നൎത്തനം, വാദിതം=വാദ്യപ്രയോഗം, കല=സംഗീതാദി, വിദ്വാൻ=അറിവുള്ളവൻ, കാവ്യകൃത്ത്=കാവ്യത്തെ ഉണ്ടാക്കുന്നവൻ.

സാ—മിഥുനത്തിന്റെ അന്ത്യദ്രേക്കാണം വരുണൻ എന്നപോലെ ബഹുക്കളായിരിക്കുന്ന രത്നങ്ങൾകൊണ്ട് അലങ്കരിക്കപ്പെട്ടവനായിട്ടും ആവനാഴിയേയും ചട്ടയേയും വില്ലിനേയും ധരിച്ചവനായിട്ടും നൃത്തഗീതാദികളിൽ സാമൎത്ഥ്യമുള്ളവനായിട്ടും കാവ്യത്തെ നിൎമ്മിക്കുന്നവനായിട്ടുമിരിക്കുന്ന പുരുഷന്റെ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിയതാകുന്നു.

പത്രമൂലഫലഭൃൽ ദ്വിപകായഃ
കാനനേ മലയഗസ്സുരഭാംഘ്രിഃ
ക്രോഡതുല്യവദനോ ഹയകണ്ഠഃ
കൎക്കടേ പ്രഥമരൂപമുശന്തി. ൧൦

അ—കക്കടേ പ്രഥമരൂപം പത്രമൂലഫലഭൃൽ ദ്വിപകായഃ കാനനേ മലയഗഃ ശരഭാംഘ്രിഃ ക്രോഡതുല്യവദനഃ ഹയകണ്ഠഃ ഇതി ച ഉശന്തി.

അന്വ—കക്കടകത്തിങ്കലെ പ്രഥമരൂപത്തെ പത്രമൂലഫലഭൃത്തു് എന്നും ദ്വിപകായനെന്നും കാനനത്തിങ്കൽ മലയഗൻ എന്നും ശരഭാംഘ്രി എന്നും ക്രോഡതുല്യവദനനെന്നും ഹയകണ്ഠനെന്നും പറയുന്നു.

പരി—കക്കടം=കക്കടകരാശി, പ്രഥമരൂപം=പ്രഥമത്തിന്റെ രൂപം, പ്രഥമം=ആദ്യദ്രേക്കാണം, രൂപം=സ്വരൂപം, പത്രമൂലഫലഭൃത്തു്=പത്രമൂലഫലങ്ങളെ ഭരിക്കുന്നവൻ, പത്രമൂലഫലങ്ങൾ=പത്രവും മൂലവും ഫലവും, പത്രം=ഇല, മൂലം=കിഴങ്ങു്, ഫലം=കായ, ഭരിക്ക=ധരിക്കുക, ദ്വിപകായൻ=ദ്വിപത്തിന്റെ കായത്തോടു സമമായിരിക്കുന്ന കായത്തോടുകൂടിയവൻ, ദ്വിപം=ഗജം, സമം=തുല്യം, കായം=ശരീരം, കാനനം=വനം, മലയഗൻ=മലയത്തെ ഗമിച്ചവൻ, മലയം=ചന്ദനവൃക്ഷം, ഗമിക്ക=പ്രാപിക്കുക, ശരഭാംഘ്രി=ശരഭത്തിന്റെ അംഘ്രിപോലെ ഇരിക്കുന്ന അംഘ്രിയോടുകൂടിയവൻ, ശരഭം=മൃഗവിശേഷം, അംഘ്രി=കാലു്, ക്രോഡതുല്യവദനൻ=ക്രോഡതുല്യമായിരിക്കുന്ന വദനത്തോടുകൂടിയവൻ, ക്രോഡതുല്യം=ക്രോഡത്തോടു തുല്യം, ക്രോഡം=വരാഹം, തുല്യം=സദൃശം, വദനം=മുഖം, ഹയകണ്ഠൻ=ഹയത്തിന്റെ കണ്ഠംപോലെ ഇരിക്കുന്ന കണ്ഠത്തോടുകൂടിയവൻ, ഹയം=കുതിര, കണ്ഠം=കഴുത്തു്.

സാ—കക്കടകത്തിന്റെ ആദ്യദ്രേക്കാണം പത്രത്തേയും മൂലത്തേയും ഫലത്തേയും ധരിച്ചവനായും വനത്തിങ്കൽ ചന്ദനവൃക്ഷത്തെ ആശ്രയിച്ചവനായും ഗജത്തിന്റെ ദേഹമെന്നപോലെ സ്ഥൂലമായ ദേഹത്തോടുകൂടിയവനായിട്ടും ശരഭമെന്ന മൃഗത്തിന്റെ കാലുപോലെ ഇരിക്കുന്ന കാലോടുകൂടിയവനായിട്ടും പന്നിയുടെ മുഖംപോലെയിരിക്കുന്ന മുഖത്തോടുകൂടിയവനായിട്ടും കുതിരയുടെ കഴുത്തുപോലെ ഇരിക്കുന്ന കഴുത്തോടുകൂടിയവനായിട്ടുമിരിക്കുന്ന പുരുഷന്റെ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിയതാകുന്നു.

പദ്മാർച്ചിതാ മൂദ്ധ്നി ഭോഗിയുക്താ<br>
സ്ത്രീ കക്കശാരണ്യഗതാ വിരൌതി<br>
ശാഖാം പലാശസ്യ സമാശ്രിതാ ച<br>
മദ്ധ്യേ സ്ഥിതാ കക്കടകസ്യ രാശേഃ ൧൧

അ—കക്കടകസ്യ രാശേഃ മദ്ധ്യേ സ്ഥിതാ സ്ത്രീ പദ്മാർച്ചിതാ മൂർദ്ധ്നി ഭോഗിയുക്താ കക്കശാ അരണ്യഗതാ ച വിരൌതി. പലാശസ്യ ശാഖാം സമാശ്രിതാ ഭവതി ച.

അന്വ—കക്കടകമാകുന്ന രാശിയുടെ മദ്ധ്യത്തിങ്കൽ സ്ഥിതയായിരിക്കുന്ന സ്ത്രീ പദ്മാർച്ചിതയായിട്ടും മൂർദ്ധാവിങ്കൽ ഭോഗിയുക്തയായിട്ടും കക്കശയായിട്ടും അരണ്യഗതയായിട്ടും ഭവിക്കുന്നു. ശബ്ദിക്കുകയും പലാശത്തിൻെറ ശാഖയെ സമാശ്രിതയായി ഭവിക്കുകയും ചെയ്യുന്നു.

പരി—മദ്ധ്യം=നടു, സ്ഥിതാ=സ്ഥിതിചെയ്തവൾ, പദ്മാർച്ചിതാ=പദ്മങ്ങൾകൊണ്ട് അച്ചിതാ, പദ്മങ്ങൾ=താമരപ്പൂക്കൾ, അച്ചിതാ=അച്ചിക്കപ്പെട്ടവൾ, അച്ചിക്ക=പൂജിക്കുക, മൂർദ്ധാവ്=ശിരസ്സ്, ഭോഗിയുക്താ=ഭോഗിയോടുകൂടിയവൾ, ഭോഗി=സപ്പം, കക്കശാ=കഠിനമായ യൌവനത്തോടുകൂടിയവൾ, അരണ്യഗതാ=അരണ്യത്തെ ഗമിച്ചവൾ, അരണ്യം=വനം, ഗമിക്ക=പ്രാപിക്കുക, പലാശം=പലാശവൃക്ഷം (പ്ലാശ്), ശാഖാ=കൊമ്പ്, സമാശ്രിതാ=സമാശ്രയിച്ചവൾ, സമാശ്രയിക്ക=പിടിക്കുക.

സാ—കക്കടകത്തിൻെറ രണ്ടാംദ്രേക്കാണം താമരപ്പൂക്കൾകൊണ്ടു പൂജിക്കപ്പെട്ടവളായും ശിരസ്സിങ്കൽ സപ്പത്തോടുകൂടിയവളായും കഠിനമായ യൌവനത്തോടുകൂടിയവളായും വനത്തെ പ്രാപിച്ചവളായും ശബ്ദിച്ചിയങ്ങുന്നവളായും പ്ലാശിൻെറ കൊമ്പു പിടിച്ചവളായുമിരിക്കുന്ന സ്ത്രീയുടെ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിയതാകുന്നു.

ഭാര്യാഭരണാത്ഥമണ്ണവേ
നൌസ്ഥോ ഗച്ഛതി സപ്പവേഷ്ടിതഃ
ഹൈമൈശ്ച യുതോ വിഭൂഷണൈ-
ശ്ചിപിടാസ്യോന്ത്യഗതശ്ച കക്കടേ. ൧൧

അ—കക്കടേ അന്ത്യഗതഃ ദ്രേക്കാണഃ ച അണ്ണവേ നൌസ്ഥഃ സപ്പവേഷ്ടിതഃ ഭാര്യാഭരണാത്ഥം ഗച്ഛതി ഹൈമൈഃ വിഭൂഷണൈഃ യുതഃ ചിപിടാസ്യഃ ച.

അന്വ—കക്കടത്തിങ്കൽ അന്ത്യഗതമായിരിക്കുന്ന ദ്രേക്കാണം അണ്ണവത്തിങ്കൽ നൌസ്ഥനായി സപ്പവേഷ്ടിതനായി ഭാര്യാഭരണത്തിന്നായിക്കൊണ്ടു ഗമിക്കുന്നു. ഹൈമങ്ങളായിരിക്കുന്ന വിഭൂഷണങ്ങളോടു യുതനായിട്ടും ചിപിടാസ്യനായിട്ടും ഭവിക്കുന്നു.

പരി—അന്ത്യഗതം=അന്ത്യത്തെ ഗമിച്ചതു്, അന്ത്യം=അവസാനം, ഗമിക്ക=പ്രാപിക്കുക, അൎണ്ണവം=സമുദ്രം, നൌസ്ഥൻ=നൌവിങ്കിൽ സ്ഥിതിചെയ്യുന്നവൻ, നൌ=തോണി, സ്ഥിതിചെയ്ക=ഇരിക്കുക, സൎപ്പവേഷ്ടിതൻ=സൎപ്പത്താൽ ചുററപ്പെട്ടവൻ, ഭാൎയ്യാഭരണം=ഭാൎയ്യയുടെ ഭരണം, ഗമിക്ക=പോക, ഹൈമങ്ങൾ=സ്വൎണ്ണമയങ്ങൾ, വിഭൂഷണങ്ങൾ=അലങ്കാരങ്ങൾ, യുതൻ=കൂടിയവൻ, ചിപിടാസ്യൻ=ചിപിടമായിരിക്കുന്ന ആസ്യത്തോടുകൂടിയവൻ, ചിപിടം=വൃത്തമായും പരന്നിട്ടുമുള്ളതു്, ആസ്യം=മുഖം.

സാ—കൎക്കടകത്തിന്റെ അന്ത്യദ്രേക്കാണം സമുദ്രത്തിൽ തോണിയിൽ ഇരുന്നു സൎപ്പത്താൽ ചുററപ്പെട്ടവനായും ഭാൎയ്യയെ ഭരിപ്പാനായിക്കൊണ്ടു പോകുന്നവനായും സ്വൎണ്ണമയങ്ങളായ അലങ്കാരങ്ങളോടുകൂടിയവനായും വട്ടത്തിൽ പരന്ന മുഖത്തോടുകൂടിയവനായുമിരിക്കുന്ന ഒരു പുരുഷന്റെ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിതാകുന്നു.

> ശല്മലേരുപരി ഗൃദ്ധ്രജംബുകൌ<br>
> ശ്വാ നരശ്ച മലിനാംബരാന്വിതഃ<br>
> രൌതി മാതൃപിതൃവിപ്രയോജിത-<br>
> സ്സിംഹരൂപമിദമാദ്യമുച്യതേ. ൧൩

അ—ശല്മലേഃ ഉപരി ഗൃദ്ധ്രജംബുകൌ ശ്വാ മലിനാംബരാന്വിതഃ മാതൃപിതൃവിപ്രയോജിതഃ നരഃ ച രൌതി. ഇദം ആദ്യം സിംഹരൂപം ഉച്യതേ.

അന്വ—ശല്മലിയുടെ ഉപരിഭാഗത്തിങ്കൽ ഗൃദ്ധ്രജംബുകങ്ങളും ശ്വാവും മലിനാംബരാന്വിതനായി മാതൃപിതൃവിപ്രയോജിതനായിരിക്കുന്ന നരനും ശബ്ദിക്കുന്നു. ഇതു് ആദ്യമായിരിക്കുന്ന സിംഹരൂപമെന്നു പറയപ്പെടുന്നു.

പരി—ശല്മലി=ശല്മലി എന്ന വൃക്ഷം (പൂളമരം), ഉപരിഭാഗം=അഗ്രം, ഗൃദ്ധ്രജംബുകങ്ങൾ=ഗൃദ്ധ്രവും ജംബുകനും, ഗൃദ്ധ്രം=കഴു എന്ന പക്ഷി, ജംബുകൻ=കുറുക്കൻ, മലിനാംബരാന്വിതൻ=മലിനമായിരിക്കുന്ന അംബരത്തോടുകൂടിയവൻ, മലിനം=മുഷിഞ്ഞതു്, അംബരം=വസ്ത്രം, മാതൃപിതൃവിപ്രയോജിതൻ=മാതൃപിതാക്കന്മാരോടു വിപ്രയോജിതൻ, മാതൃപിതാക്കന്മാർ=മാതാവും പിതാവും, വിപ്രയോജിതൻ=വിരഹിതൻ, നരൻ=പുരുഷൻ, ആദ്യം=ഒന്നാമതു്, സിംഹരൂപം=സിംഹത്തിന്റെ രൂപം, സിംഹം=ചിങ്ങം, രൂപം=സ്വരൂപം.

സാ—ചിങ്ങത്തിന്റെ ആദ്യദ്രേക്കാണം പൂളമരത്തിന്റെ മുകളിൽ നില്ക്കുന്ന കഴുവിന്റെയും, കുറുക്കന്റെയും, ശ്വാവിന്റെയും, മുഷിഞ്ഞ വസ്ത്രത്തോടുകൂടിയും മാതാപിതാക്കന്മാരോടുകൂടാതെയും നിന്നു ശബ്ദിച്ചു കരയുന്ന മനുഷ്യന്റെയും സമുദായമാകുന്ന ആകൃതിയോടുകൂടിയതാകുന്നു.

ഹയാകൃതിഃ പാണ്ഡരമാല്യശേഖരോ
ബിഭർത്തി കൃഷ്ണാജിനകംബളം നരഃ
ദുരാസദസ്സിംഹ ഇവാത്തകാർമ്മുകോ
നതാഗ്രനാസോ മൃഗരാജമദ്ധ്യമഃ. ൧൪

അ—മൃഗരാജമദ്ധ്യമഃ നരഃ ഭവതി. ഹയാകൃതിഃ പാണ്ഡരമാല്യശേഖരഃ ച ഭവതി. കൃഷ്ണാജിനകംബളം ബിഭർത്തി ച. സിംഹഃ ഇവ ദുരാസദഃ ആത്തകാർമ്മുകഃ നതാഗ്രനാസഃ ച.

അന്വ—മൃഗരാജമദ്ധ്യം നരനായി ഭവിക്കുന്നു. ഹയാകൃതിയായിട്ടും പാണ്ഡരമാല്യശേഖരനായിട്ടും ഭവിക്കുന്നു. കൃഷ്ണാജിനകംബളത്തെ ഭരിക്കുന്നു. സിംഹം എന്നപോലെ ദുരാസദനായിട്ടും ആത്തകാർമ്മുകനായിട്ടും നതാഗ്രനാസനായിട്ടും ഭവിക്കുന്നു.

പരി—മൃഗരാജമദ്ധ്യമം=മൃഗരാജന്റെ മദ്ധ്യമം, മൃഗരാജൻ=സിംഹരാശി, മദ്ധ്യമം=മദ്ധ്യദ്രേക്കാണം, നരൻ=പുരുഷൻ, ഹയാകൃതി=ഹയത്തിന്റെ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിയവൻ, ഹയം=കുതിര, പാണ്ഡരമാല്യശേഖരൻ=പാണ്ഡരമാല്യമാകുന്ന ശേഖരത്തോടുകൂടിയവൻ, പാണ്ഡരമാല്യം=പാണ്ഡരമായിരിക്കുന്ന മാല്യം, പാണ്ഡരം=വെളുത്തതു്, മാല്യം=മാല, ശേഖരം=ശിരോലങ്കാരം, കൃഷ്ണാജിനകംബളം=കൃഷ്ണാജിനവും കംബളവും, കൃഷ്ണാജിനം=കൃഷ്ണമൃഗത്തിൻ തോൽ, കംബളം=കരിമ്പടം, ഭരിക്ക=ധരിക്കുക, ദുരാസദൻ=ദുഃഖേന ആസദിക്കപ്പെടുന്നവൻ, ആസദിക്ക=അടുത്തു ചെല്ലുക, ആത്തകാർമ്മുകൻ=ആത്തമായിരിക്കുന്ന കാർമ്മുകത്തോടുകൂടിയവൻ, ആത്തം=ആദാനംചെയ്യപ്പെട്ടതു്, ആദാനംചെയ്ക=സ്വീകരിക്കുക, കാർമ്മുകം=വില്ലു്, നതാഗ്രനാസൻ=നതയായിരിക്കുന്ന അഗ്രനാസയോടുകൂടിയവൻ, നതാ=നമിച്ചതു്, നമിക്ക=താഴുക, അഗ്രനാസാ=നാസാഗ്രം.

സാ—ചിങ്ങംരാശിയുടെ രണ്ടാംദ്രേക്കാണം അശ്വത്തിന്റെ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടും വെളുത്ത മാലയാകുന്ന ശിരോലങ്കാരത്തോടുംകൂടിയവനായി കൃഷ്ണമൃഗത്തിൻതോൽ, കരിമ്പടം ഇവയെ ധരിച്ചവനായി സിംഹം എന്നപോലെ അടുത്തുകൂടാത്തവനായി

കയ്യിൽ വില്ലുള്ളവനായി താണിരിക്കുന്ന മൂക്കിൻെറ അഗ്രത്തോടുകൂടി യവനായിരിക്കുന്ന ഒരു പുരുഷൻെറ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിയതാകുന്നു.

ഋക്ഷാനനോ വാനരതുല്യചേഷ്ടോ
ബിഭർത്തി ദണ്ഡം ഫലമാമിഷഞ്ച
കൂർച്ചീ മനുഷ്യഃ കുടിലൈശ്ച കേശൈ-
ർമ്മൃഗേശചാരസ്യാന്ത്യഗതസ്ത്രിഭാഗഃ ൧൭

അ—മൃഗേശചാരസ്യ അന്ത്യഗതഃ ത്രിഭാഗഃ ഋക്ഷാനനഃ വാനരതുല്യചേഷ്ടഃ ച ഭവതി. ദണ്ഡം ഫലം ആമിഷം ച ബിഭർത്തി. കൂർച്ചീ മനുഷ്യഃ കുടിലൈഃ കേശൈഃ യുക്തഃ ച.

അന്വ—മൃഗേശചാരൻെറ അന്ത്യഗതമായിരിക്കുന്ന ത്രിഭാഗം ഋക്ഷാനനനായിട്ടും വാനരതുല്യചേഷ്ടനായിട്ടും ഭവിക്കുന്നു. ദണ്ഡത്തേയും ഫലത്തേയും ആമിഷത്തേയും ഭരിക്കുന്നു. കൂർച്ചിയായിട്ടും മനുഷ്യനായിട്ടും കുടിലങ്ങളായിരിക്കുന്ന കേശങ്ങളോടു യുക്തനായിട്ടും ഭവിക്കുന്നു.

പരി—മൃഗേശചാരൻ=സിംഹരാശി, അന്ത്യഗതം=അന്ത്യത്തെ ഗമിച്ചതു്, അന്ത്യം=അവസാനം, ത്രിഭാഗം=ദ്രേക്കാണം, ഋക്ഷാനനൻ=ഋക്ഷത്തിൻെറ ആനനംപോലെ ഇരിക്കുന്ന ആനനത്തോടുകൂടിയവൻ, ഋക്ഷം=ശാഖാമൃഗവിശേഷം, ആനനം=മുഖം, വാനരതുല്യചേഷ്ടൻ=വാനരതുല്യയായിരിക്കുന്ന ചേഷ്ടയോടുകൂടിയവൻ, വാനരതുല്യ=വാനരത്തോടു തുല്യ, ചേഷ്ടാ=സ്വഭാവം, ദണ്ഡം=വടി, ഫലം=കായ, ആമിഷം=മാംസം, ഭരിക്ക=ധരിക്കുക, കൂർച്ചി=കൂർച്ചമുള്ളവൻ, കൂർച്ചം=ദീർഘമായ മുഖരോമം, കുടിലങ്ങൾ=വളവോടുകൂടിയവ, കേശങ്ങൾ=ശിരോരോമങ്ങൾ.

സാ—ചിങ്ങത്തിൻെറ മൂന്നാംദ്രേക്കാണം ഋക്ഷമെന്ന ശാഖാമൃഗത്തിൻെറ മുഖംപോലെ ഇരിക്കുന്ന മുഖത്തോടും വാനരസ്വഭാവത്തോടുംകൂടിയവനായും ദണ്ഡത്തേയും ഫലത്തേയും മാംസത്തേയും ധരിച്ചിരിക്കുന്നവനായും നീണ്ട മുഖരോമത്തോടും വളഞ്ഞ തലമുടിയോടുംകൂടിയവനായുമിരിക്കുന്ന മനുഷ്യൻെറ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിയതാകുന്നു.

പുഷ്പപ്രപൂർണ്ണേന ഘടേന കന്യാ
മലപ്രദിഗ്ദ്ധാംബരസംവൃതാംഗീ
വസ്ത്രാർത്ഥസംയോഗമഭീപ്സമാനാ
ഗുരോഃ കുലം വാഞ്ഛതി കന്യകാദ്യഃ ൧൮

അ — കന്യകാദ്യഃ കന്യാ പുഷ്പപ്രപൂൎണ്ണേന ഘടേന യുക്താ മലപ്രദിഗ്ദ്ധാംബരസംവൃതാംഗീ വസ്ത്രാത്ഥസംയോഗം അഭീപ്സമാനാ ഭവതി. ഗുരോഃ കുലം വാഞ്ഛതി ച.

അന്വ — കന്യകാദ്യം കന്യയായിട്ടും പുഷ്പപ്രപൂൎണ്ണമായിരിക്കുന്ന ഘടത്തോടു യുക്തയായിട്ടും മലപ്രദിഗ്ദ്ധാംബരസംവൃതാംഗിയായിട്ടും വസ്ത്രാത്ഥസംയോഗത്തെ അഭീപ്സമാനയായിട്ടും ഭവിക്കുന്നു. ഗുരുവിന്റെ കുലത്തെ വാഞ്ഛിക്കുകയും ചെയ്യുന്നു.

പരി — കന്യകാദ്യം=കന്യകയുടെ ആദ്യം, കന്യകാ=കന്നിരാശി, ആദ്യം=ആദ്യദ്രേക്കാണം, പുഷ്പപ്രപൂൎണ്ണം=പുഷ്പങ്ങൾകൊണ്ടു പ്രപൂൎണ്ണം, പുഷ്പങ്ങൾ=പൂക്കൾ, പ്രപൂൎണ്ണം=നിറഞ്ഞതു്, ഘടം=കുടം, യുക്താ=കൂടിയവൾ, മലപ്രദിഗ്ദ്ധാംബരസംവൃതാംഗീ=മലപ്രദിഗ്ദ്ധാംബരസംവൃതമായിരിക്കുന്ന അംഗത്തോടുകൂടിയവൾ, മലപ്രദിഗ്ദ്ധാംബരസംവൃതം=മലപ്രദിഗ്ദ്ധാംബരംകൊണ്ടു സംവൃതം, മലപ്രദിഗ്ദ്ധാംബരം=മലപ്രദിഗ്ദ്ധമായിരിക്കുന്ന അംബരം, മലപ്രദിഗ്ദ്ധം=മലിനം (മുഷിഞ്ഞതു്), അംബരം=വസ്ത്രം, സംവൃതം=മറയ്ക്കപ്പെട്ടതു്, അംഗം=ശരീരം, വസ്ത്രാത്ഥസംയോഗം=വസ്ത്രാത്ഥങ്ങളുടെ സംയോഗം, വസ്ത്രാത്ഥങ്ങൾ=വസ്ത്രവും അത്ഥവും, അത്ഥം=ധനം, സംയോഗം=ചേച്ച, അഭീപ്സമാനാ=ഇച്ഛിച്ചിയങ്ങുന്നവൾ, ഗുരു=ഉപാദ്ധ്യായൻ, കുലം=ഗൃഹം, വാഞ്ഛിക്ക=ഇച്ഛിക്കുക.

സാ — കന്നിരാശിയുടെ ഒന്നാംദ്രേക്കാണം കന്യകയുടെ രൂപംപോലെയുള്ള രൂപത്തോടുകൂടിയതാകുന്നു. ആ കന്യക പൂക്കൾനിറച്ച കുടത്തോടും മുഷിഞ്ഞ വസ്ത്രത്തോടും മൂടിയ ദേഹത്തോടുംകൂടിയവളാകുന്നു. വസ്ത്രലാഭത്തേയും ധനലാഭത്തേയും ഇച്ഛിക്കുന്നു. ഗുരുഗൃഹത്തിങ്കലേയ്ക്കു പോകുന്നവളും ആകുന്നു.

പുരുഷഃ പ്രഗൃഹീതലേഖനഃ
ശ്യാമോ വസ്ത്രശിരാ വ്യയായകൃൽ
വിപുലഞ്ച ബിഭത്തി കാമ്മുകം
രോമവ്യാപ്തതനുശ്ച മദ്ധ്യമഃ ൧൭

അ — കന്യകായാഃ മദ്ധ്യമഃ പുരുഷഃ പ്രഗൃഹീതലേഖനഃ ശ്യാമഃ വസ്ത്രശിരാഃ വ്യയായകൃൽ ച ഭവതി. വിപുലം കാമ്മുകം ബിഭത്തി ച. രോമവ്യാപ്തതനുഃ ഭവതി ച.

അന്വ — കന്യകയുടെ മദ്ധ്യമം പുരുഷനാകുന്നു. പ്രഗൃഹീതലേ

ഖനനായിട്ടും ശ്യാമനായിട്ടും വസ്ത്രശിരസ്സായിട്ടും വ്യയായകൃത്തായിട്ടും ഭവിക്കുന്നു. വിപുലമായിരിക്കുന്ന കാർമ്മുകത്തെ ഭരിക്കുകയും രോമവ്യാപ്തതനുവായി ഭവിക്കുകയും ചെയ്യുന്നു.

പരി—കന്യകാ=കന്നിരാശി, മദ്ധ്യമം=രണ്ടാംദ്രേക്കാണം, പ്രഗൃഹീതലേഖനൻ = പ്രഗൃഹീതമായിരിക്കുന്ന ലേഖനത്തോടുകൂടിയവൻ, പ്രഗൃഹീതം=പ്രഗ്രഹിക്കപ്പെട്ടതു്, പ്രഗ്രഹിക്ക=ധരിക്കുക, ലേഖനം=എഴുത്താണി, ശ്യാമൻ=ശ്യാമവൎണ്ണൻ, വസ്ത്രശിരസ്സ്=വസ്ത്രാവൃതമായിരിക്കുന്ന ശിരസ്സോടുകൂടിയവൻ, വസ്ത്രാവൃതം=വസ്ത്രംകൊണ്ടു മറയ്ക്കപ്പെട്ടതു്, വ്യയായകൃത്തു്=വ്യയായങ്ങളെ ചെയ്യുന്നവൻ, വ്യയായങ്ങൾ=വ്യയവും ആയവും, വ്യയം=ചിലവു്, ആയം=വരവു്, വിപുലം=വലുതായിരിക്കുന്നതു്, കാർമ്മുകം=വില്ലു്, ഭരിക്ക=ധരിക്കുക, രോമവ്യാപ്തതനു=രോമവ്യാപ്തയായിരിക്കുന്ന തനുവിനോടുകൂടിയവൻ, രോമവ്യാപ്താ=രോമങ്ങളാൽ വ്യാപ്താ, വ്യാപ്താ=വ്യപിക്കപ്പെട്ടതു്, തനു=ശരീരം.

സാ—കന്നിരാശിയുടെ രണ്ടാംദ്രേക്കാണം പുരുഷാകൃതിയാകുന്നു. എഴുത്താണി എടുത്തു് എഴുതുകയും ചിലവിന്റെയും വരവിന്റെയും സംഖ്യ നോക്കുകയും പ്രവൃത്തിയാകുന്നു. നിറം കറുപ്പു്. തലയിൽ വസ്ത്രംകൊണ്ടു് ഒരു കെട്ടും കയ്യിൽ വലുതായ ഒരു വില്ലും ഉണ്ടു്. മേൽ നിറച്ച് രോമവും ഉണ്ടു്. ഇങ്ങിനെയുള്ള ഒരു പുരുഷന്റെ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിയതാകുന്നു എന്നു ധരിച്ചുകൊൾകയും വേണം.

ഗൌരീ സുധൌതാർദ്രദുകൂലഗുപ്താ
സമുച്ഛ്രിതാ കുംഭകടച്ഛുഹസ്താ
ദേവാലയം സ്ത്രീ പ്രയതാ പ്രവൃത്താ
വദന്തി കന്യാന്തഗതസ്ത്രിഭാഗഃ ൧൮

അ—കന്യാന്തഗതഃ ത്രിഭാഗഃ ഗൌരീ സുധൌതാർദ്രദുകൂലഗുപ്താ സമുച്ഛ്രിതാ കുംഭകടച്ഛുഹസ്താ സ്ത്രീ ഭവതി. സാ പ്രയതാ ദേവാലയം പ്രവൃത്താ ച ഇതി വദന്തി.

അന്വ—കന്യാന്തഗതമായിരിക്കുന്ന ത്രിഭാഗം ഗൌരിയായും സുധൌതാർദ്രദുകൂലഗുപ്തയായും സമുച്ഛ്രിതയായും കുംഭകടച്ഛുഹസ്തയായുമിരിക്കുന്ന സ്ത്രീയാകുന്നു. അവൾ പ്രയതയായിട്ടു ദേവാലയത്തെക്കുറിച്ച് പ്രവൃത്തയുമാകുന്നു.

പരി—കന്യാന്തഗതം=കന്യാന്തത്തെ ഗതം, കന്യാന്തം=കന്യ

യുടെ അന്തം, കന്യാ=കന്നി, അന്തം=അവസാനം, ഗതം=ഗമിച്ചതു്, ഗമിക്ക=പ്രാപിക്കുക, ത്രിഭാഗം=ദ്രേക്കാണം. ഗൌരീ=ധവളവൎണ്ണാ സുധൌതാർദ്രദുകൂലഗുപ്താ=സുധൌതാർദ്രദുകൂലംകൊണ്ടു ഗുപ്താ, സുധൌതാർദ്രദുകൂലം=സുധൌതമായിരിക്കുന്ന ആർദ്രദുകൂലം, സുധൌതം=ഏറ്റവും വെളുപ്പിക്കപ്പെട്ടതു്, ആർദ്രദുകൂലം=ആർദ്രമായിരിക്കുന്ന ദുകൂലം, ആർദ്രം=നനവോടുകൂടിയതു് ദുകൂലം=പട്ടു്, ഗുപ്താ=ഗോപനംചെയ്യപ്പെട്ടവൾ, ഗോപനംചെയ്ക=മൂടുക, സമുച്ഛ്രിതാ=ഉന്നതശരീരാ, കുംഭകടച്ശ്രൂഹസ്താ=കുംഭകടച്ശ്രുക്കളോടുകൂടിയവൾ, ഹസ്തം=കയ്യ്, കുംഭകടച്ശ്രുക്കൾ=കുംഭവും കടച്ശ്രുവും, കുംഭം=കുടം, കടച്ശ്രു=ലോഹപാത്രവിശേഷം, പ്രയതാ=ശുദ്ധാ, ദേവാലയം=ക്ഷേത്രം, പ്രവൃത്താ=യാത്രക്കായിക്കൊണ്ടു് ആരംഭിച്ചവൾ.

സാ—കന്നിയുടെ മൂന്നാംദ്രേക്കാണം ധവളവൎണ്ണയായും നല്ലവൎണ്ണം വെളുത്തു നനഞ്ഞ പട്ടുകൊണ്ടു മൂടപ്പെട്ട ശരീരത്തോടുകൂടിയവളായും ഉയൎന്ന ദേഹത്തോടുകൂടിയവളായും കുടത്തേയും കടച്ശ്രു എന്ന ലോഹപാത്രത്തേയും ധരിച്ചവളായും ഇരിക്കുന്ന ഒരു സ്ത്രീയാകുന്നു. ആ സ്ത്രീ ശുദ്ധയായിട്ടു ദേവാലയത്തിങ്കലേയ്ക്കു പോകുന്നവളും ആകുന്നു.

> വീഥ്യന്തരാപണഗതഃ പുരുഷസ്തുലാവാ-
> നുന്മാനമാനകുശലഃ പ്രതിമാനഹസ്തഃ
> ഭാണ്ഡം വിചിന്തയതി തസ്യ ച മൂല്യമേത-
> ദ്രൂപം വദന്തി യവനാഃ പ്രഥമം തുലായാഃ. ൧൫

അ—വീഥ്യന്തരാപണഗതഃ തുലാവാൻ ഉന്മാനമാനകുശലഃ പ്രതിമാനഹസ്തഃ പുരുഷഃ ഭാണ്ഡം തസ്യ മൂല്യം ച വിചിന്തയതി തുലായാഃ പ്രഥമം ഏതദ്രൂപം യവനാഃ വദന്തി.

അനു—വീഥ്യന്തരാപണഗതനായും തുലാവാനായും ഉന്മാനമാനകുശലനായും പ്രതിമാനഹസ്തനായും ഇരിക്കുന്ന പുരുഷൻ ഭാണ്ഡത്തേയും അതിന്റെ മൂല്യത്തേയും വിചിന്തിക്കുന്നു. തുലയുടെ പ്രഥമത്തെ ഏതദ്രൂപമെന്നു യവനന്മാർ വദിക്കുന്നു.

പരി—വീഥ്യന്തരാപണഗതൻ=വീഥ്യന്തരാപണത്തെ ഗമിച്ചവൻ, വീഥ്യന്തരാപണം=വീഥ്യന്തരത്തിലുള്ള ആപണം, വീഥ്യന്തരം=വഴിമദ്ധ്യം, ആപണം=അങ്ങാടി, ഗതൻ=ഗമിച്ചവൻ, തുലാ=തൂക്കുവാനുള്ള യന്ത്രം, ഉന്മാനമാനകുശലൻ=ഉന്മാനമാനങ്ങളിൽ കുശലൻ,

ഉന്മാനമാനങ്ങൾ=ഉന്മാനവും മാനവും, ഉന്മാനം=തൂക്കൽ, മാനം=അളവു്, പ്രതിമാനഹസ്തൻ=പ്രതിമാനം ഹസ്തത്തിങ്കൽ ഉള്ളവൻ, പ്രതിമാനം=തൂക്കുവാൻ ഉപയോഗിക്കുന്ന കട്ടി മുതലായതു്, ഭാണ്ഡം=അരി മൂട മുതലായതു്, മൂല്യം=മൂലദ്രവ്യം (വില), വിചിന്തിക്ക=വിചാരിക്കുക, തുലാ=തുലാരാശി, പ്രഥമം=ആദ്യദ്രേക്കാണം, വദിക്ക=പറയുക.

സാ—തുലാത്തിൽ ഒന്നാംദ്രേക്കാണം മാർഗ്ഗമദ്ധ്യത്തിങ്കൽ ഉള്ള അങ്ങാടിയിൽ ഇരിക്കുന്നവനായിട്ടും തൂക്കുവാനുള്ള യന്ത്രത്തോടും തൂക്കത്തിലും അളവിലും സാമർത്ഥ്യത്തോടും തൂക്കം കണക്കാക്കുവാൻ ഇടുന്ന കട്ടികളോടും കൂടിയവനായിട്ടുമുള്ള ഒരു പുരുഷൻ വില്ക്കുവാനുള്ള ഒരു വസ്തുവിനെപ്പററി അതു് ആർക്കു കൊടുക്കേണ്ടു എന്നും ഇന്നതു മൂലദ്രവ്യം കഴിച്ചു് എന്തു കിട്ടുമെന്നും വിചാരിക്കുന്നു. ഇപ്പറഞ്ഞതുകൊണ്ടു തുലാരാശിയുടെ ആദ്യദ്രേക്കാണം മേൽപ്രകാരമുള്ള പുരുഷന്റെ ആകൃതിപോലെ ഉള്ള ആകൃതിയോടു കൂടിയതാകുന്നു എന്നു ധരിച്ചു കൊൾക.

കലശം പരിഗൃഹ്യ വിനിഷ്പതിതും
സമഭീപ്സതി ഗൃധ്രമുഖഃ പുരുഷഃ
ക്ഷുധിതസ്തൃഷിതശ്ച കളത്രസുതാൻ
മനസൈതി തുലാധരമദ്ധ്യഗതഃ ൧൦

അ—തുലാധരമദ്ധ്യഗതഃ ദ്രേക്കാണഃ പുരുഷഃ കലശം പരിഗൃഹ്യ വിനിഷ്പതിതും സമഭീപ്സതി. ഗൃധ്രമുഖഃ ക്ഷുധിതഃ തൃഷിതഃ ച കളത്രസുതാൻ മനസാ ഏതി ച.

അന്വ—തുലാധരമദ്ധ്യഗതമായിരിക്കുന്ന ദ്രേക്കാണം പുരുഷനാകുന്നു. കലശത്തെ പരിഗ്രഹിച്ചിട്ടു വിനിഷ്പതിപ്പാനായിക്കൊണ്ടു സമഭീപ്സിക്കുന്നു. ഗൃധ്രമുഖനായിട്ടും ക്ഷുധിതനായിട്ടും തൃഷിതനായിട്ടും ഭവിക്കുന്നു. കളത്രസുതന്മാരെ മനസ്സുകൊണ്ടു പ്രാപിക്കുകയും ചെയ്യുന്നു.

പരി—തുലാധരമദ്ധ്യഗതം=തുലാധരത്തിന്റെ മദ്ധ്യഗതം, തുലാധരം=തുലാംരാശി, മദ്ധ്യഗതം=മദ്ധ്യത്തെ ഗമിച്ചതു്, മദ്ധ്യം=നടു, ഗമിക്ക=പ്രാപിക്കുക, കലശം=കുടം, പരിഗ്രഹിക്ക=സ്വീകരിക്കുക, വിനിഷ്പതിക്ക=സഞ്ചരിക്കുക, സമഭീപ്സിക്ക=ആഗ്രഹിക്കുക, ഗൃധ്രമുഖൻ=ഗൃധ്രത്തിന്റെ മുഖംപോലെയിരിക്കുന്ന മുഖത്തോടുകൂടിയവൻ, ഗൃധ്രം=കഴു എന്ന പക്ഷി, ക്ഷുധിതൻ=വിശപ്പോടുകൂടിയവൻ, തൃഷിതൻ=തണ്ണീർദ്ദാഹത്തോടുകൂടിയവൻ, കളത്രസുതന്മാർ=കളത്രവും സുതന്മാരും, കളത്രം=ഭാര്യ.

സാ—തുലാത്തിന്റെ രണ്ടാംദ്രേക്കാണം പുരുഷാകൃതിയാകുന്നു. ഒരു കുടമെടുത്തു പോവാനായിക്കൊണ്ടു് ഇച്ഛിക്കുന്നവനും കഴു എന്ന പക്ഷിയുടെ മുഖംപോലെ ഇരിക്കുന്ന മുഖത്തോടുകൂടിയവനും വിശപ്പോടും തണ്ണീർദ്ദാഹത്തോടുംകൂടിയവനും ഭാര്യാപുത്രന്മാരെ മനസ്സുകൊണ്ടു ചിന്തിക്കുന്നവനും ആകുന്നു.

വിഭീഷയംസ്തിഷ്ഠതി രത്നചിത്രിതോ
വനേ മൃഗാൻ കാഞ്ചനതൂണവമ്മഭൃൽ
ഫലാമിഷം വാനരരൂപഭൃന്നര-
സ്തുലാവസാനേ യവനൈരുദാഹൃതഃ. ൨൫

അ—തുലാവസാനേ ദ്രേക്കാണഃ വനേ മൃഗാൻ വിഭീഷയൻ രത്നചിത്രിതഃ കാഞ്ചനതൂണവമ്മഭൃൽ തിഷ്ഠതി. ഫലാമിഷം വഹതി. വാനരരൂപഭൃൽ നരഃ ച ഭവതി. ഇതി യവനൈഃ ഉദാഹൃതഃ ഭവതി.

അന്വ—തുലാവസാനത്തിങ്കലെ ദ്രേക്കാണം വനത്തിങ്കൽ മൃഗങ്ങളെ വിഭീഷയന്നായും രത്നചിത്രിതനായും കാഞ്ചനതൂണവമ്മഭൃത്തായും സ്ഥിതിചെയ്യുന്നു. ഫലാമിഷത്തെ വഹിക്കുന്നു. വാനരരൂപഭൃത്തായിട്ടും നരനായിട്ടും ഭവിക്കുന്നു. ഇപ്രകാരം യവനന്മാരാൽ ഉദാഹൃതമായി ഭവിക്കുന്നു.

പരി—തുലാവസാനം=തുലയുടെ അവസാനം, തുലാ=തുലാംരാശി, വനം=കാടു്, വിഭീഷയൻ=ഭയപ്പെടുത്തിയിയക്കുന്നവൻ, രത്നചിത്രിതൻ=രത്നങ്ങൾകൊണ്ടു ചിത്രിതൻ, ചിത്രിതൻ=അലംകൃതൻ, കാഞ്ചനതൂണവമ്മഭൃത്തു്=കാഞ്ചനതൂണവമ്മങ്ങളെ ഭരിക്കുന്നവൻ, കാഞ്ചനതൂണവമ്മങ്ങൾ=കാഞ്ചനംകൊണ്ടുള്ള തൂണവമ്മങ്ങൾ, കാഞ്ചനം=സ്വർണ്ണം, തൂണവമ്മങ്ങൾ=തൂണവും വമ്മവും, തൂണം=ആവനാഴി, വമ്മം=ചട്ട, ഫലാമിഷം=ഫലവും ആമിഷവും, ഫലം=കായ, ആമിഷം=മാംസം, വഹിക്ക=ധരിക്കുക, വാനരരൂപഭൃത്തു്=വാനരരൂപത്തെ ഭരിക്കുന്നവൻ, വാനരരൂപം=വാനരത്തിന്റെ രൂപം, രൂപം=സ്വരൂപം, നരൻ=പുരുഷൻ, യവനന്മാർ=യവനാചാര്യന്മാർ, ഉദാഹൃതം=ഉദാഹരിക്കപ്പെട്ടതു്, ഉദാഹരിക്ക=പറയുക.

സാ—തുലാംരാശിയുടെ അന്ത്യദ്രേക്കാണം വനത്തിങ്കൽ മൃഗങ്ങളെ ഭയപ്പെടുത്തുന്നവനായും രത്നങ്ങൾകൊണ്ടു് അലങ്കരിക്കപ്പെട്ടവനായും സ്വർണ്ണംകൊണ്ടുള്ള ആവനാഴിയേയും ചട്ടയേയും ഫലത്തേയും മാംസത്തേയും വാനരരൂപത്തേയും ധരിക്കുന്നവനായുമിരിക്കുന്ന

ഒരു പുരുഷൻെറ രൂപംപോലെ ഇരിക്കുന്ന രൂപത്തോടുകൂടിയതാകുന്നു എന്നു യവനന്മാർ പറഞ്ഞിരിക്കുന്നു.

വസ്ത്രൈർവ്വിഹീനാഭരണൈശ്ച നാരീ
മഹാസമുദ്രാൽ സമുപൈതി കൂലം
സ്ഥാനച്യുതാ സർപ്പനിബദ്ധപാദാ
മനോരമാ വൃശ്ചികരാശിപൂർവ്വഃ. ൨൨

അ—വൃശ്ചികരാശിപൂർവ്വഃ വസ്ത്രൈഃ ആഭരണൈഃ ച വിഹീനാ നാരീ. സാ മഹാസമുദ്രാൽ കൂലം സമുപൈതി. സ്ഥാനച്യുതാ സർപ്പനിബദ്ധപാദാ മനോരമാ ച.

അന്വ—വൃശ്ചികരാശിപൂർവ്വം വസ്ത്രങ്ങളോടും ആഭരണങ്ങളോടും വിഹീനയായിരിക്കുന്ന നാരിയായി ഭവിക്കുന്നു. അവൾ മഹാസമുദ്രത്തിങ്കൽനിന്നു കൂലത്തെ പ്രാപിക്കുന്നു. സ്ഥാനച്യുതയായിട്ടും സർപ്പനിബദ്ധപാദയായിട്ടും മനോരമയായിട്ടും ഭവിക്കുന്നു.

പരി—വൃശ്ചികരാശിപൂർവ്വം=വൃശ്ചികരാശിയുടെ പൂർവ്വം, വൃശ്ചികരാശി=വൃശ്ചികമാകുന്ന രാശി, പൂർവ്വം=ആദ്യദ്രേക്കാണം, വിഹീനാ=വേർപെട്ടവൾ, നാരീ=സ്ത്രീ, മഹാസമുദ്രം=മഹത്തായിരിക്കുന്ന സമുദ്രം, മഹത്തു്=വലുതായിരിക്കുന്നതു്, കൂലം=വക്കു്, സ്ഥാനച്യുതാ=സ്ഥാനത്തിങ്കൽനിന്നു ച്യുതാ, ച്യുതാ=ഭ്രഷ്ടാ, സർപ്പനിബദ്ധപാദാ=സർപ്പനിബദ്ധമായിരിക്കുന്ന പാദത്തോടുകൂടിയവൾ, സർപ്പനിബദ്ധം=സർപ്പത്താൽ നിബദ്ധം, നിബദ്ധം=നിബന്ധിക്കപ്പെട്ടതു്, നിബന്ധിക്ക=കെട്ടുക, മനോരമ=മനോഹര.

സാ—വൃശ്ചികരാശിയുടെ ആദ്യദ്രേക്കാണം വസ്ത്രങ്ങളോടും ആഭരണങ്ങളോടും കൂടാത്തവളായും സമുദ്രത്തിൻെറ നടുവിൽനിന്നു വക്കത്തേക്കു വരുന്നവളായും സ്ഥാനഭ്രഷ്ടയായും സർപ്പത്താൽ ബന്ധിക്കപ്പെട്ട കാലോടുകൂടിയവളായും മനോഹരയായുമിരിക്കുന്ന ഒരു സ്ത്രീയുടെ രൂപംപോലെ ഇരിക്കുന്ന രൂപത്തോടുകൂടിയതാകുന്നു.

സ്ഥാനസുഖാന്യഭിവാഞ്ഛതി നാരീ
ഭർത്തൃകൃതേ ഭുജഗാവൃതദേഹാ
കച്ഛപകുംഭസമാനശരീരാ
വൃശ്ചികമദ്ധ്യമരൂപമുശന്തി. ൨൩

അ—ഭർത്തൃകൃതേ ഭുജഗാവൃതദേഹാ കച്ഛപകുംഭസമാനശരീരാ നാ

രീ സ്ഥാനസുഖാനി അഭിവാഞ്ഛതി. ഏതൽ വൃശ്ചികമദ്ധ്യമരൂപം ഉ ശന്തി.

അന്വ—ഭത്താവിനായിക്കൊണ്ടു ഭുജഗാവൃതദേഹയായി കച്ഛപ കുംഭസമാനശരീരയായിരിക്കുന്ന നാരി സ്ഥാനസുഖങ്ങളെ അഭിവാ ഞ്ഛരിക്കുന്നു. ഇതു വൃശ്ചികമദ്ധ്യമരൂപമെന്നു പറയുന്നു.

പരി—ഭുജഗാവൃതദേഹാ=ഭുജഗാവൃതമായിരിക്കുന്ന ദേഹത്തോടു കൂടിയവൾ, ഭുജഗാവൃതം=ഭുജഗത്താൽ ആവൃതം, ഭുജഗം=സപ്പം, ആ വൃതം=ചുററപ്പെട്ടതു്, ദേഹം=ശരീരം, കച്ഛപകുംഭസമാനശരീര=കച്ഛ പകുംഭസമാനമായിരിക്കുന്ന ശരീരത്തോടുകൂടിയവൾ, കച്ഛപകുംഭസ മാനം=കച്ഛപകുംഭങ്ങളോടു സമാനം, കച്ഛപകുംഭങ്ങൾ=കച്ഛപവും കും ഭവും, കച്ഛപം=ആമ, കുംഭം=കുടം, സമാനം=തുല്യം, നാരീ=സ്ത്രീ, സ്ഥാനസുഖങ്ങൾ=സ്ഥാനവും സുഖങ്ങളും, അഭിവാഞ്ഛരിക്ക=ഇച്ഛിക്കുക, വൃശ്ചികമദ്ധ്യമരൂപം=വൃശ്ചികമദ്ധ്യമത്തിൻെറ രൂപം, വൃശ്ചികമദ്ധ്യമം= വൃശ്ചികത്തിൻെറ മദ്ധ്യമം, വൃശ്ചികം=വൃശ്ചികരാശി, മദ്ധ്യമം=രണ്ടാം ദ്രേക്കാണം, രൂപം=സ്വരൂപം.

സാ—സപ്പത്താൽ ചുററപ്പെട്ട ശരീരത്തോടുകൂടിയവളായും ആമ പോലെ വൃത്തമായും കുടംപോലെ വലുതായുമുള്ള ദേഹത്തോടുകൂടിയവ ളായുമിരിക്കുന്ന ഒരു സ്ത്രീ ഭത്താവിന്നുവേണ്ടി സ്ഥാനത്തേയും സുഖങ്ങ ളേയും ഇച്ഛിക്കുന്നു. ഇതു വൃശ്ചികമദ്ധ്യമദ്രേക്കാണത്തിൻെറ സ്വരൂപ മെന്നറിക.

പൃഥുലചിപിടകൂമ്മതുല്യവക്ത്രഃ-
ശ്ശ്വമൃഗവരാഹസൃഗാലഭീതികാരീ
അവതി ച മലയാകരപ്രദേശം
മൃഗപതിരന്ത്യഗതശ്ച വൃശ്ചികസ്യ. ൨൪

അ—വൃശ്ചികസ്യ അന്ത്യഗതഃ ദ്രേക്കാണഃ പൃഥുലചിപിടകൂമ്മതു ല്യവക്ത്രഃ ശ്വമൃഗവരാഹസൃഗാലഭീതികാരീ ച ഭവതി. മലയാകര പ്രദേശം അവതി ച. മൃഗപതിഃ ഭവതി ച.

അന്വ—വൃശ്ചികത്തിൻെറ അന്ത്യഗതമായിരിക്കുന്ന ദ്രേക്കാണം പൃഥുലചിപിടകൂമ്മതുല്യവക്ത്രനായും ശ്വമൃഗവരാഹസൃഗാലഭീതികാ രിയായും ഭവിക്കുന്നു. മലയാകരപ്രദേശത്തെ രക്ഷിക്കുകയും മൃഗപ തിയായി ഭവിക്കുകയും ചെയ്യുന്നു.

പരി—വൃശ്ചികം=വൃശ്ചികരാശി. അന്ത്യഗതം=അന്ത്യത്തെ ഗതം, അന്ത്യം=അവസാനം, ഗതം=ഗമിച്ചതു്, ഗമിക്ക=പ്രാപിക്കുക, പൃഥുലചിപിടകൂർമ്മതുല്യവക്ത്രൻ=പൃഥുലമായി ചിപിടമായി കൂർമ്മതുല്യമായിരിക്കുന്ന വക്ത്രത്തോടുകൂടിയവൻ, പൃഥുലം=പരപ്പോടുകൂടിയതു്, ചിപിടം=വത്തുളം, കൂർമ്മതുല്യം=കൂർമ്മത്തോടു തുല്യം, കൂർമ്മം=ആമ, തുല്യം=സദൃശം, വക്ത്രം=മുഖം, ശപമൃഗവരാഹസൃഗാലഭീതികാരി=ശപമൃഗവരാഹസൃഗാലങ്ങൾക്കു ഭീതിയെ ഉണ്ടാക്കുന്നവൻ, ശപമൃവരാഹസൃഗാലങ്ങൾ=ശപാക്കളും മൃഗങ്ങളും വരാഹങ്ങളും സൃഗാലങ്ങളും, വരാഹങ്ങൾ=പന്നികൾ, സൃഗാലങ്ങൾ=കുറുക്കന്മാർ, ഭീതി=ഭയം, മലയാകരപ്രദേശം=മലയാകരമാകുന്ന പ്രദേശം, മലയാകരം=ചന്ദനോല്പത്തിസ്ഥാനം, മൃഗപതി=സിംഹം.

സാ—വൃശ്ചികത്തിൻെറ അന്ത്യദ്രേക്കാണം പരനും വൃത്തമായും ആമയോടുതുല്യമായ മുഖത്തോടുകൂടിയതായും ശപാക്കൾ, മൃഗങ്ങൾ, പന്നികൾ, കുറുക്കന്മാർ ഇവയെ ഭയപ്പെടുത്തുന്നതായും ചന്ദനോല്പത്തിസ്ഥാനത്തെ രക്ഷിക്കുന്നതായുമിരിക്കുന്ന ഒരു സിംഹത്തിൻെറ ആകൃതിപോലെയിരിക്കുന്ന ആകൃതിയോടുകൂടിയതാകുന്നു.

മനുഷ്യവക്ത്രോഽശപസമാനകായോ
ധനുർവ്വികൃഷ്യായതമാശ്രമസ്ഥഃ
ക്രതൂപയോജ്യാനി തപസ്വിനശ്ച
രക്ഷത്യഥാദ്യോ ധനുഷസ്ത്രിഭാഗഃ ൨൫

അ—അഥ ധനുഷഃ ആദ്യഃ ത്രിഭാഗഃ മനുഷ്യവക്ത്രഃ അശപസമാനകായഃ ആയതം ധനുഃ വികൃഷ്യ ആശ്രമസ്ഥഃ ച ഭവതി. ക്രതൂപയോജ്യാനി തപസ്വിനഃ ച രക്ഷതി ച

അന്വ—ധനുസ്സിൻെറ ആദ്യമായിരിക്കുന്ന ത്രിഭാഗം മനുഷ്യവക്ത്രനായിട്ടും അശപസമാനകായനായിട്ടും ആയതമായിരിക്കുന്ന ധനുസ്സിനെ വികർഷിച്ചിട്ടു് ആശ്രമസ്ഥനായിട്ടും ഭവിക്കുന്നു. ക്രതൂപയോജ്യങ്ങളായിരിക്കുന്ന വസ്തുക്കളേയും തപസ്വികളേയും രക്ഷിക്കുകയും ചെയ്യുന്നു.

പരി—മനുഷ്യവക്ത്രൻ= മനുഷ്യൻെറ വക്ത്രംപോലെ ഇരിക്കുന്ന വക്ത്രത്തോടുകൂടിയവൻ, വക്ത്രം=മുഖം, അശപസമാനകായൻ=അശപസമാനമായിരിക്കുന്ന കായത്തോടുകൂടിയവൻ, അശപസമാനം=അശപത്തോടു സമാനം, അശപം=കുതിര, സമാനം=തുല്യം, കായം=ശ

രീരം, ആയതം=നീണ്ടിരിക്കുന്നതു്, ധനുസ്സ്=വില്ല്, വികൎഷിക്ക=വലി ക്കുക, ആശ്രമസ്ഥൻ=ആശ്രമത്തിങ്കൽ സ്ഥിതിചെയ്യുന്നവൻ, ആശ്രമം=പൎണ്ണശാല, സ്ഥിതിചെയ്ക=നില്ക്കുക, ക്രതുപയോജ്യങ്ങൾ=ക്രതുവിങ്കൽ ഉപയോജ്യങ്ങൾ, ക്രതു=യാഗം, ഉപയോജ്യങ്ങൾ=ഉപയോഗിക്കപ്പെടുവാൻ യോഗ്യങ്ങൾ (യാഗോപകരണങ്ങളായ സ്രുവം, ജുഹു ഇത്യാദികൾ എന്നു സാരം), തപസ്വികൾ=തപസ്സുള്ളവർ (മഹൎഷിമാരെന്നു സാരം), രക്ഷിക്ക=പാലിക്കുക.

സാ—ധനുരാശിയുടെ ആദ്യദ്രേക്കാണം മനുഷ്യന്റെ മുഖംപോലെ ഇരിക്കുന്ന മുഖത്തോടുകൂടിയവനായും അശ്വതുല്യമായ ശരീരത്തോടുകൂടിയവനായി നീണ്ടിരിക്കുന്ന വില്ലിനെ ധരിച്ചു പൎണ്ണശാലയിൽ നില്ക്കുന്നവനായും യാഗോപകരണങ്ങളായ സ്രുവാദികളേയും തപസ്വികളേയും രക്ഷിച്ചുനില്ക്കുന്നവനായുമിരിക്കുന്ന ഒരു പുരുഷൻ എന്നപോലെ ഉള്ളതാകുന്നു.

ഇവിടെ ദേഹത്തിനു കുതിരയുടെ സാദൃശ്യം അരയിൽനിന്നു താഴെ ഉള്ള ഭാഗത്തിങ്കൽ മാത്രമാകുന്നു എന്നു സിദ്ധാന്തമാകയാൽ വക്ത്രഗ്രഹണം മുഖമാത്രബോധകമായിരുന്നാലും അരയ്ക്കുൽനിന്നു മേൽ മനുഷ്യസാദൃശ്യത്തെ ഗ്രഹിച്ചുകൊൾകയും വേണം.

> മനോരമാ ചമ്പകഹേമവൎണ്ണാ
> ഭദ്രാസനേ തിഷ്ഠതി മദ്ധ്യരൂപാ
> സമുദ്രരത്നാനി വിഘട്ടയന്തീ
> മദ്ധ്യത്രിഭാഗോ ധനുഷഃ പ്രദിഷ്ടഃ. ൨൩

അ—ധനുഷഃ മദ്ധ്യത്രിഭാഗഃ മനോരമാ ചമ്പകഹേമവൎണ്ണാ മദ്ധ്യരൂപാ സമുദ്രരത്നാനി വിഘട്ടയന്തീ സ്ത്രീ പ്രദിഷ്ടഃ. സാ ഭദ്രാസനേ തിഷ്ഠതി ച.

അനു—ധനുസ്സിന്റെ മദ്ധ്യത്രിഭാഗം മനോരമയായും ചമ്പകഹേമവൎണ്ണയായും മദ്ധ്യരൂപയായും സമുദ്രരത്നങ്ങളെ വിഘട്ടയന്തിയായുമിരിക്കുന്ന സ്ത്രീ എന്നു പ്രദിഷ്ടമാകുന്നു. അവൾ ഭദ്രാസനത്തിങ്കൽ ഇരിക്കുകയും ചെയ്യുന്നു.

പരി—ധനുസ്സ്=ധനുരാശി, മദ്ധ്യത്രിഭാഗം=മദ്ധ്യദ്രേക്കാണം, മനോരമാ=മനസ്സിനെ രമിപ്പിക്കുന്നവൾ, രമിപ്പിക്ക=സുഖിപ്പിക്കുക, ചമ്പകഹേമവൎണ്ണാ=ചമ്പകഹേമങ്ങളുടെ വൎണ്ണംപോലെയിരിക്കുന്ന വൎണ്ണത്തോടുകൂടിയവൾ, ചമ്പകഹേമങ്ങൾ=ചമ്പകവും ഹേമവും, ചമ്പകം=

ചമ്പകപ്പൂവ്, ഹേമം=സ്വൎണ്ണം, വൎണ്ണം=നിറം, മദ്ധ്യരൂപാ=മദ്ധ്യമായിരിക്കുന്ന രൂപത്തോടുകൂടിയവൾ, മദ്ധ്യം=അത്യല്പവും അതിബഹുവുമല്ലാത്തതു് (ചിലർ ഭദ്രരൂപാ എന്നു പഠിക്കുന്നു. ഭദ്രം=ശുഭം , സമുദ്രരത്നങ്ങൾ=സമുദ്രത്തിങ്കലുള്ള രത്നങ്ങൾ, രത്നങ്ങൾ=മുത്തു പവിഴം ഇത്യാദികൾ, വിഘട്ടയന്തി=വിഘട്ടനംചെയ്തിയങ്ങുന്നവൾ, വിഘട്ടനംചെയ്ക=ഇളക്കുക, പ്രദിഷ്ടാ=പ്രദേശിക്കപ്പെട്ടതു്, പ്രദേശിക്ക=ഉപദേശിക്കുക, അവൾ=മേൽപ്രകാരമുള്ള സ്ത്രീ, ഭദ്രാസനം=ഭദ്രാസനമെന്ന പീഠം.

സാ—ധനുരാശിയുടെ മദ്ധ്യദ്രേക്കാണം മനോഹരയായും ചമ്പകപ്പൂവു, സ്വൎണ്ണം ഇതുകളുടെ നിറംപോലെയുള്ള നിറത്തോടുകൂടിയവളായും വളരെ അല്പമെന്നും വളരെ അധികമെന്നും പറഞ്ഞുകൂടാത്ത വിധത്തിൽ ഉള്ള രൂപത്തോടുകൂടിയവളായും സമുദ്രത്തിങ്കൽ ഉള്ള രത്നങ്ങളെ ക്ഷോഭിപ്പിക്കുന്നവളായുമിരിക്കുന്ന ഒരു സ്ത്രീയാകുന്നു. അത്രതന്നെയുമല്ല, ഭദ്രാസനമെന്ന പീഠത്തിങ്കലത്രേ ഇരിക്കുന്നതു് എന്നുകൂടെ ഗ്രാഹ്യമാകുന്നു.

> കൂൎച്ചീ നരോ ഹാടകചമ്പകാഭോ
> വരാസനേ ദണ്ഡധരോ നിഷണ്ണഃ
> കൌശേയകാന്യുദ്വഹതേഽജിനഞ്ച
> തൃതീയരൂപം നവമസ്യ രാശേഃ. ൨൭

അ—നവമസ്യ രാശേഃ തൃതീയരൂപം കൂൎച്ചീ ഹാടകചമ്പകാഭഃ ദണ്ഡധരഃ വരാസനേ നിഷണ്ണഃ നരഃ ഭവതി. കൌശേയകാനി അജിനഞ്ച ഉദ്വഹതേ ച.

അന്വ—നവമമായിരിക്കുന്ന രാശിയുടെ തൃതീയരൂപം കൂൎച്ചിയായും ഹാടകചമ്പകാഭനായും ദണ്ഡധരനായും വരാസനത്തിങ്കൽ നിഷണ്ണനായുമിരിക്കുന്ന നരനായി ഭവിക്കുന്നു. കൌശേയകങ്ങളേയും അജിനത്തേയും ഉദ്വഹിക്കുകയും ചെയ്യുന്നു.

പരി—നവമം=ഒമ്പതാമത്തേതു്, തൃതീയരൂപം=തൃതീയത്തിൻെറ രൂപം, തൃതീയം=മൂന്നാംദ്രേക്കാണം, രൂപം=സ്വരൂപം, കൂൎച്ചീ=കൂൎച്ചമുള്ളവൻ, കൂൎച്ചം=നീണ്ടിരിക്കുന്ന മുഖരോമം, ഹാടകചമ്പകാഭൻ=ഹാടകചമ്പങ്ങളുടെ ആഭപോലെ ഇരിക്കുന്ന ആഭയോടുകൂടിയവൻ, ഹാടകചമ്പകങ്ങൾ=ഹാടകവും ചമ്പകവും, ഹാടകം=സ്വൎണ്ണം, ചമ്പകം=ചമ്പകപ്പൂവ്, ആഭാ=ശോഭ, ദണ്ഡധരൻ=ദണ്ഡത്തെ ധരിക്കുന്നവൻ,

ദണ്ഡം=വടി, ധരിക്ക=വഹിക്കുക, വരാസനം=വരമായിരിക്കുന്ന ആസനം, വരം=ശ്രേഷ്ഠം, ആസനം=പീഠം, നിഷണ്ണൻ=നിഷദിച്ചവൻ, നിഷദിക്ക=ഇരിക്കുക, നരൻ=പുരുഷൻ, കൌശേയകങ്ങൾ=വസ്ത്രവിശേഷങ്ങൾ (പട്ടുകൾ), അജിനം=തോല്, ഉദ്വഹിക്ക=ധരിക്കുക.

*സാ—ധനുരാശിയുടെ മൂന്നാംദ്രേക്കാണം നീണ്ട മുഖരോമത്തോടും* സ്വർണ്ണത്തിൻേറയും ചമ്പകപ്പൂവ്വിൻേറയും നിറംപോലെയുള്ള നിറത്തോടുംകൂടിയവനായി കയ്യിൽ ഒരു ദണ്ഡത്തെ ധരിച്ചുംകൊണ്ടു നല്ല പീഠത്തിങ്കൽ ഇരിക്കുന്നവനായും പട്ടുകളേയും മൃഗചർമ്മത്തേയും ധരിക്കുന്നവനായുമിരിക്കുന്ന ഒരു പുരുഷനാകുന്നു.

രോമചിതോ മകരോപമദംഷ്ട്രഃ
സൂകരകായസമാനശരീരഃ
യോക്ത്രകജാലകബന്ധനധാരീ
രൌദ്രമുഖോ മകരപ്രഥമസ്ഥ. ൨൮

അ—മകരപ്രഥമഃ ഉ രോമചിതഃ മകരോപമദംഷ്ട്രഃ സൂകരകായസമാനശരീരഃ യോക്ത്രകജാലകബന്ധനധാരീ രൌദ്രമുഖഃ ച ഭവതി.

അന്വ—മകരപ്രഥമമാകട്ടെ രോമചിതനായിട്ടും മകരോപമദംഷ്ട്രനായിട്ടും സൂകരകായസമാനശരീരനായിട്ടും യോക്ത്രകജാലകബന്ധനധാരിയായിട്ടും രൌദ്രമുഖനായിട്ടും ഭവിക്കുന്നു.

പരി—മകരപ്രഥമം=മകരത്തിൻെറ പ്രഥമം, മകരം=മകരരാശി, പ്രഥമം=ആദ്യദ്രേക്കാണം, രോമചിതൻ=രോമങ്ങളാൽ ചിതൻ, ചിതൻ=വ്യാപ്തൻ, മകരോപമദംഷ്ട്രൻ=മകരോപമകളായിരിക്കുന്ന ദംഷ്ട്രകളോടുകൂടിയവൻ, മകരോപമകൾ=മകരതുല്യകൾ, ദംഷ്ട്രകൾ=ദംഷ്ട്രപ്പല്ലുകൾ, സൂകരകായസമാനശരീരൻ=സൂകരകായസമാനമായിരിക്കുന്ന ശരീരത്തോടുകൂടിയവൻ, സൂകരകായസമാനം=സൂകരകായത്തോടു സമാനം, സൂകരകായം=സൂകരത്തിൻെറ കായം, സൂകരം=പന്നി, കായം=ശരീരം, സമാനം=തുല്യം, യോക്ത്രകജാലകബന്ധനധാരീ=യോക്ത്രകജാലകബന്ധനങ്ങളെ ധരിക്കുന്നവൻ, യോക്ത്രകജാലകബന്ധനങ്ങൾ=യോക്ത്രകവും ജാലകവും ബന്ധനവും, യോക്ത്രകം=യുഗബന്ധനപാശം (നുകം കെട്ടുന്ന കയറ്), ജാലകം=വല, ബന്ധനം=ചങ്ങല, രൌദ്രമുഖൻ=രൌദ്രമായിരിക്കുന്ന മുഖത്തോടുകൂടിയവൻ, രൌദ്രം=ഭയങ്കരം.

സാ—മകരത്തിൻെറ ആദ്യദ്രേക്കാണം ദേഹത്തിങ്കൽ വളരെ രോ

മങ്ങളോടുകൂടിയവനായും മകരതുല്യങ്ങളായ ദംഷ്ട്രപ്പല്ലുകളോടുകൂടിയവനായും വരാഹശരീരംപോലെ ഇരിക്കുന്ന ശരീരത്തോടുകൂടിയവനായും അങ്കുശം, കയറു്, വല, ചങ്ങല ഇവയെ ധരിച്ചവനായും ഭയങ്കരമുഖനായുമിരിക്കുന്ന ഒരു പുരുഷൻെറ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിയതാകുന്നു.

കലാസ്വഭിജ്ഞാബ്ജദളായതാക്ഷീ
ശ്യാമാ വിചിത്രാണി ച മാൎഗ്ഗമാണാ
വിഭൂഷണാലംകൃതലോഹകൎണ്ണാ
യോഷാ പ്രതിഷ്ഠാ മകരസ്യ മദ്ധ്യേ. ൨൮

അ—മകരസ്യ മദ്ധ്യേ കലാസു അഭിജ്ഞാ അബ്ജദളായതാക്ഷീ ശ്യാമാ വിചിത്രാണി മാൎഗ്ഗമാണാ വിഭൂഷണാലംകൃതലോഹകൎണ്ണാ ച യോഷാ പ്രദിഷ്ടാ.

അന്വ—മകരത്തിൻെറ മദ്ധ്യത്തിങ്കൽ കലകളിൽ അഭിജ്ഞയായും അബ്ജദളായതാക്ഷിയായും ശ്യാമയായും വിചിത്രങ്ങളായിരിക്കുന്ന വസ്തുക്കളെ മാൎഗ്ഗമാണയായും വിഭൂഷണാലംകൃതലോഹകൎണ്ണയായുമിരിക്കുന്ന യോഷാ പ്രദിഷ്ടയായി ഭവിക്കുന്നു.

പരി—മകരം=മകരരാശി, മദ്ധ്യം=നടു, കലകൾ=സംഗീതാദികൾ, അഭിജ്ഞാ=നിപുണ, അബ്ജദളായദാക്ഷീ=അബ്ജദളങ്ങൾ എന്നപോലെ ആയതങ്ങളായിരിക്കുന്ന അക്ഷികളോടുകൂടിയവൾ, അബ്ജദളങ്ങൾ=അബ്ജത്തിൻെറ ദളങ്ങൾ, അബ്ജം=താമരപ്പൂവ്, ദളങ്ങൾ=ഇതളുകൾ, ആയതങ്ങൾ=നീണ്ടിരിക്കുന്നവ, അക്ഷികൾ=കണ്ണുകൾ, ശ്യാമാ=ശ്യാമവൎണ്ണാ (കറുത്തിരിക്കുന്നവൾ), വിചിത്രങ്ങൾ=ആശ്ചൎയ്യകരങ്ങൾ, വസ്തുക്കൾ=പദാൎത്ഥങ്ങൾ മാൎഗ്ഗമാണാ=മാൎഗ്ഗിച്ചീയണുന്നവൾ, മാൎഗ്ഗിക്ക=അന്വേഷിക്കുക, വിഭൂഷണാലംകൃതലോഹകൎണ്ണാ=വിഭൂഷണാലംകൃതയായും ലോഹകൎണ്ണയായുമിരിക്കുന്നവൾ, വിഭൂഷണാലംകൃതാ=വിഭൂഷണങ്ങൾകൊണ്ടു് അലംകൃതാ, വിഭൂഷണങ്ങൾ=അലങ്കാരങ്ങൾ, അലംകൃതാ=അലങ്കരിക്കപ്പെട്ടവൾ, ലോഹകൎണ്ണാ=ലോഹം കൎണ്ണങ്ങളിൽ ഉള്ളവൾ, ലോഹം=ഇരുമ്പു് (ഇരുമ്പുകൊണ്ടുള്ള ആഭരണമെന്നു സാരം), യോഷാ=സ്ത്രീ, പ്രദിഷ്ടാ=പ്രദേശിക്കപ്പെട്ടവൾ, പ്രദേശിക്ക=ഉപദേശിക്കുക.

സാ—മകരമദ്ധ്യദ്രേക്കാണം കലാവിദ്യകളിൽ സാമൎത്ഥ്യത്തോടും താമരപ്പൂവിൻെറ ഇതളുകൾപോലെ നീണ്ടിരിക്കുന്ന കണ്ണുകളോടും ക

റുത്ത നിറത്തോടും അത്ഭുതങ്ങളായ പദാൎത്ഥങ്ങളുടെ അന്വേഷണത്തോടും അതാതു് അംഗങ്ങളിൽ ചേൎച്ചയുള്ള അലങ്കാരങ്ങളോടും ലോഹമയമായ കണ്ണാഭരണത്തോടുംകൂടിയവളായ ഒരു സ്ത്രീയുടെ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിയവളാകുന്നു.

> കിന്നരോപമതനുസ്സകംബള-
> സ്തൂണചാപകവചൈസ്സമന്വിതഃ
> കുംഭമുദ്വഹതി രത്നചിത്രിതം
> സ്കന്ധഗം മകരരാശിപശ്ചിമഃ. ൩൦

അ—മകരരാശിപശ്ചിമഃ കിന്നരോപമതനുഃ സകംബളഃ തൂണചാപകവചൈഃ സമന്വിതഃ ച ഭവതി. രത്നചിത്രിതം കുംഭം സ്കന്ധഗം ഉദ്വഹതി ച.

അന്വ—മകരരാശിപശ്ചിമം കിന്നരോപമതനുവായിട്ടും സകംബളമായിട്ടും തൂണചാപകവചങ്ങളോടു സമന്വിതമായിട്ടും ഭവിക്കുന്നു. രത്നചിത്രിതമായിരിക്കുന്ന കുംഭത്തെ സ്കന്ധഗമാക്കി ഉദ്വഹിക്കുകയും ചെയ്യുന്നു.

പരി—മകരരാശിപശ്ചിമം=മകരരാശിയുടെ പശ്ചിമം, പശ്ചിമം=അന്ത്യദ്രേക്കാണം, കിന്നരോപമതനു=കിന്നരോപമയായിരിക്കുന്ന തനുവിനോടുകൂടിയതു്, കിന്നരോപമാ=കിന്നരതുല്യാ, തനു=ശരീരം, സകംബളം=കംബളത്തോടുകൂടിയതു്, കംബളം=കരിമ്പടം, തൂണചാപകവചങ്ങൾ=തൂണവും ചാപവും കവചവും. തൂണം=ആവനാഴി, ചാപം=വില്ലു് കവചം=ചട്ട, സമന്വിതം=കൂടിയതു്, രത്നചിത്രിതം=രത്നചിത്രമാക്കപ്പെട്ടതു്, രത്നചിത്രം=രത്നങ്ങൾകൊണ്ടു ചിത്രം [illegible] ചിത്രം=നാനാവൎണ്ണം, കുംഭം=കുടം, സ്കന്ധഗം=സ്കന്ധത്തെ [illegible] സ്കന്ധം=ചുമലു്, ഗമിക്ക=പ്രാപിക്കുക, ഉദ്വഹിക്ക=ഭരിക്കുക.

സാ—മകരത്തിന്റെ മൂന്നാംദ്രേക്കാണം അശ്വമുഖനായും മനുഷ്യശരീരനായുമിരിക്കുന്ന കിന്നരൻ എന്ന ഉപദേവനോടു സദൃശമായ ശരീരത്തോടുകൂടിയതായിട്ടും കരിമ്പടംകൊണ്ടുള്ള വേഷ്ടനത്തോടുകൂടിയതായിട്ടും ആവനാഴിയേയും വില്ലിനേയും ചട്ടയേയും ധരിച്ചതായിട്ടും രത്നങ്ങൾകൊണ്ടു നാനാവൎണ്ണമായ കുടത്തെ ചുമലിൽ എടുക്കുന്നതായിട്ടും ഭവിക്കുന്നു.

സ്നേഹമദ്യജലഭോജനാഗമ-
വ്യാകുലീകൃതമനാസ്സകംബളഃ
കൌശികേയവസനോऽജിനാന്വിതോ
ഗൃധ്രതുല്യവദനോ ഘടാദിഗഃ. ൩൰

അ—ഘടാദിഗഃ ദ്രേക്കാണഃ സ്നേഹമദ്യജലഭോജനാഗമവ്യാകുലീകൃതമനാഃ സകംബളഃ കൌശികേയവസനഃ അജിനാന്വിതഃ ഗൃധ്രതുല്യവദനഃ ച ഭവതി.

അന്വ—ഘടാദിഗമായിരിക്കുന്ന ദ്രേക്കാണം സ്നേഹമദ്യജലഭോജനാഗമവ്യാകുലീകൃതമനസ്സായിട്ടും സകംബളമായിട്ടും കൌശികേയവസനമായിട്ടും അജിനാന്വിതമായിട്ടും ഗൃധ്രതുല്യവദനമായിട്ടും ഭവിക്കുന്നു.

പരി—ഘടാദിഗം=ഘടത്തിന്റെ ആദിഗം, ഘടം=കുംഭം, ആദിഗം=ആദ്യം, സ്നേഹമദ്യജലഭോജനാഗമവ്യാകുലീകൃതമനസ്സ്=സ്നേഹമദ്യജലഭോജനാഗമവ്യാകുലീകൃതമായിരിക്കുന്ന മനസ്സോടുകൂടിയതു്, സ്നേഹമദ്യജലഭോജനാഗമവ്യാകുലീകൃതം= സ്നേഹമദ്യജലഭോജനാഗമത്തിങ്കൽ വ്യാകുലീകൃതം, സ്നേഹമദ്യജലഭോജനാഗമം=സ്നേഹമദ്യജലഭോജനങ്ങളുടെ ആഗമം, സ്നേഹമദ്യജലഭോജനങ്ങൾ=സ്നേഹവും മദ്യവും ജലവും ഭോജനവും, സ്നേഹം=എണ്ണ മുതലായതു്, ആഗമം=പ്രാപ്തി, വ്യാകുലീകൃതം=വ്യാകുലമാക്കപ്പെട്ടതു്, വ്യാകുലം=വ്യാസക്തം, സകംബളം=കംബളത്തോടുകൂടിയതു്, കൌശികേയവസനം=കൌശികേയമായിരിക്കുന്ന വസനത്തോടുകൂടിയതു്, കൌശികേയം=കോശികയിൽ ഭവിച്ചതു് (കൃമികോശത്തിങ്കൽനിന്നുണ്ടായ നൂൽകൊണ്ടു നിർമ്മിക്കപ്പെട്ടതു് എന്നു സാരം), വസനം=വസ്ത്രം, അജിനാന്വിതം=അജിനത്തോടുകൂടിയതു്, അജിനം=ചർമ്മം (തൊലി), ഗൃധ്രതുല്യവദനം=ഗൃധ്രതുല്യമായിരിക്കുന്ന വദനത്തോടുകൂടിയതു്, ഗൃധ്രം=കഴു എന്ന പക്ഷി, വദനം=മുഖം.

സാ—കുംഭത്തിന്റെ ആദ്യദ്രേക്കാണം എണ്ണ മുതലായ സ്നേഹദ്രവ്യത്തിന്റെയും മദ്യത്തിന്റെയും ജലത്തിന്റെയും ഭോജനത്തിന്റെയും ലാഭത്തിങ്കൽ വിശേഷേണ ആസക്തമാക്കപ്പെട്ട മനസ്സോടുകൂടിയതായിട്ടും കരിമ്പടത്തോടുകൂടിയതായിട്ടും പട്ടാകുന്ന വസ്ത്രത്തോടുകൂടിയതായിട്ടും മൃഗചർമ്മത്തോടുകൂടിയതായിട്ടും കഴു എന്ന പക്ഷിയുടെ മുഖംപോലെ ഇരിക്കുന്ന മുഖത്തോടുകൂടിയതായിട്ടും ഭവിക്കുന്നു.

ദഗ്ദ്ധേ ശകടേ സശല്മലൌ
ലോഹാന്യാഹരതേംഗനാ വനേ
മലിനേന പടേന സംവൃതാ
ഭാണ്ഡൈർമ്മൂർദ്ധഗതൈശ്ച മധ്യമഃ ൩൨

അ—കുംഭസ്യ മധ്യമഃ ദ്രേക്കാണഃ മലിനേന പടേന സംവൃതാ മൂർദ്ധഗതൈഃ ഭാണ്ഡൈഃ ഉപലക്ഷിതാ ച അംഗനാ ഭവതി. സശല്മലൌ വനേ ദഗ്ദ്ധേ ശകടേ ലോഹാനി ആഹരതേ ച.

അന്വ—കുംഭത്തിന്റെ മദ്ധ്യമമായിരിക്കുന്ന ദ്രേക്കാണം മലിനമായിരിക്കുന്ന പടംകൊണ്ടു സംവൃതയായും മൂർദ്ധഗതങ്ങളായിരിക്കുന്ന ഭാണ്ഡങ്ങളോട് ഉപലക്ഷിതയായുമിരിക്കുന്ന അംഗനയായി ഭവിക്കുന്നു. സശല്മലിയായിരിക്കുന്ന വനത്തിങ്കൽ ദഗ്ദ്ധമായിരിക്കുന്ന ശകടത്തിങ്കൽ ലോഹങ്ങളെ ആഹരിക്കുകയും ചെയ്യുന്നു.

പരി—കുംഭം=കുംഭരാശി, മധ്യമം=മധ്യത്തിങ്കൽ ഭവിച്ചതു് (രണ്ടാമത്തേതു് എന്നു സാരം), മലിനം=മുഷിഞ്ഞതു്, പടം=വസ്ത്രം, സംവൃതാ=ആവൃതശരീരാ (മറയ്ക്കപ്പെട്ട ദേഹത്തോടുകൂടിയവൾ എന്നു സാരം), മൂർദ്ധഗതങ്ങൾ=മൂർദ്ധാവിനെ ഗമിച്ചവ, മൂർദ്ധാവു്=ശിരസ്സ്, ഗമിക്ക=പ്രാപിക്കുക, ഭാണ്ഡങ്ങൾ=പാത്രങ്ങൾ, ഉപലക്ഷിതാ=കൂടിയവൾ, അംഗനാ=സ്ത്രീ, സശല്മലി=ശല്മലിയോടുകൂടിയതു്, ശല്മലി=ശല്മലിവൃക്ഷം (പൂളമരം), വനം=കാടു്, ദഗ്ദ്ധം=ദഹിക്കപ്പെട്ടതു് (അഗ്നിസംയോഗം ഹേതുവായിട്ടു സംഭവിച്ചിരിക്കുന്ന ചില അവയവനാശത്തോടുകൂടിയതു് എന്നു സാരം), ശകടം=വാഹനവിശേഷം (വണ്ടി), ലോഹങ്ങൾ=ലോഹശകലങ്ങൾ (ഇരുമ്പിന്റെ ഖണ്ഡങ്ങൾ എന്നു സാരം), ആഹരിക്ക=സമ്പാദിക്കുക.

സാ—കുംഭത്തിന്റെ രണ്ടാംദ്രേക്കാണം മുഷിഞ്ഞിരിക്കുന്ന വസ്ത്രംകൊണ്ടു മൂടിയ ശരീരത്തോടും ശിരസ്സിങ്കൽ ചില പാത്രങ്ങളോടുംകൂടിയവളായിട്ടു പൂളവൃക്ഷങ്ങൾ ഉള്ള കാട്ടിൽ സഞ്ചരിച്ചുംകൊണ്ടു ലോഹഖണ്ഡങ്ങളെ പെറുക്കിയെടുത്തു ശിരസ്സിങ്കൽ ഉള്ള പാത്രങ്ങളിൽ ഇട്ടു് അതിൽ നിറയുമ്പോൾ അഗ്നിസംയോഗംഹേതുവായിട്ടു ചില ഭാഗം നശിച്ചുപോയ വണ്ടിയിൽ ചരിഞ്ഞും പിന്നെയും ലോഹഖണ്ഡങ്ങളെ ഗ്രഹിക്കുക മുതലായതിനെ ചെയ്തും വസിക്കുന്ന ഒരു സ്ത്രീയുടെ ആകൃതിപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിയതാകുന്നു.

ദഗ്ദ്ധേ എന്നുള്ള വിശേഷണംകൊണ്ടു് ഈ ദ്രേക്കാണത്തിന്നു് അ

ഗ്നിസംബന്ധമുണ്ടു് എന്നതിനെ സൂചിപ്പിച്ചിരിക്കുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം.

ശ്യാമസ്സരോമശ്രവണഃ കിരീടീ
ത്വക്പത്രനിര്യ്യാസഫലൈർബ്ബിഭർത്തി
ഭാണ്ഡാനി ലോഹവ്യതിമിശ്രിതാനി
സഞ്ചാരയത്യന്തഗതോ ഘടസ്യ. ൩൩

അ — ഘടസ്യ അന്തഗതഃ ദ്രേക്കാണഃ ശ്യാമഃ സരോമശ്രവണഃ കിരീടീ ച ഭവതി. ത്വക്പത്രനിര്യ്യാസഫലൈഃ സഹ ലോഹവ്യതിമിശ്രിതാനി ഭാണ്ഡാനി ബിഭർത്തി സഞ്ചാരയതി ച.

അന്വ — ഘടത്തിന്റെ അന്തഗതമായിരിക്കുന്ന ദ്രേക്കാണം ശ്യാമനായിട്ടും സരോമശ്രവണനായിട്ടും കിരീടിയായിട്ടും ഭവിക്കുന്നു. ത്വക്പത്രനിര്യ്യാസഫലങ്ങളോടുകൂടെ ലോഹവ്യതിമിശ്രിതങ്ങളായിരിക്കുന്ന ഭാണ്ഡങ്ങളെ ഭരിക്കുകയും സഞ്ചരിപ്പിക്കുകയും ചെയ്യുന്നു.

പരി — ഘടം=കുംഭം, അന്തഗതം=അന്തത്തെ ഗമിച്ചതു്, അന്തം=അവസാനം, ഗമിക്ക=പ്രാപിക്കുക, ശ്യാമൻ=കറുത്തവൻ, സരോമശ്രവണൻ=സരോമങ്ങളായിരിക്കുന്ന ശ്രവണങ്ങളോടുകൂടിയവൻ, സരോമങ്ങൾ=രോമങ്ങളോടുകൂടിയവ, ശ്രവണങ്ങൾ=ചെവികൾ, കിരീടി=കിരീടമുള്ളവൻ, ത്വക്പത്രനിര്യ്യാസഫലങ്ങൾ=ത്വക്കും പത്രവും നിര്യ്യാസവും ഫലവും, ത്വക്=തൊലി, പത്രം=ഇല, നിര്യ്യാസം=പശ, ഫലം=കായ, ലോഹവ്യതിമിശ്രിതങ്ങൾ=ലോഹയുക്തങ്ങൾ (ഇരുമ്പോടുകൂടിയവ), ഭാണ്ഡങ്ങൾ=പാത്രങ്ങൾ, ഭരിക്ക=ധരിക്കുക, സഞ്ചരിപ്പിക്ക=ഒരിടത്തുനിന്നു മറ്റൊരിടത്തേയ്ക്കു കൊണ്ടുപോക.

സാ — കുംഭത്തിന്റെ അന്ത്യദ്രേക്കാണം കറുത്തിരിക്കുന്നവനായും ചെവിയിന്മേൽ വളരെ രോമമുള്ളവനായും കിരീടമുള്ളവനായും തൊലി, ഇല, പശ, കായ ഇതുകളോടുകൂടെ ഇരുമ്പിൻചുമടുകളെ ഭരിക്കുന്നവനായുമിരിക്കുന്ന ഒരു പുരുഷന്റെ ആകൃതിപോലെയുള്ള ആകൃതിയോടുകൂടിയതാകുന്നു.

സ്രുഗ്ഭാണ്ഡമുക്താമണിശംഖമിശ്ര-
വ്യാക്ഷിപ്തഹസ്തസ്സവിഭൂഷണശ്ച
ഭാര്യ്യാവിഭൂഷാർത്ഥമപാം നിധാനം
നാവാ പ്ലവത്യാദിഗതോ ഝഷസ്യ. ൩൪

അ—ഝഷസ്യ ആദിഗതഃ ദ്രേക്കാണഃ സ്രുഗ്ഭാണ്ഡമുക്താമണിശംഖമിശ്രൈർവ്യാക്ഷിപ്തഹസ്തഃ സവിഭൂഷണഃ ച ഭാര്യാവിഭൂഷാർത്ഥം അപാം നിധാനം നാവാ പ്ലവതി.

അന്വ—ഝഷത്തിന്റെ ആദിഗതമായിരിക്കുന്ന ദ്രേക്കാണം സ്രുഗ്ഭാണ്ഡമുക്താമണിശംഖമിശ്രവ്യാക്ഷിപ്തഹസ്തനായി സവിഭൂഷണനായിട്ടു ഭാര്യാവിഭൂഷയ്ക്കായിക്കൊണ്ടു് അപ്പുകളുടെ നിധാനത്തെ നൌകൊണ്ടു പ്ലവിക്കുന്നു.

പരി—ഝഷം=മീനം, ആദിഗതം=ആദിയെ ഗമിച്ചതു് (ഒന്നാമത്തേതു് എന്നു സാരം), സ്രുഗ്ഭാണ്ഡമുക്താമണിശംഖമിശ്രവ്യാക്ഷിപ്തഹസ്തൻ=സ്രുഗ്ഭാണ്ഡമുക്താമണിശംഖമിശ്രങ്ങളായും വ്യാക്ഷിപ്തങ്ങളായുമിരിക്കുന്ന ഹസ്തങ്ങളോടുകൂടിയവൻ, സ്രുഗ്ഭാണ്ഡമുക്താമണിശംഖമിശ്രങ്ങൾ=സ്രുഗ്ഭാണ്ഡമുക്താമണിശംഖങ്ങളോടുകൂടിയവ, സ്രുഗ്ഭാണ്ഡമുക്താമണിശംഖങ്ങൾ=സ്രുഗ്ഭാണ്ഡവും മുക്തയും മണികളും ശംഖവും, സ്രുഗ്ഭാണ്ഡം=സ്രുക്കുകളുടെ ഭാണ്ഡം, സ്രുക്കുകൾ=യാഗോപകരണദ്രവ്യവിശേഷങ്ങൾ. മുക്താ=മുത്തു്, മണികൾ=രത്നങ്ങൾ, ശംഖം=ശംഖു്, വ്യാക്ഷിപ്തങ്ങൾ=വ്യാകുലിതങ്ങൾ, ഹസ്തങ്ങൾ=കൈകൾ, സവിഭൂഷണൻ=വിഭൂഷണങ്ങളോടുകൂടിയവൻ, വിഭൂഷണങ്ങൾ=അലങ്കാരങ്ങൾ, ഭാര്യാവിഭൂഷാ=ഭാര്യയുടെ വിഭൂഷ, വിഭൂഷാ=അലങ്കാരം, അപ്പുകളുടെ നിധാനം=സമുദ്രം, നൌ=തോണി, പ്ലവിക്ക=കടക്കുക.

സാ—മീനത്തിന്റെ ആദ്യദ്രേക്കാണം ധ്രുവം, ഉപഭൃത, ജുഹു, സ്രുവം ഇങ്ങിനെ ചതുർവ്വിധകളായ സ്രുക്കുകളുടെ ഭാണ്ഡത്തെയും മുത്തു്, പവിഴം മുതലായ രത്നങ്ങൾ, ശംഖു് ഇവയേയും വഹിച്ചതുകളായി സ്രുഗാദികളുടെ വഹനംനിമിത്തമായി ഉണ്ടായ ശക്തിശൈഥില്യത്താൽ അങ്ങോട്ടുമിങ്ങോട്ടും ചലിപ്പിക്കപ്പെട്ടതുകളായ കൈകളോടുകൂടിയവനായും, ആഭരണങ്ങളോടുകൂടിയവനായും, ഭാര്യയ്ക്കായിക്കൊണ്ടുള്ള ആഭരണത്തിനായിക്കൊണ്ടു സമുദ്രത്തിൽ തോണിയിലിരുന്നു സഞ്ചരിക്കുന്നവനായുമിരിക്കുന്ന ഒരു പുരുഷന്റെ ആകൃതിപോലെയിരിക്കുന്ന ആകൃതിയോടുകൂടിയതാകുന്നു എന്നഭിപ്രായം.

അത്യുച്ഛ്രിതധ്വജപതാകമുപൈതി പോതം
കൂലം പ്രയാതി ജലധേഃ പരിവാരയുക്താ
വർണ്ണേന ചമ്പകമുഖാ പ്രമദാ ത്രിഭാഗോ
മീനസ്യ ചൈഷ കഥിതോ മുനിഭിർദ്വിതീയഃ ൩൭

അ—ചമ്പകമുഷാ വർണ്ണേന ഉപലക്ഷിതാ പരിവാരയുക്താ പ്രമദാ അത്യുച്ഛ്രിതധ്വജപതാകം പോതം ഉപൈതി. ജലധേഃ കൂലം പ്രയാതി ച. ഏഷഃ മുനിഭിഃ മീനസ്യ ദ്വിതീയഃ ത്രിഭാഗഃ കഥിതഃ ച.

അന്വ—ചമ്പകമുട്ടായിരിക്കുന്ന വർണ്ണത്തോടു് ഉപലക്ഷിതയായി പരിവാരയുക്തയായിരിക്കുന്ന പ്രമദാ അത്യുച്ഛ്രിതധ്വജപതാകമായിരിക്കുന്ന പോതത്തെ ഉപഗമിക്കയും ജലധിയുടെ കൂലത്തെക്കുറിച്ചു യാനംചെയ്കയും ചെയ്യുന്നു. ഇതു മുനിമാരാൽ മീനത്തിന്റെ ദ്വിതീയമായിരിക്കുന്ന ത്രിഭാഗമാക്കി കഥിതമാകുന്നു.

പരി—ചമ്പകമുട്ടു്=ചമ്പകത്തെ മുഷിക്കുന്നതു്, ചമ്പകം=ചമ്പകപുഷ്പം (അതിന്റെ ദർശനീയത്വമെന്നു സാരം), മുഷിക്ക=അപഹരിക്കുക, വർണ്ണം=നിറം, ഉപലക്ഷിതാ=കൂടിയവൾ, പരിവാരയുക്താ=പരിവാരങ്ങളോടുകൂടിയവൾ, പരിവാരങ്ങൾ=പരിജനങ്ങൾ, പ്രമദാ=സ്ത്രീ, അത്യുച്ഛ്രിതധ്വജപതാകം=അത്യു ിതയായിരിക്കുന്ന ധ്വജപതാകയോടുകൂടിയതു്, അത്യുച്ഛ്രിതാ=ഏററവും ഉച്ഛ്രിതാ, ഉച്ഛ്രിതാ=ഉയന്നതു്, ധ്വജപതാകാ=ധ്വജത്തിങ്കൽ ഉള്ള പതാകാ, ധ്വജം=കൊടിമരം, പതാകാ=കൊടിക്കൂറ, പോതം=തോണി, ഉപഗമിക്ക=പ്രാപിക്കുക, ജലധി=സമുദ്രം, കൂലം=വക്കു്, യാനംചെയ്ക=പോക, ദ്വിതീയം=രണ്ടാമത്തേതു്, കഥിതം=കഥിക്കപ്പെട്ടതു്, കഥിക്ക=പറയുക.

സാ—മീനത്തിന്റെ രണ്ടാം ദ്രേക്കാണം ഉയന്ന കൊടിമരത്തിന്മേൽ കെട്ടിയ കൊടിക്കൂറയോടു കൂടിയ തോണിയിൽ സഖീജനങ്ങളോടുകൂടെ കരേറുകയും സമുദ്രതീരത്തെക്കുറിച്ചു ഗമിക്കുകയുമാകുന്ന വ്യാപാരത്തോടും ചമ്പകപ്പൂവിൻനിറംപോലെ ഉള്ള നിറത്തോടുംകൂടിയ ഒരു സ്ത്രീയാകുന്നു എന്നു മഹഷിമാർ പറഞ്ഞിരിക്കുന്നു.

ശ്വഭ്രാന്തികേ സർപ്പവിവേഷ്ടിതാംഗോ
വസ്ത്രൈർവ്വിഹീനഃ പുരുഷസ്ത്വടവ്യാം
ചോരാനലവ്യാകുലിതാന്തരാത്മാ
വിക്രോശതേ ദന്ത്യോപഗതോ ഝഷസ്യ.                    ൩൩

അ—ഝഷസ്യ അന്ത്യോപഗതഃ ദ്രേക്കാണഃ അടവ്യാം ശ്വഭ്രാന്തികേ സർപ്പവിവേഷ്ടിതാംഗഃ വസ്ത്രൈഃ വിഹീനഃ പുരുഷഃ ഭവതി. സഃ തു ചോരാനലവ്യാകുലിതാന്തരാത്മാ വിക്രോശതേ.

അന്വ—ഝഷത്തിന്റെ അന്ത്യോപഗതമായിരിക്കുന്ന ത്രിഭാഗം അടവിയിങ്കൽ ശ്വഭ്രാന്തികത്തിങ്കൽ സർപ്പവിവേഷ്ടിതാംഗനായി വസ്ത്ര

ങ്ങളോടു വിഹീനനായിരിക്കുന്ന പുരുഷനായി ഭവിക്കുന്നു. അവനാകട്ടെ ചോരാനലവ്യാകുലിതാന്തരാത്മാവായിട്ടു വിക്രോശിക്കുന്നു.

പരി—ഝഷം=മീനം, അന്തോപഗതം=അന്തത്തെ ഉപഗമിച്ചതു്, അന്തം=അവസാനം, ഉപഗമിക്ക=പ്രാപിക്കുക. ത്രിഭാഗം=ദ്രേക്കാണം, അടവി=കാനനം, ശ്വഭ്രാന്തികം=ശ്വഭ്രത്തിന്റെ അന്തികം, ശ്വഭ്രം=ഭൂമിയിൽ ഉള്ള മട, സർപ്പവിവേഷ്ടിതാംഗൻ=സർപ്പവിവേഷ്ടിതമായിരിക്കുന്ന അംഗത്തോടുകൂടിയവൻ, സർപ്പവിവേഷ്ടിതം=സർപ്പത്താൽ വിവേഷ്ടിതം, വിവേഷ്ടിതം=ചുററപ്പെട്ടതു്, അംഗം=അവയവം, വിഹീനൻ=വേർപെട്ടവൻ, ചോരാനലവ്യാകുലിതാന്തരാത്മാവു്=ചോരാനലവ്യാകുലിതമായിരിക്കുന്ന അന്തരാത്മാവോടുകൂടിയവൻ, ചോരാനലവ്യാകുലിതം=ചോരാനലന്മാരാൽ വ്യാകുലിതം, ചോരാനലന്മാർ=ചോരനും അനലനും, ചോരൻ=തസ്കരൻ (കള്ളൻ എന്നു സാരം), അനലൻ=അഗ്നി, വ്യാകുലിതം=വ്യാകുലമാക്കപ്പെട്ടതു്, വ്യാകുലം=അസ്വസ്ഥം, അന്തരാത്മാവു്=മനസ്സു്, വിക്രോശിക്ക=ഹാ ഹാ എന്നിപ്രകാരം ശബ്ദിക്കുക.

സാ—മീനത്തിന്റെ അന്ത്യദ്രേക്കാണം വനഭൂമിയിലുള്ള മടയുടെ സമീപത്തിങ്കൽവെച്ചു സർപ്പത്താൽ ചുററപ്പെട്ട ശരീരാവയവത്തോടു കൂടിയവനായും വസ്ത്രത്തോടു കൂടാത്തവനായും കള്ളന്മാരാലും കാട്ടുതീയിനാലും പ്രകൃതിയിൽനിന്നു തെററിക്കപ്പെട്ട മനസ്സോടുകൂടിയവനായും ഹാ ഹാ എന്നിപ്രകാരം ശബ്ദിക്കുന്നവനായുമിരിക്കുന്ന ഒരു പുരുഷനാകുന്നു.

ഇതി പഞ്ചവിംശോദ്ധ്യായഃ



## ഷഡ്വിംശാദ്ധ്യായപ്രാരംഭഃ

ആദിത്യദാസതനയസ്തദവാപ്തബോധഃ
കാപിത്ഥലസ്സവിതൃലബ്ധവരപ്രസാദഃ
ആവന്തികോ മുനിമതാന്യവലോക്യ സമ്യ-
ഗ്ഘോരാം വരാഹമിഹിരോ രുചിരാം ചകാര. ൧

അ — ആദിത്യദാസതനയഃ തദവാപ്തബോധഃ കാപിത്ഥലഃ സവിതൃലബ്ധവരപ്രസാദഃ ആവന്തികഃ വരാഹമിഹിരഃ മുനിമതാനി സമ്യക് അവലോക്യ രുചിരാം ഹോരാം ചകാര.

അന്വ—ആദിത്യദാസതനയനായി തദവാപ്തബോധനായി കാപിഷ്ഠലനായി സവിതൃലബ്ധവരപ്രസാദനായി ആവന്തികനായിരിക്കുന്ന വരാഹമിഹിരൻ മുനിമതങ്ങളെ വഴിപോലെ അവലോകനംചെയ്തിട്ടു രുചിരയായിരിക്കുന്ന ഹോരയെ ഉണ്ടാക്കി.

പരി—ആദിത്യദാസതനയൻ=ആദിത്യദാസന്റെ തനയൻ, ആദിത്യദാസൻ=ആദിത്യദാസനെന്ന ബ്രാഹ്മണൻ, തനയൻ=പുത്രൻ, തദവാപ്തബോധൻ=തദവാപ്തമായിരിക്കുന്ന ബോധത്തോടുകൂടിയവൻ, തദവാപ്തം=അവങ്കൽനിന്നു് അവാപ്തം, അവൻ=ആദിത്യദാസൻ, അവാപ്തം=അവാപിക്കപ്പെട്ടതു്, അവാപിക്ക=ലഭിക്കുക, ബോധം=അറിവു്, കാപിഷ്ഠലൻ=കപിഷ്ഠലഗോത്രത്തിങ്കൽ ജനിച്ചവൻ, കപിഷ്ഠലഗോത്രം=കപിഷ്ഠലൻ എന്ന മുനിയുടെ ഗോത്രം, സവിതൃലബ്ധവരപ്രസാദൻ=സവിതൃലബ്ധമായിരിക്കുന്ന വരപ്രസാദത്തോടുകൂടിയവൻ, സവിതൃലബ്ധം=സവിതാവിങ്കൽനിന്നു ലബ്ധം, സവിതാവു്=ആദിത്യൻ, ലബ്ധം=ലഭിക്കപ്പെട്ടതു്, വരപ്രസാദം=വരദായകമായിരിക്കുന്ന പ്രസാദം, വരദായകം=വരത്തെ ദാനംചെയ്യുന്നതു്, വരം=വരിക്കപ്പെട്ടതു്, വരിക്ക=അപേക്ഷിക്കുക, പ്രസാദം=സന്തോഷം, ആവന്തികൻ=അവന്തികളിൽ ഭവിച്ചവൻ, അവന്തികൾ=അവന്തി എന്നു പേരോടുകൂടിയ ജനപദങ്ങൾ, വരാഹമിഹിരൻ=വരാഹമിഹിരൻ എന്നു പേരായ ബ്രാഹ്മണൻ, മുനിമതങ്ങൾ=മുനികളുടെ മതങ്ങൾ, മുനികൾ=മഹർഷിമാർ (ഹോരാശാസ്ത്രപ്രവർത്തകന്മാരായിരിക്കുന്ന പൂർവ്വാചാര്യന്മാർ എന്നു സാരം), അവലോകനംചെയ്ക=അറിയുക, രുചിരാ=രുചിപ്രദാ, ഹോരാ=ഹോരാശാസ്ത്രം.

സാ—ആദിത്യദാസന്റെ പുത്രനായും പിതാവിങ്കൽനിന്നുതന്നെ ലഭിക്കപ്പെട്ട അറിവോടുകൂടിയവനായും കപിഷ്ഠലഗോത്രത്തിങ്കൽ ജാതനായും സൂര്യങ്കൽനിന്നു ലഭിക്കപ്പെട്ട വരപ്രസാദത്തോടുകൂടിയവനായും അവന്തിരാജ്യത്തിങ്കൽ ജനിച്ചവനായുമിരിക്കുന്ന വരാഹമിഹിരൻ ഹോരാശാസ്ത്രപ്രവർത്തകന്മാരായിരിക്കുന്ന പൂർവ്വാചാര്യന്മാരുടെ മതങ്ങളെ നല്ലവണ്ണം ഗ്രഹിച്ചിട്ടു്, പഠിക്കുന്നവർക്കു രുചിയെ കൊടുക്കുന്നതായ ഈ ഹോരാശാസ്ത്രത്തെ ഉണ്ടാക്കി.

തദവാപ്തബോധഃ എന്നുള്ള വിശേഷണത്തിങ്കൽ വിഷയവിശേഷവാചകശബ്ദത്തെ നിവേശിപ്പിക്കാതെ ഇരുന്നതു സകലശാസ്ത്രജ്ഞാനമെന്നുള്ള അർത്ഥത്തിന്റെ ഉപസ്ഥിതി അതിങ്കൽനിന്നു സംഭവിക്കണമെന്നുള്ള അഭിപ്രായമൂലമാകുന്നു. ഇതുകൊണ്ടു പിതാവിങ്കൽനിന്നു

ലഭിക്കപ്പെട്ട വല്ല ഒരു അറിവു ഹോരാശാസ്ത്രനിൎമ്മിതിയെക്കുറിച്ച് ഉ
പയോഗിക്കാത്തതുകളാകയാൽ ഈ വിശേഷണം വിവക്ഷിതഫല
ത്തെക്കുറിച്ച് അനുപയോഗിയാകുന്നു എന്നുള്ള ദോഷാരോപണത്തി
ന്ന് അവസരമില്ല എന്ന് അറിഞ്ഞുകൊൾകയും വേണം. ഇതുകൊ
ണ്ടും തൃപ്തിപ്പെടാതെ ചിലർ ഇങ്ങിനെ ശങ്കിച്ചേക്കാം. എങ്ങിനെയെ
ന്നാൽ, എല്ലാ ശാസ്ത്രങ്ങളുടെ അറിവും പിതാവിങ്കൽനിന്നാകട്ടെ അന്യ
ങ്കൽനിന്നാകട്ടെ ലബ്ധമായിരുന്നാൽ അതിൽ ശബ്ദശാസ്ത്രത്തിന്റെ അ
റിവുകൂടെ അന്തൎഭവിപ്പാൻ സംഗതിയുണ്ടല്ലോ. അതും ഈ വരാഹമി
ഹിരാചാൎയ്യൎക്ക സിദ്ധമായിരുന്നാൽ സ്വകൎത്തൃകനിൎമ്മാണബോധത്തി
നായിക്കൊണ്ടു ചകാര എന്നിപ്രകാരം ലിട്ട്പ്രയോഗം സംഭവിക്കുന്ന
തല്ല. ധാത്വൎത്ഥത്തിന്നു പാരോക്ഷ്യമുണ്ടെങ്കിൽ അല്ലാതെ ലിട്ടിന്നു് ഉ
പപത്തിയില്ല എന്നതു ശബ്ദശാസ്ത്രസിദ്ധാന്തമാകുന്നുവല്ലോ. ഇതുത
ന്നെ അവൈയാകരണനാകുന്നു ഈ ആചാൎയ്യൻ എന്നുള്ളതിനെ വ്യ
ക്തമാക്കുന്നു. ഇങ്ങിനെതന്നെ സ്വതനുകുടുംബസഹോത്ഥബന്ധുപു
ത്രാരിപത്നിമരണാനി ഇത്യാദിപ്രയോഗം അതിനെ വ്യക്തമാക്കുന്നു.
തന്വാദിശബ്ദങ്ങൾക്ക ദ്വന്ദ്വസമാസത്തെ ചെയ്താൽ തനുകുടുംബസ
ഹോത്ഥബന്ധുപുത്രാരിപത്നീമരണാനി എന്നല്ലാതെ പത്നീശബ്ദത്തി
ന്റെ ഈകാരത്തിന്നു ഹ്രസ്വത്വം വ്യാകരണശാസ്ത്രപ്രകാരം ദുൎല്ലഭമാണ
ല്ലോ. ഈ അവസ്ഥയ്ക്കു സകലശാസ്ത്രജ്ഞാനവത്ത്വം ആരുതന്നെ പ
റഞ്ഞാലും സ്ഥിരപ്പെടുന്നതല്ല. അതു ഹേതുവായിട്ട് ഈ വിശേഷണം
വിവക്ഷിതഫലത്തെ കുറിച്ച് അനുപയോഗിയാകുന്നു എന്നുള്ളതു്
സ്ഥിരംതന്നെ. ഇങ്ങിനെ ശങ്കാസ്വരൂപമെന്നറിക. ഇതിന്നു സമാ
ധാനമിന്നതെന്നു താഴെ കാണിക്കുന്നു. ചകാര എന്നുള്ള ലിട്ട്പ്രയോ
ഗം വസ്തുതോ നിൎദ്ദോഷമാകുന്നു. എന്തു ഹേതുവായിട്ടെന്നാൽ, ദൃഢത
രമായ മനഃപ്രണിധാനംകൊണ്ടുതന്നെ ശാസ്ത്രകരണം മനുഷ്യൎക്ക സാ
ദ്ധ്യമായിരുന്നാലും അതിനെക്കുറിച്ചു തനിക്കുള്ള ആയാസശൈഥില്യ
ത്തെ ഗ്രഹിപ്പിപ്പാനായിക്കൊണ്ടു സ്വവ്യാപാരത്തിങ്കൽ പാരോക്ഷ്യ
ത്തെ ആരോപിച്ചിട്ടും ലിട്ടിനെ പ്രയോഗിക്കാമെന്നുണ്ട്. ഇതുതന്നെ
മേൽപറഞ്ഞതിന്നു ഹേതു എന്നറിഞ്ഞുകൊൾകയും വേണം. ഈ ഗതി
ഈ ഒരു ശ്ലോകത്തിങ്കൽ ഇന്നൊരുത്തനാൽ മാത്രമെന്നല്ല, "വ്യാതേനേ
കിരണാവലീമുദയനഃ", "ഉജ്ജഹാര പദമഞ്ജരീം" ഇത്യാദി സ്ഥല
ങ്ങളിൽ പൂൎവ്വന്മാരാലും സ്വീകരിക്കപ്പെട്ടതാകുന്നു. ഇങ്ങിനെയാക
യാൽ ആദ്യസംഗതിയെക്കുറിച്ച് ഇനി പറയേണ്ടതില്ല. അതുകൊണ്ട്

ഇനി ദ്വിതീയസംഗതിയെക്കുറിച്ചു പറയുന്നു. തനുകുടുംബസഹോദരബന്ധുപുത്രാരിപത്നിമരണാനി എന്നതും സാധുതന്നെ. പുത്രാരിപത്നി എന്നതു സമാഹാരദ്വന്ദ്വനാകുന്നു. ഇങ്ങിനെയായാൽ "ഹ്രസ്വോ നപുംസകേ പ്രാതിപദികസ്യ" എന്നതുകൊണ്ടു ഹ്രസ്വം ഭവിക്കാം. തനു കുടുംബ സഹോദര ബന്ധു ഈ പദങ്ങൾ നാലും പുത്രാരിപത്നി എന്നിപ്രകാരം സമാഹാരദ്വന്ദ്വസമാസസിദ്ധമായ പദവും മരണപദവും അനന്തരചികീർഷാവിഷയമായ ഇതരേതരയോഗദ്വന്ദ്വസമാസത്തിൽ ഘടകമാകുന്നു. വിഗ്രഹവാക്യം തനുശ്ച കുടുംബഞ്ച സഹോദരശ്ച ബന്ധുശ്ച പുത്രാരിപത്നിച മരണഞ്ച എന്നാകുന്നു. ഇങ്ങിനെയാകയാൽ പരിനിഷ്ഠിതരൂപം മേൽപ്രകാരമാകയും ചെയ്യും. ഇതുതന്നെ മേൽപ്രകാരം പറഞ്ഞതിന്നു ഹേതു. ഇനി ദ്വിതീയസംഗതിയെക്കുറിച്ചും പറയേണ്ടതില്ല. ഗതിസന്ദേഹം വരുന്ന സ്ഥലങ്ങളിലൊക്കയും ഗതിയെ തിരഞ്ഞാൽ ആക്കെങ്കിലും അതു സുഖേന ലഭിക്കപ്പെടുന്നതാകയാൽ ഒരുത്തനൊരു കാലത്തിങ്കൽ ഉണ്ടായ ഗത്യദർശനത്തെ പ്രമാണിക്കരുതു് എന്നുറച്ചു സന്തോഷിച്ചുകൊള്ളുന്നതത്രേ മഹാനുഭാവന്മാരാൽ പ്രയുക്തമായിട്ടുള്ളതിനെക്കുറിച്ചു് അദൃതനന്മാരുടെ അദ്ധ്വനിശ്ചയമൂലകമായ ദോഷാരോപത്തേക്കാൾ ശ്ലാഘ്യമായിട്ടുള്ളതെന്നു ഞാൻ വിശേഷിച്ചും പുരോഭാഗികളെ ഇതുകൊണ്ടറിയിച്ചു. ഇനി പ്രകൃതത്തെ അനുസരിക്കുന്നു. സകലബോധവത്ത്വത്തെ ബോധിപ്പിച്ചതു കാവ്യാദികളിൽ പ്രസിദ്ധിപ്രാചുര്യമില്ലാതേയും ചില വൃത്തഭേദങ്ങൾ ഇതിലുണ്ടാകയാൽ അതിനെക്കുറിച്ചും നിർമ്മൂലത്വത്തെ ശങ്കിച്ചുപോകരുതു് എന്നുള്ള വിശേഷബോധത്തിനായിക്കൊണ്ടാകുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം.

കാപിഷ്ഠലഃ എന്ന പദത്തിൻെറ സ്ഥാനത്തിങ്കൽ ചിലർ കാപിത്ഥതഃ എന്നു പഠിക്കുകയും കപിത്ഥമെന്ന ദേശത്തിങ്കൽ ഭവിച്ചവൻ എന്ന അർത്ഥത്തെ പറയും ചെയ്തിരിക്കുന്നു. വേറെ ചിലർ കാപിത്ഥകേ എന്നു സപ്തമ്യന്തമായി പഠിക്കുകയും കാപിത്ഥാഖ്യേ ഗ്രാമേ എന്നു വ്യാഖ്യാനിക്കുകയും ചെയ്തിരിക്കുന്നു. ഈ രണ്ടു പാഠങ്ങളെ അപേക്ഷിച്ചിട്ടും കാപിഷ്ഠലഃ എന്നുള്ള പാഠം ശ്ലാഘ്യമാകുന്നു. എന്തു ഹേതുവായിട്ടെന്നാൽ, പിതൃനാമം ദാസാന്തമാകയാൽ—വരാഹമിഹിരഃ എന്നിപ്രകാരം ശർമ്മാന്തമല്ലായ്കയാൽ—സാധാരണപ്രതീകമായ പദംകൊണ്ടു ബോധിപ്പിക്കപ്പെട്ടിരിക്കുന്നതിങ്കൽ സംഭവിനിയായ ശൂദ്രത്വശങ്കയെ നിരസിപ്പാൻ അതു മതിയായിട്ടുള്ളതാകുന്നു. പാഠാന്തരങ്ങൾക്കു്

അതിനെ നിരസിപ്പാനുള്ള സാമൎത്ഥ്യം ഭവിക്കുന്നതുമില്ല. ഇതുതന്നെ മേല്പറഞ്ഞതിനു ഹേതു എന്നു് അറിഞ്ഞുകൊൾക. ഈ ശ്ലോകം ഭട്ടോൽപലഗ്രന്ഥത്തിങ്കൽ രാശിപ്രഭേദ ഇത്യാദി പ്രകരണംകൊണ്ടുള്ള അദ്ധ്യായസംഗ്രഹത്തിന്റെ അനന്തരം പഠിതമാകുന്നു. എങ്കിലും ഏതദ്ദേശികമൂലഗ്രന്ഥങ്ങളിലും വിവരണാദികളിലും ഈ ശ്ലോകം അദ്ധ്യായാരംഭത്തിങ്കലാകയാൽ അപ്രകാരംതന്നെ ഇവിടെയും ലിഖിതമായിരിക്കുന്നു എന്നു് അറിഞ്ഞുകൊൾകയും വേണം. ഇനി അദ്ധ്യായസംഗ്രഹത്തിങ്കൽ വ്യക്തമായി ഭവിപ്പാൻപോകുന്ന പാഠഭേദത്തിന്നും മൂലമായിട്ടുള്ളതു മേല്പറഞ്ഞതുതന്നെ. ഇതുകൊണ്ടു പാഠഭേദത്തെക്കുറിച്ചുള്ള ദോഷാരോപത്തിന്നു് അവസരമില്ല എന്നതും വ്യാഖ്യാതമായി.

രാശിപ്രഭേദോ ഗ്രഹയോനിഭേദോ
വിയോനിജന്മാഥ നിഷേകകാലഃ
ജന്മാഥ സദ്യോമരണം തഥായു-
ൎദ്ദശാവിഭാഗോഽഷ്ടകവൎഗ്ഗസംജ്ഞഃ ൧

കൎമ്മാജീവോ രാജയോഗാഃ ഖയോഗാ-
ശ്ചാന്ദ്രാ യോഗാ ദ്വിഗ്രഹാദ്യാശ്ച യോഗാഃ
പ്രവ്രജ്യാഥോ രാശിശീലാനി ദൃഷ്ടി-
ൎഭാവസ്തസ്മാദാശ്രയോഥ പ്രകീൎണ്ണഃ ൨

നേഷ്ടാ യോഗാ ജാതകം ഭാമിനീനാം
നിൎയ്യാണം സ്യാന്നഷ്ടജന്മാ ദ്രേക്കാണഃ
അദ്ധ്യായാനാം വിംശതിഃ പഞ്ചയുക്താഃ
ഹോരാശാസ്ത്രേ മൽകൃതേ സമ്പ്രയുക്താഃ. ൩

അ—പ്രഥമഃ അദ്ധ്യായഃ രാശിപ്രഭേദഃ സ്യാൽ. അഥ അദ്ധ്യായഃ ഗ്രഹയോനിഭേദഃ സ്യാൽ. അഥ വിയോനിജന്മ സ്യാൽ. അഥ നിഷേകകാലഃ സ്യാൽ. അഥ ജന്മ സ്യാൽ. അഥ സദ്യോമരണം സ്യാൽ. അഥ തഥാ ആയുഃ സ്യാൽ. അഥ ദശാവിഭാഗഃ സ്യാൽ. അഥ അഷ്ടകവൎഗ്ഗസംജ്ഞഃ സ്യാൽ. അഥ കൎമ്മാജീവഃ സ്യാൽ. അഥ രാജയോഗാഃ അഥ ഖയോഗാഃ അഥ ചാന്ദ്രാഃ യോഗാഃ അഥ ദ്വിഗ്രഹാദ്യാഃ യോഗാഃ ച. അഥ പ്രവ്രജ്യാ. അഥോ രാശിശീലാനി. അഥ ദൃഷ്ടിഃ അഥ ഭാവഃ. തസ്മാൽ പരഃ ആശ്രയഃ അഥ പ്രകീൎണ്ണഃ. അഥ നേഷ്ടാഃ യോഗാഃ അഥ ഭാമിനീനാം ജാതകം. അഥ നിൎയ്യാണം സ്യാൽ. അഥ നഷ്ടജന്മാ. അ

ഥ ദ്രേക്കാണഃ ഇതി പഞ്ചയുക്താഃ അദ്ധ്യായാനാം വിംശതിഃ മൽകൃതേ ഹോരാശാസ്ത്രേ സമ്യക് ഉക്താ.

അന്വ—പ്രഥമമായിരിക്കുന്ന അധ്യായം രാശിപ്രഭേദമായി ഭവിക്കും. അനന്തരം ഉള്ള അദ്ധ്യായം ഗ്രഹയോനിഭേദമായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം വിയോനിജന്മമായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം നിഷേകകാലമായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം ജന്മമായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം സദ്യോമരണമായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം അപ്രകാരം ആയുസ്സായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം ദശാവിഭാഗമായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം അഷ്ടകവൎഗ്ഗസംജ്ഞമായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം കൎമ്മാജീവമായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം രാജയോഗങ്ങളായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം ഖയോഗങ്ങളായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം ചാന്ദ്രങ്ങളായിരിക്കുന്ന യോഗങ്ങളായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം ദ്വിഗ്രഹാദ്യങ്ങളായിരിക്കുന്ന യോഗങ്ങളായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം പ്രവ്രജ്യയായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം രാശിശീലങ്ങളായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം ദൃഷ്ടിയായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം ഭാവമായി ഭവിക്കും. അതിങ്കൽനിന്നു പരമായിരിക്കുന്ന അദ്ധ്യായം ആശ്രയമായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം പ്രകീൎണ്ണമായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം നേഷ്ടങ്ങളായിരിക്കുന്ന യോഗങ്ങളായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം ഭാമിനികളുടെ ജാതകമായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം നിൎയ്യാണമായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം നഷ്ടജന്മാവായി ഭവിക്കും. അനന്തരമുള്ള അദ്ധ്യായം ദ്രേക്കാണമായി ഭവിക്കും. ഇങ്ങിനെ പഞ്ചയുക്തയായിരിക്കുന്ന അദ്ധ്യായങ്ങളുടെ വിംശതി മൽകൃതമായിരിക്കുന്ന ഹോരാശാസ്ത്രത്തിങ്കൽ നല്ലവണ്ണം ഉക്തമായി ഭവിക്കുന്നു.

പരി—പ്രഥമം=ഒന്നാമത്തേതു്, രാശിപ്രഭേദം=രാശിപ്രഭേദമെന്നു പേരോടുകൂടിയതു് (രാശിപ്രഭേദം=പ്രഥമാദ്ധ്യായപ്രതിപാദ്യമാകുന്നു. പ്രതിപാദ്യവും പ്രതിപാദകവും ഭേദത്തോടുകൂടാത്തതാകുന്നു എന്നു് ഒരു മതവും ഉണ്ടു്. അതു ഹേതുവായിട്ടു മേൽപ്രകാരമാകുന്നു എന്നു് അറിഞ്ഞുകൊൾക. ഈ രീതിയെ ഗ്രഹയോനിഭേദാഃ ഇത്യാദികളിലും അനുസരിച്ചുകൊൾക), ദശാവിഭാഗം=ദശകളുടെ വിഭാഗം, വിഭാഗം=വെവ്വേറെയുള്ള വചനം, അഷ്ടകവൎഗ്ഗസംജ്ഞം=അഷ്ടകവൎഗ്ഗമെന്നു

പേരോടുകൂടിയതു്, ഖയോഗങ്ങൾ=നാഭസയോഗങ്ങൾ, ചാന്ദ്രങ്ങൾ=ചന്ദ്രനെ സംബന്ധിച്ചവ, ദ്വിഗ്രഹാദ്യങ്ങളായിരിക്കുന്ന യോഗങ്ങൾ=ദ്വിഗ്രഹയോഗങ്ങൾ, നേഷ്ടങ്ങളായിരിക്കുന്ന യോഗങ്ങൾ=അനിഷ്ട യോഗങ്ങൾ, ഭാമിനിമാർ=സ്ത്രീകൾ, നഷ്ടജന്മാവു്=നഷ്ടമായിരിക്കുന്ന ജന്മത്തോടുകൂടിയതു്, പഞ്ചയുക്താ=അഞ്ചോടുകൂടിയതു്, വിംശതി=ഇരുപതു്, മൽകൃതം=എന്നാൽ കൃതം, കൃതം=ചെയ്യപ്പെട്ടതു്, ഉക്താ=വചിക്കപ്പെട്ടതു്, വചിക്ക=പറയുക.

സാ—രാശിപ്രഭേദമെന്നും ഗ്രഹയോനിഭേദമെന്നും വിയോനിജന്മമെന്നും നിഷേകകാലമെന്നും ജന്മമെന്നും സദ്യോമരണമെന്നും ആയുസ്സെന്നും ദശാവിഭാഗമെന്നും അഷ്ടകവൎഗ്ഗമെന്നും കൎമ്മാജീവമെന്നും രാജയോഗമെന്നും നാഭസയോഗമെന്നും ചാന്ദ്രയോഗമെന്നും ദ്വിഗ്രഹയോഗമെന്നും പ്രവ്രജ്യാ എന്നും രാശിശീലമെന്നും ദൃഷ്ടി എന്നും ഭാവമെന്നും ആശ്രയമെന്നും പ്രകീൎണ്ണമെന്നും അനിഷ്ടയോഗമെന്നും സ്ത്രീജാതകമെന്നും നിൎയ്യാണമെന്നും നഷ്ടജാതകമെന്നും ദ്രേക്കാണമെന്നും പേരോടുകൂടിയ ഇരുപത്തഞ്ചു് അദ്ധ്യായങ്ങൾ എന്നാൽ ഉണ്ടാക്കപ്പെട്ട ഈ ഹോരാശാസ്ത്രത്തിങ്കൽ സിദ്ധങ്ങളായി ഭവിക്കുന്നു. അതുകൾകൊണ്ടു തന്നെ മുഖ്യങ്ങളായ എല്ലാ വിഷയങ്ങളും സംഗ്രഹീതങ്ങളാകയാൽ ഇത്രമാത്രം നിബന്ധിച്ചു സമാപ്തമാക്കി ചെയ്തിരിക്കുന്നു എന്നു് അറിഞ്ഞുകൊൾക.

ഗ്രന്ഥകൎത്താവിനാൽ മേൽപ്രകാരം പറയപ്പെട്ട അദ്ധ്യായസംഖ്യയേയും ക്രമത്തേയും നോക്കുന്നവൎക്കു ഭട്ടോൽപലവ്യാഖ്യാനത്തിങ്കൽ ഋക്ഷശീലാദ്ധ്യായം എന്നു പേരോടുകൂടി കാണിക്കപ്പെട്ടതായിരുന്നാലും പ്രിയഭൂഷണ ഇത്യാദി ശ്ലോകചതുർദ്ദശകം പ്രക്ഷിപ്തമായിട്ടുള്ളതു തന്നെ എന്നതു വിസ്പഷ്ടമായി ഭവിക്കും. എങ്കിലും നക്ഷത്രഫലത്തെ അറിയുന്നതും പറയുന്നതുംകൂടെ ആവശ്യകമാകുന്നു എന്നു തോന്നുന്നവൎക്കുവേണ്ടി അതുകളെ ഇതിന്നു താഴെ കാണിച്ചു വിവരിക്കുന്നു.

ഇതി ഷഡ്വിംശോദ്ധ്യായഃ.



# ഏകാദശാദ്ധ്യായപ്രാരംഭഃ

**പ്രിയഭൂഷണസ്സുരൂപസ്സുഭഗോ ദക്ഷോഽശ്വിനീഷു മതിമാംശ്ച**
**കൃതനിശ്ചയസ്സസത്യോഽരുഗ്ദക്ഷസ്സുഖിതശ്ച ഭരണീഷു.**

അ—അശ്വിനീഷു ജാതഃ പ്രിയഭൂഷണഃ സുരൂപഃ സുഭഗഃ ദക്ഷഃ മതിമാൻ ച ഭവതി. ഭരണീഷു ജാതഃ കൃതനിശ്ചയഃ സസത്യഃ അരുക് ദക്ഷഃ സുഖിതഃ ച ഭവതി.

അന്വ—അശ്വിനിയിൽ ജാതനായിരിക്കുന്നവൻ പ്രിയഭൂഷണനായിട്ടും സുരൂപനായിട്ടും സുഭഗനായിട്ടും ദക്ഷനായിട്ടും മതിമാനായിട്ടും ഭവിക്കുന്നു. ഭരണിയിൽ ജാതനായിരിക്കുന്നവൻ കൃതനിശ്ചയനായിട്ടും സസത്യനായിട്ടും അരുക്കായിട്ടും ദക്ഷനായിട്ടും സുഖയുതനായിട്ടും ഭവിക്കുന്നു.

പരി—അശ്വിനീ=അശ്വതിയെന്നു പേരായ നാൾ, ജാതൻ=ജനിച്ചവൻ, പ്രിയഭൂഷണൻ=പ്രിയങ്ങളായിരിക്കുന്ന ഭൂഷണങ്ങളോടുകൂടിയവൻ, പ്രിയങ്ങൾ=ഇഷ്ടകരങ്ങൾ, ഭൂഷണങ്ങൾ=അലങ്കാരങ്ങൾ, സുരൂപൻ=ശോഭനമായിരിക്കുന്ന രൂപത്തോടുകൂടിയവൻ, രൂപം=ശരീരം, സുഭഗൻ=സർവ്വജനപ്രിയൻ, ദക്ഷൻ=സമർത്ഥൻ, മതിമാൻ=ബുദ്ധിമാൻ, കൃതനിശ്ചയൻ=കൃതമായിരിക്കുന്ന നിശ്ചയത്തോടുകൂടിയവൻ, കൃതം=ഉല്പാദിതം, സസത്യൻ=സത്യത്തോടുകൂടിയവൻ, അരുക്=രുക്കോടുകൂടാത്തവൻ, രുക്=രോഗം, ദക്ഷൻ=സമർത്ഥൻ, സുഖയുതൻ=സുഖത്തോടുകൂടിയവൻ.

സാ—അശ്വതി എന്ന നാളിൽ ജനിച്ചവൻ അലങ്കാരപ്രിയനായിട്ടും നല്ല ശരീരത്തോടുകൂടിയവനായിട്ടും സർവ്വജനപ്രിയനായിട്ടും സമർത്ഥനായിട്ടും ബുദ്ധിമാനായിട്ടും ഭവിക്കുന്നു. ഭരണി എന്ന നാളിൽ ജനിച്ചവൻ വേണ്ടുന്ന കാര്യങ്ങളിൽ ഇന്നപ്രകാരമെന്നുള്ള നിശ്ചയത്തെ ലഭിച്ചവനായിട്ടും സത്യത്തോടുകൂടിയവനായിട്ടും രോഗത്തോടുകൂടാത്തവനായിട്ടും സമർത്ഥനായിട്ടും സുഖിയായിട്ടും ഭവിക്കുന്നു.

ബഹുഭുക് പരദാരരത-
സ്തേജസ്വീ കൃത്തികാസു വിഖ്യാതഃ
രോഹിണ്യാം സത്യശുചിഃ
പ്രിയംവദസ്ഥിരമതിഃ സുരൂപശ്ച. ൨

അ—കൃത്തികാസു ജാതഃ ബഹുഭുക് പരദാരരതഃ തേജസ്വീ വിഖ്യാതഃ ച ഭവതി. രോഹിണ്യാം ജാതഃ സത്യശുചിഃ പ്രിയംവദഃ സ്ഥിരമതിഃ സുരൂപഃ ച ഭവതി.

അന്വ—കൃത്തികയിൽ ജാതനായിരിക്കുന്നവൻ ബഹുഭുക്കായിട്ടും പരദാരരതനായിട്ടും തേജസ്വിയായിട്ടും വിഖ്യാതനായിട്ടും ഭവിക്കുന്നു. രോഹിണിയിൽ ജാതനായിരിക്കുന്നവൻ സത്യശുചിയായിട്ടും പ്രിയംവദനായിട്ടും സ്ഥിരമതിയായിട്ടും സുരൂപനായിട്ടും ഭവിക്കുന്നു.

പരി— കൃത്തികാ=കാൎത്തിക എന്നു പേരോടുകൂടിയ നാൾ, ജാതൻ=ജനിച്ചവൻ, ബഹുഭുക്=ബഹുവായിരിക്കുന്ന അന്നത്തെ ഭുജിക്കുന്നവൻ, ഭുജിക്ക=ഭക്ഷിക്കുക, പരദാരരതൻ=പരദാരങ്ങളിൽ രതൻ, പരദാരങ്ങൾ=പരൻെറ ദാരങ്ങൾ, ദാരങ്ങൾ=ഭാൎയ്യമാർ, രതൻ=സക്തൻ, തേജസ്വീ=തേജസ്സുള്ളവൻ, വിഖ്യാതൻ=പ്രസിദ്ധൻ, രോഹിണീ=രോഹിണിയെന്ന പേരോടുകൂടിയ നാൾ, സത്യശുചി=സത്യനായിട്ടും ശുചിയായിട്ടുമിരിക്കുന്നവൻ, സത്യൻ=സത്യവാൻ, ശുചി=ശുദ്ധൻ, പ്രിയംവദൻ=പ്രിയത്തെ വദിക്കുന്നവൻ, പ്രിയം=പ്രീതികരമായ വചനം, വദിക്ക=പറയുക, സ്ഥിരമതി=സ്ഥിരയായിരിക്കുന്ന മതിയോടുകൂടിയവൻ, സ്ഥിരാ=ഉറപ്പോടുകൂടിയതു്, മതി=ബുദ്ധി, സുരൂപൻ=നല്ല രൂപത്തോടുകൂടിയവൻ, രൂപം=ശരീരം.

സാ—കാൎത്തികയെന്ന നാളിൽ ജനിച്ചവൻ വളരെ ഭക്ഷിക്കുന്നവനായിട്ടും പരസ്ത്രീകളിൽ താല്പൎയ്യത്തോടുകൂടിയവനായിട്ടും തേജസ്സോടുകൂടിയവനായിട്ടും പ്രസിദ്ധനായിട്ടും ഭവിക്കും. രോഹിണിയെന്ന നാളിൽ ജനിച്ചവൻ സത്യവാനായിട്ടും ശുദ്ധനായിട്ടും സന്തോഷഹേതുവായ വാക്കിനെ പറയുന്നവനായിട്ടും സ്ഥിരബുദ്ധിയായിട്ടും നല്ല ശരീരത്തോടുകൂടിയവനായിട്ടും ഭവിക്കും.

ചപലശ്ചതുരോ ഭീരുഃ
പടുരുത്സാഹീ ധനീ മൃഗേ ഭോഗീ
ശഠഗൎവ്വിതഃ കൃതഘ്നോ
ഹിംസ്രഃ പാപശ്ച രൌദ്രൎക്ഷേ. ൩

അ—മൃഗേ ജാതഃ ചപലഃ ചതുരഃ ഭീരുഃ പടുഃ ഉത്സാഹീ ധനീ ഭോഗീ ച ഭവതി. രൌദ്രൎക്ഷേ ജാതഃ ശഠഗൎവ്വിതഃ കൃതഘ്നഃ ഹിംസ്രഃ പാപഃ ച ഭവതി.

അന്വ—മൃഗത്തിങ്കൽ ജാതനായിരിക്കുന്നവൻ ചപലനായിട്ടും ചതുരനായിട്ടും ഭീരുവായിട്ടും പടുവായിട്ടും ഉത്സാഹിയായിട്ടും ധനിയാ

യിട്ടും ഭോഗിയായിട്ടും ഭവിക്കുന്നു. രൌദ്രർക്ഷത്തിങ്കൽ ജാതനായിരിക്കുന്നവൻ ശഠഗർവ്വിതനായിട്ടും കൃതഘ്നനായിട്ടും ഹിംസ്രനായിട്ടും ഭവിക്കുന്നു.

പരി — മൃഗം=മകെരമെന്ന പേരോടുകൂടിയ നാൾ, ജാതൻ=ജനിച്ചവൻ, ചപലൻ=ക്രിയകളിൽ സ്ഥൈര്യമില്ലാത്തവൻ, ചതുരൻ=സാമർത്ഥ്യമുള്ളവൻ, ഭീരു=അധികമായ ഭയത്തോടുകൂടിയവൻ, പടു=വാക്സാമർത്ഥ്യത്തോടുകൂടിയവൻ, ഉത്സാഹി=ഉത്സാഹമുള്ളവൻ, ധനി=ധനമുള്ളവൻ, ഭോഗി=സുഖി, രൌദ്രർക്ഷം=രൌദ്രമായിരിക്കുന്ന ക്ഷം, രൌദ്രം=രുദ്രനെ സംബന്ധിച്ചതു്, രുദ്രൻ=ശിവൻ, ഋക്ഷം=നക്ഷത്രം (തിരുവാതിര എന്നു സാരം), ശഠഗർവ്വിതൻ=ശഠനായും ഗർവ്വിതനായുമിരിക്കുന്നവൻ, ശഠൻ=ശാഠ്യത്തോടുകൂടിയവൻ, ഗർവ്വിതൻ=ഗർവ്വത്തോടുകൂടിയവൻ, കൃതഘ്നൻ=കൃതത്തെ ഹനിക്കുന്നവൻ, കൃതം=ഉപകാരം, ഹനിക്കു=മറക്കുക, ഹിംസ്രൻ=ഹിംസിക്കു ശീലമായിട്ടുള്ളവൻ, ഹിംസിക്കു=കൊല്ലുക, പാപൻ=പാപകർമ്മത്തെ ചെയ്യുന്നവൻ.

സാ — മകെരമെന്ന നാളിൽ ജനിച്ചവൻ കർമ്മങ്ങളിൽ സ്ഥിരതയോടുകൂടാത്തവനായിട്ടും സമർത്ഥനായിട്ടും ഭയത്തോടുകൂടാത്തവനായിട്ടും നല്ലവണ്ണം പറയുന്നവനായിട്ടും ഉത്സാഹത്തോടുകൂടിയവനായിട്ടും ധനവാനായിട്ടും സുഖിയായിട്ടും ഭവിക്കും. തിരുവാതിരയെന്ന നാളിൽ ജനിച്ചവൻ കുസൃതിയോടും ഗർവ്വത്തോടുംകൂടിയവനായിട്ടും ഉപകാരസ്മരണത്തോടുകൂടാത്തവനായിട്ടും ഹിംസാശീലനായിട്ടും ഹിംസ അല്ലാതെയും ഉള്ള പാപകർമ്മങ്ങളെ ചെയ്യുന്നവനായിട്ടും ഭവിക്കുന്നു.

ദാന്തസ്സുഖീ സുശീലോ
ദുർമ്മേധാ രോഗഭാക് പിപാസുശ്ച
അല്പേന ച സന്തുഷ്ടഃ
പുനർവ്വസൌ ജായതേ മനുജഃ. ൪

അ — ദാന്തഃ സുഖീ സുശീലഃ ദുർമ്മേധാഃ രോഗഭാക് പിപാസുഃ ച അല്പേന സന്തുഷ്ടഃ ച മനുജഃ പുനർവ്വസൌ ജായതേ.

അന്വ — ദാന്തനായും സുഖിയായും സുശീലനായും ദുർമ്മേധസ്സായും രോഗഭാക്കായും പിപാസുവായും അല്പംകൊണ്ടു സന്തുഷ്ടനായുമിരിക്കുന്ന മനുജൻ പുനർവ്വസുവിങ്കൽ ജനിക്കുന്നു.

പരി — ദാന്തൻ=തപഃക്ലേശങ്ങളെ സഹിക്കുന്നവൻ, സുഖി=സുഖത്തോടുകൂടിയവൻ, സുശീലൻ=ശോഭനമായിരിക്കുന്ന ശീലത്തോടുകൂടി

യവൻ, ശോഭനം=നല്ലതു്, ദുർമ്മേധസ്സ്=ദുർബ്ബുദ്ധി (ജ്ഞാനശൂന്യൻ എന്നു സാരം), രോഗഭാക്=വ്യാധിപീഡിതശരീരൻ, പിപാസു=അധികമായ തണ്ണീർദ്ദാഹത്തോടുകൂടിയവൻ, സന്തുഷ്ടൻ=സന്തോഷിക്കുന്നവൻ, മനുജൻ=മനുഷ്യൻ, പുനർവ്വസു=പുണർതമെന്ന നക്ഷത്രം.

സാ — പുണർതമെന്ന നാളിൽ ജനിച്ചവൻ ദുഃഖക്ലേശത്തെ സഹിക്കുന്നവനായിട്ടും നല്ല ശീലത്തോടുകൂടിയവനായിട്ടും ജ്ഞാനത്തോടുകൂടാത്തവനായിട്ടും വ്യാധിപീഡിതശരീരനായിട്ടും അധികമായ തണ്ണീർദ്ദാഹത്തോടുകൂടിയവനായിട്ടും അല്പംകൊണ്ടു സന്തോഷിക്കുന്നവനായിട്ടും ഭവിക്കും.

ശാന്താത്മാ സുഭഗഃ പ-
ണ്ഡിതോ ധനീ ധർമ്മസംശ്രിതഃ പുഷ്യേ
ശഠസർവ്വഭക്ഷപാപാഃ
കൃതഘ്നധൂർത്താശ്ച ഭൗജംഗേ. ൭

അ — ശാന്താത്മാ സുഭഗഃ പണ്ഡിതഃ ധനീ ധർമ്മസംശ്രിതഃ ച മനുജഃ പുഷ്യേ ജായതേ. ഭൗജംഗേ ശഠസർവ്വഭക്ഷപാപാഃ കൃതഘ്നധൂർത്താഃ ച.

അന്വ — ശാന്താത്മാവായും സുഭഗനായും പണ്ഡിതനായും ധനിയായും ധർമ്മസംശ്രിതനായുമിരിക്കുന്ന മനുജൻ പൂഷ്യത്തിങ്കൽ ജനിക്കുന്നു. ഭൗജംഗത്തിങ്കൽ ശഠസർവ്വഭക്ഷപാപന്മാരും കൃതഘ്നധൂർത്തന്മാരും ജനിക്കുന്നു.

പരി — ശാന്താത്മാവ്=ശാന്തമായിരിക്കുന്ന ആത്മാവോടുകൂടിയവൻ, ശാന്തം=ശമിച്ചതു് (രാഗദ്വേഷാദികൾനിമിത്തമായ ക്ഷോഭത്തോടുകൂടാത്തതു് എന്നു സാരം), സുഭഗൻ=സർവ്വജനപ്രിയൻ, പണ്ഡിതൻ=വിദ്വാൻ, ധനീ=ധനവാൻ, ധർമ്മസംശ്രിതൻ=ധർമ്മത്തെ സംശ്രയിച്ചവൻ, മനുജൻ=മനുഷ്യൻ, പുഷ്യം=പൂയം, ഭൗജംഗം=ഭുജംഗത്തെ സംബന്ധിച്ച നക്ഷത്രം (സർപ്പമാകുന്ന ദേവതയോടു കൂടിയതാകയാൽ ആയില്യമെന്നു സാരം), ശഠസർവ്വഭക്ഷപാപന്മാർ=ശഠനും സർവ്വഭക്ഷനും പാപനും, ശഠൻ=ശാഠ്യത്തോടുകൂടിയവൻ, സർവ്വഭക്ഷൻ=സർവ്വത്തേയും ഭക്ഷിക്കുന്നവൻ, പാപൻ=പാപകർമ്മത്തെ ചെയ്യുന്നവൻ, കൃതഘ്നധൂർത്തന്മാർ=കൃതഘ്നനും ധൂർത്തനും, കൃതഘ്നൻ=ഉപകാരസ്മൃതിയോടുകൂടാത്തവൻ, ധൂർത്തൻ=വഞ്ചനയെ ചെയ്യുന്നവൻ.

സാ — പൂയമെന്ന നാളിൽ ജനിച്ചവൻ രാഗദ്വേഷാദികളായ

മനോദോഷങ്ങളോടുകൂടാത്തവനായിട്ടും സുഭഗനായിട്ടും വിദ്വാനായിട്ടും ധനികനായിട്ടും ധമ്മിഷ്ഠനായിട്ടും ഭവിക്കും. ആയില്യമെന്ന നാളിൽ ജനിച്ചവൻ ശഠനായിട്ടും എല്ലാ അന്നങ്ങളേയും ഭുജിക്കുന്നവനായിട്ടും പാപകമ്മത്തെ ചെയ്യുന്നവനായിട്ടും ഉപകാരസ്മൃതിയോടുകൂടാത്തവനായിട്ടും വഞ്ചനയെ ചെയ്യുന്നവനായിട്ടും ഭവിക്കും.

ബഹുഭൃത്യധനോ ഭോഗീ
സുരപിതൃഭക്തോ മഹോദ്യമഃ പിത്ര്യേ
പ്രിയവാഗ്ദാതാ ദ്യുതിമാ-
നടനോ നൃപസേവകോ ഭാഗ്യേ ൩

അ—പിത്ര്യേ ജാതഃ ബഹുഭൃത്യധനഃ ഭോഗീ സുരപിതൃഭക്തഃ മഹോദ്യമഃ ച ഭവതി. ഭാഗ്യേ ജാതഃ പ്രിയവാക് ദാതാ ദ്യുതിമാൻ അടനഃ നൃപസേവകഃ ച ഭവതി.

അന്വ—പിതൃത്തിങ്കൽ ജാതനായിരിക്കുന്നവൻ ബഹുഭൃത്യധനനായിട്ടും ഭോഗിയായിട്ടും സുരപിതൃഭക്തനായിട്ടും മഹോദ്യമനായിട്ടും ഭവിക്കുന്നു. ഭാഗ്യത്തിങ്കൽ ജാതനായിരിക്കുന്നവൻ പ്രിയവാക്കായിട്ടും ദാതാവായിട്ടും ദ്യുതിമാനായിട്ടും അടനനായിട്ടും നൃപസേവകനായിട്ടും ഭവിക്കുന്നു.

പരി—പിത്ര്യം=മകം, ജാതൻ=ജനിച്ചവൻ, ബഹുഭൃത്യധനൻ=ബഹുഭൃത്യനായും ബഹുധനനായുമിരിക്കുന്നവൻ, ബഹുഭൃത്യൻ = വളരെ ഭൃത്യന്മാരോടുകൂടിയവൻ, ബഹുധനൻ=വളരെ ധനത്തോടുകൂടിയവൻ, ഭോഗീ=സുഖി, സുരപിതൃഭക്തൻ=സുരന്മാരിലും പിതൃക്കളിലും ഭക്തിയുള്ളവൻ, സുരന്മാർ=ദേവന്മാർ, മഹോദ്യമൻ=മഹത്തായിരിക്കുന്ന ഉദ്യമത്തോടുകൂടിയവൻ, മഹത്തു്=വലുതായിരിക്കുന്നതു്, ഉദ്യമം=ഉത്സാഹം, ഭാഗ്യം=പൂരം, പ്രിയവാക്കു്=പ്രിയയായിരിക്കുന്ന വാക്കോടുകൂടിയവൻ, പ്രിയാ=മധുരാ, ദാതാവു്=ദാനശീലൻ, ദ്യുതിമാൻ=ദ്യുതിയുള്ളവൻ, ദ്യുതി=തേജസ്സ്, അടനൻ=സഞ്ചാരി, നൃപസേവകൻ=രാജസേവകൻ.

സാ—മകമെന്ന നാളിൽ ജനിച്ചവൻ വളരെ ഭൃത്യന്മാരോടും വളരെ ധനത്തോടും സുഖത്തോടുംകൂടിയവനായിട്ടും, ദേവന്മാരിലും പിതൃക്കളിലും ഭക്തിയോടുകൂടിയവനായിട്ടും, വലുതായിരിക്കുന്ന ഉത്സാഹത്തോടുകൂടിയവനായിട്ടും ഭവിക്കും. പൂരമെന്ന നാളിൽ ജനിച്ചവൻ മധുരവാക്കായിട്ടും ദാനശീലനായിട്ടും തേജസ്വിയായിട്ടും സഞ്ചാരിയായിട്ടും രാജസേവകനായിട്ടും ഭവിക്കും.

സുഭഗോ വിദ്യാപ്തധനോ
ഭോഗീസുഖഭാക് ദ്വിതീയഫല്ഗുന്യാം
ഉത്സാഹീ ധൃഷ്ടഃ പാ-
നപോഘൃണീ തസ്കരോ ഹസ്തേ. ൧

അ—ദ്വിതീയഫല്ഗുന്യാം ജാതഃ സുഭഗഃ വിദ്യാപ്തധനഃ ഭോഗീ സുഖഭാക് ച ഭവതി. ഹസ്തേ ജാതഃ ഉത്സാഹീ ധൃഷ്ടഃ പാനപഃ അഘൃണീ തസ്കരഃ ച ഭവതി.

അന്വ—ദ്വിതീയഫല്ഗുനയിൽ ജാതനായിരിക്കുന്നവൻ സുഭഗനായിട്ടും വിദ്യാപ്തധനനായിട്ടും ഭോഗിയായിട്ടും സുഖഭാക്കായിട്ടും ഭവിക്കുന്നു. ഹസ്തത്തിങ്കൽ ജാതനായിരിക്കുന്നവൻ ഉത്സാഹിയായിട്ടും ധൃഷ്ടനായിട്ടും പാനപനായിട്ടും അഘൃണിയായിട്ടും തസ്കരനായിട്ടും ഭവിക്കുന്നു.

പരി—ദ്വിതീയഫല്ഗുനി=ഉത്രമെന്ന പേരോടുകൂടിയ നാൾ, ജാതൻ=ജനിച്ചവൻ, സുഭഗൻ=സർവ്വജനപ്രിയൻ, വിദ്യാപ്തധനൻ=വിദ്യാപ്തമായിരിക്കുന്ന ധനത്തോടുകൂടിയവൻ, വിദ്യാപ്തം=വിദ്യഹേതുവായിട്ട് ആപ്തം, ആപ്തം=ആപിക്കപ്പെട്ടത്, ആപിക്ക=സമ്പാദിക്കുക, ഭോഗി=ഭോഗത്തോടുകൂടിയവൻ, ഭോഗം=സ്ത്രീസുഖം, സുഖഭാക്=സുഖത്തോടുകൂടിയവൻ, സുഖം=മനോവ്യഥയില്ലായ്ക, ഹസ്തം=അത്തം, ഉത്സാഹീ=ഉത്സാഹമുള്ളവൻ, ധൃഷ്ടൻ=നില്ലജ്ജൻ, പാനപൻ=മദ്യപാനി, അഘൃണി=നിർദ്ദയൻ, തസ്കരൻ=ചോരൻ.

സാ—ഉത്രമെന്ന നാളിൽ ജനിച്ചവൻ സർവ്വജനപ്രിയനായിട്ടും വിദ്യകൊണ്ടു ലഭിക്കപ്പെട്ട ധനത്തോടുകൂടിയവനായിട്ടും സ്ത്രീസുഖത്തോടുകൂടിയവനായിട്ടും ആധിരഹിതനായിട്ടും ഭവിക്കും. അത്തമെന്ന നാളിൽ ജനിച്ചവൻ ഉത്സാഹമുള്ളവനായിട്ടും ലജ്ജയോടുകൂടാത്തവനായിട്ടും മദ്യപാനിയായിട്ടും നിർദ്ദയനായിട്ടും കള്ളനായിട്ടും ഭവിക്കും.

ചിത്രാംബരമാല്യധരഃ
സുലോചനാംഗശ്ച ഭവതി ചിത്രായാം
ദാന്തോ വണിക്കൃപാലുഃ
പ്രിയവാഗ്ധർമ്മാശ്രിതസ്സ്വാതൌ. ൭

അ—ചിത്രായാം ജാതഃ ചിത്രാംബരമാല്യധരഃ സുലോചനാംഗഃ ച ഭവതി. സ്വാതൌ ജാതഃ ദാന്തഃ വണിക് കൃപാലുഃ പ്രിയവാക് ധർമ്മാശ്രിതഃ ച ഭവതി.

അന്വ—ചിത്രയിൽ ജാതനായിരിക്കുന്നവൻ ചിത്രാംബരമാല്യധരനായിട്ടും സുലോചനാംഗനായിട്ടും ഭവിക്കുന്നു. സ്വാതിയിൽ ജാതനായിരിക്കുന്നവൻ ദാന്തനായിട്ടും വണിക്കായിട്ടും കൃപാലുവായിട്ടും പ്രിയവാക്കായിട്ടും ധർമ്മാശ്രിതനായിട്ടും ഭവിക്കുന്നു.

പരി—ചിത്ര=ചിത്ര എന്നു പേരോടുകൂടിയ നാൾ, ജാതൻ=ജനിച്ചവൻ, ചിത്രാംബരമാല്യധരൻ=ചിത്രാംബരമാല്യങ്ങളെ ധരിക്കുന്നവൻ, ചിത്രാംബരമാല്യങ്ങൾ=ചിത്രങ്ങളായിരിക്കുന്ന അംബരമാല്യങ്ങൾ, ചിത്രങ്ങൾ=നാനാപ്രകാരങ്ങൾ, അംബരമാല്യങ്ങൾ=അംബരങ്ങളും മാല്യങ്ങളും, അംബരങ്ങൾ=വസ്ത്രങ്ങൾ, മാല്യങ്ങൾ=മാലകൾ, സുലോചനാംഗൻ=ശോഭനങ്ങളായിരിക്കുന്ന ലോചനാംഗങ്ങളോടുകൂടിയവൻ, ലോചനാംഗങ്ങൾ=ലോചനങ്ങളും അംഗങ്ങളും, ലോചനങ്ങൾ=കണ്ണുകൾ, അംഗങ്ങൾ=അവയവങ്ങൾ, സ്വാതി=ചോതി എന്നു പേരോടുകൂടിയ നാൾ, ദാന്തൻ=തപഃക്ലേശങ്ങളെ സഹിക്കുന്നവൻ, വണിക്=കച്ചവടക്കാരൻ, കൃപാലു=കൃപയുള്ളവൻ, പ്രിയവാക്=മധുരഭാഷി, ധർമ്മാശ്രിതൻ=ധർമ്മത്തെ ആശ്രയിച്ചവൻ (ധർമ്മിഷ്ഠൻ).

സാ—ചിത്ര എന്ന പേരോടുകൂടിയ നാളിൽ ജനിച്ചവൻ നാനാപ്രകാരമായിരിക്കുന്ന വസ്ത്രങ്ങളെ ധരിക്കുന്നവനായിട്ടും നാനാപ്രകാരങ്ങളായ മാല്യങ്ങളെ ധരിക്കുന്നവനായിട്ടും ശോഭനങ്ങളായ കരചരണാദികളോടും അതിശോഭനങ്ങളായ കണ്ണുകളോടുംകൂടിയവനായിട്ടും ഭവിക്കും. ചോതി എന്ന പേരോടുകൂടിയ നാളിൽ ജനിച്ചവൻ തപഃക്ലേശങ്ങളെ സഹിക്കുന്നവനായിട്ടും കച്ചവടക്കാരനായിട്ടും ദയയോടുകൂടിയവനായിട്ടും മധുരഭാഷിയായിട്ടും ധർമ്മിഷ്ഠനായിട്ടും ഭവിക്കും.

ഈൎഷ്യുർല്ലുബ്ധോ ദ്യുതിമാൻ വചനപടുഃ കലഹകൃദ്വിശാഖാസു
ആഢ്യോ വിദേശവാസീ ക്ഷുധാലുരടനോഽനുരാധാസു. ൻ

അ—വിശാഖാസു ജാതഃ ഈൎഷ്യുഃ ലുബ്ധഃ ദ്യുതിമാൻ വചനപടുഃ കലഹകൃൽ ച ഭവതി. അനുരാധാസു ജാതഃ ആഢ്യഃ വിദേശവാസീ ക്ഷുധാ ആതുരഃ അടനഃ ച ഭവതി.

അന്വ—വിശാഖയിൽ ജാതനായിരിക്കുന്നവൻ ഈൎഷ്യുവായിട്ടും ലുബ്ധനായിട്ടും ദ്യുതിമാനായിട്ടും വചനപടുവായിട്ടും കലഹകൃത്തായിട്ടും ഭവിക്കുന്നു. അനുരാധയിൽ ജാതനായിരിക്കുന്നവൻ ആഢ്യനായിട്ടും വിദേശവാസിയായിട്ടും ക്ഷുത്തുഹേതുവായിട്ട് ആതുരനായിട്ടും അടനനായിട്ടും ഭവിക്കുന്നു.

പരി—വിശാഖാ=വിശാഖമെന്ന നക്ഷത്രം, ജാതൻ=ജനിച്ച വൻ, ഈൎഷ്യു=ഈൎഷ്യയോടുകൂടിയവൻ, ഈൎഷ്യാ=അക്ഷമാ, ലുബ്ധൻ=പിശുക്കൻ, ദ്യുതിമാൻ=തേജസ്വി, വചനപടു=വാക്സാമൎത്ഥ്യത്തോടു കൂടിയവൻ, കലഹകൃത്തു്=കലഹത്തെ ഉണ്ടാക്കുന്നവൻ, അനുരാധാ=അനിഴമെന്ന നക്ഷത്രം, ആഢ്യൻ=ധനവാൻ, വിദേശവാസി=വിദേശത്തിങ്കൽ വസിക്ക ശീലമായിട്ടുള്ളവൻ, വിദേശം=അന്യദേശം, ക്ഷുത്തു്=വിശപ്പു്, ആതുരൻ=പരവശൻ, അടനൻ=സഞ്ചാരി.

സാ—വിശാഖമെന്ന നാളിൽ ജനിച്ചവൻ ഈൎഷ്യയോടുകൂടിയവനായിട്ടും ലുബ്ധനായിട്ടും തേജസ്വിയായിട്ടും വാക്സാമൎത്ഥ്യത്തോടുകൂടിയവനായിട്ടും കലഹത്തെ ഉണ്ടാക്കുന്നവനായിട്ടും ഭവിക്കും. അനിഴമെന്ന നാളിൽ ജനിച്ചവൻ ധനവാനായിട്ടും അന്യദേശത്തിങ്കൽ വസിക്ക ശീലമായിട്ടുള്ളവനായിട്ടും വിശപ്പിനെ സഹിക്കാത്തവനായിട്ടും സഞ്ചാരിയായിട്ടും ഭവിക്കും.

ജ്യേഷ്ഠാസു നബഹുമിത്രസ്സന്തുഷ്ടോ ധൎമ്മകൃൽ പ്രചുരകോപഃ
മൂലേ മാനീ ധനവാൻ സുഖീ നഹിംസ്രഃ സ്ഥിരോ ഭോഗീ ൨൦

അ—ജ്യേഷ്ഠാസു ജാതഃ നബഹുമിത്രഃ സന്തുഷ്ടഃ ധൎമ്മകൃൽ പ്രചുരകോപഃ ച ഭവതി. മൂലേ ജാതഃ മാനീ ധനവാൻ സുഖീ നഹിംസ്രഃ സ്ഥിരഃ ഭോഗീ ച ഭവതി.

അനു—ജ്യേഷ്ഠയിൽ ജാതനായിരിക്കുന്നവൻ നബഹുമിത്രനായിട്ടും സന്തുഷ്ടനായിട്ടും പ്രചുരകോപനായിട്ടും ഭവിക്കുന്നു. മൂലത്തിങ്കൽ ജാതനായിരിക്കുന്നവൻ മാനിയായിട്ടും ധനവാനായിട്ടും സുഖിയായിട്ടും നഹിംസ്രനായിട്ടും ഭോഗിയായിട്ടും ഭവിക്കുന്നു.

പരി—ജ്യേഷ്ഠാ=തൃക്കേട്ട എന്ന പേരോടുകൂടിയ നാൾ, ജാതൻ=ജനിച്ചവൻ, നബഹുമിത്രൻ=ബഹുമിത്രനല്ലാത്തവൻ ബഹുമിത്രൻ=ബഹുക്കളായിരിക്കുന്ന മിത്രങ്ങളോടു കൂടിയവൻ, മിത്രങ്ങൾ=ബന്ധുക്കൾ, സന്തുഷ്ടൻ=സന്തോഷത്തോടുകൂടിയവൻ, ധൎമ്മകൃത്തു്=ധൎമ്മത്തെ ചെയ്യുന്നവൻ, പ്രചുരകോപൻ=പ്രചുരമായിരിക്കുന്ന കോപത്തോടുകൂടിയവൻ, പ്രചുരം=ബഹു, കോപം=ക്രോധം, മൂലം=മൂലമെന്ന പേരോടുകൂടിയ നാൾ, മാനി=മാനത്തോടുകൂടിയവൻ, മാനം=ഗൎവ്വം, ധനവാൻ=ധനമുള്ളവൻ, സുഖീ=സുഖവാൻ (മനോവ്യഥയില്ലാത്തവൻ എന്നു സാരം), നഹിംസ്രൻ=ഹിംസ്രനല്ലാത്തവൻ, ഹിംസ്രൻ=ഹിംസിക്കുന്നവൻ, സ്ഥിരൻ=സ്ഥൈൎയ്യത്തോടുകൂടിയവൻ, ഭോഗീ=സുഖി.

സാ—തൃക്കേട്ട എന്ന പേരോടുകൂടിയ നാളിൽ ജനിച്ചവൻ അല്പ ബന്ധുവായിട്ടും സന്തോഷത്തോടുകൂടിയവനായിട്ടും ധമ്മത്തെ ചെയ്യുന്ന വനായിട്ടും വളരെ കോപത്തോടുകൂടിയവനായിട്ടും ഭവിക്കും. മൂലമെന്ന നാളിൽ ജനിച്ചവൻ മാനിയായിട്ടും ധനവാനായിട്ടും മനോദുഃഖത്തോടുകൂടാത്തവനായിട്ടും സൌമ്യപ്രകൃതിയായിട്ടും ധൈര്യത്തോടുകൂടിയവനായിട്ടും സുഖിയായിട്ടും ഭവിക്കും.

ഇഷ്ടാനന്ദകളത്രോ മാനീ ദൃഢസൌഹൃദശ്ച ജലദൈവേ
വൈശ്വേ വിനീതധാമ്മികബഹുമിത്രകൃതജ്ഞസുഭഗശ്ച ൧൧

അ—ജലദൈവേ നക്ഷത്രേ ജാതഃ ഇഷ്ടാനന്ദകളത്രഃ മാനീ ദൃഢസൌഹൃദഃ ച ഭവതി. വൈശ്വേ നക്ഷത്രേ ജാതഃ വിനീതധാമ്മികബഹുമിത്രകൃതജ്ഞസുഭഗഃ ഭവതി ച.

അന്വ—ജലദൈവമായിരിക്കുന്ന നക്ഷത്രത്തിൽ ജാതനായിരിക്കുന്നവൻ ഇഷ്ടാനന്ദകളത്രനായിട്ടും മാനിയായിട്ടും ദൃഢസൌഹൃദനായിട്ടും ഭവിക്കുന്നു. വൈശ്വമായിരിക്കുന്ന നക്ഷത്രത്തിങ്കൽ ജാതനായിരിക്കുന്നവൻ വിനീതധാമ്മികബഹുമിത്രകൃതജ്ഞസുഭഗനായി ഭവിക്കുന്നു.

പരി—ജലദൈവം=ജലമാകുന്ന ദൈവത്തോടുകൂടിയതു്, ജാതൻ=ജനിച്ചവൻ, ഇഷ്ടാനന്ദകളത്രൻ=ഇഷ്ടമായി ആനന്ദമായിരിക്കുന്ന കളത്രത്തോടുകൂടിയവൻ, ഇഷ്ടം=പ്രിയം, ആനന്ദം=ആനന്ദിപ്പിക്കുന്നതു്, കളത്രം=ഭായ്യ, മാനി=മാനമുള്ളവൻ, ദൃഢസൌഹൃദൻ=ദൃഢമായിരിക്കുന്ന സൌഹൃദത്തോടുകൂടിയവൻ, ദൃഢം=സ്ഥിരം, സൌഹൃദം=സ്നേഹം, വൈശ്വഃ=വിശ്വന്മാരെ സംബന്ധിച്ചതു്, വിശ്വന്മാർ=വിശ്വദേവന്മാർ, വിനീതധാമ്മികബഹുമിത്രകൃതജ്ഞസുഭഗൻ=വിനീതനായും ധാമ്മികനായും ബഹുമിത്രനായും കൃതജ്ഞനായും സുഭഗനായുമിരിക്കുന്നവൻ, വിനീതൻ=വിനയത്തോടുകൂടിയവൻ, ധാമ്മികൻ=ധമ്മത്തെ ആചരിക്കുന്നവൻ, ബഹുമിത്രൻ=ബഹുക്കളായിരിക്കുന്ന മിത്രങ്ങളോടുകൂടിയവൻ, ബഹുക്കൾ=വളരെ ഉള്ളവർ, മിത്രങ്ങൾ=ബന്ധുക്കൾ, കൃതജ്ഞൻ=ഉപകാരസ്മൃതിയോടുകൂടിയവൻ, സുഭഗൻ=സവ്വജനപ്രിയൻ.

സാ—പൂരാടമെന്ന നാളിൽ ജനിച്ചവൻ മനസ്സിന്നു സമ്മതമായിട്ടും സുഖഹേതുവായുമിരിക്കുന്ന കളത്രത്തോടുകൂടിയവനായും മാനിയായും സ്ഥിരമായിരിക്കുന്ന സ്നേഹത്തോടുകൂടിയവനായും ഭവിക്കും. ഉ

ത്രാടമെന്ന നാളിൽ ജനിച്ചവൻ വിനയത്തോടും ധർമ്മാചരണത്തോടും അനേകബന്ധുക്കളോടും ഉപകാരസ്മരണത്തോടും സൌഭാഗ്യത്തോടും കൂടിയവനായി ഭവിക്കും.

ശ്രീമാൻ ശ്രവണേ ശ്രുതവാ-
നുദാരദാരോ ധനാന്വിതഃ ഖ്യാതഃ
ദാതാ ചാഢ്യഃ ശൂരോ
ഗീതപ്രിയോ ധനിഷ്ഠാസു ധനലുബ്ധഃ ൧൨

അ—ശ്രവണേ ജാതഃ ശ്രീമാൻ ശ്രുതവാൻ ഉദാരദാരഃ ധനാന്വിതഃ ഖ്യാതഃ ച ഭവതി. ധനിഷ്ഠാസു ജാതഃ ദാതാ ആഢ്യഃ ശൂരഃ ഗീതപ്രിയഃ ധനലുബ്ധഃ ച ഭവതി.

അന്വ—ശ്രവണത്തിങ്കൽ ജാതനായിരിക്കുന്നവൻ ശ്രീമാനായിട്ടും ശ്രുതവാനായിട്ടും ഉദാരദാരനായിട്ടും ധനാന്വിതനായിട്ടും ഖ്യാതനായിട്ടും ഭവിക്കുന്നു. ധനിഷ്ഠയിൽ ജാതനായിരിക്കുന്നവൻ ദാതാവായിട്ടും ആഢ്യനായിട്ടും ശൂരനായിട്ടും ഗീതപ്രിയനായിട്ടും ധനലുബ്ധനായിട്ടും ഭവിക്കുന്നു.

പരി—ശ്രവണം=തിരുവോണം, ജാതൻ=ജനിച്ചവൻ, ശ്രീമാൻ=ശ്രീയുള്ളവൻ, ശ്രുതവാൻ=ശ്രുതമുള്ളവൻ, ശ്രുതം=ശാസ്ത്രം, ഉദാരദാരൻ=ഉദാരങ്ങളായിരിക്കുന്ന ദാരങ്ങളോടുകൂടിയവൻ, ഉദാരങ്ങൾ=ശോഭനങ്ങൾ, ദാരങ്ങൾ=ഭാര്യമാർ, ധനാന്വിതൻ=ധനത്തോടുകൂടിയവൻ, ഖ്യാതൻ=പ്രസിദ്ധൻ, ധനിഷ്ഠാ=അവിട്ടം, ദാതാവ്=ദാനശീലൻ, ആഢ്യൻ=ധനവാൻ, ശൂരൻ=ശൌര്യത്തോടുകൂടിയവൻ, ഗീതപ്രിയൻ=പ്രിയമായിരിക്കുന്ന ഗീതത്തോടുകൂടിയവൻ, പ്രിയം=ഇഷ്ടം, ഗീതം=പാട്ട്, ധനലുബ്ധൻ=ധനത്തിങ്കൽ ലോഭത്തോടുകൂടിയവൻ, ലോഭം=അത്യാഗ്രഹം.

സാ—തിരുവോണം നാളിൽ ജനിച്ചവൻ ശ്രീമാനായിട്ടും ശാസ്ത്രജ്ഞനായിട്ടും ശോഭനയായിരിക്കുന്ന ഭാര്യയോടുകൂടിയവനായിട്ടും ധനവാനായിട്ടും പ്രസിദ്ധനായിട്ടും ഭവിക്കും. അവിട്ടംനാളിൽ ജനിച്ചവൻ ദാനശീലനായിട്ടും ധനവാനായിട്ടും ശൌര്യത്തോടുകൂടിയവനായിട്ടും സംഗീതത്തിങ്കൽ പ്രീതിയോടുകൂടിയവനായിട്ടും ധനത്തിങ്കൽ അത്യാഗ്രഹത്തോടുകൂടിയവനായിട്ടും ഭവിക്കും.

സ്ഫുടവാഗ്വ്യസനീ രിപുഹാ
സാഹസികശ്ശതഭിഷജി ദുർഗ്ഗ്രാഹ്യഃ
ഭദ്രപദാസൂദ്വിഗ്നഃ
സ്ത്രീവിജിതധനീ പടുരദാതാ ൧൩

അ—ശതഭിഷജി ജാതഃ സ്ഫുടവാക് വ്യസനീ രിപുഹാ സാഹസികഃ ദുർഗ്ഗ്രാഹ്യഃ ച ഭവതി. ഭദ്രപദാസു ജാതഃ ഉദ്വിഗ്നഃ സ്ത്രീവിജിത ധനീ പടു അദാതാ ച ഭവതി.

അന്വ—ശതഭിഷക്കിങ്കൽ ജാതനായിരിക്കുന്നവൻ സ്ഫുടവാക്കായിട്ടും വ്യസനിയായിട്ടും രിപുഹാവായിട്ടും സാഹസികനായിട്ടും ദുർഗ്ഗ്രാഹ്യനായിട്ടും ഭവിക്കുന്നു. ഭദ്രപദയിങ്കൽ ജാതനായിരിക്കുന്നവൻ ഉദ്വിഗ്നനായിട്ടും സ്ത്രീവിജിതനായിട്ടും പടുവായിട്ടും അദാതാവായിട്ടും ഭവിക്കുന്നു.

പരി—ശതഭിഷക്=ചതയം, ജാതൻ=ജനിച്ചവൻ, സ്ഫുടവാക്=സ്ഫുടകളായിരിക്കുന്ന വാക്കുകളോടുകൂടിയവൻ, സ്ഫുടകൾ=സ്പഷ്ടകൾ, വ്യസനീ=വ്യസനങ്ങളുള്ളവൻ, വ്യസനങ്ങൾ=രാഗദ്വേഷാദിമൂലമായ അനത്ഥങ്ങൾ, രിപുഹാവു്=രിപുക്കളെ ഹനിക്കുന്നവൻ, രിപുക്കൾ=ശത്രുക്കൾ, ഹനിക്കുക=കൊല്ലുക, സാഹസികൻ=ആലോചിക്കാതെ പല കാൎയ്യങ്ങളേയും ചെയ്യുന്നവൻ, ദുർഗ്ഗ്രാഹ്യം=ദുഃഖേന ഗ്രഹിക്കപ്പെടുന്നവൻ, ഗ്രഹിക്ക=അധീനതയെ പ്രാപിക്കുക, ഭദ്രപദാ=പൂരുരുട്ടാതി, ഉദ്വിഗ്നൻ=ഉദ്വേഗത്തോടുകൂടിയവൻ, ഉദ്വേഗം=ഭീതിഹേതുവായിട്ടുള്ള ഹൃദയകമ്പം, സ്ത്രീവിജിതധനീ=സ്ത്രീവിജിതനായും ധനിയായുമിരിക്കുന്നവൻ, സ്ത്രീവിജിതൻ=സ്ത്രീകളാൽ വിജിതൻ, വിജിതൻ=വശീകൃതൻ, ധനീ=ധനവാൻ, പടു=സാമൎത്ഥ്യമുള്ളവൻ (വാക്സാമൎത്ഥ്യമുള്ളവൻ എന്നു സാരം), അദാതാവു്=കൊടുക്കാത്തവൻ.

സാ—ചതയം നാളിൽ ജനിച്ചവൻ വ്യക്തവാക്കായിട്ടും രാഗദ്വേഷാദിമൂലങ്ങളായ അനത്ഥങ്ങളോടുകൂടിയവനായിട്ടും ശത്രുക്കളെ ഹിംസിക്കുന്നവനായിട്ടും സാഹസികനായിട്ടും അതിപ്രയത്നത്തോടുകൂടാതെ അധീനതയെ പ്രാപിക്കാത്തവനായിട്ടും ഭവിക്കുന്നു. പൂരുരുട്ടാതി എന്ന നാളിൽ ജനിച്ചവൻ ഭയനിമിത്തങ്ങൾ ഭവിച്ചാൽ ഭയപ്പെട്ടു ഹൃദയകമ്പത്തോടുകൂടിയവനായി ഭവിക്കുന്നവനായിട്ടും സ്ത്രീജിതനായിട്ടും ധനവാനായിട്ടും വാക്സാമൎത്ഥ്യത്തോടുകൂടിയവനായിട്ടും ലുബ്ധനായിട്ടും ഭവിക്കുന്നു.

വക്താ സുഖീ പ്രജാവാൻ
ജിതശത്രുർധാൎമ്മികോ ഭദ്രിതീയാസു
സമ്പൂൎണ്ണാംഗസ്സുഭഗഃ
ശ്ശൂരശ്ശുചിരൎത്ഥവാൻ പൌഷ്ണേ. ൭൪

അ—ഭദ്രിതീയാസു ഭദ്രപദാസു ജാതഃ വക്താ സുഖീ പ്രജാവാൻ ജിതശത്രുഃ ധാൎമ്മികഃ ച ഭവതി. പൌഷ്ണേ ജാതഃ സമ്പൂൎണ്ണാംഗഃ സുഭഗഃ ശ്ശൂരഃ ശ്ശുചിഃ അൎത്ഥവാൻ ച ഭവതി.

അന്വ—ഭദ്രിതീയയായ ഭദ്രപദയിൽ ജാതനായിരിക്കുവൻ വക്താവായിട്ടും സുഖിയായിട്ടും പ്രജാവാനായിട്ടും ജിതശത്രുവായിട്ടും ധാൎമ്മികനായിട്ടും ഭവിക്കുന്നു. പൌഷ്ണത്തിങ്കൽ ജാതനായിരിക്കുന്നവൻ സമ്പൂൎണ്ണാംഗനായിട്ടും സുഭഗനായിട്ടും ശ്ശൂരനായിട്ടും ശ്ശുചിയായിട്ടും അൎത്ഥവാനായിട്ടും ഭവിക്കുന്നു.

പരി—ഭദ്രിതീയയായിരിക്കുന്ന ഭദ്രപദാ=ഉത്രട്ടാതി, ജാതൻ=ജനിച്ചവൻ, വക്താവ്=നല്ല വാക്കോടുകൂടിയവൻ, സുഖീ=സുഖത്തോടുകൂടിയവൻ, പ്രജാവാൻ=പ്രജയുള്ളവൻ, പ്രജാ=സന്തതി, ജിതശത്രു=ജിതന്മാരായിരിക്കുന്ന ശത്രുക്കളോടുകൂടിയവൻ, ജിതന്മാർ=ജയിക്കപ്പെട്ടവർ, ധാൎമ്മികൻ=ധൎമ്മത്തെ ആചരിക്കുന്നവൻ, പൌഷ്ണം=രേവതി, സമ്പൂൎണ്ണാംഗൻ=സമ്പൂൎണ്ണങ്ങളായിരിക്കുന്ന അംഗങ്ങളോടുകൂടിയവൻ, സമ്പൂൎണ്ണങ്ങൾ=തികഞ്ഞവ, അംഗങ്ങൾ=അവയവങ്ങൾ, സുഭഗൻ=സൎവ്വജനപ്രിയൻ, ശ്ശൂരൻ=ശൌൎയ്യത്തോടുകൂടിയവൻ, ശ്ശുചി=ശ്ശുദ്ധൻ, അൎത്ഥവാൻ=ധനവാൻ.

സാ—ഉത്രട്ടാതി എന്ന നാളിൽ ജനിച്ചവൻ നല്ല വാക്കോടുകൂടിയവനായിട്ടും സുഖിയായിട്ടും വളരെ സന്തതിയോടുകൂടിയവനായിട്ടും ശത്രുക്കളെ ജയിച്ചവനായിട്ടും ധൎമ്മശീലനായിട്ടും ഭവിക്കും. രേവതിയിൽ ജനിച്ചവൻ പരിപൂൎണ്ണങ്ങളായ സൎവ്വാവയവങ്ങളോടുകൂടിയവനായിട്ടും സൎവ്വജനപ്രിയനായിട്ടും ശൌൎയ്യത്തോടുകൂടിയവനായിട്ടും ശ്ശുദ്ധനായിട്ടും ധനവാനായിട്ടും ഭവിക്കും.

ഇങ്ങിനെ അശ്വിന്യാദി നക്ഷത്രഫലം. പഞ്ചാംഗഫലസംഗ്രഹത്തിൽ നക്ഷത്രഫലത്തിൽ വേറെ ഒരു പ്രകാരം പറഞ്ഞിരിക്കുന്നു. അതിനെ ഇതിന്നു താഴേ വിവരിക്കുന്നു:

**ചിത്രനശ്ചഞ്ചലോ നേഷ്ടഃ പാപകൎമ്മാ നിരാകൃതിഃ**
**പരേഷാം വ്യസനാസക്തസ്ത്വശ്വിന്യാമൈവ പ്രജായതേ ൧**

അ—പിശുനഃ ചഞ്ചലഃ ദ്വേഷ്ടഃ പാപകർമ്മാ നിരാകൃതിഃ പരേഷാം വ്യസനാസക്തഃ തു അശ്വിന്യാദൌ പ്രജായതേ.

അന്വ—പിശുനനായും ചഞ്ചലനായും ദ്വേഷ്ടനായും പാപകർമ്മാവായും നിരാകൃതിയായും പരന്മാരുടെ വ്യസനാസക്തനായുമിരിക്കുന്ന പുരുഷൻ അശ്വിന്യാദിയിങ്കൽ ജനിക്കുന്നു.

പരി—പിശുനൻ=സൂചകൻ (ഏഷണിക്കുട്ടുന്നവൻ), ചഞ്ചലൻ=സ്ഥൈർയ്യത്തോടുകൂടാത്തവൻ, ദ്വേഷ്ടൻ=ഇഷ്ടനല്ലാത്തവൻ, പാപകർമ്മാവ്=പാപകർമ്മത്തെ ചെയ്യുന്നവൻ, നിരാകൃതി=അസ്വാദ്ധ്യായൻ (വേദാദ്ധ്യയനം മുതലായ ധർമ്മങ്ങളെ ഉപേക്ഷിച്ചവൻ), പരന്മാർ=അന്യന്മാർ, വ്യസനാസക്തൻ=വ്യസനത്തിങ്കൽ ആസക്തൻ, ആസക്തൻ=താല്പർയ്യത്തോടുകൂടിയവൻ, പുരുഷൻ=പുമാൻ, അശ്വിന്യാദി=അശ്വിനിയുടെ ആദി, അശ്വിനി=അശ്വതി എന്ന നക്ഷത്രം, ആദി=ആദ്യപാദം.

സാ—അശ്വതിയുടെ ഒന്നാംകാലിൽ ജനിച്ചവൻ ഏഷണിപറയുന്നവനായിട്ടും സ്ഥൈർയ്യത്തോടുകൂടാത്തവനായിട്ടും ആരുടേയും ഇഷ്ടനല്ലാത്തവനായിട്ടും പാപകർമ്മത്തെ ചെയ്യുന്നവനായിട്ടും അദ്ധ്യയനം മുതലായ ധർമ്മത്തെ ഉപേക്ഷിച്ചവനായിട്ടും അന്യനെ വ്യസനപ്പെടുത്തുന്നവനായിട്ടും ഭവിക്കും.

ശാസ്ത്രജ്ഞഃ കുശലോ ദക്ഷസ്സർവ്വജ്ഞഃ പ്രിയദർശനഃ
തിർയ്യക്പ്രേക്ഷീ ഗുണഗ്രാഹീ ദ്വിതീയാംശേ തു ജായതേ ൨

അ—ശാസ്ത്രജ്ഞഃ കുശലഃ ദക്ഷഃ സർവ്വജ്ഞഃ പ്രിയദർശനഃ തിർയ്യക്പ്രേക്ഷീ ഗുണഗ്രാഹീ പുരുഷഃ അശ്വിന്യാഃ ദ്വിതീയാംശേ ജായതേ.

അന്വ—ശാസ്ത്രജ്ഞനായും കുശലനായും ദക്ഷനായും സർവ്വജ്ഞനായും പ്രിയദർശനനായും തിർയ്യക്പ്രേക്ഷിയായും ഗുണഗ്രാഹിയായുമിരിക്കുന്ന പുരുഷൻ അശ്വിനിയുടെ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—ശാസ്ത്രജ്ഞൻ=ശാസ്ത്രത്തെ അറിയുന്നവൻ, കുശലൻ=സംഗീതാദി കലാവിദ്യകളിൽ സമർത്ഥൻ, ദക്ഷൻ=പരാരാധനാദികർമ്മങ്ങളിൽ സമർത്ഥൻ, സർവ്വജ്ഞൻ=സർവ്വത്തേയും അറിയുന്നവൻ, പ്രിയദർശനൻ=പ്രിയമായിരിക്കുന്ന ദർശനത്തോടുകൂടിയവൻ, പ്രിയം=പ്രീതികരം, ദർശനം=കാഴ്ച, തിർയ്യക്പ്രേക്ഷി=ചെരിച്ചുനോക്കുക ശീലമായിട്ടുള്ളവൻ, ഗുണഗ്രാഹി=ഗുണങ്ങളെ ഗ്രഹിക്കുന്നവൻ.

സാ—അശ്വതിയുടെ രണ്ടാംകാലിൽ ജനിച്ചവൻ സാമാന്യേന

സൎവ്വത്തിന്റെയും അറിവുള്ളവനായിട്ടും വിശേഷേണ ശാസ്ത്രത്തെ അറിയുന്നവനായിട്ടും സംഗീതാദികളായ കലാവിദ്യകളിൽ സമൎത്ഥനായിട്ടും അതിഥിസല്ക്കാരം മുതലായ കൎമ്മങ്ങളിൽ നിപുണനായിട്ടും കാണുന്നവൎക്ക തന്റെ ആകൃതികൊണ്ടും പ്രകൃതികൊണ്ടും സന്തോഷത്തെ ജനിപ്പിക്കുന്നവനായിട്ടും അന്യന്റെ ഗുണങ്ങളും അതോടുകൂടെ ചില ദോഷങ്ങളും ഉണ്ടായിരിക്കിലും അവന്റെ ഗുണങ്ങളെത്തന്നെ ഗ്രഹിക്കുന്നവനായിട്ടും ഭവിക്കും.

ഗണിതജ്ഞഃ കാവ്യശീലീ പ്രസന്നസ്സുപ്രബോധകഃ
മൂലരോഗീ ശഠശ്ചൈവ തൃതീയാംശേ തു ജായതേ. ൩

അ — ഗണിതജ്ഞഃ കാവ്യശീലീ പ്രസന്നഃ സുപ്രബോധകഃ മൂലരോഗീ ശഠഃ ഏവ ച പുരുഷഃ തു അശ്വിന്യാഃ തൃതീയാംശേ ജായതേ.

അന്വ — ഗണിതജ്ഞനായിട്ടും കാവ്യശീലിയായിട്ടും പ്രസന്നനായിട്ടും സുപ്രബോധകനായിട്ടും മൂലരോഗിയായിട്ടും ശഠനായിത്തന്നെയും ഇരിക്കുന്ന പുരുഷൻ അശ്വിനിയുടെ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി — ഗണിതജ്ഞൻ=ഗണിതത്തെ അറിയുന്നവൻ, കാവ്യശീലി=കാവ്യശീലമുള്ളവൻ, കാവ്യശീലം=കാവ്യപരിചയം, പ്രസന്നൻ=പ്രസാദത്തോടുകൂടിയവൻ, പ്രസാദം=തെളിവു്, സുപ്രബോധകൻ=നല്ലവണ്ണം പ്രബോധിപ്പിക്കുന്നവൻ, പ്രബോധിപ്പിക്ക=അറിയിക്കുക, മൂലരോഗി=മൂലരോഗമുള്ളവൻ, മൂലരോഗം=അൎശ്ശസ്സ്, ശഠൻ=ശാഠ്യത്തോടുകൂടിയവൻ, അശ്വിനി=അശ്വതിയെന്ന നാൾ, തൃതീയാംശം=മൂന്നാംകാൽ.

സാ — അശ്വതിയുടെ മൂന്നാംകാലിൽ ജനിച്ചവൻ ഗണിതത്തെ അറിയുന്നവനായിട്ടും കാവ്യത്തിങ്കൽ പരിചയമുള്ളവനായിട്ടും പ്രസന്നനായിട്ടും വേണ്ടതിനെ നല്ലവണ്ണം പറഞ്ഞു അന്യനെ ഗ്രഹിപ്പിക്കുന്നവനായിട്ടും അൎശ്ശസ്സ് എന്ന രോഗത്തോടും ശാഠ്യത്തോടുംകൂടിയവനായിട്ടും ഭവിക്കും.

സ്ത്രൈണോ വപുഷ്മാൻ ദൈവജ്ഞഃ
സത്യവാദീ മഹാമതിഃ
അംഗനാവല്ലഭഃ ശ്രീമാ-
നശ്വിന്യന്ത്യേ തു ജായതേ. ൪

അ—സ്ത്രൈണഃ വപുഷ്മാൻ ദൈവജ്ഞഃ സത്യവാദീ മഹാമതിഃ
അംഗനാവല്ലഭഃ ശ്രീമാൻ പുരുഷഃ തു അശ്വിന്യന്ത്യേ ജായതേ.

അന്വ—സ്ത്രൈണനായും വപുഷ്മാനായും ദൈവജ്ഞനായും സത്യവാദിയായും മഹാമതിയായും അംഗനാവല്ലഭനായും ശ്രീമാനായുമിരിക്കുന്ന പുരുഷൻ അശ്വിന്യന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—സ്ത്രൈണൻ=സ്ത്രീജിതൻ, വപുഷ്മാൻ=നല്ല വപുസ്സോടുകൂടിയവൻ, വപുസ്സ്=ശരീരം, ദൈവജ്ഞൻ=ജ്യൌതിഷികൻ, സത്യവാദി=യഥാൎത്ഥമാകുംവണ്ണം പറയുന്നവൻ, മഹാമതി=മഹതിയായിരിക്കുന്ന മതിയോടുകൂടിയവൻ, മഹതി=വലുതായിരിക്കുന്നതു്, മതി=ബുദ്ധി, അംഗനാവല്ലഭൻ=അംഗനമാൎക്കു വല്ലഭൻ, അംഗനമാർ=സ്ത്രീകൾ, വല്ലഭൻ=പ്രിയൻ, ശ്രീമാൻ=ശ്രീയുള്ളവൻ, ശ്രീ=സമ്പത്തു്, അശ്വിന്യന്ത്യം=അശ്വിനിയുടെ അന്ത്യം, അശ്വിനി=അശ്വതി, അന്ത്യം=നാലാംകാൽ.

സാ—അശ്വതിയുടെ നാലാംകാലിൽ ജനിച്ചവൻ സ്ത്രീജിതനായിട്ടും സൌന്ദൎയ്യത്തോടുകൂടിയവനായിട്ടും ജ്യൌതിഷികനായിട്ടും സത്യവാദിയായിട്ടും വലുതായ ബുദ്ധിയോടുകൂടിയവനായിട്ടും സ്ത്രീകൾക്കു് ഇഷ്ടനായിട്ടും ശ്രീയുള്ളവനായിട്ടും ഭവിക്കും.

രക്തരോമതനുസ്തീക്ഷ്ണഃ ശത്രുതാപീ മഹാമനാഃ
പരാക്രമീ ദൃഢഗ്രാഹീ ഭരണ്യാദൌ തു ജായതേ. ൭

അ—രക്തരോമതനുഃ തീക്ഷ്ണഃ ശത്രുതാപീ മഹാമനാഃ പരാക്രമീ ദൃഢഗ്രാഹീ പുരുഷഃ തു ഭരണ്യാദൌ ജായതേ.

അന്വ—രക്തരോമതനുവായും തീക്ഷ്ണനായും ശത്രുതാപിയായും മഹാമനസ്സായും പരാക്രമിയായും ദൃഢഗ്രാഹിയായുമിരിക്കുന്ന പുരുഷൻ ഭരണ്യാദിയിങ്കൽ ജനിക്കുന്നു.

പരി—രക്തരോമതനു=രക്തരോമാവായിട്ടും രക്തതനുവായിട്ടുമിരിക്കുന്നവൻ, രക്തരോമാവു്=രക്തങ്ങളായിരിക്കുന്ന രോമങ്ങളോടുകൂടിയവൻ, രക്തങ്ങൾ=ചുകന്നവ, രക്തതനു=രക്തയായിരിക്കുന്ന തനുവിനോടുകൂടിയവൻ, രക്താ=ചുകന്നതു്, തനു=ശരീരം, തീക്ഷ്ണൻ=ക്രൂരൻ, ശത്രുതാപി=ശത്രുക്കളെ തപിക്കുന്നവൻ, തപിക്ക=ദുഃഖിപ്പിക്കുക, മഹാമനസ്സ്=മഹത്തായിരിക്കുന്ന മനസ്സോടുകൂടിയവൻ, മഹത്തു്=വലുതായിരിക്കുന്നതു്, പരാക്രമി=പരാക്രമമുള്ളവൻ, പരാക്രമം=ശൌൎയ്യം, ദൃഢഗ്രാഹി=ദൃഢമാകുംവണ്ണം ഗ്രഹിക്കുന്നവൻ, ഭരണ്യാദി=ഭരണിയുടെ ആദി, ഭരണി=ഭരണിയെന്ന നാൾ, ആദി=ഒന്നാംകാൽ.

സാ—ഭരണിയുടെ ഒന്നാംകാലിൽ ജനിച്ചവൻ മുകന്ന രോമങ്ങളോടും മുകന്ന ശരീരത്തോടുംകൂടിയവനായിട്ടും ക്രൂരനായിട്ടും ശത്രുക്കൾക്കു സന്താപത്തെ ഉണ്ടാക്കുന്നവനായിട്ടും വലുതായിരിക്കുന്ന മനസ്സോടുകൂടിയവനായിട്ടും ശൌര്യത്തോടുകൂടിയവനായിട്ടും പിടിച്ചതിനെ വിടാത്തവനായിട്ടും ഭവിക്കും.

അലസോ നിപുണഃ കാമീ മതിമാൻ ഗുണവല്ലഭഃ
ശാസ്ത്രജ്ഞോ ധൎമ്മശീലശ്ച ദ്വിതീയാംശേ തു ജായതേ. ൩

അ—അലസഃ നിപുണഃ കാമീ മതിമാൻ ഗുണവല്ലഭഃ ശാസ്ത്രജ്ഞഃ ധൎമ്മശീലഃ ച പുരുഷഃ തു ഭരണ്യാഃ ദ്വിതീയാംശേ ജായതേ.

അന്വ—അലസനായും നിപുണനായും കാമിയായും മതിമാനായും ഗുണവല്ലഭനായും ശാസ്ത്രജ്ഞനായും ധൎമ്മശീലനായുമിരിക്കുന്ന പുരുഷൻ ഭരണിയുടെ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—അലസൻ=ഉത്സാഹശൂന്യൻ, നിപുണൻ=സമൎത്ഥൻ, കാമി=അധികമായ കാമത്തോടുകൂടിയവൻ, കാമം=വിഷയേച്ഛ, മതിമാൻ=ബുദ്ധിമാൻ, ഗുണവല്ലഭൻ=ഗുണങ്ങൾ ഹേതുവായിട്ടു വല്ലഭൻ, വല്ലഭൻ=സൎവ്വജനപ്രിയൻ, ശാസ്ത്രജ്ഞൻ=ശാസ്ത്രത്തെ അറിയുന്നവൻ, ദ്വിതീയാംശം=രണ്ടാംകാൽ.

സാ—ഭരണിയുടെ രണ്ടാംകാലിൽ ജനിച്ചവൻ ഉത്സാഹശൂന്യനായിട്ടും സാമൎത്ഥ്യത്തോടുകൂടിയവനായിട്ടും കാമിയായിട്ടും ബുദ്ധിമാനായിട്ടും സൎവ്വപ്രീതികരങ്ങളായ ഗുണങ്ങളോടുകൂടിയവനായിട്ടും ശാസ്ത്രത്തെ അറിയുന്നവനായിട്ടും ധൎമ്മശീലനായിട്ടും ഭവിക്കും.

കൃശസ്സുദീൎഘോ മാനീ ച വിപുലാക്ഷോ മഹാമതിഃ
സുപ്രസാദസ്സുരോഷശ്ച തൃതീയാംശേ തു ജായതേ. ൬

അ—കൃശഃ സുദീൎഘഃ മാനീ ച വിപുലാക്ഷഃ മഹാമതിഃ സുപ്രസാദഃ സുരോഷഃ ച പുരുഷഃ തു ഭരണ്യാഃ തൃതീയാംശേ ജായതേ.

അന്വ—കൃശനായും സുദീൎഘനായും മാനിയായും വിപുലാക്ഷനായും മഹാമതിയായും സുപ്രസാദനായും സുരോഷനായുമിരിക്കുന്ന പുരുഷൻ ഭരണിയുടെ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—കൃശൻ=മെലിഞ്ഞവൻ, സുദീൎഘൻ=അധികമായി നീണ്ടവൻ, മാനീ=മാനത്തോടുകൂടിയവൻ, മാനം=ഗൎവ്വം, വിപുലാക്ഷൻ=വിപുലങ്ങളായിരിക്കുന്ന അക്ഷികളോടുകൂടിയവൻ, വിപുലങ്ങൾ=വലിപ്പത്തോടുകൂടിയവ, അക്ഷികൾ=കണ്ണുകൾ, മഹാമതി=മഹതിയായിരി

കുന്ന മതിയോടുകൂടിയവൻ, മഹതി=വലുതായിരിക്കുന്നതു്, മതി=ബുദ്ധി, സുപ്രസാദൻ=സുലഭമായിരിക്കുന്ന പ്രസാദത്തോടുകൂടിയവൻ, സുലഭം=സുഖേന ലഭിക്കപ്പെടുന്നതു്, സുരോഷൻ=സുലഭമായിരിക്കുന്ന രോഷത്തോടുകൂടിയവൻ, രോഷം=കോപം, തൃതീയാംശം=മൂന്നാംകാൽ.

സാ—ഭരണിയുടെ മൂന്നാംകാലിൽ ജനിച്ചവൻ മെലിഞ്ഞും നീളമേറിയുമിരിക്കുന്ന ശരീരത്തോടുകൂടിയവനായിട്ടും മാനിയായിട്ടും വലിയ കണ്ണുകളോടുകൂടിയവനായിട്ടും മഹാബുദ്ധിയായിട്ടും അല്പംകൊണ്ടു കോപിക്കുന്നവനായിട്ടും അല്പംകൊണ്ടു സന്തോഷിക്കുന്നവനായിട്ടും ഭവിക്കും.

നിർഘൃണസ്സാഹസീ ക്രൂരശ്ശഠോ ഗർവ്വീ ഖലപ്രിയഃ
ഗുണദ്വേഷീ മനസ്വീ ച ഭരണ്യന്ത്യേ തു ജായതേ വ

അ—നിർഘൃണഃ സാഹസീ ക്രൂരഃ ശഠഃ ഗർവ്വീ ഖലപ്രിയഃ ഗുണദ്വേഷീ മനസ്വീ ച പുരുഷഃ തു ഭരണ്യന്ത്യേ ജായതേ.

അന്വ—നിർഘൃണനായും സാഹസിയായും ക്രൂരനായും ശഠനായും ഗർവ്വിയായും ഖലപ്രിയനായും ഗുണദ്വേഷിയായും മനസ്വിയായുമിരിക്കുന്ന പുരുഷൻ ഭരണ്യന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—നിർഘൃണൻ=ഘൃണയോടുകൂടിയവൻ, ഘൃണാ=ദയാ, സാഹസീ=സാഹസമുള്ളവൻ, സാഹസം=വിചാരിക്കാതെയുള്ള പ്രവൃത്തി, ക്രൂരൻ=അസൌമ്യൻ, ശഠൻ=ശാഠ്യത്തോടുകൂടിയവൻ, ഗർവ്വീ=ഗർവ്വമുള്ളവൻ, ഖലപ്രിയൻ=പ്രിയന്മാരായിരിക്കുന്ന ഖലന്മാരോടുകൂടിയവൻ, പ്രിയന്മാർ=ഇഷ്ടന്മാർ, ഖലന്മാർ=ദുർജ്ജനങ്ങൾ (അഥവാ ഖലപ്രിയൻ=ഖലന്മാക്കു പ്രിയൻ, ഖലന്മാർ=ദുർജ്ജനങ്ങൾ, പ്രിയൻ=പ്രീതികരൻ), ഗുണദ്വേഷി=ഗുണദ്വേഷമുള്ളവൻ, ഗുണദ്വേഷം=ഗുണങ്ങളിലുള്ള ദ്വേഷം, ദ്വേഷം=അപ്രീതി, മനസ്വി=സ്ഥിരചിത്തൻ, ഭരണ്യന്ത്യം=ഭരണിയുടെ അന്ത്യം, അന്ത്യം=നാലാംകാൽ.

സാ—ഭരണിയുടെ നാലാംകാലിൽ ജനിച്ചവൻ ദയയോടുകൂടാത്തവനായിട്ടും സാഹസിയായിട്ടും ക്രൂരനായിട്ടും ശാഠ്യത്തോടുകൂടിയവനായിട്ടും ഗർവ്വമുള്ളവനായിട്ടും ഖലന്മാരിൽ പ്രീതിയുള്ളവനായിട്ടും ഗുണങ്ങളിൽ പ്രീതിയില്ലാത്തവനായിട്ടും സ്ഥിരചിത്തനായിട്ടും ഭവിക്കും.

സുശീലസ്സുമതിർവ്വിദ്വാൻ
പ്രഭുശീലസ്സുരപ്രിയഃ
ബഹ്വായുഷ്മാൻ സദാ രോഗീ
കൃത്തികാദൌ തു ജായതേ. ൧൦

**അ**—സുശീലഃ സുമതിഃ വിദ്വാൻ പ്രഭുശീലഃ സുരപ്രിയഃ ബഹ്വായുഷ്മാൻ സദാ രോഗീ ച പുരുഷഃ തു കൃത്തികാദൌ ജായതേ.

**അന്വ**—സുശീലനായും സുമതിയായും വിദ്വാനായും പ്രഭുശീലനായും സുരപ്രിയനായും ബഹ്വായുഷ്മാനായും എല്ലായ്പ്പോഴും രോഗിയായുമിരിക്കുന്ന പുരുഷൻ കൃത്തികാദിയിങ്കൽ ജനിക്കുന്നു.

പരി—സുശീലൻ=നല്ല ശീലത്തോടുകൂടിയവൻ, ശീലം=സ്വഭാവം, സുമതി=ശോഭനമായിരിക്കുന്ന മതിയോടുകൂടിയവൻ, മതി=ബുദ്ധി, പ്രഭുശീലൻ=പ്രഭുപ്രിയമായിരിക്കുന്ന ശീലത്തോടുകൂടിയവൻ, പ്രഭുപ്രിയം=പ്രഭുക്കൾക്കു പ്രിയം, പ്രഭുക്കൾ=രാജാക്കന്മാർ, പ്രിയം=പ്രീതികരം, ശീലം=ആചാരം, സുരപ്രിയൻ=ദേവപ്രീതികരൻ, ബഹ്വായുഷ്മാൻ=വളരെ ആയുസ്സോടുകൂടിയവൻ, കൃത്തികാദി=കൃത്തിയുടെ ആദി, കൃത്തിക=കാർത്തിക, ആദി=ഒന്നാമത്തെ കാൽ.

സാ—കാർത്തികയുടെ ഒന്നാംകാലിൽ ജനിച്ചവൻ സ്വഭാവഗുണത്തോടും ബുദ്ധിഗുണത്തോടും വിദ്യയോടും കൂടിയവനായിട്ടും പ്രഭുപ്രീതികരനായിട്ടും ദേവപ്രീതികരനായിട്ടും ദീൎഘായുസ്സായിട്ടും എല്ലാ സമയത്തിങ്കലും രോഗിയായിട്ടും ഭവിക്കും.

വിശീലസ്സജ്ജനദ്വേഷീ
പരപ്രേഷ്യോശുചിസ്സദാ
ശാസ്ത്രദ്വേഷീ പരേഷാം ച
ദ്വിതീയാംശേ തു ജയതേ. ൧൦

**അ**—വിശീലഃ സജ്ജനദ്വേഷീ പരപ്രേഷ്യഃ സദാ അശുചിഃ ശാസ്ത്രദ്വേഷീ പരേഷാം ദ്വേഷീ ച പുരുഷഃ തു കൃത്തികായാഃ ദ്വിതീയാംശേ ജായതേ.

**അന്വ**—വിശീലനായും സജ്ജനദ്വേഷിയായും പരപ്രേഷ്യനായും എല്ലാ സമയത്തിങ്കലും അശുചിയായും ശാസ്ത്രദ്വേഷിയായും പരന്മാരുടെ ദ്വേഷിയായുമിരിക്കുന്ന പുരുഷൻ കൃത്തികയുടെ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—വിശീലൻ=വിഗതമായിരിക്കുന്ന ശീലത്തോടുകൂടിയവൻ, വിഗതം=വിഗമിച്ചതു്, വിഗമിക്ക=വേർപെടുക, ശീലം=സദാചാരം, സജ്ജനദ്വേഷി=സജ്ജനങ്ങളിൽ ദ്വേഷമുള്ളവൻ, സജ്ജനങ്ങൾ=സത്തുക്കൾ, പരപ്രേഷ്യൻ=പരന്റെ പ്രേഷ്യൻ, പരൻ=അന്യൻ, പ്രേഷ്യൻ=ഭൃത്യൻ, അശുചി=മലിനൻ, ശാസ്ത്രദ്വേഷി=ശാസ്ത്രത്തെ ദ്വേ

ഷിക്കുന്നവൻ, പരന്മാർ=അന്യന്മാർ, ദ്വേഷീ=ദ്വേഷമുള്ളവൻ, കൃത്തി കാ=കാർത്തിക, ദ്വിതീയാംശം=ദ്വിതീയമായിരിക്കുന്ന അംശം, ദ്വിതീ യം=രണ്ടാമത്തേതു്, അംശം=കാൽ.

സാ—കാർത്തികയുടെ രണ്ടാംകാലിൽ ജനിച്ചവൻ സദാചാരത്തോ ടു വേർപെട്ടവനായിട്ടും സജ്ജനങ്ങളിൽ പ്രീതിയോടുകൂടാത്തവനായി ട്ടും അന്യന്മാരുടെ ഭൃത്യപ്രവൃത്തി എടുക്കുന്നവനായിട്ടും എല്ലാ സമയ ത്തിങ്കലും മലിനനായിട്ടും ശാസ്ത്രവിരുദ്ധമായ ആചാരത്തോടുകൂടിയവ നായിട്ടും ശാസ്ത്രത്തെ നിന്ദിക്കുന്നവനായിട്ടും അന്യന്മാരുടെ ദ്വേഷത്തി ന്നു പാത്രമായിട്ടും ഭവിക്കും.

ശൌര്യയുക്തസ്സുഗർവ്വീ ച
മതിഹീനസ്സുരോഷണഃ
കുസ്ത്രീസേവീ കുവൃത്തശ്ച
തൃതീയാംശേ തു ജായതേ. ൧൧

അ—ശൌര്യയുക്തഃ സുഗർവ്വീ ച മതിഹീനഃ സുരോഷണഃ കുസ്ത്രീ സേവീ കുവൃത്തഃ ച പുരുഷഃ തു കൃത്തികായാഃ തൃതീയാംശേ ജായതേ.

അന്വ—ശൌര്യയുക്തനായും സുഗർവ്വിയായും മതിഹീനനായും സു രോഷണനായും കുസ്ത്രീസേവിയായും കുവൃത്തനായുമിരിക്കുന്ന പുരുഷൻ കൃ ത്തികയുടെ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—ശൌര്യയുക്തൻ=ശൌര്യത്തോടുകൂടിയവൻ, സുഗർവ്വീ=ഏറ്റ വും ഗർവ്വി, ഗർവ്വി=ഗർവ്വമുള്ളവൻ, മതിഹീനൻ=മതിയോടു വേർപെട്ട വൻ, മതി=ബുദ്ധി, സുരോഷണൻ=അതികോപി, കുസ്ത്രീസേവി=കുസ്ത്രീ യെ സേവിക്കുന്നവൻ, കുസ്ത്രീ=കുത്സിതയായിരിക്കുന്ന സ്ത്രീ, കുത്സിതാ= നിന്ദിതാ, കുവൃത്തൻ=കുത്സിതമായിരിക്കുന്ന വൃത്തത്തോടുകൂടിയവൻ, കു ത്സിതം=നിന്ദിതം, വൃത്തം=ആചാരം, കൃത്തികാ=കാർത്തികാ, തൃതീയാം ശം=മൂന്നാംകാൽ.

സാ—കാർത്തികയുടെ മൂന്നാംകാലിൽ ജനിച്ചവൻ ശൌര്യത്തോടു കൂടിയവനായിട്ടും വളരെ ഗർവ്വത്തോടുകൂടിയവനായിട്ടും ബുദ്ധിയോടുകൂ ടാത്തവനായിട്ടും അതികോപിയായിട്ടും നിന്ദിതയായ സ്ത്രീയെ സേവി ക്കുന്നവനായിട്ടും നിന്ദിതമായ ആചാരത്തോടുകൂടിയവനായിട്ടും ഭ വിക്കും.

ദരിദ്രോ വികലോ ദീനോ
മനസ്താപീ സുമത്സരീ
സ്തേനോ രോഗീ സുദുഃഖാർത്തഃ
കൃത്തികാന്ത്യേ തു ജായതേ. ൧൨

അ—ദരിദ്രഃ വികലഃ ദീനഃ മനസ്താപീ സുമത്സരീ സ്തേനഃ രോഗീ സുദുഃഖാൎത്തഃ ച പുരുഷഃ തു കൃത്തികാന്ത്യേ ജായതേ.

അന്വ—ദരിദ്രനായും വികലനായും ദീനനായും മനസ്താപിയായും സുമത്സരിയായും സ്തേനനായും രോഗിയായും സുദുഃഖാൎത്തനായുമിരിക്കുന്ന പുരുഷൻ കൃത്തികാന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—ദരിദ്രൻ=നിൎദ്ധനൻ, വികലൻ=അംഗഹീനൻ, ദീനൻ=ദൈന്യത്തോടുകൂടിയവൻ, മനസ്താപി=മനസ്താപമുള്ളവൻ, മനസ്താപം=മനോദുഃഖം, സുമത്സരി=ഏററവും മത്സരി, മത്സരി=മത്സരമുള്ളവൻ, സ്തേനൻ=ചോരൻ (കള്ളൻ), സുദുഃഖാൎത്തൻ=ഏററവും ദുഃഖാൎത്തൻ, ദുഃഖാൎത്തൻ=ദുഃഖംഹേതുവായിട്ടു് ആൎത്തൻ, ആൎത്തൻ=പരവശൻ, കൃത്തികാന്ത്യം=കൃത്തികയുടെ അന്ത്യം, കൃത്തികാ=കാൎത്തിക, അന്ത്യം=നാലാംകാൽ.

സാ—കാൎത്തികയുടെ നാലാംകാലിൽ ജനിച്ചവൻ ദരിദ്രനായിട്ടും അംഗവൈകല്യത്തോടുകൂടിയവനായിട്ടും ദീനനായിട്ടും മനോദുഃഖത്തോടും മത്സരത്തോടുംകൂടിയവനായിട്ടും മോഷണത്തെ ചെയ്യുന്നവനായിട്ടും രോഗിയായിട്ടും പലപ്രകാരമുള്ള ദുഃഖങ്ങളാൽ പീഡിതനായിട്ടും ഭവിക്കും.

**സരോഷവചനഃ കാമീ**<br>
**ലോലശ്ച പ്രിയദൎശനഃ**<br>
**പരേഷാം വ്യസനാസക്തോ**<br>
**രോഹിണ്യാദൌ തു ജായതേ.** ൧൩

അ—സരോഷവചനഃ കാമീ ലോലഃ പ്രിയദൎശനഃ പരേഷാം വ്യസനാസക്തഃ ച പുരുഷഃ തു രോഹിണ്യാദൌ ജായതേ.

അന്വ—സരോഷവചനനായും കാമിയായും ലോലനായും പ്രിയദൎശനനായും പരന്മാരുടെ വ്യസനാസക്തനായുമിരിക്കുന്ന പുരുഷൻ രോഹിണ്യാദിയിങ്കൽ ജനിക്കുന്നു.

പരി—സരോഷവചനൻ=സരോഷനായിരിക്കുന്നവൻെറ വചനംപോലെ ഇരിക്കുന്ന വചനത്തോടുകൂടിയവൻ, സരോഷൻ=രോഷത്തോടുകൂടിയവൻ, രോഷം=കോപം, വചനം=വാക്കു്, കാമി=അധികമായ കാമത്തോടുകൂടിയവൻ, കാമം=വിഷയേച്ഛാ, ലോലൻ=സ്ഥൈൎയ്യത്തോടുകൂടാത്തവൻ, പ്രിയദൎശനൻ=പ്രിയമായിരിക്കുന്ന ദൎശനത്തോടുകൂടിയവൻ, പ്രിയം=പ്രീതികരം, ദൎശനം=കാഴ്ച, പരന്മാർ=അന്യ

ന്മാർ, വ്യസനാസക്തൻ=വ്യസനത്തിങ്കൽ ആസക്തൻ, വ്യസനം=ആപത്തു്, ആസക്തൻ=താല്പര്യത്തോടുകൂടിയവൻ, രോഹിണ്യാദി=രോഹിണിയുടെ ആദി, രോഹിണി=രോഹിണിയെന്ന നാൾ, ആദി=ആദ്യപാദം.

സാ__രോഹിണിയുടെ ഒന്നാംകാലിൽ ജനിച്ചവൻ കോപത്തോടുകൂടിയവൻെറ വാക്കപോലെയുള്ള വാക്കോടുകൂടിയവനായിട്ടും അധികമായ വിഷയാഭിലാഷത്തോടുകൂടിയവനായിട്ടും ധൈര്യത്തോടുകൂടാത്തവനായിട്ടും ആകൃതിഭംഗികൊണ്ടു കാണുന്നവക്കു സന്തോഷത്തെ ഉണ്ടാക്കുന്നവനായിട്ടും അന്യന്മാരെ വ്യസനപ്പെടുത്തുവാൻ ഇച്ഛയുള്ളവനായിട്ടും ഭവിക്കും.

ദീൎഘസ്സുശീലവാൻ വാഗ്മീ സത്യവാദീ ജിതേന്ദ്രിയഃ
രോഗാഭിഭൂതശ്ശാന്താത്മാ ദ്വിതീയാംശേ തു ജായതേ. ൧൪

അ__ദീൎഘഃ സുശീലവാൻ വാഗ്മീ സത്യവാദീ ജിതേന്ദ്രിയഃ രോഗാഭിഭൂതഃ ശാന്താത്മാ ച പുരുഷഃ തു രോഹിണ്യാഃ ദ്വിതീയാംശേ ജായതേ.

അന്വ__ദീൎഘനായും സുശീലനായും വാഗ്മിയായും സത്യവാദിയായും ജിതേന്ദ്രിയനായും രോഗാഭിഭൂതനായും ശാന്താത്മാവായുമിരിക്കുന്ന പുരുഷൻ രോഹിണിയുടെ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി__ദീൎഘൻ=നീണ്ടിരിക്കുന്നവൻ, സുശീലവാൻ=നല്ല ശീലത്തോടുകൂടിയവൻ, വാഗ്മി=നല്ല വാക്കോടുകൂടിയവൻ, സത്യവാദി=സത്യത്തെ വദിക്കുന്നവൻ, വദിക്ക=പറയുക, ജിതേന്ദ്രിയൻ=ജിതങ്ങളായിരിക്കുന്ന ഇന്ദ്രിയങ്ങളോടുകൂടിയവൻ, ജിതങ്ങൾ=ജയിക്കപ്പെട്ടവ, ജയിക്ക=വശീകരിക്കുക, ഇന്ദ്രിയങ്ങൾ=ശ്രോത്രാദികൾ (ചെവി മുതലായവ), രോഗാഭിഭൂതൻ=രോഗങ്ങളാൽ അഭിഭൂതൻ, രോഗങ്ങൾ=വ്യാധികൾ, അഭിഭൂതൻ=അഭിഭവിക്കപ്പെട്ടവൻ, അഭിഭവിക്ക=അസ്വസ്ഥതയെ പ്രാപിക്കുക, ശാന്താത്മാവു്=ശാന്തചിത്തൻ, ദ്വിതീയാംശം=രണ്ടാംകാൽ.

സാ__രോഹിണിയുടെ രണ്ടാംകാലിൽ ജനിച്ചവൻ നീണ്ട ശരീരത്തോടുകൂടിയവനായിട്ടും നല്ല ശീലത്തോടും വാക്കോടുംകൂടിയവനായിട്ടും സത്യവാദിയായിട്ടും ഇന്ദ്രിയപാരതന്ത്ര്യത്തോടു വേർപെട്ടവനായിട്ടും രോഗപീഡിതനായിട്ടും ശാന്തമനസ്സായിട്ടും ഭവിക്കും.

ഗുണവാൻ കാവ്യശീലീ ച പരമാത്ഥപവിത്രവാക്
ഗണിതജ്ഞസ്സുഖീ ചൈവ തൃതീയാംശേ തു ജായതേ. ൧൩

അ—ഗുണവാൻ കാവ്യശീലീ ച പരമാത്ഥപവിത്രവാക് ഗണിതജ്ഞഃ സുഖീ ഏവ ച പുരുഷഃ തു രോഹിണ്യാഃ തൃതീയാംശേ ജായതേ.

അന്വ—ഗുണവാനായും കാവ്യശീലിയായും പരമാത്ഥപവിത്രവാക്കായും ഗണിതജ്ഞനായും സുഖിയായിത്തന്നെയും ഇരിക്കുന്ന പുരുഷൻ രോഹിണിയുടെ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—ഗുണവാൻ=ഗുണങ്ങളുള്ളവൻ, കാവ്യശീലി=കാവ്യത്തെ നല്ലവണ്ണം ശീലിക്കുന്നവൻ, ശീലിക്ക=അഭ്യസിക്കുക, പരമാത്ഥപവിത്രവാക്=പരമാത്ഥയായും പവിത്രയായുമിരിക്കുന്ന വാക്കോടുകൂടിയവൻ, പരമാത്ഥാ=യഥാത്ഥാ, പവിത്രാ=ശുദ്ധാ, ഗണിതജ്ഞൻ=ഗണിതത്തെ അറിയുന്നവൻ, സുഖീ=സുഖത്തോടുകൂടിയവൻ, തൃതീയാംശം=മൂന്നാംകാൽ.

സാ—രോഹിണിയുടെ മൂന്നാംകാലിൽ ജനിച്ചവൻ ഗുണവാനായിട്ടും കാവ്യത്തെ അഭ്യസിച്ചവനായിട്ടും വ്യാജത്തോടുകൂടാതെയും വണ്ണശുദ്ധിയോടുകൂടിയുമിരിക്കുന്ന വാക്കോടുകൂടിയവനായിട്ടും ഗണിതത്തെ അറിയുന്നവനായിട്ടും സുഖത്തോടുകൂടിയവനായിട്ടും ഭവിക്കും.

ധനവാൻ പരചിത്തജ്ഞസ്സദ്ബാഹുഃ പ്രിയവദ്ധനഃ
യക്ഷ്മവാൻ മതിമാംശ്ചൈവ രോഹിണ്യന്ത്യേ തു ജായതേ. ൧൪

അ—ധനവാൻ പരചിത്തജ്ഞഃ സദ്ബാഹുഃ പ്രിയവദ്ധനഃ യക്ഷ്മവാൻ മതിമാൻ ഏവ ച പുരുഷഃ തു രോഹിണ്യന്തേ ജായതേ.

അന്വ—ധനവാനായും പരചിത്തജ്ഞനായും സദ്ബാഹുവായും പ്രിയവദ്ധനനായും യക്ഷ്മവാനായും മതിമാനായിത്തന്നെയും ഇരിക്കുന്ന പുരുഷൻ രോഹിണ്യന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—ധനവാൻ=ധനമുള്ളവൻ, പരചിത്തജ്ഞൻ=പരചിത്തത്തെ അറിയുന്നവൻ, പരചിത്തം=പരന്റെ ചിത്തം, പരൻ=അന്യൻ, ചിത്തം=മനസ്സ്, സദ്ബാഹു=നല്ല ബാഹുക്കളോടുകൂടിയവൻ, ബാഹുക്കൾ=കരങ്ങൾ, പ്രിയവദ്ധനൻ=പ്രിയങ്ങളെ വദ്ധിപ്പിക്കുന്നവൻ, പ്രിയങ്ങൾ=പ്രീതികരങ്ങളായ വസ്തുക്കൾ, യക്ഷ്മവാൻ=ക്ഷയരോഗി, മതിമാൻ=ബുദ്ധിമാൻ, രോഹിണ്യന്ത്യം=രോഹിണിയുടെ അന്ത്യം, രോഹിണി=രോഹിണി എന്ന നാൾ, അന്ത്യം=നാലാംകാൽ.

സാ—രോഹിണിയുടെ നാലാംകാലിൽ ജനിച്ചവൻ ധനികനായിട്ടും പരഹൃദയത്തെ അറിയുന്നവനായിട്ടും നല്ല കൈകളോടുകൂടിയവനായിട്ടും പ്രീതികരങ്ങളായ വസ്തുക്കളെ വർദ്ധിപ്പിക്കുന്നവനായിട്ടും ക്ഷയരോഗിയായിട്ടും ബുദ്ധിമാനായിട്ടും ഭവിക്കും.

സ്ഥൂലദേഹോ വിരൂപശ്ച ധനവാനരിമർദ്ദനഃ
കുശീലഃ ക്രോധവാൻ നിത്യം സൌമ്യസ്യാദൌ തു ജായതേ. ൫൯

അ—സ്ഥൂലദേഹഃ വിരൂപഃ ധനവാൻ അരിമർദ്ദനഃ കുശീലഃ നിത്യം ക്രോധവാൻ ച പുരുഷഃ തു സൌമ്യസ്യ ആദൌ ജായതേ.

അന്വ—സ്ഥൂലദേഹനായും വിരൂപനായും ധനവാനായും അരിമർദ്ദനനായും കുശീലനായും എപ്പോഴും ക്രോധവാനായുമിരിക്കുന്ന പുരുഷൻ സൌമ്യത്തിൻെറ ആദിയിൽ ജനിക്കുന്നു.

പരി—സ്ഥൂലദേഹൻ=സ്ഥൂലമായിരിക്കുന്ന ദേഹത്തോടുകൂടിയവൻ, സ്ഥൂലം=തടിച്ചതു്, ദേഹം=ശരീരം, വിരൂപൻ=രൂപത്തോടുകൂടാത്തവൻ, രൂപം=സൌന്ദര്യം, ധനവാൻ=ധനമുള്ളവൻ, അരിമർദ്ദനൻ=അരികളെ മർദ്ദിക്കുന്നവൻ, അരികൾ=ശത്രുക്കൾ, മർദ്ദിക്ക=അമൎക്കുക, കുശീലൻ=കുത്സിതമായിരിക്കുന്ന ശീലത്തോടുകൂടിയവൻ, കുത്സിതം=നിന്ദിതം, ശീലം=സ്വഭാവം, ക്രോധവാൻ=ക്രോധമുള്ളവൻ, ക്രോധം=കോപം, സൌമ്യം=മകൈരം, ആദി=ആദ്യപാദം.

സാ—മകൈരത്തിൻെറ ഒന്നാംകാലിൽ ജനിച്ചവൻ തടിച്ച ശരീരത്തോടുകൂടിയവനായിട്ടും സൌന്ദര്യത്തോടുകൂടാത്തവനായിട്ടും ധനവാനായിട്ടും ശത്രുക്കളെ അമൎക്കുന്നവനായിട്ടും നിന്ദ്യമായ ശീലത്തോടുകൂടിയവനായിട്ടും എല്ലാ സമയത്തിങ്കലും കോപത്തോടുകൂടിയവനായിട്ടും ഭവിക്കും.

വിഷയജ്ഞസ്സമസ്സാധുസ്സത്യവാദീ മനോഹരഃ
വ്യവഹാരമനു ദ്വേഷീ ദ്വിതീയാംശേ തു ജായതേ. ൫൭

അ—വിഷയജ്ഞഃ സമഃ സാധുഃ സത്യവാദീ മനോഹരഃ വ്യവഹാരം അനു ദ്വേഷീ ച പുരുഷഃ തു സൌമ്യസ്യ ദ്വിതീയാംശേ ജായതേ.

അന്വ—വിഷയജ്ഞനായും സമനായും സാധുവായും സത്യവാദിയായും മനോഹരനായും വ്യവഹാരത്തെക്കുറിച്ച ദ്വേഷിയായുമിരിക്കുന്ന പുരുഷൻ സൌമ്യത്തിൻെറ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—വിഷയജ്ഞൻ=വിഷയങ്ങളെ അറിയുന്നവൻ, വിഷയങ്ങൾ=ഇന്ദ്രിയഗ്രാഹ്യപദാൎത്ഥങ്ങൾ, സമൻ=തുല്യൻ, സാധു=ദുസ്സ്വഭാവത്തോടുകൂടാത്തവൻ, സത്യവാദി=സത്യത്തെ വദിക്കുന്നവൻ, വദിക്ക=

പറയുക, മനോഹരൻ=മനസ്സിനെ ഹരിക്കുന്നവൻ, ഹരിക്ക=അധീനമാക്കുക, വ്യവഹാരം=വിവാദം, ദ്വേഷീ=ദ്വേഷമുള്ളവൻ, സൌമ്യം=മകരം, ദ്വിതീയാംശം=രണ്ടാംകാൽ.

സാ—മകരത്തിന്റെ രണ്ടാംകാലിൽ ജനിച്ചവൻ വിഷയാനുഭവമാത്രത്തിങ്കൽ താല്പൎയ്യത്തോടുകൂടിയവനായിട്ടും സമപ്രകൃതിയായിട്ടും ദുസ്സ്വഭാവത്തോടുകൂടാത്തവനായിട്ടും സത്യവാദിയായിട്ടും പരഹൃദയത്തെ തനിക്കു് അധീനമാക്കുന്നവനായിട്ടും വിവാദത്തിങ്കൽ പ്രീതിയില്ലാത്തവനായിട്ടും ഭവിക്കും.

പ്രസാദഭാക് പ്രവാസീ ച കൃതജ്ഞസ്സാധുഭാഷണഃ
ഉദാരശീലോ മേധാവീ തൃതീയാംശേ തു ജായതേ. ൧൯൯

അ—പ്രസാദഭാക് പ്രവാസീ കൃതജ്ഞഃ സാധുഭാഷണഃ ഉദാരശീലഃ മേധാവീ ച പുരുഷഃ സൌമ്യസ്യ തൃതീയാംശേ ജായതേ.

അന്വ—പ്രസാദഭാക്കായും പ്രവാസിയായും കൃതജ്ഞനായും സാധുഭാഷണനായും ഉദാരശീലനായും മേധാവിയായുമിരിക്കുന്ന പുരുഷൻ സൌമ്യത്തിന്റെ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—പ്രസാദഭാക്=പ്രസാദത്തെ ഭജിക്കുന്നവൻ, പ്രസാദം=പ്രസന്നത, പ്രവാസീ=പ്രവസിക്ക ശീലമായിട്ടുള്ളവൻ, പ്രവസിക്ക=അന്യദേശത്തിങ്കൽ സഞ്ചരിക്കുക, കൃതജ്ഞൻ=ഉപകാരത്തെ മറക്കാത്തവൻ, സാധുഭാഷണൻ=നല്ല വാക്കോടുകൂടിയവൻ, ഉദാരശീലൻ=ഉദാരമായിരിക്കുന്ന ശീലത്തോടുകൂടിയവൻ, ഉദാരം=ശ്ലാഘ്യം, ശീലം=സ്വഭാവം, മേധാവീ=ബുദ്ധിമാൻ, സൌമ്യം=മകരം, തൃതീയാംശം=മൂന്നാംകാൽ.

സാ—മകരത്തിന്റെ മൂന്നാംകാലിൽ ജനിച്ചവൻ സൎവ്വദാ പ്രസന്നനായിട്ടും അന്യദേശത്തിൽ സഞ്ചരിക്കുക ശീലമായിട്ടുള്ളവനായിട്ടും ഉപകാരസ്മൃതിയോടുകൂടിയവനായിട്ടും നല്ല വാക്കോടും പ്രവൃത്തിയോടും കൂടിയവനായിട്ടും ബുദ്ധിമാനായിട്ടും ഭവിക്കും

ആദാനചതുരഃ കാമീ വ്രണാങ്കിതതനുസ്തഥാ
പരദ്വേഷീ പരദ്രോഹീ സൌമ്യസ്യാന്ത്യേ തു ജായതേ. ൨൦൦

അ—ആദാനചതുരഃ കാമീ വ്രണാങ്കിതതനുഃ തഥാ പരദ്വേഷീ പരദ്രോഹീ ച പുരുഷഃ തു സൌമ്യസ്യ അന്ത്യേ ജായതേ.

അന്വ—ആദാനചതുരനായും കാമിയായും വ്രണാങ്കിതതനുവായും പരദ്വേഷിയായും പരദ്രോഹിയായുമിരിക്കുന്ന പുരുഷൻ സൌമ്യത്തിന്റെ അന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—ആദാനചതുരൻ=ആദാനത്തിങ്കൽ ചതുരൻ, ആദാനം=ഗ്രഹണം, ചതുരൻ=സമർത്ഥൻ, കാമീ=അധികമായ കാമത്തോടുകൂടിയവൻ, കാമം=വിഷയേച്ഛ, വ്രണാങ്കിതതനു=വ്രണാങ്കിതയായിരിക്കുന്ന തനുവിനോടുകൂടിയവൻ, വ്രണാങ്കിതാ=വ്രണംകൊണ്ടു് അങ്കിതാ=അങ്കിതാ=അടയാളത്തോടുകൂടിയതു്, തനു=ശരീരം, പരദ്വേഷീ=പരദ്വേഷമുള്ളവൻ, പരദ്വേഷം=അന്യന്മാരിലുള്ള അപ്രീതി, പരദ്രോഹീ=പരന്മാരെ ദ്രോഹിക്കുന്നവൻ, പരന്മാർ=അന്യന്മാർ, ദ്രോഹിക്ക=ഉപദ്രവിക്കുക, സൌമ്യം=മകൈരം, അന്ത്യം=നാലാംകാൽ.

സാ—മകൈരത്തിന്റെ നാലാംകാലിൽ ജനിച്ചവൻ അന്യന്റെ കയ്യിൽനിന്നു് ഒരു വസ്തുവിനെ വാങ്ങുവാൻ സമർത്ഥനായിട്ടും അധികമായ വിഷയാഗ്രഹത്തോടുകൂടിയവനായിട്ടും വ്രണമാകുന്ന അടയാളത്തോടുകൂടിയ ശരീരത്തോടുകൂടിയവനായിട്ടും അന്യന്മാരിൽ പ്രീതിയില്ലാത്തവനായിട്ടും അന്യന്മാരെ ഉപദ്രവിക്കുന്നവനായിട്ടും ഭവിക്കും.

മഹാത്മാ ഗുണസമ്പന്നസ്സത്യവാദീ ജിതേന്ദ്രിയഃ
മേധാവീ സർവ്വകുശല ആർദ്രാദൌ തു പ്രജായതേ ൨൧

അ—മഹാത്മാ ഗുണസമ്പന്നഃ സത്യവാദീ ജിതേന്ദ്രിയഃ മേധാവീ സർവ്വകുശലഃ ച പുരുഷഃ തു ആർദ്രാദൌ പ്രജായതേ.

അന്വ—മഹാത്മാവായും ഗുണസമ്പന്നനായും സത്യവാദിയായും ജിതേന്ദ്രിയനായും മേധാവിയായും സർവ്വകുശലനായുമിരിക്കുന്ന പുരുഷൻ ആർദ്രാദിയിങ്കൽ ജനിക്കുന്നു.

പരി—മഹാത്മാവു്=മഹത്തായിരിക്കുന്ന ആത്മാവോടുകൂടിയവൻ, മഹത്തു്=വലുതായിരിക്കുന്നതു്, ആത്മാവു്=ബുദ്ധി, ഗുണസമ്പന്നൻ=ഗുണബുദ്ധിയുള്ളവൻ, സത്യവാദി=സത്യമാകുംവണ്ണം വദിക്കുന്നവൻ, സത്യം=നിർവ്യാജം, വദിക്ക=പറയുക, ജിതേന്ദ്രിയൻ=ജിതങ്ങളായിരിക്കുന്ന ഇന്ദ്രിയങ്ങളോടുകൂടിയവൻ. ജിതങ്ങൾ=ജയിക്കപ്പെട്ടവ, ഇന്ദ്രിയങ്ങൾ=ശ്രോത്രാദികൾ (ചെവി മുതലായവ), മേധാവി=മേധയുള്ളവൻ, മേധ=ധാരണാസാമർത്ഥ്യം, സർവ്വകുശലൻ=സർവ്വങ്ങളിലും കുശലൻ, കുശലൻ=സമർത്ഥൻ, ആർദ്രാദി=ആർദ്രയുടെ ആദി, ആർദ്രാ=തിരുവാതിര, ആദി=ആദ്യപാദം (ഒന്നാംകാൽ).

സാ—തിരുവാതിരയുടെ ഒന്നാം കാലിൽ ജനിച്ചവൻ മഹാബുദ്ധിയായിട്ടും ഗുണസമൃദ്ധിയോടുകൂടിയവനായിട്ടും സത്യവാദിയായിട്ടും ഇന്ദ്രിയങ്ങൾക്കു് അധീനനല്ലാത്തവനായിട്ടും ധാരണാസാമർത്ഥ്യത്തോ

ടുകൂടിയവനായിട്ടും സർവ്വപ്രവൃത്തികളിലും സാമത്ഥ്യത്തോടുകൂടിയവനായിട്ടും ഭവിക്കും.

**നിസ്സംസ്കാരസ്പഷ്ടഭാഷീ നിഷ്ഠുരോ ഗർവിതസ്തഥാ**
**സർവ്വകാലമഹാരോഗീ ദ്വിതീയാംശേ തു ജായതേ. ൨൨**

അ—നിസ്സംസ്കാരസ്പഷ്ടഭാഷീ നിഷ്ഠുരഃ ഗർവ്വിതഃ തഥാ സർവ്വകാലമഹാരോഗീ ച പുരുഷഃ തു ആർദ്രായാഃ ദ്വിതീയാംശേ ജായതേ.

അന്വ—നിസ്സംസ്കാരസ്പഷ്ടഭാഷിയായും നിഷ്ഠുരനായും ഗർവ്വിതനായും സർവ്വകാലമഹാരോഗിയായുമിരിക്കുന്ന പുരുഷൻ ആർദ്രയുടെ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—നിസ്സംസ്കാരസ്പഷ്ടഭാഷീ=നിസ്സംസ്കാരമാകുംവണ്ണവും സ്പഷ്ടമാകുംവണ്ണവും ഭാഷിക്കുക ശീലമായിട്ടുള്ളവൻ, നിസ്സംസ്കാരം=സംസ്കാരത്തോടുകൂടാത്തതു്, സംസ്കാരം=ശബ്ദപ്രയോഗശാസ്ത്രത്തിൻെറ അനുസാരം, ഭാഷിക്ക=പറയുക, നിഷ്ഠുരൻ=കഠിനഹൃദയൻ, ഗർവ്വിതൻ=ഗർവ്വോടുകൂടിയവൻ, സർവ്വകാലമഹാരോഗി=സർവ്വകാലങ്ങളിലും മഹാരോഗി, സർവ്വകാലങ്ങൾ=സർവ്വങ്ങളായിരിക്കുന്ന കാലങ്ങൾ, സർവ്വങ്ങൾ=ഒന്നൊഴിയാതെയുള്ളവ, കാലങ്ങൾ=സമയങ്ങൾ, മഹാരോഗി=മഹത്തായിരിക്കുന്ന രോഗമുള്ളവൻ, മഹത്തു്=വലുതായിരിക്കുന്നതു് (ചികിത്സിച്ചാലും നല്ലവണ്ണം ശമിക്കാത്തതു് എന്നു സാരം), രോഗം=വ്യാധി, ആർദ്രാ=തിരുവാതിര, ദ്വിതീയാംശം=രണ്ടാംകാൽ.

സാ—തിരുവാതിരയുടെ രണ്ടാംകാലിൽ ജനിച്ചവൻ ശബ്ദങ്ങൾക്കു് അവിടവിടെ ചില തെററുകളോടും വ്യക്തതയോടും കൂടുംവണ്ണം പറയുന്നവനായിട്ടും നിർദ്ദയനായിട്ടും ഗർവ്വത്തോടുകൂടിയവനായിട്ടും എന്നും മഹാവ്യാധിയോടുകൂടിയവനായിട്ടും ഭവിക്കും.

**കുപിതഃ പാദരോഗീ ച നിഷ്ഠുരഃ പിശുനസ്തഥാ**
**ഗുണദ്വേഷീ ജരാഹീനസ്തൃതീയാംശേ തു ജായതേ. ൨൩**

അ—കുപിതഃ പാദരോഗീ ച നിഷ്ഠുരഃ പിശുനഃ തഥാ ഗുണദ്വേഷീ ജരാഹീനഃ ച പുരുഷഃ തു ആർദ്രായാഃ തൃതീയാംശേ ജായതേ.

അന്വ—കുപിതനായും പാദരോഗിയായും നിഷ്ഠുരനായും പിശുനനായും ഗുണദ്വേഷിയായും ജരാഹീനനായുമിരിക്കുന്ന പുരുഷൻ ആർദ്രയുടെ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—കുപിതൻ=കോപത്തോടുകൂടിയവൻ, കോപം=ക്രോധം, പാദരോഗി=പാദരോഗമുള്ളവൻ, പാദരോഗം=പാദവ്യാധി, നിഷ്ഠുരൻ=

നിൎദ്ദയൻ, പിശുനൻ=ഏഷണി പറയുന്നവൻ, ഗുണദ്വേഷി=ഗുണദ്വേഷമുള്ളവൻ, ഗുണദ്വേഷം=ഗുണങ്ങളിൽ പ്രീതിയില്ലായ്ക, ജരാഹീനൻ=ജരയോടുകൂടാത്തവൻ, ജരാ=വയോഹാനി, ആൎദ്രാ=തിരുവാതിര, തൃതീയാംശം=മൂന്നാംകാൽ.

സാ—തിരുവാതിരയുടെ മൂന്നാംകാലിൽ ജനിച്ചവൻ അതികോപിയായും പാദവ്യാധിയോടുകൂടിയവനായും നിൎദ്ദയനായും ഏഷണി പറയുന്നവനായും പരഗുണങ്ങളിൽ പ്രീതിയില്ലാത്തവനായും വൃദ്ധനായാലും നര മുതലായ വൃദ്ധലക്ഷണങ്ങളോടുകൂടാത്തവനായും ഭവിക്കും.

കുത്സിതോ മലിനശ്ചൈവ കുമാൎഗ്ഗീ കുമതിസ്തഥാ
ദുൎമ്മന്ത്രീ ബന്ധുദോഷീ ചാപ്യാൎദ്രാന്ത്യേ തു പ്രജായതേ. ൨൪

അ—കുത്സിതഃ മലിനഃ ഏവ ച കുമാൎഗ്ഗീ കുമതിഃ തഥാ ദുൎമ്മന്ത്രീ ബന്ധുദോഷീ അപി ച പുരുഷഃ തു ആൎദ്രാന്ത്യേ പ്രജായതേ.

അന്വ—കുത്സിതനായും മലിനനായിത്തന്നെയും കുമാൎഗ്ഗിയായും കുമതിയായും ദുൎമ്മന്ത്രിയായും ബന്ധുദോഷിയായുമിരിക്കുന്ന പുരുഷൻ ആൎദ്രാന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—കുത്സിതൻ=നിന്ദിതൻ, മലിനൻ=ദേഹത്തിങ്കലും വസ്ത്രാദികളിലുമുള്ള മാലിന്യത്തോടുകൂടിയവൻ, കുമാൎഗ്ഗീ=കുമാൎഗ്ഗമുള്ളവൻ, കുമാൎഗ്ഗം=ദുൎമ്മാൎഗ്ഗം, കുമതി=ദുൎബ്ബുദ്ധി, ദുൎമ്മന്ത്രി=ദുഷ്ടമാകുംവണ്ണം മന്ത്രിക്കുന്നവൻ, ദുഷ്ടം=ന്യായവിരുദ്ധമാകയാൽ ദോഷത്തോടുകൂടിയതു്, മന്ത്രിക്ക=ഗൂഢമായി വല്ലതിനേയും പറയുക, ബന്ധുദോഷി=ബന്ധുദോഷങ്ങളുള്ളവൻ, ബന്ധുദോഷങ്ങൾ=ബന്ധുക്കൾനിമിത്തമായിട്ടുള്ള ദോഷങ്ങൾ, ആൎദ്രാന്ത്യം=ആൎദ്രയുടെ അന്ത്യം, ആൎദ്രാ=തിരുവാതിര, അന്ത്യം=നാലാംകാൽ.

സാ—തിരുവാതിരയുടെ നാലാംകാലിൽ ജനിച്ചവൻ സജ്ജനനിന്ദിതനായിട്ടും മലിനനായിട്ടും ദുൎമ്മാൎഗ്ഗത്തെ അനുസരിച്ചുള്ള നടപ്പോടുകൂടിയവനായിട്ടും ദുൎബ്ബുദ്ധിയായിട്ടും ഗൂഢമാകുംവണ്ണം വേണ്ടാത്തതിനെ പറഞ്ഞു ബോധിപ്പിക്കുന്നവനായിട്ടും ബന്ധുക്കളിൽനിന്നു സംഭവിക്കുന്നതുകളായ പല ദോഷങ്ങളോടുകൂടിയവനായിട്ടും ഭവിക്കും.

പൃഥുരോമാ പൃഥുതനുൎബ്ബധിരോ വാതകീ സദാ
ഡംഭകാമീ തഥാ കോപീ അദിത്യാദൌ തു ജായതേ. ൨൫

അ—പൃഥുരോമാ പൃഥുതനുഃ ബധിരഃ സദാ വാതകീ ഡംഭകാമീ തഥാ കോപീ ച പുരുഷഃ തു അദിത്യാദൌ ജായതേ.

അന്വ—പൃഥുരോമാവായും പൃഥുതനുവായും ബധിരനായും എല്ലാ സമയത്തിങ്കലും വാതകിയായും ഡംഭകാമിയായും കോപിയായുമിരിക്കു ന്ന പുരുഷൻ അദിത്യാദിയിങ്കൽ ജനിക്കുന്നു.

പരി—പൃഥുരോമാവു്=പൃഥുക്കളായിരിക്കുന്ന രോമങ്ങളോടുകൂടിയ വൻ, പൃഥുക്കൾ=സ്ഥൂലങ്ങൾ, പൃഥുതനു=പൃഥുവായിരിക്കുന്ന തനുവി നോടുകൂടിയവൻ, പൃഥു=തടിച്ചതു്, തനു=ശരീരം, ബധിരൻ=ശ്രവണ ശക്തിയോടുകൂടാത്തവൻ, വാതകി=വാതരോഗി, ഡംഭകാമി=അധികമാ യ ഡംഭത്തോടും കാമത്തോടും കൂടിയവൻ, ഡംഭം=ധാൎമ്മികനാകുന്നു എ ന്നു തോന്നിപ്പാനായിട്ടുതന്നെ ഉള്ള ധൎമ്മാനുഷ്ഠാനം, കാമം=വിഷയേ ച്ഛ, കോപി=അധികമായ കോപത്തോടുകൂടിയവൻ, കോപം=ക്രോധം, അദിത്യാദി=അദിതിയുടെ ആദി, അദിതി=പുണർതം, ആദി=ആദ്യപാ ദം.

സാ—പുണർതത്തിന്റെ ഒന്നാംകാലിൽ ജനിച്ചവൻ സ്ഥൂലങ്ങ ളായ രോമങ്ങളോടുകൂടിയവനായിട്ടും സ്ഥൂലമായ ശരീരത്തോടുകൂടിയ വനായിട്ടും ചെവി കേൾക്കാത്തവനായിട്ടും എല്ലാ സമയത്തിലും വാത രോഗിയായിട്ടും ഡാംഭികനായിട്ടും കാമിയായിട്ടും ക്രോധിയായിട്ടും ഭവി ക്കും.

**പിത്തോഷ്ണവാൻ സദാചാരീ നിൎബ്ബോധോ ദന്തുരസ്തഥാ**
**കുശലോ ധാൎമ്മികശ്ചൈവ ദ്വിതീയാംശേ തു ജായതേ ൨൩**

അ—പിത്തോഷ്ണവാൻ സദാചാരീ നിൎബ്ബോധഃ ദന്തുരഃ തഥാഃ കുശലഃ ധാൎമ്മികഃ ഏവ ച പുരുഷഃ തു അദിതേഃ ദ്വിതീയാംശേ ജാ യതേ.

അന്വ—പിത്തോഷ്ണവാനായും സദാചാരിയായും നിൎബ്ബോധനാ യും ദന്തുരനായും കുശലനായും ധാൎമ്മികനായിത്തന്നെയുമിരിക്കുന്ന പു രുഷൻ അദിതിയുടെ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—പിത്തോഷ്ണാൻ=പിത്തോഷ്ണമുള്ളവൻ, പിത്തോഷ്ണം=പി ത്തംഹേതുവായിട്ടുള്ള ഉഷ്ണം, സദാചാരി=സത്തുക്കളുടെ ആചാരംപോ ലെ ഇരിക്കുന്ന ആചാരത്തോടുകൂടിയവൻ, സത്തുക്കൾ=സജ്ജനങ്ങൾ, നിൎബ്ബോധൻ=ബോധത്തോടുകൂടാത്തവൻ, ബോധം=ആത്മജ്ഞാനം, ദന്തുരൻ=ഉയൎന്ന ദന്തങ്ങളോടുകൂടിയവൻ, ദന്തങ്ങൾ=പല്ലുകൾ, കുശ ലൻ=സമൎത്ഥൻ, ധാൎമ്മികൻ=ധൎമ്മത്തെ ആചരിക്കുന്നൻ, അദിതി=പു ണർതം, ദ്വിതീയാംശം=രണ്ടാംകാൽ.

സാ—പുണർതത്തിൻെറ രണ്ടാംകാലിൽ ജനിച്ചവൻ പിത്തം ഹേതുവായിട്ടുള്ള ഉഷ്ണത്തോടുകൂടിയവനായിട്ടും സദാചാരത്തെ അനുസരിക്കുന്നവനായിട്ടും ആത്മജ്ഞാനത്തോടുകൂടാത്തവനായിട്ടും ഉയന്ന പല്ലോടുകൂടിയവനായിട്ടും കുശലനായിട്ടും ധമ്മത്തെ ആചരിക്കുന്നവനായിട്ടും ഭവിക്കും.

ലോലക്ഷീണവപുസ്സാധുകാവ്യകൃൽ സത്യവാചകഃ
ദന്തരോഗീ ചിരായുശ്ച തൃതീയാംശേ തു ജായതേ. ൨൧

അ—ലോലക്ഷീണവപുഃ സാധുകാവ്യകൃൽ സത്യവാചകഃ ദന്തരോഗീ ചിരായുഃ ച പുരുഷഃ തു അദിതേഃ തൃതീയാംശേ ജായതേ.

അന്വ—ലോലക്ഷീണവപുസ്സായും സാധുകാവ്യകൃത്തായും സത്യവാചകനായും ദന്തരോഗിയായും ചിരായുസ്സായുമിരിക്കുന്ന പുരുഷനാകട്ടെ അദിതിയുടെ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—ലോലക്ഷീണവപുസ്സ് = ലോലമായും ക്ഷീണമായുമിരിക്കുന്ന വപുസ്സോടുകൂടിയവൻ, ലോലം=ദുർബ്ബലം, ക്ഷീണം=കൃശം, വപുസ്സ്=ശരീരം, സാധുകാവ്യകൃത്ത്=സാധുകാവ്യത്തെ ഉണ്ടാക്കുന്നവൻ, സാധുകാവ്യം=സൽകാവ്യം, സത്യവാചകൻ=സത്യവാദി, ദന്തരോഗി=ദന്തരോഗമുള്ളവൻ, ചിരായുസ്സ്=ദീഘായുസ്സ്, അദിതി=പുണർതം, തൃതീയാംശം=മൂന്നാംകാൽ.

സാ—പുണർതത്തിൻെറ മൂന്നാംകാലിൽ ജനിച്ചവൻ ദുർബ്ബലമായും കൃശമായുമിരിക്കുന്ന ശരീരത്തോടുകൂടിയവനായിട്ടും സൽകാവ്യകത്താവായിട്ടും സത്യവാദിയായിട്ടും ദന്തവ്യാധിയോടുകൂടിയവനായിട്ടും ദീഘായുസ്സായിട്ടും ഭവിക്കും.

കാമീ കാന്തവപുഃ സ്നേഹീ സ്ത്രീപ്രിയഃ പ്രിയദശനഃ
ലക്ഷ്മവാൻ പരിവാരീ ച അദിത്യന്ത്യേ തു ജായതേ. ൨൨

അ—കാമീ കാന്തവപുഃ സ്നേഹീ സ്ത്രീപ്രിയഃ പ്രിയദശനഃ ലക്ഷ്മവാൻ പരിവാരീ ച പുരുഷഃ തു അദിത്യന്ത്യേ ജായതേ.

അന്വ—കാമിയായും കാന്തവപുസ്സായും സ്നേഹിയായും സ്ത്രീപ്രിയനായും പ്രിയദശനനായും ലക്ഷ്മവാനായും പരിവാരിയായുമിരിക്കുന്ന പുരുഷൻ അദിത്യന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—കാമി=അധികമായ കാമത്തോടുകൂടിയവൻ, കാമം=വിഷയേച്ഛ, കാന്തവപുസ്സ്=കാന്തമായിരിക്കുന്ന വപുസ്സോടുകൂടിയവൻ, കാന്തം=മനോഹരം, വപുസ്സ്=ശരീരം, സ്നേഹി=സ്ഥിരമായിരിക്കുന്ന സ്നേ

ഹത്തോടുകൂടിയവൻ, സ്ത്രീപ്രിയൻ=സ്ത്രീകൾക്ക പ്രിയൻ, പ്രിയൻ=പ്രീതിയെ ഉണ്ടാക്കുന്നവൻ, പ്രീതി=സന്തോഷം, പ്രിയദശ്നൻ=പ്രിയമായിരിക്കുന്ന ദശ്നത്തോടുകൂടിയവൻ, പ്രിയം=പ്രീതികരം, ദശ്നം=കാഴ്ച, ലക്ഷ്മവാൻ=ലക്ഷ്മമുള്ളവൻ, ലക്ഷ്മം=അടയാളം, പരിവാരി=പരിവാരങ്ങളുള്ളവൻ, പരിവാരങ്ങൾ=പുത്രഭൃത്യാദികൾ, അദിത്യന്ത്യം=അദിതിയുടെ അന്ത്യം, അദിതി=പുണർതം, അന്ത്യം=നാലാംകാൽ.

സാ—പുണർതത്തിൻെറ നാലാംകാലിൽ ജനിച്ചവൻ അധികമായ വിഷയാഗ്രഹത്തോടുകൂടിയവനായിട്ടും മനോഹരമായ ശരീരത്തോടുകൂടിയവനായിട്ടും സ്ഥായിയായ സ്നേഹത്തോടുകൂടിയവനായിട്ടും സ്ത്രീകളെ ലാളിക്കുന്നവനായിട്ടും പ്രീതികരമായ ദശ്നത്തോടുകൂടിയവനായിട്ടും അന്യസാധാരണമല്ലാതെ ദേഹത്തിങ്കൽ ഒരു അടയാളത്തോടുകൂടിയവനായിട്ടും വളരെ പുത്രഭൃത്യാദികളോടുകൂടിയവനായിട്ടും ഭവിക്കും.

ഏകാകീ തീവ്രകോപശ്ച ശൂലരോഗീ ച നിഷ്ഠുരഃ
ദീൎഘഃ കുമതിമാംശ്ചൈവ തിഷ്യാദൌ ജായതേ നരഃ ൨൯

അ—ഏകാകീ തീവ്രകോപഃ ശൂലരോഗീ ച നിഷ്ഠുരഃ ദീൎഘഃ കുമതിമാൻ ഏവ ച നരഃ തിഷ്യാദൌ ജായതേ.

അന—ഏകാകിയായും തീവ്രകോപനായും ശൂലരോഗിയായും നിഷ്ഠുരനായും ദീൎഘനായും കുമതിമാനായിത്തന്നെയുമിരിക്കുന്ന നരൻ തിഷ്യാദിയിങ്കൽ ജനിക്കുന്നു.

പരി—ഏകാകി=അസഹായൻ, തീവ്രകോപൻ=തീവ്രമായിരിക്കുന്ന കോപത്തോടുകൂടിയവൻ, തീവ്രം=കഠിനം, ശൂലരോഗി=ശൂലരോഗമുള്ളവൻ, നിഷ്ഠുരൻ=കഠിനഹൃദയൻ, ദീൎഘൻ=നീണ്ടിരിക്കുന്നവൻ, കുമതിമാൻ=കുമതിയുള്ളവൻ, കുമതി=കുത്സിതയായിരിക്കുന്ന മതി, കുത്സിത=നിന്ദിത, മതി=ബുദ്ധി, നരൻ=പുരുഷൻ, തിഷ്യാദി=തിഷ്യത്തിൻെറ ആദി, തിഷ്യം=പൂയം, ആദി=ആദ്യപാദം.

സാ—പൂയത്തിൻെറ ഒന്നാംകാലിൽ ജനിച്ചവൻ അസഹായനായിട്ടും അസഹ്യമായ കോപത്തോടുകൂടിയവനായിട്ടും ശൂലരോഗമുള്ളവനായിട്ടും നിൎദ്ദയനായിട്ടും ദീൎഘശരീരനായിട്ടും നിന്ദിതയായ ബുദ്ധിയോടുകൂടിയവനായിട്ടും ഭവിക്കും.

പരപൂജ്യഃ പരസ്നേഹീ പരേഷാം ചിത്തവിൽ പ്രഭുഃ
അൎത്ഥസ്ഥസ്സുപ്രമാണശ്ച ദ്വിതീയാംശേ തു ജായതേ. ൩൦

അ—പരപൂജ്യഃ പരസ്നേഹീ പരേഷാം ചിത്തവിൽ പ്രഭുഃ അത്ഥസ്ഥഃ സുപ്രമാണഃ ച നരഃ തു തിഷ്യസ്യ ദ്വിതീയാംശേ ജായതേ.

അന്വ—പരപൂജ്യനായും പരസ്നേഹിയായും പരന്മാരുടെ ചിത്തവിത്തായും പ്രഭുവായും അത്ഥസ്ഥനായും സുപ്രമാണനായുമിരിക്കുന്ന നരൻ തിഷ്യത്തിൻെറ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—പരപൂജ്യൻ=പരന്മാരാൽ പൂജ്യനായവൻ, പരന്മാർ=അന്യന്മാർ, പൂജ്യൻ=പൂജിക്കപ്പെട്ടുവാൻ യോഗ്യൻ, പരസ്നേഹി=പരന്മാരിൽ സ്നേഹിയായുള്ളവൻ, പരന്മാർ=അന്യന്മാർ, സ്നേഹി=സ്നേഹമുള്ളവൻ, ചിത്തവിത്തു്=ചിത്തത്തെ അറിയുന്നവൻ, ചിത്തം=മനസ്സ്, പ്രഭു=ഐശ്വര്യത്തോടുകൂടിയവൻ, അത്ഥസ്ഥൻ=അത്ഥത്തിങ്കൽ സ്ഥിതിചെയ്യുന്നവൻ, അത്ഥം=ധനം, സ്ഥിതിചെയ്ക=നില്ക്കുക, സുപ്രമാണൻ=ശോഭനമായിരിക്കുന്ന പ്രമാണത്തോടുകൂടിയവൻ. നരൻ=പുരുഷൻ, തിഷ്യം=പൂയം, ദ്വിതീയാംശം=രണ്ടാംകാൽ.

സാ—പൂയത്തിൻെറ രണ്ടാംകാലിൽ ജനിച്ചവൻ അന്യന്മാരാൽ പൂജ്യനായിട്ടും അന്യന്മാരിൽ സ്നേഹത്തോടുകൂടിയവനായിട്ടും അന്യന്മാരുടെ മനസ്സിനെ അറിയുന്നവനായിട്ടും ഐശ്വര്യത്തോടുകൂടിയവനായിട്ടും ധനത്തെ ഉപേക്ഷിക്കാത്തവനായിട്ടും ശരീരത്തിൻെറയും ശരീരാവയവങ്ങളുടേയും നീളവും വണ്ണവും വേണ്ടപ്രകാരമാകയാൽ സുപ്രമാണനായിട്ടും ഭവിക്കും.

**പ്രസന്നോ ജ്ഞാനവാൻ ശ്രേഷ്ഠോ മതിമാൻ ജ്ഞാനിവല്ലഭഃ**
**തഥാശ്രിതക്ഷമീ ചൈവ തൃതീയാംശേ തു ജായതേ. ൩൧**

അ—പ്രസന്നഃ ജ്ഞാനവാൻ ശ്രേഷ്ഠഃ മതിമാൻ ജ്ഞാനിവല്ലഭഃ തഥാ ആശ്രിതക്ഷമീ ഏവ ച നരഃ തു തിഷ്യസ്യ തൃതീയാംശേ ജായതേ.

അന്വ—പ്രസന്നനായും ജ്ഞാനവാനായും ശ്രേഷ്ഠനായും മതിമാനായും ജ്ഞാനിവല്ലഭനായും ആശ്രിതക്ഷമിയായിത്തന്നെയുമിരിക്കുന്ന നരൻ തിഷ്യത്തിൻെറ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—പ്രസന്നൻ = പ്രസാദത്തോടുകൂടിയവൻ, ജ്ഞാനവാൻ=ജ്ഞാനമുള്ളവൻ, ശ്രേഷ്ഠൻ=ഉത്തമൻ, മതിമാൻ=ബുദ്ധിമാൻ, ജ്ഞാനിവല്ലഭൻ=ജ്ഞാനികൾക്കു വല്ലഭൻ, ജ്ഞാനികൾ=അറിവുള്ളവർ, വല്ലഭൻ=പ്രിയൻ, ആശ്രിതക്ഷമി=ആശ്രിതന്മാരിൽ ക്ഷമി, ആശ്രിതന്മാർ=ആശ്രയിച്ചവർ, ക്ഷമി=ക്ഷമയുള്ളവൻ, നരൻ=പുരുഷൻ, തിഷ്യം=പൂയം, തൃതീയാംശം=മൂന്നാംകാൽ.

സാ—പൂയത്തിൻെറ മൂന്നാംകാലിൽ ജനിച്ചവൻ പ്രസാദത്തോടും ജ്ഞാനത്തോടും ശ്രേഷ്ഠതയോടും ബുദ്ധിവിശേഷത്തോടും കൂടിയവനായിട്ടും ജ്ഞാനികൾക്കു സന്തോഷത്തെ ജനിപ്പിക്കുന്നവനായിട്ടും ആശ്രിതന്മാരുടെ അപരാധത്തെ ക്ഷമിക്കുന്നവനായിട്ടും ഭവിക്കും.

പരുഷഃ പൃഥുദേഹശ്ച പരദാരരതസ്സദാ
സദാ വിഗ്രഹശീലശ്ച തിഷ്യാന്ത്യേ ജായതേ നരഃ. ൩൨

അ—പരുഷഃ പൃഥുദേഹഃ ച സദാ പരദാരരതഃ സദാ വിഗ്രഹശീലഃ ച നരഃ തിഷ്യാന്ത്യേ ജായതേ.

അന്വ—പരുഷനായും പൃഥുദേഹനായും എല്ലാ സമയത്തിങ്കലും പരദാരരതനായും എല്ലാ സമയത്തിങ്കലും വിഗ്രഹശീലനായുമിരിക്കുന്ന നരൻ തിഷ്യാന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—പരുഷൻ=സ്നിഗ്ദ്ധതയോടുകൂടാത്തവൻ, പൃഥുദേഹൻ=പൃഥുവായിരിക്കുന്ന ദേഹത്തോടുകൂടിയവൻ, പൃഥു=മഹത്തു്, പരദാരരതൻ=പരദാരങ്ങളിൽ രതൻ, പരദാരങ്ങൾ=പരന്മാരുടെ ദാരങ്ങൾ, പരന്മാർ=അന്യന്മാർ, ദാരങ്ങൾ=ഭാൎയ്യമാർ, രതൻ=രതിയോടുകൂടിയവൻ, രതി=താല്പൎയ്യം, വിഗ്രഹശീലൻ=കലഹസ്വഭാവൻ, നരൻ=പുരുഷൻ, തിഷ്യാന്ത്യം=തിഷ്യത്തിൻെറ അന്ത്യം, തിഷ്യം=പൂയം, അന്ത്യം=നാലാംകാൽ.

സാ—പൂയത്തിൻെറ നാലാംകാലിൽ ജനിച്ചവൻ ദേഹത്തിങ്കൽ പറുപറുപ്പോടും മനസ്സിങ്കൽ ആരോടും യോജിപ്പില്ലായ്മയോടുംകൂടിയവനായിട്ടും മഹത്തായ ശരീരത്തോടുകൂടിയവനായിട്ടും അന്യന്മാരുടെ സ്ത്രീകളിൽ എല്ലാ സമയത്തിങ്കലും താല്പൎയ്യത്തോടുകൂടിയവനായിട്ടും എല്ലാ സമയത്തിങ്കലും കലഹിക്കുന്നവനായിട്ടും ഭവിക്കും.

ഖ്യാതിമാൻ ബഹുകൎമ്മാ ച സുപ്രസന്നസ്സുബുദ്ധിമാൻ
ബാഢോദാരവപുഃ ശ്രീമാനാശ്ലേഷാദൌ തു ജായതേ. ൩൩

അ—ഖ്യാതിമാൻ ബഹുകൎമ്മാ ച സുപ്രസന്നഃ സുബുദ്ധിമാൻ ബാഢോദാരവപുഃ ശ്രീമാൻ ച നരഃ തു ആശ്ലേഷാദൌ ജായതേ.

അന്വ—ഖ്യാതിമാനായും ബഹുകൎമ്മാവായും സുപ്രസന്നനായും സുബുദ്ധിമാനായും ബാഢോദാരവപുസ്സായും ശ്രീമാനായുമിരിക്കുന്ന നരൻ ആശ്ലേഷാദിയിൽ ജനിക്കുന്നു.

പരി—ഖ്യാതിമാൻ=ഖ്യാതിയുള്ളവൻ, ഖ്യാതി=പ്രസിദ്ധി, ബഹുകൎമ്മാവു്=ബഹുക്കളായിരിക്കുന്ന കൎമ്മങ്ങളോടുകൂടിയവൻ, ബഹുക്കൾ=

അനേകങ്ങൾ, കമ്മങ്ങൾ=വ്യാപാരങ്ങൾ, സുപ്രസന്നൻ=ഏററവും പ്രസന്നൻ, സുബുദ്ധിമാൻ=നല്ല ബുദ്ധിയോട്ടുകൂടിയവൻ, ബാഢോദാരവപുസ്സ്=ബാഢോദാരമായിരിക്കുന്ന വപുസ്സോട്ടുകൂടിയവൻ, ബാഢോദാരം=ഏററവും ഉദാരം, ഉദാരം=മഹത്തു്, വപുസ്സ്=ശരീരം, ശ്രീമാൻ=ശ്രീയുള്ളവൻ, ശ്രീ=സമ്പത്തു്, നരൻ=പുരുഷൻ, ആശ്ലേഷാദി=ആശ്ലേഷയുടെ ആദി, ആശ്ലേഷാ=ആയില്യം, ആദി=ആദ്യപാദം.

സാ—ആയില്യത്തിന്റെ ഒന്നാംകാലിൽ ജനിച്ചവൻ പ്രസിദ്ധനായിട്ടും പല കമ്മങ്ങളോടുകൂടിയവനായിട്ടും ഏററവും പ്രസന്നനായിട്ടും നല്ല ബുദ്ധിയോട്ടുകൂടിയവനായിട്ടും ഏററവും വലുതായ ശരീരത്തോട്ടുകൂടിയവനായിട്ടും ശ്രീമാനായിട്ടും ഭവിക്കും.

കുത്സിതോ മലിനശ്ചൈവ കുകമ്മാ കുമതിസ്തഥാ
പരപ്രേഷ്യസ്സദാ രോഗീ ദ്വിതീയാംശേ തു ജായതേ. ൩൪

അ—കുത്സിതഃ മലിനഃ ഏവ ച കുകമ്മാ കുമതിഃ തഥാ പരപ്രേഷ്യഃ സദാ രോഗീ ച നരഃ തു ആശ്ലേഷായാഃ ദ്വിതീയാംശേ ജായതേ.

അന്വ—കുത്സിതനായും മലിനനായിത്തന്നെയും കുകമ്മാവായും കുമതിയായും പരപ്രേഷ്യനായും എല്ലാ സമയത്തിങ്കലും രോഗിയായുമിരിക്കുന്ന നരൻ ആശ്ലേഷയുടെ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—കുത്സിതൻ=നിന്ദിതൻ, മലിനൻ=മാലിന്യത്തോടുകൂടിയവൻ, കുകമ്മാവു്=കുത്സിതമായ കമ്മത്തോടുകൂടിയവൻ, കുത്സിതം=നിന്ദിതം, കമ്മം=വ്യാപാരം, കുമതി=കുത്സിതയായിരിക്കുന്ന മതിയോടുകൂടിയവൻ, കുത്സിതാ=നിന്ദിതാ, മതി=ബുദ്ധി, പരപ്രേഷ്യൻ=പരഭൃത്യൻ, ആശ്ലേഷാ=ആയില്യം, ദ്വിതീയാംശം=രണ്ടാംകാൽ.

സാ—ആയില്യത്തിന്റെ രണ്ടാംകാലിൽ ജനിച്ചവൻ സത്തുക്കളാൽ നിന്ദ്യനായിട്ടും ചളിയോട്ടുകൂടിയ ദേഹത്തോടും വസ്ത്രം മുതലായതിനോടുംകൂടി എന്നുമിരിക്കുന്നവനായിട്ടും പരഭൃത്യനായിട്ടും എല്ലാ സമയത്തിങ്കലും രോഗിയായിട്ടും ഭവിക്കും.

കുബ്ജഃ സ്ഥൂലരദഃ ക്രോധീ വിജ്ഞാനീ വിപ്രകഷകഃ
അലസോ നിപുണശ്ചൈവ തൃതീയാംശേ തു ജായതേ. ൩൫

അ—കുബ്ജഃ സ്ഥൂലരദഃ ക്രോധീ വിജ്ഞാനീ വിപ്രകഷകഃ അലസഃ നിപുണഃ ഏവ ച നരഃ തു ആശ്ലേഷായാഃ തൃതീയാംശേ ജായതേ.

അന്വ—കുബ്ജനായും സ്ഥൂലരദനായും ക്രോധിയായും വിജ്ഞാനിയായും വിപ്രകഷകനായും അലസനായും നിപുണനായിത്തന്നെയുമിരിക്കുന്ന നരൻ ആശ്ലേഷയുടെ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—കുബ്ജൻ=കുടിലശീലൻ (ക്രൂനൻ), സ്ഥൂലരദൻ=സ്ഥൂലങ്ങളായിരിക്കുന്ന രദങ്ങളോടുകൂടിയവൻ, സ്ഥൂലങ്ങൾ=പുഷ്ടിയേറിയവ, രദങ്ങൾ=പല്ലുകൾ, ക്രോധി=അധികമായക്രോധത്തോടുകൂടിയവൻ, ക്രോധം=കോപം, വിജ്ഞാനി=പലതിന്റേയും അറിവുള്ളവൻ, വിപ്രകർഷകൻ=വിപ്രകർഷിക്കുന്നവൻ, വിപ്രകർഷിക്ക=അകത്തുക (സ്നേഹംനിമിത്തമായ മനസ്സുകൊണ്ടു് അടുപ്പത്തോടുകൂടിയ ജനങ്ങളെ അവക്കു് അപ്രിയമായ അതാതു കമ്മങ്ങളെ ചെയ്തു് അകത്തിക്കളയുന്നവൻ എന്നു സാരം), അലസൻ=ഉചിതകാൎയ്യങ്ങളിൽ ഉത്സാഹത്തോടുകൂടാത്തവൻ, നിപുണൻ=സാമൎത്ഥ്യത്തോടുകൂടിയവൻ, നരൻ=പുരുഷൻ, ആശ്ലേഷാ=ആയില്യം, തൃതീയാംശം=മൂന്നാംകാൽ.

സാ—ആയില്യത്തിന്റെ മൂന്നാംകാലിൽ ജനിച്ചവൻ ക്രൂനനായിട്ടും പുഷ്ടിയേറിയ പല്ലോടുകൂടിയവനായിട്ടും അധികമായ കോപത്തോടുകൂടിയവനായിട്ടും പലതിന്റേയും അറിവുള്ളവനായിട്ടും സ്നേഹിക്കുന്നവരെ വെറുപ്പിക്കുന്നവനായിട്ടും ഉചിതകമ്മങ്ങളിൽ ഉത്സാഹശൂന്യനായിട്ടും നിപുണനായിട്ടും ഭവിക്കും.

കുലനാശകരഃ കാമീ കുകല്യാണസ്തഥൈവ ച.
കുസ്ത്രീസക്തസ്സദാ രോഗീ ആശ്ലേഷാന്ത്യേ തു ജായതേ. ൩൩

അ—കുലനാശകരഃ കാമീ കുകല്യാണഃ തഥാ കുസ്ത്രീസക്തഃ സദാ രോഗീ ഏവ ച നരഃ തു ആശ്ലേഷാന്ത്യേ ജായതേ.

അന്വ—കുലനാശകരനായും കാമിയായും കുകല്യാണനായും കുസ്ത്രീസക്തനായും എല്ലാ സമയത്തിങ്കലും രോഗിയായിത്തന്നെയുമിരിക്കുന്ന നരൻ ആശ്ലേഷാന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—കുലനാശകരൻ=കുലനാശത്തെ ഉണ്ടാക്കുന്നവൻ, കാമി=അധികമായ കാമത്തോടുകൂടിയവൻ, കാമം=വിഷയേച്ഛ, കുകല്യാണൻ=കുത്സിതമായ കല്യാണത്തോടുകൂടിയവൻ, കുത്സിതം=നിന്ദിതം, കല്യാണം=മംഗലകമ്മം, കുസ്ത്രീസക്തൻ=കുസ്ത്രീകളിൽ സക്തൻ, കുസ്ത്രീകൾ=കുത്സിതകളായിരിക്കുന്ന സ്ത്രീകൾ, കുത്സിതകൾ=നിന്ദിതകൾ, സക്തൻ=താല്പൎയ്യത്തോടുകൂടിയവൻ, നരൻ=പുരുഷൻ, ആശ്ലേഷാന്ത്യം=ആശ്ലേഷയുടെ അന്ത്യം, ആശ്ലേഷാ=ആയില്യം, അന്ത്യം=നാലാംകാൽ.

സാ—ആയില്യത്തിന്റെ നാലാംകാലിൽ ജനിച്ചവൻ കുലനാശത്തിനു കാരണമായിട്ടും അധികമായ വിഷയാഗ്രഹത്തോടുകൂടിയവനായിട്ടും നിന്ദിതമായ മംഗലകമ്മത്തോടുകൂടിയവനായിട്ടും നിന്ദ്യസ്ത്രീകളിൽ താല്പൎയ്യത്തോടുകൂടിയവനായിട്ടും ഭവിക്കും.

**രക്തദേഹോ രക്തരോമാ രക്താക്ഷോ ഘോരദർശനഃ**
**ഉത്സാഹവാൻ മഹദ്ഗ്രാഹീ മഘാദൌ ജായതേ നരഃ. ൩൬**

അ — രക്തദേഹഃ രക്തരോമാ രക്താക്ഷഃ ഘോരദർശനഃ ഉത്സാഹവാൻ മഹദ്ഗ്രാഹീ ച നരഃ തു മഘാദൌ ജായതേ.

അന്വ — രക്തദേഹനായും രക്തരോമാവായും രക്താക്ഷനായും ഘോരദർശനനായും ഉത്സാഹവാനായും മഹദ്ഗ്രാഹിയായുമിരിക്കുന്ന നരൻ മഘാദിയിങ്കൽ ജനിക്കുന്നു.

പരി — രക്തദേഹൻ=രക്തമായിരിക്കുന്ന ദേഹത്തോടുകൂടിയവൻ, രക്തം=ചുകന്നതു്, ദേഹം=ശരീരം, രക്തരോമാവു്=രക്തങ്ങളായിരിക്കുന്ന രോമങ്ങളോടുകൂടിയവൻ, രക്തങ്ങൾ=ചുകന്നവ, രക്താക്ഷൻ=രക്തങ്ങളായിരിക്കുന്ന അക്ഷികളോടുകൂടിയവൻ, രക്തങ്ങൾ=ചുകന്നവ, അക്ഷികൾ=കണ്ണുകൾ, ഘോരദർശനൻ=ഘോരമായിരിക്കുന്ന ദർശനത്തോടുകൂടിയവൻ, ഘോരം=ഭയങ്കരം, ദർശനം=നേത്രവ്യാപാരം (നോക്കൽ), ഉത്സാഹവാൻ=നിത്യമായ ഉത്സാഹത്തോടുകൂടിയവൻ, നിത്യം=എന്നുമുള്ളതു്, മഹദ്ഗ്രാഹീ=മഹത്തുക്കളെ ഗ്രഹിക്കശീലമായിട്ടുള്ളവൻ, മഹത്തുകൾ=പൂജ്യന്മാർ, ഗ്രഹിക്ക=സ്വീകരിക്കുക, നരൻ=പുരുഷൻ, മഘാദി=മഘയുടെ ആദി, മഘാ=മകം, ആദ്യം=ആദ്യപാദം.

സാ — മകത്തിന്റെ ഒന്നാംകാലിൽ ജനിച്ചവൻ ചുകന്ന ദേഹത്തോടുകൂടിയവനായിട്ടും ചുകന്ന രോമങ്ങളോടുകൂടിയവനായിട്ടും ചുകന്ന കണ്ണുകളോടുകൂടിയവനായിട്ടും ഭയങ്കരമായ നോക്കലോടുകൂടിയവനായിട്ടും പൂജ്യന്മാരെ പൂജ്യബുദ്ധ്യാ സ്വീകരിക്കുന്നവനായിട്ടും ഭവിക്കും.

**ദുർന്നാമവാൻ ദൃപ്തിദക്ഷ ഏകാകീ കണ്ഠരോഗവാൻ**
**അതിവ്യയോ മനോഹ്ലാദീ ദ്വിതീയാംശേ തു ജായതേ. ൩൭**

അ — ദുർന്നാമവാൻ ദൃപ്തിദക്ഷഃ ഏകാകീ കണ്ഠരോഗവാൻ അതിവ്യയഃ മനോഹ്ലാദീ ച നരഃ തു മഘായാഃ ദ്വിതീയാംശേ ജായതേ.

അന്വ — ദുർന്നാമവാനായും ദൃപ്തിദക്ഷനായും ഏകാകിയായും കണ്ഠരോഗവാനായും അതിവ്യയനായും മനോഹ്ലാദിയായുമിരിക്കുന്ന നരൻ മഘയുടെ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി — ദുർന്നാമവാൻ=ദുർന്നാമമുള്ളവൻ, ദുർന്നാമം=അർശസ്സു്, ദൃപ്തിദക്ഷൻ=ദൃഷ്ടനായും വിദക്ഷനായുമിരിക്കുന്നവൻ, വിദക്ഷൻ=സമർത്ഥൻ, ഏകാകി=അസഹായൻ, കണ്ഠരോഗവാൻ=കണ്ഠരോഗമുള്ളവൻ, കണ്ഠ

രോഗം=കണ്ണുവ്യാധി, അതിവ്യയൻ=അധികമായ വ്യയത്തോടുകൂടിയവൻ, വ്യയം=ചിലവു്, മനോഹ്ലാദി=മനോഹ്ലാദമുള്ളവൻ, മനോഹ്ലാദം=മനസ്സിനുള്ള ഹ്ലാദം, ഹ്ലാദം=ആനന്ദം, നരൻ=പുരുഷൻ, മഘാ=മകം, ദ്വിതീയാംശം=രണ്ടാംകാൽ

സാ—മകത്തിന്റെ രണ്ടാംകാലിൽ ജനിച്ചവൻ അശ്സ്സെന്ന രോഗത്തോടും ദുസ്സാമൎത്ഥ്യത്തോടുംകൂടിയവനായിട്ടും യാതൊരു കാൎയ്യത്തിനും സഹായാപേക്ഷയില്ലാത്തവനായിട്ടും കണ്ണുരോഗത്തോടുകൂടിയവനായിട്ടും ആയത്തെക്കാൾ അധികമായ വ്യയത്തോടുകൂടിയവനായിട്ടും മനോദുഃഖരഹിതനായിട്ടും ഭവിക്കും.

**കൎക്കശഃ പിശുനോ നിത്യം ബലവാൻ സാധുവാചകഃ**
**ആന്ത്രരോഗീ മഹാഗ്രാഹീ തൃതീയാംശേ തു ജായതേ. ൩൭**

അ—കൎക്കശഃ നിത്യം പിശുനഃ ബലവാൻ സാധുവാചകഃ ആന്ത്രരോഗീ മഹാഗ്രാഹീ ച നരഃ തു മഘായാഃ തൃതീയാംശേ ജായതേ.

അന്വ—കൎക്കശനായും എല്ലാ സമയത്തിങ്കലും പിശുനനായും ബലവാനായും സാധുവാചകനായും ആന്ത്രരോഗിയായും മഹാഗ്രാഹിയായുമിരിക്കുന്ന നരൻ മഘയുടെ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—കൎക്കശൻ=കഠിനൻ, പിശുനൻ=ഏഷണി പറയുന്നവൻ, ബലവാൻ=അധികമായ ബലത്തോടുകൂടിയവൻ, സാധുവാചകൻ=സാധുവാകുംവണ്ണം വചിക്കുന്നവൻ (നല്ല വാക്കോടുകൂടിയവനെന്നു സാരം), ആന്ത്രരോഗീ = ആന്ത്രരോഗമുള്ളവൻ, മഹാഗ്രാഹീ = മഹാഗ്രാഹമുള്ളവൻ, മഹാഗ്രാഹം=മഹത്തായിരിക്കുന്ന ഗ്രാഹം, മഹത്തു്=വലുതായിരിക്കുന്നതു്, ഗ്രാഹം=ഗ്രഹണം (ഗ്രാഹശബ്ദം സ്വാൎത്ഥികണിജന്തമായ ഗ്രഹ്ധാതുവിങ്കൽനിന്നു ഭാവത്തിങ്കൽ വിഹിതമായ ഘഞ് പ്രത്യയംകൊണ്ടു സിദ്ധമാകുന്നു. മുപ്പത്തേഴാംശ്ലോകത്തിൽ മഹദ്ഗ്രാഹീ എന്നതിന്റെ സ്ഥാനത്തിങ്കലും ചിലർ മഹാഗ്രാഹീ എന്നു പഠിച്ചുവരുന്നു.

രക്താംശോ രക്തരോമാ ച രക്തദ്രുഗ്രൌദ്രദൎശനഃ
ഗൃഹ്ണാതി പൂജ്യാനുത്സാഹീ മഘാപ്രഥമപാദജഃ

എന്ന ശൌനകഹോരാവിരുദ്ധമാകയാൽ അതു് ഉപേക്ഷ്യമാകുന്നു എന്നറിഞ്ഞുകൊൾകയും വേണം) നരൻ=പുരുഷൻ, മഘാ=മകം, തൃതീയാംശം=മൂന്നാംകാൽ.

സാ—മകത്തിന്റെ മൂന്നാംകാലിൽ ജനിച്ചവൻ കഠിനമനസ്സായിട്ടും എല്ലാ സമയത്തിങ്കലും ഏഷണി പറയുന്നവനായിട്ടും ബലവാനായിട്ടും നല്ല വാക്കോടുകൂടിയവനായിട്ടും ആന്ത്രരോഗിയായിട്ടും മഹത്തായ ഗ്രഹണത്തോടുകൂടിയവനായിട്ടും ഭവിക്കും.

സ്ത്രീപ്രേഷ്യോ മധുരശ്ചൈവ പ്രവൃത്തോऽപാപകസ്തഥാ
ദന്തരോഗീ സദാ കാമീ മഘാന്ത്യേ ജായതേ നരഃ   ൪൦

അ—സ്ത്രീപ്രേഷ്യ മധുരഃ ഏവ ച പ്രവൃത്തഃ അപാപകഃ തഥാ ദന്തരോഗീ സദാ കാമീ ച നരഃ മഘാന്ത്യേ ജായതേ.

അന്വ—സ്ത്രീപ്രേഷ്യനായും മധുരനായിത്തന്നെയും പ്രവൃത്തനായും അപാപകനായും ദന്തരോഗിയായും എല്ലാ സമയത്തിങ്കലും കാമിയായുമിരിക്കുന്ന നരൻ മഘാന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—സ്ത്രീപ്രേഷ്യൻ = സ്ത്രീഭൃത്യൻ, മധുരൻ = പ്രിയൻ, പ്രവൃത്തൻ=പ്രകൃഷ്ടമായിരിക്കുന്ന വൃത്തത്തോടുകൂടിയവൻ, പ്രകൃഷ്ടം=ഉൽകൃഷ്ടം, വൃത്തം=ചരിത്രം, അപാപകൻ=പാപത്തോടുകൂടാത്തവൻ, പാപം=പാപകർമ്മം, ദന്തരോഗി=ദന്തരോഗമുള്ളവൻ, ദന്തരോഗം=ദന്തവ്യാധി, കാമി=അധികമായ കാമത്തോടുകൂടിയവൻ, കാമം=വിഷയേച്ഛ, നരൻ=പുരുഷൻ, മഘാന്ത്യം=മഖയുടെ അന്ത്യം, മഘാ=മകം, അന്ത്യം=നാലാംകാൽ.

സാ—മകത്തിന്റെ നാലാംകാലിൽ ജനിച്ചവൻ, സ്ത്രീപരിചാരകനായിട്ടും പ്രായേണ എല്ലാവക്കും പ്രീതികരനായിട്ടും നല്ല ചരിത്രത്തോടുകൂടിയവനായിട്ടും പാപകർമ്മത്തെ ചെയ്യാത്തവനായിട്ടും ദന്തവ്യാധിയോടുകൂടിയവനായിട്ടും എല്ലാ സമയത്തിങ്കലും അധികമായ വിഷയേച്ഛയോടുകൂടിയവനായിട്ടും ഭവിക്കും.

അലസോ വിക്രയീ ധീരോ രോഷീ മധുരഭക്ഷണഃ
ശൌര്യ്യവാൻ പരകർമ്മാ ച പൂർവ്വാദൌ ജായതേ നരഃ   ൪൧

അ—അലസഃ വിക്രയീ ധീരഃ രോഷീ മധുരഭക്ഷണഃ ശൌര്യ്യവാൻ പരകർമ്മാ ച നരഃ പൂർവ്വാദൌ ജായതേ.

അന്വ—അലസനായും വിക്രയിയായും ധീരനായും രോഷിയായും മധുരഭക്ഷണനായും ശൌര്യ്യവാനായും പരകർമ്മാവായുമിരിക്കുന്ന നരൻ പൂർവ്വാദിയിങ്കൽ ജനിക്കുന്നു.

പരി—അലസൻ=ഉത്സാഹശൂന്യൻ, വിക്രയി=വിക്രയമുള്ളവൻ, വിക്രയം=ദ്രവ്യവിനിമയം (കച്ചവടമെന്നു സാരം), ധീരൻ=ധൈര്യ്യത്തോ

ട്ടകൂടിയവൻ, രോഷീ=അധികമായ രോഷത്തോട്ടകൂടിയവൻ, രോഷം=കോപം, മധുരഭക്ഷണൻ=മധുരത്തെ ഭക്ഷിക്കുന്നവൻ, മധുരം=മധുരദ്രവ്യം, ശൌയ്യവാൻ=ശൌയ്യമുള്ളവൻ, പരകമ്മാവു്=പരോചിതമായിരിക്കുന്ന കമ്മത്തോട്ടകൂടിയവൻ, നരൻ=പുരുഷൻ, പൂവ്വാദി=പൂവ്വയുടെ ആദി, പൂവ്വാ=പൂരം, ആദി=ആദ്യപാദം (ഒന്നാംകാൽ).

സാ—പൂരത്തിൻെറ ഒന്നാംകാലിൽ ജനിച്ചവൻ മന്ദോത്സാഹനായിട്ടും ക്രയവിക്രയവ്യാപാരത്തോട്ടകൂടിയവനായിട്ടും ധീരനായിട്ടും അധികമായ കോപത്തോട്ടകൂടിയവനായിട്ടും മധുരപ്രിയനായിട്ടും ശൌയ്യമുള്ളവനായിട്ടും അന്യന്നു് ഉചിതമായ കമ്മത്തെ ചെയ്യുന്നവനായിട്ടും ഭവിക്കും.

തൃഷ്ണാഭിഭൂതഃ ക്ലേശീ ച കഷ്കഃ ഖ്യാതിമാൻ പ്രഭുഃ
ഉത്സാഹി വിമലോ നിത്യം ദ്വിതീയാംശേ തു ജായതേ. ൪൨

അ—തൃഷ്ണാഭിഭൂതഃ ക്ലേശീ കഷ്കഃ ഖ്യാതിമാൻ പ്രഭുഃ ഉത്സാഹീ നിത്യം വിമലഃ ച നരഃ തു ദ്വിതീയാംശേ ജായതേ.

അന്വ—തൃഷ്ണാഭിഭൂതനായും ക്ലേശിയായും കഷ്കനായും ഖ്യാതിമാനായും പ്രഭുവായും ഉത്സാഹിയായും എല്ലാ സമയത്തിങ്കലും വിമലനായുമിരിക്കുന്ന നരൻ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—തൃഷ്ണാഭിഭൂതൻ=തൃഷ്ണയാൽ അഭിഭൂതൻ, തൃഷ്ണാ=തണ്ണീർദാഹം, അഭിഭൂതൻ=പീഡിതൻ, ക്ലേശീ=വളരെ ക്ലേശത്തോട്ടകൂടിയവൻ, ക്ലേശങ്ങൾ=ദുഃഖങ്ങൾ, കഷ്കൻ=കൃഷിയുള്ളവൻ, ഖ്യാതിമാൻ=പ്രസിദ്ധൻ, പ്രഭു=ഐശ്വയ്യത്തോട്ടകൂടിയവൻ, വിമലൻ=നിമ്മലശരീരൻ, നരൻ=പുരുഷൻ, ദ്വിതീയാംശം=രണ്ടാംകാൽ.

സാ—പൂരത്തിൻെറ രണ്ടാംകാലിൽ ജനിച്ചവൻ കഠിനമായ തണ്ണീർദാഹത്തോട്ടകൂടിയവനായിട്ടും പല ദുഃഖങ്ങളോട്ടകൂടിയവനായിട്ടും കൃഷിക്കാരനായിട്ടും പ്രസിദ്ധനായിട്ടും ഐശ്വയ്യത്തോട്ടകൂടിയവനായിട്ടും ഉത്സാഹിയായിട്ടും സവ്വകാലത്തിങ്കലും ശുദ്ധശരീരനായിട്ടും ഭവിക്കും.

പുത്രദാരരതസ്സാധ്വീഗണികാവല്ലഭശ്ശഠഃ
ശില്പവാൻ ദുമ്മനാശ്ചൈവ തൃതീയാംശേ തു ജായതേ. ൪൩

അ—പുത്രദാരരതഃ സാധ്വീഗണികാവല്ലഭഃ ശഠഃ ശില്പവാൻ ദുമ്മനാഃ ഏവ ച നരഃ തു തൃതീയാംശേ ജായതേ.

അന്വ—പുത്രദാരരതനായും സാധ്വീഗണികാവല്ലഭനായും ശഠനായും ശില്പവാനായും ദുർമ്മനസ്സായിത്തന്നെയുമിരിക്കുന്ന നരൻ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—പുത്രദാരരതൻ=പുത്രദാരങ്ങളിൽ രതൻ, പുത്രദാരങ്ങൾ=പുത്രന്മാരും ദാരങ്ങളും, ദാരങ്ങൾ=ഭാര്യമാർ, രതൻ=രതിയോടുകൂടിയവൻ, രതി=താല്പര്യം, സാധ്വീഗണികാവല്ലഭൻ=സാധ്വീഗണികമാരുടെ വല്ലഭൻ, സാധ്വീഗണികമാർ=സാധ്വിയും ഗണികയും, സാധ്വീ=സതി (പാതിവ്രത്യത്തോടുകൂടിയവൾ), ഗണികാ=വേശ്യാ (തേവിടിശ്ശി), വല്ലഭൻ=ഭർത്താവു്, ശഠൻ=ശാഠ്യത്തോടുകൂടിയവൻ, ശില്പവാൻ=ശില്പമുള്ളവൻ, ശില്പം=കരകൌശലം, ദുർമ്മനസ്സ്=ദുഷ്ടമായ മനസ്സോടുകൂടിയവൻ, ദുഷ്ടം=അസന്തുഷ്ടം, നരൻ=പുരുഷൻ, തൃതീയാംശം=മൂന്നാംകാൽ.

സാ—പൂരത്തിൻെറ മൂന്നാംകാലിൽ ജനിച്ചവൻ ഭാര്യാപുത്രന്മാരുടെ സംരക്ഷണത്തിങ്കൽ താല്പര്യത്തോടുകൂടിയവനായിട്ടും സതിയായിട്ടുള്ളവളേയും അസതിയായിട്ടുള്ളവളേയും ഭരിക്കുന്നവനായിട്ടും ശാഠ്യത്തോടുകൂടിയവനായിട്ടും കരകൌശലത്തോടുകൂടിയവനായിട്ടും അസന്തുഷ്ടമനസ്സായിട്ടും ഭവിക്കും.

സ്ഫോടവാൻ ബഹുപുത്രശ്ച പാപാചാരീ ശുഭേ രതഃ
ദേവബ്രാഹ്മണഹന്താ ച പൂർവ്വാന്ത്യേ ജായതേ നരഃ. ൪൪

അ—സ്ഫോടവാൻ ബഹുപുത്രഃ ച പാപാചാരീ ശുഭേ രതഃ ദേവബ്രാഹ്മണഹന്താ ച നരഃ പൂർവ്വാന്ത്യേ ജായതേ.

അന്വ—സ്ഫോടവാനായും ബഹുപുത്രനായും പാപാചാരിയായും ശുഭത്തിങ്കൽ രതനായും ദേവബ്രാഹ്മണഹന്താവായുമിരിക്കുന്ന നരൻ പൂർവ്വാന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—സ്ഫോടവാൻ=സ്ഫോടങ്ങളുള്ളവൻ, സ്ഫോടങ്ങൾ=പിടകാവിശേഷങ്ങൾ, ബഹുപുത്രൻ=ബഹുക്കളായിരിക്കുന്ന പുത്രന്മാരോടുകൂടിയവൻ, ബഹുക്കൾ=വളരെ ഉള്ളവർ, പാപാചാരി=പാപത്തെ ആചരിക്കുന്നവൻ, പാപം=പാപകർമ്മം, ശുഭം=ശുഭകർമ്മം, രതൻ=രതിയോടുകൂടിയവൻ, രതി=താല്പര്യം, ദേവബ്രാഹ്മണഹന്താവു്=ദേവബ്രാഹ്മണന്മാരെ ഹനിക്കുന്നവൻ, ദേവബ്രാഹ്മണന്മാർ=ദേവന്മാരും ബ്രാഹ്മണരും, ഹനിക്ക=ദ്രോഹിക്കുക, നരൻ=പുരുഷൻ, പൂർവ്വാന്ത്യം=പൂർവ്വയുടെ അന്ത്യം, പൂർവ്വാ=പൂരം, അന്ത്യം=നാലാം കാൽ.

സാ—പൂരത്തിൻെറ നാലാംകാലിൽ ജനിച്ചവൻ പ്രായേണ ഏ

ല്ലാ സമയങ്ങളിലും സ്നേഹത്തോടുകൂടിയവനായിട്ടും വളരെ പുത്രന്മാരോടുകൂടിയവനായിട്ടും ശുഭകർമ്മത്തിങ്കൽ താല്പര്യത്തോടുകൂടിയവനായിരുന്നാലും വാസനാവശാൽ പാപകർമ്മങ്ങളെ ചെയ്യുന്നവനായിട്ടും ദേവദ്രോഹിയായിട്ടും ബ്രാഹ്മണദ്രോഹിയായിട്ടും ഭവിക്കും.

ഖ്യാതഃ പ്രവൃത്തിമാൻ ശൂരഃ ശ്രീമാൻ ബന്ധുപ്രിയസ്സദാ
സാധ്വാചാരോ വിശേഷീ ചാപ്യുത്തരാദൌ തു ജായതേ

അ—ഖ്യാതഃ പ്രവൃത്തിമാൻ ശൂരഃ ശ്രീമാൻ ബന്ധുപ്രിയഃ സദാ സാധ്വാചാരഃ വിശേഷീ ച നരഃ തു ഉത്തരാദൌ ജായതേ.

അന്വ—ഖ്യാതനായും പ്രവൃത്തിമാനായും ശൂരനായും ശ്രീമാനായും ബന്ധുപ്രിയനായും സാധ്വാചാരനായും വിശേഷിയായുമിരിക്കുന്ന നരൻ ഉത്തരാദിയിങ്കൽ ജനിക്കുന്നു.

പരി—ഖ്യാതൻ=പ്രസിദ്ധൻ, പ്രവൃത്തിമാൻ=നല്ല പ്രവൃത്തിയോടുകൂടിയവൻ, ശൂരൻ=ശൌര്യത്തോടുകൂടിയവൻ, ശ്രീമാൻ=ശ്രീയുള്ളവൻ, ബന്ധുപ്രിയൻ=ബന്ധുക്കൾക്കു പ്രിയൻ; പ്രിയൻ=പ്രീതികരൻ, സാധ്വാചാരൻ=സാധുവായിരിക്കുന്ന ആചാരത്തോടുകൂടിയവൻ, സാധു=നല്ലതു്, വിശേഷി=വിശേഷമുള്ളവൻ, വിശേഷം=അതിശയം, നരൻ=പുരുഷൻ, ഉത്തരാദി=ഉത്തരയുടെ ആദി, ഉത്തര=ഉത്രം, ആദി=ആദ്യപാദം (ഒന്നാംകാൽ).

സാ—ഉത്രത്തിന്റെ ഒന്നാംകാലിൽ ജനിച്ചവൻ പ്രസിദ്ധനായിട്ടും നല്ല പ്രവൃത്തിയോടുകൂടിയവനായിട്ടും ശൌര്യമുള്ളവനായിട്ടും ശ്രീമാനായിട്ടും ബന്ധുക്കളെ സന്തോഷിപ്പിക്കുന്നവനായിട്ടും നല്ല ആചാരത്തോടുകൂടിയവനായിട്ടും അന്യാപേക്ഷയാ സർവ്വംകൊണ്ടും ഒരു ഉൽക്കർഷത്തോടുകൂടിയവനായിട്ടും ഭവിക്കും.

കൃശകർമ്മാ ദരിദ്രശ്ച പ്രതിഗ്രഹരതസ്സദാ
പിശുനശ്ചഞ്ചലോ നിത്യം ദ്വിതീയാംശേ തു ജായതേ. ൪൬

അ—കൃശകർമ്മാ ദരിദ്രഃ സദാ പ്രതിഗ്രഹരതഃ പിശുനഃ നിത്യം ചഞ്ചലഃ ച നരഃ തു ദ്വിതീയാംശേ ജായതേ.

അന്വ—കൃശകർമ്മാവായും ദരിദ്രനായും എല്ലായ്പോഴും പ്രതിഗ്രഹരതനായും പിശുനനായും സർവ്വകാലത്തിങ്കലും ചഞ്ചലനായുമിരിക്കുന്ന നരൻ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—കൃശകർമ്മാവു്=കൃശമായിരിക്കുന്ന കർമ്മത്തോടുകൂടിയവൻ, കൃശം=പുഷ്ടിരഹിതം; കർമ്മം=നിത്യമായും നൈമിത്തികമായുമുള്ള അനു

ഷ്ഠാനം, ദരിദ്രൻ=നിർദ്ധനൻ,പ്രതിഗ്രഹരതൻ=പ്രതിഗ്രഹത്തിങ്കൽ താൽപൎയ്യമുള്ളവൻ, പ്രതിഗ്രഹം=ദാനസ്വീകാരം, പിശുനൻ=ഏഷണി പറയുന്നവൻ, ചഞ്ചലൻ=അസ്ഥിരചിത്തൻ നരൻ=പുരുഷൻ, ദ്വിതീയാംശം=രണ്ടാംകോൽ

സാ — ഉത്രത്തിന്റെ രണ്ടാംകാലിൽ ജനിച്ചവൻ കൎമ്മപുഷ്ടിയോടുകൂടാത്തവനായിട്ടും സൎവ്വകാലത്തിങ്കലും ദാനസ്വീകാരത്തിങ്കൽ താൽപൎയ്യത്തോടുകൂടിയവനായിട്ടും ഏഷണി പറയുന്നവനായിട്ടും എല്ലാ സമയത്തിങ്കലും ഇളകിക്കൊണ്ടിരിക്കുന്ന മനസ്സോടുകൂടിയവനായിട്ടും ഭവിക്കും

സുപ്രമാണസ്സുഗൎവ്വീ ച ഡംഭീ കാമരതസ്സദാ
പശുപ്രായോऽശുചിൎന്നിത്യം തൃതീയാംശേ തു ജായതേ. ൪൬

അ — സുപ്രമാണഃ സുഗൎവ്വീ ഡംഭീ സദാ കാമരതഃ പശുപ്രായഃ നിത്യം അശുചിഃ ച നരഃ തു തൃതീയാംശേ ജായതേ.

അന്വ — സുപ്രമാണനായും സുഗൎവ്വിയായും ഡംഭിയായും എല്ലാ സമയത്തിങ്കലും കാമരതനായും പശുപ്രായനായും നിയമേന അശുചിയായുമിരിക്കുന്ന നരൻ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി — സുപ്രമാണൻ=ശോഭനമായിരിക്കുന്ന പ്രമാണത്തോടുകൂടിയവൻ, പ്രമാണം=ശരീരത്തിന്റെയും ശരീരാവയവങ്ങളുടേയും ഇയത്ത, സുഗൎവ്വി=ഏററവും ഗൎവ്വത്തോടുകൂടിയവൻ, ഡംഭീ=ഡംഭമുള്ളവൻ, ഡംഭം=കപടധൎമ്മാനുഷ്ഠാനം, കാമരതൻ=കാമങ്ങളിൽ രതൻ, കാമങ്ങൾ=സുഖസാധനങ്ങളായ പദാൎത്ഥങ്ങൾ, രതൻ=രതിയോടുകൂടിയവൻ, രതി=താൽപൎയ്യം, പശുപ്രായൻ=പശുതുല്യൻ, അശുചി=അശുദ്ധൻ, തൃതീയാംശം=മൂന്നാംകാൽ.

സാ — ഉത്രത്തിന്റെ മൂന്നാംകാലിൽ ജനിച്ചവൻ ശരീരത്തിന്റെയും ശരീരാവയവങ്ങളുടേയും പ്രമാണങ്ങൾക്കുള്ള ആധിക്യത്തോടും ന്യൂനതയോടും കൂടാത്തവനായിട്ടും അതിഗൎവ്വിയായിട്ടും കപടധൎമ്മാനുഷ്ഠാനത്തോടുകൂടിയവനായിട്ടും എല്ലാ സമയത്തിങ്കലും വിഷയതല്പരനായിട്ടും വിശേഷജ്ഞാനമില്ലായ്കകൊണ്ടു പശുതുല്യനായിട്ടും നിയമേന അശുചിയായിട്ടും ഭവിക്കും.

അകൃതജ്ഞഃ കലംഘശ്ച പരിഹാസപ്രിയസ്സദാ
പരാപവാദകോ നിത്യമുത്തരാന്ത്യേ തു ജായതേ. ൪൭

അ — കൃതജ്ഞഃ കലംഘഃ സദാ പരിഹാസപ്രിയഃ നിത്യം പരാപവാദകഃ നരഃ തു ഉത്തരാന്ത്യേ ജായതേ.

അന്വ—കൃതജ്ഞനായും കുലഘ്നനായും എല്ലായ്പോഴും പരിഹാസ പ്രിയനായും നിയമേന പരാപവാദകനായുമിരിക്കുന്ന നരൻ ഉത്തരാന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—അകൃതജ്ഞൻ=കൃതജ്ഞനല്ലാത്തവൻ (ഉപകാരസ്മൃതിയോടുകൂടാത്തവൻ എന്നു സാരം), കുലഘ്നൻ=കുലത്തെ ഹനിക്കുന്നവൻ, കുലം=വംശം, ഹനിക്ക=നശിപ്പിക്കുക, പരിഹാസപ്രിയൻ=പ്രിയമായിരിക്കുന്ന പരിഹാസത്തോടുകൂടിയവൻ, പ്രിയം=പ്രീതികരം, പരാപവാദകൻ=പരന്മാരെ അപവദിക്കുന്നവൻ, പരന്മാർ=അന്യന്മാർ, അപവദിക്ക=ആരോപിതമായ ദോഷത്തെ പറഞ്ഞു നിന്ദിക്കുക, ഉത്തരാന്ത്യം=ഉത്തരയുടെ അന്ത്യം, ഉത്തരാ=ഉത്രം, അന്ത്യം=നാലാംകാൽ.

സാ—ഉത്രത്തിന്റെ നാലാംകാലിൽ ജനിച്ചവൻ ഉപകാരസ്മൃതിയോടുകൂടാത്തവനായിട്ടും കുലനാശകനായിട്ടും അന്യന്മാരെ പരിഹസിച്ചാൽ മനസ്സിന്നു സന്തോഷമുള്ളവനായിട്ടും നിയമേന അന്യന്മാരിൽ ദോഷത്തെ ആരോപിച്ച് അതുമൂലമായി അവരെ നിന്ദിക്കുന്നവനായിട്ടും ഭവിക്കും.

അനായുഷ്മാൻ ക്ഷിപ്രകാരീ ബലവാനരിമർദ്ദനഃ
പ്രതിചാരരതോ നിത്യം ഹസ്താദൌ ജായതേ നരഃ 	൪൯

അ—അനായുഷ്മാൻ ക്ഷിപ്രകാരീ ബലവാൻ അരിമർദ്ദനഃ നിത്യം പ്രതിചാരരതഃ ച നരഃ ഹസ്താദൌ ജായതേ.

അന്വ—അനായുഷ്മാനായും ക്ഷിപ്രകാരിയായും ബലവാനായും അരിമർദ്ദനനായും നിത്യമാകുംവണ്ണം പ്രതിചാരരതനായുമിരിക്കുന്ന നരൻ ഹസ്താദിയിങ്കൽ ജനിക്കുന്നു.

പരി—അനായുഷ്മാൻ=ആയുഷ്മാനല്ലാത്തവൻ, ആയുഷ്മാൻ=വളരെ ആയുസ്സോടുകൂടിയവൻ, ക്ഷിപ്രകാരി=ആശുകാരി, ബലവാൻ=ബലമുള്ളവൻ, അരിമർദ്ദനൻ=അരികളെ മർദ്ദിക്കുന്നവൻ, അരികൾ=ശത്രുക്കൾ, മർദ്ദിക്കുക=അമക്കുക, പ്രതിചാരരതൻ=പ്രതിചാരത്തിങ്കൽ രതൻ, പ്രതിചാരം=പ്രതിക്രിയ, രതൻ=രതിയോടുകൂടിയവൻ, രതി=താല്പൎയ്യം, നരൻ=പുരുഷൻ, ഹസ്താദി=ഹസ്തത്തിന്റെ ആദി, ഹസ്തം=അത്തം, ആദി=ആദ്യപാദം.

സാ—അത്തത്തിന്റെ ഒന്നാംകാലിൽ ജനിച്ചവൻ അല്പായുസ്സായിട്ടും കൎമ്മങ്ങളിൽ വേഗത്തോടുകൂടിയവനായിട്ടും ബലവാനായിട്ടും ശത്രുക്കളെ മർദ്ദിക്കുന്നവനായിട്ടും അതാതു ദോഷപ്രതിക്രിയകളിൽ നിയമേന താല്പൎയ്യത്തോടുകൂടിയവനായിട്ടും ഭവിക്കും.

**മാതൃഹീനോല്പബന്ധുശ്ച ഗുണവാൻ സാധുവാചകഃ**
**സ്വദേശനിരതോ നിത്യം ദ്വിതീയാംശേ തു ജായതേ ൧൦**

അ—മാതൃഹീനഃ അല്പബന്ധുഃ ഗുണവാൻ സാധുവാചകഃ നിത്യം സ്വദേശനിരതഃ ച നരഃ തു ദ്വിതീയാംശേ ജായതേ.

അന്വ—മാതൃഹീനനായും അല്പബന്ധുവായും ഗുണവാനായും സാധുവാചകനായും സൎവ്വകാലത്തിങ്കലും സ്വദേശനിരതനായുമിരിക്കുന്ന നരൻ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—മാതൃഹീനൻ=മാതാവിനോടു വേർപെട്ടവൻ, മാതാവു്=അമ്മ, അല്പബന്ധു=അല്പന്മാരായിരിക്കുന്ന ബന്ധുക്കളോടുകൂടിയവൻ, അല്പന്മാർ=ചുരുങ്ങിയവർ, ഗുണവാൻ=ഗുണങ്ങളുള്ളവൻ, സാധുവാചകൻ=സാധുവാദി (നല്ല വാക്കോടുകൂടിയവൻ എന്നു സാരം), സ്വദേശനിരതൻ=സ്വദേശത്തിങ്കൽ നിരതൻ, സ്വദേശം=തന്റെ ദേശം, നിരതൻ=ആസക്തൻ, നരൻ=പുരുഷൻ, ദ്വിതീയാംശം=രണ്ടാം കാൽ.

സാ—അത്തത്തിന്റെ രണ്ടാംകാലിൽ ജനിച്ചവൻ ബാല്യത്തിങ്കൽത്തന്നെ മാതാവിനോടു വേർപെട്ടവനായിട്ടും വളരെ ബന്ധുക്കളോടുകൂടാത്തവനായിട്ടും നല്ല വാക്കോടുകൂടിയവനായിട്ടും ജന്മഭൂമിയെ വിട്ടു് ഒരേടത്തേയ്ക്കു പോവാൻ മടിയുള്ളവനായിട്ടും ഭവിക്കും.

മേൽ വിവരിക്കപ്പെട്ട ശ്ലോകത്തിന്റെ മൂന്നാംപാദത്തിങ്കൽ 'വിദേശനിരതോനിത്യ'മെന്നും മററുമായി ചില പാഠഭേദങ്ങൾ കാണ്മാനുണ്ടു്. അതുകൾ ഒക്കെയും 'ത്യക്തും നേച്ഛതി ജന്മക്ഷ്മം' എന്നുള്ള ശൌനകോക്തിക്കു വിരുദ്ധങ്ങളാകയാൽ ഉപേക്ഷ്യങ്ങളാകുന്നു.

**ഗീതവാദ്യരതോ നിത്യം പിതൃഹീനസ്സുദുൎമ്മതിഃ**
**ആഭോഗശീലസ്സതതം തൃതീയാംശേ തു ജായതേ ൧൧**

അ—നിത്യം ഗീതവാദ്യരതഃ പിതൃഹീനഃ സുദുൎമ്മതിഃ സതതം ആഭോഗശീലഃ ച നരഃ തു തൃതീയാംശേ ജായതേ.

അന്വ—നിയമേന ഗീതവാദ്യരതനായും പിതൃഹീനനായും സുദുൎമ്മതിയായും സൎവ്വകാലത്തിങ്കലും ആഭോഗശീലനായുമിരിക്കുന്ന നരൻ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—ഗീതവാദ്യരതൻ=ഗീതവാദ്യങ്ങളിൽ രതൻ, ഗീതവാദ്യങ്ങൾ=ഗീതവും വാദ്യവും, ഗീതം=പാട്ടു്, രതൻ=രതിയോടുകൂടിയവൻ, രതി=താൽപൎയ്യം, പിതൃഹീനൻ=പിതാവോടു വേർപെട്ടവൻ, പിതാവു്=അച്ഛൻ, സുദുൎമ്മതി=ഏററവും ദുൎമ്മതി, ദുൎമ്മതി=ദുർബുദ്ധി, ആഭോഗ

ശീലൻ=ആഭോഗമാകുന്ന ശീലത്തോടുകൂടിയവൻ, ആഭോഗം=അല്പാനുഭവം, ശീലം=സ്വഭാവം, തൃതീയാംശം=മൂന്നാംകാൽ.

സാ—അത്തത്തിൻെറ മൂന്നാംകാലിൽ ജനിച്ചവൻ നിയമേന ഗീതത്തിങ്കലും വാദ്യത്തിങ്കലും താൽപര്യത്തോടുകൂടിയവനായിട്ടും അച്ഛനോടു വേർപെട്ടവനായിട്ടും അതിദുർബ്ബുദ്ധിയായിട്ടും അനുഭവയോഗ്യങ്ങളായ വസ്തുക്കൾ ഉള്ളപ്പോഴും അതുകളെ പര്യാപ്തമാകുംവണ്ണം അനുഭവിക്കാത്തവനായിട്ടും ഭവിക്കും.

സിദ്ധസ്സന്മാർഗ്ഗവാൻ കാന്തോ മാതൃപക്ഷയുതസ്തഥാ
അഭ്യുന്നതോ മഹാഗ്രാഹീ ഹസ്താന്ത്യേ തു പ്രജായതേ ൭൮

അ—സിദ്ധഃ സന്മാർഗ്ഗവാൻ കാന്തഃ മാതൃപക്ഷയുതഃ തഥാ അഭ്യുന്നതഃ മഹാഗ്രാഹീ ച നരഃ തു ഹസ്താന്ത്യേ പ്രജായതേ.

അന്വ—സിദ്ധനായും സന്മാർഗ്ഗവാനായും കാന്തനായും മാതൃപക്ഷയുതനായും അഭ്യുന്നതനായും മഹാഗ്രാഹിയായുമിരിക്കുന്ന നരൻ ഹസ്താന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—സിദ്ധൻ=സർവ്വകർമ്മങ്ങളിലും ഫലസിദ്ധിയോടുകൂടിയവൻ, സന്മാർഗ്ഗവാൻ=നല്ലമാർഗ്ഗത്തോടുകൂടിയവൻ, കാന്തൻ=മനോഹരൻ, മാതൃപക്ഷയുതൻ=മാതൃപക്ഷത്തോടു ചേർന്നവൻ, മാതൃപക്ഷം=മാതാവിൻെറ പക്ഷം, മാതാവു്=അമ്മ, പക്ഷം=മതം, അഭ്യുന്നതൻ=ഉന്നതശരീരൻ, മഹാഗ്രാഹീ=മഹാഗ്രാഹമുള്ളവൻ, മഹാഗ്രാഹം=മഹത്തായിരിക്കുന്ന ഗ്രാഹം, മഹത്തു്=ശ്ലാഘ്യം, ഗ്രാഹം=ഗ്രഹണ, നരൻ=പുരുഷൻ, ഹസ്താന്ത്യം=ഹസ്തത്തിൻെറ അന്ത്യം, ഹസ്തം=അത്തം, അന്ത്യം=നാലാംകാൽ.

സാ—അത്തത്തിൻെറ നാലാംകാലിൽ ജനിച്ചവൻ സർവ്വകർമ്മങ്ങളിലും ഫലസിദ്ധിയോടുകൂടിയവനായിട്ടും സന്മാർഗ്ഗത്തെ അനുസരിക്കുന്നവനായിട്ടും മനോഹരശരീരനായിട്ടും മാതാവിന്നു് അധീനനായിട്ടും നീണ്ട ദേഹത്തോടുകൂടിയവനായിട്ടും ഗ്രഹണത്തോടുകൂടിയവനായിട്ടും ഭവിക്കും.

ഘോരകർമ്മാക്ഷിരോഗീ ച വിഗ്രഹീ പരിവാദകഃ
മത്സരീ ചപലശ്ചൈവ ചിത്രാദ്യൌ ജായതേ നരഃ ൭൯

അ—ഘോരകർമ്മാ അക്ഷിരോഗീ ച വിഗ്രഹീ പരിവാദകഃ മത്സരീ ചപലഃ ഏവ ച നരഃ ചിത്രാദ്യൌ ജായതേ.

അന്വ—ഘോരകർമ്മാവായും അക്ഷിരോഗിയായും വിഗ്രഹിയായും

പരിവാദകനായും മത്സരിയായും ചപലനായിത്തന്നെയുമിരിക്കുന്ന ന രൻ ചിത്രാദിയിങ്കൽ ജനിക്കുന്നു.

പരി__ഘോരകൎമ്മാവു് = ഘോരമായിരിക്കുന്ന കൎമ്മത്തോടുകൂടിയ വൻ, ഘോരം=ഭയങ്കരം, അക്ഷിരോഗി=അക്ഷിരോഗമുള്ളവൻ, അക്ഷി രോഗം=നേത്രരോഗം, വിഗ്രഹി=വിഗ്രഹമുള്ളവൻ, വിഗ്രഹം=കല ഹം, പരിവാദകൻ=പരിവദിക്കുന്നവൻ, പരിവദിക്ക=അവാസ്തവമായ അന്യദോഷത്തെ പറയുക, മത്സരി=മത്സരമുള്ളവൻ, ചപലൻ=അസ്ഥി രചിത്തൻ, നരൻ=പുരുഷൻ, ചിത്രാദി=ചിത്രയുടെ ആദി, ആദി=ആ ദ്യപാദം.

സാ__ചിത്രയുടെ ഒന്നാംകാലിൽ ജനിച്ചവൻ ഭയങ്കരമായ കൎമ്മ ത്തോടുകൂടിയവനായിട്ടും നേത്രരോഗമുള്ളവനായിട്ടും നിയമേന കല ഹിക്കുന്നവനായിട്ടും അന്യന്മാരിൽ ദോഷത്തെ ആരോപിച്ചു പറയുന്ന വനായിട്ടും മത്സരത്തോടുകൂടിയവനായിട്ടും അസ്ഥിരചിത്തനായിട്ടും ഭ വിക്കും.

ഭീഷ്മതപസ്വീ ഹന്താ ച ദരിദ്രശ്ചപലസ്തഥാ
വപുഷ്മാൻ ദൃഢഭാഷീ ച ദ്വിതീയാംശേ തു ജായതേ. ൨൪

അ__ഭീഷ്മഃ തപസ്വീ ഹന്താ ച ദരിദ്രഃ ചപലഃ തഥാ വപു ഷ്മാൻ ദൃഢഭാഷീ ച നരഃ തു ദ്വിതീയാംശേ ജായതേ.

അന്വ__ഭീഷ്മനായും പതസ്വിയായും ഹന്താവായും ദരിദ്രനായും ചപലനായും വപുഷ്മാനായും ദൃഢഭാഷിയായും ഇരിക്കുന്ന നരൻ ദ്വി തീയാംശത്തിങ്കൽ ജനിക്കുന്നു.

പരി__ഭീഷ്മൻ=ഭയങ്കരൻ, തപസ്വി=തപസ്സുള്ളവൻ, ഹന്താ വു്=ഹനിക്കുന്നവൻ, ഹനിക്ക=ഹിംസിക്കുക, ദരിദ്രൻ=നിൎദ്ധനൻ, ച പലൻ=അസ്ഥിരചിത്തൻ, വപുഷ്മാൻ=നല്ല വപുസ്സോടുകൂടിയവൻ, വപുസ്സ്=ശരീരം, ദൃഢഭാഷി=ദൃഢമാകുംവണ്ണം ഭാഷിക്ക ശീലമായിട്ടുള്ള വൻ, ദൃഢം=ഉറപ്പോടുകൂടിയതു്, ഭാഷിക്ക=പറയുക, ദ്വിതീയാംശം=ര ണ്ടാംകാൽ.

സാ__ചിത്രയുടെ രണ്ടാംകാലിൽ ജനിച്ചവൻ അന്യന്മാരെ ഭയ പ്പെടുത്തുന്നവനായിട്ടും തപസ്സോടുകൂടിയവനായിട്ടും ഹിംസിക്കുന്നവ നായിട്ടും നിൎദ്ധനനായിട്ടും സ്ഥൈൎയ്യമില്ലാത്തവനായിട്ടും നല്ല ശരീര ത്തോടുകൂടിയവനായിട്ടും സൎവ്വത്തേയും ഉറപ്പിച്ചു പറയുന്നവനായിട്ടും ഭ വിക്കും.

കീൎത്തിമാൻ സാധുസദ്വൃത്തോ വിദ്വജ്ജനരതസ്സദാ
പരാക്രമീ മഹാപ്രാജ്ഞസ്തൃതീയാംശേ തു ജായതേ ൩൩

അ—കീൎത്തിമാൻ സാധുസദ്വൃത്തഃ സദാ വിദ്വജ്ജനരതഃ പരാക്രമീ മഹാപ്രാജ്ഞഃ ച നരഃ തു തൃതീയാംശേ ജായതേ.

അന്വ—കീൎത്തിമാനായും സാധുസദ്വൃത്തനായും എല്ലാ സമയത്തിങ്കലും വിദ്വജ്ജനരതനായും പരാക്രമിയായും മഹാപ്രാജ്ഞനായുമിരിക്കുന്ന നരൻ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—കീൎത്തിമാൻ=കീൎത്തിയുള്ളവൻ, കീൎത്തി=യശസ്സ്, സാധുസദ്വൃത്തൻ=സാധുവായിരിക്കുന്ന സദ്വൃത്തത്തോടുകൂടിയവൻ, സാധു=നല്ലത്, സദ്വൃത്തം=സദാചാരം, വിദ്വജ്ജനരതൻ=വിദ്വജ്ജനങ്ങളിൽ രതൻ, വിദ്വജ്ജനങ്ങൾ=വിദ്വാന്മാരായിരിക്കുന്ന ജനങ്ങൾ, രതൻ=രതിയോടുകൂടിയവൻ, രതി=താല്പൎയ്യം, പരാക്രമി=പരാക്രമമുള്ളവൻ, പരാക്രമം=ശൌൎയ്യം, മഹാപ്രാജ്ഞൻ=മഹാവിദ്വാൻ, തൃതീയാംശം=മൂന്നാംകാൽ.

സാ—ചിത്രയുടെ മൂന്നാംകാലിൽ ജനിച്ചവൻ കീൎത്തിയോടുകൂടിയവനായിട്ടും നല്ല സദാചാരത്തോടുകൂടിയവനായിട്ടും വിദ്വാന്മാരിൽ എല്ലാ സമയത്തിങ്കലും താല്പൎയ്യത്തോടുകൂടിയവനായിട്ടും ശൌൎയ്യവാനായിട്ടും മഹാ വിദ്വാനായിട്ടും ഭവിക്കും.

സദാ വിക്രയശീലശ്ച മതിമാൻ ശോഭനസ്തഥാ
മൃദുശ്ശാഠ്യരതശ്ചൈവ ചിത്രാന്ത്യേ ജായതേ നരഃ ൩൪

അ—സദാ വിക്രയശീലഃ ച മതിമാൻ ശോഭനഃ തഥാ മൃദുഃ ശാഠ്യരതഃ ഏവ നരഃ ചിത്രാന്ത്യേ ജായതേ.

അന്വ—എല്ലാ സമയത്തിങ്കലും വിക്രയശീലനായും മതിമാനായും ശോഭനനായും ശാഠ്യരതനായിത്തന്നെയുമിരിക്കുന്ന നരൻ ചിത്രാന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—വിക്രയശീലൻ=വിക്രയത്തെ ശീലിക്കുന്നവൻ, വിക്രയം=കച്ചവടം, മതിമാൻ=ബുദ്ധിമാൻ, ശോഭനൻ=സുന്ദരൻ, മൃദു=മാൎദ്ദവത്തോടുകൂടിയവൻ, ശാഠ്യരതൻ=ശാഠ്യത്തിങ്കൽ രതൻ, ശാഠ്യം=കുസൃതി, രതൻ=രതിയോടുകൂടിയവൻ, രതി=താല്പൎയ്യം, നരൻ=പുരുഷൻ, ചിത്രാന്ത്യം=ചിത്രയുടെ അന്ത്യം, അന്ത്യം=നാലാംകാൽ.

സാ—ചിത്രയുടെ നാലാംകാലിൽ ജനിച്ചവൻ എല്ലാസമയവും ക്രയവിക്രയവ്യാപാരത്തോടുകൂടിയവനായിട്ടും ബുദ്ധിമാനായിട്ടും സുന്ദരനായിട്ടും മൃദുശരീരനായിട്ടും ശാഠ്യതൽപരനായിട്ടും ഭവിക്കും.

പ്രഭുസേവീ തഥാ ധീരോ വിജ്ഞാനീ പണ്ഡിതഃ പ്രഭുഃ
വ്യാഖ്യാനകുശലസ്സാധുസ്സ്വാത്യാദൌ ജായതേ നരഃ    ൧൭

അ — പ്രഭുസേവീ തഥാ ധീരഃ വിജ്ഞാനീ പണ്ഡിത പ്രഭുഃ വ്യാഖ്യാനകുശലഃ സാധുഃ ച നരഃ സ്വാത്യാദൌ ജായതേ.

അന്വ — പ്രഭുസേവിയായും ധീരനായും വിജ്ഞാനിയായും പണ്ഡിതനായും പ്രഭുവായും വ്യാഖ്യാനകുശലനായും സാധുവായുമിരിക്കുന്ന നരൻ സ്വാത്യാദിയിങ്കൽ ജനിക്കുന്നു.

പരി — പ്രഭുസേവീ=പ്രഭുക്കളെ സേവിക്കുന്നവൻ, പ്രഭുക്കൾ=രാജാക്കന്മാർ, ധീരൻ=ധൈര്യത്തോടുകൂടിയവൻ, വിജ്ഞാനി=വിജ്ഞാനമുള്ളവൻ, വിജ്ഞാനം=ശില്പശാസ്ത്രങ്ങളുടെ അറിവു്, പണ്ഡിതൻ=ബുദ്ധിമാൻ, പ്രഭു=ഐശ്വര്യത്തോടുകൂടിയവൻ, വ്യാഖ്യാനകുശലൻ=വ്യാഖ്യാനത്തിങ്കൽ കുശലൻ, കുശലൻ=സമൎത്ഥൻ, സാധു=ഗുണവാൻ, നരൻ=പുരുഷൻ, സ്വാത്യാദി=സ്വാതിയുടെ ആദി, സ്വാതി=ചോതി, ആദി=ആദ്യപാദം.

സാ — ചോതിയുടെ ഒന്നാം കാലിൽ ജനിച്ചവൻ രാജാക്കന്മാരെ സേവിക്കുന്നവനായിട്ടും ധീരനായിട്ടും ശില്പശാസ്ത്രങ്ങളുടെ അറിവോടുകൂടിയവനായിട്ടും ബുദ്ധിമാനായിട്ടും ഐശ്വര്യത്തോടുകൂടിയവനായിട്ടും വ്യാഖ്യാനസാമൎത്ഥ്യത്തോടുകൂടിയവനായിട്ടും ഗുണവാനായിട്ടും ഭവിക്കും.

ഗൂഢകൎമ്മരതോ നിത്യം ഗൂഢകാമസ്തഥൈവ ച
അനൃതീ നൃത്തവിൽ കാമീ ദ്വിതീയാംശേ തു ജായതേ.    ൧൮

അ — നിത്യം ഗൂഢകൎമ്മരതഃ ഗൂഢകാമഃ തഥാ അനൃതീ ഏവ ച നൃത്തവിൽ കാമീ ച നരഃ തു ദ്വിതീയാംശേ ജായതേ.

അന്വ — എന്നും ഗൂഢകൎമ്മരതനായും ഗൂഢകാമനായും അനൃതിയായിത്തന്നെയും നൃത്തവിത്തായും കാമിയായുമിരിക്കുന്ന നരൻ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി — ഗൂഢകൎമ്മരതൻ=ഗൂഢകൎമ്മത്തിങ്കൽ രതൻ, ഗൂഢകൎമ്മം=ഗൂഢമായിരിക്കുന്ന കൎമ്മം (ആരും അറിയാതെ ഉള്ള പ്രവൃത്തി എന്നു സാരം), രതൻ=രതിയോടുകൂടിയവൻ, രതി=താൽപൎയ്യം, ഗൂഢകാമൻ=ഗൂഢമായിരിക്കുന്ന കാമത്തോടുകൂടിയവൻ, ഗൂഢം=ഗുപ്തം, കാമം=ഇച്ഛ, അനൃതീ=അനൃതമുള്ളവൻ, അനൃതം=അസത്യം, നൃത്തവിത്തു്=നൃത്തത്തെ

അറിയുന്നവൻ, കാമീ=അധികമായ കാമത്തോടു കൂടിയവൻ, കാമം=വിഷയേച്ഛ, നരൻ=പുരുഷൻ, ദ്വിതീയാംശം=രണ്ടാംകാൽ.

സാ—ചോതിയുടെ രണ്ടാംകാലിൽ ജനിച്ചവൻ മറച്ചുവെച്ചു ഓരോരോ കർമ്മങ്ങൾ കഴിച്ചുകൂട്ടുവാൻ താൽപര്യപ്പെടുന്നവനായിട്ടും ഇച്ഛയെ പ്രകാശിപ്പിക്കാത്തവനായിട്ടും സത്യമില്ലാത്തവനായിട്ടും നൃത്തത്തിങ്കൽ സാമർത്ഥ്യത്തോടുകൂടിയവനായിട്ടും അധികമായ ആഗ്രഹത്തോടു കൂടിയവനായിട്ടും ഭവിക്കും.

കീർത്തിമാൻ സാധുസദ്വൃത്തോ വിദ്വജ്ജനരതസ്സദാ
പരാക്രമീ മഹാപ്രാജ്ഞസ്തൃതിയാംശേ തു ജായതേ. ൫൯

മേൽ എഴുതിയ ശ്ലോകം ചിത്രയുടെ മൂന്നാംകാലിന്റെ ഫലപ്രശ്നത്തിനായിക്കൊണ്ടു ൩൭-ാമത്തേതായിട്ടു മുമ്പേ പഠിതമാകുന്നു. അതുതന്നെ ഫലസാമ്യം ഹേതുവായിട്ടു ഇവിടെയും പഠിതമായി. ഇതു കരിക്കൽ വ്യഖ്യാതമാകയാൽ ഇവിടെ പ്രകൃതാനുരോധേന സാരമാത്രത്തെ എഴുതുന്നു.

സാ—ചോതിയുടെ മൂന്നാം കാലിൽ ജനിച്ചവൻ കീർത്തിയോടു കൂടിയവനായിട്ടും നല്ല സദാചാരത്തോടു കൂടിയവനായിട്ടും വിദ്വാന്മാരിൽ താൽപര്യത്തോടു കൂടിയവനായിട്ടും ശൂരനായിട്ടും മഹാവിദ്വാനായിട്ടും ഭവിക്കും.

ധൂസരശ്ശില്പവിൽ കാന്തഃ കാമീ ദുർജ്ജനവല്ലഭഃ
അതിരോഷീ പ്രമാദീ ച സ്വാത്യന്ത്യേ ജായതേ നരഃ. ൬൦

അ—ധൂസരഃ ശില്പവിൽ കാന്തഃ കാമീ ദുർജ്ജനവല്ലഭഃ അതിരോഷീ പ്രമാദീ ച നരഃ സ്വാത്യന്ത്യേ ജായതേ.

അന്വ—ധൂസരനായും ശില്പവിത്തായും കാന്തനായും കാമിയായും ദുർജ്ജനവല്ലഭനായും അതിരോഷിയായും പ്രമാദിയായുമിരിക്കുന്ന നരൻ സ്വാത്യന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—ധൂസരൻ=അല്പമായ വെളുപ്പുനിറത്തോടു കൂടിയവൻ, ശില്പവിത്തു=ശില്പത്തെ അറിയുന്നവൻ, ശില്പം=ചിത്രമെഴുത്തു (മരപ്പണി ഇത്യാദി), കാന്തൻ=സുന്ദരൻ, കാമീ=അധികമായ കാമത്തോടുകൂടിയവൻ, കാമം=വിഷയേച്ഛ, ദുർജ്ജനവല്ലഭൻ=ദുർജ്ജനങ്ങൾക്കു വല്ലഭനായിട്ടുള്ളവൻ, വല്ലഭൻ=പ്രീതികരൻ, അതിരോഷീ=അതികോപി, പ്രമാദീ=അവധാനശൂന്യൻ, നരൻ=പുരുഷൻ, സ്വാത്യന്ത്യം=സ്വാതിയുടെ അന്ത്യം, സ്വാതി=ചോതി, അന്ത്യം=നാലാംകാൽ.

സാ__ചോതിയുടെ നാലാംകാലിൽ ജനിച്ചവൻ അല്പമായ മെ ളുപ്പുള്ള നിറത്തോടു കൂടിയവനായിട്ടും ചിത്രലേഖനം മുതലായ ശില്പ ത്തിങ്കൽ സാമത്ഥ്യത്തോടു കൂടിയവനായിട്ടും സുന്ദരനായിട്ടും സ്ത്രീ മുത ലായ സുഖസാധനങ്ങളിൽ അധികേച്ഛയോടു കൂടിയവനായിട്ടും ദുജ്ജ നപ്രീതിയെ ഉണ്ടാക്കുന്നവനായിട്ടും അതികോപിയായിട്ടും അവധാന ശൂന്യനായിട്ടും ഭവിക്കും.

ദൈവജ്ഞഃ കൃതവദ്വേഷീ ക്രയവിക്രയകൃൽ സദാ
ദുഷ്ടാചാര്യഃ കുകർമ്മീ ച വിശാഖാദൌ തു ജായതേ. ൩൧

അ__ദൈവജ്ഞഃ കൃതവദ്വേഷീ സദാ ക്രയവിക്രയകൃൽ ദുഷ്ടാ ചാര്യഃ കുകർമ്മീ ച നരഃ തു വിശാഖദൌ ജായതേ.

അന്വ__ദൈവജ്ഞനായും കൃതവദ്വേഷിയായും എല്ലാ സമയ ത്തിങ്കലും ക്രയവിക്രയകൃത്തായും ദുഷ്ടാചാര്യനായും കുകർമ്മിയായുമിരിക്കു ന്ന നരൻ വിശാഖാദിയിങ്കൽ ജനിക്കുന്നു.

പരി__ദൈവജ്ഞൻ=ജ്യൌതിഷികൻ, കൃതവദ്വേഷി=കൃതവാ ന്മാരിൽ ദ്വേഷമുള്ളവൻ, കൃതവാന്മാർ=ഉപകാരത്തെ ചെയ്തവർ, ദ്വേ ഷം=അപ്രീതി, ക്രയവിക്രയകൃത്ത്=ക്രയവിക്രയങ്ങളെ ചെയ്യുന്നവൻ, ക്രയവിക്രയങ്ങൾ=ക്രയവും വിക്രയവും, ക്രയം=കൊള്ളുക, വിക്രയം= കൊടുക്കുക, ദുഷ്ടാചാര്യൻ=ദുഷ്ടന്മാരുടെ ആചാര്യൻ (അതിദുഷ്ടനെന്നു സാരം), കുകർമ്മി=കുത്സിതമായ കർമ്മത്തോടു കൂടിയവൻ, നരൻ=പുരു ഷൻ, വിശാഖാദി=വിശാഖയുടെ ആദി, വിശാഖാ=വിശാഖം, ആദി= ആദ്യപാദം.

സാ__വിശാഖത്തിന്റെ ഒന്നാംകാലിൽ ജനിച്ചവൻ ജ്യൌതി ഷികനായിട്ടും ഉപകാരം ചെയ്തവരെ ദ്വേഷിക്കുന്നവനായിട്ടും ക്രയവി ക്രയങ്ങളിൽ നിയമേന പ്രവൃത്തനായിട്ടും അതിദുഷ്ടനായിട്ടും നിന്ദ്യകർമ്മ ത്തെ ചെയ്യുന്നവനായിട്ടും ഭവിക്കും.

അദീർഘഃ കുശലോ മന്ത്രീ നീതിജ്ഞഃ പാരദാരികഃ
ഇംഗിതജ്ഞസ്സദാ രോഗീ ദ്വിതീയാംശേ തു ജായതേ. ൩൨

അ__അദീർഘഃ കുശലഃ മന്ത്രീ നീതിജ്ഞഃ പാരദാരികഃ ഇംഗിത ജ്ഞഃ സദാ രോഗീ ച നരഃ തു ദ്വിതീയാംശേ ജായതേ.

അന്വ__അദീർഘനായും കുശലനായും മന്ത്രിയായും നീതിജ്ഞ നായും പാരദാരികനായും ഇംഗിതജ്ഞനായും സദാ രോഗിയായുമിരി ക്കുന്ന നരൻ ദ്വിതീയാംശത്തിങ്കൻ ജനിക്കുന്നു.

പരി— അദീൎഘൻ=ഹ്രസ്വശരീരൻ, കുശലൻ=സമൎത്ഥൻ, മന്ത്രി=സചിവൻ, നീതിജ്ഞൻ=നീതിയെ അറിയുന്നവൻ, നീതി=നീതിശാസ്ത്രം, പാരദാരികൻ=പരദാരങ്ങളെ ഗമിക്കുന്നവൻ, പരദാരങ്ങൾ=പരൻെറ ദാരങ്ങൾ, പരൻ=അന്യൻ, ദാരങ്ങൾ=ഭാൎയ്യമാർ, ഗമിക്ക=പ്രാപിക്കുക, ഇംഗിതജ്ഞൻ=ഇംഗിതത്തെ അറിയുന്നവൻ, ഇംഗിതം=മനസ്സിൽ ഉള്ളതു്, നരൻ=പുരുഷൻ, ദ്വിതീയാംശം=രണ്ടാംകാൽ.

സാ— വിശാഖത്തിൻെറ രണ്ടാംകാലിൽ ജനിച്ചവൻ നീളം കുറഞ്ഞശരീരത്തോടു കൂടിയവനായിട്ടും സമൎത്ഥനായിട്ടും രാജമന്ത്രിയായിട്ടും നീതിശാസ്ത്രത്തെ അറിയുന്നവനായിട്ടും പരസ്ത്രീകളിൽ പ്രവേശമുള്ളവനായിട്ടും അന്യൻെറ ഹൃദയത്തിങ്കലുള്ളതിനെ അറിയുന്നവനായിട്ടും എന്നും രോഗിയായിട്ടും ഭവിക്കും.

**ബലവാൻ സുഭഗോ വാഗ്മീ കുബ്ജദേഹസ്സുദാരുണഃ**
**ഗണിതജ്ഞസ്സുശുദ്ധാത്മാ തൃതീയാംശേ തു ജായതേ നരഃ**

അ— ബലവാൻ സുഭഗഃ വാഗ്മീ കുബ്ജദേഹഃ സുദാരുണഃ ഗണിതജ്ഞഃ സുശുദ്ധാത്മാ ച നരഃ തു തൃതീയാംശേ ജായതേ.

അന്വ— ബലവാനായും സുഭഗനായും വാഗ്മിയായും കുബ്ജദേഹനായും സുദാരുണനായും ഗണിതജ്ഞനായും സുശുദ്ധാത്മാവായുമിരിക്കുന്ന നരൻ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി— ബലവാൻ=ബലമുള്ളവൻ, സുഭഗൻ=ശ്രീമാൻ, വാഗ്മീ=നല്ല വാക്കോടു കൂടിയവൻ, കുബ്ജദേഹൻ=കുബ്ജമായിരിക്കുന്ന ദേഹത്തോടു കൂടിയവൻ, കുബ്ജം=കുടിലം, ദേഹം=ശരീരം, സുദാരുണൻ=ഏറ്റവും ദാരുണൻ, ദാരുണൻ=ഭയങ്കരൻ, ഗണിതജ്ഞൻ=ഗണിതത്തെ അറിയുന്നവൻ, സുശുദ്ധാത്മാവു്=സുശുദ്ധമായിരിക്കുന്ന ആത്മാവോടു കൂടിയവൻ, സുശുദ്ധം=ഏറ്റവും ശുദ്ധം, ആത്മാവു്=മനസ്സു്, നരൻ=പുരുഷൻ, തൃതീയാംശം=മൂന്നാംകാൽ.

സാ— വിശാഖത്തിൻെറ മൂന്നാംകാലിൽ ജനിച്ചവൻ ബലവാനായിട്ടും ശ്രീമാനായിട്ടും നല്ല വാക്കോടു കൂടിയവനായിട്ടും കുടിലമായിരിക്കുന്ന ദേഹത്തോടു കൂടിയവനായിട്ടും ഏറ്റവും ശുദ്ധമായിരിക്കുന്ന മനസ്സോടു കൂടിയവനായിട്ടും ഭവിക്കും.

**സുഭഗോ ധൎമ്മവാൻ വാഗ്മീ ശുദ്ധചേതാ മഹാമതിഃ**
**മഹാത്മാ ചിത്രലേഖീ ച വിശാഖാന്ത്യേ തു ജായതേ. നരഃ**

അന്വ—സുഭഗനായും ധമ്മവാനായും വാഗ്മിയായും ശുദ്ധചേത സ്സായും മഹാമതിയായും മഹാത്മാവായും ചിത്രലേഖിയായുമിരിക്കുന്ന നരൻ വിശാഖാന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—സുഭഗൻ=സവ്വവല്ലഭൻ, ധമ്മവാൻ=വളരെ ധമ്മത്തോടു കൂടിയവൻ, വാഗ്മി=നല്ല വാക്കോടു കൂടിയവൻ, ശുദ്ധചേതസ്സ്=ശുദ്ധ മായിരിക്കുന്ന ചേതസ്സോടു കൂടിയവൻ, ചേതസ്സ്=മനസ്സ്, മഹാമതി= മഹതിയായിരിക്കുന്ന മതിയോടു കൂടിയവൻ, മഹതി=വലുതായിരി ക്കുന്നതു്, മതി=ബുദ്ധി, മഹാത്മാവു്=മഹത്തായിരിക്കുന്ന ആത്മാവോടു കൂടിയവൻ, മഹത്തു്=വലുതായിരിക്കുന്നതു്, ആത്മാവു്=ശരീരം, ചി ത്രലേഖി=ചിത്രത്തെ നല്ലവണ്ണം ലേഖനം ചെയ്യുന്നവൻ, ലേഖനംചെ യ്ക=എഴുതുക, നരൻ=പുരുഷൻ, വിശാഖാന്ത്യം=വിശാഖയുടെ അന്ത്യം, വിശാഖാ=വിശാഖം, അന്ത്യം=നാലാംകാൽ.

സാ—വിശാഖത്തിൻെറ നാലാംകാലിൽ ജനിച്ചവൻ സവ്വജ നപ്രിയനായിട്ടും വളരെ ധമ്മത്തോടുകൂടിയവനായിട്ടും നല്ല വാക്കോടു കൂടിയവനായിട്ടും ശുദ്ധമായ മനസ്സോടുകൂടിയവനായിട്ടും മഹാബുദ്ധി യായിട്ടും മഹത്തായ ദേഹത്തോടുകൂടിയവനായിട്ടും ചിത്രലേഖനത്തി ങ്കൽ സാമത്ഥ്യത്തോടുകൂടിയവനായിട്ടും ഭവിക്കും.

ഇംഗിതജ്ഞസ്സദാചാരോ നീതിജ്ഞസ്സത്യവാചകഃ
സദാ ദുമ്മന്ത്രശീലശ്ച മൈത്രാദൌ ജായതേ നരഃ   ൩൭

അ—ഇംഗിതജ്ഞഃ സദാചാരഃ നീതിജ്ഞഃ സത്യവാചകഃ സദാ ദുമ്മന്ത്രശീലഃ ച നരഃ മൈത്രാദൌ ജായതേ.

അന്വ—ഇംഗിതജ്ഞനായും സദാചാരനായും നീതിജ്ഞനായും സത്യവാചകനായും എല്ലാ സമയത്തിലും ദുമ്മന്ത്രശീലനായുമിരിക്കുന്ന നരൻ മൈത്രാദിയിങ്കൽ ജനിക്കുന്നു.

പരി—ഇംഗിതജ്ഞൻ=ഇംഗിതത്തെ അറിയുന്നവൻ, ഇംഗി തം=മനസ്സിൽ ഉള്ളതു്, സദാചാരൻ=നല്ല ആചാരത്തോടുകൂടിയ വൻ, നീതിജ്ഞൻ=നീതിയെ അറിയുന്നവൻ, നീതി=നീതിശാസ്ത്രം, സത്യവാചകൻ=സത്യവാദി, ദുമ്മന്ത്രശീലൻ=ദുമ്മന്ത്രമാകുന്ന ശീല ത്തോടുകൂടിയവൻ, ദുമ്മന്ത്രം=ദുർബ്ബോധന, ശീലം=സ്വഭാവം, നരൻ= പുരുഷൻ, മൈത്രാദി=മൈത്രത്തിൻെറ ആദി, മൈത്രം=അനിഴം, ആദി=ആദ്യപാദം.

സാ__അനിഴത്തിൻെറ ഒന്നാം കാലിൽ ജനിച്ചവൻ അന്യ ൻെറ ഹൃദയത്തിലുള്ളതിനെ അറിയുന്നവനായിട്ടും നല്ല ആചാരത്തോ ടുകൂടിനവനായിട്ടും നീതിശാസ്ത്രത്തെ അറിയുന്നവനായിട്ടും സത്യവാദി യായിട്ടും സദാ ദുർബ്ബോധനയെ ചെയ്യു ശീലമായിട്ടുള്ളവനായിട്ടും ഭ വിക്കും.

ക്ഷുത്തൃഷ്ണാർത്തശ്ച ശോകാഢ്യോ ദയാലുർധർമ്മസംശ്രിതഃ
വിദേശവാസീ സുഭഗോ ദ്വിതീയാംശേ തു ജായതേ. ൯൯

അ__ക്ഷുത്തൃഷ്ണാർത്തഃ ശോകാഢ്യഃ ദയാലുഃ ധർമ്മസംശ്രിതഃ വി ദേശവാസീ സുഭഗഃ ച നരഃ തു ദ്വിതീയാംശേ ജായതേ.

അന്വ__ക്ഷുത്തൃഷ്ണാർത്തനായും ശോകാഢ്യനായും ദയാലുവായും ധ ർമ്മസംശ്രിതനായും വിദേശവാസിയായും സുഭഗനായുമിരിക്കുന്ന നരൻ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി__ക്ഷുത്തൃഷ്ണാർത്തൻ=ക്ഷുത്തൃഷ്ണകൾ ഹേതുവായിട്ട് ആർത്തൻ, ക്ഷുത്തൃഷ്ണകൾ=ക്ഷുത്തും തൃഷ്ണയും, ക്ഷുത്ത്=വിശപ്പ്, തൃഷ്ണ=തണ്ണീർദാ ഹം, ആർത്തൻ=വിവശൻ, ശോകാഢ്യൻ=അനേകങ്ങളായ ശോകങ്ങ ളോടുകൂടിയവൻ, അനേകങ്ങൾ=ബഹുക്കൾ, ശോകങ്ങൾ=ദുഃഖങ്ങൾ, ദയാലു=ദയയുള്ളവൻ, ധർമ്മസംശ്രിതൻ=ധർമ്മത്തെ സംശ്രയിച്ചവൻ, സംശ്രയിക്ക=നല്ലവണ്ണം ആശ്രയിക്കുക, വിദേശവാസി=വിദേശത്തി ങ്കൽ വസിക്ക ശീലമായിട്ടുള്ളവൻ. വിദേശം=പരദേശം, സുഭഗൻ=സ ർവ്വവല്ലഭൻ, നരൻ=പുരുഷൻ, ദ്വിതീയാംശം=രണ്ടാംകാൽ.

സാ__അനിഴത്തിൻെറ രണ്ടാംകാലിൽ ജനിച്ചവൻ അധികമായ വിശപ്പോടും തണ്ണീർദാഹത്തോടും കൂടിയവനായിട്ടും ബഹുപ്രകാരങ്ങ ളായ ദുഃഖങ്ങളോടു കൂടിയവനായിട്ടും ദയയോടുകൂടിയവനായിട്ടും ധർമ്മ ത്തെ നല്ലവണ്ണം ആശ്രയിച്ചവനായിട്ടും പരദേശത്തിങ്കൽ വസിക്ക ശീ ലമായിട്ടുള്ളവനായിട്ടും സർവ്വജനപ്രിയനായിട്ടും ഭവിക്കും.

ലേഖകോ ഗണകശ്ചൈവ സത്സ്വരോ മതിമാൻ ദൃഢഃ
യക്ഷ്മവാൻ ഹാസകഃ കാന്തസ്തൃതീയാംശേ തു ജായതേ. ൱൦

അ__ലേഖകഃ ഗണകഃ ഏവ ച സത്സ്വരഃ മതിമാൻ ദൃഢഃ യ ക്ഷ്മവാൻ ഹാസകഃ കാന്തഃ ച നരഃ തു തൃതീയാംശേ ജായതേ.

അന്വ__ലേഖകനായും ഗണകനായിത്തന്നെയും സത്സ്വരനാ യും മതിമാനായും ദൃഢനായും യക്ഷ്മവാനായും ഹാസകനായും കാന്തനാ യുമിരിക്കുന്ന നരൻ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—ലേഖകൻ=എഴുതുന്നവൻ, ഗണകൻ=ഗണിക്കുന്നവൻ, സത്സ്വരൻ=നല്ല സ്വരത്തോടുകൂടിയവൻ, സ്വരം=ധ്വനി, മതിമാൻ=ബുദ്ധിമാൻ, ദൃഢൻ=ബലവാൻ, യക്ഷ്മവാൻ=ക്ഷയരോഗി. ഹാസകൻ=ഹസിപ്പിക്കുന്നവൻ, കാന്തൻ=സുന്ദരൻ, നരൻ=പുരുഷൻ, തൃതീയാംശം=മൂന്നാംകാൽ.

സാ—അനിഴത്തിൻെറ മൂന്നാംകാലിൽ ജനിച്ചവൻ എഴുത്തിലും കണക്കിലും സാമൎത്ഥ്യത്തോടുകൂടിയവനായിട്ടും മധുരമായ കണ്ഠധ്വനിയോടുകൂടിയവനായിട്ടും ബുദ്ധിമാനായിട്ടും ബലവാനായിട്ടും ക്ഷയരോഗിയായിട്ടും നൎമ്മോക്തികൾകൊണ്ടു് അന്യന്മാരെ ചിരിപ്പിക്കുന്നവനായിട്ടും സുന്ദരനായിട്ടും ഭവിക്കും.

സത്സ്വരോ രോഷവാൻ ശ്ശൂരഃ പരദ്രോഹീ ശഠസ്തഥാ
വ്രണാങ്കിതതനുഃ കുത്സീ മൈത്രാന്ത്യേ ജായതേ നരഃ ൩൨

അ—സത്സ്വരഃ രോഷവാൻ ശൂരഃ പരദ്രോഹീ ശഠഃ തഥാ വ്രണാങ്കിതതനുഃ കുത്സീ ച നരഃ മൈത്രാന്ത്യേ ജായതേ.

അന്വ—സത്സ്വരനായും രോഷവാനായും ശൂരനായും പരദ്രോഹിയായും ശഠനായും വ്രണാങ്കിതതനുവായും കുത്സിതനായുമിരിക്കുന്ന നരൻ മൈത്രാന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—സത്സ്വരൻ=സത്തായിരിക്കുന്ന സ്വരത്തോടുകൂടിയവൻ, സത്തു=നല്ലതു്, സ്വരം=കണ്ഠധ്വനി, രോഷവാൻ=അധികമായ രോഷത്തോടുകൂടിയവൻ, രോഷം=കോപം, ശൂരൻ=പരാക്രമി, പരദ്രോഹീ=പരന്മാരെ ദ്രോഹിക്കുന്നവൻ, പരന്മാർ=അന്യന്മാർ, ദ്രോഹിക്ക=ഉപദ്രവിക്ക, ശഠൻ=ശാഠ്യത്തോടുകൂടിയവൻ, വ്രണാങ്കിതതനു=വ്രണാങ്കിതയായിരിക്കുന്ന തനുവിനോടുകൂടിയവൻ, വ്രണാങ്കിതാ=വ്രണംകൊണ്ടു് അങ്കിതാ, അങ്കിതാ=അടയാളത്തോടുകൂടിയതു്, തനു=ശരീരം, കുത്സീ=കുത്സിക്ക ശീലമായിട്ടുള്ളവൻ, കുത്സിക്ക=പരനിന്ദയെച്ചെയ്ക. നരൻ=പുരുഷൻ, മൈത്രാന്ത്യം=മൈത്രത്തിൻെറ അന്ത്യം, മൈത്രം=അനിഴം, അന്ത്യം=നാലാംകാൽ.

സാ—അനിഴത്തിൻെറ നാലാംകാലിൽ ജനിച്ചവൻ നല്ല കണ്ഠധ്വനിയോടുകൂടിയവനായിട്ടും അധികമായ കോപത്തോടുകൂടിയവനായിട്ടും വിക്രമിയായിട്ടും പരദ്രോഹത്തെ ചെയ്യുന്നവനായിട്ടും ശാഠ്യത്തോടുകൂടിയവനായിട്ടും ദേഹത്തിങ്കൽ ഒരേടത്തു് എന്നും ഒരു വ്രണത്തോടുകൂടിയവനായിട്ടും പരനിന്ദയെചെയ്ക ശീലമായിട്ടുള്ളവനായിട്ടും ഭവിക്കും.

ലേഖകോ ലൌല്യവാൻ ഹാസീ ഗർവ്വീ ലോഭീ തഥൈവ ച
പ്രവൃത്തിസ്സാധുവൃത്തശ്ച ജ്യേഷ്ഠാദൌ ജായതേ നരഃ ൫൯

അ—ലേഖകഃ ലൌല്യവാൻ ഹാസീ ഗർവ്വീ തഥാ ലോഭീ ഏവ ച പ്രവൃത്തിഃ സാധുവൃത്തഃ ച നരഃ ജ്യേഷ്ഠാദൌ ജായതേ.

അന്വ—ലേഖകനായും ലൌല്യവാനായും ഹാസിയായും ഗർവ്വിയായും ലോഭിയായിത്തന്നെയും പ്രവൃത്തിയായും സാധുവൃത്തനായുമിരിക്കുന്ന നരൻ ജ്യേഷ്ഠാദിയിങ്കൽ ജനിക്കുന്നു.

പരി—ലേഖകൻ=എഴുത്തുകാരൻ, ലൌല്യവാൻ=ലൌല്യമുള്ളവൻ, ലൌല്യം=തൃഷ്ണ, ഹാസീ=സ്ഥായിയായിരിക്കുന്ന ഹാസത്തോടുകൂടിയവൻ, ഹാസം=ഹാസ്യരസം, ഗർവ്വീ=ഗർവ്വമുള്ളവൻ, ലോഭി=ലോഭമുള്ളവൻ, ലോഭം=ധനവ്യയത്തെ സഹിക്കായ്ക, പ്രവൃത്തി=പ്രകൃഷ്ടയായിരിക്കുന്ന വൃത്തിയോടുകൂടിയവൻ, പ്രകൃഷ്ടാ=ഉൽകൃഷ്ടാ, വൃത്തി=ജീവനസാധനം (ധനധാന്യാദി), സാധുവൃത്തൻ=സാധുവായിരിക്കുന്ന വൃത്തത്തോടുകൂടിയവൻ, സാധു=നല്ലതു്, വൃത്തം=ചരിത്രം, നരൻ=പുരുഷൻ, ജ്യേഷ്ഠാദി=ജ്യേഷ്ഠയുടെ ആദി, ജ്യേഷ്ഠാ=തൃക്കേട്ട, ആദി=ആദ്യപാദം.

സാ—തൃക്കേട്ടയുടെ ഒന്നാംകാലിൽ ജനിച്ചവൻ എഴുത്തിൽ സാമൎത്ഥ്യത്തോടുകൂടിയവനായിട്ടും അത്യാഗ്രഹിയായിട്ടും സ്വാഭാവികമായ ഹാസ്യരസത്തോടുകൂടിയവനായിട്ടും ഗർവ്വമുള്ളവനായിട്ടും ലുബ്ധനായിട്ടും പെരുകിയ ധനധാന്യാദികളോടുകൂടിയവനായിട്ടും നല്ല ചരിത്രത്തോടുകൂടിയവനായിട്ടും ഭവിക്കും.

ദാന്തശ്ശുചിശ്ശഠോ വാഗ്മീ ഭോഗവാൻ വിജയീ തഥാ
അശോകീ ച തഥാ രോഗീ ദ്വിതീയാംശേ തു ജായതേ. ൬൦

അ—ദാന്തഃ ശുചിഃ ശഠഃ വാഗ്മീ ഭോഗവാൻ വിജയീ തഥാ അശോകീ തഥാ രോഗീ ച നരഃ തു ദ്വിതീയാംശേ ജായതേ.

അന്വ—ദാന്തനായും ശുചിയായും ശഠനായും വാഗ്മിയായും ഭോഗവാനായും വിജയിയായും അശോകിയായും രോഗിയായുമിരിക്കുന്ന നരൻ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—ദാന്തൻ=തപഃക്ലേശത്തെ സഹിക്കുന്നവൻ, ശുചി=ശുദ്ധൻ, ശഠൻ=ശാഠ്യത്തോടുകൂടിയവൻ, വാഗ്മീ=നല്ല വാക്കോടുകൂടിയവൻ, ഭോഗവാൻ=സുഖി, വിജയി=വിജയമുള്ളവൻ, വിജയം=പരാഭിഭവശക്തി, അശോകി=ശോകത്തോടുകൂടാത്തവൻ. ശോകം=ദുഃഖം, നരൻ=പുരുഷൻ, ദ്വിതീയാംശം=രണ്ടാംകാൽ.

സാ—തൃക്കേട്ടയുടെ രണ്ടാംകാലിൽ ജനിച്ചവൻ തപസ്സിനായി ക്കൊണ്ടുള്ള ദുഃഖത്തെ സഹിക്കുന്നവനായിട്ടും ശാന്തനായിട്ടും നല്ല വാക്കോടുകൂടിയവനായിട്ടും സുഖിയായിട്ടും വിവാദാദികളിൽ ജയത്തെ ലഭിക്കുന്നവനായിട്ടും ദുഃഖമില്ലാത്തവനായിട്ടും ഭവിക്കും.

അംഗഹീനോऽക്ഷിരോഗീ ച മേധാവീ പശുമാംസ്തഥാ
പരകാര്യരതസ്സാധുസ്തൃതീയാംശേ തു ജായതേ. ൭൩

അ—അംഗഹീനഃ അക്ഷിരോഗീ ച മേധാവീ പശുമാൻ തഥാ പരകാര്യരതഃ സാധുഃ ച നരഃ തു തൃതീയാംശേ ജായതേ.

അന്വ—അംഗഹീനനായും അക്ഷിരോഗിയായും മേധാവിയായും പശുമാനായും പരകാര്യരതനായും സാധുവായുമിരിക്കുന്ന നരൻ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—അംഗഹീനൻ=അംഗത്തോടുകൂടാത്തവൻ, അംഗം=അവയവം (കരചരണാദികളായ അവയവങ്ങളിൽവെച്ച് ഏതെങ്കിലും ഒരു അവയവത്തിന്നു ഹാനിയോ ശക്തിയില്ലായ്കയോ ഉള്ളവൻ എന്നു സാരം), അക്ഷിരോഗി=അക്ഷിരോഗമുള്ളവൻ, അക്ഷിരോഗം=നേത്രരോഗം, മേധാവി=മേധയുള്ളവൻ, മേധാ=ധാരണാസാമർത്ഥ്യത്തോടുകൂടിയ ബുദ്ധി, പശുമാൻ=പശുക്കളുള്ളവൻ, പരകാര്യരതൻ=പരകാര്യങ്ങളിൽ രതൻ, പരകാര്യങ്ങൾ=അന്യകാര്യങ്ങൾ, രതൻ=രതിയോടുകൂടിയവൻ, രതി=താൽപര്യം, സാധു=സദ്വൃത്തൻ, നരൻ=പുരുഷൻ, തൃതീയാംശം=മൂന്നാംകാൽ.

സാ—തൃക്കേട്ടയുടെ മൂന്നാംകാലിൽ ജനിച്ചവൻ അവയവങ്ങളിൽ വെച്ചൊന്നിന്നു കുറവോ ശക്തിയില്ലായ്കയോ ഉള്ളവനായിട്ടും നേത്രരോഗിയായിട്ടും ധാരണാസാമർത്ഥ്യത്തോടുകൂടിയ ബുദ്ധിയുള്ളവനായിട്ടും വളരെ പശുക്കൾ ഉള്ളവനായിട്ടും അന്യകാര്യത്തിങ്കൽ താൽപര്യത്തോടുകൂടിയവനായിട്ടും സദ്വൃത്തനായിട്ടും ഭവിക്കും.

ക്രൂരഃ കലഹശീലശ്ച കുലവൈരീ ജളോऽംഗവാൻ
സദാ പരുഷശീലശ്ച ജ്യേഷ്ഠാന്ത്യേ ജായതേ നരഃ ൭൪

അ—ക്രൂരഃ കലഹശീലഃ ച കുലവൈരീ ജളഃ അംഗവാൻ സദാ പരുഷശീലഃ നരഃ ജ്യേഷ്ഠാന്ത്യേ ജായതേ.

അന്വ—ക്രൂരനായും കലഹശീലനായും കുലവൈരിയായും ജളനായും അംഗവാനായും എല്ലാ സമയത്തിങ്കലും പരുഷശീലനായുമിരിക്കുന്ന നരൻ ജ്യേഷ്ഠാന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—ക്രൂരൻ=നിർദ്ദയൻ, കലഹശീലൻ=കലഹമാകുന്ന ശീലത്തോടുകൂടിയവൻ, ശീലം=സ്വഭാവം, കുലവൈരീ=കുലശത്രു, ജളൻ=വിശേഷജ്ഞാനമില്ലാത്തവൻ, അംഗവാൻ=നല്ല അംഗങ്ങൾ ഉള്ളവൻ, അംഗങ്ങൾ=അവയവങ്ങൾ, പരുഷശീലൻ=പരുഷമായിരിക്കുന്ന ശീലത്തോടുകൂടിയവൻ, പരുഷം=നിഷ്ഠുരം, ശീലം=സ്വഭാവം, നരൻ=പുരുഷൻ, ജ്യേഷ്ഠാന്ത്യം=ജ്യേഷ്ഠയുടെ അന്ത്യം, ജ്യേഷ്ഠാ=തൃക്കേട്ട, അന്ത്യം=നാലാംകാൽ.

സാ—തൃക്കേട്ടയുടെ നാലാംകാലിൽ ജനിച്ചവൻ നിർദ്ദയനായിട്ടും സ്വാഭാവികമായ കലഹത്തോടുകൂടിയവനായിട്ടും കുലശത്രുവായിട്ടും ജളനായിട്ടും നല്ല ശരീരത്തോടുകൂടിയവനായിട്ടും എല്ലാ സമയത്തിങ്കലും അന്യന്ത ദുഃഖകരമായ ശീലത്തോടുകൂടിയവനായിട്ടും ഭവിക്കും.

മൂലരോഗീ മൂലനാശീ ബ്രഹ്മഘ്നഃ പശുകൃൽ സദാ
സദാ രോഷീ മദോന്മത്തോ മൂലാദൌ ജായതേ നരഃ ൫൭

അ—മൂലരോഗീ മൂലനാശീ ബ്രഹ്മഘ്നഃ സദാ പശുകൃൽ സദാ രോഷീ മദോന്മത്തഃ ച നരഃ മൂലാദൌ ജായതേ.

അന്വ—മൂലരോഗിയായും മൂലനാശിയായും ബ്രഹ്മഘ്നനായും എല്ലാ സമയത്തിങ്കലും പശുകൃത്തായും എല്ലാ സമയത്തിങ്കലും രോഷിയായും മദോന്മത്തനായുമിരിക്കുന്ന നരൻ മൂലാദിയിങ്കൽ ജനിക്കുന്നു.

പരി—മൂലരോഗി=മൂലരോഗമുള്ളവൻ, മൂലരോഗം=അശ്സ്സ്, മൂലനാശി=മൂലത്തെ നശിപ്പിക്കുന്നവൻ, മൂലം=മൂലഗൃഹം (ജനിച്ച തറവാട് എന്നു സാരം), ബ്രഹ്മഘ്നൻ=ബ്രഹ്മദ്വേഷി, പശുകൃത്ത്=പശുക്കളെ ഉണ്ടാക്കുന്നവൻ, രോഷി=രോഷമുള്ളവൻ, രോഷം=കോപം, മദോന്മത്തൻ=മദംഹേതുവായിട്ട് ഉന്മത്തൻ, മദം=മദ്യപാനാദികൾകൊണ്ടുണ്ടാകുന്ന മനോവികാരം, ഉന്മത്തൻ=ഭ്രാന്തൻ, നരൻ=പുരുഷൻ, മൂലാദി=മൂലത്തിൻെറ ആദി, ആദി=ആദ്യപാദം.

സാ—മൂലത്തിൻെറ ഒന്നാംകാലിൽ ജനിച്ചവൻ അശ്സ്സോടുകൂടിയവനായിട്ടും ജനിച്ച തറവാടിനെ നശിപ്പിച്ചവനായിട്ടും ബ്രഹ്മദ്വേഷിയായിട്ടും എല്ലാ സമയത്തിങ്കലും പശുക്കളെ സമ്പാദിക്കുന്നവനായിട്ടും എല്ലാ സമയത്തിങ്കലും കോപിയായിട്ടും മദ്യപാനം മുതലായതുകൊണ്ടു ഉന്മാദിയായിട്ടും ഭവിക്കും

പണ്ഡിതഃ ക്രൂരഗാത്രശ്ച വക്രാക്ഷസ്സ്വത്വവാചകഃ
ഹൃദ്രോഗീ മതിമാൻ സാധുർദ്വിതീയാംശേ തു ജായതേ. ൫൮

അ—പണ്ഡിതഃ ക്രൂരഗാത്രഃ ച വക്രാക്ഷഃ സത്യവാചകഃ ഏഡ്രോഗീ മതിമാൻ സാധുഃ ച നരഃ തു ദ്വിതീയാംശേ ജായതേ.

അന്വ—പണ്ഡിതനായും ക്രൂരഗാത്രനായും വക്രാക്ഷനായും സത്യവാചകനായും ഏഡ്രോഗിയായും മതിമാനായും സാധുവായുമിരിക്കുന്ന നരൻ ദ്വിതീയാംശത്തിങ്കൻ ജനിക്കുന്നു.

പരി—പണ്ഡിതൻ=വിദ്വാൻ, ക്രൂരഗാത്രൻ=ക്രൂരമായിരിക്കുന്ന ഗാത്രത്തോടുകൂടിയവൻ, ക്രൂരം=ഭയങ്കരം, ഗാത്രം=ശരീരം, വക്രാക്ഷൻ=വക്രമായിരിക്കുന്ന അക്ഷിയോടുകൂടിയവൻ, വക്രം=വളഞ്ഞതു്, അക്ഷി=കണ്ണു്, സത്യവാചകൻ=സത്യവാദി, ഏഡ്രോഗി=ഏഡ്രോഗമുള്ളവൻ, മതിമാൻ=ബുദ്ധിമാൻ, സാധു=സദ്വൃത്തൻ, നരൻ=പുരുഷൻ, ദ്വിതീയാംശം=രണ്ടാംകാൽ.

സാ—മൂലത്തിൻെറ രണ്ടാംകാലിൽ ജനിച്ചവൻ വിദ്വാനായിട്ടും ഭീഷണശരീരനായിട്ടും വളഞ്ഞ കണ്ണോടുകൂടിയവനായിട്ടും സത്യവാദിയായിട്ടും ഏഡ്രോഗമെന്ന രോഗത്തോടുകൂടിയവനായിട്ടും ബുദ്ധിമാനായിട്ടും സദ്വൃത്തനായിട്ടും ഭവിക്കും.

ക്ഷുദ്രകമ്മരതഃ കാമീ വിപ്രിയഃ പ്രിയദശ്നഃ
ശോകകൃച്ഛോകകത്താ ച തൃതീയാംശേ തു ജായതേ. ൩൭

അ—ക്ഷുദ്രകമ്മരതഃ കാമീ വിപ്രിയഃ പ്രിയദശ്നഃ ശോകകൃച്ഛോകകത്താ ച നരഃ തു തൃതീയാംശേ ജായതേ.

അന്വ—ക്ഷുദ്രകമ്മരതനായും കാമിയായും വിപ്രിയനായും പ്രിയദശ്നനായും ശോകകൃച്ഛോകകത്താവായുമിരിക്കുന്ന നരൻ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—ക്ഷുദ്രകമ്മരതൻ=ക്ഷുദ്രകമ്മങ്ങളിൽ രതൻ, ക്ഷുദ്രകമ്മങ്ങൾ=ക്ഷുദ്രക്രിയകൾ, രതൻ=രതിയോടുകൂടിയവൻ, രതി=താല്പൎയ്യം, കാമീ=അധികമായ കാമത്തോടുകൂടിയവൻ, കാമം=വിഷയേച്ഛ, വിപ്രിയൻ=പ്രിയനോടു കൂടാത്തവൻ, പ്രിയൻ=ഇഷ്ടൻ, പ്രിയദശ്നൻ=പ്രിയമായിരിക്കുന്ന ദശ്നത്തോടുകൂടിയവൻ, പ്രിയം=പ്രീതികരം, ദശ്നം=ആലോകനം (നോക്കൽ എന്നു സാരം), ശോകകൃച്ഛോകകത്താവു്=ശോകകൃത്തുകൾക്കു ശോകത്തെ ഉണ്ടാക്കുന്നവൻ, ശോകകൃത്തുകൾ=ശോകത്തെ ഉണ്ടാക്കുന്നവർ, ശോകം=ദുഃഖം, നരൻ=പുരുഷൻ, തൃതീയാംശം=മൂന്നാംകാൽ.

സാ—മൂലത്തിൻെറ മൂന്നാംകാലിൽ ജനിച്ചവൻ പരന്മാരെ ദ്രോ

ഹിപ്രായിക്കൊണ്ടു് അവരുടെ ഗൃഹത്തോടടുത്ത ഭൂമിയിൽ ചില കീല സ്ഥാപനം മുതലായ ക്ഷുദ്രക്രിയകളിൽ താല്പൎയ്യത്തോടുകൂടിയവനായിട്ടും അധികമായ വിഷയാഗ്രഹത്തോടുകൂടിയവനായിട്ടും ഇഷ്ടജനത്തോടു വേർപെട്ടവനായിട്ടും പ്രീതികരമായ ദൎശനത്തോടുകൂടിയവനായിട്ടും തന്നെ ദുഃഖിപ്പിച്ചവനെ ദുഃഖിപ്പിക്കുന്നവനായിട്ടും ഭവിക്കും.

ബലിഷ്ഠോ നിപുണസ്സാധുഃ കണ്ഠരോഗീ മഹാമതിഃ
ശത്രുതാപീ ജിതക്രോധോ മൂലാന്ത്യേ ജായതേ നരഃ. ൬൩

അ—ബലിഷ്ഠഃ നിപുണഃ സാധുഃ കണ്ഠരോഗീ മഹാമതിഃ ശത്രുതാപീ ജിതക്രോധഃ ച നരഃ മൂലാന്ത്യേ ജായതേ.

അന്വ—ബലിഷ്ഠനായും നിപുണനായും സാധുവായും കണ്ഠരോഗിയായും മഹാമതിയായും ശത്രുതാപിയായും ജിതക്രോധനായുമിരിക്കുന്ന നരൻ മൂലാന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—ബലിഷ്ഠൻ=ഏറ്റവും ബലവാൻ, നിപുണൻ=സമൎത്ഥൻ, സാധു=സദ്വൃത്തൻ, കണ്ഠരോഗീ=കണ്ഠരോഗമുള്ളവൻ, കണ്ഠരോഗം=കണ്ഠവ്യാധി, മഹാമതീ=മഹതിയായിരിക്കുന്ന മതിയോടുകൂടിയവൻ, മഹതി=വലുതായിരിക്കുന്നതു്, മതി=ബുദ്ധി, ശത്രുതാപി=ശത്രുക്കളെ തപിപ്പിക്കുന്നവൻ, തപിപ്പിക്ക=ദുഃഖിപ്പിക്കുക, ജിതക്രോധൻ=ജിതമായിരിക്കുന്ന ക്രോധത്തോടുകൂടിയവൻ, ജിതം=ജയിക്കപ്പെട്ടതു്, ക്രോധം=കോപം, നരൻ=പുരുഷൻ, മൂലാന്ത്യം=മൂലത്തിൻെറ അന്ത്യം, അന്ത്യം=നാലാംകാൽ.

സാ—മൂലത്തിൻെറ നാലാംകാലിൽ ജനിച്ചവൻ ഏറ്റവും ബലവാനായിട്ടും സമൎത്ഥനായിട്ടും സദ്വൃത്തനായിട്ടും, കണ്ഠരോഗിയായിട്ടും മഹാബുദ്ധിയായിട്ടും ശത്രുക്കളെ ദുഃഖിപ്പിക്കുന്നവനായിട്ടും കോപത്തെ ജയിച്ചവനായിട്ടും ഭവിക്കും.

സ്ത്രൈണോല്പപുത്രവാൻ ക്രൂരോ ദീനാത്മാ ദീനചേതനഃ
അല്പായുഷ്മാൻ ജലാൎത്തശ്ച ജലാദൌ ജായതേ നരഃ. ൬൪

അ—സ്ത്രൈണഃ അല്പപുത്രവാൻ ക്രൂരഃ ദീനാത്മാ ദീനചേതനഃ അല്പായുഷ്മാൻ ജലാൎത്തഃ ച നരഃ ജലാദൌ ജായതേ.

അന്വ—സ്ത്രൈണനായും അല്പപുത്രവാനായും ക്രൂരനായും ദീനാത്മാവായും ദീനചേതനനായും അല്പായുഷ്മനായും ജലാൎത്തനായുമിരിക്കുന്ന നരൻ ജലാദിയിങ്കൽ ജനിക്കുന്നു.

പരി—സ്ത്രൈണൻ=സ്ത്രീജിതൻ, അല്പപുത്രവാൻ=അല്പന്മാരായിരിക്കുന്ന പുത്രന്മാരുള്ളവൻ, ശൂരൻ=ശൌര്യത്തോടുകൂടിയവൻ, ദീനാത്മാവ്=ദീനമായിരിക്കുന്ന ആത്മാവോടുകൂടിയവൻ, ദീനം=ബലഹീനം, ആത്മാവ്=ദേഹം, ദീനചേതനൻ=ദീനയായിരിക്കുന്ന ചേതനയോടുകൂടിയവൻ, ദീനാ=ബലഹീന, ചേതനാ=ബുദ്ധി, അല്പായുഷ്മാൻ=അല്പമായിരിക്കുന്ന ആയുസ്സുള്ളവൻ, ജലാർത്തൻ=ജലം ഹേതുവായിട്ട് ആർത്തൻ, ആർത്തൻ=രോഗി, നരൻ=പുരുഷൻ, ജലാദി=ജലത്തിന്റെ ആദി, ജലം=പൂരാടം, ആദി=ആദ്യപാദം.

സാ—പൂരാടത്തിന്റെ ഒന്നാംകാലിൽ ജനിച്ചവൻ സ്ത്രീജിതനായിട്ടും അല്പസന്തതിയായിട്ടും ശൌര്യത്തോടുകൂടിയവനായിട്ടും ബലഹീനങ്ങളായിരിക്കുന്ന ദേഹമനസ്സുകളോടുകൂടിയവനായിട്ടും അല്പായുസ്സായിട്ടും ജലം നിമിത്തമായി ദൂഷിച്ചിരിക്കുന്ന വാതാദികളാൽ ഉത്ഭവിപ്പിക്കപ്പെട്ട രോഗങ്ങളോടുകൂടിയവനായിട്ടും ഭവിക്കും.

ഗൂഢനിസ്നേഹവാൻ കാന്തഃ പരിഹാസപ്രിയസ്തഥാ
രോഗീ ഗർവ്വിതവാൻ കോപീ ദ്വിതീയാംശേ തു ജായതേ ൭൫

അ—ഗൂഢനിസ്നേഹവാൻ കാന്തഃ പരിഹാസപ്രിയഃ തഥാ രോഗീ ഗർവ്വിതവാൻ കോപീ ച നരഃ തു ദ്വിതീയാംശേ ജായതേ.

അന്വ—ഗൂഢനിസ്നേഹനായും കാന്തനായും പരിഹാസപ്രിയനായും രോഗിയായും ഗർവ്വിതവാനായും കോപിയായുമിരിക്കുന്ന നരൻ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—ഗൂഢനിസ്നേഹവാൻ=ഗൂഢനിസ്നേഹമുള്ളവൻ, ഗൂഢനിസ്നേഹം=ഗൂഢമായിരിക്കുന്ന നിസ്നേഹം, ഗൂഢം=അസ്പഷ്ടം, നിസ്നേഹം=സ്നേഹാഭാവം, കാന്തൻ=സുന്ദരൻ, പരിഹാസപ്രിയൻ=പ്രിയമായിരിക്കുന്ന പരിഹാസത്തോടുകൂടിയവൻ, പ്രിയം=പ്രീതികരം, ഗർവ്വിതവാൻ=ഗർവ്വിതമുള്ളവൻ, ഗർവ്വിതം=ഗർവ്വം, കോപി=അധികമായ കോപത്തോടുകൂടിയവൻ, കോപം=ക്രോധം, നരൻ=പുരുഷൻ, ദ്വിതീയാംശം=രണ്ടാംകാൽ.

സാ—പൂരാടത്തിന്റെ രണ്ടാംകാലിൽ ജനിച്ചവൻ അസ്പഷ്ടമായ സ്നേഹഭാവത്തോടുകൂടിയവനായിട്ടും സുന്ദരനായിട്ടും പരിഹാസപ്രിയനായിട്ടും രോഗിയായിട്ടും ഗർവ്വത്തോടുകൂടിയവനായിട്ടും അധികമായ കോപത്തോടുകൂടിയവനായിട്ടും ഭവിക്കും.

മഹോദരോ മാതൃഹീനോ ഗുണഗ്രാഹീ ശുചിസ്തഥാ
ഭോഗവാൻ സുഭഗശ്ചൈവ തൃതീയാംശേ തു ജായതേ. ൭൬

അ—മഹോദരഃ മാതൃഹീനഃ ഗുണഗ്രാഹീ ശുചിഃ തഥാ ഭോഗവാൻ സുഭഗഃ ഏവ ച നരഃ തു തൃതീയാംശേ ജായതേ.

അന്വ—മഹോദരനായും മാതൃഹീനനായും ഗുണഗ്രാഹിയായും ശുചിയായും ഭോഗവാനായും സുഭഗനായിത്തന്നെയുമിരിക്കുന്ന നരൻ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—മഹോദരൻ=മഹത്തായിരിക്കുന്ന ഉദരത്തോടുകൂടിയവൻ, മഹത്തു്=വലുതായിരിക്കുന്നതു്, ഉദരം=വയറു്, മാതൃഹീനൻ=മാതാവോടുകൂടാത്തവൻ, മാതാവു്=അമ്മ, ഗുണഗ്രാഹീ=ഗുണത്തെ ഗ്രഹിക്കുശീലമായിട്ടുള്ളവൻ, ശുചി=ശുദ്ധൻ, ഭോഗവാൻ=സുഖി സുഭഗൻ=സർവ്വജനപ്രിയൻ, നരൻ=പുരുഷൻ, തൃതീയാംശം=മൂന്നാംകാൽ.

സാ—പൂരാടത്തിൻെറ മൂന്നാംകാലിൽ ജനിച്ചവൻ വലുതായ വയറോടുകൂടിയവനായിട്ടും ബാല്യത്തിങ്കൽത്തന്നെ മാതാവോടു വേർപെട്ടവനായിട്ടും ഗുണത്തെ ഗ്രഹിക്കു ശീലമായുള്ളവനായിട്ടും ശുദ്ധനായിട്ടും സുഭഗനായിട്ടും സർവ്വജനങ്ങൾക്കും ഇഷ്ടനായിട്ടും ഭവിക്കും.

പിതൃഹീനോ ബലീ ദാതാ തപശ്ശോഷീ ഘോരഭാഷണഃ
ഋതവാദീ പരദ്രോഹീ ജലാന്ത്യേ ജായതേ നരഃ. ൮൦

അ—പിതൃഹീനഃ ബലീ ദാതാ തപശ്ശോഷീ ഘോരഭാഷണഃ ഋതവാദീ പരദ്രോഹീ ച നരഃ ജലാന്ത്യേ ജായതേ.

അന്വ—പിതൃഹീനനായും ബലിയായും ദാതാവായും തപശ്ശോഷിയായും ഘോരഭാഷണനായും ഋതവാദിയായും പരദ്രോഹിയായുമിരിക്കുന്ന നരൻ ജലാന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—പിതൃഹീനൻ=പിതാവിനോടു വേർപെട്ടവൻ, പിതാവു്=അച്ഛൻ, ബലി=ബലവാൻ, ദാതാവു്=ദാനശീലൻ, തപശ്ശോഷി=തപശ്ശോഷമുള്ളൻ, ഘോരഭാഷണൻ=ഘോരമായിരിക്കുന്ന ഭാഷണത്തോടുകൂടിയവൻ, ഘോരം=ഭയങ്കരം, ഭാഷണം=വാക്കു്, ഋതവാദി=സത്യവാദി, പരദ്രോഹി=പരന്മാരെ ദ്രോഹിക്കുന്നവൻ, പരന്മാർ=അന്യന്മാർ, ദ്രോഹിക്ക=ഉപദ്രവിക്കുക, ജലാന്ത്യം=ജലത്തിൻെറ അന്ത്യം, ജലം=പൂരാടം, അന്ത്യം=നാലാംകാൽ.

സാ—പൂരാടത്തിൻെറ നാലാംകാലിൽ ജനിച്ചവൻ ബാല്യത്തിങ്കൽത്തന്നെ പിതാവിനോടു വേർപെട്ടവനായിട്ടും ബലവാനായിട്ടും ദാനശീലനായിട്ടും തപശ്ശോഷമുള്ളവനായിട്ടും ഭയത്തെ ജനിപ്പിക്കുന്ന വാക്കോടുകൂടിയവനായിട്ടും സത്യവാദിയായിട്ടും അന്യന്മാരെ ദ്രോഹിക്കുന്നവനായിട്ടും ഭവിക്കും.

ശാസ്ത്രജ്ഞസ്സുമതിർദ്ദാതാ വിപുലാത്മാ മഹാമതിഃ
ഗുരുദേവപ്രിയോ നിത്യം വിശാഖാദൌ ജായതേ നരഃ  വൃ.ഫ

അ—ശാസ്ത്രജ്ഞഃ സുമതിഃ ദാതാ വിപുലാത്മാ മഹാമതിഃ നിത്യം ഗുരുദേവപ്രിയഃ ച നരഃ വിശാഖാദൌ ജായതേ.

അന്വ—ശാസ്ത്രജ്ഞനായും സുമതിയായും ദാതാവായും വിപുലാത്മാവായും മഹാമതിയായും നിയമേന ഗുരുദേവപ്രിയനായുമിരിക്കുന്ന നരൻ വിശാഖാദിയിങ്കൽ ജനിക്കുന്നു.

പരി—ശാസ്ത്രജ്ഞൻ=ശാസ്ത്രത്തെ അറിയുന്നവൻ, സുമതി=നല്ല മതിയോടുകൂടിയവൻ, മതി=ബുദ്ധി, ദാതാവു്=ദാനശീലൻ, വിപുലാത്മാവു്=വിപുലമായിരിക്കുന്ന ആത്മാവോടുകൂടിയവൻ, വിപുലം=പരപ്പോടുകൂടിയതു്, ആത്മാവു്=ശരീരം, മഹാമതി=മഹേച്ഛൻ, ഗുരുദേവപ്രിയൻ=ഗുരുവിന്നും ദേവന്മാക്കും പ്രിയൻ, ഗുരു=അച്ഛൻ മുതലായ ജനം, പ്രിയൻ=പ്രീതികരൻ, നരൻ=പുരുഷൻ, വിശാഖാദി=വിശാഖത്തിന്റെ ആദി, വിശാഖം=ഉത്രാടം, ആദി=ആദ്യപാദം.

സാ—ഉത്രാടത്തിന്റെ ഒന്നാംകാലിൽ ജനിച്ചവൻ ശാസ്ത്രജ്ഞനായിട്ടും നല്ല ബുദ്ധിയോടുകൂടിയവനായിട്ടും ദാനശീലനായിട്ടും പരപ്പുള്ള ദേഹത്തോടുകൂടിയവനായിട്ടും ശ്ലാഘ്യയായ ഇച്ഛയോടുകൂടിയവനായിട്ടും ഗുരുപ്രീതിയേയും ദേവപ്രീതിയേയും ജനിപ്പിക്കുന്നവനായിട്ടും ഭവിക്കും.

ഗൂഢകമ്മാ ദൃഢം വാഗ്മീ ഡംഭീ ലോഭീ തഥൈവ ച
ഗ്രാഹീ ദേവരതോ നിത്യം ദ്വിതീയാംശേ തു ജായതേ. വൃ.

അ—ദൃഢം ഗൂഢകമ്മാ വാഗ്മീ ഡംഭീ തഥാ ലോഭീ ഏവ ഗ്രാഹീ നിത്യം ദേവരതഃ ച നരഃ തു ദ്വിതീയാംശേ ജായതേ.

അന്വ—ദൃഢമാകുംവണ്ണം ഗൂഢകമ്മാവായും വാഗ്മിയായും ഡംഭിയായും ലോഭിയായിത്തന്നെയും ഗ്രാഹിയായും നിയമേന ദേവരതനായുമിരിക്കുന്ന നരൻ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—ദൃഢം=ബാഢം (നല്ലവണ്ണമെന്നു സാരം), ഗൂഢകമ്മാവു്=ഗൂഢമായിരിക്കുന്ന കമ്മത്തോടുകൂടിയവൻ, ഗൂഢം=ഗൂഹിക്കപ്പെട്ടതു്, ഗൂഹിക്കുക=മറയ്ക്കുക, വാഗ്മി=വാക്സാമത്ഥ്യത്തോടുകൂടിയവൻ, ഡംഭി=ഡംഭമുള്ളവൻ, ഡാംഭം=കപടധമ്മാനുഷ്ഠാനം, ലോഭി=ലുബ്ധൻ, ഗ്രാഹി=ശാസ്ത്രത്തെ നല്ലവണ്ണം ഗ്രഹിക്കുന്നവൻ, ദേവരതൻ=ദേവന്മാരിൽ ര

തൻ, രതൻ=രതിയോടുകൂടിയവൻ, രതി=ഭക്തി, നരൻ=പുരുഷൻ, ദ്വിതീയാംശം=രണ്ടാംകാൽ.

സാ__ഉത്രാടത്തിൻെറ രണ്ടാംകാലിൽ ജനിച്ചവൻ അതിഗൂഢമായ കമ്മത്തോടുകൂടിയവനായിട്ടും നല്ല വാക്കോടുകൂടിയവനായിട്ടും ഡംഭമുള്ളവനായിട്ടും ലുബ്ധനായിട്ടും ശാസ്ത്രാത്ഥഗ്രഹണസാമത്ഥ്യത്തോടുകൂടിയവനായിട്ടും നിയമേന ദേവഭക്തനായിട്ടും ഭവിക്കും.

സ്ഥൂലാക്ഷഃ സ്ഥൂലദേഹശ്ച കോപനശ്ശ്ഠമാനസഃ
ഗവ്വീ ക്രൌയ്യപരശ്ചൈവ തൃതീയാംശേ തു ജായതേ. വൃന്ദ

അ__സ്ഥൂലാക്ഷഃ സ്ഥൂലദേഹഃ ച കോപനഃ ശഠമാനസഃ ഗവ്വീ ക്രൌയ്യപരഃ ഏവ ച നരഃ തു തൃതീയാംശേ ജായതേ.

അന്വ__സ്ഥൂലാക്ഷനായും സ്ഥൂലദേഹനായും കോപനനായും ശഠമാനസനായും ഗവ്വിയായും ക്രൌയ്യപരനായിത്തന്നെയുമിരിക്കുന്ന നരൻ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി__സ്ഥൂലാക്ഷൻ=സ്ഥൂലങ്ങളായിരിക്കുന്ന അക്ഷികളോടുകൂടിയവൻ, സ്ഥൂലങ്ങൾ=പുഷ്ടിയോടുകൂടിയവ, അക്ഷികൾ=കണ്ണുകൾ, സ്ഥൂലദേഹൻ=സ്ഥൂലമായിരിക്കുന്ന ദേഹത്തോടുകൂടിയവൻ, സ്ഥൂലം=തടിച്ചതു്, ദേഹം=ശരീരം, കോപനൻ=അധികമായ കോപത്തോടുകൂടിയവൻ, കോപം=ക്രോധം, ശഠമാനസൻ=ശഠമായിരിക്കുന്ന മാനസത്തോടുകൂടിയവൻ, ശഠം=ശാഠ്യത്തോടുകൂടിയതു്, മാനസം=മനസ്സു്, ഗവ്വീ=ഗവ്വമുള്ളവൻ, ക്രൌയ്യപരൻ=ക്രൌയ്യമാകുന്ന പരത്തോടുകൂടിയവൻ, ക്രൌയ്യം=ക്രൂരത്വം, പരം=പ്രധാനം, നരൻ=പുരുഷൻ, തൃതീയാംശം=മൂന്നാംകാൽ.

സാ__ഉത്രാടത്തിൻെറ മൂന്നാംകാലിൽ ജനിച്ചവൻ തടിച്ച കണ്ണുകളോടും തടിച്ച ദേഹത്തോടും കൂടിയവനായിട്ടും അതികോപിയായിട്ടും ശാഠ്യസഹിതമായ മനസ്സോടുകൂടിയവനായിട്ടും ഗവ്വമുള്ളവനായിട്ടും ക്രൌയ്യപ്രധാനനായിട്ടും ഭവിക്കും.

സുപ്രസാദീ സുധമ്മാ ച ബന്ധുപ്രിയവിശേഷവിൽ
ലൌകികസ്സത്യവാദീ ച വിശ്വാന്ത്യേ ജായതേ നരഃ വൃന്ദ

അ__സുപ്രസാദീ സുധമ്മാ ച ബന്ധുപ്രിയവിശേഷവിൽ ലൌകികഃ സത്യവാദീ ച നരഃ വിശ്വാന്ത്യേ ജായതേ.

അന്വ__സുപ്രസാദിയായും സുധമ്മാവായും ബന്ധുപ്രിയവിശേ

ഷവിത്തായും ലൌകികനായും സത്യവാദിയായുമിരിക്കുന്ന നരൻ വി ശാഖാന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—സുപ്രസാദി=ഏററവും പ്രസാദിയായുള്ളവൻ, പ്രസാദി= പ്രസന്നതയുള്ളവൻ, സുധർമ്മാവു്=ശോഭനമായിരിക്കുന്ന ധർമ്മത്തോടുകൂടിയവൻ, ബന്ധുപ്രിയവിശേഷവിത്തു്=ബന്ധുപ്രിയനായിട്ടും വിശേഷവിത്തായിട്ടുമിരിക്കുന്നവൻ, ബന്ധുപ്രിയൻ=ബന്ധുപ്രീതികരൻ, വിശേഷവിത്തു്=വിശേഷജ്ഞൻ, ലൌകികൻ=ലോകമര്യാദയെ അനുവർത്തിക്കുന്നവൻ, സത്യവാദി=സത്യമാകുംവണ്ണം വദിക്കുന്നവൻ, വദിക്ക= പറയുക, നരൻ=പുരുഷൻ, വിശാഖാന്ത്യം=വിശാഖത്തിൻെറ അന്ത്യം, വിശാഖം=ഉത്രാടം, അന്ത്യം=നാലാംകാൽ.

സാ—ഉത്രാടത്തിൻെറ നാലാംകാലിൽ ജനിച്ചവൻ ഏററവും പ്രസാദസഹിതനായിട്ടും ശോഭനമായിരിക്കുന്ന ധർമ്മത്തോടുകൂടിയവനായിട്ടും ബന്ധുപ്രീതികരനായിട്ടും വിശേഷജ്ഞനായിട്ടും ലോകമര്യാദയെ അനുസരിക്കുന്നവനായിട്ടും സത്യവാദിയായിട്ടും ഭവിക്കും.

സ്ഥൂലകായോഽല്പപുത്രശ്ച മേധാവീ കലഹപ്രിയഃ
ഉത്സാഹവാൻ ഗ്രന്ഥിരോഗീ ശ്രവണാദ്യൌ തു ജായതേ.

അ—സ്ഥൂലകായഃ അല്പപുത്രഃ മേധാവീ കലഹപ്രിയഃ ഉത്സാഹവാൻ ഗ്രന്ഥിരോഗീ ച നരഃ തു ശ്രവണാദ്യൌ ജായതേ.

അനു—സ്ഥൂലകായനായും അല്പപുത്രനായും മേധാവിയായും കലഹപ്രിയനായും ഉത്സാഹവാനായും ഗ്രന്ഥിരോഗിയായുമിരിക്കുന്ന നരൻ ശ്രവണാദിയിങ്കൽ ജനിക്കുന്നു.

പരി—സ്ഥൂലകായൻ=സ്ഥൂലമായിരിക്കുന്ന കായത്തോടുകൂടിയവൻ, സ്ഥൂലം=തടിച്ചതു്, കായം=ശരീരം, അല്പപുത്രൻ=അല്പന്മാരായിരിക്കുന്ന പുത്രന്മാരോടുകൂടിയവൻ, അല്പന്മാർ=ചുരുങ്ങിയവർ, മേധാവി=മേധയുള്ളവൻ, മേധാ=ധാരണാസാമർത്ഥ്യത്തോടുകൂടിയ ബുദ്ധി, കലഹപ്രിയൻ=പ്രിയമായിരിക്കുന്ന കലഹത്തോടുകൂടിയവൻ, പ്രിയം=പ്രീതികരം, ഉത്സാഹവാൻ=ഉത്സാഹമുള്ളവൻ, ഗ്രന്ഥിരോഗി=ഗ്രന്ഥിരോഗമുള്ളവൻ, ഗ്രന്ഥിരോഗം=ഗ്രന്ഥിയാകുന്ന രോഗം, ഗ്രന്ഥി=മുഴ, നരൻ=പുരുഷൻ, ശ്രവണാദി=ശ്രവണത്തിൻെറ ആദി, ശ്രവണം=തിരുവോണം, ആദി=ആദ്യപാദം.

സാ—തിരുവോണത്തിൻെറ ഒന്നാംകാലിൽ ജനിച്ചവൻ തടിച്ച ശരീരത്തോടുകൂടിയവനായിട്ടും അല്പസന്തതിയായിട്ടും ധാരണാസാമ

ത്ഥ്യത്തോടുകൂടിയവനായിട്ടും കലഹപ്രിയനായിട്ടും ഉത്സാഹമുള്ളവനായിട്ടും ഗ്രന്ഥിരോഗത്തോടുകൂടിയവനായിട്ടും ഭവിക്കും.

കൃശഗാത്രസ്സദാ കാമീ ലോഭീ ച ബ്രഹ്മവിൽ സദാ
ബഹുഭൃത്യവിശേഷീ ച ദ്വിതീയാംശേ തു ജായതേ. ൮൩

അ—കൃശഗാത്രഃ സദാ കാമീ സദാ ലോഭീ ച ബ്രഹ്മവിൽ ബഹുഭൃത്യവിശേഷീ ച നരഃ തു ദ്വിതീയാംശേ ജായതേ.

അന്വ—കൃശഗാത്രനായും എല്ലാ സമയത്തിങ്കലും കാമിയായും എല്ലാ സമയത്തിങ്കലും ലോഭിയായും ബ്രഹ്മവിത്തായും ബഹുഭൃത്യവിശേഷിയായുമിരിക്കുന്ന നരൻ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—കൃശഗാത്രൻ=കൃശമായിരിക്കുന്ന ഗാത്രത്തോടുകൂടിയവൻ, കൃശം=മെലിഞ്ഞതു്, ഗാത്രം=ശരീരം, കാമി=അധികമായ കാമത്തോടുകൂടിയവൻ, കാമം=വിഷയേച്ഛ, ലോഭി=ലുബ്ധൻ, ബ്രഹ്മവിത്തു്=ബ്രഹ്മജ്ഞൻ, ബഹുഭൃത്യവിശേഷി=ബഹുഭൃത്യവിശേഷങ്ങളുള്ളവൻ, ബഹുഭൃത്യവിശേഷങ്ങൾ=ബഹുക്കളായിരിക്കുന്ന ഭൃത്യവിശേഷങ്ങൾ, ബഹുക്കൾ=അനേകങ്ങൾ, ഭൃത്യവിശേഷങ്ങൾ=ഭൃത്യഭേദങ്ങൾ, നരൻ=പുരുഷൻ, ദ്വിതീയാംശം=രണ്ടാംകാൽ.

സാ—തിരുവോണത്തിന്റെ രണ്ടാംകാലിൽ ജനിച്ചവൻ മെലിഞ്ഞ ശരീരത്തോടുകൂടിയവനായിട്ടും എല്ലാ സമയത്തിങ്കലും അധികമായ വിഷയാഗ്രഹത്തോടുകൂടിയവനായിട്ടും എല്ലാ സമയത്തിങ്കലും ലുബ്ധനായിട്ടും ബ്രഹ്മജ്ഞനായിട്ടും ബഹുക്കളായിരിക്കുന്ന ഭൃത്യഭേദങ്ങളുള്ളവനായിട്ടും ഭവിക്കും.

കാമീ രോഗീ തഥാ ഭോഗീ ബഹുവിത്തസ്സുദാരുണഃ
അത്യുദാരശ്ശഠശ്ചൈവ തൃതീയാംശേ തു ജായതേ. ൮൪

അ—കാമീ രോഗീ തഥാ ഭോഗീ ബഹുവിത്തഃ സുദാരുണഃ അത്യുദാരഃ ശഠഃ ഏവ ച നരഃ തു തൃതീയാംശേ ജായതേ.

അന്വ—കാമിയായും രോഗിയായും ഭോഗിയായും ബഹുവിത്തനായും സുദാരുണനായും അത്യുദാരനായും ശഠനായിത്തന്നെയുമിരിക്കുന്ന നരൻ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—കാമി=അധികമായ കാമത്തോടുകൂടിയവൻ, കാമം=വിഷയേച്ഛ, രോഗി=രോഗമുള്ളവൻ, രോഗം=വ്യാധി, ഭോഗി=സുഖി, ബഹുവിത്തൻ=ബഹുവായിരിക്കുന്ന വിത്തത്തോടുകൂടിയവൻ, ബഹു=പെരുകിയതു്, വിത്തം=ധനം, സുദാരുണൻ=ഏററവും ദാരുണൻ, ദാ

തണൻ=ഭയങ്കരൻ, അത്യുദാരൻ=ഏറ്റവും ഉദാരൻ, ഉദാരൻ=ദാതാവു്, ശഠൻ=ശാഠ്യത്തോടുകൂടിയവൻ, നരൻ=പുരുഷൻ, തൃതീയാംശം=മൂന്നാംകാൽ.

സാ—തിരുവോണത്തിൻെറ മൂന്നാംകാലിൽ ജനിച്ചവൻ അധികമായ വിഷയാഗ്രഹത്തോടുകൂടിയവനായിട്ടും രോഗിയായിട്ടും സുഖസാധനങ്ങളുടെ സമൃദ്ധിയുള്ളവനായിട്ടും വളരെ ധനത്തോടുകൂടിയവനായിട്ടും ഏററവും ദാനശീലനായിട്ടും ശാഠ്യത്തോടുകൂടിയവനായിട്ടും ഭവിക്കും.

വിദഗ്ദ്ധോ ഗണിതേ ഭോഗീ ധർമ്മിഷ്ഠോ ദാനശീലവാൻ
വസുമാൻ കൃഷിമാംശ്ചൈവ ശ്രവണാന്ത്യേ തു ജായതേ. വൃ

അ—ഗണിതേ വിദഗ്ദ്ധഃ ഭോഗീ ധർമ്മിഷ്ഠഃ ദാനശീലവാൻ വസുമാൻ കൃഷിമാൻ ഏവ ച നരഃ തു ശ്രവണാന്ത്യേ ജായതേ.

അന്വ—ഗണിതത്തിങ്കൽ വിദഗ്ദ്ധനായും ഭോഗിയായും ധർമ്മിഷ്ഠനായും ദാനശീലവാനായും വസുമാനായും കൃഷിമാനായിത്തന്നെയുമിരിക്കുന്ന നരൻ ശ്രവണാന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—ഗണിതം=ഗ്രഹഗണിതം മുതലായതു്, വിദഗ്ദ്ധൻ=സമർത്ഥൻ, ഭോഗി=സുഖി, ധർമ്മിഷ്ഠൻ=അതിധാർമ്മികൻ, ദാനശീലവാൻ=വളരെ ദാനംചെയ്യുന്നവൻ, വസുമാൻ=ധനികൻ, കൃഷിമാൻ=കൃഷിയുള്ളവൻ, നരൻ=പുരുഷൻ, ശ്രവണാന്ത്യം=ശ്രവണത്തിൻെറ അന്ത്യം, ശ്രവണം=തിരുവോണം, അന്ത്യം=നാലാംകാൽ.

സാ—തിരുവോണത്തിൻെറ നാലാംകാലിൽ ജനിച്ചവൻ ഗണിതത്തിങ്കൽ സമർത്ഥനായിട്ടും സുഖിയായിട്ടും അതിശയേന ധാർമ്മികനായിട്ടും ധനികനായിട്ടും കൃഷിയുള്ളവനായിട്ടും ഭവിക്കും.

തീക്ഷ്ണസ്ഥൂലഹനുഃ കാമീ ബഹുപശീ നിഷ്ഠുരസ്സദാ
ക്ഷുൽപ്പിപാസായുതഃ ക്ലേശീ ധനിഷ്ഠാദൌ തു ജായതേ. വൃൻ

അ—തീക്ഷ്ണഃ സ്ഥൂലഹനുഃ കാമീ ബഹുപശീ നിഷ്ഠുരഃ സദാ ക്ഷുൽപ്പിപാസായുതഃ ക്ലേശീ ച നരഃ തു ധനിഷ്ഠാദൌ ജായതേ.

അന്വ—തീക്ഷ്ണനായും സ്ഥൂലഹനുവായും കാമിയായും ബഹുപശിയായും നിഷ്ഠുരനായും എല്ലാ സമയത്തിങ്കലും ക്ഷുൽപ്പിപാസായുതനായും ക്ലേശിയായുമിരിക്കുന്ന നരൻ ധനിഷ്ഠാദിയിങ്കൽ ജനിക്കുന്നു.

പരി—തീക്ഷ്ണൻ=ആശുകാരി, സ്ഥൂലഹനു= ലമായിരിക്കുന്ന ഹനുവിനോടുകൂടിയവൻ,സ്ഥൂലം=തടിച്ചതു്, ഹനു=മുഖാവയവവിശേ

ഷം, കാമീ=കാമമുള്ളവൻ, കാമം=വിഷയേച്ഛ, ബഹ്വശീ=വളരെ അ ശിക്കുന്നവൻ, അശിക്ക=ഭക്ഷിക്കുക, നിഷ്ഠുരൻ=നിർദ്ദയൻ, ക്ഷുല്പിപാ സായുതൻ=ക്ഷുല്പിപാസകളോടുകൂടിയവൻ, ക്ഷുല്പിപാസകൾ=ക്ഷുത്തും പിപാസയും, ക്ഷുത്ത്=വിശപ്പ്, പിപാസ=തണ്ണീർദാഹം, ക്ലേശീ=ക്ലേ ശങ്ങളുള്ളവൻ, ക്ലേശങ്ങൾ=ദുഃഖങ്ങൾ, നരൻ=പുരുഷൻ, ധനിഷ്ഠാ ദി=ധനിഷ്ഠയുടെ ആദി, ധനിഷ്ഠ=അവിട്ടം. ആദി=ആദ്യപാദം.

സാ—അവിട്ടത്തിന്റെ ഒന്നാംകാലിൽ ജനിച്ചവൻ പ്രവൃത്തിക ളിൽ അതിവേഗത്തോടുകൂടിയവനായിട്ടും ഹനു എന്ന മുഖാവയവത്തി ന്നു പുഷ്ടിയുള്ളവനായിട്ടും ഏററവും വിഷയതൽപരനായിട്ടും ബഹുഭ ക്ഷകനായിട്ടും നിർദ്ദയനായിട്ടും പ്രായേണ സർവ്വകാലത്തിങ്കലും വിശ പ്പോടും ദാഹത്തോടുംകൂടിയവനായിട്ടും ബഹുവിധങ്ങളായ ദുഃഖങ്ങളോ ടുകൂടിയവനായിട്ടും ഭവിക്കും.

ഉത്സാഹീ സത്യവാൻ ധർമ്മശാസ്ത്രജ്ഞോ മതിമാൻ സദാ
പരിക്ലേശീ ദൃഢദ്വേഷോ ദ്വിതീയാംശേ തു ജായതേ ൬൦

അ—ഉത്സാഹീ സത്യവാൻ ധർമ്മശാസ്ത്രജ്ഞഃ മതിമാൻ സദാ പ രിക്ലേശീ ദൃഢദ്വേഷഃ ച നരഃ തു ദ്വിതീയാംശേ ജായതേ.

അന്വ—ഉത്സാഹിയായും സത്യവാനായും ധർമ്മശാസ്ത്രജ്ഞനായും മതിമാനായും എല്ലാ സമയത്തിങ്കലും പരിക്ലേശിയായും ദൃഢദ്വേഷിയാ യുമിരിക്കുന്ന നരൻ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—ഉത്സാഹി = ഉത്സാഹമുള്ളവൻ, സത്യവാൻ = സത്യമുള്ള വൻ, ധർമ്മശാസ്ത്രജ്ഞൻ=ധർമ്മശാസ്ത്രത്തെ അറിയുന്നവൻ, പരിക്ലേശീ= പരിക്ലേശമുള്ളവൻ, പരിക്ലേശം=ദേഹമനസ്സുകളുടെ പീഡ, ദൃഢദ്വേ ഷൻ=ദൃഢമായിരിക്കുന്ന ദ്വേഷത്തോടുകൂടിയവൻ, ദൃഢം=സ്ഥിരം, ദ്വേ ഷം=അപ്രീതി, നരൻ=പുരുഷൻ, ദ്വിതീയാംശം=രണ്ടാംകാൽ.

സാ—അവിട്ടത്തിന്റെ രണ്ടാംകാലിൽ ജനിച്ചവൻ ഉത്സാഹ ത്തോടും സത്യത്തോടും ധർമ്മശാസ്ത്രത്തിന്റെ അറിവോടും ബുദ്ധിബല ത്തോടും സർവ്വകാലത്തിങ്കലും ദേഹമനസ്സുകളെ പല കാര്യത്തിങ്കിലും പ്ര വർത്തിപ്പിക്കനിമിത്തമായിട്ടുണ്ടായ ദേഹപീഡയോടും മനഃപീഡയോടും അപ്രിയകാരികളിൽ ദൃഢമായ ദ്വേഷത്തോടുംകൂടിയവനായി ഭവിക്കും.

കുബ്ജോഽഭിമാനീ ഗുണവാൻ സുശീലസ്സുവ്രതസ്സദാ
ശാസ്ത്രജ്ഞഃ പിംഗലശ്ചൈവ തൃതീയാംശേ തു ജായതേ. ൬൧

അ__കുബ്ജഃ അഭിമാനീ ഗുണവാൻ സുശീലഃ സദാ സവ്രതഃ ശാ
ഠ്യജ്ഞഃ പിംഗലഃ ഏവ ച നരഃ തു തൃതീയാംശേ ജായതേ.

അന്വ__കുബ്ജനായും അഭിമാനിയായും ഗുണവാനായും സുശീല
നായും എല്ലാ സമയത്തിങ്കലും സവ്രതനായും ശാഠ്യജ്ഞനായും പിംഗല
നായിത്തന്നെയുമിരിക്കുന്ന നരൻ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി— കുബ്ജൻ=കുടിലശരീരൻ (കൂനൻ എന്നു സാരം), അഭിമാ
നി=അഭിമാനമുള്ളവൻ, അഭിമാനം=ധനാദിമൂലമായ ഗർവ്വം, ഗുണ
വാൻ=ഗുണങ്ങളുള്ളവൻ, ഗുണങ്ങൾ=സത്യശൌചാദികൾ, സുശീ
ലൻ=നല്ല ശീലത്തോടുകൂടിയവൻ. ശീലം=സ്വഭാവം, സവ്രതൻ=വ്ര
തത്തോടുകൂടിയവൻ വ്രതം=ഉപവാസാദിപുണ്യകർമ്മം, ശാഠ്യജ്ഞൻ=
ശാഠ്യത്തെ അറിയുന്നവൻ, ശാഠ്യം=ശഠത, പിംഗലൻ=പിംഗലവ
ർണ്ണൻ, നരൻ=പുരുഷൻ, തൃതീയാംശം=നാലാംകാൽ

സാ__അവിട്ടത്തിന്റെ മൂന്നാംകാലിൽ ജനിച്ചവൻ കൂനനായി
ട്ടും ധനാദിമൂലമായ ഗർവ്വത്തോടുകൂടിയവനായിട്ടും സത്യശൌചാദികളാ
യ ഗുണങ്ങളോടുകൂടിയവനായിട്ടും നല്ല ശീലത്തോടുകൂടിയവനായിട്ടും
പ്രായേണ സർവ്വകാലങ്ങളിലും വ്രതസ്ഥനായിട്ടും പരശാഠ്യത്തെ അറിയു
ന്നവനായിട്ടും പിംഗലവർണ്ണനായിട്ടും ഭവിക്കും.

ക്രൂരോ ഗർവ്വിതവാൻ ദോഷീ സുരദ്വേഷീ തഥൈവ ച
ലോമശഃ സ്ഥൂലകായശ്ച ധനിഷ്ഠാന്ത്യേ തു ജായതേ. ൻ൨

അ__ക്രൂരഃ ഗർവ്വിതവാൻ ദോഷീ തഥാ സുരദ്വേഷീ ഏവ ച ലോ
മശഃ സ്ഥൂലകായഃ ച നരഃ തു ധനിഷ്ഠാന്ത്യേ ജായതേ.

അന്വ__ക്രൂരനായും ഗർവ്വിതവാനായും ദോഷിയായും സുരദ്വേഷി
യായിത്തന്നെയും ലോമശനായും സ്ഥൂലകായനായുമിരിക്കുന്ന നരൻ ധ
നിഷ്ഠാന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി__ക്രൂരൻ=നിർദ്ദയൻ, ഗർവ്വിതവാൻ=ഗർവ്വിതമുള്ളവൻ, ഗർവ്വി
തം=ഗർവ്വം, ദോഷി=ദോഷങ്ങളുള്ളവൻ, ദോഷങ്ങൾ=അസത്യാദികൾ,
സുരദ്വേഷി=ദേവദ്വേഷി, ലോമശൻ=വളരെ ലോമങ്ങളോടുകൂടിയ
വൻ, ലോമങ്ങൾ=രോമങ്ങൾ, സ്ഥൂലകായൻ=സ്ഥൂലമായിരിക്കുന്ന കായ
ത്തോടുകൂടിയവൻ, സ്ഥൂലം=തടിച്ചതു്, കായം=ശരീരം, നരൻ=പുരു
ഷൻ, ധനിഷ്ഠാന്ത്യം=ധനിഷ്ഠയുടെ അന്ത്യം, ധനിഷ്ഠ=അവിട്ടം, അ
ന്ത്യം=നാലാംകാൽ.

സാ__അവിട്ടത്തിന്റെ നാലാംകാലിൽ ജനിച്ചവൻ നിർദ്ദയനാ

യിട്ടും ഗർവ്വമുള്ളവനായിട്ടും അസത്യാദികളായ ദോഷങ്ങളോടുകൂടിയവനായിട്ടും ദേവദ്വേഷിയായിട്ടും വളരെ രോമങ്ങളോടുകൂടിയവനായിട്ടും തടിച്ച ദേഹത്തോടുകൂടിയവനായിട്ടും ഭവിക്കും.

ഗുണാത്ഭുതസ്സുഖീ ശ്രീമാനുദാരസ്സത്യവാചകഃ
ഗോബ്രാഹ്മണഹിതോ നിത്യം ശതതാരാദ്യജോ നരഃ ൪൯൩

അ—ഗുണാത്ഭുതഃ സുഖീ ശ്രീമാൻ ഉദാരഃ സത്യവാചകഃ നിത്യം ഗോബ്രാഹ്മണഹിതഃ ച നരഃ ശതതാരാദ്യജഃ ഭവതി.

അന്വ—ഗുണാത്ഭുതനായും സുഖിയായും ശ്രീമാനായും ഉദാരനായും സത്യവാചകനായും നിയമേന ഗോബ്രാഹ്മണഹിതനായുമിരിക്കുന്ന നരൻ ശതതാരാദ്യജനായി ഭവിക്കുന്നു.

പരി—ഗുണാത്ഭുതൻ=ഗുണങ്ങൾ ഹേതുവായിട്ട് അത്ഭുതൻ, അത്ഭുതൻ=ആശ്ചര്യകരൻ, ഉദാരൻ=ദാതാവ്, സത്യവാചകൻ=സത്യവാദി, ഗോബ്രാഹ്മണഹിതൻ=ഗോക്കൾക്കും ബ്രാഹ്മണർക്കും ഹിതൻ, ഗോക്കൾ=പശുക്കൾ, ഹിതൻ=ഇഷ്ടകരൻ, നരൻ=പുരുഷൻ, ശതതാരാദ്യജൻ=ശതതാരാദ്യത്തിങ്കൽ ജനിച്ചവൻ, ശതതാരാദ്യം=ശതതാരത്തിന്റെ ആദ്യം, ശതതാരം=ചതയം, ആദ്യം=ആദ്യപാദം.

സാ—ചതയത്തിന്റെ ഒന്നാംകാലിൽ ജനിച്ചവൻ ഗുണങ്ങൾകൊണ്ടു ജനങ്ങൾക്ക് ആശ്ചര്യത്തെ ഉണ്ടാക്കുന്നവനായിട്ടും സുഖിയായിട്ടും ശ്രീമാനായിട്ടും ദാനശീലനായിട്ടും സത്യവാദിയായിട്ടും പശുക്കൾക്കും ബ്രാഹ്മണർക്കും ഹിതമായിട്ടുള്ളതിനെ ചെയ്യുന്നവനായിട്ടും ഭവിക്കും.

സങ്കരീ പിശുനശ്ചൈവ ജനദ്വേഷീ സുമത്സരീ
ക്ലേശിതഃ ക്രൂരകർമ്മാ ച ദ്വിതീയാംശേ തു ജായതേ. ൪൯൪

അ—സങ്കരീ പിശുനഃ ഏവ ച ജനദ്വേഷീ സുമത്സരീ ക്ലേശിതഃ ക്രൂരകർമ്മാ ച നരഃ തു ദ്വിതീയാംശേ ജായതേ.

അന്വ—സങ്കരിയായും പിശുനനായിത്തന്നെയും ജനദ്വേഷിയായും സുമത്സരിയായും ക്ലേശിതനായും ക്രൂരകർമ്മാവായുമിരിക്കുന്ന നരൻ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—സങ്കരി=സങ്കരമുള്ളവൻ, സങ്കരം=വർണ്ണഭേദം, പിശുനൻ=സൂചകൻ (ഏഷണി പറയുന്നവൻ), ജനദ്വേഷി=ജനങ്ങളെ ദ്വേഷിക്കുന്നവൻ, സുമത്സരി=ഏറ്റവും മത്സരി, മത്സരി=മത്സരമുള്ളവൻ, ക്ലേ

ശിതൻ=സംജാതമായ ക്ലേശത്തോടുകൂടിയവൻ, സംജാതം=നല്ലവണ്ണം ജാതം, ജാതം=ഉണ്ടായതു്, ക്ലേശം=ദേഹമനസ്സുകളുടെ പീഡ, ക്രൂരകമ്മാവു്=ക്രൂരമായിരിക്കുന്ന കമ്മത്തോടുകൂടിയവൻ, ക്രൂരം=ഭയങ്കരം, നരൻ=പുരുഷൻ, ദ്വിതീയാംശം=രണ്ടാംകാൽ.

സാ—ചതയത്തിന്റെ രണ്ടാംകാലിൽ ജനിച്ചവൻ മാതാപിതാക്കന്മാർ ഭിന്നജാതീയന്മാരാകയാൽ ഉണ്ടായ വർണ്ണഭേദത്തോടുകൂടിയവനായിട്ടും ഏഷണിപറയുന്നവനായിട്ടും ജനദ്വേഷിയായിട്ടും വളരെ മത്സരത്തോടുകൂടിയവനായിട്ടും ദേഹമനസ്സുകളെ പീഡിപ്പിക്കുന്നവനായിട്ടും ക്രൂരങ്ങളായ കമ്മങ്ങളോടുകൂടിയവനായിട്ടും ഭവിക്കും.

ഹന്താ ഹൃദ്രോഗവാൻ മുഗ്ദ്ധോ നീചകമ്മാ തഥൈവ ച
വിത്തവാൻ ക്ഷുധിതശ്ചൈവ തൃതീയാംശേ തു ജായതേ. ൻ൭

അ—ഹന്താ ഹൃദ്രോഗവാൻ മുഗ്ദ്ധഃ തഥാ നീചകമ്മാ ഏവ ച വിത്തവാൻ ക്ഷുധിതഃ ഏവ ച നരഃ തു തൃതീയാംശേ ജായതേ.

അന്വ—ഹന്താവായും ഹൃദ്രോഗവാനായും മുഗ്ദ്ധനായും നീചകമ്മാവായിത്തന്നെയും വിത്തവാനായും ക്ഷുധിതനായിത്തന്നെയുമിരിക്കുന്ന നരൻ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—ഹന്താവു്=ഹനിക്കുന്നവൻ, ഹനിക്ക=ഹിംസിക്കുക, മുഗ്ദ്ധൻ=ജ്ഞാനശൂന്യൻ, നീചകമ്മാവു്=നീചങ്ങളായിരിക്കുന്ന കമ്മങ്ങളോടുകൂടിയവൻ, നീചങ്ങൾ=അധമങ്ങൾ, വിത്തവാൻ=വിത്തമുള്ളവൻ, വിത്തം=ധനം, ക്ഷുധിതൻ=വിശപ്പോടുകൂടിയവൻ, നരൻ=പുരുഷൻ, തൃതീയാംശം=മൂന്നാംകാൽ.

സാ—ചതയത്തിന്റെ മൂന്നാംകാലിൽ ജനിച്ചവൻ ഹിംസിക്കുന്നവനായിട്ടും ഹൃദ്രോഗമുള്ളവനായിട്ടും ജ്ഞാനശൂന്യനായിട്ടും അധമങ്ങളായ കമ്മങ്ങളോടുകൂടിയവനായിട്ടും അധികമായ വിശപ്പോടുകൂടിയവനായിട്ടും ഭവിക്കും.

അസ്നിഗ്ദ്ധസ്സ്വജനദ്വേഷീ ശുഭകമ്മരതസ്സദാ
അഭിമാനീ സുഖീ ചൈവ ശതതാരാന്ത്യജോ നരഃ ൻ൮

അ—അസ്നിഗ്ദ്ധഃ സ്വജനദ്വേഷീ ശുഭകമ്മരതഃ സദാ അഭിമാനീ സുഖീ ഏവ ച നരഃ ശതതാരാന്ത്യജഃ ഭവതി.

അന്വ—അസ്നിഗ്ദ്ധനായും സ്വജനദ്വേഷിയായും ശുഭകമ്മരതനായും എല്ലാ സമയത്തിങ്കലും അഭിമാനിയായും സുഖിയായിത്തന്നെയുമിരിക്കുന്ന നരൻ ശതതാരാന്ത്യജനായി ഭവിക്കുന്നു.

പരി—അസ്നിഗ്ദ്ധൻ=സ്നേഹത്തോടുകൂടാത്തവൻ, സ്വജനദ്വേഷി=സ്വജനങ്ങളെ ദ്വേഷിക്കുന്നവൻ, ശുഭകമ്മരതൻ=ശുഭകമ്മങ്ങളിൽ രതിയോടുകൂടിയവൻ, രതി=താൽപയ്യം, അഭിമാനി=അഭിമാനമുള്ളവൻ, അഭിമാനം=ധനാദിമൂലമായ ഗവ്വം, നരൻ=പുരുഷൻ, ശതതാരാന്ത്യജൻ=ശതതാരാന്ത്യത്തിങ്കൽ ജനിച്ചവൻ, ശതതാരാന്ത്യം=ശതതാരത്തിന്റെ അന്ത്യം, ശതതാരം=ചതയം, അന്ത്യം=നാലാംകാൽ.

സാ—ചതയത്തിന്റെ നാലാംകാലിൽ ജനിച്ചവൻ സ്നേഹത്തോടുകൂടാത്തവനായിട്ടും സ്വജനദ്വേഷിയായിട്ടും ശുഭകമ്മങ്ങളിൽ താൽപയ്യത്തോടുകൂടിയവനായിട്ടും ധനാദിമൂലമായ ഗവ്വത്തോടുകൂടിയവനായിട്ടും സുഖിയായിട്ടും ഭവിക്കും.

വിശാലവദനോ ദ്വേഷീ പ്രിയേതരസുഖേ തഥാ
രണശ്ലാഘീ മനഃക്ലേശീ പൂവ്വഭദ്രാദിജോ നരഃ ൻ൭

അ—വിശാലവദനഃ പ്രിയേതരസുഖേ ദ്വേഷീ തഥാ രണശ്ലാഘീ മനഃക്ലേശീ ച നരഃ പൂവ്വഭദ്രാദിജഃ ഭവതി.

അന്വ—വിശാലവദനനായും പ്രിയേതരസുഖത്തിങ്കൽ ദ്വേഷിയായും രണശ്ലാഘിയായും മനഃക്ലേശിയായുമിരിക്കുന്ന നരൻ പൂവ്വഭദ്രാദിജനായി ഭവിക്കുന്നു.

പരി—വിശാലവദനൻ = വിശാലമായിരിക്കുന്ന വദനത്തോടുകൂടിയവൻ, വിശാലം=പരപ്പോടുകൂടിയതു്, വദനം=മുഖം, പ്രിയേതരസുഖം=പ്രിയേതരന്മാരുടെസുഖം,പ്രിയേതരന്മാർ=അപ്രിയന്മാർ,ദ്വേഷി=ദ്വേഷമുള്ളവൻ, ദ്വേഷം=അപ്രീതി, രണശ്ലാഘി=രണത്തെ ശ്ലാഘിക്കുന്നവൻ, രണം=യുദ്ധം, ശ്ലാഘിക്ക=പ്രശംസിക്കുക, മനഃക്ലേശി=മനസ്സിനെ ക്ലേശിപ്പിക്കുന്നവൻ, ക്ലേശിപ്പിക്ക=വ്യസനിപ്പിക്കുക, നരൻ=പുരുഷൻ, പൂവ്വഭദ്രാദിജൻ=പൂവ്വഭദ്രാദിയിങ്കൽ ജനിക്കുന്നവൻ, പൂവ്വഭദ്രാദി=പൂവ്വഭദ്രയുടെ ആദി, പൂവ്വഭദ്രാ=പൂരുരുട്ടാതി, ആദി=ആദ്യപാദം.

സാ—പൂരുരുട്ടാതിയുടെ ഒന്നാംകാലിൽ ജനിച്ചവൻ പരപ്പുള്ള മുഖത്തോടുകൂടിയവനായിട്ടും അഹിതജനങ്ങളുടെ സുഖത്തിങ്കൽ ദ്വേഷത്തോടുകൂടിയവനായിട്ടും യുദ്ധത്തെ പ്രശംസിക്കുന്നവനായിട്ടും മനസ്സിനെ ക്ലേശിപ്പിക്കുന്നവനായിട്ടും ഭവിക്കും.

ഭോഗാന്വിതശ്ച ദുർഗ്രാഹ്യഃ സ്ത്രീണാമിഷ്ടസ്തഥൈവ ച
നൃപാൽ പ്രാപ്തധനശ്ചൈവ ദ്വിതീയാംശേ തു ജായതേ. ൻ൮

അ—ഭോഗാന്വിതഃ ച ദുർഗ്ഗ്രാഹ്യഃ തഥാ സ്ത്രീണാം ഇഷ്ടഃ ഏവ ച നൃപാൽ ഏവ പ്രാപ്തധനഃ ച നരഃ തു ദ്വിതീയാംശേ ജായതേ.

അന്വ—ഭോഗാന്വിതനായും ദുർഗ്ഗ്രാഹ്യനായും സ്ത്രീകൾക്കു് ഇഷ്ടനായിത്തന്നെയും നൃപങ്കൽനിന്നു പ്രാപ്തധനനായുമിരിക്കുന്ന നരൻ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—ഭോഗാന്വിതൻ=ഭോഗത്തോടു് അന്വിതൻ, ഭോഗം=സുഖം, അന്വിതൻ=കൂടിയവൻ, ദുർഗ്ഗ്രാഹ്യൻ=ദുഃഖേന ഗ്രഹിക്കപ്പെടുന്നവൻ, ഗ്രഹിക്ക=അധീനനാക്കുക, നൃപൻ=രാജാവു്, പ്രാപ്തധനൻ=പ്രാപ്തമായിരിക്കുന്ന ധനത്തോടുകൂടിയവൻ, പ്രാപ്തം=പ്രാപിക്കപ്പെട്ടതു്, പ്രാപിക്ക=ലഭിക്കുക, നരൻ=പുരുഷൻ. ദ്വിതീയാംശം=രണ്ടാംകാൽ.

സാ—പൂരുരുട്ടാതിയുടെ രണ്ടാംകാലിൽ ജനിച്ചവൻ സുഖിയായിട്ടും പ്രയത്നപ്പെട്ടാലും ഒരുത്തന്റെ അധീനതയെ പ്രാപിക്കാത്തവനായിട്ടും സ്ത്രീകൾക്കു് ഇഷ്ടനായിട്ടും രാജാവിങ്കൽനിന്നു ലഭിക്കപ്പെട്ട ധനത്തോടുകൂടിയവനായിട്ടും ഭവിക്കും.

പ്രസന്നോ വിശ്രമഃ ശ്രേഷ്ഠഃ കുശലസ്സർവ്വകർമ്മസു
അഭ്രാന്തമാനസഃ സ്നിഗ്ദ്ധസ്തൃതീയാംശേ തു ജായതേ. ൻൻ

അ—പ്രസന്നഃ വിശ്രമഃ ശ്രേഷ്ഠഃ സർവ്വകർമ്മസു കുശലഃ അഭ്രാന്തമാനസഃ സ്നിഗ്ദ്ധഃ ച നരഃ തു തൃതീയാംശേ ജായതേ.

അന്വ—പ്രസന്നനായും വിശ്രമനായും ശ്രേഷ്ഠനായും സർവ്വകർമ്മങ്ങളിൽ കുശലനായും അഭ്രാന്തമാനസനായും സ്നിഗ്ദ്ധനായുമിരിക്കുന്ന നരൻ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—പ്രസന്നൻ=പ്രസാദത്തോടുകൂടിയവൻ, വിശ്രമൻ=ശ്രമത്തോടുകൂടാത്തവൻ, ശ്രമം=തളച്ച്, സർവ്വകർമ്മങ്ങൾ=സർവ്വങ്ങളായിരിക്കുന്ന കർമ്മങ്ങൾ, സർവ്വങ്ങൾ=ഒട്ടൊഴിയാതെ ഉള്ളവ, കർമ്മങ്ങൾ=പ്രവൃത്തികൾ, കുശലൻ=സാമർത്ഥ്യത്തോടുകൂടിയവൻ, അഭ്രാന്തമാനസൻ=അഭ്രാന്തമായിരിക്കുന്ന മാനസത്തോടുകൂടിയവൻ, അഭ്രാന്തം=ഭ്രമിക്കാത്തതു്, മാനസം=മനസ്സു്, സ്നിഗ്ദ്ധൻ=സ്നേഹത്തോടുകൂടിയവൻ, നരൻ=പുരുഷൻ, തൃതീയാംശം=മൂന്നാംകാൽ.

സാ—പൂരുരുട്ടാതിയുടെ മൂന്നാംകാലിൽ ജനിച്ചവൻ പ്രസന്നതയോടുകൂടിയവനായിട്ടും തളച്ച്യോടുകൂടാത്തവനായിട്ടും ശ്രേഷ്ഠനായിട്ടും എല്ലാ പ്രവൃത്തികളിലും സാമർത്ഥ്യമുള്ളവനായിട്ടും കൃത്യങ്ങളിൽ സ്ഥിരമ

യ മനസ്സോടുകൂടിയവനായിട്ടും സ്നേഹത്തോടുകൂടിയവനായിട്ടും ഭവിക്കും.

സുഭഗഃ കൃപണശ്ചൈവ സ്വകർമ്മനിരതസ്സദാ
ചിരജീവി വിനീതശ്ച പൂർവ്വഭദ്രാന്ത്യജോ നരഃ ൧൦൦

അ—സുഭഗഃ കൃപണഃ ഏവ ച സദാ കർമ്മനിരതഃ ചിരജീവി വിനീതഃ ച നരഃ പൂർവ്വഭദ്രാന്ത്യജഃ ഭവതി.

അന്വ—സുഭഗനായും കൃപണനായിത്തന്നെയും എല്ലാ സമയത്തിങ്കലും സ്വകർമ്മനിരതനായും ചിരജീവിയായും വിനീതനായുമിരിക്കുന്ന നരൻ പൂർവ്വഭദ്രാന്ത്യജനായി ഭവിക്കുന്നു.

പരി—സുഭഗൻ=ശ്രീമാൻ, കൃപണൻ=ലുബ്ധൻ, സ്വകർമ്മനിരതൻ=സ്വകർമ്മങ്ങളിൽ നിരതൻ, സ്വകർമ്മങ്ങൾ=തനിക്കുചിതങ്ങളായ കർമ്മങ്ങൾ, നിരതൻ=തൽപരൻ, ചിരജീവി=വളരെക്കാലം ജീവിച്ചിരിക്കുന്നവൻ, വിനീതൻ=വിനയത്തോടുകൂടിയവൻ, നരൻ=പുരുഷൻ, പൂർവ്വഭദ്രാന്ത്യജൻ=പൂർവ്വഭദ്രാന്ത്യത്തിങ്കൽ ജനിച്ചവൻ, പൂർവ്വഭദ്രാന്ത്യം=പൂർവ്വഭദ്രയുടെ അന്ത്യം, പൂർവ്വഭദ്രാ=പൂരുരുട്ടാതി, അന്ത്യം=നാലാംകാൽ.

സാ—പൂരുരുട്ടാതിയുടെ നാലാംകാലിൽ ജനിച്ചവൻ ശ്രീമാനായിട്ടും ലുബ്ധനായിട്ടും തനിക്കു യോഗ്യങ്ങളായ കർമ്മങ്ങളിൽ എല്ലാ സമയത്തിങ്കലും താൽപര്യത്തോടുകൂടിയവനായിട്ടും വളരെക്കാലം ജീവിച്ചിരിക്കുന്നവനായിട്ടും വിനയത്തോടുകൂടിയവനായിട്ടും ഭവിക്കും.

കാന്തസ്സത്യരതഃ ശ്രീമാൻ ഗുണവാൻ സുമനോഹരഃ
ലോകപ്രിയസ്സുഖീ ചാഹിർബ്ബുധ്ന്യാദൌ ജായതേ നരഃ

അ—കാന്തഃ സത്യരതഃ ശ്രീമാൻ ഗുണവാൻ സുമനോഹരഃ ലോകപ്രിയഃ സുഖീ ച നരഃ അഹിർബ്ബുധ്ന്യാദൌ ജായതേ.

അന്വ—കാന്തനായും സത്യരതനായും ശ്രീമാനായും ഗുണവാനായും സുമനോഹരനായും ലോകപ്രിയനായും സുഖിയായുമിരിക്കുന്ന നരൻ അഹിർബ്ബുധ്ന്യാദിയിങ്കൽ ജനിക്കുന്നു.

പരി—കാന്തൻ=കാന്തിയുള്ളവൻ, കാന്തി=തേജസ്സ്, സത്യരതൻ=സത്യത്തിങ്കൽ രതിയോടുകൂടിയവൻ, രതി=താൽപര്യം, ശ്രീമാൻ=ശ്രീയുള്ളവൻ, ശ്രീ=സമ്പത്ത്, ഗുണവാൻ=ഗുണങ്ങളുള്ളവൻ, ഗുണങ്ങൾ=ദയാദാക്ഷിണ്യാദികൾ, സുമനോഹരൻ=ഏററവും മനോഹരൻ, ലോകപ്രിയൻ=ലോകപ്രീതികരൻ, നരൻ=പുരുഷൻ, അഹിർബ്ബുധ്ന്യാ

ദി=അഹിർബ്ബുധ്നിയുടെ ആദി, അഹിർബ്ബുധ്നി=ഉത്രട്ടാതി, ആദി=ആദ്യപാദം.

സാ—ഉത്രട്ടാതിയുടെ ഒന്നാംകാലിൽ ജനിച്ചവൻ തേജസ്വിയായിട്ടും സത്യവാനായിട്ടും ശ്രീമാനായിട്ടും ദയാദാക്ഷിണ്യാദികളായ ഗുണങ്ങൾ ഉള്ളവനായിട്ടും അന്യന്റെ മനസ്സിനെ ഉപായേന തനിക്ക് അധീനമാക്കി ചെയ്യുന്നവനായിട്ടും ലോകപ്രീതികരനായിട്ടും സുഖിയായിട്ടും ഭവിക്കും.

കൃശോ വിദഗ്ദ്ധസ്സർവ്വജ്ഞസ്സാധുസന്മാർഗ്ഗവാംസ്തഥാ
ഗുണാകരോ ഗുണഗ്രാഹീ ദ്വിതീയാംശേ തു ജായതേ ൧൦൨

അ—കൃശഃ വിദഗ്ദ്ധഃ സർവ്വജ്ഞഃ സാധുസന്മാർഗ്ഗവാൻ തഥാ ഗുണാകരഃ ഗുണഗ്രാഹീ ച നരഃ തു ദ്വിതീയാംശേ ജായതേ.

അന്വ—കൃശനായും വിദഗ്ദ്ധനായും സർവ്വജ്ഞനായും സാധുസന്മാർഗ്ഗവാനായും ഗുണകാരനായും ഗുണഗ്രാഹിയായുമിരിക്കുന്ന നരൻ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—കൃശൻ=മെലിഞ്ഞവൻ, വിദഗ്ദ്ധൻ=സമർത്ഥൻ, സർവ്വജ്ഞൻ=സർവ്വത്തേയും അറിയുന്നവൻ, സാധുസന്മാർഗ്ഗവാൻ=സാധുസന്മാർഗ്ഗമുള്ളവൻ, സാധുസന്മാർഗ്ഗം=സാധുക്കളുടെ സന്മാർഗ്ഗം, സാധുക്കൾ=സജ്ജനങ്ങൾ, സന്മാർഗ്ഗം=സത്തായിരിക്കുന്ന മാർഗ്ഗം, സത്ത്=ശോഭനം, മാർഗ്ഗം=അന്വേഷണം, ഗുണാകരൻ=ഗുണങ്ങൾക്ക് ആകരമായിട്ടുള്ളവൻ, ആകരം=വിളവുഭൂമി, ഗുണഗ്രാഹി=ഗുണങ്ങളെ ഗ്രഹിക്കുന്നവൻ, നരൻ=പുരുഷൻ, ദ്വിതീയാംശം=രണ്ടാംകാൽ.

സാ—ഉത്രട്ടാതിയുടെ രണ്ടാംകാലിൽ ജനിച്ചവൻ മെലിഞ്ഞ ശരീരത്തോടുകൂടിയവനായിട്ടും സമർത്ഥനായിട്ടും സർവ്വത്തേയും അറിയുന്നവനായിട്ടും സജ്ജനസന്മാർഗ്ഗത്തിൽ താൽപര്യത്തോടുകൂടിയവനായിട്ടും വളരെ ഗുണങ്ങളോടുകൂടിയവനായിട്ടും ഗുണങ്ങളെ ഗ്രഹിക്കുന്നവനായിട്ടും ഭവിക്കും.

രക്തരോമപ്രധാനശ്ച മതിഹീനസ്സുദാരുണഃ
അനർത്ഥവാചകഃ കോപീ തൃതീയാംശേ തു ജായതേ ൧൦൩

അ—രക്തരോമപ്രധാനഃ ച മതിഹീനഃ സുദാരുണഃ അനർത്ഥവാചകഃ കോപീ ച നരഃ തു തൃതീയാംശേ ജായതേ.

അന്വ—രക്തരോമപ്രധാനനായും മതിഹീനനായും സുദാരുണനായും അനർത്ഥവാചകനായും കോപിയായുമിരിക്കുന്ന നരൻ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—രക്തരോമപ്രധാനൻ=അധികങ്ങളായ രക്തരോമങ്ങളോടു കൂടിയവൻ, രക്തരോമങ്ങൾ=രക്തങ്ങളായിരിക്കുന്ന രോമങ്ങൾ, രക്തങ്ങൾ=ചുകന്നവ, മതിഹീനൻ=ബുദ്ധിഹീനൻ, സുദാരുണൻ=ഏറ്റവും ദാരുണൻ, ദാരുണൻ=ഭയങ്കരൻ, അനൎത്ഥവാചകൻ=അൎത്ഥത്തോടു കൂടാത്ത വാക്കുകളെ പറയുന്നവൻ, കോപി=അധികമായ കോപത്തോടുകൂടിയവൻ, കോപം=ക്രോധം, നരൻ=പുരുഷൻ, തൃതീയാംശം=മൂന്നാംകാൽ.

സാ—ഉത്രട്ടാതിയുടെ മൂന്നാംകാലിൽ ജനിച്ചവൻ ദേഹത്തിങ്കൽ ഉള്ള രോമങ്ങളിൽ ചുകന്ന രോമങ്ങൾക്ക് ആധിക്യത്തോടുകൂടിയവനായിട്ടും ബുദ്ധിഹീനനായിട്ടും അതിഭയങ്കരനായിട്ടും അൎത്ഥത്തോടുകൂടാത്ത വാക്കുകളെ പറയുന്നവനായിട്ടും അതികോപിയായിട്ടും ഭവിക്കും.

ധൂൎത്തഃ കൎഷണവാൻ നിത്യം പ്രദ്വേഷീ താമസസ്തഥാ
ഉദാരമാനസശ്ചാഹിൎബുധ്ന്യാന്ത്യേ ജായതേ നരഃ ൧൨൪

അ—ധൂൎത്തഃ കൎഷണവാൻ നിത്യം പ്രദ്വേഷീ താമസഃ തഥാ ഉദാരമാനസഃ ച നരഃ അഹിൎബുധ്ന്യാന്ത്യേ ജായതേ.

അന്വ—ധൂൎത്തനായും കൎഷണവാനായും എന്നും പ്രദ്വേഷിയായും താമസനായും ഉദാരമാനസനായുമിരിക്കുന്ന നരൻ അഹിൎബുധ്ന്യാന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—ധൂൎത്തൻ=അന്യോക്തമായതിനെ അന്യനെ ഗ്രഹിപ്പിപ്പാനായിക്കൊണ്ടു നടക്കുന്നവൻ, കൎഷണവാൻ=കൎഷണമുള്ളവൻ, കൎഷണം=കൃഷി, പ്രദ്വേഷി=പ്രദ്വേഷമുള്ളവൻ, പ്രദ്വേഷം=പ്രകൃഷ്ടമായിരിക്കുന്ന ദ്വേഷം, പ്രകൃഷ്ടം=പ്രബലം, ദ്വേഷം=അപ്രീതി, താമസൻ=തമോഗുണപ്രധാനൻ, ഉദാരമാനസൻ=ഉദാരമായിരിക്കുന്ന മാനസത്തോടുകൂടിയവൻ, ഉദാരം=ഉൽകൃഷ്ടം, മാനസം=മനസ്സ്, നരൻ=പുരുഷൻ, അഹിൎബുധ്ന്യാന്ത്യം=അഹിൎബുധ്നിയുടെ അന്ത്യം, അഹിൎബുധ്നി=ഉത്രട്ടാതി, അന്ത്യം=നാലാംകാൽ.

സാ—ഉത്രട്ടാതിയുടെ നാലാംകാലിൽ ജനിച്ചവൻ ധൂൎത്തനായിട്ടും കൃഷിക്കാരനായിട്ടും നിയമേന വല്ലവരിലും പ്രബലമായ ദോഷത്തോടു കൂടിയവനായിട്ടും തമോഗുണപ്രധാനനായിട്ടും വലുതായിരിക്കുന്ന മനസ്സോടുകൂടിയവനായിട്ടും ഭവിക്കും.

പ്രമാഥീ നിപുണഃ സ്നിഗ്ദ്ധഃ സുപ്രസന്നോ വിമത്സരഃ
ക്ലേശാത്മകഃ പണ്ഡിതശ്ച രേവത്യാദ്യൌ തു ജായതേ ൧൨൫

അ—പ്രമാദീ നിപുണഃ സ്നിഗ്ദ്ധഃ സുപ്രസന്നഃ വിമത്സരഃ ക്ലേശാത്മകഃ പണ്ഡിതഃ ച നരഃ തു രേവത്യാദൌ ജായതേ.

അന്വ—പ്രമാദിയായും നിപുണനായും സ്നിഗ്ദ്ധനായും സുപ്രസന്നനായും വിമത്സരനായും ക്ലേശാത്മകനായും പണ്ഡിതനായുമിരിക്കുന്ന നരൻ രേവത്യാദിയിങ്കൽ ജനിക്കുന്നു.

പരി—പ്രമാദി=അവധാനശൂന്യൻ, നിപുണൻ=സമർത്ഥൻ. സ്നിഗ്ദ്ധൻ=സ്നേഹത്തോടുകൂടിയവൻ സുപ്രസന്നൻ=ഏററവും പ്രസന്നൻ, വിമത്സരൻ=മത്സരത്തോടുകൂടാത്തവൻ, ക്ലേശാത്മകൻ=ക്ലേശബാഹുലൻ (വളരെ ക്ലേശത്തോടുകൂടിയവൻ) പണ്ഡിതൻ=വിദ്വാൻ, നരൻ=പുരുഷൻ, രേവത്യാദി=രേവതിയുടെ ആദി, ആദി=ആദ്യപാദം.

സാ—രേവതിയുടെ ഒന്നാംകാലിൽ ജനിച്ചവൻ അവധാനത്തോടുകൂടാത്തവനായിട്ടും സാമർത്ഥ്യത്തോടുകൂടാത്തവനായിട്ടും സ്നേഹത്തോടുകൂടാത്തവനായിട്ടും ഏററവും പ്രസന്നനായിട്ടും മത്സരത്തോടുകൂടാത്തവനായിട്ടും വളരെ ക്ലേശങ്ങളോടുകൂടിയവനായിട്ടും വിദ്വാനായിട്ടും ഭവിക്കും.

**ചോരഃ കാന്തവപുഃ കാമീ ദൃഢചിത്തസ്സുദാരുണഃ**
**അജിതാത്മാ മൃദുശ്ചൈവ ദ്വിതീയാംശേ തു ജായതേ ൧൦൬**

അ—ചോരഃ കാന്തവപുഃ കാമീ ദൃഢചിത്തഃ സുദാരുണഃ അജിതാത്മാ മൃദുഃ ഏവ ച നരഃ തു ദ്വിതീയാംശേ ജായതേ.

അന്വ—ചോരനായും കാന്തവപുസ്സായും കാമിയായും ദൃഢചിത്തനായും സുദാരുണനായും അജിതാത്മാവായും മൃദുവായിത്തന്നെയുമിരിക്കുന്ന നരൻ ദ്വിതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—ചോരൻ=കള്ളൻ, കാന്തവപുസ്സ്=കാന്തമായിരിക്കുന്ന വപുസ്സോടുകൂടിയവൻ, കാന്തം=മനോഹരം, വപുസ്സ്=ശരീരം, ദൃഢചിത്തൻ=ദൃഢമായിരിക്കുന്ന ചിത്തത്തോടുകൂടിയവൻ, ദൃഢം=സ്ഥിരം, ചിത്തം=മനസ്സ്, സുദാരുണൻ=ഏററവും ദാരുണൻ, ദാരുണൻ=ഭയങ്കരൻ, അജിതാത്മാവ്=അജിതമായിരിക്കുന്ന ആത്മാവോടുകൂടിയവൻ, അജിതം=ജയിക്കപ്പെടാത്തതു്, ആത്മാവ്=മനസ്സ്, മൃദു=മൃദുശരീരൻ, നരൻ=പുരുഷൻ, ദ്വിതീയാംശം=രണ്ടാംകാൽ.

സാ—രേവതിയുടെ രണ്ടാംകാലിൽ ജനിച്ചവൻ കള്ളനായിട്ടും മനോഹരമായ ശരീരത്തോടുകൂടിയവനായിട്ടും കാമിയായിട്ടും സ്ഥിരചിത്തനായിട്ടും അതിഭയങ്കരനായിട്ടും അജിതേന്ദ്രിയനായിട്ടും മൃദുശരീരനായിട്ടും ഭവിക്കും.

കുടിലഃ കുമതിശ്ചൈവ വിഗുണഃ പാപചേഷ്ടിതഃ
ഉദാരോ നിർധനശ്ചൈവ തൃതീയാംശേ തു ജായതേ. ൧൦൭

അ—കുടിലഃ കുമതിഃ ഏവ ച വിഗുണഃ പാപചേഷ്ടിതഃ ഉദാരഃ നിർധനഃ ഏവ നരഃ തു തൃതീയാംശേ ജായതേ.

അന്വ—കുടിലനായും കുമതിയായിത്തന്നെയും വിഗുണനായും പാപചേഷ്ടിതനായും ഉദാരനായും നിർധനനായിത്തന്നെയുമിരിക്കുന്ന നരൻ തൃതീയാംശത്തിങ്കൽ ജനിക്കുന്നു.

പരി—കുടിലൻ=കുടിലശരീരൻ (വളവോടുകൂടിയവൻ), കുമതി=ദുർബ്ബുദ്ധി, വിഗുണൻ=ഗുണങ്ങളോടുകൂടാത്തവൻ, പാപചേഷ്ടിതൻ=പാപമായിരിക്കുന്ന ചേഷ്ടിതത്തോടുകൂടിയവൻ, പാപം=പാപകരം, ചേഷ്ടിതം=പ്രവൃത്തി, ഉദാരൻ=മഹാശരീരൻ, നിർധനൻ=ദരിദ്രൻ, നരൻ=പുരുഷൻ, തൃതീയാംശം=മൂന്നാംകാൽ.

സാ—രേവതിയുടെ മൂന്നാംകാലിൽ ജനിച്ചവൻ വളവോടുകൂടിയും മഹത്തായുമിരിക്കുന്ന ശരീരത്തോടുകൂടിയവനായിട്ടും ദുർബ്ബുദ്ധിയായിട്ടും പാപകർമ്മങ്ങളെ ചെയ്യുന്നവനായിട്ടും ഭവിക്കും.

കുലാന്തകശ്ശുചിർധീരഃ സത്യവാദീ വിചക്ഷണഃ
ശൂരോ രിപുവിനാശീ ച രേവത്യന്ത്യേ തു ജായതേ. ൧൦൮

അ—കുലാന്തകഃ ശുചിഃ ധീരഃ സത്യവാദീ വിചക്ഷണഃ ശൂരഃ രിപുവിനാശീ ച നരഃ തു രേവത്യന്ത്യേ ജായതേ.

അന്വ—കുലാന്തകനായും ശുചിയായും ധീരനായും സത്യവാദിയായും വിചക്ഷണനായും ശൂരനായും രിപുവിനാശിയായുമിരിക്കുന്ന നരൻ രേവത്യന്ത്യത്തിങ്കൽ ജനിക്കുന്നു.

പരി—കുലാന്തകൻ=കുലത്തെ നശിപ്പിക്കുന്നവൻ, ശുചി=ശുദ്ധൻ, ധീരൻ=ധൈര്യത്തോടുകൂടിയവൻ, വിചക്ഷണൻ=വിദ്വാൻ, ശൂരൻ=ശൌര്യത്തോടുകൂടിയവൻ, രിപുവിനാശി=രിപുക്കളെ നശിപ്പിക്കുന്നവൻ, രിപുക്കൾ=ശത്രുക്കൾ, നരൻ=പുരുഷൻ, രേവത്യന്ത്യം=രേവതിയുടെ അന്ത്യം, അന്ത്യം=നാലാംകാൽ.

സാ—രേവതിയുടെ നാലാംകാലിൽ ജനിച്ചവൻ കുലനാശകരനായിട്ടും ശുദ്ധനായിട്ടും ധൈര്യത്തോടുകൂടിയവനായിട്ടും സത്യവാദിയായിട്ടും വിദ്വാനായിട്ടും ഐശ്വര്യത്തോടുകൂടിയവനായിട്ടും ശത്രുക്കളെ നശിപ്പിക്കുന്നവനായിട്ടും ഭവിക്കും.

ഇങ്ങിനെ പഞ്ചാംഗസംഗ്രഹത്തിൽ പറഞ്ഞപ്രകാരമുള്ള നക്ഷത്രഫലം. ഇതും മുൻപറയപ്പെട്ട നക്ഷത്രഫലവും പരസ്പരഭേദമുള്ളതാകുന്നു എന്നു് ഈ പ്രകരണങ്ങൾ രണ്ടുംകൂടെ നോക്കുന്നവൎക്കു സുഖേന വിസ്പഷ്ടമായി ഭവിക്കും. ഇതുപോലെത്തന്നെ പഞ്ചാംഗവിഷയത്തിൽ മതഭേദങ്ങൾ വളരെയുണ്ടു്. ഇങ്ങനെയാകയാൽ ഏകരീത്യാ പ്രാമാണ്യം അതുകൾക്കു ദുർല്ലഭമാകുന്നു. ഇതുഹേതുവായിട്ടത്രേ പഞ്ചാംഗഫലത്തെക്കുറിച്ചു് അദ്ദഢമെന്നുള്ള വ്യവഹാരം നടന്നുവരുന്നതു്. ഇതിനെക്കുറിച്ചു സ്കന്ദഹോരയിലും പ്രാജാപത്യം ബൃഹൽപ്രാജാപത്യം ഇത്യാദിപൂൎവ്വതന്ത്രങ്ങളിലും ഔദാസീന്യത്തിന്നും ഹേതു ഇതുതന്നെ. ശൌനകാദിഹോരയിൽ നക്ഷത്രാദിഫലത്തെ ഇങ്ങിനെ ചിലർ പറയുന്നു എന്നു് ആദിയിൽ പറഞ്ഞുവെച്ചു ഒരു പ്രകാരം പറഞ്ഞിട്ടുണ്ടു്. അതു മിക്കതും പിശുനശ്ചഞ്ചലോ നേഷ്ട ഇത്യാദിപ്രകാരണംകൊണ്ടു് ഇവിടെ വിവരിക്കപ്പെട്ടതിനോടു സമാനമാകുന്നു എങ്കിലും ഇതു ദൃഢമാകുന്നു എന്നുള്ള അഭിപ്രായം മേൽപ്രകാരം നക്ഷത്രഫലത്തെ പറഞ്ഞിരിക്കുന്ന ആചാൎയ്യന്മാൎക്കുമില്ലാ എന്നതു് ആ പ്രകരണത്തിന്റെ അവസാനത്തിൽത്തന്നെ സ്പഷ്ടമാകുന്നു. അതുഹേതുവായിട്ടു പഞ്ചാംഗഫലത്തെ ഈ ആചാര്യനും പറഞ്ഞിട്ടില്ലായെന്നു വരികിൽ അതുതന്നെ യുക്തതരമായിട്ടുള്ളതെന്നു് അറിഞ്ഞുകൊൾക. ഇതുകൊണ്ടു ഋക്ഷശീലാധ്യായം പ്രക്ഷിപ്തമാകുന്നുവെന്നു പറയാൻ യാതൊരു സാധകം ഇല്ലാ എന്നതും വ്യാഖ്യാതമായി. ഇക്കാലത്തു കണ്ടുവരുന്ന ജന്മപത്രികകളിൽ മററുള്ള ഫലങ്ങൾ എന്നപോലെ പഞ്ചാംഗഫലങ്ങളും ലിഖിതങ്ങളായി കാണപ്പെടുന്നു. അതിനെ അനുസരിക്കണമല്ലോ എന്നുള്ളവർ ബഹുസമ്മതിഹേതുവായിട്ടു ജാതകാദേശത്തിങ്കൽ പറഞ്ഞപ്രകാരം നക്ഷത്രാദിഫലങ്ങളെ വിവരിക്കുന്നതുതന്നെ ഇതിനേക്കാൾ ശ്ലാഘ്യമെന്നു തോന്നുന്നു. ഈ ഹോരാശാസ്ത്രത്തിൽ അന്തർഭൂതങ്ങളല്ലാതേയും ആചാര്യസമ്മതിയോഗ്യങ്ങളായും ചില വിഷയങ്ങൾ ജാതകാദേശത്തിൽ കാണ്മാനുണ്ടു്. എങ്കിലും സംക്ഷേപേണ ഹോരാഫലത്തെ ഗ്രഹിപ്പിപ്പാനായിക്കൊണ്ടു പുറപ്പെട്ട ഈ ആചാര്യന്നു് അതുകൊണ്ടു ഹാനിയില്ലായെന്നു് അറിഞ്ഞുകൊൾകയും വേണം.

അശോച്യാജനി ഹോരേയമശോച്യാശ്ചാധുനാ വയം
മാമദൃഷ്ട്വാ ഗതസ്യ ദ്യാമാചാര്യസ്യൈവ ശോച്യതാ.

ഇതി വാഗ്ദാസോപനാമകരാമാനന്ദനാഥപണ്ഡിതപാരശവേന്ദ്രകൃതൌ ഹോരാവ്യാഖ്യായാം
ഹൃദ്യപദാഖ്യായാം ഷഡ്വിംശോദ്ധ്യായഃ.
[സമാപ്താ ചേയം]

